സാമവേദത്തിലുള്ള

# ഛാന്ദോഗ്യോപനിഷത്ത്

(ശാങ്കരഭാഷ്യസഹിതം)


പരിഭാഷകന്മാർ:

പി. കെ. നാരായണപിള്ള ബി. എ., ബി. എൽ

മഹോപാദ്ധ്യായൻ എൻ. രാമൻപിള്ള





പ്രകാശകന്മാർ:

സദാനന്ദ പ്രസിദ്ധീകരണസംഘം

അവധൂതാശ്രമം

സദാനന്ദപുരം.

സാമവേദത്തിലുള്ള

# ഛാന്ദോഗ്യോപനിഷത്ത്

(ശാങ്കരഭാഷ്യസഹിതം)


പരിഭാഷകന്മാർ:

**പി. കെ. നാരായണപിള്ള** ബി. എ., ബി. എൽ.

മഹോപാദ്ധ്യായൻ **എൻ. രാമൻപിള്ള**


സദാശിവസമാരംഭാം
ശങ്കരാചാര്യമദ്ധ്യമാം
അസ്മദാചാര്യപര്യന്താം
വന്ദേ ഗുരുപരമ്പരാം.


പ്രകാശകന്മാർ:

**സദാനന്ദ പ്രസിദ്ധീകരണസംഘം**
**അവധൂതാശ്രമം**
സദാനന്ദപുരം.

1-ാംപതിപ്പ് കോപ്പി 2000.

വില: രൂപ 180/-

1998.

# Chandogyopanishath

(Sankarabhashyasahitham)
Malayalam

Translated by:
P. K. Narayana Pillai B. A. B. L.
Mahopadhyayan N. Raman Pillai

Published by:
Sadananda Prasidheekarana Sangham
Avadhootha Asramam,
Sadanandapuram.

Ist Edition Copies 2000

Printed at:
Sadananda Press, Sadanandapuram.

Price Rs. 180/-

1998



# മുഖവുര.

യശശ്ശരീരന്മാരായ ശ്രീ. പി. കെ. നാരായണപിള്ള ബി. എ; ബി. എൽ – ഉം മഹോപാദ്ധ്യായൻ ശ്രീ. എൻ. രാമൻപിള്ളയുംകൂടി വ്യാഖ്യാനിച്ചിട്ടുള്ളതും കൊല്ലത്തു് ശ്രീരാമവിലാസം പ്രസിദ്ധീകരണശാലയിൽനിന്നു് പ്രകാശനം ചെയ്തിട്ടുള്ളതുമായ ഈശാദിദശോപനിഷത്ത് വ്യാഖ്യാനം കാണാൻ ഇടയായി.

ഉപനിഷത്തുകളുടേയും പ്രത്യേകിച്ച് പ്രസ്തുത ദശോപനിഷത്തുകളുടേയും മാഹാത്മ്യത്തെപ്പററി ശ്രീ. പി. കെ. നാരായണപിള്ള അദ്ദേഹത്തിൻെറ അവതാരികയിൽ വിശദീകരിച്ചിട്ടുണ്ടു്. ശ്രീരാമവിലാസം പ്രസിദ്ധീകരണശാല പ്രവർത്തനരഹിതമായിട്ടു് അനേക വർഷങ്ങളായതിനാലും മലയാളികളിൽ സംസ്കൃതം നിശ്ചയമില്ലാത്ത ജിജ്ഞാസുക്കൾക്ക് പ്രയോജനപ്പെടാൻ വേണ്ടിയും ഈ പുസ്തകം ബ്രഹ്മാർപ്പണമായി പുനഃപ്രകാശനം ചെയ്തുകൊള്ളുന്നു. കൂടാതെ ശ്രീരാമവിലാസം പ്രസ്സിൽനിന്നും മുമ്പു് അച്ചടിപ്പിച്ചിട്ടുള്ള വേദാന്തപരമായ പുസ്തകങ്ങൾ കഴിവതും ആശ്രമത്തിൽനിന്നും അച്ചടിപ്പിച്ചു പുനഃപ്രസിദ്ധീകരണം ചെയ്താൽകൊള്ളാമെന്നു് യശഃശരീരനായ ഉണിച്ചക്കം വീട്ടിൽ N. ചന്ദ്രശേഖരൻ നായർ അവർകൾ ആശ്രമം സന്ദർശിച്ച അവസരത്തിൽ മുൻ മഠാധിപതി പ്രേമാനന്ദഭാരതിയോടു് നേരിൽകണ്ടു് ആഗ്രഹം പ്രകടിപ്പിച്ചിരുന്നതായും അറിയാം.

പ്രസ്തുത വ്യാഖ്യാനങ്ങൾ പഠിക്കുന്നതിനു് താത്പര്യവും വിലയ്ക്കു വാങ്ങുന്നതിനു് കഴിവില്ലായ്മയും ഉള്ളവർക്കു് സൗജന്യമായി കൊടുക്കുന്നതാണു്.

(അവതാരിക ഈശാവാസ്യോപനിഷത്തിൽ കാണുക)

സദാനന്ദ പ്രസിദ്ധീകരണസംഘം,
അവധൂതാശ്രമം, സദാനന്ദപുരം.

ഓം തത് സത്.

പരബ്രഹ്മണേ നമഃ.

# സാമവേദത്തിലുള്ള

# ഛാന്ദോഗ്യോപനിഷത്തു്.

(ഭാഷ്യകാരന്റെ അവതാരിക)

'ഓമിത്യേതത്' എന്ന തുടങ്ങിയുള്ള എട്ടധ്യായം ഛാന്ദോഗ്യോപനിഷത്താകുന്നു. അതിന്റെ അൎത്ഥം ചുരുക്കത്തിൽ അറിവാനാഗ്രഹിക്കുന്നവൎക്കുവേണ്ടി, ഗ്രന്ഥവിസ്തരമില്ലാത്ത ഋജുവായ ഈ വിവരണം ആരംഭിക്കുന്നു.

പൂൎവഗ്രന്ഥത്തോടുള്ള സംബന്ധം:— അൎച്ചിരാദിമാൎഗ്ഗത്തിൽകൂടി ബ്രഹ്മപ്രാപ്തിക്കു കാരണമായ, പ്രാണാദിവിജ്ഞാനത്തോടുകൂടിയ കൎമ്മവും, ധൂമാദി മാൎഗ്ഗത്തിൽകൂടി ചന്ദ്രലോകപ്രാപ്തിക്കുതകുന്ന കേവലകൎമ്മവും, ഇങ്ങനെ കൎമ്മമെല്ലാം പൂൎവകാണ്ഡത്തിൽ അറിഞ്ഞു. സ്വാഭാവികമായും യഥേഷ്ടമായും ചേഷ്ടിക്കുന്നവൎക്ക്, ജ്ഞാനകൎമ്മങ്ങളില്ലാത്തതിനാൽ ദേവയാനത്തിനും പിതൃയാനത്തിനും അധികാരമില്ലാത്തതുകൊണ്ടു് കഷ്ടമായ അധോഗതിയാണെന്നും പറഞ്ഞു.

മേൽപറഞ്ഞ രണ്ടുമാൎഗ്ഗങ്ങളിൽ ഏതെങ്കിലും ഒന്നിൽകൂടിയോ രണ്ടിലുംകൂടിയോ ആത്യന്തികമായ പുരുഷാൎത്ഥം സിദ്ധിക്കയില്ല. അതിനാൽ മൂന്നുവിധത്തിലുള്ള സംസാരഗതികൾക്കും ഹേതുവായ കൎമ്മത്തേയും അതിനു ഹേതു

വായ കാമത്തേയും നിരാകരിച്ച്, കർമ്മാപേക്ഷയില്ലാത്ത അദ്വൈതാത്മവിജ്ഞാനം പ്രതിപാദിക്കണമെന്നുവച്ച് ഈ ഉപനിഷത്ത് ആരംഭിക്കുന്നു.

അദ്വൈതാത്മവിജ്ഞാനംകൂടാതെ ആത്യന്തികമായ നിശ്രേയസപ്രാപ്തി ഉണ്ടാകയുമില്ല. 'അഥയേƒന്യഥാവിദുരന്യരാജാനസ്തേ ക്ഷയ്യലോകാ ഭവന്തി; വിപശ്യയേ ച സ സ്വരാട് ഭവതി' എന്നു ഇനി പറയും. ഗുരുക്കന്മാരെ ഉപാസിച്ച് അവരുടെ ഉപദേശം ലഭിക്കാതെ, ശാസ്ത്രോക്തമായ അദ്വൈതത്തെ വിട്ട്, ദ്വൈതമായ മററുള്ളതിനെ അറിയുന്നവർ, പരതന്ത്രന്മാരായിട്ട്, രാഗം മുതലായതുനിമിത്തം കർമ്മത്തെ അനുഷ്ഠിച്ച്, നശ്വരമായ ഫലത്തേ ലഭിക്കുന്നു; മറിച്ചായാൽ വിദ്യകൊണ്ട് അവിദ്യയേ നിരസിച്ച് തന്നെത്തന്നെ അറിയുന്നതുകൊണ്ട് താൻ തന്നെ പരമാത്മാവായിത്തീരും; എന്നാണ് ആ ശ്രുതിയുടെ അർത്ഥം.

തസ്കരൻ, പരീക്ഷയ്ക്കായുള്ള പഴുത്ത മഴുവിനെ കൈയിൽ എടുക്കുന്നതായാൽ കൈ പൊള്ളുകയും, അതുകൊണ്ടു അവൻ കള്ളനാണെന്നു തെളിഞ്ഞു ബന്ധനത്തിൽ അകപ്പെടുകയും ചെയ്യുന്നതുപോലെ, ദ്വൈതവിഷയമായ അനൃതത്തിൽ സത്യത്വാഭിമാനത്തോടുകൂടിയവന് ബന്ധനവും സംസാരദുഃഖപ്രാപ്തിയുമുണ്ടാകുമെന്നു പറഞ്ഞിട്ട്, അദ്വൈതമായ ആത്മാവിനെ സത്യമെന്നു വിശ്വസിക്കുന്നവന്, തപ്തപരശുഗ്രഹണത്തിൽ തസ്കരനല്ലാത്തവനു ദാഹാഭാവവും തന്മൂലം ബന്ധനാഭാവവും ഉണ്ടാകുന്നതുപോലെ, സംസാരദുഃഖനിവൃത്തിയും മോക്ഷപ്രാപ്തിയുമുണ്ടാകുമെന്നും പറയുന്നുണ്ട്. അതുകൊണ്ടുതന്നെ, അദ്വൈതജ്ഞാനം കർമ്മത്തോടൊരുമിച്ചുണ്ടാകുന്നതല്ല. എന്തെന്നാൽ, ക്രിയാകാരകഫലഭേദങ്ങളെ നിരാകരിച്ച്, 'സദേക

മേവാ ദ്വിതീയമാത്മൈവേദംസർവം (സത്തും ഏകവും അദ്വിതീയവുമായ ആത്മാവുതന്നെയാണു് ഈ ജഗത്തെല്ലാം) എന്നും മററുമുള്ള വാക്യങ്ങളാലുണ്ടാകുന്ന അദ്വൈതാത്മജ്ഞാനത്തിനു ബാധകമായ പ്രത്യയമുണ്ടാകുവാൻ വഴിയില്ല.

പൂർവപക്ഷം:— കർമ്മവിധികൊണ്ടുണ്ടാകുന്ന, കർമ്മം ചെയ്യേണ്ടതാണെന്നുള്ള ബോധം, ആത്മാവിൽ കർത്തൃത്വം മുതലായതിന്റെ പ്രതീതിയുണ്ടാക്കി, ആത്മാവു അകർത്താവാണെന്നുള്ള ജ്ഞാനത്തിനു ബാധകമായിത്തീരുമല്ലോ.

സമാധാനം:— അതില്ല; കർത്താവെന്നും ഭോക്താവെന്നും മററുമുള്ള സ്വാഭാവികമായ മിഥ്യാജ്ഞാനവും, അതുകൊണ്ടുണ്ടാകുന്ന കർമ്മഫലത്തിലുള്ള രാഗം ദ്വേഷം മുതലായ ദോഷങ്ങളുമുള്ളവനാണു കർമ്മം വിധിച്ചിട്ടുള്ളതു്.

പൂർവപക്ഷം:— വേദാർത്ഥമെല്ലാമറിഞ്ഞിട്ടുള്ളവനാണു കർമ്മം വിധിച്ചിട്ടുള്ളതു്. അതിനാൽ, അദ്വൈതജ്ഞാനമുള്ളവനും കർമ്മമുണ്ടു്.

സമാധാനം:— ഇല്ല; എന്തെന്നാൽ, കർമ്മാദിവിഷയവും സ്വാഭാവികവുമായ, കർത്താവെന്നും ഭോക്താവെന്നും മററുമുള്ള ജ്ഞാനം 'സദേകമേവാ ദ്വിതീയമാത്മൈവേദംസർവം' ഇത്യാദിയാൽ നിരാകൃതമായിത്തീരുന്നു. അതിനാൻ അവിദ്യാദിദോഷമുള്ളവനുതന്നെയാണു കർമ്മങ്ങൾ വിധിക്കപ്പെടുന്നതു്; അല്ലാതെ, അദ്വൈതജ്ഞാനമുള്ളവനല്ല. അതുകൊണ്ടുതന്നെയാണു്, 'സർവ ഏതേ പുണ്യലോകാ ഭവന്തി; ബ്രഹ്മസംസ്ഥോ{}മൃതമശ്നുതേ' (ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ എന്നിവരെല്ലാം പുണ്യലോകങ്ങൾക്കവകാശികളാണു്. എന്നാൽ

ബ്രഹ്മവിത്ത് അമൃതത്വത്തെ പ്രാപിക്കും.) എന്ന മേൽ പറയുവാൻ പോകുന്നത്.

ഇങ്ങനെ ആരംഭിക്കുന്ന ഈ അദ്വൈതവിദ്യാപ്രകരണത്തിൽ അഭ്യുദയസാധനങ്ങളായ ഉപാസനങ്ങളും, കൈവല്യത്തിനടുത്ത ക്രമമുക്തിയാകുന്ന, ഫലത്തോടുകൂടിയവയും, അദ്വൈതത്തിൽനിന്ന് അല്പം വികൃതമായ ബ്രഹ്മത്തെ സംബന്ധിച്ചുള്ളവയും ആയ, 'മനോമയഃ പ്രാണശരീരഃ' ഇത്യാദ്യുപാസനങ്ങളും, കർമ്മസമൃദ്ധിക്കു വേണ്ടിയുള്ള, കർമ്മസംബന്ധികളായ ഉപാസനങ്ങളും ഉപദേശിക്കപ്പെടുന്നു. ആത്മവിദ്യാപ്രകരണത്തിൽ മേൽ പറഞ്ഞ മൂന്നുതരം ഉപാസനങ്ങളേയും ഉപന്യസിക്കുന്നത്, 'ഉപനിഷത്തെ'ന്നു രണ്ടുവകയേയും പറയാവുന്നതുകൊണ്ടും, അദ്വൈതജ്ഞാനംപോലെതന്നെ മററുപാസനങ്ങളും മനോവൃത്തിരൂപങ്ങളായതുകൊണ്ടുമാണ്. എന്നാൽ അദ്വൈതജ്ഞാനത്തിനും ഉപാസനങ്ങൾക്കും തമ്മിൽ വിശേഷമെന്താണെന്നു ചോദിക്കയാണെങ്കിൽ, പറയാം:—
രജ്ജു മുതലായവയിൽ സപ്പ്യാദ്യധ്യാരോപരൂപമായ ജ്ഞാനത്തെ, വെളിച്ചംകൊണ്ടുണ്ടാകുന്ന രജ്ജ്വാദി സ്വരൂപനിശ്ചയം നിവത്തിപ്പിക്കുന്നതുപോലെ, സ്വാഭാവികവും, അക്രിയമായ ആത്മാവിൽ ആരോപിതവുമായ, കർത്ത്രാദികാരകമെന്നും ക്രിയയെന്നും ഫലമെന്നുമുള്ള ഭേദവിജ്ഞാനത്തെ നിവത്തിപ്പിക്കുന്നതാണ് അദ്വൈതവിജ്ഞാനം. ഉപാസനമാകട്ടെ, ശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ളതുപോലെയുള്ള ഒരാലംബനത്തെ സ്വീകരിച്ച്, അതിൽ, സമാനമായ ചിത്തവൃത്തിയേ, അതിൽനിന്നു വിലക്ഷണമായ ചിത്തവൃത്തികൊണ്ടു മുടങ്ങാതെ, തുടച്ച്യായി ഉണ്ടാക്കുകയാണ്. ഇതാണ് ഉപാസനത്തിനും അദ്വൈതജ്ഞാനത്തിനും തമ്മിൽ ഭേദം.

അങ്ങനെയുള്ള ഈ ഉപാസനങ്ങളെല്ലാം വസ്തുതത്വത്തെ അവഭാസിപ്പിക്കുന്നവയായതുകൊണ്ടു് അദ്വൈതജ്ഞാനത്തിനുപകരിക്കുന്നവയും, ഒരാലംബനത്തെ വിഷയീകരിക്കുന്നവയായതുകൊണ്ടു് സുഖസാദ്ധ്യങ്ങളുമാണു്; അതുകൊണ്ടാണു അവയെ മുമ്പേ ഉപന്യസിക്കുന്നതു്. അവയിൽ, കർമ്മാഭ്യാസം ഉറച്ചുപോയിരിക്കുന്നതിനാൽ, കർമ്മത്തെ പരിത്യജിച്ചു് ഉപാസനത്തിൽതന്നെ മനസ്സു സമർപ്പിക്ക എന്നതു പ്രയാസമാണെന്നുള്ളതുകൊണ്ടു്, ആദ്യമായി കർമ്മാങ്ഗവിഷയമായ ഉപാസനംതന്നെ പറയുന്നു:—

ഉപനിഷത്തു്:— ഓമിത്യേതദക്ഷരമുദ്ഗീഥമുപാസീത; ഓമിതി ഹ്യുദ്ഗായതി; തസ്യോപവ്യാഖ്യാനം.

| | |
|---|---|
| ഉദ്ഗീഥം | —ഉദ്ഗീഥമെന്നു പറയുന്ന |
| ഓം ഇതി ഏതത് | —ഓം എന്നുള്ള |
| അക്ഷരം | —അക്ഷരത്തെ |
| ഉപാസീത | —ഉപാസിക്കണം |
| 'ഓം' ഇതിഹി | —'ഓം' എന്നാണല്ലൊ |
| ഉദ്ഗായതി | —ഉദ്ഗാനം ചെയ്യുന്നതു് |
| തസ്യ | —അതിന്റെ—ആ അക്ഷരത്തിന്റെ |
| ഉപവ്യാഖ്യാനം | = ഉപവ്യാഖ്യാനം |
| (പ്രവർത്തതേ) | —ആരംഭിക്കുന്നു |

ഭാഷ്യം:— ഓം എന്നുള്ള അക്ഷരം, പരമാത്മാവിന്റെ ഏററവുമടുത്ത അഭിധാനമാകുന്നു. എന്തെന്നാൽ, അതു പ്രയോഗിക്കപ്പെടുമ്പോഴും, പ്രിയമായ പേരു പറയുമ്പോഴും ലോകമെങ്ങനെയോ അതുപോലെ, പരമാത്മാവു പ്രസാദിക്കുന്നു. അതിനെ ഇവിടെ, 'ഇതി' എന്ന ശബ്ദം പിന്നാലെ ചേർത്തു പ്രയോഗിച്ചിരിക്കയാൽ, അതിന്റെ

അർത്ഥത്തെയല്ല, ആ ശബ്ദസ്വരൂപംതന്നെയാണ്, ഗ്രഹി ക്കേണ്ടതെന്നു മനസ്സിലാകുന്നു. അതിനാൽ, ആ ശബ്ദ സ്വരൂപം പ്രതിമാദികളെപ്പോലെ, പരമാത്മാവിന്റെ പ്രതീകമായിത്തീരുന്നു. ഇങ്ങനെ, ഈ 'ഓം' എന്നുള്ള അക്ഷരം, നാമമെന്ന നിലയിലും, പ്രതീകമെന്ന നിലയി ലും, ശ്രേഷ്ഠമായ പരമാത്മോപാസന സാധനമാണെന്നു ള്ളതു സർവവേദാന്തങ്ങളിൽനിന്നും അറിയാം. ജപം, കർമ്മം, സ്വാധ്യായം മുതലായവയുടെ ഒടുവിൽ, പല പ്രാ വശ്യവും പ്രയോഗിക്കപ്പെടുന്നതുകൊണ്ടു്, ഇതിന്റെ ശ്രേ ഷ്ഠതയും പ്രസിദ്ധമാണ്. അതിനാൽ ഉദ്ഗീഥഭക്തിക്കു് അവയവമായതുകൊണ്ടു് ഉദ്ഗീഥമെന്നു പറയുന്ന ഈ അക്ഷരത്തെ ഉപാസിക്കണം. കർമ്മാംഗത്തിനു് അവയ വമായ ഈ ഓംകാരത്തിൽ ദൃഢവും ഐകാഗ്ര്യരൂപവുമായ ചിത്തവൃത്തിയെ തുടർച്ചയായി വച്ചുകൊള്ളണമെന്നു സാരം. ഓംകാരത്തെ ഉദ്ഗീഥമെന്നു പറയുന്നതിനുള്ള ഹേതുവിനെ, 'ഓമിതിഹീ'ത്യാദികൊണ്ടു ശ്രുതി സ്വയം പറയുന്നു. ഉദ്ഗാനം ചെയ്യുന്നതു് ഓം എന്നു തുടങ്ങിയാ യതുകൊണ്ടാണ് ഓംകാരത്തെ ഉദ്ഗീഥമെന്നു പറയുന്ന തെന്നാണ് അതിന്റെ അർത്ഥം. ആ അക്ഷരത്തിന്റെ ഉപ വ്യാഖ്യാനം ആരംഭിക്കുന്നു. ഓംകാരത്തിന്റെ ഉപാസനം ഇന്ന വിധത്തിലാണ്; ആ അക്ഷരത്തിന്റെ വിഭൂതികൾ ഇന്നതെല്ലാമാണ്; ഉപാസനത്തിന്റെ ഫലമിന്നതെല്ലാം; എന്നുംമററും പറയുവാൻപോകുന്നു എന്നു സാരം. 'ഉപവ്യാ ഖ്യാനം' എന്നതിനുശേഷം 'പ്രവർത്തതേ' എന്നുകൂടിച്ചേർത്തു വാക്യം പൂരിപ്പിച്ചുകൊള്ളണം.

ഉപ:— ഏഷാം ഭൂതാനാം പൃഥിവീ രസഃ പൃഥിവ്യാ
ആപോ രസഃ, അപാമോഷധയോ രസ, ഓഷ
ധീനാം പുരുഷോ രസഃ പുരുഷസ്യവാഗ്രസോ,

വാചൠഗ്രസ, ൠചഃ സാമ രസഃ, സാമ്ന
ഉദ്ഗീഥോ രസഃ.

| | |
|---|---|
| ഏഷാം ഭൂതാനാം | —ഈ ഭൂതങ്ങളുടെ |
| രസഃ | —രസം |
| പൃഥിവീ | —പൃഥിവിയാകുന്നു. |
| പൃഥിവ്യാഃ | =പൃഥിവിയുടെ |
| രസഃ | = രസം |
| ആപഃ | —അപ്പുകളാകുന്നു. |
| അപാം | = അപ്പുകളുടെ |
| രസഃ | —രസം |
| ഓഷധയഃ | —ഓഷധികളാകുന്നു. |
| ഓഷധീനാം രസഃ | —ഓഷധികളുടെ രസം |
| പുരുഷഃ | —പുരുഷനാകുന്നു. |
| പുരുഷസ്യ രസഃ | —പുരുഷൻെറ രസം |
| വാക് | —വാക്കാകുന്നു. |
| വാചഃ രസഃ | —വാക്കിൻെറ രസം |
| ൠക് | = ൠക്കാകുന്നു. |
| ൠചഃ രസഃ | —ൠക്കിൻെറ രസം |
| സാമ | = സാമമാകുന്നു. |
| സാമ്നഃ രസഃ | = സാമത്തിൻെറ രസം |
| ഉദ്ഗീഥഃ | = ഉദ്ഗീഥമാകുന്നു. |

ഭാഷ്യം:— ഈ ചരാചരങ്ങളായ ഭൂതങ്ങൾക്കു്, ഉൽപത്തിഹേതുവും, സ്ഥിതികാരണവും പ്രളയനിദാനവും പൃഥിവിയായതുകൊണ്ടു ഭൂതങ്ങളുടെ രസം പൃഥിവിയാകുന്നു. പൃഥിവി, ജലത്തിൽ ഓതവും പ്രോതവുമായിരിക്കുന്നതിനാൽ പൃഥിവിയുടെ രസം അപ്പുകളാകുന്നു. ഓഷധികൾ അപ്പുകളുടെ പരിണാമമായതുകൊണ്ടു്, അപ്പുകളുടെ രസം ഓഷധികളാകുന്നു. പുരുഷൻ അന്നത്തിൻെറ പരി

ണാമമായതുകൊണ്ടു് ഓഷധികളുടെ രസം പുരുഷനാകുന്നു. പുരുഷന്റെ അവയവങ്ങളിൽ ഏററവും ശ്രേഷ്ഠമായതു വാക്കാകയാൽ പുരുഷന്റെ രസം വാക്കാകുന്നു. ആ വാക്കിനാൽ നിർവഹിക്കപ്പെടുന്നതായതുകൊണ്ടു ഋക്കു് വാക്കിന്റെ രസമാകുന്നു. ഋക്കിന്റെ രസം സാമമാകുന്നു. സാമം ഗാനം ചെയ്യപ്പെടുമ്പോഠം വക്താവിനും ശ്രോതാവിനും സുഖകരമായതുകൊണ്ടു്, ഋക്കിനേക്കാഠം ശ്രേഷ്ഠതരം സാമമാകുന്നു എന്നൎത്ഥം. ആ സാമത്തിന്റെ രസം—സാരമായിട്ടുള്ള ഭാഗം ഉദ്ഗീഥമാകുന്നു.

ഉപ:— സ ഏഷ രസാനാം രസതമഃ പരമഃ പരാ
ൎദ്ധ്യോഽഷ്ടമോഽയദുദ്ഗീഥഃ

| | |
|---|---|
| യദ് ഉദ്ഗീഥഃ | = ഏതാണോ ഉദ്ഗീഥം, |
| സഃ | = അങ്ങനെയുള്ള |
| അഷ്ടമഃ | = എട്ടാമത്തേതായ |
| ഏഷഃ | = ഈ ഓംകാരം |
| രസതമഃ | = അങ്ങേ അററത്തെ രസവും |
| പരമഃ | = പരമവും ശ്രേഷ്ഠവും |
| പരാൎദ്ധ്യഃ | = പരമാത്മാവെന്നുള്ള സ്ഥാനത്തിനു് അർഹവുമാകുന്നു. |

ഭാഷ്യം:— പൃഥിവ്യാദി രസസംഖ്യയിൽ എട്ടാമത്തേതായ, ഉദ്ഗീഥമെന്നു പറയുന്ന ഈ ഓംകാരം. ഉത്തരോത്തരരസങ്ങളായ ഭൂതാദികളുടെ അങ്ങേ അററത്തെ രസവും, പരമാത്മാവിന്റെ പ്രതീകമായതുകൊണ്ടു ശ്രേഷ്ഠവും, പരമാത്മാവിനെപ്പോലെ ഉപാസ്യമായതുകൊണ്ടു്, പരമാത്മസ്ഥാനത്തിനർഹവുമാകുന്നു. പര(ശ്രേഷ്ഠ)മായ അൎദ്ധം (സ്ഥാനം) = പരാർദ്ധം പരാർദ്ധത്തെ അർഹിക്കുന്നതു പരാർധ്യം.

ഉപ:— കതമാകതമർക് കതമത് കതമത് സാമ, കതമഃ കതമ ഉദ്ഗീഥ ഇതി വിമൃഷ്ടം ഭവതി.

| | |
|---|---|
| ഋക് | —ഋക്കു് |
| കതമാ കതമാ | —ഏതാണു്? |
| സാമ | —സാമം |
| കതമത് കതമത് | —ഏതാണു്? |
| ഉദ്ഗീഥഃ | —ഉദ്ഗീഥം |
| കതമഃ കതമഃ | —ഏതാണു്? |
| ഇതി | —എന്നു് |
| വിമൃഷ്ടം ഭവതി | —വിമർശിക്കപ്പെട്ടിട്ടുണ്ടു്. |

ഭാഷ്യം:— വാക്കിൻെറ രസം ഋക്കാണെന്നും ഋക്കിൻെറ രസം സാമമാണെന്നും സാമത്തിൻെറ രസം ഉദ്ഗീഥമാണെന്നും പറഞ്ഞുവല്ലോ. ആ ഋക്കു് ഏതാണു്, സാമം ഏതാണു്, ഉദ്ഗീഥം ഏതാണു് എന്നു വിമർശിക്കപ്പെട്ടിട്ടുണ്ടു്. 'കതമാ കതമാ, ഇത്യാദി ദ്വിത്വം ആദരത്തിനു വേണ്ടിയാണു്. ഇവിടെ 'വാ ബഹൂനാം ജാതിപരിപ്രശ്നേ ഡതമച്' എന്നാണു് 'ഡതമച്' പ്രത്യയത്തിൻെറ വിധി. പലജാതിയിൽപെട്ടവയുടെ കൂട്ടത്തിൽ ഏതു ജാതിയിൽപെട്ടതാണെന്നു ചോദിക്കുന്നതിനു 'ഡതമച്' പ്രത്യയം വികല്പേന പ്രയോഗിക്കാമെന്നാണു് അതിൻെറ അർത്ഥം. ഇവിടെ ഋഗ് ജാതിയും സാമജാതിയും ഉദ്ഗീഥജാതിയും പലതില്ലാത്ത സ്ഥിതിക്കു 'ഡതമച്' പ്രത്യയം പ്രയോഗിച്ചതെങ്ങനെയാണു് എന്നു് ഒരു ആശങ്കയുണ്ടാവാം. അതിനു സമാധാനം പറയാം—'ജാതൌ പരിപ്രശ്നോ ജാതിപരിപ്രശ്നഃ' എന്നു സൂത്രത്തെ വിഗ്രഹിച്ചാൽ, അതാതു ജാതിയിൽപ്പെട്ട പലതും സന്നിഹിതമായിരിക്കുമ്പോഴം. ജാതിയിൽ വ്യക്തിക്കു ബഹുത്വം സംഭവിക്കുന്നതുകൊണ്ടു് അവയിൽ ഒന്നിനെ നിർദ്ധാരണം

ചെയ്യുന്നതിനായി ചോദിക്കുന്നതിനു വികല്പേന ഡതമച് പ്രത്യയം പ്രയോഗിക്കാമെന്നു സൂത്രാർത്ഥം കിട്ടും. ആ അർത്ഥത്തെയാണു സ്വീകരിച്ചിരിക്കുന്നത്. അപ്പോൾ, ഋഗാദി ജാതിയിൽത്തന്നെ പല വ്യക്തികളുള്ളതുകൊണ്ടു 'വാചഋഗ്രസഃ' ഇത്യാദികളിൽ ഏതൃക്കിനെയും മററുമാണു വിവക്ഷിച്ചിരിക്കുന്നതെന്നാണു ചോദ്യത്തിന്റെ അത്ഥം വന്നുകൂടുന്നത്. അതിനാൽ ചോദ്യം ശരിതന്നെ. 'ജാതേഃ പരിപ്രശ്നോ ജാതി പരിപ്രശ്നഃ' എന്നുള്ള വിഗ്രഹം സ്വീകരിക്കുന്നില്ല.

പൂർവപക്ഷം:— 'ജാതേഃ പരിപ്രശ്നോ ജാതി പരിപ്രശ്നഃ' എന്നു വിഗ്രഹിച്ചാൽ മാത്രമേ 'കതമഃ കഠഃ' ഇത്യാദ്യുദാഹരണങ്ങൾ ഉപപന്നങ്ങളാകയുള്ളു. എന്തെന്നാൽ കഠ ശബ്ദത്തിനു വ്യക്തിവിശേഷപരത്വമില്ല, 'ജാതൌ പരിപ്രശ്നഃ' എന്നു വിഗ്രഹിക്കയാണെങ്കിൽ ആ ഉദാഹരണം അനുപപന്നമാകും.

സമാധാനം:— അവിടേയും കഠാദി ജാതിയിൽത്തന്നെ വ്യക്തിബഹുത്വമുണ്ടെന്നുള്ള അഭിപ്രായത്തോടുകൂടിയാണു ചോദ്യം. അതിനാൽ ദോഷമില്ല, ജാതിയുടെ പരിപ്രശ്നമെന്നുതന്നെയാണ് സൂത്രാത്ഥമെങ്കിൽ 'കതമക്' ഇത്യാദികളെക്കൂടി ഉപസംഖ്യാനം ചെയ്തുകൊള്ളണം.

ഉപ:— വാഗേവർക്, പ്രാണഃ സാമോമിത്യേതദക്ഷരമുദ്ഗീഥഃ, തദ്വാ ഏതന്മിഥുനം, യദ്വാക് ച പ്രാണശ്ചർക് ച സാമ ച.

| | |
|---|---|
| ഋക് | = ഋക്കെന്നു പറയുന്നത് |
| വാക് ഏവ | — വാക്കുതന്നെ |
| സാമ | — സാമം എന്നത് |

| | |
|---|---|
| പ്രാണഃ | —പ്രാണനാകുന്നു |
| ഉദ്ഗീഥഃ | —ഉദ്ഗീഥം |
| ഓം ഇതി ഏതത് അക്ഷരം | —ഓം എന്നുള്ള അക്ഷരമാണു്. |
| വാക് ച പ്രാണഃ ച | —വാക്കും പ്രാണനും |
| ഋക് ച സാമ ച | =ഋക്കും സാമവും |
| യത് | —ഏതാണോ |
| തത് ഏതത് | —അതു് |
| മിഥുനം വൈ | —മിഥുനമാകുന്നു. |

ഭാഷ്യം:— വിചാരണചെയ്തതിന്റെ ശേഷം ഉത്തരംപറയേണ്ടതാണല്ലോ. അതു പറയുന്നു:— വാക്കുതന്നെയാണു് ഋക്കു്, പ്രാണൻതന്നെ സാമം. ഉദ്ഗീഥമെന്നു പറയുന്നതു് 'ഓം' എന്നുള്ള അക്ഷരമാകുന്നു. വാക്കും ഋക്കും ഒന്നാണെന്നു പറയുന്നതുകൊണ്ടു്, ഓംകാരം എട്ടാമത്തേതാണെന്നു മുമ്പു പറഞ്ഞതു തെറ്റുന്നു എന്നു വിചാരിപ്പാനില്ല; എന്തെന്നാൽ, ഈ വാക്യം മുമ്പിലത്തെ വാക്യത്തിൽനിന്നു ഭിന്നമാണു്. മുമ്പിലത്തെ വാക്യം ഓംകാരത്തിനു രസതമത്വം വിധിക്കുന്നു. ഈ വാക്യമാകട്ടെ, അതിനുതന്നെ ആപ്തിഗുണത്തെ വിധിക്കുന്നു. അതിനാൽ ഇതു വേറൊരു വാക്യംതന്നെ. ഈ വാക്യമനുസരിച്ചു് ഓംകാരം എട്ടാമത്തേതല്ലെങ്കിലും മുൻവാക്യത്തിൽ പറഞ്ഞ അഷ്ടമത്വത്തിനു തരക്കേടില്ല.

വാക്കും പ്രാണനുമാണു് ഋക് സാമങ്ങളുടെ ഉത്ഭവസ്ഥാനങ്ങൾ. അതുകൊണ്ടാണു് വാക്കുതന്നെ ഋക്, പ്രാണൻ സാമം എന്നു പറഞ്ഞതു്. യഥാക്രമം ഋക്കിൻേറയും സാമത്തിൻേറയും യോനികളായ വാക്കിനേയും പ്രാണനേയും പറഞ്ഞാൽ, എല്ലാ ഋക്കുകളും എല്ലാ സാമങ്ങളും അതിൽ അടങ്ങും. അങ്ങനെ എല്ലാ ഋക്കുകളേയും സാമങ്ങളേയും അടക്കിയാൽ ഋക്കും സാമവുംകൊണ്ടു സാധിക്കേണ്ട

സകല കർമ്മങ്ങളും അതിൽ അടങ്ങും. എല്ലാ കർമ്മങ്ങളും ഉൾപ്പെട്ടമ്പോൾ എല്ലാ കാമങ്ങളും അതിൽ അടങ്ങും. ഉദ്ഗീഥമെന്നതു ഭക്തിയായിരിക്കാമെന്ന ശങ്ക തീക്ക വാനാണു് 'ഓം' എന്ന അക്ഷരമാണുദ്ഗീഥമെന്നു പറഞ്ഞതു്. 'തദ്വാ ഏതത്'' എന്നതു മിഥുനത്തെ നിർദ്ദേശിച്ചിരിക്കുകയാണു്. ആ മിഥുനം ഏതെന്നാൽ, എല്ലാ ഋക്കിനും സാമത്തിനും കാരണഭൂതങ്ങളായ വാക്കും പ്രാണനുമാണു മിഥുനം. ഋക് ച സാമ ച' എന്നു് ഋക്‌സാമ ശബ്ദങ്ങളെക്കൊണ്ടു പറയുന്നതു് ഋക്കിൻേറയും സാമത്തിൻേറയും കാരണങ്ങളെയാണു്. അല്ലാതെ, ഋക്കും സാമവും സ്വതന്ത്രമായ മിഥുനമല്ല. അങ്ങനെയല്ലെങ്കിൽ, വാക്കും പ്രാണനും എന്നൊന്നു്, ഋക്കും സാമവുമെന്നു മറെറാന്നു്; ഇങ്ങനെ രണ്ടു മിഥുനങ്ങളുണ്ടാവും. അപ്പോൾ, 'തദേതത്'' എന്നുള്ള ഏകവചനനിർദ്ദേശം അനുപപന്നമായിത്തീരും. അതിനാൽ, ഋക്കിനും സാമത്തിനും കാരണങ്ങളായ വാക്കും പ്രാണനും കൂടിയതാണു മിഥുനം.

ഉപ:— തദേതന്മിഥുനമോമിത്യേ തസ്മിന്നക്ഷരേ സംസൃജ്യതേ; യദാ വൈ മിഥുനൗ സമാഗച്ഛത ആപയതോ വൈ താവന്യോന്യസ്യകാമം.

| | |
|---|---|
| തത് ഏതത് മിഥുനം | — അങ്ങനെയുള്ള ഈ മിഥുനം |
| ഓം ഇതി ഏതസ്മിൻ | — ഓം എന്നുള്ള |
| അക്ഷരേ | — അക്ഷരത്തിൽ |
| സംസൃജ്യതേ | — ചേൎന്നിരിക്കുന്നു |
| യദാ വൈ | — എപ്പോഴാണോ |
| മിഥുനൌ | — മിഥുനങ്ങൾ = മിഥുനത്തിൻെറ അവയവങ്ങളായ സ്ത്രീപുരുഷന്മാർ |

| | |
|---|---|
| സമാഗച്ഛതഃ | =സമാഗമിക്കുന്നതു്=പരസ്പരം ചേരുന്നതു്, |
| തദാ | =അപ്പോഠം |
| തൗ | =അവർ |
| അന്യോന്യസ്യ | =പരസ്പരം |
| കാമം | =കാമത്തെ |
| ആപയതഃ വൈ | =പ്രാപിപ്പിക്കുന്നു (സാധിപ്പിക്കുന്നു) എന്നു പ്രസിദ്ധമാണല്ലോ. |

ഭാഷ്യം:— മേൽപറഞ്ഞ രൂപത്തിലുള്ള മിഥുനം, ഓം എന്നുള്ള അക്ഷരത്തിൽ ചേൎന്നിരിക്കുന്നു. ഇങ്ങനെ സർവകാമപ്രാപ്തി എന്ന ഗുണത്തോടുകൂടിയ മിഥുനം ഓംകാരത്തിൽ ചേൎന്നിരിക്കകൊണ്ടു് ഓംകാരം സർവകാമപ്രാപ്തി ഗുണമുള്ളതാണെന്നു പ്രസിദ്ധമാകുന്നു. ഓംകാരം വാങ്മയവും പ്രാണനാൽ നിഷ്പാദനം ചെയ്യപ്പെടുന്നതുമായതുകൊണ്ടാണു് അതു മിഥുനത്തോടു ചേൎന്നിരിക്കുന്നു എന്നു പറയുന്നതു്, മിഥുനം കാമത്തെ പ്രാപിപ്പിക്കുന്നതാണെന്നുള്ളതു പ്രസിദ്ധമാണെന്നു കാണിക്കുന്നതിനായി ദൃഷ്ടാന്തം പറയുന്നു:— ലോകത്തിൽ മിഥുനത്തിൻെറ അവയവങ്ങളായ സ്ത്രീ പുരുഷന്മാർ സമാഗമിക്കുമ്പോഠം—ഗ്രാമ്യധർമ്മമായി ചേരുമ്പോഠം അവർ പരസ്പരം കാമത്തെ സാധിപ്പിക്കുന്നു എന്നതു പ്രസിദ്ധമാണു്. അതിനാൽ, ഓംകാരത്തിൽ മിഥുനം അനുപ്രവേശിച്ചിരിക്കുന്നതുകൊണ്ടു് ആ ഓംകാരത്തിനു സർവകാമപ്രാപ്തി എന്ന ഗുണമുണ്ടെന്നുള്ളതു സിദ്ധമെന്നു് അഭിപ്രായം.

ഓംകാരത്തെ ഉപാസിക്കുന്ന ഉദ്ഗാതാവിനും അതിൻെറ ധർമ്മമുണ്ടാകുമെന്നു പറയുന്നു.

ഉപ:— ആപയിതാ ഹ വൈ കാമാനാം ഭവതി യ ഏതദേവം വിദ്വാനക്ഷരമുദ്ഗീഥമുപാസ്തേ.

| | |
|---|---|
| യഃ | = ആരാണോ |
| ഏവം വിദ്വാൻ | = ഇപ്രകാരമറിഞ്ഞു് |
| ഏതത് അക്ഷരം | = ഈ അക്ഷരമാകുന്ന |
| ഉദ്ഗീഥം | = ഉദ്ഗീഥത്തെ |
| ഉപാസ്തേ | = ഉപാസിക്കുന്നതു്, |
| സഃ | = അവൻ |
| കാമാനാം | = കാമങ്ങളുടെ |
| ആപയിതാ | = പ്രാപയിതാവായി |
| ഭവതി ഹ വൈ | = ഭവിക്കും. |

ഭാഷ്യം:— ഇങ്ങനെ അറിഞ്ഞു് ആപ്തിഗുണത്തോടു കൂടിയ 'ഓം, എന്ന അക്ഷരമാകുന്ന ഉദ്ഗീഥത്തെ ഉപാസിക്കുന്നവൻ യജമാനനു് എല്ലാ കാമങ്ങളേയും സാധിപ്പിക്കുന്നവനായിത്തീരും. 'തം യഥായഥോപാസതേ തദേവ ഭവതി' (അതിനെ ഏതേതു ഗുണത്തോടുകൂടി ഉപാസിക്കുന്നുവോ, അതാതു ഗുണമുള്ളവനായിത്തീരും) എന്നു ശ്രുതിയുണ്ടു്.

ഉപ:— തദ്വാ ഏതദനുജ്ഞാക്ഷരം; യദ്ധികിഞ്ചാനുജാനാത്യോമിത്യേവതദാഹ; ഏഷോ ഏവ സമൃദ്ധിര്യദനുജ്ഞാ; സമർദ്ധയിതാ വൈ കാമാനാം ഭവതി, യ ഏതദേവം വിദ്വാനക്ഷരമുദ്ഗീഥമുപാസ്തേ.

| | |
|---|---|
| തത് ഏതത് | = അങ്ങനെയുള്ള ഈ ഓകാരം |
| അനുജ്ഞാക്ഷരം | = അനുജ്ഞാരൂപമായ അക്ഷരമാകുന്നു. |
| യത് കിംച | = എന്തിനെയാണോ ഏതെങ്കിലുമൊന്നിനെ |

അനുജാനാതി = അനുവദിക്കുന്നതു്,
തത് = അതിനെ
ഓം ഇതി ഏവ = ഓം എന്നുതന്നെ
ആഹ = പറയുന്നു.
യത് അനുജ്ഞാ = ഏതാണോ അനുജ്ഞ,
ഏഷാ ഉ ഏവ = ഇതുതന്നെയാണു്
സമൃദ്ധിഃ = സമൃദ്ധി
യഃ = ഏതൊരുവൻ
ഏവം വിദ്വാൻ = ഇപ്രകാരമറിഞ്ഞു്
ഏതത് അക്ഷരം = ഈ അക്ഷരമാകുന്ന
ഉദ്ഗീഥം = ഉദ്ഗീഥത്തെ
ഉപാസ്തേ = ഉപാസിക്കുന്നുവോ,
സഃ = അവൻ
കാമാനാം = കാമങ്ങളുടെ
സമർദ്ധയിതാ = സമദ്ധയിതാവായി } = കാമങ്ങളെ വദ്ധിപ്പിക്കുന്നവനായി
ഭവതി = തീരുന്നു.

ഭാഷ്യം:— ഓംകാരം സമൃദ്ധി എന്ന ഗുണമുള്ളതുമാകുന്നു. എങ്ങനെ എന്നാൽ, ഓംകാരം അനുജ്ഞാക്ഷരമാകുന്നു. എങ്ങനെയാണു് അതു് അനുജ്ഞയാകുന്നതെന്നു ശ്രുതിതന്നേ പറയുന്നു:— ലോകത്തിൽ, ഒരു വിദ്വാനോ ധനവാനോ, ജ്ഞാനത്തേയോ ധനത്തേയോ മറേറാ അനുവദിക്കുമ്പോൾ, 'ഓം' എന്നുതന്നെയാണു പറയാറുള്ളതു്. വേദത്തിലും ഇങ്ങനെതന്നെയാണെന്നുള്ളതു്, 'ത്രയസ്ത്രിംശദോമിതിഹോവാച' ഇത്യാദികൊണ്ടു കാണുന്നുണ്ടു്. 'യാജ്ഞവല്ക്യ, ദേവന്മാർ എത്രയാണു്?' എന്നു ശാകല്യൻ ചോദിച്ചപ്പോൾ, യാജ്ഞവല്ക്യൻ, 'ത്രയസ്ത്രിംശത്' (മുപ്പത്തുമൂന്നു്) എന്നുത്തരം പറഞ്ഞു. അതു ശാകല്യൻ 'ഓം' എന്നു് അനുവദിച്ചു. പിന്നെയും എത്ര എന്നു ചോദ്യവും

ആറെന്നുത്തരവും ഉണ്ടായപ്പോഠം 'ഓം' എന്നു പറഞ്ഞു എന്നും മററുമാണ് അതിൻെറ അത്ഥം. അതുകൊണ്ട്, അനുജ്ഞചെയ്യുന്നതു് 'ഓം' എന്നു പറഞ്ഞതാണെന്നുള്ളതു വേദത്തിൽനിന്നും അറിയാമെന്നു സാരം. അതുപോലെ, 'നിൻെറ ഈ മുതൽ ഞാൻ എടുത്തുകൊള്ളട്ടെയോ?' എന്നു ചോദിച്ചാൽ 'ഓം' എന്നാണ് അനുവാദം കൊടുക്കുന്നതു്. അനുജ്ഞ എന്നതുതന്നെയാണു സമൃദ്ധി. എന്തെന്നാൽ, അനുജ്ഞയ്ക്കു മൂലം സമൃദ്ധിയാകുന്നു. സമൃദ്ധിയുള്ളവനാണല്ലോ 'ഓം' എന്നു് അനുജ്ഞ കൊടുക്കുന്നതു്. അതിനാൽ ഓംകാരം സമൃദ്ധിഗുണമുള്ളതാകുന്നു. ഇങ്ങനെ അറിഞ്ഞു്, സമൃദ്ധി എന്ന ഗുണത്തോടുകൂടിയ ഓംകാരത്തെ ഉപാസിക്കുന്നവൻ, അതുകൊണ്ട്, ആ ഗുണത്തോടുകൂടിയവനായിത്തീന്നു്, യജമാനൻെറ എല്ലാ കാമങ്ങളുടേയും സമദ്ധയിതാവാകും. എന്നും മററുള്ളതു മുൻപിലത്തേപ്പോലെ.

ഇനി ഇപ്പോഠം, അക്ഷരം ഉപാസ്യമായതുകൊണ്ടു പ്രരോചനയ്ക്കായി അതിനെ സ്തുതിക്കുന്നു:

ഉപ:— തേനേയം ത്രയീവിദ്യാവത്തതേ, ഓമിത്യാശ്രാവയത്യോമിതി ശംസത്യോമിത്യുദ്ഗായത്യേതസ്യൈവാക്ഷരസ്യാപചിത്യൈ മഹിമ്നാ രസേന.

| | |
|---|---|
| തേന | — അതുകൊണ്ടാണ് — പ്രകൃതമായ ഓം എന്ന അക്ഷരംകൊണ്ടാണ് |
| ഇയം ത്രയീവിദ്യാ | — ഈ ത്രയീവിദ്യ — ത്രയീവിദ്യയാൽ വിധിക്കപ്പെട്ടിട്ടുള്ള കർമ്മം |
| വർത്തതേ | — വത്തിക്കുന്നതു — നടക്കുന്നതു |
| ഓം ഇതി | — ഓം എന്നു് |

| | |
|---|---|
| ആശ്രാവയതി | —ആശ്രാവണം ചെയ്യുന്നു |
| ഓം ഇതി | —ഓം എന്നു |
| ശംസതി | —ശംസിക്കുന്നു |
| ഓം ഇതി ഉദ്ഗായതി | —ഓം എന്നു് ഉദ്ഗാനം ചെയ്യുന്നു |
| (തത്) | —അതു്—ത്രയീവിദ്യയാൽ വിധിക്കപ്പെട്ടിട്ടുള്ള കർമ്മം നടക്കുന്നതു |
| ഏതസ്യ അക്ഷരസ്യ ഏവ | —ഈ അക്ഷരത്തിന്റെ തന്നെ |
| അപചിത്യൈ | —അപചിതി(പൂജ)യ്ക്കായിട്ടും, |
| മഹിമ്നാ | —മഹിമാവുകൊണ്ടും |
| രസേന | —രസംകൊണ്ടുമാകുന്നു. |

ഭാഷ്യം:— പ്രകൃതമായ ആ അക്ഷരംകൊണ്ടാണു് ഋഗ്വേദാദിരൂപമായ ത്രയീവിദ്യ നടക്കുന്നതു്. ഇവിടെ ത്രയീവിദ്യ എന്നു പറയുന്നതു ത്രയീവിദ്യയാൽ വിധിക്കപ്പെടുന്ന കർമ്മമാണു്, അല്ലാതെ വിദ്യതന്നെയാണെന്നു പറവാൻ നിവൃത്തിയില്ല, എന്തെന്നാൽ ത്രയീവിദ്യ ആശ്രാവണാദികളെക്കൊണ്ടു നടക്കുന്നില്ല. കർമ്മം അങ്ങനെയാണു നടക്കുന്നതെന്നു പ്രസിദ്ധമാണു്. എങ്ങനെ എന്നാൽ 'ഓം' എന്നു് ആശ്രാവണം ചെയ്യുകയും 'ഓം' എന്നു ശംസിക്കുകയും 'ഓം' എന്നു് ഉദ്ഗാനംചെയ്യുകയും ചെയ്യുന്നു. ഈ ആശ്രാവണം, ശംസനം, ഉദ്ഗാനം ഇവയുടെ സമാഹാരരൂപമായ ലിംഗംകൊണ്ടുതന്നെ ഓംകാരത്താൽ പ്രവർത്തിക്കുന്ന വേദവിഹിതമായ ആ കർമ്മം സോമയാഗമാണെന്നു് അറിയാം. ദർശപൂർണ്ണമാസാദികളിൽ ഇതു മൂന്നും ഒരുമിച്ചു സംഭവിക്കയില്ല. അഗ്നിഷ്ടോമാദികളിൽ സംഭവിക്കയും ചെയ്യും. അതിനാൽ ഇതു സോമയാഗമാണെന്നൂഹിക്കാമെന്നു സാരം. ആ കർമ്മം ഈ അക്ഷര

ത്തിൻെറതന്നെ പൂജസ്സായിട്ടുള്ളതാണു്. ഈ അക്ഷരം പരമാത്മാവിൻെറ പ്രതീകമാണല്ലോ. അതുകൊണ്ടു വേദവിഹിതമായ ആ കർമ്മം പരമാത്മാവിൻെറ പൂജതന്നെയാണു്. 'സ്വ കർമ്മണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ' (മനുഷ്യൻ തൻെറ കർമ്മംകൊണ്ടു് അവനെ അർച്ചിച്ചു സിദ്ധിയെ പ്രാപിക്കുന്നു) എന്നു സ്മൃതിയുണ്ടു്. ഈ അക്ഷരത്തിൻെറതന്നെ മഹിമാവു—ഋത്വിഗ്യജമാനാദി പ്രാണങ്ങൾകൊണ്ടും, അതുപോലെ, ഈ അക്ഷരത്തിൻെറതന്നെ രസം—വ്രീഹി യവാദികളെക്കൊണ്ടുണ്ടാകുന്ന ഹവിസ്സുകൊണ്ടുമാണു് ഈ കർമ്മം നടക്കുന്നതു്. യാഗം, ഹോമം മുതലായതു് അക്ഷരംകൊണ്ടു നടത്തപ്പെടുന്നു; അതു് ആദിത്യനെ പ്രാപിക്കുന്നു, അനന്തരം വൃഷ്ട്യാദിക്രമത്തിൽ പ്രാണനായും അന്നമായും തീരുന്നു, പ്രാണങ്ങളെക്കൊണ്ടും അന്നംകൊണ്ടും യജ്ഞം നടക്കുന്നു. അതുകൊണ്ടാണു്, വേദവിഹിതമായ കർമ്മം അക്ഷരത്തിൻെറ മഹിമാവുകൊണ്ടും രസംകൊണ്ടുമാണു നടക്കുന്നതെന്നു പറഞ്ഞതു്.

ഉപ:— തേനോഭൌ കുരുതോ യശ്ചൈതദേവം വേദ, യശ്ച ന വേദ, നാനാ തു വിദ്യാചാവിദ്യാച; യദേവ വിദ്യയാ കരോതി ശ്രദ്ധയോപനിഷദാ, തദേവ വീര്യവത്തരം ഭവതി; ഇതിഖല്വേതസ്യൈവാക്ഷരസ്യോപവ്യാഖ്യാനം ഭവതി. 10

| | |
|---|---|
| യഃ ഏതത് ഏവം വേദ | —ആരാണോ ഇതിനെ ഇപ്രകാരം അറിയുന്നതു് |
| സഃ | —അവനും |
| യഃ നഃ വേദ | —ആർ അറിയുന്നില്ലയോ, |
| സഃ ച | — അവനും |
| ഉഭൌ | —രണ്ടുപേരും |

| | |
|---|---|
| തേന | =ആ അക്ഷരംകൊണ്ടു |
| കുരുതഃ | =കർമ്മത്തെ ചെയ്യുന്നു |
| (കിം) തു | =എന്നാൽ |
| വിദ്യാച അവിദ്യാച | =വിദ്യയും അവിദ്യയും |
| നാനാ | =ഭിന്നങ്ങളാകുന്നു |
| യത് ഏവ | =ഏതിനെയാണോ |
| വിദ്യയാ | =വിദ്യയോ(വിജ്ഞാനത്തോടു)ടുകൂടിയും |
| ശ്രദ്ധയാ | =ശ്രദ്ധയോടുകൂടിയും |
| ഉപനിഷദം | =ഉപനിഷത്തോ(യോഗത്തോ)ടുകൂടിയും |
| കരോതി | =ചെയ്യുന്നതു്, |
| തത്ഏവ | =അതുതന്നെ |
| വീര്യവത്തരം ഭവതി | =അധികം വീര്യമുള്ളതായിത്തീരുന്നു. |
| ഇതി ഖലു | =ഇങ്ങനെ വിധിച്ചതു് |
| ഏതസ്യ അക്ഷരസ്യ ഏവ | =ഈ അക്ഷരത്തിൻെറതന്നെ |
| ഉപവ്യാഖ്യാനം ഭവതി | =ഉപവ്യാഖ്യാനമാകുന്നു. |

ഭാഷ്യം:— ഇതിനു മുമ്പിൽ പറഞ്ഞിടത്തോളംകൊണ്ടു്, അക്ഷരവിജ്ഞാനമുള്ളവനാണു കർമ്മംചെയ്യേണ്ടതെന്നിരിക്കുന്നു. അതിനു് ആക്ഷേപമുണ്ടു്:— ആ അക്ഷരംകൊണ്ടു രണ്ടുപേരും—ഇപ്രകാരം വ്യാഖ്യാനിക്കപ്പെട്ട അക്ഷരത്തെ അറിയുന്നവനും, കർമ്മം മാത്രമല്ലാതെ, അക്ഷരമാഹാത്മ്യത്തെ അറിയാത്തവനും കർമ്മത്തെച്ചെയ്യുന്നു. അവർക്കു കർമ്മസാമർത്ഥ്യത്താൽതന്നെ ഫലം സിദ്ധിക്കുന്നതുമുണ്ടു്. അതിനു അക്ഷരയാഥാത്മ്യം അറിയുന്നതെന്തിനാണു്? കടുക്കാ തിന്നുന്നവരിൽ, അതിൻെറ ഗുണമറി

യാവുന്നവനും അതറിയാൻ പാടില്ലാത്തവനും വിരേചന മുണ്ടാകുന്നുണ്ടല്ലോ.

സമാധാനം:— അങ്ങനെയല്ല; വിദ്യയും അവിദ്യയും ഭിന്നങ്ങളാണ്. ഓംകാരം കർമ്മാംഗമാണെന്നുമാത്രം അറിയുന്നതുതന്നെയല്ല രസതമമെന്നും ആപ്തി, സമൃദ്ധി എന്ന ഗുണങ്ങളോടുകൂടിയതെന്നുമുള്ള വിജ്ഞാനം; അതിൽ കൂടുതലായിട്ടുള്ളതാണ്. അതിനാൽ അപ്രകാരം അംഗാധിക്യമുള്ളതുകൊണ്ടു ഫലത്തിനും ആധിക്യം വേണ്ടതാണ്. ലോകത്തിൽ, പത്മരാഗം മുതലായ രത്നങ്ങളെ വിൽക്കുന്ന വിഷയത്തിൽ, കച്ചവടക്കാരൻ, കാട്ടാളൻ എന്നിവരിൽ, കച്ചവടക്കാരന് അറിവു കൂടുതലുള്ളതിനാൽ ഫലം കൂടുതലുള്ളതായി കാണുന്നുണ്ടല്ലോ. അതുകൊണ്ട് വിദ്യയോ (വിജ്ഞാനത്തോ)ടും, ശ്രദ്ധയോടും, ഉപനിഷത്തോ (യോഗത്തോ)ടുംകൂടി ചെയ്യുന്ന അതേ കർമ്മംതന്നെ അവിദ്വാൻ ചെയ്യുന്നതിനേക്കാരം കൂടുതൽ ഫലമുള്ളതായിത്തീരുന്നു. വിദ്വാന്റെ കർമ്മം കൂടുതൽ വീര്യമുള്ളതാണെന്നു പറഞ്ഞതുകൊണ്ട് അവിദ്വാന്റെ കർമ്മവും വീര്യമുള്ളതുതന്നെ എന്നഭിപ്രായം. അവിദ്വാനു കർമ്മത്തിൽ അധികാരമില്ലെന്നു പറഞ്ഞുകൂടാ. ഔഷസ്ത്യകാണ്ഡത്തിൽ, അവിദ്വാന്മാക്കും ഋത്വിക്കുകളായിരിക്കാമെന്നു കാണുന്നുണ്ട്. രസതമത്വം, ആപ്തി, സമൃദ്ധി എന്ന ഗുണങ്ങളോടുകൂടിയതാണ് അക്ഷരം എന്നുള്ളതു ഒരുപാസനമാണ്. അല്ലാതെ മൂന്നുപാസനമാണെന്നു വിചാരിക്കേണ്ട; എന്തെന്നാൽ, ഇടയ്ക്കു വേറൊരുവിധിയും കാണുന്നില്ല. പല വിശേഷണങ്ങരം പറഞ്ഞതു പലവിധത്തിൽ ഉപാസിക്കപ്പെടേണ്ടതായതുകൊണ്ടാണ്. അതിനാൽ, മേൽ വിധിച്ചിട്ടുള്ളതു് പ്രകൃത

മായ, ഉദ്ഗീഥമെന്നു പറയുന്ന അക്ഷരത്തിൻെറ ഉപവ്യാഖ്യാനംതന്നെയാകുന്നു.                10

ഒന്നാം അദ്ധ്യായത്തിൽ ഒന്നാം ഖണ്ഡം കഴിഞ്ഞു.

---

രണ്ടാം ഖണ്ഡം.

ഉപ:— ദേവാസുരാഹ വൈ യത്ര സംയേതിര ഉഭയേ പ്രാജാപത്യാസ്തദ്ധദേവാ ഉദ്ഗീഥമാജഹ്രു രനേനൈനാ-നഭിഭവിഷ്യാമ ഇതി.

| | |
|---|---|
| പ്രാജാപത്യാഃ | =പ്രജാപതിയുടെ പുത്രരായ |
| ദേവാസുരാഃ | =ദേവന്മാരും അസുരന്മാരും |
| ഉഭയേ | =രണ്ടുകൂട്ടരും |
| യത്ര | =ഏതുവിഷയത്തിൽ |
| സംയേതിരേ ഹ വൈ | =പണ്ടു യുദ്ധംചെയ്തുവോ, |
| തത് | =അതിൽ, |
| ദേവാഃ | =ദേവന്മാർ |
| അനേന | =‘ഇതുകൊണ്ടു് |
| ഏനാൻ | =ഇവരെ = അസുരന്മാരെ |
| അഭിഭവിഷ്യാമ | =നമുക്കു തോല്പിക്കാം’ |
| ഇതി | =എന്നു വിചാരിച്ചു് |
| ഉദ്ഗീഥം | =ഉദ്ഗീഥത്തെ |
| ആജഹ്രുഃ | =ആഹരിച്ചു. |

ഭാഷ്യം:— ദേവാസുരന്മാർ=ദേവന്മാരും അസുരന്മാരും-ദേവശബ്ദം ദ്യോതനാത്ഥകമായ ദീവ്യതി(=ദിവ് ധാതു)യിൽ നിന്നുണ്ടായതാകയാൽ അതിനു് ഇവിടെ, ശാസ്ത്രത്താൽ തെളിക്കപ്പെട്ട ഇന്ദ്രിയവൃത്തികളെന്നത്ഥം.

അതിന്ന വിപരീതമായിട്ടുള്ള അസുരന്മാരും, അസുക്കളിൽ (നാനാഗതികളായ വിഷയങ്ങളോടുകൂടിയ പ്രാണനക്രിയകളിൽ) രമിക്കുന്നതുകൊണ്ടു്, സ്വാഭാവികങ്ങളും തമോഗുണാത്മകങ്ങളുമായ ഇന്ദ്രിയവൃത്തികൾ തന്നെയാണു് 'ഹ വൈ' എന്നതു രണ്ടും പൂർവവൃത്തത്തെ ദ്യോതിപ്പിക്കുന്ന നിപാതങ്ങളാണു് സംപൂർവകമായ 'യത്'' എന്ന ധാതുവിന്ന യുദ്ധംചെയ്ക എന്നത്ഥമാണു്. ഈ ദേവാസുരന്മാർ പരസ്പരം വിഷയങ്ങളെ അപഹരിക്കുന്നതിന്നവേണ്ടി, തമ്മിൽ കലഹിച്ചു. ശാസ്ത്രംകൊണ്ടുണ്ടായ പ്രകാശവൃത്തിയേ കെടുക്കുവാനായി, സ്വാഭാവികങ്ങളും തമോരൂപങ്ങളുമായ ഇന്ദ്രിയവൃത്തികളാകുന്ന അസുരന്മാർ പ്രവത്തിച്ചു. അതുപോലെ, അവയ്ക്കു വിപരീതന്മാരും, ശാസ്ത്രാത്ഥവിഷയമായ വിവേകജ്യോതിസ്സാകുന്ന സ്വരൂപത്തോടുകൂടിയവരുമായ ദേവന്മാർ, സ്വാഭാവിക തമോരൂപന്മാരായ അസുരന്മാരെ തോല്പിക്കുന്നതിന്നുത്സാഹിച്ചു. ഇങ്ങനെ എതിരാളികളെ തോല്പിച്ചു തങ്ങൾക്കു് ഉയരുന്നതിനായി ലോകത്തിൽ ദേവാസുരന്മാർ തമ്മിൽ ഉണ്ടാകുന്ന യുദ്ധംപോലെ, എല്ലാ പ്രാണികളിലും ദേഹംതോറും അനാദികാലംമുതൽ ദേവാസുരയുദ്ധം നടന്നുകൊണ്ടിരിക്കുന്നു എന്നഭിപ്രായം. അതിനെ ഇവിടെ, പ്രാണന്റെ വിശുദ്ധിയെക്കുറിച്ചുള്ള വിജ്ഞാനത്തെ വിധിക്കണമെന്നുദ്ദേശിച്ചു്, ധർമ്മാധർമ്മങ്ങളുടെ ഉൽപത്തിയെക്കുറിച്ചു വിവേകവിജ്ഞാനമുണ്ടാകുന്നതിന്നവേണ്ടി, ശ്രുതി, ആഖ്യായികാരൂപത്തിൽ പറയുകയാണു്. അതിനാൽ ദേവാസുരന്മാർ രണ്ടുകൂട്ടരും പ്രാജാപത്യന്മാരാകുന്നു. പ്രാജാപത്യന്മാർ—പ്രജാപതിയുടെ അപത്യങ്ങൾ. പ്രജാപതി എന്നു പറയുന്നതു കർമ്മജ്ഞാനങ്ങളിൽ അധികാരമുള്ള പുരുഷനെയാണു്. 'പുരുഷ ഏവോക്ഥമയമേവ പ്രജാപതിഃ' (പുരുഷൻതന്നെയാണു്

(ഉക്ഥമെന്നതു്,) പ്രജാപതിയും ഇവൻതന്നെ) എന്നു വേറെ ശ്രുതിയുണ്ടു്. ശാസ്ത്രീയങ്ങളും സ്വാഭാവികങ്ങളുമായുള്ള പരസ്പരവിരുദ്ധങ്ങളായ അന്തഃകരണവൃത്തികൾ, അവനിൽനിന്നുത്ഭവിക്കുന്നവയായതുകൊണ്ടു് അവന്നു് അപത്യങ്ങളെപ്പോലെതന്നെയാണല്ലൊ. തങ്ങൾക്കുൽകർഷവും അസുരന്മാർക്കു് അപകർഷവും വരുവാനായി ദേവന്മാർ ഉദ്ഗീഥത്തെ ആഹരിച്ചു. ഉദ്ഗീഥമെന്നുള്ളതിന്നു് ഉദ്ഗീഥഭക്തിയാൽ ഉപലക്ഷിതമായ ഉദ്ഗാതാവിനെ സംബന്ധിച്ച കർമ്മത്തെ, എന്നർത്ഥം. ആ കർമ്മത്തേയും കേവലമായി ആഹരിക്കുക എന്നതു സംഭവിക്കാത്തതിനാൽ, ജ്യോതിഷ്ടോമം മുതലായതിനെ ആഹരിച്ചു എന്നഭിപ്രായം. അതിനെ അവർ ആഹരിച്ചതു്, 'ഇതുകൊണ്ടു നമുക്കു് ഈ അസുരന്മാരെ തോല്പിക്കാ'മെന്നു വച്ചാണു്.

ദേവന്മാർ ഉദ്ഗീഥത്തെ ആഹരിക്കുവാനിച്ഛിച്ചപ്പോൾ,

ഉപ:— തേ ഹ നാസിക്യം പ്രാണമുദ്ഗീഥമുപാസാം ചക്രിരേ; തംഹാസുരാഃ പാപ്മനാ വിവിധുഃ തസ്മാത്തേനോഭയം ജിഘ്രതി സുരഭി ച ദുർഗ്ഗന്ധി ച; പാപ്മനാ ഹ്യേഷ വിദ്ധഃ    2

| | |
|---|---|
| തേ | =അവർ |
| നാസിക്യം പ്രാണം | =നാസികയിലുള്ള പ്രാണനായി, |
| ഉദ്ഗീഥം | =ഉദ്ഗീഥത്തെ |
| ഉപാസാം ചക്രിരേഹ | =ഉപാസിച്ചു. |
| തം | =അവനെ=ആ പ്രാണനെ |
| അസുരാഃ | =അസുരന്മാർ |
| പാപ്മനാ | =പാപംകൊണ്ടു |
| വിവിധുഃ | =വേധിച്ചു, |

| | |
|---|---|
| തസ്മാത് | —അതിനാൽ |
| തേന | —അതുകൊണ്ട് = പ്രാണനെ (ഘ്രാണം)കൊണ്ട് |
| സുരഭി | —സൗരഭ്യമുള്ളതിനേയും |
| ദുർഗ്ഗന്ധി | —ദുർഗ്ഗന്ധമുള്ളതിനേയും |
| ഉഭയം | —രണ്ടിനേയും |
| ജിഘ്രതി | —ഘ്രാണിക്കുന്നു. |
| ഹി | —എന്തെന്നാൽ |
| ഏഷഃ | —ഇവൻ = ഈ പ്രാണൻ |
| പാപ്മനാ | —പാപത്താൽ |
| വിദ്ധഃ | —വേധിക്കപ്പെട്ടു. |

ഭാഷ്യം:— ആ ദേവന്മാർ, നാസികയിലുള്ള ഘ്രാണമാകുന്ന ചേതനാവാനായ പ്രാണനായി, ഉദ്ഗീഥഭക്തിയാൽ ഉപലക്ഷിതനായി ഉദ്ഗാതാവിനെ ഉപാസിച്ചു. നാസികയിലുള്ള പ്രാണനെന്നുള്ള ദൃഷ്ടിയോടുകൂടി ഉദ്ഗീഥമെന്നു പേരുള്ള ഓംകാരത്തെ ഉപാസിച്ചു എന്നർത്ഥം. ഇങ്ങനെ വ്യാഖ്യാനിച്ചാൽ മാത്രമെ പ്രകൃതാർത്ഥപരിത്യാഗവും അപ്രകൃതാർത്ഥോപാദാനവും വരാതിരിക്കൂ. 'ഖല്വേf തസ്യൈവാക്ഷരസ്യ' എന്നുള്ളതുകൊണ്ട്, ഓംകാരമാണല്ലോ ഉപാസ്യമായി പ്രകൃതമായിരിക്കുന്നത്. അതിനാൽ പ്രാണനേ ഉദ്ഗാതാവെന്നനിലയിൽ ഉപാസിച്ച് എന്നു വ്യാഖ്യാനിക്കുന്നപക്ഷം പ്രകൃതപരിത്യാഗവും, ഉദ്ഗീഥഭക്തിയെ ഘ്രാണപ്രാണദൃഷ്ടിയോടുകൂടി ഉപാസിച്ചു എന്നു പറകയാണെങ്കിൽ അപ്രകൃതോപാദാനവും വരും.

പൂർവപക്ഷം:— ഉദ്ഗീഥോപലക്ഷിതമായ കർമ്മത്തെ ദേവന്മാർ ആഹരിച്ചു എന്നല്ലയോ നിങ്ങൾ പറഞ്ഞത്? ഇപ്പോൾമാത്രം നാസികയിലുള്ള പ്രാണനെന്ന ദൃഷ്ടി

യോടുകൂടി ഓംകാരത്തെ ഉപാസിച്ചു എന്നു പറയുന്നതെന്താണു്?

സമാധാനം:— ഈ ദോഷം പറയാനില്ല. ഉദ്ഗീഥകർമ്മത്തിൽതന്നെ, അതു ചെയ്യുന്നവൻെറ പ്രാണനാകുന്ന ദേവത എന്നുള്ള ദൃഷ്ടിയോടുകൂടിയും, ഉദ്ഗീഥഭക്തിയുടെ അവയവമായുമാണു്, ഓംകാരം ഉപാസ്യമെന്നു വിവക്ഷിച്ചിരിക്കുന്നതു്; അല്ലാതെ സ്വതന്ത്രമായിട്ടല്ല, അതുകൊണ്ടു്, അതിനുവേണ്ടി കർമ്മത്തെ ആഹരിച്ചു എന്നു പറഞ്ഞതു യുക്തംതന്നെ. ഇപ്രകാരം ദേവന്മാരാൽ വരിക്കപ്പെട്ട, ഉദ്ഗാതാവാകുന്ന, ജ്യോതിഃസ്വരൂപനായ നാസിക്യപ്രാണനെ, സ്വാഭാവികതമഃസ്വരൂപന്മാരായ അസുരന്മാർ, തങ്ങളിൽനിന്നുണ്ടായിട്ടുള്ള അധർമ്മാസംഗരൂപമായ പാപംകൊണ്ടു വേധിച്ചു പാപത്തോടു ചേർത്തു എന്നു സാരം. ആ നാസിക്യനായ പ്രാണൻ, സുരഭിഗന്ധഗ്രഹണം തനിക്കുമാത്രമേയുള്ള എന്നുള്ള അഭിമാനമാകുന്ന ആസംഗത്താൽ, ഗന്ധാഘ്രാണംകൊണ്ടുണ്ടാകുന്ന ഉപകാരം ഈ കാര്യകാരണസങ്ഘാതത്തിനു മുഴുവനും ഒരുപോലെയാണെന്നുള്ള വിവേകവിജ്ഞാനത്തിനു വൈകല്യംവന്നവനായിത്തീൎന്നു. ആ ദോഷത്താൽ അവൻ പാപസംസൎഗ്ഗമുള്ളവനായിത്തീൎന്നു. അതാണു്, അസുരന്മാർ പാപംകൊണ്ടു വേധിച്ചു എന്നു പറഞ്ഞിരിക്കുന്നതു്. ആസുരമായ പാപത്താൽ വിദ്ധനായതുകൊണ്ടു്, ആ പാപത്താൽ പ്രേരിതനായി പ്രാണികളുടെ ഘ്രാണപ്രാണൻ, ദുർഗ്ഗന്ധിയായ വസ്തുവിനെ ഗ്രഹിക്കുന്നതായിത്തീൎന്നിരിക്കുന്നു. അതിനാലാണു് ലോകം, ആഘ്രാണംകൊണ്ടു്, സൌരഭ്യമുള്ളതിനേയും ദുൎഗ്ഗന്ധമുള്ളതിനേയും രണ്ടിനേയും ഗ്രഹിക്കുന്നതു് എന്തെന്നാൽ ഈ ഘ്രാണപ്രാണൻ പാപത്താൽ വിദ്ധനായിത്തീൎന്നുവല്ലോ. ഇവിടെ, ഘ്രാണപ്രാണൻ

പാപവിദ്ധനായതുകൊണ്ടാണ് ലോകം ദുർഗ്ഗന്ധത്തെ ഗ്രഹിക്കുന്നതെന്നാണ പറയേണ്ടിയിരുന്നതു്. സുരഭിഗ്രഹണം പാപകർമ്മത്തിൻെറ ഫലമല്ലല്ലോ. അതിനാൽ രണ്ടിനേയും എന്നു പറഞ്ഞതു് അവിവക്ഷിതമാണ്. 'യസ്യോഭയം ഹവിരാർത്തിമാർച്ഛതി' എന്നുള്ളിടത്തെപ്പോലെയാണ് ഇവിടെയും. ദ്രവാത്മകമോ, പുരോഡാശാദിയോ ആയ ഒരു ഹവിസ്സ് കാക്ക മുതലായവയുടെ സ്പർശത്താൽ അശുദ്ധമായിത്തീന്നാലും പ്രാശ്ചിത്തമുണ്ടെങ്കിലും, 'യസ്യോഭയം ഹവിരാർത്തിമാർച്ഛതി, സ ഐന്ദ്രം പഞ്ചശരാവമോദനം നിർവപേത'' (രണ്ടുതരം ഹവിസ്സും അശുദ്ധമായിപ്പോയാൽ യജമാനൻ, ഇന്ദ്രദേവതസ്സായി, അഞ്ചു ചട്ടിയിൽ അന്നമുണ്ടാക്കി ബലികൊടുക്കണം) എന്നുള്ള പ്രഥമതന്ത്രത്തിൽ ഉഭയഗ്രഹണം ചെയ്തിരിക്കുന്നതു് അവിവക്ഷിതമായതുപോലെതന്നെ, ഇവിടെയും ഉഭയഗ്രഹണം അവിവക്ഷിതമെന്നു സാരം. എന്നുമാത്രമല്ല; ഇതുപോലെയുള്ള പ്രകരണത്തിൽ, 'യദേവമപ്രതിരൂപം ജിഘ്രതി സ ഏവ സ പാപ്മാ' (എന്തുകൊണ്ടാണോ അസുരഭിയായ ഗന്ധത്തെ ഗ്രഹിക്കുന്നതു്, അതുതന്നെയാണ് ആ പാപം) എന്നു വാജസനേയകത്തിൽ കാണുന്നതുകൊണ്ടും ഉഭയഗ്രഹണം അവിവക്ഷിതംതന്നെ. 2

ഉപ:— അഥഹ വാചമുദ്ഗീഥമുപാസാംചക്രിരേ; താംഹാസുരാഃ പാപ്മനാ വിവിധുഃ; തസ്മാത്തയോഭയം വദതി സത്യംചാ നൃതം ച; പാപ്മനാ ഹ്യേഷാവിദ്ധാ. 3

അഥഹ ചക്ഷുരുദ്ഗീഥമുപാസാംചക്രിരേ; തദ്ധാസുരാഃ പാപ്മനാ വിവിധുസ്തസ്മാത്തേനോഭയം പശ്യതി ദർശനീയം ചാ ദർശനീയം ച; പാപ്മനാഹ്യേതദ്വിദ്ധം. 4

അഥഹ ശ്രോത്രമുദ്ഗീഥമുപാസാംചക്രിരേ; തദ്ധാസുരാഃ പാപ്മനാ വിവിധുഃ; തസ്മാത്തേനോഭയം

ശൃണോതി ശ്രവണീയം ചാ ശ്രവണീയം ച; പാപ്മനാ-
ഹ്യേതദ്വിദ്ധം. 5

അഥഹ മന ഉദ്ഗീഥമുപാസാംചക്രിരേ, തദ്ധാസു
രാഃ പാപ്മനാ വിവിധുഃ; തസ്മാത്തേനോഭയം സങ്കല്പ
യതേ സങ്കല്പനീയം ചാ സങ്കല്പനീയം ച; പാപ്മനാഹ്യേ
തദ്വിദ്ധം. 6

| | |
|---|---|
| അഥ | = അനന്തരം |
| വാചം | = വാക്കായി |
| ഉദ്ഗീഥം | = ഉദ്ഗീഥത്തെ |
| ഉപാസാംചക്രിരേ ഹ | = ഉപാസിച്ചു |
| താം | = അതിനെ = വാക്കിനെ |
| അസുരാഃ | = അസുരന്മാർ |
| പാപ്മനാ | = പാപംകൊണ്ടു് |
| വിവിധുഃ ഹ | = വേധിച്ചു. |
| തസ്മാത് | = അതിനാൽ |
| തയാ | = അതുകൊണ്ടു് = വാക്കുകൊണ്ടു് |
| സത്യം ച | = സത്യത്തേയും |
| അനൃതം ച | = അസത്യത്തേയും |
| വദതി | = ലോകം വദിക്കുന്നു. |
| ഹി | = എന്തെന്നാൽ |
| ഏഷാ | = ഇതു് |
| പാപ്മനാ | = പാപത്താൽ |
| വിദ്ധാ | = വിദ്ധയാകുന്നു. 3 |
| അഥ | = അനന്തരം |
| ചക്ഷുഃ | = ചക്ഷുസ്സായ |
| ഉദ്ഗീഥം | = ഉദ്ഗീഥത്തെ |
| ഉപാസാംചക്രിരേ ഹ | = ഉപാസിച്ചു. |
| തത് | = അതിനെ = ചക്ഷുസ്സിനെ |

| | |
|---|---|
| അസുരാഃ | = അസുരന്മാർ |
| പാപ്മനാ | = പാപംകൊണ്ടു് |
| വിവിധുഃ ഹ | = വേധിച്ചു. |
| തസ്മാത് | = അതിനാൽ |
| തേന | = അതുകൊണ്ടു് = ചക്ഷുസ്സുകൊണ്ടു്, |
| ദർശനീയം ച | = കാണാൻ കൊള്ളാവുന്നതിനേയും |
| അദർശനീയം ച | = കാണാൻ കൊള്ളരുതാത്തതിനേയും, |
| ഉഭയം | = രണ്ടിനേയും, |
| പശ്യതി | = ലോകം കാണുന്നു. |
| ഹി | = എന്തെന്നാൽ, |
| ഏതത് | = ഇതു് = ചക്ഷുസ്സ് |
| പാപ്മനാ | = പാപത്താൽ |
| വിദ്ധം | = വിദ്ധമായി. 4 |
| അഥ | = അനന്തരം |
| ശ്രോത്രം | = ശ്രോത്രമായി |
| ഉദ്ഗീഥം | = ഉദ്ഗീഥത്തെ |
| ഉപാസാംചക്രിരേ ഹ | = ഉപാസിച്ചു. |
| തത് | = അതിനെ |
| അസുരാഃ | = അസുരന്മാർ |
| പാപ്മനാ | = പാപംകൊണ്ടു് |
| വിവിധുഃ ഹ | = വേധിച്ചു. |
| തസ്മാത് | = അതിനാൽ |
| തേന | = അതുകൊണ്ടു് = ശ്രോത്രംകൊണ്ടു് |
| ശ്രവണീയം ച | = കേൾക്കാൻ കൊള്ളാവുന്നതിനേയും |

| | |
|---|---|
| അശ്രവണീയം ച | =കേൾക്കാൻ കൊള്ളരുതാത്തതിനെയും |
| ഉഭയം | =രണ്ടിനേയും |
| ശൃണോതി | =ലോകം കേൾക്കുന്നു. |
| ഹി | =എന്തെന്നാൽ, |
| ഏതത് | =ഇതു്=ശ്രോത്രം |
| പാപ്മനാഃ | =പാപത്താൽ |
| വിദ്ധം | =വിദ്ധമാകുന്നു. 5 |
| അഥ | =അനന്തരം |
| മനഃ | =മനസ്സായി |
| ഉദ്ഗീഥം | =ഉദ്ഗീഥത്തെ |
| ഉപാസാംചക്രിരേ ഹ | =ഉപാസിച്ചു. |
| തത് | =അതിനെ=മനസ്സിനെ |
| അസുരാഃ | =അസുരന്മാർ |
| പാപ്മനാ | =പാപംകൊണ്ടു |
| വിവിധുഃ ഹ | =വേധിച്ചു. |
| തസ്മാത് | =അതിനാൽ |
| തേന | =അതുകൊണ്ടു്=മനസ്സുകൊണ്ടു് |
| സങ്കല്പനീയം ച | =സങ്കല്പിക്കാൻകൊള്ളാവുന്നതിനേയും |
| അസങ്കല്പനീയം ച | =സങ്കല്പിക്കുവാൻ കൊള്ളരുതാത്തതിനേയും |
| സങ്കല്പയതി | =ലോകം സങ്കല്പിക്കുന്നു. |
| ഹി | =എന്തെന്നാൽ |
| ഏതത് | =ഇതു്=മനസ്സ് |
| പാപ്മനാ | =പാപത്താൽ |
| വിദ്ധം | =വേധിക്കപ്പെട്ടിരിക്കുന്നു. |

ഭാഷ്യം:— മുഖ്യപ്രാണൻ ഉപാസ്യനാണെന്നു കാണിക്കുന്നതിനായി, അതിന്റെ വിശുദ്ധത്വം ബോദ്ധ്യപ്പെടുത്തുവാനായിട്ടാണ് ശ്രുതി ഈ വിചാരണ ആരംഭിച്ചതു്. അതുകൊണ്ടു്, ചക്ഷുസ്സു മുതലായ ദേവതകളെ ക്രമേണ വിചാരണചെയ്തു്, പാപത്താൽ വിദ്ധങ്ങളാണെന്നു കണ്ടു തള്ളിയിരിക്കുന്ന 'അഥഹ വാചം, ചക്ഷുഃ ശ്രോത്രം, മനഃ' ഇത്യാദി മററുള്ളതെല്ലാം മുൻപു പറഞ്ഞതിനോടു തുല്യമാകുന്നു. ഇവിടെ പറഞ്ഞിട്ടില്ലാത്ത ത്വക്കു്, രസന മുതലായ ദേവതകളേയും ഇതുപോലെതന്നെ കണ്ടുകൊള്ളണം. ഇതിനനുകൂലമായി, 'ഏവമുഖല്വേതാദേവതാഃ പാപ്മഭിഃ' എന്നുള്ള ബൃഹദാരണ്യകശ്രുതിയുമുണ്ടു്. 6

ഉപ:— അഥ ഹ യ ഏവായം മുഖ്യഃ പ്രാണസ്തമുദ്ഗീഥമുപാസാം ചക്രിരേ; തം ഹാസുരാ ഋത്വാ വിദധ്വംസുര്യ്യഥാ*ശ്മാനമാഖണമൃത്വാവിധ്വംസേത.

| | |
|---|---|
| അഥ | = അനന്തരം, |
| ഏഷഃ മുഖ്യഃ പ്രാണഃ | = ഈ മുഖത്തിലുള്ള പ്രാണൻ. |
| യഃ | = ഏതോ |
| തം | = അതായി |
| ഉദ്ഗീഥം | = ഉദ്ഗീഥത്തെ |
| ഉപാസാം ചക്രിരേ ഹ | = ഉപാസിച്ചു. |
| അസുരാഃ | = അസുരന്മാർ |
| തം ഋത്വാ | = അവനെ പ്രാപിച്ചു്, |
| ആഖണം ആശ്മാനം | = ആഖണമായ ആശ്മത്തെ |
| ഋത്വാ | = പ്രാപിച്ചു് |
| യഥാ വിധ്വംസേത | = നശിക്കുന്നതുപോലേ |
| വിദധ്വംസുഃ | = നശിച്ചു |

ഭാഷ്യം:— ആസുരമായ പാപത്താൽ വിദ്ധങ്ങളായതു കൊണ്ടു ഘ്രാണാദി ദേവതകളെ തള്ളിക്കളഞ്ഞിട്ടു്, അനന്തരം, മുഖത്തിലുള്ള പ്രസിദ്ധനായ പ്രാണനായി ഉദ്ഗീഥത്തെ ഉപാസിച്ചു. അസുരന്മാർ മുമ്പിലേപ്പോലെ അവന്റെ അടുക്കൽ ചെന്നിട്ടു, നശിച്ചുപോയി. അവർ മുഖ്യപ്രാണനേയും പാപംകൊണ്ടു വേധിക്കുന്നതിനു് ആഗ്രഹിച്ചതേ ഉള്ളൂ. അല്ലാതെ അവക്കൊന്നും ചെയ്‌വാൻ സാധിച്ചില്ല. അതിനുമുമ്പ് അവർ നശിച്ചുപോയി. അതെങ്ങനെയാണെന്നുള്ളതിലേക്കു ദൃഷ്ടാന്തം പറയുന്നു:— കുന്താലി, മഴു മുതലായ യാതൊരായുധംകൊണ്ടും പൊട്ടിക്കാനോ പിളക്കാനോ കഴിയാത്ത ഒരുതരം ശിലയാണു് ആഖണമെന്നു പറയുന്നതു്. ഖനനംചെയ്‌വാൻ കഴിയാത്തതു്—അഖണം; അഖണംതന്നെ ആഖണം. അതിനെ പ്രാപിച്ചു്, അതിനെ പിളക്കണമെന്നുദ്ദേശിച്ചെറിയപ്പെട്ട മണ്ണാങ്കട്ട, ആ കല്ലിനെ ഒന്നും ചെയ്യാതെ തനിയേ നശിക്കുന്നതുപോലെയാണു് അസുരന്മാർ നശിച്ചതു്. ശ്രുതിയിൽ പറയാത്ത മണ്ണാങ്കട്ടയേ ഇവിടെ എടുത്തതു്, അതു ധ്വംസനത്തിനു യോഗ്യമായതുകൊണ്ടും ധ്വംസനക്രിയയ്ക്കു കർത്താവാവശ്യമായതുകൊണ്ടുമാണു്. 'യഥാഽശ്മാനമൃത്വാ ലോഷ്ടോ വിധ്വംസേത' എന്നുള്ള ബൃഹദാരണ്യകശ്രുതിയും ലോഷ്ടഗ്രഹണത്തിനനുകൂലമാകുന്നു. 7

ഉപ:— ഏവം യഥാഽശ്മാനമാഖണമൃത്വാ വിധ്വംസത ഏവം ഹൈവ സ വിധ്വംസതേ യ ഏവം വിദി പാപം കാമയതേയശ്ചൈന മഭിദാസതി സ ഏഷോഽശ്മാഖണഃ. 8

| | |
|---|---|
| ഏവം വിദി | —ഇപ്രകാരമറിയുന്നവനിൽ |
| യഃ | —ആരു് |
| പാപം | —പാപത്തെ |

| | |
|---|---|
| കാമയതേ | —കാമിക്കുന്നുവോ, |
| സഃ | —അവൻ |
| ഏവം | — ഇങ്ങനെ |
| ആഖണം | —ആഖണമായ |
| അശ്മാനം | —അശ്മത്തെ—ശിലയേ |
| ഋത്വാ | —പ്രാപിച്ചിട്ട് |
| യഥാവിധ്വംസതേ | —ഏപ്രകാരമാണോ നശിക്കുന്നത്, |
| ഏവം ഹ ഏവ | —ഇപ്രകാരംതന്നെ |
| വിധ്വംസതേ | —നശിക്കുന്നു. |
| ഏനം | — ഇവനെ—പ്രാണവിത്തിനെ |
| യഃ | — ആര് |
| അഭിദാസതി | —ഹിംസിക്കുന്നുവോ, |
| സഃ ച | —അവനും ഇങ്ങനെ നശിക്കും |
| സഃ ഏഷഃ | —അങ്ങനെയുള്ള ഈ പ്രാണവിത്ത് |
| അശ്മാഖണഃ | —അശ്മാഖണമാകുന്നു. |

ഭാഷ്യം:— ഇങ്ങനെ അസുരന്മാക്ക് ഉപദ്രവിപ്പാൻ കഴിയാത്തതുകൊണ്ടു പ്രാണൻ വിശുദ്ധനാകുന്നു. അതിനാൽ അതിനെ ഉപാസിക്കേണ്ടതാണെന്നത്ഥം. ഇങ്ങനെ അറിഞ്ഞു പ്രാണാത്മകനായിത്തീന്നവനുള്ള ഫലത്തെ ഇതാ പറയുന്നു:— മേൽ പറഞ്ഞ പ്രകാരം പ്രാണനെ അറിയുന്നവനോടു ചെയ്‌വാൻ പാടില്ലാത്തതു ചെയ്യുന്നതിനാഗ്രഹിക്കുന്നവനും, പ്രാണവിത്തിൻെറനേക്കു നിന്ദാവചനം. താഡനം മുതലായവ പ്രയോഗിക്കുന്നവനും, ആഖണമായ ശിലയെ പ്രാപിച്ചു ലോഷ്ടം (മണ്ണാങ്കട്ട) നശിക്കുന്നതുപോലെ നശിക്കും. എന്തെന്നാൽ പ്രാണവിത്ത് അശ്മാഖണ

മാകുന്നു; അശ്മാഖണ്ഡംപോലെ അധൃഷ്യനാകുന്നു എന്ന ൎത്ഥം.

ആശങ്ക:— നാസികയിലുള്ള പ്രാണനും മുഖ്യ പ്രാണനേപ്പോലെതന്നെ വായുസ്വരൂപനാകുന്നു. എന്നിട്ടും അവൻ പാപത്താൽ വിദ്ധമായി; മുഖ്യ പ്രാണൻ വിദ്ധനായതുമില്ല. അതെങ്ങനെ?

സമാധാനം:— അങ്ങനെ ദോഷം പറവാനില്ല. നാസികയിലുള്ള പ്രാണൻ വായുസ്വരൂപനാണെങ്കിലും, സ്ഥാനാവസ്ഥയാൽ അവച്ഛിന്നനായതുകൊണ്ടും, കരണത്തിനു വിഷയവിശേഷത്തിൽ ആസക്തിയുള്ളതുകൊണ്ടും പാപവിദ്ധനായിത്തീൎന്നു. മുഖ്യ പ്രാണനാകട്ടെ, സ്ഥാനദേവതകളുടെ ബലാധിക്യത്താൽ വിദ്ധനായില്ല അതിനാൽ പറഞ്ഞതു ശരിതന്നെ അഭ്യാസമുള്ള പുരുഷനെ ആശ്രയിച്ചിരിക്കുമ്പോൾ, ഉളി മുതലായ ആയുധങ്ങൾ കാൎയ്യവിശേഷങ്ങളെ ഉണ്ടാക്കുന്നു. പഠിപ്പില്ലാത്തവരുടെ കൈവശമിരിക്കുമ്പോൾ അവയ്ക്കു് അതിനു കഴിയുന്നില്ല. അതുപോലെ, ദോഷമുള്ള ഘ്രാണത്തിന്റെ സഹായത്തോടുകൂടിയിരിക്കകൊണ്ടു ഘ്രാണദേവത വിദ്ധയായി. മുഖ്യ പ്രാണൻ വിദ്ധനായില്ല.　　8

ഉപ:— നൈവൈതേന സുരഭി, ന ദുൎഗ്ഗന്ധി വിജാനാത്യപഹത പാപ്മാഹ്യേഷ തേന യദശ്നാതി യത് പിബതി തേനേതരാൻ പ്രാണാനവതി; ഏതമു ഏവാന്തതോഽവിത്ത്വോൽക്രാമതി, വ്യാദദാത്യേ വാന്തത ഇതി　9

| | |
|---|---|
| ഏതേന | —ഈ മുഖ്യപ്രാണനെക്കൊണ്ടു്, |
| സുരഭി | —സൗരഭ്യമുള്ളതിനെ |
| ന ഏവ വിജാനാതി | — അറിയുന്നില്ല; |
| ദുൎഗ്ഗന്ധി | —ദുൎഗ്ഗന്ധമുള്ളതിനേയും |

| | |
|---|---|
| ന വിജാനാതി | =ലോകം അറിയുന്നില്ല. |
| ഹി | =എന്തെന്നാൽ |
| ഏഷഃ | =ഈ മുഖ്യപ്രാണൻ |
| അപഹതപാപ്മാ | =പാപം നീങ്ങിയവനാകുന്നു. |
| തേന | =അവനെക്കൊണ്ടു |
| യത് അശ്നാതി | =എന്തു് അശിക്കുന്നുവോ, |
| യത് പിബതി | =എന്തു പാനംചെയ്യുന്നുവോ, |
| തേന | =അതുകൊണ്ടു് |
| ഇതരാൻ പ്രാണാൻ | =ഘ്രാണംമുതലായ മററു പ്രാണങ്ങളെ |
| അവതി | =അവനംചെയ്യുന്നു=രക്ഷിക്കുന്നു. |
| അന്തതഃ | =അവസാനകാലത്തിൽ |
| ഏതം ഉ | =ഇവനെ=മുഖ്യപ്രാണനെ=മുഖ്യ പ്രാണവൃത്തിയായ അന്നപാനങ്ങളെ |
| അവിത്വാ ഏവ | =ലഭിക്കാത്തതുകൊണ്ടുതന്നെയാണു് |
| ഉൽക്രാമതി | =ഉൽക്രമിക്കുന്നതു=ഘ്രാണം മുതലായ പ്രാണങ്ങളുടെ സമുദായം ശരീരം വിട്ടുപോകുന്നതു് |
| അന്തതഃ | =മരണകാലത്തിൽ |
| ആസ്യം വ്യാദദാതിഏവ ഇതി | =വായ് പിളക്കുന്നു എന്നതാണു് അടയാളം. |

ഭാഷ്യം:— മുഖ്യപ്രാണൻ അസുരന്മാരാൽ വിദ്ധനാകാത്തതുകൊണ്ടു്, ഈ പ്രാണനെക്കൊണ്ടു് സൗരഭ്യമുള്ളതി

നേയോ ദുർഗ്ഗന്ധമുള്ളതിനേയോ അറിയുന്നില്ല ഘ്രാണപ്രാണനെക്കൊണ്ടാണു് അതു രണ്ടും ലോകം അറിയുന്നതു്. അതിനാൽ, പാപഫലമായ ദുർഗ്ഗന്ധഗ്രഹണം കാണാത്തതുകൊണ്ടു്, ഈ മുഖ്യപ്രാണൻ പാപം നീങ്ങിയവനാകുന്നു; വിശുദ്ധനെന്നത്ഥം. സുരഭിഗന്ധഗ്രഹണം മുതലായവയിൽ അഭിമാനത്തോടുകൂടിയവയാകയാൽ ഘ്രാണാദിപ്രാണങ്ങരം ആത്മംഭരികരം (തന്നെത്താൻ പോററികരം) ആകുന്നു. മുഖ്യപ്രാണൻ അതുപോലെ ആത്മംഭരിയല്ല; പിന്നെയോ എല്ലാ പ്രാണങ്ങരംക്കും ഉപകരിക്കുന്നവനാകുന്നു. എങ്ങനെ എന്നു പറയുന്നു:— ആ മുഖ്യ പ്രാണനെക്കൊണ്ടു് അശിക്കയും പാനംചെയ്കയും ചെയ്യുന്ന അന്നപാനങ്ങളെക്കൊണ്ടാണു്, ലോകം, ഘ്രാണംമുതലായ മററു പ്രാണങ്ങളെ രക്ഷിക്കുന്നതു്. അന്നപാനങ്ങളാലാണു് അവ നിലനില്ക്കുന്നതെന്നത്ഥം. അതുകൊണ്ടു പ്രാണൻ സർവംഭരനാകുന്നു. അതിനാൽ വിശുദ്ധനുമാകുന്നു. മുഖ്യപ്രാണൻ അശിക്കുകയും പാനംചെയ്കയും ചെയ്യുന്നതുകൊണ്ടാണു മററു പ്രാണങ്ങരം നിലനിൽക്കുന്നതെന്നെങ്ങനെയറിയാമെന്നു ചോദിക്കയാണെങ്കിൽ പറയാം:— മരണകാലത്തിൽ ഈ മുഖ്യ പ്രാണൻെറ വൃത്തിയായ അന്നപാനങ്ങരം ലഭിക്കാത്തതുകൊണ്ടുതന്നെയാണു് ഘ്രാണാദി പ്രാണസമുദായം ശരീരം വിട്ടുപോകുന്നതു് പ്രാണനില്ലാത്തവനു് അശിക്കാനോ പാനംചെയ്വാനോ ശക്തിയില്ലല്ലോ. അതുകൊണ്ടു ഘ്രാണാദി പ്രാണസമുദായം അപ്പോരം ഉൽക്രമിക്കുന്നു എന്നതു പ്രസിദ്ധമാണു്. ഉൽക്രാന്തികാലത്തിൽ പ്രാണനു് അശിക്കുവാനുള്ള ഇച്ഛ കാണുന്നുണ്ടു്. അതുകൊണ്ടു തീർച്ചയായി മരണകാലത്തിൽ വാ പിളക്കുന്നു. അങ്ങനെ വാപിളക്കുന്നതുതന്നെയാണു അന്നപാനങ്ങരം കിട്ടാതെ മരിച്ചതിൻെറ അടയാളം.

ഉപ:— തം ഹ്യങ്ഗിരാ ഉദ്ഗീഥമുപാസാംചക്രേ, ഏതമു ഏവാ*ff*ങ്ഗിരസം മന്യന്തേ*f*ങ്ഗാനാം യദ്രസഃ 10

| | |
|---|---|
| തം | = ആ മുഖ്യ പ്രാണനായി |
| ഉദ്ഗീഥം | = ഉദ്ഗീഥത്തെ |
| അങ്ഗിരാഃ | = അങ്ഗിരസ്സ് |
| ഉപാസാംചക്രേ | = ഉപാസിച്ചു. |
| ഏതം ഉ ഏവ | = ഈ മുഖ്യപ്രാണനെത്തന്നെ |
| ആങ്ഗിരസം | = ആങ്ഗിരസമെന്നു |
| മന്യന്തേ | = വിചാരിക്കുന്നു; |
| യത് | = എന്തുകൊണ്ടെന്നാൽ |
| അങ്ഗാനാം | = അങ്ഗങ്ങളുടെ |
| രസഃ | = രസമാകുന്നു. |

ഭാഷ്യം:— അങ്ഗിരസ്സെന്നുള്ള ഗുണത്തോടുകൂടിയ ആ മുഖ്യപ്രാണനായ ഉദ്ഗീഥത്തെ, ദാല്ഭ്യനായ ബകൻ ഉപാസിച്ചു എന്നു്, ഇനി പറവാൻ പോകുന്നതിനോടു (13) സംബന്ധിക്കുന്നു; അതുപോലെ, ബൃഹസ്പതി എന്നും ആയാസ്യനെന്നുമുള്ള ഗുണങ്ങളോടുകൂടിയും ബകൻ ഉപാസിച്ചു; എന്നു ചിലർ അന്വയിച്ചിട്ടുണ്ടു്. അവൎക്കു് അങ്ങനെ അന്വയിക്കുന്നതിനുള്ള പ്രമാണം, 'ഏതമു ഏവാ*ff*ങ്ഗിരസം ബൃഹസ്പതിമായാസ്യം പ്രാണം മന്യന്തേ' (ഈ പ്രാണനെത്തന്നെ ആങ്ഗിരസനെന്നും ബൃഹസ്പതി എന്നും ആയാസ്യനെന്നും വിചാരിക്കുന്നു) എന്നുള്ള വചനമാകുന്നു എന്നാൽ യഥാശ്രുതാന്വയം സംഭവിക്കാതിരിക്കുമ്പോഴേ ഇങ്ങനെയുള്ള വ്യവഹിതാന്വയം (ദൂരാന്വയം) സാധുവായിരിക്കയുള്ളു 'അങ്ഗിരസ്സ്', മുതലായ ശബ്ദങ്ങൾക്കു്, ആ പേരുള്ള ഋഷികളുടെ നാമങ്ങളായിട്ടാണു് അധികം പ്രസിദ്ധി അങ്ങനെതന്നെ ഇവിടെയും സ്വീകരിച്ചാലും, ഗുണത്രയവിശിഷ്ടമായ പ്രാണോപാസന

ത്തിനു—അതാണല്ലോ മുഖ്യാർത്ഥം—വിരോധം വരുന്നില്ല. ഐതരേയശ്രുതിയും പ്രാണോപാസകന്മാരായ ഋഷികളേയും പ്രാണനേയും ഒരു ശബ്ദംകൊണ്ടു പറഞ്ഞിട്ടുണ്ടു്. ഉദാഹരണത്തിനു, കാര്യകാരണസംഘാതരൂപനായ പുരുഷനെ ശതവർഷകാലം അധിഗമിക്കകകൊണ്ടു പ്രാണനെ ശതർച്ചി എന്നു പറയുന്നു. പ്രാണനായിത്തന്നെ ഇരിക്കുന്ന ഋഷികളേയും ശതർച്ചികൾ എന്നുതന്നെ പറയുന്നു. പ്രഥമ മണ്ഡലദ്രഷ്ടാക്കളായ ഋഷികളാണു ശതർച്ചികൾ. അതുപോലെ മാദ്ധ്യമന്മാർ, ഗൃത്സമദൻ, വിശ്വാമിത്രൻ, വാമദേവൻ മുതലായ ഋഷികളെത്തന്നെ പ്രാണനെന്നു ശ്രുതി പറയുന്നു. അതുപോലെയാണു് പ്രാണോപാസകന്മാരായ അങ്ഗിരസ്സു്, ബൃഹസ്പതി, ആയാസ്യൻ എന്ന ഈ ഋഷികളേയും പ്രാണനാക്കിപ്പറഞ്ഞിരിക്കുന്നതു്. ഇങ്ങനെ പറയുന്നതു്, പ്രാണനു ഭേദമില്ലെന്നറിയുന്നതിനായിട്ടാണു്. ഏഴാമദ്ധ്യായത്തിൽ 'പ്രാണോഹ പിതാ പ്രാണോ മാതാ' (പ്രാണൻ പിതാവാകുന്നു; പ്രാണൻ മാതാവാകുന്നു) ഇത്യാദികൊണ്ടു പ്രാണനു സർവാത്മത്വം പറയും. അതുപോലെ ഇവിടെയും പ്രാണൻ ഓരോ ഋഷികളുടെ രൂപത്തിലുള്ളവനെന്നു പറഞ്ഞു എന്നേയുള്ളു. അതിനാൽ, പ്രാണൻ തന്നെയായ അങ്ഗിരസ്സെന്ന ഋഷി, അങ്ഗിരസ്സായ താൻതന്നെയായ പ്രാണനാകുന്ന, ഉദ്ഗീഥത്തെ ഉപാസിച്ചു എന്നർത്ഥം. അംഗങ്ങൾക്കു പ്രാണനെന്ന നിലയിൽ രസമായിരിക്കുന്നതുകൊണ്ടാണു് ഈ പ്രാണനെ ആങ്ഗിരസമെന്നു പറയുന്നതു്.

ഉപ:— തേന തം ഹ ബൃഹസ്പതിരുദ്ഗീഥമുപാസാംചക്രേ· ഏതമു ഏവ ബൃഹസ്പതിം മന്യന്തേ, വാഗ്ഘി ബൃഹതീ, തസ്യാഏഷപതിഃ        11

തേന തംഹാ*ff*യാസ്യ ഉദ്ഗീഥമുപാസാംചക്രേ, ഏതമു ഏവാ*ff*യാസ്യം മന്യന്ത ആസ്യാദ്യദയതേ. 12

| | |
|---|---|
| തേന | = അതുകൊണ്ടു് |
| ബൃഹസ്പതി | = ബൃഹസ്പതി |
| തം | = അവനായി = ആ പ്രാണനായി |
| ഉദ്ഗീഥം | = ഉദ്ഗീഥത്തെ |
| ഉപാസാം ചക്രേ ഹ | = ഉപാസിച്ചു. |
| ഏതം ഉ ഏവ | = ഈ പ്രാണനെത്തന്നെ |
| ബൃഹസ്പതിം | = ബൃഹസ്പതിയെന്നു് |
| മന്യന്തേ | = വിചാരിക്കുന്നു. |
| ഹി | = എന്തെന്നാൽ |
| ബൃഹതീ | = ബൃഹതി എന്നു പറയുന്നതു് |
| വാക് | = വാക്കാകുന്നു. |
| തസ്യാഃ | = അതിനു് = ആ വാക്കിനു് |
| ഏഷഃ | = ഇവൻ = പ്രാണൻ |
| പതിഃ | = പതിയാകുന്നു. |

ഭാഷ്യം:— അതുപോലെ, ബൃഹതിയുടെ (വാക്കിന്റെ) പതിയായതുകൊണ്ടു്, ഈ പ്രാണൻ ബൃഹസ്പതിയാകുന്നു. അതേ പ്രകാരംതന്നെ, ആസ്യ (മുഖ)ത്തിൽ നിന്നു ഗമിക്കുന്നതുകൊണ്ടു പ്രാണനെ ആയാസ്യനെന്നു പറയുന്നു. ആ പ്രാണനെ ഉപാസിക്കുന്നതുകൊണ്ടു് ഋഷിയും ആയാസ്യൻതന്നെ. അതുപോലെ വേറേയുള്ള ഉപാസകനും അവനവൻതന്നെയായ, ആങ്ഗിരസാദി ഗുണങ്ങളോടുകൂടിയ പ്രാണനായി, ഉദ്ഗീഥത്തെ ഉപാസിക്കണമെന്നർത്ഥം. 11–12

ഉപ:— തേന തം ഹ ബകോ ദാല്ഭ്യോ വിദാം ചകാര; സ ഹ നൈമിശീയാനാമുദ്ഗാതാ ബഭൂവ; സ ഹ സ്മൈഭ്യഃ കാമാനാഗായതി. 13

| | |
|---|---|
| തേന | —അതുകൊണ്ടു് |
| തം | —അവനെ —ആ പ്രാണനെ |
| ദാല്ഭ്യഃ | —ദല്ഭ്യന്റെ പുത്രനായ |
| ബകഃ | —ബകൻ |
| വിദാംചകാര | —അറിഞ്ഞു. |
| സഃ | —അവൻ |
| നൈമിശീയാനാം | —നൈമിശത്തിലുള്ളവരുടെ |
| ഉദ്ഗാതാ | —ഉദ്ഗാതാവായി |
| ബഭൂവ | —ഭവിച്ചു. |
| സഃ | —അവൻ |
| ഏഭ്യഃ | —ഇവക്കായി |
| കാമാൻ | —കാമങ്ങളെ |
| ആഗായതിസ്മഹ | —ആഗാനം ചെയ്തുപോൽ. |

ഭാഷ്യം:— ഈ പറഞ്ഞപ്രകാരമുള്ള പ്രാണനെ അങ്ഗിരസ്സുമുതലായവർ ഉപാസിച്ചു എന്നു മാത്രമല്ല, അവനെ ദാല്ഭ്യന്റെ പുത്രനായ ബകൻ അറിയുകയും ചെയ്തു. എന്നിട്ടു് അവൻ, നൈമിശത്തിലുള്ള സത്രികളുടെ ഉദ്ഗാതാവായിത്തീൎന്നു. പ്രാണവിജ്ഞാനസാമൎത്ഥ്യത്താൽ അവൻ ആ സത്രികൾക്കായി, കാമങ്ങളെ ആഗാനം ചെയ്തുപോൽ. 13

ഉപ:— ആഗാതാ ഹ വൈ കാമാനാം ഭവതി, യ ഏതദേവം വിദ്വാനക്ഷരമുദ്ഗീഥമുപാസ്തേ; ഇത്യധ്യാത്മം.

| | |
|---|---|
| യഃ | —ഏതൊരുവൻ |
| ഏവം വിദ്വാൻ | —ഇപ്രകാരമറിഞ്ഞു് |
| ഏതത് അക്ഷരം | —ഈ അക്ഷരമാകുന്ന |
| ഉദ്ഗീഥം | —ഉദ്ഗീഥത്തെ |
| ഉപാസ്തേ | —ഉപാസിക്കുന്നുവോ, |
| സഃ | —അവൻ |

കാമാനാം —കാമങ്ങളുടെ } = കാമങ്ങളെ ആഗാ
ആഗാതാ —ആഗാതാവായി } നംചെയ്യുന്നവനായി.
ഭവതി ഹ വൈ —ഭവിക്കുന്നു.
ഇതി — ഇങ്ങനെ
അധ്യാത്മം —ആത്മവിഷയമായ ഉദ്ഗീഥോപാസനം.

ഭാഷ്യം:— ഇങ്ങനെ അറിഞ്ഞ്, മേൽ പറഞ്ഞ ഗുണങ്ങളോടുകൂടിയ പ്രാണനായി, അക്ഷരമായ ഉദ്ഗീഥത്തെ ഉപാസിക്കുന്ന വേറെയുള്ള ഉദ്ഗാതാവും കാമങ്ങളെ ആഗാനം ചെയ്യുന്നവനായിത്തീരും. ഇത് ഉപാസകനു സിദ്ധിക്കുന്ന ദൃഷ്ടഫലമാണ്. അദൃഷ്ടഫലമായ പ്രാണാത്മഭാവമാകട്ടെ, 'ദേവോ ഭൂത്വാ ദേവാനപ്യേതി' എന്നുള്ള മറ്റൊരു ശ്രുതിയിൽനിന്ന് സിദ്ധംതന്നെ എന്നഭിപ്രായം. 'ഇങ്ങനെ, ആത്മവിഷയമായ ഉദ്ഗീഥോപാസനം' എന്ന്, പറഞ്ഞതിനെ ഉപസംഹരിച്ചത്, അധിദൈവതമായ ഉദ്ഗീഥോപാസനത്തിൽ ബുദ്ധിയെ സമാഹിതമാക്കുന്നതിനായിട്ടാണ്.

ഒന്നാമദ്ധ്യായത്തിൽ രണ്ടാംഖണ്ഡം കഴിഞ്ഞു.

## ഒന്നാമദ്ധ്യായം മൂന്നാംഖണ്ഡം.

ഉപ:— അഥാധിദൈവതം:— യ ഏവാസൗ തപതി, തമുദ്ഗീഥമുപാസീത; ഉദ്യൻവാ ഏഷ പ്രജാഭ്യ ഉദ്ഗായതി; ഉദ്യംസ്തമോഭയമപഹന്തി; അപഹന്താ വൈ ഭയസ്യ തമസോ ഭവതി യ ഏവം വേദ.

അഥ —ഇനി
അധിദൈവതം —ദേവതാവിഷയമായ ഉദ്ഗീഥോപാസനം പറയുന്നു.

| | |
|---|---|
| യഃ | = ആരാണോ |
| അസൌ തപതി | = ആ തപിക്കുന്നതു്, |
| തം ഏവ | = അവൻതന്നെയായ |
| ഉദ്ഗീഥം | = ഉദ്ഗീഥത്തെ |
| ഉപാസീത | = ഉപാസിക്കണം. |
| ഏഷഃ | = ഇവൻ |
| ഉദ്യൻ | = ഉദിക്കുന്നവനായിട്ടു് = ഉദിച്ചു് |
| പ്രജാഭ്യഃ | = പ്രജകൾക്കവേണ്ടി |
| ഉദ്ഗായതി വൈ | = ഉദ്ഗാനംചെയ്യുന്നു. |
| ഉദ്യൻ | = ഉദിച്ചു് |
| തമഃ | = തമസ്സിനേയും |
| ഭയം | = ഭയത്തേയും |
| അപഹന്തി | = അപഹനിക്കുന്നു = നശിപ്പിക്കുന്നു. |
| യഃ | = ഏതൊരുവൻ |
| ഏവം വേദ | = ഇപ്രകാരമറിയുന്നുവോ, |
| സഃ | = അവൻ |
| ഭയസ്യ | = ഭയത്തിന്റേയും, |
| തമസഃ | = തമസ്സിന്റേയും |
| അപഹന്താ | = അപഹന്താവായി = നാശകനായി |
| ഭവതി | = ഭവിക്കുന്നു. |

ഭാഷ്യം:— ഉദ്ഗീഥത്തെ പലവിധത്തിൽ ഉപാസിക്കാവുന്നതുകൊണ്ടു് ഇനി ദേവതാവിഷയമായ ഉപാസനം പറയുന്നു. ആ തപിക്കുന്നതാരോ, ആ ആദിത്യനായ ഉദ്ഗീഥത്തെ ഉപാസിക്കണം. ആദിത്യൻതന്നെ എന്നുള്ള ദൃഷ്ടിയോടുകൂടി ഉദ്ഗീഥത്തെ ഉപാസിക്കണമെന്നർത്ഥം. 'ആ ആദിത്യനായ ഉദ്ഗീഥത്തെ' എന്നുള്ളിടത്തുള്ള ഉദ്

ഗീഥശബ്ദം അക്ഷരത്തെപ്പറയുന്നതാണ്. അത് ആദിത്യ വാചകമാകുന്നതെങ്ങനെ എന്നു പറയുന്നു:— ഇവൻ ഉദിച്ചു പ്രജകൾക്കുവേണ്ടി—പ്രജകൾക്ക് അന്നമുണ്ടാകുന്നതിനു വേണ്ടി' ഉദ്ഗാനം ചെയ്യുന്നു. ആദിത്യൻ ഉദിക്കാതിരുന്നാൽ, വ്രീഹി മുതലായവയ്ക്കു പാകം വരുകയില്ല, അതിനാൽ ഉദ്ഗാതാവ് അന്നത്തിനുവേണ്ടി ഉദ്ഗാനം ചെയ്യുന്നതുപോലെ, ആദിത്യൻ ഉദ്ഗാനം ചെയ്യുകയാണെന്നു തോന്നുന്നു. അതുകൊണ്ട് ആദിത്യൻ ഉദ്ഗീഥമാകുന്നു. എന്നു മാത്രമല്ല, ഇവൻ ഉദിച്ച്, രാത്രിയിലുള്ള ഇരുട്ടിനേയും അതുകൊണ്ടുള്ള പ്രാണികളുടെ ഭയത്തേയും അപഹനിക്കുന്നു—നശിപ്പിക്കുന്നു. ഇപ്രകാരമുള്ള ഗുണത്തോടുകൂടിയ ആ സവിതാവിനെ അറിയുന്നവൻ, തന്റെ ജനനമരണാദി രൂപമായ ഭയത്തേയും, അതിനു കാരണവും അജ്ഞാനരൂപവുമായ തമസ്സിനേയും നശിപ്പിക്കുന്നവനായിത്തീരും. 1

സ്ഥാനഭേദത്താൽ പ്രാണനും ആദിത്യനും വേറെ വേറെ എന്നപോലെ കാണപ്പെടുന്നു എങ്കിലും, അവയ്ക്കു സ്വരൂപഭേദമില്ല. എങ്ങനെയെന്നാൽ,

ഉപ:— സമാന ഉ ഏവായം ചാ സൗ ചോഷ്ണോഽയമുഷ്ണോഽസൗ, സ്വര ഇതീമമാചക്ഷതേ സ്വര ഇതി പ്രത്യാസ്വരഇത്യമും, തസ്മാദ്വാ ഏതമിമമമും ചോദ്ഗീഥമുപാസീത.

| | |
|---|---|
| അയംച | —ഇവനും =പ്രാണനും |
| അസൗച | —അവനും—ആദിത്യനും |
| സമാനഃ ഉ ഏവ | = ഗുണംകൊണ്ട് ഒരുപോലെയാണ് |
| അയം | —ഇവൻ = പ്രാണൻ |

| | |
|---|---|
| ഉഷ്ണഃ | —ഉഷ്ണനാകുന്നു |
| അസൌ | —അവനും = സൂര്യനും |
| ഉഷ്ണഃ | —ഉഷ്ണനാകുന്നു. |
| സ്വരഃ ഇതി | —സ്വരൻ എന്നു് |
| ഇമം | =ഇവനെ—പ്രാണനെ |
| ആചക്ഷതേ | =പറയുന്നു. |
| സ്വരഃ ഇതി | =സ്വരൻ എന്നും |
| പ്രത്യാസ്വരഃ ഇതി | =പ്രത്യാസ്വരൻ എന്നും |
| അമും | =അവനേയും (ആദിത്യനേയും പറയുന്നു) |
| തസ്മാത് | —അതുകൊണ്ടു് |
| ഇമം അമും ച | —ഇവനും അവനുമായ—പ്രാണനും ആദിത്യനുമായ |
| ഏതം | —ഈ |
| ഉദ്ഗീഥം | —ഉദ്ഗീഥത്തെ |
| ഉപാസീത | =ഉപാസിക്കണം. |

ഭാഷ്യം:— പ്രാണൻ ഗുണംകൊണ്ടു് സവിതാവിനോടു തുല്യനാകുന്നു. സവിതാവു പ്രാണനോടും. എങ്ങനെ എന്നാൽ, ഈ പ്രാണൻ ഉഷ്ണനാണു്, സവിതാവും ഉഷ്ണനാണു്. ഇനിയും, ഈ പ്രാണനെ സ്വരൻ എന്നു പറയുന്നു. സവിതാവിനെയും സ്വരൻ എന്നും പ്രത്യാസ്വരൻ എന്നും പറയാറുണ്ടു്. പ്രാണൻ സ്വരിക്ക (ഗമിക്ക) മാത്രമേ ചെയ്യുന്നുള്ളു: മരിച്ചശേഷം വീണ്ടും വരുന്നില്ല. എന്നാൽ സൂര്യൻ ദിവസംതോറും അസ്തമിച്ചിട്ടു വീണ്ടും തിരിച്ചുവരുന്നു. അതുകൊണ്ടാണു സവിതാവിനെ പ്രത്യാസ്വരൻ എന്നു പറയുന്നതും പ്രാണനെ അങ്ങനെ പറയാത്തതും. അതിനാൽ പ്രാണാദിത്യന്മാർ ഗുണംകൊണ്ടും നാമംകൊണ്ടും പരസ്പരം സമാനന്മാരാകുന്നു. ഇപ്രകാരം സാമ്യംനിമിത്ത

മുള്ള അഭേദത്താൽ പ്രാണനും ആദിത്യനുമായ ഉദ്ഗീഥ ത്തെ ഉപാസിക്കണം.

ഉപ: — അഥ ഖലു വ്യാനമേവോദ്ഗീഥമുപാസീത; യദ്വൈപ്രാണിതി സപ്രാണോ; യദപാനിതിസോഽ പാനഃ അഥ യഃ പ്രാണാപാനയോഃ സന്ധിഃ സവ്യാനഃ. യോവ്യാനഃ സാവാക്, തസ്മാദപ്രാണന്നനപാനൻ വാച മഭിവ്യാഹരതി.

| | |
|---|---|
| അഥ ഖലു | = ഇനി, |
| വ്യാനം ഏവ | = വ്യാനമായി |
| ഉദ്ഗീഥം | = ഉദ്ഗീഥത്തെ |
| ഉപാസീത | = ഉപാസിക്കണം. |
| യത് പ്രാണിതി വൈ | = പ്രാണനം ചെയ്യുന്നതു് ഏതോ, |
| സഃ | = അതാണു് — ആ വൃത്തിവിശേ ഷമാണു് |
| പ്രാണഃ വൈ | = പ്രാണനെന്നു പറയുന്നതു്. |
| യത് അപാനിതി | = അപാനിക്കുന്നതു് ഏതോ |
| സഃ | = ആ വൃത്തിവിശേഷം |
| അപാനഃ | = അപാനനാകുന്നു. |
| അഥ | = പിന്നെ, |
| പ്രാണാപാനയോഃ | = പ്രാണവൃത്തിയുടേയും അപാന വൃത്തിടേയും |
| സന്ധിഃ | = സന്ധി |
| യഃ | = ഏതാണോ, |
| സഃ | = അതാണു് |
| വ്യാന | = വ്യാനൻ.. |
| വ്യാനഃ യഃ | = വ്യാനൻ ഏതോ, |
| സഃ | = അതു് |

| | |
|---|---|
| വാക് | —വാക്കാകുന്നു. |
| തസ്മാത് | —അതിനാൽ |
| അപ്രാണൻ | —പ്രാണിക്കാതെയും |
| അനപാനൻ | —അപാനിക്കാതേയും ആണു് |
| വാചം | —വാക്കിനെ |
| അഭിവ്യാഹരതി | —അഭിവ്യാഹരിക്കുന്നതു്—ഉച്ചരിക്കുന്നതു്. |

ഭാഷ്യം:— ഇനി പ്രകാരാന്തരത്തിൽ ഉദ്ഗീഥത്തിന്റെ ഉപാസനം പറയുന്നു:— പറയാൻപോകുന്ന പ്രാണന്റെതന്നെ വൃത്തിവിശേഷമായ വ്യാനനായി ഉദ്ഗീഥത്തെ ഉപാസിക്കണം. ആ വ്യാനന്റെ സ്വരൂപത്തെ നിരൂപണംചെയ്യുന്നു:— പുരുഷൻ മുഖത്തിലും നാസികയിലുംകൂടി വായുവിനെ പുറത്തേക്കു കളയുന്നതു്, വായുവിന്റെ പ്രാണൻ എന്നു പറയുന്ന വൃത്തിവിശേഷമാകുന്നു. മുഖ നാസികകളിൽകൂടിത്തന്നെ വായുവിനെ ഉള്ളിലേക്കാകർഷിക്കുന്നതു് അപാനൻ എന്ന വൃത്തിയാകുന്നു. ആ പ്രാണാപാനങ്ങളുടെ സന്ധി_അവസ്ഥ മദ്ധ്യത്തിലുള്ള വൃത്തിവിശേഷം_വ്യാനനാകുന്നു. ഇങ്ങനെ ശ്രുതി വിശേഷിച്ചു നിരൂപണംചെയ്തിരിക്കുന്നതുകൊണ്ടു്, സന്ധി സ്കന്ധ മർമ്മദേശങ്ങളിൽ വ്യാപരിക്കുന്ന വായുവാണു വ്യാനൻ എന്നു സാങ്ഖ്യയോഗശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ളതല്ല ഈ വ്യാനൻ എന്നഭിപ്രായം. എന്നാൽ പ്രാണനേയും അപാനനേയുംവിട്ടു വളരെ പ്രയാസപ്പെട്ടു വ്യാനന്റെ ഉപാസനംതന്നെ പറയുന്നതു് എന്തുകൊണ്ടാണെന്നു ചോദിക്കയാണെങ്കിൽ വീര്യവത്തായ കർമ്മത്തിനു ഹേതുവായതുകൊണ്ടാണെന്നുത്തരം. എങ്ങനെയാണു വ്യാനൻ വീര്യവത്തായ കർമ്മത്തിനു ഹേതുവാകുന്നതെന്നു പറയുന്നു:— വ്യാനൻ എന്നതേതോ അതുതന്നെയാണു വാക്കു്. എന്തെന്നാൽ

വാക്ക വ്യാനനിൽനിന്നുണ്ടാകുന്നതാകുന്നു. വാക്ക വ്യാനനെ ക്കൊണ്ടുണ്ടാകുന്നതായതുകൊണ്ടു പ്രാണാപാനവ്യാപാരങ്ങളെ ചെയ്യാതെയാണ ലോകം വാക്കിനെ ഉച്ചരിക്കുന്നത്.3

ഉപ:— യാ വാക് സർക്, തസ്മാദപ്രാണന്നനപാനന്നൃചമഭിവ്യാഹരതി, യർക്, തത്സാമ, തസ്മാദപ്രാണന്നനപാനൻ സാമഗായതി യത്സാമ സ ഉദ്ഗീഥസ്തസ്മാദപ്രാണന്നനപാനന്നുദ്ഗായതി, 4

വാക് യാ = വാക്ക് ഏതോ
സാ = അതാണ്
ഋക് = ഋക്ക്.
തസ്മാത് = അതിനാൽ
അപ്രാണൻ = പ്രാണവ്യാപാരം ചെയ്യാതെയും
അനപാനൻ = അപാനവ്യാപാരം ചെയ്യാതെയുമാണ്
ഋചം = ഋക്കിനെ
അഭിവ്യാഹരതി = അഭിവ്യാഹരിക്കുന്നത് = ഉച്ചരിക്കുന്നത്.
ഋക് യാ = ഋക്ക് ഏതാണോ
തത് = അതുതന്നെയാണ്
സാമ = സാമം
തസ്മാത് = അതിനാൽ
അപ്രാണൻ അനപാനൻ = പ്രാണിക്കാതെയും അപാനിക്കാതെയുമാണ്
സാമഗായതി = സാമത്തെ ഗാനം ചെയ്യുന്നത്.
സാമ യത് = സാമം ഏതോ
സഃ = അതുതന്നെയാണ്,
ഉദ്ഗീഥഃ = ഉദ്ഗീഥം.
തസ്മാത് = അതിനാൽ

അപ്രാണൻ അനപാനൻ—പ്രാണിക്കാതെയും അപാനിക്കാതേയുമാണു്
ഉദ്ഗായതി = ഉദ്ഗാനം ചെയ്യുന്നതു്.

ഭാഷ്യം:— അതുപോലെ, വാഗ്വിശേഷരൂപമായ ഋക്കിനേയും ഋക്കിലുള്ള സാമത്തേയും, സാമാവയവമായ ഉദ്ഗീഥത്തേയും, പ്രാണാപാനവ്യാപാരങ്ങൾകൂടാതെ വ്യാനനെക്കൊണ്ടാണു ലോകം ഉച്ചരിക്കുന്നതെന്നഭിപ്രായം.

ഉപ:— അതോ യാന്യന്യാനി വീര്യവന്തി കർമ്മാണി യഥാഽഗ്നേർമ്മന്ഥന മാജേഃ സരണം ദൃഢസ്യധനുഷ ആയമനമപ്രാണന്നനപാനംസ്താനി കരോതി; ഏതസ്യ ഹേതോർവ്യാനമേവോദ്ഗീഥ മുപാസീത. 5

അതഃ —അതിനാൽ,
അഗ്നേഃ മന്ഥനം —അഗ്നിയേ കടഞ്ഞെടുക്കയും
ആ ജേഃ സരണം — ഒരു സ്ഥലത്തുനിന്നു മത്സരിച്ചോടുകയും
ദൃഢസ്യ ധനുഷഃ ആയമനം —ഉറപ്പുള്ള വില്ലു വലിക്കുകയും
യഥാ —പോലെ
അന്യാനി —മററും,
വീര്യവന്തി —വീര്യമുള്ള
കർമ്മാണി — കർമ്മങ്ങൾ
യാനി —ഏതെല്ലാമോ
താനി —അവയേയും
അപ്രാണൻ —പ്രാണിക്കാതേയും
അനപാനൻ —അപാനിക്കാതേയുമാണു്
കരോതി —ലോകം ചെയ്യുന്നതു്
അസ്യ ഹേതോഃ —ഇക്കാരണത്താൽ,

| | |
|---|---|
| വ്യാനം ഏവ | =വ്യാനൻതന്നെയായ |
| ഉദ്ഗീഥം | = ഉദ്ഗീഥത്തെ |
| ഉപാസീത | = ഉപാസിക്കണം. |

ഭാഷ്യം:— വാക്കു മുതലായവയെ ഉച്ചരിക്കമാത്രമല്ല, അഗ്നിയെ കടഞ്ഞെടുക്കുക, ഒരിടത്തുനിന്നു് മറെറാരിട ത്തേയ്ക്കു മത്സരിച്ചോടുക, ഉറപ്പേറിയ വില്ലുവലിക്കുക മുത ലായി, വളരെ പ്രയാസപ്പെട്ടു നടത്തേണ്ട മററു കർമ്മങ്ങ ളും പ്രാണാപാനവൃത്തികൾ കൂടാതെയാണു് ലോകം നടത്തു ന്നതു്. അതുകൊണ്ടു്, വ്യാനൻ പ്രാണാദി വൃത്തികളെ ക്കാരം വിശിഷ്ടനാകുന്നു വിശിഷ്ടനെ ഉപാസിക്കുന്നതു്, രാജാവിനെ ഉപാസിക്കുന്നതുപോലെ കൂടുതൽ ഫലമുള്ള തായതുകൊണ്ടു്, ശ്രേഷ്ഠമാകുന്നു. ഈ കാരണത്താൽ വ്യാ നനായിട്ടുതന്നെയാണു് ഉദ്ഗീഥത്തെ ഉപാസിക്കേണ്ടതു്, മററു വൃത്തികളായിട്ടല്ല. കർമ്മങ്ങരം വീര്യവത്തരങ്ങളാ യിത്തീരുന്നതാണു് അതിൻെറ ഫലം.

ഉപ:— അഥ ഖല്വുദ്ഗീഥാക്ഷരാണ്യുപാസീതോദ് ഗീഥ ഇതി പ്രാണ; ഏവോത്. പ്രാണേനഹ്യുത്തിഷ്ഠതി, വാഗ്ഗീഃ വാചോഹ ഗിരഇത്യാചക്ഷതേ, അന്നംഥാ, അന്നേ ഹീദം സർവം സ്ഥിതം,

| | |
|---|---|
| അഥ ഖലു | = ഇനി |
| ഉദ്ഗീഥഃ ഇതി | = ഉദ്ഗീഥം എന്നുള്ള |
| ഉദ്ഗീഥാക്ഷരാണി | = ഉദ്ഗീഥാക്ഷരങ്ങളെ |
| ഉപാസീത | = ഉപാസിക്കണം |
| പ്രാണഃ ഏവ | = പ്രാണൻതന്നെ |
| ഉത് | = 'ഉത' എന്ന അക്ഷരമാകുന്നു |
| പ്രാണേന ഹി | = പ്രാണനെക്കൊണ്ടാണല്ലോ |
| ഉത്തിഷ്ഠതി | = എല്ലാം ഉത്ഥാനംചെയ്യുന്നതു് |

| | |
|---|---|
| വാക് | = വാക്കു് |
| ഗീഃ | = ഗീഃ എന്ന അക്ഷരമാകുന്നു. |
| വാചഃ | = വാക്കുകളെ |
| ഗിരഃ ഇതി | = 'ഗീരുകരം' എന്നു് |
| ആ ചക്ഷതേ ഹ | = പറയാറുണ്ടല്ലോ. |
| അന്നം | = അന്നമാകുന്നു |
| ഥം | = ഥ എന്ന അക്ഷരമാകുന്നു |
| ഇദം സർവം | = ഇതെല്ലാം |
| അന്നേ ഹി | = അന്നത്തിലാണല്ലോ |
| സ്ഥിതം | = സ്ഥിതിചെയ്യുന്നതു്. |

ഭാഷ്യം:— ഇനി, 'ഉദ്ഗീഥ' എന്നുള്ള ഉദ്ഗീഥാക്ഷരങ്ങളെ ഉപാസിക്കണം. ഉദ്ഗീഥഭക്തിയുടെ അക്ഷരങ്ങളെ ഉപാസിക്കണമെന്നർത്ഥംവരരുതെന്നു വിചാരിച്ചാണു് '''ഉദ്ഗീഥ' എന്നുള്ള'' എന്നു വിശേഷണം ചേർത്തു്. ഉദ്ഗീഥത്തിൻെറ നാമാക്ഷരങ്ങളെ ഉപാസിക്കണമെന്നർത്ഥം. നാമാക്ഷരങ്ങളെ ഉപാസിച്ചാലും അതു്, നാമമുള്ളതിൻെറ ഉപാസനംതന്നെയായിരിക്കും. ലോകത്തിൽ 'കൃഷ്ണമിശ്രൻ' ഇത്യാദി വാചകശബ്ദങ്ങളെ പ്രയോഗിച്ചാൽ വാച്യനായ പുരുഷവിശേഷത്തിൻെറ ഉപാസനമാണല്ലോ മനസ്സിലാകുന്നതു്. അതുപോലെ ഇവിടേയും പ്രാണൻതന്നെ ഉത്തു്. 'ഉത്' എന്ന അക്ഷരത്തെ പ്രാണനായി കാണണമെന്നർത്ഥം. പ്രാണൻ ഉത്താകുന്നതെങ്ങനെ എന്നു പറയുന്നു. പ്രാണനെക്കൊണ്ടാണല്ലോ എല്ലാം ഉത്ഥാനംചെയ്യുന്നതു്; എന്തെന്നാൽ, പ്രാണനില്ലാത്തതു തളന്നു വീഴുന്നതായിക്കാണുന്നു. അതുകൊണ്ടു് ഉത്തിനും പ്രാണനും സാമാന്യ (സാദൃശ്യ)മുണ്ടു്. വാക്കു് 'ഗീഃ' എന്ന അക്ഷരമാകുന്നു 'ഗീഃ' എന്ന അക്ഷരത്തെ വാക്കായി കാണണമെന്നർത്ഥം. വാക്കുകളെ ശിഷ്ടന്മാർ ഗീരുകരം എന്നു

പറയാറുണ്ടല്ലോ. അതുപോലെ അന്നം 'ഥ'മാകുന്നു. 'ഥ' എന്ന അക്ഷരത്തെ അന്നമായി കാണണമെന്നർത്ഥം. അന്നത്തിലാണല്ലോ ഇതെല്ലാം പ്രതിഷ്ഠിതമായിരിക്കുന്ന തു്; അതിനാൽ അന്നത്തിനും, 'ഥ' എന്ന അക്ഷരത്തിനും തമ്മിൽ സാദൃശ്യമുണ്ടു്.

ഉപ:—ദ്യൗരേവോ,ദന്തരിക്ഷം ഗീഃ, പൃഥിവീ ഥം; ആദിത്യ ഏവോ, ദ്വായുർഗ്ഗീ, രഗ്നിസ്ഥം; സാമവേദ ഏവോ ദ്യജുർവേദോ ഗീ,രൃഗ്വേദസ്ഥം; ദുഗ്ദ്ധേഽസ്മൈ, വാഗ് ദോഹം യോ വാചോദോഹോഽന്നവാനന്നാദോ ഭവതി യ ഏതാന്യേവം വിദ്വാനുദ്ഗീഥാക്ഷരാണ്യുപാസ്ത 'ഉദ്ഗീഥ' ഇതി.

| | |
|---|---|
| ദ്യൗഃ | —ദ്യോവു് |
| ഉത് | —'ഉത്' എന്ന അക്ഷരം. |
| അന്തരിക്ഷം | —ആകാശം |
| ഗീഃ | —'ഗീ' എന്ന അക്ഷരം. |
| പൃഥിവീ | —പൃഥിവി |
| ഥം | —'ഥ' എന്ന അക്ഷരമാകുന്നു |
| ആദിത്യഃ ഏവ | —ആദിത്യൻ |
| ഉത് | —'ഉത്' എന്ന അക്ഷരമാകുന്നു. |
| വായുഃ | —വായു |
| ഗീഃ | —'ഗീ' എന്ന അക്ഷരമാകുന്നു. |
| അഗ്നിഃ | = അഗ്നി |
| ഥം | —'ഥ' എന്ന അക്ഷരമാകുന്നു. |
| സാമവേദഃ ഏവ | —സാമവേദം |
| ഉത് | —'ഉത്' എന്ന അക്ഷരമാകുന്നു |
| യജുർവേദഃ | —യജുർവേദം |
| ഗീഃ | —'ഗീ' എന്ന അക്ഷരമാകുന്നു. |
| ഋഗ്വേദഃ | —ഋഗ്വേദം |

| | |
|---|---|
| 'ഥം' | —'ഥ' എന്ന അക്ഷരമാകുന്നു. |
| യഃ | —ഏതൊരുവൻ |
| ഏവം വിദ്വാൻ | —ഇപ്രകാരമറിഞ്ഞു് |
| ഉദ്ഗീഥഃ ഇതി | —'ഉദ്,ഗീ,ഥ' എന്നുള്ള |
| ഏതാനി അക്ഷരാണി | = ഈ അക്ഷരങ്ങളെ |
| ഉപാസ്തേ | —ഉപാസിക്കുന്നുവോ, |
| അസ്മൈ | —ഇവന്നായി |
| വാക് | —വാക്കു്, |
| യഃ | —യാതൊന്നാണോ |
| വാചഃ ദോഹഃ | —വാക്കിൻെറ ദോഹം |
| തം ദോഹം | = ആ ദോഹത്തെ (കറവയേ) |
| ദുഗ്ദ്ധേ | —ദോഹനം ചെയ്യുന്നു. |
| അന്നവാൻ | = വളരെ അന്നമുള്ളവനായും |
| അന്നാദഃ | = അന്നത്തെ അദിക്കുന്നവനായും |
| ഭവതി | —ഭവിക്കുന്നു |

ഭാഷ്യം:— 'പ്രാണൻ ഉത്താകുന്നു' ഇത്യാദി മൂന്നിനുള്ള സാമാന്യങ്ങരം ശ്രുതിയിൽ പറഞ്ഞു. ശേഷമുള്ളവയിലും അതിനനുരൂപമായ വിധത്തിൽ സാദൃശ്യങ്ങരം കണ്ടുകൊള്ളണം. ഉയൎന്നുനിൽക്കുന്നതുകൊണ്ടു ദ്യോവു ഉത്താകുന്നു. ലോകങ്ങളെ ഗീരണംചെയ്യു (വിഴുങ്ങു) ന്നതുകൊണ്ടു ആകാശം 'ഗീ' എന്ന അക്ഷരമാകുന്നു. പ്രാണികരംക്കു സ്ഥാനമായതുകൊണ്ടു പൃഥിവി 'ഥ' എന്ന അക്ഷരമാകുന്നു. ഊൎദ്ധ്വഭാഗത്തിൽ സ്ഥിതിചെയ്യുന്നതിനാൽ ആദിത്യൻ 'ഉത്തു്'; അഗ്നി മുതലായവരെ നിഗിരണം ചെയ്യുന്നതുകൊണ്ടു് വായു 'ഗീ; യജ്ഞകർമ്മങ്ങരംക്കു് ആധാരമായിരിക്കുന്നതിനാൽ അഗ്നി 'ഥ'. 'സാമവേദോ വൈ സ്വൎഗ്ഗോലോകഃ' എന്നിങ്ങനെ സ്വർഗ്ഗലോകമായി സ്തുതിക്കപ്പെട്ടിട്ടുള്ളതിനാൽ സാമവേദം 'ഉത' എന്ന അക്ഷരമാകുന്നു. യജുസ്സായ

'സ്വാഹാ' 'സ്വധാ' മുതലായവയാൽ നൽകപ്പെടുന്ന ഹവിസ്സിനെ ദേവതകൾ ഗിരണം ചെയ്യുന്നതുകൊണ്ട് യജുർവേദം ഗീ എന്ന അക്ഷരമത്രെ. സാമം ഋക്കിൽ സ്ഥിതിചെയ്യുന്നതിനാൽ ഋഗ്വേദം 'ഥ' എന്ന അക്ഷരമാകുന്നു. ഇനി ഉദ്ഗീഥാക്ഷരങ്ങളെ ഉപാസിച്ചാലുള്ള ഫലം പറയുന്നു:— പറഞ്ഞപ്രകാരമുള്ള ഗുണങ്ങളോടുകൂടിയവയായി അറിഞ്ഞുകൊണ്ട് 'ഉത്, ഗീ, ഥ' എന്ന അക്ഷരങ്ങളെ ഉപാസിക്കുന്നതാരോ, അവന്നായി, വാക്ക്, വാക്കിൻെറ ദോഹമായ—ഋഗ്വേദാദി ശബ്ദങ്ങളെക്കൊണ്ടു സാധിക്കേണ്ടതായ ഫലമാണ് ഇവിടെ വാക്കിൻെറ ദോഹമെന്നു പറഞ്ഞിരിക്കുന്നത് അങ്ങനെയുള്ള—ദോഹത്തെ (കറവയെ) കറക്കുന്നു. ഇവന്നായി വാക്ക തന്നെത്തന്നെ ദോഹനം ചെയ്യുന്നു എന്നർത്ഥം. എന്നു മാത്രമല്ല, അവൻ വളരെ അന്നമുള്ളവനായും ദീപ്താഗ്നിയായും തീരുകയും ചെയ്യും.

ഉപ:— അഥ ഖല്വാശീഃ സമൃദ്ധിരുപസരണാനീത്യുപാസീത, യേ ന സാമ്നാ സ്തോഷ്യൻ സ്യാത്തത് സാമോപധാവേത്

| | |
|---|---|
| അഥ ഖലു | = ഇനി |
| ആശീഃ സമൃദ്ധിഃ | = കാമങ്ങളുടെ സമൃദ്ധി |
| (യഥാ ഭവേത് | = എങ്ങനെ ഉണ്ടാകുമോ |
| തത് ഉച്യതേ) | = അതു പറയുന്നു |
| ഉപസരണാനി | = ഉപസരണങ്ങളെ = ഉപഗമിക്കേണ്ടവയെ = ധ്യാനിക്കേണ്ടവയെ |
| ഇതി | = ഇങ്ങനെ ഉപാസിക്കണം:— |
| യേന സാമ്നാ | = ഏതു പ്രത്യേകസാമംകൊണ്ടു |
| സ്തോഷ്യൻ (ഭവതി) | = സ്തുതിക്കുവാൻ പോകുന്നുവോ, |
| തത് സാമ | = ആ സാമത്തെ |

ഉപധാവേത് — ഉപധാവനംചെയ്യണം — ചിന്തിക്കണ

ഭാഷ്യം:— ഇനി ആശിസ്സിന്റെ (കാമങ്ങളുടെ) സമൃദ്ധിയുണ്ടാകുന്നതിനുവേണ്ടിയുള്ളതു പറയുന്നു. 'യഥാ ഭവേത തദുച്യതേ' എന്നു ചേർത്തുകൊള്ളണം. ധ്യാനിക്കേണ്ടവയെ താഴെ പറയുന്നവിധത്തിൽ ഉപാസിക്കണം. എങ്ങനെ എന്നാൽ:— ഉദ്ഗാതാവു് ഏതു സാമംകൊണ്ടു സ്തുതിക്കുവാൻ പോകുന്നുവോ, ആ സാമത്തെ, ഉൽപത്തി, ഛന്ദസ്സു്, ദേവത മുതലായവയോടുകൂടി ധ്യാനിക്കണം. 8

ഉപ:— യസ്യാമൃചി താമൃചം, യദാർഷേയം തമൃഷിം, യാം ദേവതാമഭിഷ്ടോഷ്യൻ സ്യാത് താം ദേവതാമുപധാവേത് 9

യസ്യാം ഋചി — ഏതു ഋക്കിലാണോ (ആ സാമം)
താം ഋചം — ആ ഋക്കിനേയും
യദാർഷേയം തം ഋഷിം — ഏതൃഷിയേ സംബന്ധിച്ചതാണോ ആ ഋഷിയേയും
യാം ദേവതാം — ഏതു ദേവതയെ
അഭിഷ്ടോഷ്യൻ സ്യാത് — അഭിസ്തുതിക്കുവാൻ പോകുന്നോ
താം ദേവതാം — ആ ദേവതയേയും
ഉപധാവേത് — ഉപധാനം ചെയ്യണം — ചിന്തിക്കണം.

ഭാഷ്യം:— ഏതൃക്കിലാണോ ആ സാമം ആ ഋക്കിനേയും, ദേവതാദികളോടുകൂടി ചിന്തിക്കണം. ആ സമയം ഏതൃഷിയെ സംബന്ധിച്ചതാണോ, ആ ഋഷിയേയും, ഏതു ദേവതയെയാണോ സ്തുതിക്കുവാൻ പോകുന്നതു്, ആ ദേവതയേയും ചിന്തിക്കണം 9

ഉപ:— യേന ഛന്ദസാ സ്തോഷ്യൻ സ്യാത് തച്ഛന്ദ ഉപധാവേത്, യേനസ്തോമേന സ്തോഷ്യമാണഃ സ്യാത്തം സ്തോമമുപധാവേത് 10

യേന ഛന്ദസാ — ഏതു ഛന്ദസ്സുകൊണ്ടു്
സ്തോഷ്യൻ സ്യാത് — സ്തുതിക്കുവാൻ പോകുന്നുവോ,
തത് ഛന്ദഃ — ആ ഛന്ദസ്സിനേയും
ഉപധാവേത് — ചിന്തിക്കണം
യേന സ്തോമേന — ഏതു സ്തോമംകൊണ്ടു്
സ്തോഷ്യമാണഃ സ്യാത് — സ്തുതിക്കുവാൻ പോകുന്നുവോ.
തം സ്തോമം — ആ സ്തോമത്തേയും
ഉപധാവേത് — ചിന്തിക്കണം.

ഭാഷ്യം:— ഗായത്രി മുതലായ ഛന്ദസ്സുകളിൽ ഏതു കൊണ്ടാണോ സ്തുതിക്കുവാൻ പോകുന്നതു്, ആ ഛന്ദസ്സിനെ ഉപധാവനം ചെയ്യണം. ഏതു സ്തോമംകൊണ്ടു സ്തുതിക്കുവാൻപോകുന്നുവോ, ആ സ്തോമത്തേയും ചിന്തിക്കണം. സ്തോമാങ്ഗഫലം കർത്താവിനു കിട്ടുന്നതാകയാലാണു്, സ്തോഷ്യമാണഃ എന്നാത്മനേപദം പ്രയോഗിച്ചിരിക്കുന്നതു്. 10

ഉപ:— യാം ദിശ മഭിഷ്ടോഷ്യൻ സ്യാത്താം ദിശമുപധാവേത്. 11

യാം ദിശം — ഏതുദിക്കിനേ
അഭിഷ്ടോഷ്യൻ സ്യാത് — അഭിവ്യാപിച്ചു് സ്തുതിക്കുവാൻ പോകുന്നുവോ,
താം ദിശം — ആ ദിക്കിനെ
ഉപധാവേത് — ചിന്തിക്കണം.

ഭാഷ്യം:— ഏതു ദിക്കിനെ ഉദ്ദേശിച്ചു ഉൾപ്പെടുത്തിയാണോ ഒരു ദേവതയെ സ്തുതിക്കുവാൻ പോകുന്നതു്, ആ ദിക്കിനേയും

അതിന്റെ അധിഷ്ഠാനദേവത മുതലായവയോടുകൂടി ചിന്തിക്കണം.　11

ഉപ:— ആത്മാനമന്തത ഉപസൃത്യസ്തുവീത കാമം ധ്യായന്നപ്രമത്തോ ƒഭ്യാശോ ഹ യദസ്മൈ സ കാമഃ സമൃദ്ധ്യേത യൽ കാമഃസ്തുവീത.　12

| | |
|---|---|
| അന്തതഃ | =അവസാനത്തിൽ |
| ആത്മാനം | =തന്നെത്തന്നെ |
| ഉപസൃത്യ | =ചിന്തിച്ചിട്ടു് |
| കാമം ധ്യായൻ | =കാമത്തെ ധ്യാനിച്ചുകൊണ്ടു്, |
| അപ്രമത്തഃ | =പ്രമാദംവരാതെ |
| സ്തുവീത | =സ്തുതിക്കണം |
| യത് | =യാതൊരു കർമ്മത്തിൽ, |
| യത് കാമഃ | =ഏതൊരു കാമത്തോടുകൂടി |
| സ്തുവീത | =സ്തുതിക്കുന്നുവോ, |
| തസ്മിൻ | =ആ കർമ്മത്തിൽ |
| സഃ കാമഃ | =ആ കാമം |
| അസ്മൈ | =ഇവന്നു് |
| അഭ്യാശഃ | =അഭ്യാശമായിട്ടു്=വേഗത്തിൽ തന്നെ |
| സമൃദ്ധ്യേത | =സമൃദ്ധിയെ പ്രാപിക്കും. |

ഭാഷ്യം:— ഉദ്ഗാതാവു് സാമം മുതലായവയെ മുറയ്ക്കു ചിന്തിച്ചതിന്റെ ശേഷം ഒടുവിൽ, ഗോത്രനാമാദികളോടുകൂടി തന്റെ രൂപത്തെ ചിന്തിച്ചു്, കാമത്തെ ധ്യാനിച്ചുകൊണ്ടു്, സ്വരങ്ങൾ, ഊഷ്മാക്കൾ, വ്യഞ്ജനങ്ങൾ മുതലായവയ്ക്കു തെറ്റു വരുത്താതെ സ്തുതിക്കണം. ഇങ്ങനെ അറിയുന്നവന്നു്, ഏതു കർമ്മത്തിൽ ഏതു കാമത്തോടുകൂടി സ്തുതിക്കുന്നുവോ, ആ കർമ്മത്തിൽ ആ കാമം വേഗ

ത്തിൽ സമൃദ്ധിയെ പ്രാപിക്കം. 'യൽകാമഃ സ്തുവീത' എന്നു രണ്ടുതവണ പറഞ്ഞതു് ആദരത്തിനുവേണ്ടിയാകുന്നു. 12

ഒന്നാം അദ്ധ്യായത്തിൽ മൂന്നാം ഖണ്ഡം കഴിഞ്ഞു.

---

ഒന്നാം അദ്ധ്യായത്തിൽ നാലാം ഖണ്ഡം.

ഉപ:— 'ഓമിത്യേതദക്ഷരമുദ്ഗീഥമുപാസീത; ഓമിതിഹ്യുദ്ഗായതി; തസ്യോപവ്യാഖ്യാനം 1

ഭാഷ്യം:— 'ഓമിത്യേതത്'' എന്നു തുടങ്ങി, പ്രകൃതമായ അക്ഷരത്തെ വീണ്ടും എടുത്തു പറഞ്ഞതു്, ഉദ്ഗീഥാക്ഷരം മുതലായവയുടെ ഉപാസനത്താൽ ഇടയ്ക്കു മുടക്കം വന്നതുകൊണ്ടു, മറ്റൊന്നിൽ പ്രസംഗം വരരുതെന്നു വച്ചാണു്. പ്രകൃതമായ അക്ഷരത്തിന്റെതന്നെ, അമൃതാഭയഗുണങ്ങളോടുകൂടിയുള്ള ഉപാസനം വിധിക്കുന്നതിനായിട്ടാണു് ഇപ്പോഠം ആരംഭിക്കുന്നതു്. 'ഓമിത്യേതത്'' ഇത്യാദി, ഒന്നാം ഖണ്ഡത്തിന്റെ ആദിയിൽ വ്യാഖ്യാനിച്ചിട്ടുണ്ടു്. 1

ഉപ:— ദേവാ വൈ മൃത്യോർബിഭ്യതസ്ത്രയീം വിദ്യാം പ്രാവിശൻ; തേ ഛന്ദോഭിരച്ഛാദയൻ; യദേഭിരച്ഛാദയം സ്തച്ഛന്ദസാം ഛന്ദസ്ത്വം.

ദേവാ — ദേവന്മാർ
മൃത്യോഃ = മൃത്യുവിൽനിന്നു്—മാരകമായ ആസുരപാപത്തിൽനിന്നു്
ബിഭ്യതഃ — ഭയപ്പെട്ടുകൊണ്ടു്
ത്രയീം വിദ്യാം — ത്രയിയായ വിദ്യയെ—ത്രയീവിഹിതമായ കർമ്മത്തെ,

| | |
|---|---|
| പ്രാവിശൻ | = പ്രവേശിച്ചു = ആരംഭിച്ചു. |
| തേ | = അവർ |
| ഛന്ദോഭിഃ | = ഛന്ദസ്സുകളെക്കൊണ്ടു് = മന്ത്രങ്ങളെക്കൊണ്ടു |
| അച്ഛാദയൻ | ഛാദനം ചെയ്തു = മറച്ചു. |
| യേഭിഃ | ഇവകൊണ്ടു് |
| അച്ഛാദയൻ ഇതി | = ഛാദനംചെയ്തു എന്നുള്ളതു് |
| യത് | = യാതൊന്നോ, |
| തത് | = അതാണു് |
| ഛന്ദസാം | = ഛന്ദസ്സുകളുടെ |
| ഛന്ദസ്ത്വം | = ഛന്ദസ്സായിരിക്കുന്ന അവസ്ഥ. |

ഭാഷ്യം:— ദേവന്മാർ മാരകമായ ആസുരപാപത്തിൽനിന്നു ഭയപ്പെട്ടുകൊണ്ടു് ത്രയീവിദ്യയേ-ത്രയീവിഹിതമായ കർമ്മത്തെ പ്രവേശിച്ചു വേദവിഹിതമായ കർമ്മത്തെ ആരംഭിച്ചു (അതു മൃത്യുവിൽനിന്നുള്ള രക്ഷാമാർഗ്ഗമായി വിചാരിച്ചാണു് അവർ അങ്ങനെ ചെയ്തതു്) എന്നു മാത്രമല്ല, അവർ കർമ്മത്തിൽ വിനിയോഗിക്കപ്പെടാത്ത മന്ത്രങ്ങളെക്കൊണ്ടു ജപം ഹോമം മുതലായവയെ ചെയ്തുകൊണ്ടു് തങ്ങളെ മററു കർമ്മങ്ങളിൽ ഛാദനം ചെയ്തു. ഈ മന്ത്രങ്ങളെക്കൊണ്ടു ഛാദനം ചെയ്തു എന്നുള്ളതുകൊണ്ടാണു് ഈ മന്ത്രങ്ങൾക്കു ഛന്ദസ്ത്വം പ്രസിദ്ധമായിരിക്കുന്നതു്.

ഉപ:— താനു തത്ര മൃത്യുര്യഥാ മത്സ്യമുദകേ പരിപശ്യേദേവം പര്യപശ്യദൃചി സാമ്നി യജുഷി; തേ നു വിത്വോർദ്ധ്വാ ഋചഃ സാമ്നോ യജുഷഃ സ്വരമേവപ്രാവിശൻ. 4

| | |
|---|---|
| താൻ | = അവരെ ആ ദേവന്മാരെ |
| തത്ര ഉ | = അപ്പോഴും = വൈദികകർമ്മം ആരംഭിച്ചിട്ടും |

| | |
|---|---|
| മൃത്യുഃ | = മൃത്യു, |
| ഉദകേ | = ഉദകത്തിൽ |
| മത്സ്യം | = മത്സ്യത്തെ |
| യഥാ | = ഏതുപ്രകാരത്തിലാണോ |
| പരിപശ്യേത് | = കാണുന്നതു്. |
| ഏവം | = ഇപ്രകാരം |
| ഋചി | = ഋക്കിലും |
| സാമ്നി | = സാമത്തിലും |
| യജുഷി | = യജുസ്സിലും |
| പര്യപശ്യത് | = കണ്ടു. |
| തേ നു | = അവർ |
| വിത്വാ | = അതറിഞ്ഞിട്ടു് |
| ഋചഃ | = ഋക്കിൽനിന്നും |
| സാമ്നഃ | = സാമത്തിൽനിന്നും |
| യജുഷഃ | = യജുസ്സിൽനിന്നും |
| ഊർധ്വാഃ | = ഊർധ്വന്മാരായിട്ടു = വ്യാവൃത്തന്മാരായിട്ടു = പിന്തിരിഞ്ഞു്. |
| സ്വരംഏവ | = സ്വരത്തെത്തന്നെ = സ്വരമെന്നു പറയുന്ന അക്ഷരത്തെത്തന്നെ |
| പ്രാവിശൻ | = പ്രവേശിച്ചു. |

ഭാഷ്യം:— കർമ്മപരന്മാരായ ആ ദേവന്മാരെ, മൃത്യു, ലോകത്തിൽ അധികമാഴമില്ലാത്ത ജലത്തിലുള്ള മത്സ്യത്തെ, ചൂണ്ട, വെള്ളംവററിക്ക, മുതലായ ഉപായങ്ങളെക്കൊണ്ടു പിടിക്കാമെന്നു വിചാരിച്ചു മുക്കുവൻ നോക്കിക്കാണുന്നതുപോലെ, ഋക്കിലും യജുസ്സിലും സാമത്തിലും— ഋക്കുകൊണ്ടും യജുസ്സുകൊണ്ടും സാമംകൊണ്ടും നടത്തുന്ന കർമ്മത്തിൽ കണ്ടു. ദേവന്മാരെ കർമ്മക്ഷയമാകുന്ന ഉപായംകൊണ്ടു വശപ്പെടുത്താമെന്നു മൃത്യു വിചാരിച്ചു എന്നർത്ഥം.

ആ ദേവന്മാർ വൈദികമായ കർമ്മംകൊണ്ടു ശുദ്ധാത്മാക്കളായിത്തീൎന്നു്, മൃത്യുവിന്റെ ഉദ്ദേശ്യം മനസ്സിലാക്കി. എന്നിട്ടു് അവർ ഋഗ്യജുഃസാമങ്ങളോടു സംബന്ധിച്ച കർമ്മങ്ങളിൽനിന്നു പിന്തിരിഞ്ഞു്—ആവക കർമ്മങ്ങളെക്കൊണ്ടു മൃത്യുഭയത്തിൽനിന്നു രക്ഷനേടുന്നതിൽ ആശയില്ലാത്തവരായിത്തീൎന്നു് അവയെ ഉപേക്ഷിച്ചിട്ടു് അമൃതാഭയഗുണങ്ങളോടുകൂടിയ സ്വരമെന്നു പറയുന്ന അക്ഷരത്തിൽത്തന്നെ പ്രവേശിച്ചു് ഓംകാരോപാസനപരന്മാരായിത്തീൎന്നു എന്നർത്ഥം. 'തന്നെ' എന്നു പറഞ്ഞതു്, കർമ്മത്തോടുകൂടിയല്ല ഓംകാരത്തെ ഉപാസിച്ചതെന്നു കാണിക്കുവാനാണു്. 3 അക്ഷരത്തെ സ്വരമെന്നു പറയുന്നതെങ്ങനെയെന്നു പറയുന്നു —

ഉപ:— യദാ വാ ഋചമാപ്നോ ത്യോമിത്യേവാതിസ്വരത്യേവം സാമൈവം യജുരേഷ ഉ സ്വരോ യദേതദക്ഷരമേതദമൃതമഭയം തത് പ്രവിശ്യ ദേവാ അമൃതാ അഭയാ അഭവൻ 4

| | |
|---|---|
| യദാ വാ | —എപ്പോഴാണോ |
| ഋചം | —ഋക്കിനെ |
| ആപ്നോതി | —പ്രാപിക്കുന്നതു് = അധ്യയനംകൊണ്ടു സ്വാധീനപ്പെടുത്തുന്നതു്, |
| തദാ | —അപ്പോഴം |
| ഓം ഇതി ഏവ | —'ഓം' എന്നുതന്നെ |
| അതിസ്വരതി | = ആദരത്തോടുകൂടി ഉച്ചരിക്കുന്നു. |
| ഏവം | —ഇങ്ങനെ |
| സാമ | = സാമത്തെ പ്രാപിക്കുമ്പോഴം, |
| ഏവം | —ഇങ്ങനെ |
| യജുഃ | —യജുസ്സിനെ പ്രാപിക്കുമ്പോഴം. |

| | |
|---|---|
| യത് | =ഏതാണോ |
| ഏതത് അക്ഷരം | =ഈ അക്ഷരം |
| ഏഷഃ ഉ | =ഇതും |
| സ്വരഃ | =സ്വരമാകുന്നു. |
| ഏതത് | =ഇതു് |
| അമൃതം | =അമൃതവും |
| അഭയം | =അഭയവുമാകുന്നു. |
| തത് | =അതിനെ |
| പ്രവിശ്യ | =പ്രവേശിച്ചിട്ടു് |
| ദേവാഃ | =ദേവന്മാർ |
| അമൃതാഃ | =അമൃതന്മാരായും |
| അഭയാഃ | =അഭയന്മാരായും |
| അഭവൻ | =തീൎന്നു. |

ഭാഷ്യം:— ഋക്കിനെ അദ്ധ്യയനംകൊണ്ടു സ്വാധീനമാക്കുമ്പോഴം 'ഓം' എന്നുതന്നെ ആദരപൂർവം ഉച്ചരിക്കുന്നു. ഇതുപോലെ സാമം അധ്യയനം ചെയ്യുമ്പോഴും യജുസ്സ് അധ്യയനം ചെയ്യുമ്പോഴും, ഈ അക്ഷരവും സ്വരമാകുന്നു. ഇതു് അമൃതവും അഭയവുമാകുന്നു. അതിനെ ബ്രഹ്മബുദ്ധിയോടുകൂടി ധ്യാനിച്ച് ദേവന്മാർ, അതിൻെറ ഗുണത്തിനനുസരിച്ചുതന്നെ അമൃതന്മാരായും അഭയന്മാരായും തീൎന്നു.

ഉപ:— സ യ ഏതദേവം വിദ്വാനക്ഷരം പ്രണൗ- ത്യേതദേവാക്ഷരം സ്വരമമൃതമഭയം പ്രവിശതി· തത് പ്രവിശ്യ, യദമൃതാ ദേവാസ്തദമൃതോ ഭവതി. 4

| | |
|---|---|
| യഃ | =ഏതൊരുവൻ |
| ഏതത് അക്ഷരം | =ഈ അക്ഷരത്തെ |
| ഏവം | =ഇപ്രകാരം = അമൃതമെന്നും അഭയമെന്നുമുള്ള ഗുണത്തോടുകൂടി |

| | |
|---|---|
| വിദ്വാൻ | —അറിഞ്ഞു് |
| പ്രണൗതി | —സ്തുതിക്കുന്നുവോ, |
| സഃ | —അവൻ |
| സ്വരം | —സ്വരവും |
| അമൃതം | —അമൃതവും |
| അഭയം | —അഭയവുമായ |
| ഏതത്'അക്ഷരം ഏവ | —ഈ അക്ഷരത്തിൽത്തന്നെ |
| പ്രവിശതി | —പ്രവേശിക്കുന്നു. |
| തത്'പ്രവിശ്യ | —അതിൽ പ്രവേശിച്ചിട്ടു, |
| ദേവാഃ | —ദേവന്മാർ |
| യദമൃതാഃ | —ഏതു് അമൃതത്വത്തോടുകൂടിയവരായി |
| ഭവന്തി | —ഭവിക്കുന്നുവോ, |
| തദമൃതഃ | —അതേ അമൃതത്വത്തോടുകൂടിയവനായി |
| ഭവതി | —തീരുന്നു. |

ഭാഷ്യം:— ദേവന്മാരെപ്പോലെ, വേറെയും ആരെങ്കിലും ഈ അക്ഷരത്തെ അമൃതമെന്നും അഭയമെന്നുമുള്ള ഗുണങ്ങളോടുകൂടിയതായി അറിഞ്ഞു സ്'തുതിക്കു (ഉപാസിക്കു)ന്നതായാൽ അവനും, ആ ദേവന്മാരെപ്പോലെതന്നെ, സ്വരവും അമൃതവും അഭയവുമായ ഈ അക്ഷരത്തിൽതന്നെ പ്രവേശിക്കുന്നു. അങ്ങനെ പ്രവേശിച്ചതിൻെറ ശേഷം, ദേവന്മാർ ഏതമൃതത്വത്തോടുകൂടിയവരായിത്തീന്നുവോ, അതേ അമൃതത്വത്തോടുകൂടിയവനായിത്തീരുന്നു. രാജകുലത്തിൽ പ്രവേശിക്കുന്നവക്കു രാജാവിൻെറ അന്തരംഗമെന്നും ബഹിരംഗമെന്നും വിശേഷമുള്ളതുപോലെ അക്ഷരത്തിൽ പ്രവേശിച്ചവക്കു പരബ്രഹ്മത്തിൻെറ അന്തരംഗമെന്നും ബഹിരംഗമെന്നുമുള്ള വ്യത്യാസമില്ല. അമൃതത്വത്തിനു

ന്യൂനതയോ ആധിക്യമോ (കുറവോ കൂടുതലോ) ഇല്ലെന്ന ത്ഥം.

ഒന്നാമദ്ധ്യായത്തിൽ നാലാംഖണ്ഡം കഴിഞ്ഞു.

## ഒന്നാമദ്ധ്യായത്തിൽ അഞ്ചാംഖണ്ഡം.

പ്രാണാദിത്യദൃഷ്ടിയോടുകൂടിയ ഉദ്ഗീഥത്തിൻെറ ഉപാസനം പറഞ്ഞതിനെത്തന്നെ അനുവദിച്ചു (നിന്ദിച്ചു) പ്രണവത്തേയും ഉദ്ഗീഥത്തേയും ഒന്നാക്കി, അതിൽ, പ്രാണങ്ങളുടേയും രശ്മികളുടേയും ഭേദമാകുന്ന ഗുണമുള്ളതെന്ന ദൃഷ്ടിയോടുകൂടിയുള്ളതും, വളരെ പുത്രന്മാരുണ്ടാകുക എന്ന ഫലത്തോടുകൂടിയതുമായ അക്ഷരത്തിൻെറ ഉപാസനം പറയുന്നതിനായി ഉത്തരഗ്രന്ഥം ആരംഭിക്കുന്നു് —

ഉപ: — അഥ ഖലു യ ഉദ്ഗീഥഃ സ പ്രണവോ യഃ പ്രണവഃ സ ഉദ്ഗീഥ ഇത്യസൗ വാ ആദിത്യ ഉദ്ഗീഥ ഏഷ പ്രണവ ഓമിതി ഹ്യേഷസ്വരന്നേതി. 1

| | |
|---|---|
| അഥ | — ഇനി, |
| യഃ | — ഏതാണോ |
| ഉദ്ഗീഥഃ | — ഉദ്ഗീഥമെന്നു പറയുന്നതു് |
| സഃ | — അതു് |
| പ്രണവഃ | — പ്രണവമാകുന്നു |
| യഃ പ്രണവഃ | — ഏതാണോ പ്രണവം |
| സഃ ഉദ്ഗീഥഃ | — അതു് ഉദ്ഗീഥമാകുന്നു |
| ഇതി ഖലു | — എന്നു പ്രസിദ്ധമാണല്ലോ. |
| അസൗ ആദിത്യഃ | — ഈ ആദിത്യൻ |
| ഉദ്ഗീഥഃ വൈ | — ഉദ്ഗീഥമാകുന്നു. |
| ഏഷഃ | — ഇവൻ |

| | |
|---|---|
| പ്രണവഃ | = പ്രണവമാകുന്നു. |
| ഹി | = എന്തെന്നാൽ |
| ഏഷഃ | = ഇവൻ |
| 'ഓം' ഇതി | = 'ഓം' എന്നു് |
| സ്വരൻ | = ഉച്ചരിച്ചുകൊണ്ടു് |
| ഏതി | = ഗമിക്കുന്നു. |

ഭാഷ്യം:— ഇനി, ഉദ്ഗീഥമെന്നു ഛാന്ദോഗ്യത്തിൽ പറയുന്നതേതോ അതാണു് ബഹ്വൃചന്മാരുടെ പ്രണവം. അവർ പ്രണവമെന്നു പറയുന്നതുതന്നെയാണു ഛാന്ദോഗ്യത്തിൽ ഉദ്ഗീഥം. ഈ ആദിത്യൻതന്നെയാണു് ഉദ്ഗീഥം. ബഹ്വൃചന്മാർ പ്രണവമെന്നു പറയുന്നതും ഇവനെത്തന്നെ. ആദിത്യൻ ഉദ്ഗീഥമാകുന്നതെങ്ങനെയെന്നാൽ:— ഈ ആദിത്യൻ 'ഓം' എന്നുള്ള ഉദ്ഗീഥാക്ഷരത്തെ ഉച്ചരിച്ചുകൊണ്ടാണു ഗമിക്കുന്നതു്. സ്വരൻ എന്നതിനു് ഉച്ചരിച്ചുകൊണ്ടു് എന്നർത്ഥം പറഞ്ഞതു ധാതുക്കൾക്കു് അനേകാർത്ഥങ്ങളുള്ളതുകൊണ്ടാണു്. അഥവാ, സ്വരിക്കുക എന്നതിനു ഗമിക്കുക എന്നുതന്നെ അർത്ഥമായിരിക്കട്ടെ, സൂര്യൻ പോകുമ്പോൾ പ്രാണികൾക്കു ജോലി ചെയ്യുന്നതിനു 'ഓം' എന്നു് അനുവാദം കൊടുത്തുകൊണ്ടെന്നപോലെയാണു ഗമിക്കുന്നതെന്നർത്ഥം പറയാം. അതുകൊണ്ടു് ഈ സവിതാവു് ഉദ്ഗീഥമാകുന്നു. 1

ഉപ:— ഏതമു ഏവാഹമഭ്യഗാസിഷം, തസ്മാന്മമത്വമേകോഽസീതിഹ കൗഷീതകിഃ പുത്രമുവാച; രശ്മീംസ്ത്വം പര്യാവർത്തയാദ് ബഹവോ വൈ തേ ഭവിഷ്യന്തീത്യധിദൈവതം. 2

| | |
|---|---|
| ഏതം ഉ ഏവ | = ഈ ആദിത്യരൂപമായ ഉദ്ഗീഥത്തെത്തന്നെ. |

| | |
|---|---|
| അഹം | = ഞാൻ |
| അഭ്യഗാസിഷം | = അഭിഗാനംചെയ്തു — ആഭിമുഖ്യത്തോടെ ഗാനം ചെയ്തു |
| തസ്മാത് | = അതിനാൽ |
| മമ | = എനിക്കു് |
| ത്വം ഏകഃ | = നീ ഒരുവൻമാത്രം |
| അസി | = ഉണ്ടായിരിക്കുന്നു |
| ത്വം | = നീ |
| രശ്മീൻ | = രശ്മികളെ |
| പര്യാവർത്തയാത് | = പര്യാവർത്തിക്കുക — ഭേദത്തോടുകൂടി ധ്യാനിക്കുക. |
| തേ | = നിനക്കു് |
| ബഹവഃ | = വളരെ പുത്രന്മാർ |
| ഭവിഷ്യന്തി | = ഉണ്ടാകും |
| ഇതി | = ഇങ്ങനെ |
| അധിദൈവതം | = അധിദൈവതമായ ഉപാസനം |

ഭാഷ്യം.— ഈ ആദിത്യനാകുന്ന ഉദ്ഗീഥത്തെത്തന്നെ ഞാൻ ആഭിമുഖ്യത്തോടുകൂടി ഗാനം ചെയ്തു. ആദിത്യനും രശ്മികൾക്കും അഭേദം കല്പിച്ചു ധ്യാനിച്ചു എന്നർത്ഥം. അതിനാൽ നീ ഒരുവൻ മാത്രമേ, എനിക്കു പുത്രനുള്ളു' എന്നു കൗഷീതകി പുത്രനോടു പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടു നീ രശ്മികളേയും ആദിത്യനേയും ഭേദത്തോടുകൂടി ധ്യാനിക്കുക (പര്യാവർത്തയാത്' എന്നതിനു മധ്യമപുരുഷനായി അർത്ഥം പറഞ്ഞതു്, 'ത്വം എന്ന യുഷ്മച്ഛബ്ദം ഉപപദമായിരിക്കുന്നതുകൊണ്ടാണു് ) ഇങ്ങനെ ചെയ്താൽ നിനക്കു വളരെ പുത്രന്മാർ ഉണ്ടാകും. ഇങ്ങനെ ദേവതാവിഷയമായ ദർശനം. 2

ഉപ:— അഥാധ്യാത്മം—യ ഏവായം മുഖ്യഃ പ്രാണ സ്തമുദ്ഗീഥമുപാസീത; ഓമിതിഹ്യേഷസ്വരന്നേതി. 3

| | |
|---|---|
| അഥ | —ഇനി |
| അദ്ധ്യാത്മം | —അധ്യാത്മപ്രാണദൃഷ്ടിയോടുകൂടി യുള്ള ഉദ്ഗീഥോപാസനം പറയുന്നു. |
| അയം മുഖ്യഃ പ്രാണഃ | —ഈ മുഖത്തിലുള്ള പ്രാണൻ |
| യഃ | —ഏതോ |
| തം ഏവ | —അതുതന്നെയായി |
| ഉദ്ഗീഥം | —ഉദ്ഗീഥത്തെ |
| ഉപാസീത | —ഉപാസിക്കണം. |
| ഏഷഃ | —ഈ പ്രാണൻ |
| ഓം ഇതി | —'ഓം' എന്നു് |
| സ്വരൻ ഹി | —ഉച്ചരിച്ചുകൊണ്ടാണല്ലോ |
| ഏതി | —പോകുന്നതു്. |

ഭാഷ്യം:— അനന്തരം അധ്യാത്മപ്രാണദൃഷ്ടിയോടുകൂടിയുള്ള ഉദ്ഗീഥോപാസനത്തെ അനുവദിക്കുന്നു. ഈ മുഖ്യപ്രാണൻ ഏതോ അതുതന്നെയായി ഉദ്ഗീഥത്തെ ഉപാസിക്കണം എന്നും മററും മുൻപിലത്തെപ്പോലെ. പ്രാണികളുടെ പ്രവൃത്തിക്കുവേണ്ടി 'ഓം' എന്നു് അനുവാദം കൊടുത്തുകൊണ്ടെന്നപോലെ ആദിത്യൻ ഗമിക്കുന്നു എന്നു മുൻപിൽ പറഞ്ഞതുപോലേ, ഈ പ്രാണനും, വാക്കുമുതലായവയുടെ പ്രവൃത്തിക്കുവേണ്ടി 'ഓം' എന്നു് അനുജ്ഞയെ കൊടുത്തുകൊണ്ടെന്നപോലെ ഗമിക്കുന്നു. മരണകാലത്തിൽ, മരിക്കുവാൻപോകുന്നവൻെറ സമീപത്തിലുള്ളവർ, പ്രാണൻ 'ഓം' എന്നു് അനുജ്ഞ ചെയ്യുന്നതിനേ കേൾക്കുന്നില്ലല്ലൊ. അതുകൊണ്ടു ജീവിച്ചിരിക്കുമ്പോൾ

'ഓം' എന്നുള്ള പ്രാണൻെറ അനുജ്ഞയാൽതന്നെയാണ വാക്കകളുടെ പ്രവൃത്തി എന്ന് ഊഹിക്കാം. അതുകൊണ്ടു പ്രാണൻെറ ഓംകരണം അനുജ്ഞ മാത്രമാണ്. അധ്യാത്മമായ പ്രാണനും അധിദൈവതമായ ആദിത്യനും, ഒരുപോലെ ഉദ്ഗീഥമായതുകൊണ്ടു പ്രാണനെപ്പോലെതന്നെ ആദിത്യനും ഓംകരിക്കുന്നത് അനുജ്ഞചെയ്ക മാത്രമാകുന്നു.

ഉപ:— ഏതമു ഏവാഹമഭ്യഗാസിഷം തസ്മാന്മമ ത്വമേകോ$\mathit{f}$സീതിഹ കൌഷീതകിഃ പുത്രമുവാച; പ്രാണാംസ്ത്വം ഭൂമാനമഭിഗായതാദ് ബഹവോ വൈ മേ ഭവിഷ്യന്തീതി. 4

| | |
|---|---|
| ഏതം ഉ ഏവ | = ഇതിനെത്തന്നെ — ഈ പ്രാണനാകുന്ന ഉദ്ഗീഥത്തെത്തന്നെ. |
| അഹം | = ഞാൻ |
| അഭ്യഗാസിഷം | = അഭിഗാനം ചെയ്തു, |
| തസ്മാത് | = അതിനാൽ |
| മമ | = എനിക്കു് |
| ത്വം ഏകഃ | = നീ ഒരുവൻ മാത്രമേ |
| അസി | = ഉള്ളൂ |
| ഇതി ഹ | = എന്ന് |
| കൗഷീതകിഃ | = കുഷീതകൻെറ പുത്രൻ |
| പുത്രം | = പുത്രനോടു |
| ഉവാച | = പറഞ്ഞു |
| മേ | = എനിക്കു |
| ബഹവഃ | = വളരെ പുത്രന്മാർ |
| ഭവിഷ്യന്തി | = ഉണ്ടാകട്ടെ |
| ഇതി | = എന്നുള്ള അഭിപ്രായത്തോടുകൂടി |
| ത്വം | = നീ |

| | |
|---|---|
| ഭൂമാനം | —ഭൂമാവിനെ—ബഹുത്വത്തോടു കൂടിയ ഉദ്ഗീഥത്തെ |
| പ്രാണാൻ | —പ്രാണങ്ങളായി |
| അഭിഗായതാത് | —അഭിഗാനം ചെയ്ക |

ഭാഷ്യം:— ഞാൻ ഇതിനെത്തന്നെ അഭിഗാനംചെയ്തു എന്നും മററുമുള്ളതു മുമ്പിലത്തെപ്പോലെതന്നെ. അതുകൊണ്ടു വാക്ക മുതലായ പ്രാണങ്ങളായും മുഖ്യപ്രാണനായും കണ്ടു ഭേദഗുണവിശിഷ്ടമായ ഉദ്ഗീഥത്തെ എനിക്ക വളരെ പുത്രന്മാരുണ്ടാകണമെന്നുള്ള അഭിപ്രായത്തോടുകൂടി, നീ മനസ്സുകൊണ്ടു അഭിഗാനം ചെയ്യുക. ആവൎത്തിക്കുക എന്ന മുമ്പിലത്തെപ്പോലെ അൎത്ഥം. പ്രാണനും ആദിത്യനും ഒന്നായിക്കണ്ടു ഉദ്ഗീഥത്തെ ഉപാസിക്കുന്നതിനേ ഒരു പുത്രനെ ഉണ്ടാവുകയുള്ളു എന്ന ദോഷമുള്ളതുകൊണ്ടു് അപവദിച്ചിരിക്കുന്നതിനാൽ, ഈ കാണ്ഡത്തിൽ, ആദിത്യനും രശ്മികൾക്കും തമ്മിലും വാഗാദിപ്രാണങ്ങൾക്കും മുഖ്യപ്രാണനും തമ്മിലും ഭേദമുണ്ടെന്നുള്ള ദൃഷ്ടിയുണ്ടായിരിക്കണമെന്നു വിധിക്കുന്നു. അതിൻെറ ഫലം ബഹുപുത്രത്വമാണു്. 4

ഉപ:— അഥ ഖലു, യ ഉദ്ഗീഥഃ സ പ്രണവോ യഃ പ്രണവഃ സ ഉദ്ഗീഥ ഇതി ഹോതൃഷദനാദ്ധൈവാപി ദുരുദ്ഗീതമനുസമാഹരതീത്യനുസമാഹരതീതി. 5

| | |
|---|---|
| അഥ ഖലു | —ഇനി |
| ഉദ്ഗീഥഃ യഃ | —ഉദ്ഗീഥം ഏതോ |
| സഃ | —അതു |
| പ്രണവഃ | —പ്രണവമാകുന്നു |
| പ്രണവഃ യഃ | —പ്രണവം ഏതോ |
| സഃ | —അതു് |

| | |
|---|---|
| ഉദ്ഗീഥഃ | = ഉദ്ഗീഥമാകുന്ന |
| ഇതി | = എന്നു് |
| ഹോതൃഷദനാത് | = ഹോതാവിൻെറ സ്ഥാനത്തിൽ നിന്നു് |
| ദുരുദ്ഗീതം അപി | = തെററായ ഉദ്ഗീഥത്തെയും |
| അനുസമാഹരതി ഹ ഏവ | = അനുസമാഹരിക്കുന്നു = തിരുത്തി ശരിയാക്കുന്നു തീച്ചതന്നെ. |
| ഇതി | = എന്നു്. |

ഭാഷ്യം:— 'അഥ ഖലു യ ഉദ്ഗീഥഃ' എന്നു തുടങ്ങി, പ്രണവവും ഉദ്ഗീഥവും ഒന്നാണെന്നുള്ള ദർശനം പറഞ്ഞുവല്ലോ. അതിൻെറ ഫലം കാണിക്കുന്നു:— ഹോതാവു് എവിടെ സ്ഥിതിചെയ്തുകൊണ്ടാണോ ശംസിക്കുന്നതു്, ആ സ്ഥാനമാണു ഹോതൃഷദനം. ഹോതൃഷദനത്തിൽനിന്നു എന്നതിനു്, വേണ്ടവിധത്തിൽ പ്രയോഗിക്കപ്പെടുന്ന ഹൗത്രകർമ്മത്തിൽനിന്നെന്നൎത്ഥം; വെറും ദേശത്തിൽനിന്നു ഫലത്തെ ആഹരിക്കുവാൻ കഴിയുകയില്ലല്ലോ അങ്ങനെ വേണ്ടവിധത്തിൽ പ്രയോഗിക്കപ്പെടുന്ന ഹൗത്രകൎമ്മത്തിൽ നിന്നു്, ഉദ്ഗാതാവു തൻെറ കർമ്മത്തിൽ ചെയ്യുന്ന തെററിനേയും അനുസമാഹരിക്കുന്നു. ചികിത്സകൊണ്ടു ധാതുവൈഷമ്യത്തെ സമീകരിക്കുന്നതുപോലെ തിരുത്തി ശരിപ്പെടുത്തുന്നു എന്നൎത്ഥം. ഉദ്ഗാതാവു്, പ്രണവവും ഉദ്ഗീഥവും ഒന്നെന്നുള്ള വിജ്ഞാനത്തിൻെറ മാഹാത്മ്യത്താൽ, സൂക്ഷ്മക്കുറവുകൊണ്ടു തൻെറ കർമ്മത്തിൽ വന്നുകൂടുന്ന തെററിനെ ഹൗത്രമായ കർമ്മത്തെ ശരിയായി പ്രയോഗിച്ചു്, അതായതു പ്രണവത്തെ ശരിയായി പ്രയോഗിച്ചു്, തിരുത്തി ശരിയാക്കുന്നു എന്നു സാരം. 5

ഒന്നാമദ്ധ്യായത്തിൽ അഞ്ചാംഖണ്ഡം കഴിഞ്ഞു.

ഒന്നാമദ്ധ്യായത്തിൽ ആറാംഖണ്ഡം.

ഇനി ഇപ്പോൾ, സർവഫലസംപത്തിക്കുവേണ്ടി, ഉദ്ഗീഥത്തിൻെറ മറെറാരുപാസനം വിധിക്കുവാൻപോകുന്നു:—

ഉപ:— ഇയമേവർഗ്ഗഗ്നിഃ സാമ; തദേതദേതസ്യാമൃച്യധ്യൂഢം സാമ; തസ്മാദൃച്യധ്യൂഢം സാമഗീയതേ; ഇയമേവസാƒഗ്നിരമസ്തത് സാമ. 1

| | |
|---|---|
| ഇയം ഏവ | —ഈ പൃഥിവി |
| ഋക് | —ഋക്കാകുന്നു. |
| അഗ്നിഃ | —അഗ്നി |
| സാമ | —സാമമാകുന്നു. |
| തത് ഏതത് സാമ | —അങ്ങനെയുള്ള ഈ സാമം |
| ഏതസ്യാം ഋചി | —ഈ പൃഥിവിയാകുന്ന ഋക്കിൽ |
| അധ്യൂഢം | —അധ്യൂഢമാകുന്നു—ഉപരിഭാവത്തിൽ (മേലായി)സ്ഥിതി ചെയ്യുന്നു |
| തസ്മാത് | —അതിനാൽ ആണ് |
| സാമ | —സാമം |
| ഋചി | —ഋക്കിൽ |
| അധ്യൂഢം | —അധ്യൂഢമായി—ഉപരിഭാവത്തിൽ ഇരിക്കുന്നതായി |
| ഗീയതേ | —ഗാനംചെയ്യപ്പെടുന്നതു് |
| ഇയം ഏവ | — ഈ പൃഥിവി |
| സാ | 'സാ' എന്ന അക്ഷരമാകുന്നു. |
| അഗ്നിഃ | —അഗ്നി |
| അമഃ | —അമമാകുന്നു. |

തത് — അത് = പൃഥിവിയും അഗ്നിയും ചേർന്നത്

സാമ — സാമമാകുന്നു.

ഭാഷ്യം;— ഈ പൃഥിവി ഋക്കാകുന്നു. ഋക്കിനെ പൃഥിവിയായി കാണണമെന്നർത്ഥം. അതുപോലെ അഗ്നി സാമമാകുന്നു. സാമത്തിൽ അഗ്നി എന്ന ദൃഷ്ടി ഉണ്ടായിരിക്കണം. പൃഥിവിയും അഗ്നിയും ഋക്സാമങ്ങളാകുന്നതെങ്ങനെ എന്നു പറയുന്നു:— അഗ്നിയാകുന്ന സാമം പൃഥിവിയാകുന്ന ഋക്കിൽ അധ്യൂഢമായിരിക്കുന്നു. ഋക്കിൽ സാമമെന്നപോലെ പൃഥിവിയിൽ അഗ്നി ഉപരിഭാവത്തിൽ സ്ഥിതിചെയ്യുന്നു എന്നർത്ഥം. അതുകൊണ്ടാണ് ഇപ്പോഴും സാമഗന്മാർ സാമത്തെ ഋക്കിനു മേലായി ഗാനം ചെയ്യുന്നത്. ഋക്കും സാമവും അത്യന്തഭിന്നങ്ങളല്ലാത്തതുപോലെതന്നേ ഈ പൃഥിവ്യഗ്നികളും അത്യന്തഭിന്നങ്ങളല്ല. എങ്ങനെ എന്നാൽ, ഈ പൃഥിവി തന്നെയാണ് 'സാമ' എന്ന നാമത്തിൻെറ പകുതിയായ 'സാ' എന്നതുകൊണ്ടു പറയപ്പെടുന്നത്. മറേറ പകുതിയായ 'അമ' എന്നത് അഗ്നിയേ കുറിക്കുന്നതാകുന്നു. ഇങ്ങനെ പൃഥിവിയും അഗ്നിയും 'സാമ' എന്ന ഒരു ശബ്ദത്താൽ പറയപ്പെടാവുന്നതായിരിക്കുന്നതുകൊണ്ടു സാമമാകുന്നു. അതുകൊണ്ടു് പൃഥിവിയും അഗ്നിയും അന്യോന്യം ഭിന്നങ്ങളല്ല; ഋക്കും സാമവുംപോലേ എപ്പോഴും ഒരുമിച്ചുചേർന്നിരിക്കുന്നവയാകുന്നു. അതുകൊണ്ടും പൃഥിവിയും അഗ്നിയും ഋക്സാമങ്ങളാകുന്നു. 'ഇയമേവസാഽഗ്നിരമഃ' എന്നു പറഞ്ഞത്, 'സാമ' എന്ന അക്ഷരങ്ങളിൽ പൃഥിവിയെന്നും അഗ്നിയെന്നുമുള്ള ദൃഷ്ടിയേ വിധിക്കുന്നതിനാണെന്നു ചിലർ പറയുന്നു. 1

ഉപ:— അന്തരിക്ഷമേവർഗ്വായുഃ സാമ; തദേതദേതസ്യാമൃച്യധ്യൂഢം സാമ; തസ്മാദൃച്യധ്യൂഢം സാമഗീയതേ; അന്തരിക്ഷമേവ സാ വായുരമസ്തത് സാമ. 2

അന്തരിക്ഷം ഏവ =അന്തരിക്ഷം
ഋക് =ഋക്കാകുന്നു.
വായുഃ =വായു
സാമ =സാമമാകുന്നു.
തത് ഏതത് സാമ =അങ്ങനെയുള്ള ഈ സാമം
ഏതസ്യാം ഋചി =ഈ ഋക്കിൽ
അധ്യൂഢം =അധ്യൂഢമാകുന്നു.
തസ്മാത് =അതിനാലാണു്
സാമ =സാമം
ഋചി അധ്യൂഢം =ഋക്കിൽ അധ്യൂഢമായി
ഗീയതേ =ഗാനംചെയ്യപ്പെടുന്നതു്.
അന്തരിക്ഷം ഏവ =അന്തരിക്ഷം
സാ =‘സാ’ എന്ന അക്ഷരമാകുന്നു.
വായുഃ =വായു.
അമഃ =‘അമ’ എന്ന ശബ്ദമാകുന്നു.
തത് =അതു്—അന്തരിക്ഷവും വായുവും ചേർന്നതു്
സാമ =സാമമാകുന്നു.

ഭാഷ്യം:— അന്തരിക്ഷംതന്നെ ഋക്കാകുന്നു, വായു സാമമാകുന്നു. എന്നും മററും മുമ്പിലത്തെപ്പോലെതന്നേ വ്യാഖ്യാനം. 2

ഉപ:— ദ്യൗരേവർഗ്ഗാദിത്യഃ സാമ; തദേതദേതസ്യാമൃച്യധ്യൂഢം സാമ, തസ്മാദൃച്യധ്യൂഢം സാമഗീയതേ, ദ്യൗരേവസാഽഽദിത്യോഽമസ്തത് സാമ. 3

| | |
|---|---|
| ദ്യൗഃ ഏവ | =ദ്യോവ് |
| ഋക് | = ഋക്കാകുന്നു |
| ആദിത്യഃ | =ആദിത്യൻ |
| സാമ | =സാമമാകുന്നു. |
| തത് ഏതത് സാമ | =അങ്ങനെയുള്ള ഈ സാമം |
| ഏതസ്യാം ഋചി | =ഈ ഋക്കിൽ |
| അധ്യൂഢം | =അധ്യൂഢമാകുന്നു=മേലായി സ്ഥിതിചെയ്യുന്നതാകുന്നു. |
| തസ്മാത് | =അതുകൊണ്ടാണ് |
| സാമ | =സാമം |
| ഋചി അധ്യൂഢം | = ഋക്കിൽ അധ്യൂഢമായി |
| ഗീയതേ | =ഗാനംചെയ്യപ്പെടുന്നതു്. |
| ദ്യൗഃ ഏവ | = ദ്യോവ് |
| സാ | ='സാ' എന്ന അക്ഷരമാകുന്നു. |
| ആദിത്യഃ | =ആദിത്യൻ |
| അമഃ | ='അമ' എന്ന ശബ്ദമാകുന്നു |
| തത് | =അതു്=ദ്യോവും ആദിത്യനും കൂടിയതു് |
| സാമ | =സാമമാകുന്നു. |

ഉപ:— നക്ഷത്രാണ്യേവർക് ചന്ദ്രമാഃ സാമ തദേതദേ തസ്യാ മൃച്യധ്യൂഢം സാമ, തസ്മാദൃച്യധ്യൂഢം സാമ ഗീയതേ;നക്ഷത്രാണ്യേവ സാ ചന്ദ്രമാ അമസ്തൽ സാമ 4

| | |
|---|---|
| നക്ഷത്രാണി ഏവ | =നക്ഷത്രങ്ങൾ |
| ഋക് | =ഋക്കാകുന്നു. |
| ചന്ദ്രമാഃ | =ചന്ദ്രൻ |
| സാമ | =സാമമാകുന്നു. |
| തത് ഏതത് സാമ | =അങ്ങനെയുള്ള ഈ സാമം |

ഏതസ്യാം ഋചി — ഈ ഋക്കിൽ
അധ്യൂഢം — അധ്യൂഢമായിരിക്കുന്നു — മേലായി സ്ഥിതിചെയ്യുന്നു.
തസ്മാത് — അതിനാൽ
സാമ — സാമം
ഋചി അധ്യൂഢം — ഋക്കിൽ അധ്യൂഢമായി
ഗീയതേ — ഗാനംചെയ്യപ്പെടുന്നു.
നക്ഷത്രാണി ഏവ — നക്ഷത്രങ്ങൾ
സാ — 'സാ' എന്ന അക്ഷരമാകുന്നു.
ചന്ദ്രമാഃ — ചന്ദ്രമസ്സ്
അമഃ — 'അമ' എന്ന ശബ്ദമാകുന്നു.
തത് — നക്ഷത്രങ്ങളും ചന്ദ്രനുംകൂടിയതു്
സാമ — സാമമാകുന്നു.

ഭാഷ്യം:— ചന്ദ്രൻ നക്ഷത്രങ്ങളുടെ അധിപതിയാകയാൽ നക്ഷത്രങ്ങൾക്കു മേലേയാണു ചന്ദ്രന്റെ സ്ഥിതി. അതിനാൽ നക്ഷത്രങ്ങളോടുകൂടിയ ചന്ദ്രൻ 'സാമ' എന്ന ശബ്ദമാകുന്നു.

ഉപ:— അഥ യദേതദാദിത്യസ്യ ശുക്ലം ഭാഃ സൈവർഗഥയന്നീലം പരഃ കൃഷ്ണം തത് സാമ; തദേതദേതസ്യാ മൃച്യധ്യൂഢം സാമ; തസ്മാദൃച്യധ്യൂഢം സാമഗീയതേ; അഥ യദേവൈതദാദിത്യസ്യ ശുക്ലം ഭാഃ സൈവസാഽഥയന്നീലം പരഃ കൃഷ്ണം തദമസ്തത് സാമ. 5

അഥ — അതുപോലെ
ആദിത്യസ്യ — ആദിത്യന്റെ
ഏതത് ശുക്ലം ഭാഃ — ഈ ശുക്ലമായ ഭാസ്സ്
യത് ഏവ — ഏതാണോ

സാ ഏവ —അത്
ഋക് —ഋക്കാകുന്നു.
അഥ —പിന്നെ
നീലം —നീലമായി
പരഃ കൃഷ്ണം —ഏററവുമുള്ള കാർഷ്ണ്യം (=കറുപ്പ്).
യത് —ഏതോ
തത് —അത്
സാമ —സാമമാകുന്നു.
തത് ഏതത് സാമ —അങ്ങനെയുള്ള ഈ സാമം
ഏതസ്യാം ഋചി —ഈ ഋക്കിൽ
അധ്യൂഢം —അധ്യൂഢമാകുന്നു.
തസ്മാത് —അതിനാൽ ആണ്
സാമ —സാമം
ഋചി അധ്യൂഢം —ഋക്കിൽ അധ്യൂഢമായി
ഗീയതേ —ഗാനം ചെയ്യപ്പെടുന്നത്.
അഥ —ഇനി
ആദിത്യസ്യ —ആദിത്യന്റെ
ഏതത് ശുക്ലം ഭാഃ —ഈ ശുക്ലമായ ഭാസ്സ്
യത് —ഏതാണോ,
സാ ഏവ —അതുതന്നെയാണ്
സാ —"സാ" എന്ന അക്ഷരം
അഥ —പിന്നെ
നീലം —നീലമായി
പരഃകൃഷ്ണം —അതിശയേനയുള്ള കൃഷ്ണവർണ്ണം
യത് —ഏതോ
തത് —അത്
അമഃ —"അമ" എന്ന ശബ്ദമാകുന്നു.

തത് —അതു് —ശുക്ലമായ ഭാസ്സും
കാർഷ്ണ്യവും കൂടിയതു്
സാമ —സാമമാകുന്നു.

ഭാഷ്യം:— അതുപോലെ ആദിത്യന്റെ ശുക്ലമായ ദീപ്തി ഋക്കാകുന്നു. ഋക്കിനെ ആദിത്യന്റെ ശുക്ലമായ ദീപ്തിയായി കാണണമെന്നൎത്ഥം. ആദിത്യനിൽ നീലമായി കാണുന്ന കലശലായ കറുപ്പു് സാമമാകുന്നു. ആ കറുപ്പു് ഏറ്റവും സൂക്ഷിച്ചുനോക്കുന്നവനു കാണാം. സാമത്തെ ആ കറുപ്പായി വിചാരിച്ചുകൊള്ളണമെന്നൎത്ഥം. ശുക്ലകൃഷ്ണങ്ങളായ ദീപ്തികൾ "സാ" എന്നും "അമ" എന്നുമുള്ള അക്ഷരങ്ങളാകുന്നു. അവ രണ്ടും ചേൎന്നതാണു സാമം. 5

ഉപ:— അഥ യ ഏഷോഽന്തരാദിത്യേ ഹിരണ്മയഃ പുരുഷോ ദൃശ്യതേ ഹിരണ്യശ്മശ്രുർ ഹിരണ്യകേശ ആപ്രണഖാത് സർവ ഏവ സുവൎണ്ണഃ 6

ഉപ: — തസ്യ യഥാകപ്യാസം പുണ്ഡരീകമേവമക്ഷിണീ, തസ്യോദിതിനാമ, സ ഏഷ സർവേഭ്യഃ പാപ്മഭ്യ ഉദിതഃ; ഉദേതി ഹ വൈ സർവേഭ്യഃ പാപ്മഭ്യോയ ഏവം വേദ. 7

അഥ —ഇനി,
അന്തരാദിത്യേ —ആദിത്യന്റെ മധ്യത്തിൽ
ഹിരണ്മയഃ —ഹിരണ്മയനായ
യഃ പുരുഷഃ —ഏതൊരു പുരുഷനാണോ
ഏഷ ദൃശ്യതേ —ഇക്കാണപ്പെടുന്നതു്,
സഃ —അവൻ
ഹിരണ്യശ്മശ്രു —ഹിരണ്യശ്മശ്രുവും
ഹിരണ്യകേശ —ഹിരണ്യകേശനും
ആപ്രണഖാത് —നഖാഗ്രംമുതൽ

| | |
|---|---|
| സർവഃ ഏവ | =മുഴുവൻതന്നെ |
| സുവർണ്ണഃ | =സുവർണ്ണനമാകുന്നു |
| തസ്യ | =അവൻെറ |
| അക്ഷിണീ | =അക്ഷികൾ, |
| കപ്യാസം | =കപ്യാസം (കപിയുടെ പൃഷ്ഠത്തിൻെറ താഴെ അററം) പോലെയുള്ള |
| പുണ്ഡരീകം | =താമരപ്പൂവ് |
| യഥാ | =എങ്ങനെയോ |
| ഏവം | =ഇങ്ങനെയാകുന്നു. |
| തസ്യ നാമ | =അവൻെറ നാമം |
| ഉത് ഇതി | =ഉത്തെന്നാകുന്നു. |
| സ ഏഷഃ | =അങ്ങനെയുള്ള ഈ ദേവൻ |
| സർവേഭ്യഃ പാപ്മഭ്യഃ | =എല്ലാ പാപങ്ങളിൽനിന്നും |
| ഉദിതഃ | =ഉദിതനാകുന്നു=ഉയന്നവനാകുന്നു. |
| യഃ | =എവൻ |
| ഏവം വേദ | =ഇപ്രകാരമറിയുന്നുവോ |
| സഃ | =അവൻ |
| സർവേഭ്യഃ പാപ്മഭ്യഃ | =എല്ലാ പാപങ്ങളിൽനിന്നും |
| ഉദേതി ഹ വൈ | =തീർച്ചയായി ഉയരുന്നു. |

ഭാഷ്യം:— ആദിത്യൻെറ മധ്യത്തിൽ ജ്യോതിർമ്മയനായ ഏതു പുരുഷനെയാണോ ബാഹ്യവിഷയങ്ങളിൽനിന്നു ചക്ഷുസ്സിനെ പിൻവലിച്ച്, മനസ്സിനെ ഏകാഗ്രമാക്കിയിട്ടുള്ള ആളുകൾ ബ്രഹ്മചര്യം മുതലായവയുടെ സഹായത്തോടുകൂടി കാണുന്നത്; അവൻ ജ്യോതിർമ്മയങ്ങളായ ശ്മശ്രുക്കളോടും കേശങ്ങളോടും കൂടിയവനും, നഖാഗ്രംമുതൽ മുഴുവനും ജ്യോതിർമ്മയനുമാകുന്നു. ഇങ്ങനെ

എല്ലായിടത്തും സുവർണ്ണവർണ്ണനാണെങ്കിലും ആ ദേവ ൻെറ അക്ഷികൾക്കു വിശേഷമുണ്ടു്. ആ ദേവൻെറ അക്ഷി കൾ കപ്യാസംപോലെയുള്ള പുണ്ഡരീകത്തിനു സദൃശങ്ങ ളാണു്. കപ്യാസം എന്നുവച്ചാൽ കപിയുടെ ആസം— ആസനം ആകുന്നു. ഉപവേശനം (ഇരിക്ക) എന്നൎത്ഥമുള്ള "ആസ"ധാതുവിൽനിന്നു്, കരണാൎത്ഥത്തിൽ "ഘഞ്" പ്രത്യയംചേൎന്നാണു്, "ആസ" എന്ന ശബ്ദം ഉണ്ടായിട്ടു ള്ളതു്. കപി ഏതുഭാഗംകൊണ്ടാണോ ഇരിക്കുന്നതു്, ആ ഭാഗം, അതായതു കപിയുടെ പൃഷ്ഠത്തിൻെറ അടിയററം, എന്നൎത്ഥം. അതുപോലെ അത്യന്തം തേജസ്സുള്ള പുണ്ഡരീ കംപോലെയുള്ളവയാണു് ആ ദേവൻെറ കണ്ണുകൾ. ഇവിടെ കപ്യാസത്തോടുപമിച്ചിട്ടുള്ളതു പുണ്ഡരീകത്തെ യാണു്. പുണ്ഡരീകത്തോടാണു അക്ഷികളെ ഉപമിച്ചിരി ക്കുന്നതു്. അതിനാൽ ഹീനോപമ എന്നു ദോഷം പറയാ നിടയില്ല. ഇങ്ങനെയുള്ള ഗുണങ്ങളോടുകൂടിയ അദ്ദേഹ ത്തിൻെറ ഗൗണമായ നാമം "ഉത്തു്" എന്നാകുന്നു. അതു ഗൗണമാകുന്നതെങ്ങനെ എന്നാൽ, ഈ ദേവൻ എല്ലാ പാ പങ്ങളിൽനിന്നും, അവയുടെ കാൎയ്യങ്ങളിൽനിന്നും ഉദിത (ഉയൎന്നവ)നാകുന്നു (ഉത്—ഇതൻ—ഉദിതൻ ഉദ്ഗതൻ) "യ ആത്മാഽപഹതപാപ്മാ" എന്നുംമററും ഇനി പറകയും ചെയ്യും. അതുകൊണ്ടാണു് ഇവനെ ഉത്തെന്നു പറയുന്നതു്. ഇങ്ങനെ "ഉത്" എന്നു പേരുള്ള ഈ ദേവനെ, മേൽപറഞ്ഞ പ്രകാരം അറിയുന്നവനും, ഇതുപോലെതന്നെ എല്ലാ പാപ ങ്ങളിൽനിന്നും തീൎച്ചയായി ഉയരുന്നു.

ഹിരണ്മയശബ്ദം, സുവൎണ്ണംകൊണ്ടുള്ളതെന്ന അ ൎത്ഥത്തിലുള്ളതാണെങ്കിലും, ഇവിടെ, സ്വൎണ്ണംകൊണ്ടുള്ള തുപോലെയുള്ളതെന്ന അൎത്ഥത്തിലാണു പ്രയോഗിക്കപ്പെ ട്ടിരിക്കുന്നതു്. എന്തെന്നാൽ ആ ദേവൻ സുവൎണ്ണംകൊ

ണ്ടുള്ളവനാവാൻ തരമില്ല. ഇനി പറയാൻപോകുന്ന ഋക്‌സാമഗേഷ്ണത്വവും അപഹതപാപ്മത്വവും സുവർണ്ണവികാരത്തിനു സംഭവിക്കയില്ല അചേതനമായ സുവർണ്ണവികാരത്തിൽ പാപത്തിനു പ്രസക്തിയേ ഇല്ല; പിന്നെ എന്തിനാണു പ്രതിഷേധിക്കുന്നത്? എന്നു മാത്രമല്ല, ചക്ഷുസ്സുകൊണ്ടു ഗ്രഹിക്കപ്പെടുന്ന ആ പുരുഷൻ സുവർണ്ണമയനായി ഗ്രഹിക്കപ്പെടുന്നുമില്ല. അതിനാൽ ഹിരണ്മയശബ്ദം, ഹിരണ്മയനേപ്പോലെയുള്ളവനെന്ന അർത്ഥത്തിൽ ഉപമാവാചകം ലോപിച്ചുള്ളതാണ്. ജ്യോതിർമ്മയൻ എന്നാണ് അതിൻെറ അർത്ഥം. ഹിരണ്യശ്മശ്രു, ഹിരണ്യകേശൻ, ഇത്യാദികളും ജ്യോതിർമ്മയങ്ങളായ ശ്മശ്രുക്കളോടും കേശങ്ങളോടും കൂടിയവനെന്നും മററുമുള്ള അർത്ഥത്തിലുള്ളവയാണ്. തേജസ്വിയായ പുരുഷൻേറയും ശ്മശ്രുകേശാദികൾ കൃഷ്ണവർണ്ണങ്ങളായിരിക്കാറുള്ളതുകൊണ്ടാണ്, "ഹിരണ്യശ്മശ്രുഃ" ഇത്യാദി വിശേഷണങ്ങൾ ചേർത്തിരിക്കുന്നത്. പ്രണഖം = നഖാഗ്രം. 7

ഉപ: — തസ്യർക്ച സാമ ച ഗേഷ്ണൌ തസ്മാദുദ്ഗീഥസ്തസ്മാത്ത്വേവോദ്ഗാതൈതസ്യഹി ഗാതാ സ ഏഷ യേ ചാമുഷ്മാത് പരാഞ്ചോ ലോകാസ്തേഷാം ചേഷ്ടേ ദേവകാമാനാം ചേത്യധിദൈവതം. 8

തസ്യ — അവന്നു്
ഋക് ച — ഋക്കും
സാമ ച — സാമവും
ഗേഷ്ണൌ — ഗേഷ്ണങ്ങളാകുന്നു — പർവങ്ങ(മുട്ടുക)ളാകുന്നു
തസ്മാത് — അതിനാൽ
ഉദ്ഗീഥഃ — ആ ദേവൻ ഉദ്ഗീഥമെന്നു പറയപ്പെടുന്നു

| | |
|---|---|
| തസ്മാത് തു ഏവ | = അതുകൊണ്ടുതന്നെ |
| ഏതസ്യ | = ഇവൻെറ = ഉത്തെന്നു നാമത്തോടുകൂടിയ ഈ ദേവൻെറ |
| ഗാതാ | = ഗാതാവു |
| ഉദ്ഗാതാ | = ഉദ്ഗാതാവാകുന്നു(ഉത്തിനെ ഗാനം ചെയ്യുന്നവനെന്നർത്ഥം) |
| സഃ ഏഷഃ | = അങ്ങനെയുള്ള, ഉത്തെന്നു പേരോട്ടുകൂടിയ ഈ ദേവൻ, |
| അമുഷ്മാത് | = അവനിൽനിന്നു = ആ ആദിത്യനിൽനിന്നു |
| പരാഞ്ചഃ | = പരാക്കുകളായ = മേലുള്ള |
| ലോകാഃ | = ലോകങ്ങരം |
| യേ ച | = ഏവയാണോ, |
| തേഷാം ച | = അവയ്ക്കും |
| ദേവകാമാനാം ച | = ദേവകാമങ്ങരംക്കും |
| ഈഷ്ടേ | = ഈശനാകുന്നു. |

ഭാഷ്യം:— ആ ദേവനു ആദിത്യാദികരംക്കെന്നപോലെ ഉദ്ഗീഥത്വത്തെ വിവക്ഷിച്ചുകൊണ്ടു പറയുന്നു:— ആ ദേവനു്, പൃഥിവി മുതലായ ലക്ഷണങ്ങളോട്ടുകൂടിയ ഋക്കും സാമവും പർവങ്ങളാകുന്നു. എന്തെന്നാൽ ദേവൻ സർവാത്മാവാണല്ലോ. പരാപരലോകങ്ങരംക്കും കാമങ്ങരംക്കും ഈശിതാവായതുകൊണ്ടും, സർവയോനിയായതുകൊണ്ടും, പൃഥിവ്യഗ്ന്യാദികളായ ഋക് സാമങ്ങരം അദ്ദേഹത്തിൻെറ ഗേഷ്ണങ്ങളാണെന്നു പറഞ്ഞതു യുക്തംതന്നെ. അദ്ദേഹം ഇങ്ങനെ ഉത്തെന്നു പേരുള്ളവനും ഋക് സാമങ്ങളാകുന്ന ഗേഷ്ണ (പർവ) ങ്ങളോട്ടുകൂടിയവനുമാകകൊണ്ടു്, അദ്ദേഹത്തെ, പരോക്ഷമായി ഉദ്ഗീഥനെന്നു പറയുന്നു. എന്തെന്നാൽ ദേവൻ പരോക്ഷപ്രിയനാകുന്നു. പേരു നേരെ പറ

യാതെ മാററിപ്പറയുന്നതിൽ ഇഷ്ടമുള്ളവനാണെന്നൎത്ഥം. അതുകൊണ്ടു്, മേൽ പറഞ്ഞപ്രകാരമുള്ള, ഉത്തെന്ന പേരോടുകൂടിയ ഈ ദേവനെ ഗാനംചെയ്യുന്നവനെ ഉദ്ഗാതാവെന്നു വിളിക്കുന്നു. ഉത്തിനെ ഗാനംചെയ്യുന്നവൻ എന്നുള്ള അർത്ഥം യോജിക്കുന്നതുകൊണ്ടു ഉദ്ഗാതാവിനു ആ പേരു യുക്തംതന്നെ എന്നൎത്ഥം. ഉത്തെന്നു പേരോടുകൂടിയ ഈ ദേവൻ, ആദിത്യനിൽനിന്നു പരാക്കുകളായ (മുകളിലുള്ള) ലോകങ്ങളാക്കു് ഈശനാകുന്നു. എന്നുമാത്രമല്ല ആ ലോകങ്ങളെ ധരിക്കയുംചെയ്യുന്നു. "ച" എന്ന ശബ്ദത്തിൽനിന്നാണു് ഈ അൎത്ഥം കിട്ടുന്നതു്." സദധാര പൃഥിവീം ദ്യാമുതേമാം" ഇത്യാദി മന്ത്രവർണ്ണവും ഈ അൎത്ഥത്തിനനുകൂലമാണു്. അദ്ദേഹം ദേവന്മാരാഗ്രഹിക്കുന്ന ഫലവിശേഷങ്ങാക്കും ഈശനാകുന്നു. ഇങ്ങനെ ദേവനായ ഉദ്ഗീഥത്തിന്റെ ദേവതാവിഷയമായ സ്വരൂപം പറഞ്ഞുകഴിഞ്ഞു. 8

ഒന്നാം അദ്ധ്യായത്തിൽ ആറാംഖണ്ഡം കഴിഞ്ഞു.



## ഒന്നാമദ്ധ്യായത്തിൽ ഏഴാംഖണ്ഡം.

ഉപ:— വാഗേവർക് പ്രാണഃ സാമ; തദേതദേതസ്യാമൃച്യധ്യൂഢം സാമ; തസ്മാദൃച്യധ്യൂഢം സാമഗീയതേ; വാഗേവ സാ; പ്രാണോമഃ, തത് സാമ.

| | |
|---|---|
| അഥ | —ഇനി |
| അധ്യാത്മം | —അധ്യാത്മമായ സ്വരൂപത്തെ പറയുന്നു:— |
| വാക് ഏവ | —വാക്കു് |
| ഋക് | —ഋക്കാകുന്നു. |

| | |
|---|---|
| പ്രാണഃ | =പ്രാണൻ |
| സാമ | =സാമമാകുന്നു. |
| തത് ഏതത് സാമ | =അങ്ങനെയുള്ള ഈ സാമം |
| ഏതസ്യാം ഋചി | =ഈ ഋക്കിൽ |
| അധ്യൂഢം | =അധ്യൂഢമായിരിക്കുന്നു= മേലായിരിക്കുന്നു |
| തസ്മാത് | =അതുകൊണ്ടാണു് |
| സാമ | =സാമം |
| ഋചി അധ്യൂഢം | =ഋക്കിൽ അധ്യൂഢമായി |
| ഗീയതേ | =ഗാനം ചെയ്യപ്പെടുന്നതു് |
| വാക് ഏവ | =വാക്കു് |
| സാ | ='സാ' എന്ന അക്ഷരമാകുന്നു. |
| പ്രാണഃ | =പ്രാണൻ |
| അമഃ | =''അമ'' എന്നുള്ള ശബ്ദമാകുന്നു. |
| തത് | =അതു്=വാക്കും പ്രാണനും കൂടിയതു് |
| സാമ | =സാമമാകുന്നു. |

ഭാഷ്യം:— ഇനി ഇപ്പോൾ, അധ്യാത്മമായ ഉദ്ഗീഥ സ്വരൂപം പറയുന്നു. വാക്കു് ഋക്കാകുന്നു. ഋക്കിനെ വാക്കായി കാണണമെന്നർത്ഥം. പ്രാണൻ സാമമാകുന്നു. വാക്-പ്രാണങ്ങൾക്കും ഋക്സാമങ്ങൾക്കും തമ്മിൽ, അധരോത്തരഭാവത്തിൽ ഇരിക്കുക എന്ന സാമാന്യ (സാദൃശ്യ) മുള്ളതുകൊണ്ടാണു് വാക്പ്രാണങ്ങളെ ഋക്സാമങ്ങളായി പറഞ്ഞതു്. പ്രാണനെന്നു പറഞ്ഞതു വായുവോടുകൂടിയ ഘ്രാണത്തെയാകുന്നു. വാക്കു 'സാ' എന്ന അക്ഷരമാകുന്നു, പ്രാണൻ 'അമ' എന്ന ശബ്ദമാകുന്നു; ഇത്യാദികളെല്ലാം മുമ്പുപറഞ്ഞിട്ടുള്ളതുപോലെതന്നെ.

ഉപ:— ചക്ഷുരേവർഗാത്മാ സാമ; തദേതദേതസ്യാ മൃച്യധ്യൂഢം സാമ തസ്മാദൃച്യധ്യൂഢം സാമഗീയതേ; ചക്ഷുരേവസാ*ff*ത്മാ*f*മസ്തത് സാമ. 2

ചക്ഷുഃ ഏവ —ചക്ഷുസ്സ്
ഋക് —ഋക്കാകുന്നു
ആത്മാ —ആത്മാവ്
സാമ —സാമമാകുന്നു
തത് ഏതത് സാമ —അങ്ങനെയുള്ള ഈ സാമം
ഏതസ്യാം ഋചി —ഈ ഋക്കിൽ
അധ്യൂഢം —അധ്യൂഢമാകുന്നു—മേലായിരിക്കുന്നു
തസ്മാത് —അതിനാലാണ്
സാമ —സാമം
ഋചി അധ്യൂഢം —ഋക്കിൽ അധ്യൂഢമായി
ഗീയതേ —ഗാനംചെയ്യപ്പെടുന്നത്
ചക്ഷുഃ ഏവ —ചക്ഷുസ്സ്
സാ —"സാ" എന്ന അക്ഷരമാകുന്നു.
ആത്മാ —ആത്മാവ്
അമഃ —അമ എന്ന ശബ്ദമാകുന്നു.
തത് —അത്—ചക്ഷുസ്സും ആത്മാവും കൂടിയത്
സാമ —സാമമാകുന്നു.

ഭാഷ്യം:— ചക്ഷുസ്സ് ഋക്കാകുന്നു. ആത്മാവു സാമമാണ്. ഇവിടെ ആത്മാവെന്നു പറഞ്ഞതു ഛായാത്മാവാകുന്നു. ആ ച്ഛായാത്മാവ് ഋക്കിൽ സാമമെന്നപോലെ ചക്ഷുസ്സിൽ സ്ഥിതിചെയ്യുന്നതുകൊണ്ടാണ് അതു സാമമെന്നു പറഞ്ഞത്. 2

ഉപ:— ശ്രോത്രമേവർങ്മനഃ സാമ; തദേതദേതസ്യാ മൃച്യധ്യൂഢം സാമ; തസ്മാദൃച്യധ്യൂഢം സാമഗീയതേ; ശ്രോത്രമേവസാ, മനോƒമസ്തത് സാമ. 3

ശ്രോത്രം ഏവ — ശ്രോത്രം
ഋക് — ഋക്കാകുന്നു
മനഃ — മനസ്സു്
സാമ — സാമമാകുന്നു
തത് ഏതത് സാമ — അങ്ങനെയുള്ള ഈ സാമം
ഏതസ്യാം ഋചി — ഈ ഋക്കിൽ
അധ്യൂഢം — അധ്യൂഢമായിരിക്കുന്നു
തസ്മാത് — അതുകൊണ്ടാണു്
സാമ — സാമം
ഋചി അധ്യൂഢം — ഋക്കിൽ അധ്യൂഢമായി
ഗീയതേ — ഗാനംചെയ്യപ്പെടുന്നതു്
ശ്രോത്രം ഏവ — ശ്രോത്രം
സാ — 'സാ' എന്ന അക്ഷരമാകുന്നു
മനഃ — മനസ്സു്
അമഃ — 'അമ' എന്ന ശബ്ദമാകുന്നു
തത് — അതു — ശ്രോത്രവും മനസ്സും കൂടിയതു്
സാമ — സാമമാകുന്നു.

ഭാഷ്യം:— ശ്രോത്രം ഋക്കാകുന്നു. മനസ്സു സാമമാണു്. ശ്രോത്രത്തിനധിഷ്ഠാതാവായിരിക്കുന്നതുകൊണ്ടാണു മനസ്സിനു സാമത്വം പറഞ്ഞതു്. 3

ഉപ:— അഥ യദേതദക്ഷ്ണഃ ശുക്ലം ഭാഃ സൈവർഗഥ യന്നീലം പരംകൃഷ്ണം തത് സാമ; തദേതദേതസ്യാമൃച്യധ്യൂഢം സാമ; തസ്മാദൃച്യധ്യൂഢഃ സാമഗീയതേ; അഥ

യദേവൈതദക്ഷ്ണഃ ശുക്ലം ഭാഃ സൈവസാഽഥയന്നീലം പരഃ കൃഷ്ണം തദമസ്തത് സാമ. 4

അഥ = അതുപോലെ
അക്ഷ്ണഃ = അക്ഷിയുടെ
ഏതത് ശുക്ലം ഭാഃ = ഈ ശുക്ലമായ ഭാസ്സ്
യത് = ഏതോ
സാ ഏവ = അത്
ഋക് = ഋക്കാകുന്നു
അഥ = പിന്നെ
നീലം = നീലമായും
പരഃ കൃഷ്ണം = ഏററവും കൃഷ്ണമായുമുള്ളത്
യത് = ഏതോ
തത് = അത്
സാമ = സാമമാകുന്നു.
തത് ഏതത് സാമ = അങ്ങനെയുള്ള ഈ സാമം
ഏതസ്യാം ഋചി = ഈ ഋക്കിൽ
അധ്യൂഢം = അധ്യൂഢമായിരിക്കുന്നു
തസ്മാത് = അതുകൊണ്ടാണ്
സാമ = സാമം
ഋചി അധ്യൂഢം = ഋക്കിൽ അധ്യൂഢമായി
ഗീയതേ = ഗാനം ചെയ്യപ്പെടുന്നത്
അഥ = ഇനി
അക്ഷ്ണഃ = അക്ഷിയുടെ
ഏതത് ശുക്ലം ഭാഃ = ഈ ശുക്ലമായ ഭാസ്സ്
യത് ഏവ = ഏതോ
സാ ഏവ = അത്
സാ = 'സാ' എന്നതാകുന്നു
അഥ = പിന്നെ

| | |
|---|---|
| നീലം | =നീലമായും |
| പരഃ കൃഷ്ണം | =ഏററവും കൃഷ്ണമായുമുള്ളതു് |
| യത് | =ഏതോ |
| തത് | =അതു് |
| അമഃ | ='അമ' എന്ന ശബ്ദമാകുന്നു |
| തത് | =അതു്=ശുക്ലവും കൃഷ്ണവു മായ ദീപ്തികരം കൂടിയതു് |
| സാമ | =സാമമാകുന്നു |

ഭാഷ്യം:— അതുപോലെ, അക്ഷിയുടെ ശുക്ലമായ ഭാസ്സു് ഋക്കാകുന്നു പിന്നെ, ആദിത്യനിലെന്നപോലെ, നീലമായും ദൃക്ശക്തിക്കധിഷ്ഠാനമായുമുള്ള കടുത്ത കറുപ്പു നിറം സാമമാകുന്നു. 4

ഉപ:— അഥ യ ഏഷോ$f$ന്തരക്ഷിണി പുരുഷോ ദൃശ്യതേ സൈവർക്, തത്സാമ, തദുക്ഥം, തദ്യജുസ്തദ് ബ്രഹ്മ തസ്യൈതസ്യ തദേവരൂപം യദമുഷ്യരൂപം, യാവ മുഷ്യ ഗേഷ്ണൗതൗഗേഷ്ണൗ, യന്നാമ തന്നാമ. 5

| | |
|---|---|
| അഥ | =ഇനി |
| അന്തരക്ഷിണി | =കണ്ണിനുള്ളിൽ |
| യഃ പുരുഷഃ | =ഏതു പുരുഷനാണോ |
| ഏഷഃ ദൃശ്യതേ | =ഈ കാണപ്പെടുന്നതു് |
| സാ ഏവ | =അതു് |
| ഋക് | =ഋക്കാകുന്നു |
| തത് | =അതു് |
| സാമ | =സാമമാകുന്നു |
| തത് | =അതു് |
| ഉക്ഥം | =ഉക്ഥമാകുന്നു |
| തത് യജുഃ | =അതു യജുസ്സാകുന്നു |
| തത് ബ്രഹ്മ | =അതു ബ്രഹ്മമാകുന്നു=മൂന്നു വേദങ്ങളുമാകുന്നു |

| | |
|---|---|
| അമുഷ്യ | =അവൻെറ=ആദിത്യപുരു ഷൻെറ |
| രൂപം | =രൂപം |
| യത് | =ഏതോ |
| തത് ഏവ | =അതുതന്നെയാണു് |
| തസ്യ ഏതസ്യ | =ഈ ചാക്ഷുഷൻേറയും |
| രൂപം | =രൂപം |
| അമുഷ്യ | =ആദിത്യപുരുഷൻെറ |
| ഗേഷ്ണൗ | =ഗേഷ്ണങ്ങരം =പർവങ്ങരം |
| യൗ | = ഏവയാണോ, |
| തൗ | = അവയാണു് |
| ഗേഷ്ണൗ | = ഇവൻേറയും ഗേഷ്ണങ്ങരം. |
| നാമ യത് | =ആദിത്യപുരുഷൻെറ നാമമേതോ, |
| തത് നാമ | = അതു് ഈ ചാക്ഷുഷൻെറ നാമവുമാകുന്നു. |

ഭാഷ്യം:— ഇനി, കണ്ണിനുള്ളിൽ ഛായാത്മാവായി കാണപ്പെടുന്ന പുരുഷൻതന്നെയാണു്, അധ്യാത്മമായി വാക്ക മുതലായതായും അധിദൈവതമായി പൃഥിവി മുതലായതായുമുള്ള ഋക്കു്. പാദബദ്ധങ്ങളായ അക്ഷരങ്ങളുടെ രൂപത്തിലുള്ളതാണു് ഋക്കു് അതുപോലെ സാമവും ആ പുരുഷൻതന്നെ. ഉക്ഥത്തിൻെറ സാഹചര്യത്താൽ, സാമമെന്നു പറഞ്ഞതു സ്തോത്രമാണെന്നും വിചാരിക്കാം. ഉക്ഥമെന്നു പറയുന്നതു ശസ്ത്രമാണു്. ഉക്ഥമൊഴിച്ചുള്ള "സ്വാഹാ," "സ്വധാ," "വഷട്" മുതലായതെല്ലാം യജുസ്സു തന്നെ. ചാക്ഷുഷനായ ഈ പുരുഷൻ സർവാത്മകനും സർവയോനിയുമായതുകൊണ്ടാണു് ഋഗാദികളെല്ലാം അവൻതന്നെ എന്നു പറഞ്ഞതു്. ഋഗാദികളുടെ സാഹചര്യ

ത്താൽ ബ്രഹ്മമെന്നതു് മൂന്നു വേദങ്ങളാണു്. അങ്ങനെയുള്ള ഈ ചാക്ഷുഷപുരുഷനു്, ആദിത്യപുരുഷനുള്ള രൂപംതന്നെ അതിദേശിക്കപ്പെടുന്നു. അധിദൈവതമായി ഹിരണ്മയനെന്നും മററും പറഞ്ഞതാണു് ആ രൂപം. ആദിത്യപുരുഷനു പറഞ്ഞ ഗേഷ്ണങ്ങൾതന്നെയാണു് ചാക്ഷുഷന്റേയും ഗേഷ്ണങ്ങൾ. ഋക്സാമങ്ങൾതന്നെ എന്നർത്ഥം. ഉത്തെന്നും ഉദ്ഗീഥമെന്നും ആദിത്യപുരുഷനുള്ള നാമങ്ങൾതന്നെ ഇവന്റേയും നാമങ്ങൾ.

പൂർവപക്ഷം:— സ്ഥാനഭേദത്താലും, രൂപഗുണനാമങ്ങളുടെ അതിദേശത്താലും, ഈശിതൃത്വത്തിനു വിഷയഭേദത്തെ വ്യപദേശിച്ചിരിക്കുന്നതുകൊണ്ടും ആദിത്യനും ചാക്ഷുഷനും വേറേവേറേയാണു്.

സമാധാനം:— അങ്ങനെയല്ല; എന്തെന്നാൽ അടുത്ത 7–ലും 8–ലും ഉപാസകൻ ആ ആദിത്യപുരുഷനായിത്തീന്നു് മേലുള്ള ലോകങ്ങളെയും ദേവകാമങ്ങളേയും പ്രാപിക്കുമെന്നും അവൻതന്നെ ഈ ചാക്ഷുഷനായിത്തീന്നു്, അർവാചീനലോകങ്ങളേയും മനുഷ്യകാമങ്ങളേയും പ്രാപിക്കുമെന്നും പറഞ്ഞിരിക്കുന്നു. ആദിത്യനും ചാക്ഷുഷനും വേറേവേറേയാണെന്നു പറയുന്നപക്ഷം ഒരാൾതന്നെ ഭിന്നങ്ങളായ രണ്ടു വസ്തുക്കളായിത്തീരുന്നു എന്നുവരും. അതു് അനുപപന്നവുമാണു്. അതിനാൽ ഭേദകല്പന യുക്തമല്ല.

പൂർവപക്ഷം:— ഒരു വസ്തുതന്നെ രണ്ടായിപ്പിരിഞ്ഞു്, മററു രണ്ടു വസ്തുക്കളായിത്തീരാമല്ലോ. “സ ഏകധാ ഭവതി ത്രിധാ ഭവതി” (അവൻ ഒന്നായിത്തീരുന്നു, മൂന്നായിത്തീരുന്നു.) എന്നും മററും ഇനി പറകയും ചെയ്യുമല്ലോ.

സമാധാനം:— അങ്ങനെ പറവാൻ പാടില്ല. ചേതനൻ ഏകനും നിരവയവനുമാകുന്നു. അതിനാൽ അവൻ

രണ്ടായിത്തീരുവാൻ ന്യായമില്ല; അതുകൊണ്ട് അദ്ധ്യാത്മവും അധിദൈവതവും ഒന്നുതന്നെ. രൂപാദികളുടെ അതിദേശം ഭേദകാരണമാണെന്നു നിങ്ങൾ പറഞ്ഞുവല്ലോ. അതും ശരിയല്ല. രൂപാദികളെ അതിദേശിച്ചിരിക്കുന്നതു് ഭേദമുണ്ടെന്നു മനസ്സിലാക്കുന്നതിനായിട്ടല്ല; നേരേമറിച്ച്, സ്ഥാനഭേദംകൊണ്ടു ഭേദമുണ്ടെന്നുള്ള ആശങ്ക ഉണ്ടാവരുതെന്നു കരുതിയാണ്. 5

ഉപ:— സ ഏഷ യേ ചൈതസ്മാദർവാഞ്ചോലോകാസ്തേഷാം ചേഷ്ടേ, മനുഷ്യകാമാനാം ചേതി, തദ്യ ഇമേ വീണായാം ഗായന്ത്യേതം തേ ഗായന്തി തസ്മാത്തേ ധനസനയഃ 6

സഃ ഏഷഃ — അങ്ങനെയുള്ള ഈ ചാക്ഷുഷനായ പുരുഷൻ
ഏതസ്മാത് — ഇവനിൽനിന്നു്—ഈ ആധ്യാത്മികനായ ആത്മാവിൽനിന്നു്
അർവാഞ്ചഃ — അർവാക്കുകളായ—ഇപ്പുറമുള്ള
ലോകാഃ — ലോകങ്ങൾ
യേച — ഏവയോ,
തേഷാം ച — അവയ്ക്കും
മനുഷ്യകാമാനാം ച — മനുഷ്യകാമങ്ങൾക്കും
ഈഷ്ടേ — ഈശനാകുന്നു.
തത് — അതിനാൽ
യേ ഇമേ — ഏതു ഗായകന്മാർ
വീണായാം — വീണയിൽ
ഗായന്തി — ഗാനംചെയ്യുന്നുവോ,
തേ — അവർ
ഏതം ഏവ — ഇവനെത്തന്നെ
ഗായന്തി — ഗാനംചെയ്യുന്നു.

തസ്മാത് — അതിനാൽ
തേ — അവർ
ധനസനയഃ — ധനസനികളാകുന്നു — ധനവാന്മാരാകുന്നു.

ഭാഷ്യം:— അങ്ങനെയുള്ള ഈ ചാക്ഷുഷനായ പുരുഷൻ ഈ ആധ്യാത്മികനായ ആത്മാവിൽനിന്നു് അർവാക്കുകളായ ലോകങ്ങൾക്കും മനുഷ്യസംബന്ധികളായ കാമങ്ങൾക്കും ഈശനാകുന്നു. അതുകൊണ്ടു്. വീണയിൽ ഗാനം ചെയ്യുന്ന ഗായകന്മാർ ഇവനെത്തന്നെയാണു ഗാനം ചെയ്യുന്നതു്. ഇങ്ങനെ ഈശ്വരനെ ഗാനംചെയ്യുന്നതുകൊണ്ടു് അവർ ധനവാന്മാരായിത്തീരുന്നു. 6

ഉപ:— അഥ യ ഏതദേവം വിദ്വാൻ സാമഗായത്യുഭൌ സഗായതി; സോƒമുനൈവ സ ഏഷ യേചാമുഷ്മാത് പരാഞ്ചോ ലോകാസ്താംശ്ചാƒƒപ്നോതി ദേവകാമാംശ്ച. 7

അഥ — ഇനി
യഃ — എവൻ
ഏവം വിദ്വാൻ — ഇപ്രകാരമറിഞ്ഞുകൊണ്ടു്
ഏതത് സാമ — ഈ സാമത്തെ
ഗായതി — ഗാനംചെയ്യുന്നുവോ,
സഃ — അവൻ
അമുനാ ഏവ — ആ ആദിത്യനിൽകൂടിത്തന്നെ
സഃ ഏഷഃ — ആ ആദിത്യനിലുള്ള ദേവനായിത്തീർന്നിട്ടു്
അമുഷ്മാത് — അവനിൽനിന്നു്
പരാഞ്ചഃ — പരാക്കുകളായ — മേലുള്ള
ലോകാഃ — ലോകങ്ങൾ

യേ ച —ഏവയോ,
താൻ ച —അവയേയും
ദേവകാമാൻ ച —ദേവകാമങ്ങളേയും
ആപ്നോതി =പ്രാപിക്കുന്നു.

ഭാഷ്യം:— ഇനി മേൽപറഞ്ഞപ്രകാരമുള്ള ഉദ്ഗീഥ ദേവനെ അറിഞ്ഞു്, ഈ സാമത്തെ ഗാനംചെയ്യുന്നതാരോ, അവൻ ചാക്ഷുഷനേയും ആദിത്യനേയും ഗാനംചെയ്യുന്നു. ഇങ്ങനെ അറിയുന്നവനുള്ള ഫലം പറയുന്നു:— അവൻ ആദിത്യാന്തർഗ്ഗതനായ ദേവനായിത്തീർന്നിട്ടു്, ആദിത്യനിൽനിന്നു് ഊർദ്ധ്വങ്ങളായ ലോകങ്ങളേയും ദേവകാമങ്ങളേയും പ്രാപിക്കുന്നു. 7

ഉപ: — അഥാനേനൈവ യേ ചൈതസ്മാദർവാഞ്ചോ ലോകാസ്താംശ്ചാ*ff*പ്നോതി മനുഷ്യകാമാംശ്ച; തസ്മാദുഹൈവം വിദ്ദ്ഗാതാ ബ്രൂയാത്. 8

കം തേ കാമമാഗായാനീതി; ഏഷഹ്യേവ കാമാഗാനസ്യേഷ്ടേ യ ഏവം വിദ്വാൻ സാമഗായതി സാമഗായതി. 9

അഥ —അതുപോലെ,
അനേന ഏവ —ഇവനിൽക്കൂടിത്തന്നെ—ഈ ചാക്ഷുഷനിൽക്കൂടിത്തന്നെ
ഏതസ്മാത് —ഇവനിൽനിന്നു്
അർവാഞ്ചഃ —അർവാക്കുകളായ (ഇപ്പുറമുള്ള)
ലോകാഃ —ലോകങ്ങൾ
യേ ച =ഏവയോ,
താൻ —അവയേയും
മനുഷ്യകാമാൻ ച —മനുഷ്യകാമങ്ങളേയും

| | |
|---|---|
| ആപ്നോതി | —പ്രാപിക്കുന്നു. |
| തസ്മാത് ഹ | —അതിനാൽ |
| ഏവം വിത് | —ഇപ്രകാരമറിയുന്നവനായ |
| ഉദ്ഗാതാ | —ഉദ്ഗാതാവു് |
| ബ്രൂയാത് | —പറയണം:— |
| തേ | —"നിനക്കു് |
| കം കാമം | —ഏതു കാമത്തെ |
| ആഗായാനി | —ഞാൻ ആഗാനം ചെയ്യണം?" |
| ഇതി | —എന്നു്. |
| ഹി | —എന്തെന്നാൽ, |
| യഃ | —എവൻ |
| ഏവം വിദ്വാൻ | —ഇപ്രകാരമറിഞ്ഞുകൊണ്ടു്. |
| സാമ | —സാമത്തെ |
| ഗായതി | —ഗാനംചെയ്യുന്നുവോ, |
| ഏഷഃ ഏവ | —ഇവൻതന്നെ |
| കാമാഗാനസ്യ | —കാമങ്ങളെ ആഗാനംചെയ്യുന്നതിനു് |
| ഈഷ്ടേ | —ഈശനായിത്തീരുന്നു. |

ഭാഷ്യം:— അതുപോലെ ഈ ചാക്ഷുഷനിൽക്കൂടിത്തന്നെ, അതായതു് ഈ ചാക്ഷുഷനായിത്തീർന്നിട്ടു്, ഇവനിൽനിന്നു് അർവാക്കുകളായ (ഇപ്പുറമുള്ള) ലോകങ്ങളേയും മനുഷ്യകാമങ്ങളേയും പ്രാപിക്കുന്നു. അതിനാൽ, ഇപ്രകാരമറിയുന്ന ഉദ്ഗാതാവു്, യജമാനനോടു്, 'ഞാൻ നിനക്കു ഏതിഷ്ടത്തെ ആഗാനം ചെയ്യണം?' എന്നു ചോദിക്കണം. എന്തെന്നാൽ, ഇപ്രകാരമറിഞ്ഞുകൊണ്ടു സാമത്തെ ഗാനംചെയ്യുന്ന ഉദ്ഗാതാവുതന്നെ ഉദ്ഗാനംകൊണ്ടു കാമത്തെ സമ്പാദിക്കുന്നതിനു ശക്തനായിത്തീരുന്നു.

'സാ'മ ഗായതി' എന്നു രണ്ടുതവണ പറഞ്ഞതു് ഉപാസനം സമാപ്തമായി എന്നുള്ള അത്ഥത്തിലാണ് 8_9

ഒന്നാം അദ്ധ്യായത്തിൽ ഏഴാംഖണ്ഡം കഴിഞ്ഞു.

## ഒന്നാമദ്ധ്യായത്തിൽ എട്ടാംഖണ്ഡം.

ഉപ:__ ത്രയോഹോദ്ഗീഥേ കുശലാ ബഭൂവുഃ, ശിലകഃ ശാലാവത്യ, ചൈകിതായനോ ദാല്ഭ്യഃ, പ്രവാഹണോ ജൈവലിരിതി; തേഹോചുരുദ്ഗീഥേ വൈ കുശലാഃ സ്മോ ഹന്തോദ്ഗീഥേ കഥാം വദാമ ഇതി. 1

| | |
|---|---|
| ശാലാവത്യഃ | =ശലാവാൻെറ പുത്രനായ |
| ശിലകഃ | =ശിലകൻ, |
| ചൈകിതായനഃ | =ചികിതായനൻെറ പുത്രനായ |
| ദാല്ഭ്യഃ | =ദാല്ഭ്യൻ |
| ജൈവലിഃ | =ജീവലൻെറ പുത്രനായ |
| പ്രവാഹണഃ | =പ്രവാഹണൻ, |
| ഇതി | =ഇങ്ങനെ |
| ത്രയഃ | =മൂന്നുപേർ |
| ഉദ്ഗീഥേ | =ഉദ്ഗീഥത്തിൽ |
| കുശലാഃ | =കുശലന്മാരായി |
| ബഭൂവുഃ ഹ | =ഉണ്ടായിരുന്നുപോൽ |
| തേ | =അവർ |
| ഊചുഃ ഹ | =പറഞ്ഞുപോൽ:__ |
| വയം | ="നാം |
| ഉദ്ഗീഥേ | =ഉദ്ഗീഥത്തിൽ |

| | |
|---|---|
| കുശലാഃ സ്മഃ വൈ | —കുശലന്മാരെന്നു പ്രസിദ്ധമാണല്ലോ |
| ഹന്ത! | —നിങ്ങരം അനുവദിക്കുന്നപക്ഷം |
| വയം | —നമുക്കു് |
| ഉദ്ഗീഥേ | —ഉദ്ഗീഥത്തെ സംബന്ധിച്ചു് |
| കഥാം വദാമഃ | —കഥയെ വദിക്കാം—വിചാരണ ചെയ്യാം" |
| ഇതി | —എന്നു് |

ഭാഷ്യം:— അക്ഷരം പലപ്രകാരത്തിൽ ഉപാസിക്കപ്പെടാവുന്നതായതുകൊണ്ടു്, പരോവരീയസ്ത്വമെന്ന ഗുണമാകുന്ന ഫലത്തോടുകൂടിയ മറെറാരുപാസനത്തെ ഈ പ്രകരണത്തിൽ പറയുന്നു. വിവക്ഷിതമായ ഉപാസനത്തെ സുഖമായി മനസ്സിലാക്കുന്നതിനായിട്ടാണു് ഇതിഹാസരൂപത്തിൽ പറയുന്നതു്. മൂന്നുപേർ ഉദ്ഗീഥജ്ഞാനത്തിൽ കുശലന്മാരായിട്ടുണ്ടായിരുന്നു. ഒരു ദേശത്തിലോ കാലത്തിലോ, നിമിത്തത്താലോ പലർ ഒരുമിച്ചുകൂടിയവരിൽ മൂന്നുപേർ എന്നർത്ഥം. അല്ലാതെ ജഗത്തിൽ ആകപ്പാടെ മൂന്നുപേർക്കമാത്രമേ ഉദ്ഗീഥവിജ്ഞാനത്തിൽ കൗശലമുണ്ടായിരുന്നുള്ളു എന്നു വരികയില്ലല്ലൊ. എന്തെന്നാൽ, മിക്കവാറും സർവ്വജ്ഞന്മാരായി, ഉഷസ്തി, ജാനശ്രുതി, കൈകേയൻ മുതലായവർ ഉണ്ടായിരുന്നുവെന്നു ശ്രുതിയിൽ പറയുന്നുണ്ടു്. ആ മൂന്നുപേർ ആരെല്ലാമെന്നു പറയുന്നു:— ശലാവാൻെറ പുത്രനായി ശിലകൻ എന്നുപേരുള്ള ഒരാരം, ചികിതായനൻെറ പുത്രനും ദല്ഭഗോത്രത്തിൽ ജനിച്ചവനും (അഥവാ ചികിതായനനും ദല്ഭനുംകൂടി, "ഇവൻ നമ്മുടെ രണ്ടുപേരുടേയും പുത്രനായിരിക്കട്ടെ" എന്നു പരസ്പരം പറഞ്ഞൊത്തു് ധർമ്മമനുസരിച്ചു പരിഗ്രഹിച്ചിട്ടുള്ളവൻ) ആയ മറെറാരുവൻ, ജീവലൻെറ പുത്രനായ പ്രവാഹണൻ ഇവ

രാണ് അവർ. അവർ മൂന്നുപേരും തമ്മിൽ പറഞ്ഞു:— “നാം ഉദ്ഗീഥത്തിൽ കുശലന്മാരെന്നു പ്രസിദ്ധന്മാരാണ ല്ലൊ. അതുകൊണ്ടു നിങ്ങൾ അനുവദിക്കുന്നപക്ഷം നമുക്കു പക്ഷപ്രതിപക്ഷങ്ങളെ ഉപന്യസിച്ച്, ഉദ്ഗീഥജ്ഞാന ത്തെ സംബന്ധിച്ച വിചാരണചെയ്യാം. ഒരു സംഗതിയെ ക്കുറിച്ച് അറിയാവുന്നവർതമ്മിൽ വാദം നടത്തിയാൽ, അതുകൊണ്ടു തെററിദ്ധാരണ നീങ്ങുകയും പുതിയ അറിവു സിദ്ധിക്കുകയും സംശയംതീരുകയും ചെയ്യുമല്ലൊ.” അതു കൊണ്ട് ഒരേ വിദ്യ അറിയാവുന്ന പലരും ഒരുമിച്ചുചേൎന്നു വിദ്യയെപ്പററി വിചാരണചെയ്യേണ്ടതാണെന്നും ഈ ഇതി ഹാസത്തിൽനിന്നു മനസ്സിലാക്കണം. ശിലകാദികൾ അങ്ങനെ ചെയ്കയും അവൎക്കു വിപരീതജ്ഞാന നാശം മുതലായ ഫലങ്ങൾ ലഭിക്കയും ചെയ്തിട്ടുണ്ടല്ലൊ

ഉപ:— തഥേതി ഹ സമുപവിവിശുഃ; സ ഹ പ്രവാ ഹണോ ജൈവലിരുവാച—ഭഗവന്താവഗ്രേ വദതാം; ബ്രാ ഹ്മണയോർവദതോർവാചം ശ്രോഷ്യാമീതി. 2

| | |
|---|---|
| തഥാ ഇതി | = അങ്ങനെയാകട്ടെ, എന്നു് |
| സമുപവിവിശുഃ ഹ | = സമുപവേശിച്ചപോൽ = ഇരുന്നു പോൽ |
| സഃ ജൈവലിഃ പ്രവാഹണഃ | = ആ ജീവലപുത്രനായ പ്രവാഹ ണൻ |
| ഉവാച ഹ | = പറഞ്ഞു |
| ഭഗവന്തൗ | = “ഭഗവാന്മാർ = പൂജ്യന്മാരായ നിങ്ങൾ |
| അഗ്രേ | = ആദ്യം |
| വദതാം | = വദിച്ചാലും! |
| വദതോഃ | = വാദിക്കുന്ന |
| ബ്രാഹ്മണയോഃ | = ബ്രാഹ്മണരായ നിങ്ങളുടെ |

വാചം — വാക്കിനെ
ശ്രോഷ്യാമി — ഞാൻ കേൾക്കാം"
ഇതി — എന്നു്.

ഭാഷ്യം:— "അങ്ങനെയാകട്ടെ" എന്നുപറഞ്ഞു അവർ ഇരുന്നപ്പോൾ. അവരിൽ, ജീവലപുത്രനായ പ്രവാഹണൻ, രാജാവിനു പ്രഗല്ഭത കൂടുതലായി ഉണ്ടാകാവുന്നതുകൊണ്ടു്, മററു രണ്ടുപേരോടു പറഞ്ഞു:— "പൂജ്യരായ നിങ്ങൾ രണ്ടുപേരും ആദ്യം വാദം നടത്തിയാലും? ഞാൻ, വാദിക്കുന്ന ബ്രാഹ്മണരായ നിങ്ങളുടെ വാദത്തെ കേട്ടുകൊണ്ടിരിക്കാം." ഇവിടെ ബ്രാഹ്മണരായ എന്ന വിശേഷണം കൊണ്ടു്, പറഞ്ഞ ആൾ രാജാവാണെന്നറിയാം. വാക്കിനെ എന്നു വിശേഷിച്ചു പറഞ്ഞതുകൊണ്ടു്, അർത്ഥശൂന്യമായ വാക്കിനെ എന്നു ചിലർ അർത്ഥം പറയുന്നുണ്ടു്. 2

ഉപ:— സ ഹ ശിലകഃ ശാലാവത്യശ്ചൈകിതായനം ദാല്ഭ്യമുവാച. ഹന്ത! ത്വാ പൃച്ഛാനീതി, പൃച്ഛേതി ഹോവാച. 3

സഃ ശാലാവത്യഃ ശിലകഃ — ആ ശലാവാൻെറ പുത്രനായ ശിലകൻ
ചൈകിതായനം ദാല്ഭ്യം — ചികിതായനപുത്രനായ ദാല്ഭ്യനോടു്
ഉവാച ഹ — പറഞ്ഞുപോൽ—
ഹന്ത! — "അങ്ങു് അനുവദിക്കുന്ന പക്ഷം
ത്വാ — അങ്ങോട്ടു
പൃച്ഛാനി — ഞാൻ ചോദിക്കാം."
ഇതി — എന്നു്.
പൃച്ഛ ഇതി — "ചോദിച്ചുകൊൾക" എന്നു്
ഉവാച ഹ — പറഞ്ഞുപോൽ.

ഭാഷ്യം:— മേൽപ്രകാരം *പ്രവാഹണൻ പറഞ്ഞതു കേട്ട്, ശലാവാൻെറ പുത്രനായ ശിലകൻ ചികിതായന പുത്രനായ ദാല്ഭ്യനോടു പറഞ്ഞുപോൽ:— "അങ്ങ് അനുവദിക്കുന്നതായാൽ ഞാൻ അങ്ങോട്ടു ചോദിക്കാം" ഇതു കേട്ടു മറേറയാൾ "ചോദിച്ചുകൊള്ളുക" എന്നുത്തരം പറഞ്ഞു. 3

ഉപ:— കാ സാമ്നോ ഗതിരിതി, സ്വര ഇതി ഹോവാച; സ്വരസ്യ കാ ഗതിരിതി, പ്രാണ ഇതി ഹോവാച പ്രാണസ്യ കാ ഗതിരിതി, അന്നമിതി ഹോവാച. അന്നസ്യ കാ ഗതിരിതി, ആപ ഇതി ഹോവാച. 4

| | |
|---|---|
| സാമ്നഃ | =സാമത്തിനു്=ഉദ്ഗീഥത്തിനു് |
| ഗതിഃ | =ഗതി=ആശ്രയം=പരായണം |
| കാ | =എന്താണ്? |
| ഇതി | =എന്നു ചോദിച്ചു. |
| സ്വരഃ ഇതി | =സ്വരമെന്ന് |
| ഉവാച ഹ | =പറഞ്ഞു. |
| സ്വരസ്യ | =സ്വരത്തിനു |
| ഗതിഃ കാ ഇതി | =ഗതിയെന്താണെന്നു ചോദിച്ചു. |
| പ്രാണഃ ഇതി | =പ്രാണൻ എന്നുത്തരം പറഞ്ഞു. |
| പ്രാണസ്യ ഗതിഃ കാ | =പ്രാണനു ഗതി എന്താണ് |
| ഇതി | =എന്നു ചോദിച്ചു. |

അന്നം ഇതി ഉവാച ഹ=അന്നമെന്നുത്തരംപറഞ്ഞു.
അന്നസ്യ ഗതിഃ കാ ഇതി=അന്നത്തിനു ഗതി എന്തെന്നു ചോദിച്ചു
ആപഃ ഇതി ഉവാച ഹ =അപ്പുകൾ എന്നുത്തരം പറഞ്ഞു.

ഭാഷ്യം:— അനുവാദം കിട്ടിയതിൻെറ ശേഷം, ശിലകൻ, സാമത്തിനു ഗതി എന്തെന്നു ചോദിച്ചു. സാമമെന്ന

തിന്ന ഉദ്ഗീഥമെന്നൎത്ഥം. എന്തെന്നാൽ, അതാണല്ലോ ഇവിടെ ഉപാസ്യമെന്ന നിലയിൽ പ്രകൃതം. "പരോവരീയാം സമുദ്ഗീഥം'' എന്നു് ഇനി പറകയും ചെയ്യും. ഗതി എന്നതിന്ന ആശ്രയം പരായണം എന്നൎത്ഥം. ഇങ്ങനെ ചോദിച്ചപ്പോൾ ദാല്ഭ്യൻ, സാമത്തിന്ന ഗതി സ്വരമാണെന്നുത്തരം പറഞ്ഞു. സാമം സ്വരാത്മകമാണല്ലോ. ഏതു് ഏതിൻെറ സ്വരൂപത്തിലുള്ളതാകുന്നുവോ, അതിന്നു് അതായിരിക്കും ഗതിയും ആശ്രയവും. ഘടം മുതലായവ മൃത്സ്വരൂപങ്ങളായതുകൊണ്ടു്, അവയ്ക്കു് ആ മൃത്തു് ആശ്രയമായിരിക്കുന്നു. അതുപോലെ സാമം സ്വരാത്മകമായതുകൊണ്ടു്, സാമത്തിന്ന സ്വരമാണാശ്രയമെന്നു പറഞ്ഞതു ശരിതന്നെ. ആ സ്വരത്തിന്ന ഗതി എന്താണെന്നു പിന്നെയും ചോദിച്ചു. പ്രാണനെന്നുത്തരംപറഞ്ഞു. പ്രാണനെക്കൊണ്ടാണല്ലോ സ്വരമുണ്ടാകുന്നതു്. അതിനാൽ സ്വരത്തിന്ന ഗതി പ്രാണനാകുന്നു പ്രാണന്നു് ഗതി എന്താണെന്നു പിന്നെയും ചോദ്യം. അന്നമെന്നുത്തരം. പ്രാണൻ നിലനില്ക്കുന്നതു് അന്നംകൊണ്ടാണല്ലോ. ''ശുഷ്യതി വൈ പ്രാണ ഋതേഽന്നാത്''' (അന്നമില്ലാതിരുന്നാൽ പ്രാണൻ ശോഷിക്കും)എന്നും, "അന്നം ദാമ''(അന്നം പ്രാണൻെറ ബന്ധനസാധനമാകുന്നു) എന്നും ശ്രുതിയുണ്ടു്. അന്നത്തിന്ന ഗതിയെന്താണെന്നും ചോദ്യമുണ്ടായി. അതിന്നു് അപ്പുകളാണെന്നുത്തരം പറഞ്ഞു. അന്നമുണ്ടാകുന്നതു" അപ്പുകൾനിമിത്തമാണല്ലോ.

ഉപ:-- അപാം കാ ഗതിരിതി; അസൗ ലോക ഇതി ഹോവാച. അമുഷ്യ ലോകസ്യ കാ ഗതിരിതി; ന സ്വൎഗ്ഗം ലോകമതിനയേദിതിഹോവാച; സ്വൎഗ്ഗം വയം ലോകം സാമാഭിസംസ്ഥാപയാമഃ; സ്വൎഗ്ഗസംസ്താവം ഹി സാമ ഇതി. 5

| | |
|---|---|
| അപാം | —അപ്പുകാംക്ക |
| കാ ഗതിഃ ഇതി | —എന്താണ ഗതിയെന്നുചോദിച്ചു. |
| അസൗ ലോകഃ ഇതി | —അങ്ങേ (സ്വർഗ്ഗ) ലോകമെന്ന് |
| ഉവാച ഹ | —പറഞ്ഞു. |
| അമുഷ്യ ലോകസ്യ | —അങ്ങേ ലോകത്തിനു് |
| കാ ഗതിഃ ഇതി | —എന്താണ ഗതി എന്നു ചോദിച്ചു. |
| സ്വർഗ്ഗം ലോകം | —"സ്വർഗ്ഗമാകുന്ന ലോകത്തെ |
| ന അതിനയേത് | —കടത്തിക്കൊണ്ടു പോകയില്ല" |
| ഇതി ഉവാച ഹ | —എന്നു പറഞ്ഞുപോൽ |
| വയം | —"നാമും |
| സാമ | —സാമത്തെ |
| സ്വർഗ്ഗംലോകം | —സ്വർഗ്ഗലോകത്തിൽ |
| അഭിസംസ്ഥാപയാമഃ | —അഭിസംസ്ഥാപിക്കാം. |
| സാമ | —സാമം |
| സ്വർഗ്ഗസംസ്താവം ഹി | —സ്വർഗ്ഗസംസ്താവമാണല്ലോ— സ്വർഗ്ഗമെന്ന നിലയിൽ സ്തുതിക്കപ്പെടുന്നതാണല്ലോ." |

ഭാഷ്യം:— അപ്പുകാംക്ക ഗതി എന്താണെന്നു പിന്നെയും ചോദിച്ചു. അങ്ങേ ലോകം, അതായത്തു സ്വർഗ്ഗലോകമെന്നുത്തരം പറഞ്ഞു. അങ്ങേ ലോകത്തിൽനിന്നാണല്ലോ മഴയുണ്ടാകുന്നതു്. അങ്ങേ ലോകത്തിനു ഗതിയെന്താണെന്നു വീണ്ടും ചോദ്യം. അതുകേട്ടു ദാല്ഭ്യൻ പറഞ്ഞു:— "ഒരുത്തനും സാമത്തെ അങ്ങേ ലോകമായ സ്വർഗ്ഗത്തിനപ്പുറം വേറൊരാശ്രയത്തിൽ കൊണ്ടുപോകയില്ല. അതിനാൽ നമുക്കും സാമത്തെ സ്വർഗ്ഗലോകത്തിൽ അഭിസംസ്ഥാപിക്കാം. സ്വർഗ്ഗലോകമാണ സാമത്തിൻെറ പ്രതിഷ്ഠയെന്നു നമുക്ക നിശ്ചയിക്കാമെന്നു സാരം. എന്നു മാത്രമല്ല, സാമം സ്വർഗ്ഗമെന്ന നിലയിൽ സ്തുതിക്കപ്പെട്ട

ന്നതുമാണല്ലോ "സ്വർഗ്ഗോ വൈ ലോകഃ സാമവേദഃ" (സാമവേദം സ്വർഗ്ഗലോകമാകുന്നു) എന്നു് ശ്രുതിയുണ്ടു്." 5

ഉപ:— തം ഹ ശിലകഃ ശാലാവത്യശ്ചൈകിതായനം ദാല്ഭ്യമുവാച:— അപ്രതിഷ്ഠിതം കില തേ ദാല്ഭ്യ സാമ; യസ്ത്വേതർഹി ബ്രൂയാൻ മൂർദ്ധാ തേ വിപതിഷ്യതീതി, മൂർദ്ധാതേ വിപതേദിതി. 6

| | |
|---|---|
| തം ചൈകിതായനം ദാല്ഭ്യം | =ഇപ്രകാരം പറഞ്ഞ ചികിതായനപുത്രനായ ദാല്ഭ്യനോടു്. |
| ശാലാവത്യഃ ശിലകഃ ഉവാച | =ശാലാവത്യനായ ശിലകൻ പറഞ്ഞു:— |
| ദാല്ഭ്യ | ="അല്ലയോ ദാല്ഭ്യ! |
| തേ | =നിനക്കു്=നിന്റെ അഭിപ്രായത്തിൽ, |
| സാമ | =സാമം |
| അപ്രതിഷ്ഠിതം വൈ കില | =അപ്രതിഷ്ഠിതമായിരിക്കുന്നുവല്ലോ=പ്രതിഷ്ഠ ലഭിക്കാത്തതായിരിക്കുന്നുവല്ലോ. |
| യഃ തു | =ആരെങ്കിലും ഒരുവൻ |
| ഏതർഹി | =ഇപ്പോൾ |
| തേ മൂർദ്ധാ | =നിന്റെ മൂർദ്ധാവു് |
| വിപതിഷ്യതി ഇതി | =വിപതിക്കും എന്നു" |
| ബ്രൂയാത് (യദി) | =പറകയാണെങ്കിൽ |
| തേ മൂർദ്ധാ | =നിന്റെ മൂർദ്ധാവു് |
| വിപതേത് | =വിപതിക്കുമല്ലോ." |
| ഇതി | =എന്നു്. |

ഭാഷ്യം:— ആ ചൈകിതായനനായ ദാല്ഭ്യനോടു ശലാവാൻെറ പുത്രനായ ശിലകനെന്ന മറേറ ആരം പറഞ്ഞു:— "നിൻെറ അഭിപ്രായത്തിൽ സാമം അതിപ്രതിഷ്ഠിതമായിരിക്കുന്നുവല്ലോ. പരോവരീയസ്ത്വമെന്ന ഗുണത്തോടുകൂടിയതായിരിക്കുന്നില്ലെന്നർത്ഥം. ഈ സമയത്തു്, ഏതെങ്കിലും ഒരു സാമവിത്തു് സഹിക്കവെഹിയാതെ, അപ്രതിഷ്ഠിതമായ സാമത്തെ പ്രതിഷ്ഠിതമെന്നു വാദിക്കുന്ന തെററിദ്ധാരണക്കാരനായ അപരാധിയോടു്, "നിൻെറ മൂദ്ധാവു് വീണുപോകും" എന്നു പറകയാണെങ്കിൽ, ആ അപരാധിയുടെ മൂർദ്ധാവു്, പറഞ്ഞതുപോലെ തന്നെ തീർച്ചയായും വീഴും " "എന്നാൽ ഞാനിപ്പോരം അങ്ങനെ പറയുന്നില്ലെ"ന്നഭിപ്രായം.

പൂർവപക്ഷം:— ആകട്ടെ, മൂർദ്ധാവു പതിക്കത്തക്ക അപരാധം ചെയ്തിട്ടുള്ളവൻെറ തല, വേറൊരാരം പറഞ്ഞില്ലെങ്കിലും പതിക്കും. അപരാധം ചെയ്തിട്ടില്ലെങ്കിൽ, മറെറാരാരം പറഞ്ഞാലും പതിക്കയില്ല. ഇങ്ങനെ അല്ലാത്തപക്ഷം, ചെയ്യാത്തതിൻെറ ഫലം അനുഭവിക്കുന്നു എന്നും ചെയ്തതിൻെറ ഫലമനുഭവിക്കാതെ പോകുന്നു എന്നും വരും.

സമാധാനം:— അങ്ങനെ പറഞ്ഞുകൂട. ശുഭമായാലും അശുഭമായാലും ചെയ്യപ്പെടുന്ന കർമ്മങ്ങളുടെ ഫലം കിട്ടുന്നതിനു് ദേശത്തിൻെറയും കാലത്തിൻെറയും നിമിത്തത്തിൻെറയും അപേക്ഷയുണ്ടു് ഇങ്ങനെയാകയാൽ മൂർദ്ധാവു പതിക്കുന്നതിനു നിമിത്തമായ അജ്ഞാനത്തിനും അന്യൻ പറയുക എന്ന നിമിത്തം കൂടിയേ കഴിയൂ. 6

ഉപ:— ഹന്താഹമേതദ് ഭഗവതോ വേദാനീതി; വിദ്ധീതിഹോവാച. അമുഷ്യ ലോകസ്യ കാ ഗതി

രിതി; ന പ്രതിഷ്ഠാം ലോകമതിനയേദിതി ഹോവാച
പ്രതിഷ്ഠാം വയം ലോകം സാമാഭിസംസ്ഥാപയാമഃ
പ്രതിഷ്ഠാ സംസ്താവംഹി സാമേതി. 7

| | |
|---|---|
| ഹന്ത | —"അങ്ങു് അനുവദിക്കുന്നതായാൽ |
| അഹം | —ഞാൻ |
| ഏതത് | —ഇതിനെ |
| ഭഗവതഃ | —പൂജ്യനായ അങ്ങയുടെ അടുക്കൽനിന്നു് |
| വേദാനി | —അറിവാൻ ആഗ്രഹിക്കുന്നു." |
| ഇതി | —എന്നു ദാല്ഭ്യൻ പറഞ്ഞു. |
| വിദ്ധി ഇതി | —"അറിഞ്ഞുകൊള്ളുക" എന്നു് |
| ഉവാചഹ | —ശിലകൻ ഉത്തരംപറഞ്ഞു. |
| അമുഷ്യ ലോകസ്യ | —"അങ്ങേ ലോകത്തിനു് |
| ഗതിഃ കാ ഇതി | —ഗതി എന്തെ"ന്നു് ചോദിച്ചു. |
| അയം ലോകഃ ഇതി | —"ഈ ലോകം" എന്നു് |
| ഉവാചഹ | —ഉത്തരം പറഞ്ഞു. |
| പ്രതിഷ്ഠാം | —"പ്രതിഷ്ഠയായ |
| ഇമം ലോകം | —ഈ ലോകത്തെ |
| ന അതിനയേത് | —കടത്തിക്കൊണ്ടു പോകയില്ല" |
| ഇതി ഉവാചഹ | —എന്നുത്തരംപറഞ്ഞു. |
| വയം | —"നമുക്കും |
| സാമ | —സാമത്തെ |
| പ്രതിഷ്ഠാം ലോകം | —പ്രതിഷ്ഠയായ ലോകത്തിൽ |
| അഭിസംസ്ഥാപയാമഃ | —അഭിസംസ്ഥാപിക്കാം |
| ഹി | —എന്തെന്നാൽ |
| സാമ | —സാമം |

പ്രതിഷ്ഠാസംസ്താവം ഹി } =പ്രതിഷ്ഠയായി സ്തുതിക്കപ്പെട്ടന്നതാണല്ലോ"

ഭാഷ്യം:— "നിന്തിരുവടിയുടെ അനുവാദമുണ്ടെങ്കിൽ സാമത്തിനു പ്രതിഷ്ഠ ഏതാണെന്നുള്ളതു്, പൂജ്യനായ അവിടത്തെ അടുക്കൽനിന്നറിഞ്ഞാൽ കൊള്ളാമെന്നു ഞാൻ ആഗ്രഹിക്കുന്നു" എന്നു ദാല്ഭ്യൻ പറഞ്ഞു. ഇതു കേട്ടു ശാലാവത്യൻ "അറിഞ്ഞുകൊൾക" എന്നു് അനുവാദം കൊടുത്തു. അങ്ങേ (സ്വർഗ്ഗ) ലോകത്തിനു ഗതി എന്തെന്നു ദാല്ഭ്യൻ ചോദിച്ചതിനു ഈ ലോകമെന്നു ശാലാവത്യൻ ഉത്തരം പറഞ്ഞു. യാഗം, ദാനം, ഹോമം മുതലായവ കൊണ്ടു സ്വർഗ്ഗലോകത്തെ പോഷിപ്പിക്കുന്നതു് ഈ ലോകമാണല്ലൊ. "അതഃ പ്രദാനം ദേവാ ഉപജീവന്തി" (ഇവിടെനിന്നു കൊടുക്കുന്നതുകൊണ്ടാണു ദേവന്മാർ ഉപജീവിക്കുന്നതു്) എന്നു ശ്രുതികൾ പറയുന്നു. സർവഭൂതങ്ങൾക്കും പ്രതിഷ്ഠ ധരണിയാണെന്നുള്ളതു പ്രത്യക്ഷവുമാണല്ലോ. അതുകൊണ്ടു് ഈ ലോകത്തിനു ഗതി എന്താണെന്നുള്ള ദാല്ഭ്യന്റെ ചോദ്യത്തിനു സാമത്തിനും പ്രതിഷ്ഠ ഈ ലോകമാണെന്നു ശിലകൻ ഉത്തരം പറഞ്ഞതു യുക്തം തന്നെ. "പ്രതിഷ്ഠയായ ഈ ലോകത്തെ കടത്തി സാമത്തെ ഒരുവനും കൊണ്ടുപോകയില്ല. അതിനാൽ നമുക്കും സാമത്തെ പ്രതിഷ്ഠയായ ഈ ലോകത്തിൽത്തന്നെ സ്ഥാപിക്കാം. എന്തെന്നാൽ സാമം, ഈ ലോകത്തിനു പ്രതിഷ്ഠയായ പൃഥിവി എന്ന നിലയിൽ സ്തുതിക്കപ്പെട്ടിരിക്കുന്നു. "ഇയം വൈ രഥംതരം" (രഥംതരമെന്നു പറയുന്ന സാമവിശേഷം ഈ പൃഥിവിയാകുന്നു.) എന്നു ശ്രുതിയുണ്ടു്." 7

ഉപ:— തം ഹ പ്രവാഹണോ ജൈവലിരുവാച—അന്തവദ്വൈ കില തേ ശാലാവത്യ, സാമ, യസ്ത്വേതർഹി

ബ്രൂയാന്മൂർദ്ധാ തേ വിപതിഷ്യതീതി മൂർദ്ധാ തേ വിപ തേദിതി ഹന്താഹമേതത് ഭവതോ വേദാനീതി വിദ്ധീതി ഹോവാച 8

| | |
|---|---|
| തം | =അവനോട് =ശാലാവത്യ നോട് |
| ജൈവലിഃ പ്രവാഹണഃ | =ജീവലപുത്രനായ പ്രവാഹണൻ |
| ഉവാച ഹ | =പറഞ്ഞു:— |
| ശാലാവത്യ | ="അല്ലയോ ശാലാവത്യ |
| തേ | =നിനക്ക് =നിൻെറ അഭി പ്രായത്തിൽ, |
| സാമ | =സാമം |
| അന്തവത് കില | =അന്തമുള്ളതാണല്ലോ |
| യഃ തു | =ആരെങ്കിലും |
| തേ മൂദ്ധാ വിപതി-ഷ്യതി ഇതി | =നിൻെറ മൂദ്ധാവു വിപതി ക്കുമെന്നു |
| ഏതർഹി | =ഈ സന്ദർഭത്തിൽ |
| ബ്രൂയാത് (യദി) | =പറയുന്നപക്ഷം |
| തേ മൂദ്ധാ | =നിൻെറ മൂദ്ധാവു് |
| വിപതേത് | =വിപതിക്കുമല്ലോ." |
| ഇതി | =എന്നു്. |
| ഹന്ത | ="അവിടത്തെ അനുവാദ മുള്ളപക്ഷം |
| അഹം | =ഞാൻ |
| ഏതത് | =ഇതിനെ |
| ഭവതഃ | =മാന്യനായ അവിടത്തെ അടുക്കൽനിന്നു |

| | |
|---|---|
| വേദാനി | —അറിയുവാൻ ആഗ്രഹിക്കുന്നു" |
| ഇതി | —എന്നു ശിലകൻ പറഞ്ഞു |
| വിദ്ധി ഇതി | —"അറിഞ്ഞുകൊാംക" എന്നു് |
| ഉവാച ഹ | —പ്രവാഹണൻ ഉത്തരം പറഞ്ഞു. |

ഭാഷ്യം:— ഇപ്രകാരം പറഞ്ഞ ശാലാവത്യനോടു ജീവലപുത്രനായ പ്രവാഹണൻ പറഞ്ഞു:— "അല്പയോ ശാലാവത്യ, നിൻെറ അഭിപ്രായത്തിൽ സാമം അന്തമുള്ളതാണല്ലോ," ഇത്യാദി മുമ്പിലത്തെപ്പോലെതന്നെ. ഇതു കേട്ടു ശാലാവത്യൻ പറഞ്ഞു:— ''ഇതു്, മാന്യനായ അവിടത്തെ അടുക്കൽനിന്നറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു." ഇതിനു് "അറിഞ്ഞുകൊാംക" എന്നായിരുന്നു പ്രവാഹണൻെറ ഉത്തരം. 8

ഒന്നാം അദ്ധ്യായത്തിൽ എട്ടാംഖണ്ഡം കഴിഞ്ഞു.

---

ഒന്നാമധ്യായത്തിൽ ഒൻപതാംഖണ്ഡം.

ഉപ:— അസ്യ ലോകസ്യ കാ ഗതിരിതി; ആകാശ ഇതി ഹോവാച. സർവാണി ഹവാ ഇമാനി ഭൂതാന്യാകാശാദേവ സമുൽപദ്യന്തേ; ആകാശം പ്രത്യസ്തം യന്തി; ആകാശോഹ്യേവൈഭ്യോജ്യായാൻ; ആകാശഃ പരായണം. 1

| | |
|---|---|
| അസ്യ ലോകസ്യ | —ഈ ലോകത്തിനു് |
| ഗതിഃ കാ ഇതി | —ഗതി എന്തെന്നു ചോദിച്ചു |

ആകാശഃ ഇതി ഉവാചഹ —ആകാശമെന്നു പറഞ്ഞു.
ഇമാനി സർവാണി ഭൂതാനി —ഈ ഭൂതങ്ങളെല്ലാം
ആകാശാത് ഏവ ഹ വൈ —ആകാശത്തിൽനിന്നുതന്നെയാണു്.
സമുൽപദ്യന്തേ —സമുൽപദിക്കുന്നതു് — ഉണ്ടാകുന്നതു്.
ആകാശംപ്രതി —ആകാശത്തിലേയ്ക്കു്
അസ്തം യാന്തി —അസ്തമിക്കയും (ലഭിക്കയും) ചെയ്യുന്നു.
ആകാശഃ ഏവഹി —ആകാശംതന്നെയാണല്ലോ
ഏഭ്യഃ — ഇവയേക്കാരം — ഈ ഭൂതങ്ങളെ എല്ലാത്തിനേയുംകാരം
ജ്യായാൻ —മഹത്തരമായുള്ളതു്
ആകാശഃ —ആകാശം
പരായണം —പരമായ അയനമാകുന്നു — പ്രതിഷ്ഠയാകുന്നു.

ഭാഷ്യം:— അനുവാദംകിട്ടിയപ്പോരം ശാലാവത്യൻ ചോദിച്ചു: "ഈ ലോകത്തിനു ഗതി എന്താണു്?" "ആകാശം" എന്നായിരുന്നു പ്രവാഹണൻെറ ഉത്തരം. ആകാശമെന്നു പറഞ്ഞതു പരമാത്മാവിനെയാണു്. "ആകാശോ വൈ നാമ" എന്ന ശ്രുതി അനുസരിച്ചു്, പരമാത്മാവു് ആകാശശബ്ദവാച്യമാകുന്നു. സർവഭൂതങ്ങളേയും ഉല്പാദിപ്പിക്ക എന്നതു് പരമാത്മാവിൻെറ കർമ്മമാണല്ലോ. ഭൂതങ്ങളുടെ പ്രളയവും അവനിൽത്തന്നെയാണല്ലോ. "തത് തേജോƒസൃജത്" എന്നും "തേജഃ പരസ്യാം ദേവതായാം" എന്നും, ഭൂതങ്ങളുടെ ഉൽപത്തിപ്രളയങ്ങരം പരമാത്മാവിലാണെന്നുള്ളതു്, ഇതിൽതന്നേ ഇനി പറയും. സ്ഥാവരജങ്ഗമാത്മകങ്ങളായ ഈ ഭൂതങ്ങളെല്ലാം, തേജസ്സു്,

അപ്പുകൾ, അന്നം മുതലായുള്ള മുറസ്സ്, ആകാശത്തിൽ നിന്നുതന്നെയാണ് ഉത്ഭവിക്കുന്നത്. മുറസ്സെന്നു പറഞ്ഞത്, "ആത്മന ആകാശഃ സംഭൂതസ്തത്തേജോഽസൃജത" ഇത്യാദി ശ്രുതിയനുസരിച്ചാണ്. ഈ ഭൂതങ്ങളെല്ലാം, പ്രളയകാലത്തിൽ ഉൽപത്തിക്രമത്തിനു വിപരീതമായ ക്രമത്തിൽ, ആകാശത്തിൽത്തന്നെ തിരികെ ലയിക്കയുംചെയ്യുന്നു. ഈ ഭൂതങ്ങളെ എല്ലാംകാൾ മഹത്തരമായിട്ടുള്ളത് ആകാശംതന്നെയാകുന്നു. അതിനാൽ, എല്ലാ ഭൂതങ്ങൾക്കും പരായണം (പ്രതിഷ്ഠ) ആകാശമാകുന്നു. മൂന്നു കാലത്തിലും ഭൂതങ്ങളുടെ ഉൽപത്തി സ്ഥിതി ലയങ്ങൾ ആകാശത്തിലാകുന്നു എന്നർത്ഥം. 1

ഉപ:— സ ഏഷ പരോവരീയാനുദ്ഗീഥഃ; സ ഏഷോഽനന്തഃ; പരോവരീയോഹാസ്യ ഭവതി; പരോവരീയസോ ഹ ലോകാൻ ജയതി, യ ഏത മേവം വിദ്വാൻ പരോവരീയാം സമുദ്ഗീഥമുപാസ്തേ. 2

| | |
|---|---|
| സഃ ഏഷഃ ഉദ്ഗീഥഃ | —അങ്ങനെയുള്ള ഈ ഉദ്ഗീഥം |
| പരോവരീയാൻ | —പരോവരീയാനാകുന്നു—പരനും വരീയാനുമാകുന്നു. |
| സഃ ഏഷഃ | —അങ്ങനെയുള്ള ഈ ഉദ്ഗീഥം |
| അനന്തഃ | —അനന്തമാകുന്നു—അന്തമില്ലാത്തതാകുന്നു, |
| യഃ | —ആര് |
| ഏവം വിദ്വാൻ | —ഇപ്രകാരമറിഞ്ഞു്, |
| പരോവരീയാംസം | —പരോവരീയാനായ |
| ഏതം ഉദ്ഗീഥം | —ഈ ഉദ്ഗീഥത്തെ |
| ഉപാസ്തേ | —ഉപാസിക്കുന്നുവോ, |
| അസ്യ | —ഇവന് |
| പരോവരീയഃ | —ഉത്തരോത്തരം വിശിഷ്ടതരമായ ജീവനം |

| | |
|---|---|
| ഭവതി ഹ | — ഉണ്ടാകുന്നു: |
| സഃ | — അവൻ |
| പരോവരീയസഃ | — ഉത്തരോത്തരം വിശിഷ്ട തരങ്ങളായ |
| ലോകാൻ | — ലോകങ്ങളെ |
| ജയതി ഹ | — ജയിക്കുന്നു. |

ഭാഷ്യം:— പരമായി, പരമായുള്ളതു് വരീയസ്സാകുന്നു; ശ്രേഷ്ഠതരമാകുന്നു എന്നത്ഥം. ഈ ഉദ്ഗീഥം, വരീയസ്സി നേക്കാളം വരമാകുന്നു എന്ന അർത്ഥത്തിൽ പരോവരീ യാനുമാകുന്നു. പരനും വരീയാനുമായിട്ടുള്ളതെന്നക്ഷരാ ത്ഥം. പരമാത്മാവായിത്തീർന്നിരിക്കുന്നതാകുന്നു എന്നു സാരം. അതിനാൽത്തന്നെ, ഈ ഉദ്ഗീഥം അന്തമില്ലാ ത്തതാകുന്നു. അങ്ങനെയുള്ള, പരമാത്മഭൂതമായും അന ന്തമായും ഉള്ള ഉദ്ഗീഥത്തെ, ഇങ്ങനെ അറിഞ്ഞുപാസി ക്കുന്നവനുള്ള ഫലം പറയുന്നു:— ഈ വിദ്വാന്റെ ജീവനം ഉത്തരോത്തരം വിശിഷ്ടമായിത്തീരും. ഇതു ദൃഷ്ടഫല മാണു്. അദൃഷ്ടമായ ഫലവുമതിനുണ്ടു്. ആ വിദ്വാൻ ഉത്തരോത്തരം വിശിഷ്ടതരങ്ങളായ, ബ്രഹ്മാകാശം വരേയുള്ള ലോകങ്ങളെ ജയിക്കും.

ഉപ:— തം ഹൈതമതിധന്വാ ശൗനക ഉദരശാണ്ഡി ല്യായോക്ത്വോവാച—യാവത് ത ഏനം പ്രജായാമുദ് ഗീഥം വേദിഷ്യന്തേ, പരോവരീയോ ഹൈഭ്യസ്താവ ദസ്മിൻല്ലോകേ ജീവനം ഭവിഷ്യതി.

| | |
|---|---|
| തം ഏതം | — അങ്ങനെയുള്ള ഈ ഉദ്ഗീഥത്തെ, |
| ശൗനകഃ | — ശുനകന്റെ പുത്രനായ |

| | |
|---|---|
| അതിധന്വാ | —അതിധന്വാവു് |
| ഉദരശാണ്ഡില്യായ | —ഉദരശാണ്ഡില്യനു് |
| ഉക്ത്വാ | —പറഞ്ഞുകൊടുത്തിട്ടു് |
| ഉവാച | —പറഞ്ഞു:— |
| യാവത് | —"എത്രവരേ |
| തേ | —നിന്റെ |
| പ്രജായാം | —സന്തതിയിൽ (ഉള്ളവർ) |
| ഏനം ഉദ്ഗീഥം | —ഈ ഉദ്ഗീഥത്തെ |
| വേദിഷ്യന്തേ | — അറിയുമോ, |
| താവത് | —അതുവരെ |
| അസ്മിൻ ലോകേ | —ഈ ലോകത്തിൽ |
| ഏഭ്യഃ | —ഇവയേക്കാം—ലോകത്തിൽ പ്രസിദ്ധമായിട്ടുള്ളവയേക്കാം. |
| പരോവരീയഃ | —പരോവരീയസ്സായ—ഉത്തരോത്തരം വിശിഷ്ടതരമായ |
| ജീവനം | —ജീവനം |
| ഭവിഷ്യതി | —ഉണ്ടായിരിക്കും. |

ഭാഷ്യം:— എന്നുമാത്രമല്ല, അങ്ങനെയുള്ള ഈ ഉദ്ഗീഥത്തെ അറിഞ്ഞിരുന്ന, ശുനകന്റെ പുത്രനായ അതിധന്വാവെന്ന ആചാര്യൻ, ശിഷ്യനായ ഉദരശാണ്ഡില്യനു് ഈ ഉദ്ഗീഥദർശനം പറഞ്ഞുകൊടുത്തതിന്റെ ശേഷം പറഞ്ഞു:— "നിന്റെ സന്തതിയിൽ ജനിച്ചവർ എത്രവരേ ഈ ഉദ്ഗീഥത്തെ അറിയുമോ, അത്രയും കാലം അവർക്കു്, ഈ ലോകത്തിൽ പ്രസിദ്ധങ്ങളായ ജീവനങ്ങളേക്കാം ഉത്തരോത്തരം വിശിഷ്ടതരമായ ജീവനം ഉണ്ടായിരിക്കും."

ഉപ:— തഥാഽമുഷ്മിൻ ലോക ഇതി സയ ഏതമേവം വിദ്വാനുപാസ്തേ പരോവരീയ ഏവ ഹാസ്യാ-

സ്മിൻ ലോകേ ജീവനം ഭവതി തഥാഽമുഷ്മിൻ ലോകേ ലോക ഇതി ലോകേ ലോക ഇതി. 4

തഥാ —“അതുപോലേ
അമുഷ്മിൻ ലോകേ —പരലോകത്തിൽ
ലോകഃ —ലോകവും—പരോവരീയാനായ ലോകവും സിദ്ധിക്കും”
ഇതി —എന്നു് ശാണ്ഡില്യനോടു ശൗനകൻ പറഞ്ഞു
യഃ —ആരു്
ഏവം വിദ്വാൻ —ഇപ്രകാരമറിഞ്ഞു്,
ഏതം —ഇതിനെ—ഉദ്ഗീഥത്തെ
ഉപാസ്തേ —ഉപാസിക്കുന്നുവോ,
അസ്യ —ഇവനു്
അസ്മിൻ ലോകേ —ഈ ലോകത്തിൽ
പരോവരീയഃ ഏവ —ഉത്തരോത്തരം വിശിഷ്ടതരമായിത്തന്നേ ഉള്ള
ജീവനം —ജീവനം
ഭവതി —ഭവിക്കുന്നു.
തഥാ —അപ്രകാരം
അമുഷ്മിൻ ലോകേ —പരലോകത്തിൽ
ലോകഃ —ലോകവും സിദ്ധിക്കുന്നു.
ഇതി —എന്നു്

ഭാഷ്യം:— “അതുപോലെ, അദൃഷ്ടമായ പരലോകത്തിലും പരോവരീയാനായ ലോകം സിദ്ധിക്കും” ഇങ്ങനെ ശാണ്ഡില്യനു്, ശുനകപുത്രനായ അതിധന്വാവു പറഞ്ഞുകൊടുത്തു. എന്നാൽ, ഈ ഫലം മഹാഭാഗ്യന്മാരായ പണ്ടുള്ളവർക്കു സിദ്ധിച്ചിട്ടുണ്ടായിരിക്കാം; ഇപ്പോഴുള്ള

വക്ക ഈ ഫലം സിദ്ധിക്കയില്ല; എന്നുള്ള ആശങ്കയേ നിവൎത്തിപ്പിക്കുന്നതിനായി പറയുന്നു— ഇക്കാലത്തും ഇപ്ര കാരമറിഞ്ഞ്, ഉദ്ഗീഥത്തെ ആരുപാസിക്കുന്നുവോ, അവന്നും, ഈ ലോകത്തിൽ പരോവരീയസ്സായിത്തന്നെ ഉള്ള ജീവനവും, പരലോകത്തിൽ ഉത്തരോത്തരം വിശി ഷ്ടതരമായ ലോകവും സിദ്ധിക്കും. 'ലോകേ ലോക ഇതി' എന്നു രണ്ടു പ്രാവശ്യം പറഞ്ഞത് ഉദ്ഗീഥോപാ സനം സമാപ്തമായി കാണിക്കുന്നതിനാണ്. 4

ഒന്നാമദ്ധ്യായം ഒൻപതാംഖണ്ഡം കഴിഞ്ഞു.

## ഒന്നാമദ്ധ്യായം പത്താംഖണ്ഡം

ഉപ:— മടചീഹതേഷു കുരുഷ്വാടിക്യാസഹജായ— യോഷസ്തിർഹചാക്രായണ ഇഭ്യഗ്രാമേ പ്രദ്രാണക ഉവാ സ. 1

| | |
|---|---|
| കുരുഷു | —കുരുക്കളു—കുരുദേശത്തുള്ള സസ്യ ങ്ങളു. |
| മടചീഹതേഷു | —മടചികളാൽ (ഇടിത്തീയാൽ) നശി പ്പിക്കപ്പെട്ടിരിക്കുമ്പോരു |
| ഇഭ്യഗ്രാമേ | —ഇഭ്യഗ്രാമത്തിൽ, |
| ചാക്രായണഃ | —ചക്രന്റെ പുത്രനായ |
| ഉഷസ്തിഃ | —ഉഷസ്തി എന്ന ആരു |
| ആടിക്യാ | —ആടികിയായ—സ്ത്രീലക്ഷണങ്ങളു മുഴുവൻ വന്നു തികഞ്ഞിട്ടില്ലാത്ത |
| ജായയാ | —ഭാൎയ്യയോടുകൂടി |

| | |
|---|---|
| പ്രദ്രാണകഃ | — പ്രദ്രാണകനായിട്ടു് = അന്നം ലഭിക്കായ്കയാൽ കഷ്ടസ്ഥിതിയിലായിട്ടു് |
| ഉവാസ | — പാർത്തിരുന്നു. |

ഭാഷ്യം:— ഉദ്ഗീഥോപാസനത്തോടുചേർത്തു്, പ്രസ്താവം, പ്രതിഹാരം ഇവയെ സംബന്ധിച്ച ഉപാസനവും പറയണമെന്നുവച്ചിട്ടു് ഈ ഖണ്ഡം ആരംഭിക്കുന്നു. ആഖ്യായികയാവട്ടെ വിവക്ഷിതമായ ഉപാസനത്തെ സുഖമായി മനസ്സിലാക്കുന്നതിനായിട്ടാകുന്നു— കുരുദേശത്തുള്ള സസ്യങ്ങൾ ഇടിത്തീവീണു നശിക്കയും തന്നിമിത്തം അവിടെ ദുർഭിക്ഷമുണ്ടാകയും ചെയ്ക കാലത്തു്, അവിടെയുള്ള ഇഭ്യഗ്രാമത്തിൽ (ഇഭ്യന്റെ—ധനികന്റെയോ ആനക്കാരന്റേയോ ഗ്രാമമെന്നർത്ഥം) ചക്രന്റെ പുത്രനായ ഉഷസ്തി എന്ന ആൾ സ്തനം മുതലായ സ്ത്രീലക്ഷണങ്ങൾ മുഴവൻ വന്നുതികയാത്ത ഭാര്യയോടുകൂടി, അന്നം കിട്ടാത്തതിനാൽ കഷ്ടസ്ഥിതിയിലായിട്ടു ആരുടേയോ ഗൃഹത്തിൽ പാർത്തിരുന്നു. പ്രദ്രാണകശബ്ദം 'ദ്രാ, എന്ന ധാതുവിൽനിന്നുണ്ടായിട്ടുള്ളതാണു്. കഷ്ടമായ ഗതി എന്നു ധാത്വർത്ഥം)

ഉപ:— സഹേഭ്യം കുല്മാഷാൻ ഖാദന്തം ബിഭിക്ഷേ തംഹോവാച:— നേതോഽന്യേ വിദ്യന്തേ; യച്ച മ ഇമ ഉപനിഹിതാ ഇതി. 2

| | |
|---|---|
| സഃ | — അവൻ |
| കുല്മാഷാൻ | — കുല്മാഷങ്ങളെ = കുത്സിതങ്ങളായ മാഷങ്ങളെ — ഒരുവക ധാന്യങ്ങളെ |
| ഖാദന്തം | — ഭക്ഷിച്ചുകൊണ്ടിരിക്കുന്ന |
| ഇഭ്യം | — ഇഭ്യനോടു് |

ബിഭിക്ഷേ ഹ — ഭിക്ഷചോദിച്ചു
തം — അവനോട് — ഉഷസ്തിയോട്
ഉവാചഹ — ഇഭ്യൻ പറഞ്ഞു:—
മേ ഉപനിഹിതാഃ ഇമേ — "എന്റെ അടുക്കൽ പാത്രത്തിൽ ഇട്ടിട്ടുള്ള ഈ കുല്മാഷങ്ങൾ
യത് ച (=യേ) — ഏവയാണോ,
ഇതഃ അന്യേ — ഇവയല്ലാതെ വേറേ
ന വിദ്യന്തേ — ഇല്ല "
ഇതി — എന്നു്

ഭാഷ്യം:— ആ ഉഷസ്തി, അന്നത്തിനുവേണ്ടി ചുററി നടക്കുമ്പോൾ, കുല്മാഷങ്ങളെ ഭക്ഷിച്ചുകൊണ്ടിരിക്കുന്ന ഇഭ്യനെ യദൃച്ഛയാ കണ്ടിട്ടു്, യാചിച്ചു. അവനോടു് ഇഭ്യൻ പറഞ്ഞു:— എന്റെ അടുക്കൽ ഇരിക്കുന്ന പാത്രത്തിൽ ഇട്ടിട്ടുള്ളതും ഞാൻ ഭക്ഷിച്ചുകൊണ്ടിരിക്കുന്നതിന്റെ ഉച്ഛി ഷ്ടവുമായിട്ടുള്ളവയല്ലാതെ വേറേ കുല്മാഷങ്ങൾ ഇല്ല; ഞാൻ എന്തുചെയ്യട്ടെ?"

ഉപ:— ഏതേഷാം മേ ദേഹീതിഹോവാച; താന സ്മൈ പ്രദദൗ; ഹന്താനുപാനമിതി; ഉച്ഛിഷ്ടം വൈ മേ പീതം സ്യാദിതിഹോവാച 3

ഏതേഷാം — "ഇവയേ
മേ ദേഹി — എനിക്കു തരിക"
ഇതി — എന്നു്
ഉവാചഹ — പറഞ്ഞു.
താൻ — അവയേ
അസ്മൈ — ഇവന്നു് — ഉഷസ്തിക്കു്
പ്രദദൗ — കൊടുത്തു.
ഹന്ത അനുപാനം ഇതി — അനുപാനം ഇതാ!" എന്നു് ഇഭ്യൻ പറഞ്ഞു

| | |
|---|---|
| മേ പീതം | —''ഞാൻ കുടിക്കുന്നതു് |
| ഉച്ഛിഷ്ടം സ്യാത് വൈ | —ഉച്ഛിഷ്ടമായിരിക്കുമല്ലോ'' |
| ഇതി ഉവാചഹ | —എന്നു് ഉഷസ്തി ഉത്തരം പറഞ്ഞു |

ഭാഷ്യം: — ഇഭ്യൻ പറഞ്ഞതുകേട്ടു്, ''ഇവ എനിക്കു തരിക'' എന്നു് ഉഷസ്തി മറുപടി പറഞ്ഞു. ഇഭ്യൻ അവയേ ഉഷസ്തിക്കു കൊടുത്തു. അനന്തരം അടുക്കലിരിക്കുന്ന ജലത്തെ അനുപാനത്തിനായി എടുത്തുകൊള്ളുവാൻ പറഞ്ഞതുകേട്ടു് ഉഷസ്തി ഉത്തരം പറഞ്ഞു:— ''ഞാൻ ഈ ജലം കുടിക്കയാണെങ്കിൽ അതു് ഉച്ഛിഷ്ടം കുടിക്കുകയായിരിക്കും.''

ഉപ: — നസ്വിദേതേഽപ്യുച്ഛിഷ്ടാ ഇതി ന വാ അജീവിഷ്യമിമാനഖാദന്നിതിഹോവാച; കാമോമ ഉദകപാന മിതി.

| | |
|---|---|
| ഏതേ അപി | —ഈ കുല്മാഷങ്ങളും |
| നസ്വിൽ ഉച്ഛിഷ്ടാഃ | —ഉച്ഛിഷ്ടങ്ങളല്ലയോ?" |
| ഇതി | —എന്നു് ഇഭ്യൻ ചോദിച്ചു. |
| ഇമാൻ | —"ഈ കുല്മാഷങ്ങളെ |
| അഖാദൻ | —ഭക്ഷിക്കാതിരുന്നാൽ |
| ന അജീവിഷ്യം | —ഞാൻ ജീവിക്കയില്ല" |
| ഇതി ഉവാചഹ | —എന്നു് ഉഷസ്തി ഉത്തരംപറഞ്ഞു. |
| ഉദകപാനം | —വെള്ളം കുടിക്കുന്നതു് |
| മേ കാമഃ | —എന്റെ ഇഷ്ടമാണു്. |
| ഇതി | —എന്നും ഉഷസ്തി പറഞ്ഞു. |

ഭാഷ്യം:— മേൽപറഞ്ഞ പ്രകാരം പറഞ്ഞ ഉഷസ്തിയോടു്, ''ഈ കുല്മാഷങ്ങളും ഉച്ഛിഷ്ടങ്ങളല്ലയോ?'' എന്നു് ഇഭ്യൻ ചോദിച്ചു, അതിനു് ഉഷസ്തി ഉത്തരം

പറഞ്ഞു:— "ഈ കല്മാഷങ്ങളെ ഭക്ഷിക്കാതിരുന്നാൽ ഞാൻ ജീവിക്കയില്ല. വെള്ളം കുടിക്കുന്നതു് എന്റെ ഇഷ്ടമാണു്." അതുകൊണ്ടു് വിദ്യ, ധർമ്മം, യശസ്സ് ഇവ ഉള്ളവനും, തനിക്കും അന്യനും ഉപകാരം ചെയ്‌വാൻ കഴിയുന്നവനുമായ ഒരുവൻ, കഷ്ടാവസ്ഥയിൽ അകപ്പെട്ടു് ഈ മാതിരി നിന്ദ്യമായ ഭക്ഷണം ചെയ്താലും, ജലം തൊടുവാൻ പാടില്ലെന്നഭിപ്രായം. അങ്ങനെയുള്ളവനും നിന്ദ്യമല്ലാത്ത വേറേ ഉപായമുള്ളപ്പോൾ നിന്ദ്യമായ ഈ മാതിരി ഭക്ഷണം ദോഷകരമാണു്. തനിക്കു ജ്ഞാനമുണ്ടെന്നുള്ള ഗർവത്താൽ ഭക്ഷണംചെയ്യുന്നവനു നരകപാതം തന്നെ എന്നഭിപ്രായം. ഈ അഭിപ്രായത്തോടുകൂടിയാണു് ശ്രുതിയിൽ ഉഷസ്തിക്കു് "പ്രദ്രാണകനായിട്ടു" എന്ന വിശേഷണം കൊടുത്തതു്. 4

ഉപ:— സ ഹ ഖാദിത്വാ ƒതിശേഷാൻ ജായായാ ആജഹാര;സാ ƒഗ്രേ ഏവ സുഭിക്ഷാ ബഭൂവ; താൻ പ്രതിഗൃഹ്യ നിദധൗ. 5

| | |
|---|---|
| സഃ | —അവൻ—ഉഷസ്തി |
| ഖാദിത്വാ | —ഭക്ഷിച്ചിട്ടു" |
| അതിശേഷാൻ | —അധികമായി ശേഷിച്ച കല്മാഷങ്ങളെ |
| ജായായൈ | —ജായയ്ക്കു്—ഭാര്യയ്ക്കു് |
| ആജഹാര | —കൊണ്ടുചെന്നു കൊടുത്തു. |
| സാ | —അവൾ |
| അഗ്രേ ഏവ | —അതിനുമുമ്പിൽതന്നെ |
| സുഭിക്ഷാ | —നല്ല ഭിക്ഷ ലഭിച്ചിരുന്നവൾ |
| ബഭൂവ | —ആയിരുന്നു. |
| താൻ | —അവയേ—ഉഷസ്തി കൊണ്ടുചെന്ന കല്മാഷങ്ങളെ |

പ്രതിഗൃഹ്യ — പ്രതിഗ്രഹിച്ചു് — വാങ്ങി,
നിദധൗ — സൂക്ഷിച്ചുവച്ചു.

ഭാഷ്യം:— ഉഷസ്തി, ഇഭ്യൻ കൊടുത്ത കുല്മാഷങ്ങളിൽ താൻ ഭക്ഷിച്ചിട്ടു് അധികം വന്നവയേ, കാരുണ്യത്താൽ തന്റെ ഭാൎയ്യയ്ക്കു കൊണ്ടുചെന്നു കൊടുത്തു. ആ ആടികിക്കു്, അതിനു മുമ്പേതന്നെ നല്ല ഭിക്ഷ ലഭിച്ചിരുന്നു. അന്നം ലഭിച്ചിരുന്നു എന്നു സാരം. എങ്കിലും, സ്ത്രീകളുടെ സ്വഭാവമനുസരിച്ചു്, ഭൎത്താവു കൊണ്ടുചെന്ന കുല്മാഷങ്ങളെ നിസ്സാരമാക്കാതെ അദ്ദേഹത്തിന്റെ കൈയിൽ നിന്നു വാങ്ങി സൂക്ഷിച്ചുവച്ചു 5

ഉപ:— സ ഹ പ്രാതഃ സംജിഹാന ഉവാച:— യദ്ബതാന്നസ്യ ലഭേമഹി, ലഭേമഹി ധനമാത്രാം; രാജാƒ സൗയക്ഷ്യതേ, സ മാ സർവൈരാൎത്വിജ്യൈർ വൃണീതേതി. 6

സഃ — അവൻ — ഉഷസ്തി
പ്രാതഃ — രാവിലെ
സംജിഹാനഃ — ശയനത്തെ, (അ) നിദ്രയെ, വെടിഞ്ഞുകൊണ്ടു്
ഉവാച — പറഞ്ഞു:—
ബത! — എന്തുചെയ്യാം!
അന്നസ്യ — അല്പം അന്നം
യദ് — (യദി) ലഭേമഹി — നമുക്കു ലഭിച്ചെങ്കിൽ
ധനമാത്രാം — അല്പം ധനം
ലഭേമഹി — നമുക്കു കിട്ടുമായിരുന്നു.
അസൗ — ഇതാ!
രാജാ — രാജാവു്
യക്ഷ്യതേ — യാഗം ചെയ്‌വാൻ പോകുന്നു.
സഃ — അവൻ

സർവൈഃ —എല്ലാ വകയുമായ
ആർത്വിജ്യൈഃ —ഋത്വിക്കുകളുടെ കർമ്മങ്ങൾക്കായി
മാ —എന്നെ
വൃണീത —വരിച്ചേനെ

ഭാഷ്യം:— അടുത്തദിവസം രാവിലെ ഉറക്കം വിട്ട ഉടൻ, തലേദിവസം ഭാര്യ, താൻ കൊണ്ടുവന്ന അന്നം സൂക്ഷിച്ചുവെച്ചിട്ടുള്ള വിവരം അറിഞ്ഞിരുന്ന ഉഷസ്തി, അവൾ കേൾക്കെ പറഞ്ഞു:— എന്തുചെയ്യാം! അല്പം അന്നം കിട്ടിയിരുന്നെങ്കിൽ അതു ഭക്ഷിച്ചു തന്റേടമുള്ളവനായി ത്തീർന്ന്, നടന്നുപോയി അല്പം ധനം ഉണ്ടാക്കാമായിരുന്നു. അതുകൊണ്ടു നമുക്കു ജീവിക്കയും ചെയ്യാമായിരുന്നു. (ധന ലാഭത്തിനു കാരണവും പറയുന്നു) അധികം അകലെയല്ലാ തെയുള്ള സ്ഥലത്തു ഇതാ രാജാവു യാഗം ചെയ്യാൻ പോകു ന്നു. "യക്ഷ്യതേ" എന്ന് ആത്മനേപദം പ്രയോഗിച്ചതു രാജാവു യജമാനനായതുകൊണ്ട്, ക്രിയാഫലം അദ്ദേഹ ത്തിനാകയാലാണ്. അദ്ദേഹം എന്നെ, പാത്രമെന്ന (യോ ഗ്യനെന്ന)റിഞ്ഞു് എല്ലാവക ഋത്വിക്കുകളുടെ കർമ്മങ്ങൾ ക്കായും വരിക്കുമായിരുന്നു. 6

ഉപ:— തം ജായോവാച:— ഹന്ത! പത ഇമ ഏവ കുല്മാഷാ ഇതി; താൻ ഖാദിത്വാ*f*മും യജ്ഞം വിതതമേ- യായ. 7

തം —അവനോടു—ഉഷസ്തിയോടു
ജായാ ഉവാച —ഭാര്യ പറഞ്ഞു—
പതേ —ഭർത്താവേ!
ഹന്ത —അങ്ങനെയാണെങ്കിൽ
ഇമേ ഏവ കുല്മാഷാഃ —ഈ കുല്മാഷങ്ങൾതന്നെയുണ്ട ല്ലോ.

| | |
|---|---|
| ഇതി | = എന്നു്. |
| താൻ ഖാദിത്വാ | = അവയെ ഭക്ഷിച്ചിട്ടു് (ഉഷസ്തി) |
| വിതതം | = വിതതമായ = വിസ്താരമുള്ള |
| അമും യജ്ഞം | = ആ യജ്ഞത്തെ |
| ഏയായ | = പ്രാപിച്ചു. |

ഭാഷ്യം:— ഇപ്രകാരം പറഞ്ഞ ഉഷസ്തിയോടു ഭാര്യ പറഞ്ഞു.— "ഭർത്താവേ! അതുകൊണ്ടു വിഷാദിക്കേണ്ട. ഇതാ! ഇന്നലെ അങ്ങു കൊണ്ടുവന്നു് എന്റെ കൈയിൽ ഏല്പിച്ച കുല്മാഷങ്ങൾതന്നെയുണ്ടു്. അവ എടുക്കാമല്ലോ" ഉഷസ്തി ആ കുല്മാഷങ്ങളെ ഭക്ഷിച്ചിട്ടു രാജാവു നടത്തുന്ന വിസ്താരമുള്ള ആ യജ്ഞത്തിൽ, ഋത്വിക്കുകളോടുകൂടി എത്തി. 7

ഉപ:— തത്രോദ്ഗാതൄനാസ്താവേസ്തോഷ്യമാണാനുപോപവിവേശ. സഹ പ്രസ്തോതാരമുവാച. 8

| | |
|---|---|
| തത്ര | = അവിടെ = യാഗസ്ഥലത്തു |
| ആസ്താവേ | = ചെന്നു സ്തുതിക്കുന്ന സ്ഥലമായ ആസ്താവത്തിൽ |
| സ്തോഷ്യമാണാൻ | = സ്തുതിക്കുവാൻ പോകുന്ന |
| ഉദ്ഗാതൄൻ ഉപ | = ഉദ്ഗാതാക്കളായ ആളുകളുടെ അടുക്കൽ |
| ഉപവിവേശ | = ഇരുന്നു |
| സഃ | = അവൻ |
| പ്രസ്തോതാരം | = പ്രസ്തോതാവിനോടു |
| ഉവാച ഹ | = പറഞ്ഞു |

ഭാഷ്യം:— അവിടെ ചെന്നു് ആസ്താവത്തിൽ (ആഗമിച്ചു സ്തുതിക്കുന്നിടം) സ്തുതിക്കുവാൻ തുടങ്ങുന്ന ഉദ്ഗാതാക്കളായ ആളുകളുടെ അടുക്കൽ ഇരുന്നു. എന്നിട്ടു്, അവൻ പ്രസ്തോതാവിനോടു പറഞ്ഞു. 8

ഉപ:— പ്രസ്തോതര്യാ ദേവതാ പ്രസ്താവമന്വാ യത്താ താം ചേദവിദ്വാൻ പ്രസ്തോഷ്യസി, മൂർദ്ധാ തേ വിപതിഷ്യതീതി. 9

| | |
|---|---|
| പ്രസ്തോതഃ | =പ്രസ്തോതാവേ! |
| യാ ദേവതാ | =ഏതു ദേവതയാണോ |
| പ്രസ്താവം | =പ്രസ്താവത്തിൽ |
| അന്വായത്താ | =അന്വായത്തയായിരിക്കുന്നതു്=അനുഗതയായിരിക്കുന്നതു്, |
| താം | =അതിനെ=പ്രസ്താവ ഭക്തിയുടെ ദേവതയേ |
| അവിദ്വാൻ | =അറിയാതെ |
| പ്രസ്തോഷ്യസിചേത് | =നീ പ്രസ്താവിക്കുവാൻ പോകുകയാണെങ്കിൽ, |
| തേ | =നിന്റെ |
| മൂർദ്ധാ | =മൂർദ്ധാവു് |
| വിപതിഷ്യതി | =വീണുപോകും. |
| ഇതി | =എന്നു് |

ഭാഷ്യം:—"അല്ലയോ പ്രസ്തോതാവേ! (ഇങ്ങനെ സംബോധനം ചെയ്യുന്നതു് പ്രസ്തോതാവിനെ അഭിമുഖനാക്കുന്നതിനായിട്ടാണു്.) പ്രസ്താവ ഭക്തിയിൽ അനുഗതയായ ദേവത ഏതോ, ആ ദേവതയേ അറിയാതെയാണു നീ വിദ്വാനായ എന്റെ അടുക്കൽ വച്ചു പ്രസ്താവിക്കുവാൻ പോകുന്നതെങ്കിൽ, നിന്റെ മൂർദ്ധാവു വീണുപോകും." ഇവിടെ, അവിദ്വാനെ നിന്ദിക്കുന്നതിനാണു വിവക്ഷ എന്നും, അതിനാൽ "വിദ്വാനായ എന്റെ അടുക്കൽ വച്ചു്" എന്നു പറഞ്ഞിട്ടാവശ്യമില്ലെന്നും ഒരു ശങ്കയുണ്ടാവാം. എന്നാൽ അങ്ങനെയല്ല; വിദ്വാന്റെ

അടുക്കലെല്ലെങ്കിലും മൂർദ്ധാവു വിപതിക്കുമെങ്കിൽ, കർമ്മം മാത്രമറിയുന്നവർക്കു കർമ്മത്തിൽ അധികാരമില്ലെന്നുവരും. അതു് അനിഷ്ടവുമാണു്. എന്തെന്നാൽ, അവിദ്വാന്മാർക്കും കർമ്മമുള്ളതായി കാണുന്നുണ്ടു്. എന്നുമാത്രമല്ല, പരലോകഗമനത്തിനു്, പിതൃയാണമെന്നു പറയുന്ന ദക്ഷിണമാർഗ്ഗത്തെ ശ്രുതിയിൽ പറഞ്ഞിട്ടുമുണ്ടു്. അവിദ്വാന്മാർക്കു കർമ്മാധികാരമില്ലാത്തപക്ഷം ഉത്തരമാർഗ്ഗം ഒന്നുമാത്രമേ ശ്രുതിയിൽ പറയുമായിരുന്നുള്ളു. ദക്ഷിണമാർഗ്ഗം സ്മാർത്തകർമ്മംകൊണ്ടു സിദ്ധിക്കുന്നതാണെന്നു പറവാനും പാടില്ല. "യജ്ഞേന ദാനേന" ഇത്യാദി ശ്രുതി അതിനു് എതിരായിരിക്കുന്നു. എന്നു മാത്രവുമല്ല, "തദ്ധോക്തസ്യ മയാ" (ഞാൻ അങ്ങനെ പറഞ്ഞു) എന്നു വിശേഷണം ചേർത്തിരിക്കയും ചെയ്യുന്നു. അതുകൊണ്ടു്, വിദ്വാന്മാരുടെ മുമ്പിൽ മാത്രമേ അവിദ്വാനു് കർമ്മത്തിൽ അധികാരമില്ലായ്കയുള്ളു അല്ലാതെ എല്ലായിടത്തും, അഗ്നിഹോത്രം സ്മാർത്തകർമ്മങ്ങൾ, അധ്യയനം മുതലായവയിലും അവിദ്വാന്മാർക്കു് അധികാരമില്ലെന്നു പറയാൻ പാടില്ല. എന്തെന്നാൽ, ഇവയെല്ലാം അവിദ്വാന്മാർക്കു് അനുവദിച്ചിട്ടുള്ളതായി അവിടവിടെ കാണുന്നുണ്ടു്. അതിനാൽ, കർമ്മം മാത്രം അറിയുന്നവർക്കും കർമ്മത്തിൽ അധികാരമുണ്ടെന്നു സിദ്ധിക്കുന്നു.

ഉപ:— ഏവമേവോദ്ഗാതാരമുവാച—ഉദ്ഗാതര്യാ ദേവതോദ്ഗീഥമന്വായത്താ, താം ചേദവിദ്വാനുദ്ഗാസ്യസി, മൂർദ്ധാ തേ വിപതിഷ്യതീതി

ഏവമേവപ്രതിഹർത്താര മുവാച—പ്രതിഹർത്തര്യാ ദേവതാ പ്രതിഹാരമന്വായത്താ, താം ചേദവിദ്വാൻപ്രതിഹരിഷ്യസി, മൂർദ്ധാ തേ വിപതിഷ്യതീതി. തേഹ സമാരതാസ്തൂഷ്ണീമാസാം ചക്രിരേ.

ഏവം ഏവ —ഇപ്രകാരംതന്നെ
ഉദ്ഗാതാരം —ഉദ്ഗാതാവിനോട്
ഉവാച —പറഞ്ഞു:—
ഉദ്ഗാതഃ —ഉദ്ഗാതാവേ!
യാ ദേവതാ —ഏതു ദേവതയാണോ
ഉദ്ഗീഥം —ഉദ്ഗീഥത്തിൽ
അന്വായത്താ —അനുഗതയായിരിക്കുന്നതു്,
താം —ആ ദേവതയെ
അവിദ്വാൻ —അറിയാതെ
ഉദ്ഗാസ്യസിചേത് —നീ ഉദ്ഗാനം ചെയ്യാൻ പോകയാണെങ്കിൽ
തേ മൂദ്ധാ —നിൻെറ മൂദ്ധാവു്
വിപതിഷ്യതി —വിപതിക്കും
ഇതി —എന്നു്.
ഏവം ഏവ —ഇങ്ങനെതന്നെ
പ്രതിഹത്താരം —പ്രതിഹത്താവിനോട്
ഉവാച —പറഞ്ഞു—
പ്രതിഹത്തഃ —പ്രതിഹത്താവേ!
യാ ദേവതാ —ഏതു ദേവതയാണോ
പ്രതിഹാരം —പ്രതിഹാരത്തിൽ
അന്വായത്താ —അനുഗതയായിരിക്കുന്നതു്,
താം —ആ ദേവതയേ
അവിദ്വാൻ —അറിയാതെ
പ്രതിഹരിഷ്യസിചേത് —നീ പ്രതിഹരിക്കുവാൻ പോകയാണെങ്കിൽ,
തേ മൂർദ്ധാ —നിൻെറ മൂർദ്ധാവു്
വിപതിഷ്യതി —വിപതിക്കും—വീണുപോകും
ഇതി —എന്നു്

| | |
|---|---|
| തേ | ==അവർ |
| സമാരതാഃ | ==സമാരതന്മാരായിട്ടു് ==കർമ്മങ്ങളിൽനിന്നു് അടങ്ങിയവരായിട്ടു് |

തൂഷ്ണീം ആസാം ചക്രിരേ ==മിണ്ടാതെയിരുന്നു.

ഭാഷ്യം:— ഇപ്രകാരംതന്നെ ഉദ്ഗാതാവിനോടും പ്രതിഹർത്താവിനോടും പറഞ്ഞു. ശിഷ്ടം മുമ്പിലത്തേപ്പോലെ. ഇതുകേട്ടു് പ്രസ്തോതാവുമുതലായവർ, മൂർദ്ധാവു പതിക്കുമെന്നുള്ള ഭയത്താൽ, കർമ്മങ്ങളിൽ നിന്നടങ്ങി, വേറെ ഒന്നും ചെയ്യാതെ, മൗനമവലംബിച്ചു്, ചാക്രായണനഭിമുഖമായി സ്ഥിതിചെയ്തു. എന്തെന്നാൽ, അവക്കു അതാതു ദേവതകളെക്കുറിച്ചു് അറിയണമെന്നാഗ്രഹമുണ്ടായിരുന്നു.

ഒന്നാമദ്ധ്യായത്തിൽ പത്താംഖണ്ഡംകഴിഞ്ഞു.

---

## ഒന്നാമദ്ധ്യായത്തിൽ പതിനൊന്നാംഖണ്ഡം

ഉപ:— അഥ ഹൈനം യജമാന ഉവാച:—"ഭഗവന്തം വാ അഹം വിവിദിഷാണീ"തി. "ഉഷസ്തിരസ്മി ചാക്രായണ" ഇതിഹോവാച 1

| | |
|---|---|
| അഥ | ==അനന്തരം |
| ഏനം | ==ഇവനോടു് ==ഉഷസ്തിയോടു് |
| യജമാനഃ | ==യജമാനൻ==യാഗംചെയ്യുന്ന രാജാവു് |
| ഉവാച ഹ | ==പറഞ്ഞു. |
| ഭഗവന്തം | ==ഭഗവാനെ==പൂജ്യനായ അങ്ങേ |

| | |
|---|---|
| അഹം | —ഞാൻ |
| വിവിദിഷാണി | —അറിയുന്നതിന്നിച്ഛിക്കുന്നു. |
| ഇതി | —എന്നു്. |
| അഹം | —ഞാൻ |
| ചാക്രായണഃ | —ചക്രൻെറ പുത്രനായ |
| ഉഷസ്തിഃ അസ്മി | —ഉഷസ്തിയാകുന്നു. |
| ഇതി ഉവാചഹ | —എന്നു് അവൻ ഉത്തരംപറഞ്ഞു. |

ഭാഷ്യം:— അനന്തരം ഈ ഉഷസ്തിയോടു് യജമാനനായ രാജാവു പറഞ്ഞു:—"പൂജ്യനായ അങ്ങു് ആരാണെന്നറിയുന്നതിനു ഞാൻ ആഗ്രഹിക്കുന്നു" ഇതുകേട്ടു്, ഞാൻ ചക്രൻെറ പുത്രനായ ഉഷസ്തിയാകുന്നു. പക്ഷേ അങ്ങും എന്നെ കേട്ടിരിക്കാം." എന്നു് ചാക്രായണൻ ഉത്തരം പറഞ്ഞു.

ഉപ:— സ ഹോവാച:—"ഭഗവന്തം വാ അഹമേഭിഃ സർവൈരാർത്ത്വിജ്യൈഃ പര്യൈഷിഷം; ഭഗവതോ വാ അഹമവിത്ത്യാഽന്യാനവൃഷി 2

ഭഗവാംസ്ത്വേവമേ സർവൈരാർത്ത്വിജ്യൈരിതി" "തഥേ"തി. "അഥ തർഹ്യേത ഏത ഏവ സമതിസൃഷ്ടാഃ സ്തുവതാം; യാവത്ത്വേഭ്യോ ധനം ദദ്യാസ്താവന്മമ ദദ്യാ" ഇതി. "തഥേ"തിഹ യജമാന ഉവാച. 3

| | |
|---|---|
| സഃ | —അവൻ—യജമാനൻ |
| ഉവാചഹ | —പറഞ്ഞു:— |
| അഹം | —"ഞാൻ |
| ഏഭിഃ സർവൈഃ | —ഈ എല്ലാ |
| ആർത്ത്വിജ്യൈഃ | —ഋത്വിക്കുകളുടെ കർമ്മങ്ങൾക്കായും |
| ഭഗവന്തം വൈ | —ഭഗവാനെയാണു് |

| | |
|---|---|
| പര്യൈഷിഷം | =അന്വേഷിച്ചതു്. |
| ഭഗവതഃ അവിത്ത്യാവൈ | =ഭഗവാനെ കിട്ടാത്തതു കൊണ്ടാണു്, |
| അഹം | =ഞാൻ |
| അന്യാൻ | =വേറെ ആളുകളെ |
| അവൃഷി | =വരിച്ചതു്. |
| മേ | =എന്റെ |
| സർവൈഃ ആർത്ത്വിജ്യൈഃ | =എല്ലാ ഋത്വിക്കർമ്മങ്ങൾക്കും |
| ഭഗവാൻ തു ഏവ | =ഇനി ഭഗവാൻതന്നെ" |
| ഇതി | =എന്നു്. |
| തഥാ ഇതി | ="അപ്രകാരം ആകട്ടെ" എന്നു് ഉഷസ്തി സമ്മതിച്ചു. |
| അഥ തർഹി | ="ഇങ്ങനെയാണെങ്കിൽ |
| ഏതേ ഏവ | =ഇവർതന്നെ=അങ്ങു മുമ്പ വരിച്ചിട്ടുള്ളവർതന്നെ |
| സമതിസൃഷ്ടാഃ | =എന്നാൽ അനുവദിക്കപ്പെട്ടവരായിട്ടു് |
| സ്തുവതാം | =സ്തുതിക്കട്ടെ! |
| (കിം) തു | =എന്നാൽ, |
| ഏഭ്യഃ | =ഇവക്കു് |
| യാവത് ധനം | =എത്ര ധനം |
| ദദ്യാഃ | =നീ കൊടുക്കുന്നുവോ, |
| താവത് | =അത്രയും |
| മമ | =എനിക്കു് |
| ദദ്യാഃ | =അങ്ങു തരണം" |
| ഇതി | =എന്നും പറഞ്ഞു. |

തഥാ ഇതി —"അങ്ങനെയാകട്ടെ" എന്ന്
യജമാനഃ —യജമാനൻ
ഉവാച ഹ —പറഞ്ഞു.

ഭാഷ്യം:— ആ യജമാനൻ പറഞ്ഞു:— സത്യമായും ഞാൻ ഇപ്രകാരം ഭഗവാനെ വളരെ ഗുണങ്ങളുള്ളവനെന്നു കേട്ടു. ഋത്വിക്കുകൾ ചെയ്യേണ്ട എല്ലാ കർമ്മങ്ങളും നടത്തി ത്തരുന്നതിനായി, ഭഗവാനെ അന്വേഷിക്കുകയും ചെയ്തു. അന്വേഷിച്ചിട്ട് ഭഗവാനെ കിട്ടായ്കകൊണ്ടാണ് ഈ വേറെയുള്ളവരെ വരിച്ചത്. എന്നാൽ ഇപ്പോൾ ഭഗവാനെ കണ്ടുകിട്ടിയതുകൊണ്ട്, ഇനിയും "എൻെറ എല്ലാ ഋത്വി ക്കർമ്മങ്ങൾക്കും ഭഗവാൻതന്നെ ആകട്ടെ'' ഇതുകേട്ട് ''അ ങ്ങനെയാകട്ടെ'' എന്നു സമ്മതിച്ചുകൊണ്ട് ഉഷസ്തി പറഞ്ഞു:— ''ഇങ്ങനെയാണെങ്കിൽ, അങ്ങു മുമ്പു വരിച്ചി ട്ടുള്ള ഇവർതന്നെ, വേണ്ടുംവണ്ണം പ്രസന്നനായ എൻെറ അനുവാദത്തോടുകൂടി, സ്തുതിക്കട്ടെ! എന്നാൽ അങ്ങ് ഇങ്ങ നെ ചെയ്യണം; ഈ പ്രസ്തോതാവു മുതലായ എല്ലാവർക്കും കൂടി അങ്ങ് എത്ര ധനം കൊടുക്കുന്നുവോ, അത്രയും ധനം എനിക്കു തരണം.'' ഇതുകേട്ടു രാജാവ് ''അങ്ങനെയാകട്ടെ" എന്നു പറഞ്ഞു. 2-3.

ഉപ:— അഥ ഹൈനം പ്രസ്തോതോപസസാദ ''പ്രസ്തോതര്യാ ദേവതാ പ്രസ്താവമന്വായത്താ, താം ചേദവിദ്വാൻ പ്രസ്തോഷ്യസി, മൂർദ്ധാ തേ വിപതിഷ്യ- തീ''തി മാ ഭഗവാനവോചത്. കതമാ സാ ദേവതാ'' ഇതി.

അഥ —അനന്തരം
പ്രസ്തോതാ —പ്രസ്തോതാവ്
ഏനം —ഇവനെ—ഉഷസ്തിയെ

| | |
|---|---|
| ഉപസസാദ | —വിനയത്തോടുകൂടി ഉപഗമിച്ചു:— |
| പ്രസ്തോതഃ | —"പ്രസ്തോതാവേ! |
| യാ ദേവതാ | —ഏതു ദേവതയാണോ |
| പ്രസ്താവം | —പ്രസ്താവത്തിൽ—പ്രസ്താവഭക്തിയിൽ |
| അന്വായത്താ | —അനുഗതയായിരിക്കുന്നതു്, |
| താം | —ആ ദേവതയെ |
| അവിദ്വാൻ | —അറിയാതെ |
| പ്രസ്തോഷ്യസിചേത് | —പ്രസ്താവിക്കുവാൻപോകയാണെങ്കിൽ, |
| തേ മൂർദ്ധാ | —നിന്റെ മൂർദ്ധാവു് |
| വിപതിഷ്യതി | —വിപതിക്കും—വീണുപോകും" |
| ഇതി | —എന്നു് |
| മാ | —എന്നോടു് |
| ഭഗവാൻ അവോചത് | —ഭഗവാൻ പറഞ്ഞുവല്ലോ |
| സാ ദേവതാ | —ആ ദേവത |
| കതമാ | —ഏതാണു്?" |
| ഇതി | —എന്നു്. |

ഭാഷ്യം:— ഉഷസ്തിയുടെ വാക്കുകേട്ടു്, പ്രസ്തോതാവു്, വിനയത്തോടുകൂടി അദ്ദേഹത്തിന്റെ അടുക്കൽ ചെന്നു പറഞ്ഞു:— "പ്രസ്തോതാവേ! പ്രസ്താവഭക്തിയിൽ അനുഗതയായ ദേവതയെ അറിയാതെ അങ്ങു പ്രസ്താവിക്കയാണെങ്കിൽ, അങ്ങേ മൂർദ്ധാവു വീണുപോകും" എന്നു് ഭഗവാൻ എന്നോടു പറകയുണ്ടായല്ലോ. എന്നാൽ, പ്രസ്താവഭക്തിയിൽ അനുഗതയായ ആ ദേവത ഏതാണു്?"

ഉപ:— പ്രാണ ഇതി ഹോവാച സർവാണി ഹ വാ ഇമാനി ഭൂതാനി പ്രാണമേവാഭിസംവിശന്തി; പ്രാണമഭ്യുജ്ജിഹതേ; സൈഷാ ദേവതാ പ്രസ്താവമന്വായത്താ; താം ചേദവിദ്വാൻ പ്രസ്തോഷ്യോ മൂർദ്ധാ തേ വ്യപതിഷ്യത് തഥോക്തസ്യ മയേതി. 5

| | |
|---|---|
| പ്രാണഃ ഇതി | =പ്രാണൻ എന്നു |
| ഉവാചഹ | =പറഞ്ഞു |
| ഇമാനി സർവാണി ഭൂതാനി | =ഈ ഭൂതങ്ങളെല്ലാം |
| പ്രാണം ഏവ | =പ്രാണനെത്തന്നെ |
| അഭിസംവിശന്തി | =അഭിസംവേശിക്കുന്നു |
| പ്രാണം അഭി | =പ്രാണനെ അഭിലക്ഷിച്ചിട്ടു=പ്രാണസ്വരൂപമായിട്ടു |
| ഉജ്ജിഹതേ | =ഉദ്ഗമിക്കുന്നു |
| സാ ഏഷാ | =അങ്ങനെയുള്ള ഇതാണു് |
| പ്രസ്താവം അന്വായത്താ | =പ്രസ്താവഭക്തിയിൽ അനുഗതയായ |
| ദേവതാ | =ദേവത |
| താം | =ആ ദേവതയേ |
| അവിദ്വാൻ | =അറിയാതെ |
| പ്രാസ്തോഷ്യഃ ചേത് | =നീ പ്രസ്താവിച്ചിരുന്നെങ്കിൽ |
| മയാ | =എന്നാൽ |
| തഥാ ഉക്തസ്യ | =അപ്രകാരം പറയപ്പെട്ട |
| തേ മൂർദ്ധാ | =നിന്റെ മൂർദ്ധാവു് |
| വ്യപതിഷ്യത് | =വിപതിക്കുമായിരുന്നു |
| ഇതി | =എന്നു്. |

ഭാഷ്യം:— പ്രസ്തോതാവിൻെറ ചോദ്യംകേട്ടു് ഉഷ സ്തി ''പ്രാണൻ'' എന്നുത്തരം പറഞ്ഞു. "പ്രസ്താവ ത്തിനു പ്രാണൻ ദേവതയാണെന്നു പറഞ്ഞതു യുക്തംതന്നെ. എങ്ങനെ എന്നാൽ സ്ഥാവരജംഗമാത്മകങ്ങളായ എല്ലാ ഭൂതങ്ങളും പ്രളയകാലത്തിൽ പ്രാണനിൽത്തന്നെ ലയിക്കു ന്നു. അതുപോലെ ഉൽപത്തികാലത്തിൽ പ്രാണനിൽ നിന്നുതന്നെ ഉദ്ഗമിക്കയും ചെയ്യുന്നു. അതിനാൽ പ്രസ്താവഭക്തിയിൽ അനുഗതയായ ദേവത ഇതുതന്നെ. ആ ദേവതയെ അറിയാതെ നീ പ്രസ്താവഭക്തിയെ ചെയ്തിരുന്നു എങ്കിൽ അപ്പോൾ ''നിൻെറ മൂർദ്ധാവു വിപ തിക്കും'' എന്നു് എന്നാൽ പറയപ്പെട്ട നിൻെറ മൂർദ്ധാവു വിപതിക്കുമായിരുന്നു. അതുകൊണ്ടു ഞാൻ തടുത്തപ്പോൾ കർമ്മത്തിൽനിന്നു നീ വിരമിച്ചതു നന്നായി. 5

ഉപ:— അഥ ഹൈനമുദ്ഗാതോപസസാദ:— "ഉദ്ഗാതര്യാദേവതോദ്ഗീഥ മന്വായത്താ, താം ചേദവി ദ്വാനുദ്ഗാസ്യസി, മൂർദ്ധാ തേ വിപതിഷ്യതീതി മാ ഭഗ വാനവോചത്, കതമാ സാ ദേവതാ?'' ഇതി. 6

| | |
|---|---|
| അഥ | —പിന്നെ |
| ഉദ്ഗാതാ | —ഉദ്ഗാതാവു് |
| ഏനം | —ഇവനെ—ഉഷസ്തിയെ |
| ഉപസസാദ | —ഉപസദിച്ചു—വിനയത്തോടു കൂടി ഉപഗമിച്ചു:— |
| ഉദ്ഗാതഃ | —"ഉദ്ഗാതാവേ! |
| യാ ദേവതാ | —ഏതു ദേവതയാണോ |
| ഉദ്ഗീഥം | —ഉദ്ഗീഥത്തിൽ |
| അന്വായത്താ | —അനുഗതയായിരിക്കുന്നതു്, |
| താം | —ആ ദേവതയെ |
| അവിദ്വാൻ | —അറിയാതെ |

ഉദ്ഗാസ്യസിചേത് — നീ ഉദ്ഗാനം ചെയ്കയാണെങ്കിൽ
തേ മൂർദ്ധാ — നിൻെറ മൂർദ്ധാവ്
വിപതിഷ്യതി — വിപതിക്കും
ഇതി — എന്ന്
മാ — എന്നോട്
ഭഗവാൻ അവോചത് — ഭഗവാൻ പറഞ്ഞുവല്ലോ.
സാ ദേവതാ — ആ ദേവത
കതമാ — ഏതാണ്?"
ഇതി — എന്ന്.

ഭാഷ്യം:— അതുപോലെ ഉദ്ഗാതാവും, ഉദ്ഗീഥഭക്തിയിൽ അനുഗതയായ ആ ദേവത ഏതെന്ന ചോദിച്ചു. 6

ഉപ:— ആദിത്യഇതി ഹോവാച; സർവാണി വാ ഇമാനി ഭൂതാന്യാദിത്യമുച്ചൈഃ സന്തം ഗായന്തി; സൈഷാ ദേവതോദ്ഗീഥ മന്വായത്താ; താം ചേദവിദ്വാനുദ്ഗാസ്യോ, മൂർദ്ധാ തേ വ്യപതിഷ്യത് തഥോക്തസ്യ മയേതി. 7

ആദിത്യഃ ഇതി — ആദിത്യൻ എന്ന്
ഉവാചഹ — പറഞ്ഞു
ഇമാനി സർവാണി ഭൂതാനി — "ഈ ഭൂതങ്ങളെല്ലാം
ഉച്ചൈഃ സന്തം — മുകളിൽ സ്ഥിതിചെയ്യുന്ന
ആദിത്യം — ആദിത്യനെ
ഗായന്തി ഹ വൈ — ഗാനംചെയ്യുന്നു = സ്തുതിക്കുന്നു
ഉദ്ഗീഥം അന്വായത്താ — ഉദ്ഗീഥഭക്തിയിൽ അനുഗതയായ
ദേവതാ — ദേവത

| | |
|---|---|
| സാ ഏഷാ | —ഇതാകുന്നു. |
| താം | —ആ ദേവതയെ |
| അവിദ്വാൻ | —അറിയാതെ |
| ഉദ്ഗാസ്യഃ ചേത് | —നീ ഉദ്ഗാനം ചെയ്തിരുന്നു എങ്കിൽ, |
| മയാ | —എന്നാൽ |
| തഥാ ഉക്തസ്യ | —അപ്രകാരം പറയപ്പെട്ട |
| തേ | —നിൻെറ |
| മൂർദ്ധാ | —മൂർദ്ധാവു് |
| വ്യപതിഷ്യത് | —പതിക്കമായിരുന്നു" |
| ഇതി | —എന്നു് |

ഭാഷ്യം:— മേൽപറഞ്ഞ, ഉദ്ഗാതാവിൻെറ ചോദ്യം കേട്ടു്, ഉഷസ്തി, "ആദിത്യൻ'' എന്നുത്തരം പറഞ്ഞു. ''ഈ ഭൂതങ്ങളെല്ലാം, മുകളിൽ സ്ഥിതിചെയ്യുന്ന ആദിത്യനെ ഉദ്ഗാനംചെയ്യുകയാണു ചെയ്യുന്നതു്. സ്തുതിക്കുന്നു എന്നത്ഥം. "പ്ര" എന്ന ശബ്ദത്തിൻെറ സാദൃശ്യത്താൽ പ്രാണൻ പ്രസ്താവഭക്തിയുടെ ദേവതയായതുപോലെ, "ഉത്" എന്ന ശബ്ദത്തിൻെറ സാദൃശ്യത്താൽ, ആദിത്യൻ, ഉദ്ഗീഥഭക്തിയുടെ ദേവതയാകുന്നു എന്നും മററുമുള്ളതു മുമ്പിലത്തെപ്പോലെതന്നെ.

ഉപ:— അഥ ഹൈനം പ്രതിഹത്തോപസസാദ:— "പ്രതിഹത്തയ്യാ ദേവതാ പ്രതിഹാരമന്വായത്താ, താം ചേദവിദ്വാൻ പ്രതിഹരിഷ്യസി, മൂർദ്ധാ തേ വിപതിഷ്യതീതി മാ ഭഗവാനവോചത്; കതമാ സാ ദേവതാ?" ഇതി. 8

| | |
|---|---|
| അഥ | —അനന്തരം |
| പ്രതിഹർത്താ | —പ്രതിഹത്താവു് |

| | |
|---|---|
| ഏനം | =ഇവനെ=ഉഷസ്തിയേ |
| ഉപസസാദ | =ഉപസദിച്ചു:— |
| പ്രതിഹർത്തഃ | =“പ്രതിഹർത്താവേ! |
| യാ ദേവതാ | =ഏതു ദേവതയാണോ |
| പ്രതിഹാരം | =പ്രതിഹാരത്തിൽ |
| അന്വായത്താ | =അനുഗതയായിരിക്കുന്നതു്, |
| താം | =ആ ദേവതയേ |
| അവിദ്വാൻ | =അറിയാതെ |
| പ്രതിഹരിഷ്യസിചേത് | =നീ പ്രതിഹരിക്കയാണെങ്കിൽ |
| തേ മൂർദ്ധാ | =നിന്റെ മൂർദ്ധാവു് |
| വിപതിഷ്യതി ഇതി | =വിപതിക്കും എന്നു് |
| മാ | =എന്നോടു് |
| ഭഗവാൻ അവോചത് | =ഭഗവാൻ പറഞ്ഞുവല്ലോ. |
| സാ ദേവതാ | = ആ ദേവത |
| കതമാ ഇതി | =ഏതാണു്?” എന്നു്. |

ഭാഷ്യം:— ഇതുപോലെതന്നെ പ്രതിഹർത്താവും ഉഷസ്തിയെ ഉപസദിച്ചു്, പ്രതിഹാരത്തിൽ അനുഗതയായ ദേവത ഏതാണെന്നു ചോദിച്ചു 8

ഉപ: — അന്നമിതിഹോവാച; സർവാണിഹ വാ ഇമാനി ഭൂതാന്യന്നമേവ പ്രതിഹരമാണാനി ജീവന്തി; സൈഷാ ദേവതാ പ്രതിഹാരമന്വായത്താ; താം ചേദവിദ്വാൻ പ്രത്യഹരിഷ്യോ, മൂർദ്ധാ തേ വ്യപതിഷ്യത് തഥോക്തസ്യ മയേതി, തഥോക്തസ്യ മയേതി.

| | |
|---|---|
| അന്നം ഇതി | =“അന്ന”മെന്നു് |
| ഉവാ ച ഹ | =പറഞ്ഞു:— |
| ഇമാനി സർവാണി ഭൂതാനി | — “ഈ ഭൂതങ്ങളെല്ലാം |
| അന്നം ഏവ | =അന്നത്തെത്തന്നെ |

| | |
|---|---|
| പ്രതിഹരമാണാനി | —പ്രതിഹരിച്ചുകൊണ്ടു് |
| ജീവന്തി | —ജീവിക്കുന്നു. |
| പ്രതിഹാരം അനായത്താ | —പ്രതിഹാരഭക്തിയിൽ അനുഗതയായ |
| ദേവതാ | — ദേവത |
| സാ ഏഷാ | —ഇതാകുന്നു—അന്നമാകുന്നു |
| താം | —ആ ദേവതയെ |
| അവിദ്വാൻ | —അറിയാതെ |
| പ്രത്യഹരിഷ്യഃ ചേതു് | —നീ പ്രതിഹരിച്ചിരുന്നു എങ്കിൽ |
| മയാ | —എന്നാൽ |
| തഥാ ഉക്തസ്യ | —അപ്രകാരം പറയപ്പെട്ട |
| തേ | —നിന്റെ |
| മൂദ്ധാ | — മൂദ്ധാവു് |
| വ്യപതിഷ്യതു് | —പതിക്കുമായിരുന്നു" |
| ഇതി | —എന്നു്. |

ഭാഷ്യം:— മേൽപറഞ്ഞ ചോദ്യത്തിനുത്തരമായി, "അന്നം" എന്നു് ഉഷസ്തി പറഞ്ഞു "ഈ ഭൂതങ്ങളെല്ലാം, എല്ലായിടത്തുനിന്നും തങ്ങളുടെ അടുക്കലേക്കു് അന്നത്തെ ത്തന്നെ പ്രതിഹരിച്ചുകൊണ്ടാണു് (നീക്കികൊണ്ടാണു്) ജീവിക്കുന്നതു്. പ്രതിശബ്ദത്തിന്റെ സാദൃശ്യം കൊണ്ടു്, പ്രതിഹാരഭക്തിയിൽ അനുഗതയായ ദേവത ഇതാണു്. ഈ ദേവതയെ അറിയാതെ നീ പ്രതിഹരി ച്ചിരുന്നു എങ്കിൽ—ഇത്യാദി മുമ്പിലത്തെപ്പോലെതന്നെ. പ്രസ്താവം, ഉദ്ഗീഥം, പ്രതിഹാരം ഈ ഭക്തികളേ, യഥാക്രമം, പ്രാണൻ, ആദിത്യൻ, അന്നം എന്നുള്ള ദൃഷ്ടിയോടുകൂടി ഉപാസിക്കണമെന്നു് ആകെയുള്ള

അർത്ഥം. പ്രാണൻ മുതലായവയായിത്തീരുകയോ കർമ്മ സമൃദ്ധിയോ ആണ ഫലം.

ഒന്നാമദ്ധ്യായത്തിൽ പതിനൊന്നാം ഖണ്ഡം കഴിഞ്ഞു.

---

ഒന്നാമധ്യായത്തിൽ പന്ത്രണ്ടാംഖണ്ഡം.

ഉപ:— അഥാതഃ ശൗവഃ ഉദ്ഗീഥഃ; തദ്ധ ബകോ ദാല്ഭ്യോ ഗ്ലാവോ വാ മൈത്രേയഃ സ്വാധ്യായമുദ്വവ്രാജ 1

| | |
|---|---|
| അഥ | =ഇനി |
| അതഃ | =ഇതുമുതൽ |
| ശൗവഃ | =ശൗവമായ=ശ്വാക്കളാൽ കണ്ടു പിടിക്കപ്പെട്ട |
| ഉദ്ഗീഥഃ | =ഉദ്ഗാനമായ സാമം പറയപ്പെടുന്നു. |
| തത് | =അതിൽ |
| ദാൽഭ്യഃ | =ദത്ഭന്റെ പുത്രനായ |
| ബകഃ | =ബകനോ, |
| മൈത്രേയഃ | =മിത്രയുടെ പുത്രനായ |
| ഗ്ലാവഃ വാ | =ഗ്ലാവനോ, |
| സ്വാധ്യായം | =സ്വാധ്യായം ചെയ്യുന്നതിനായി |
| ഉദ്വവ്രാജ ഹ | =ഉദ്വ്രജിച്ചു: ഗ്രാമത്തിനു വെളിക്കു വിജനസ്ഥലത്തുള്ള ജലസമീപപ്രദേശത്തിലെത്തി കാത്തിരുന്നപ്പോൾ. |

ഭാഷ്യം:— കഴിഞ്ഞ ഖണ്ഡത്തിൽ, അന്നംകിട്ടായ്കനിമിത്തമുള്ള കഷ്ടാവസ്ഥ—ഉച്ഛിഷ്ടഭക്ഷണവും പര്യുഷിതഭക്ഷണവും പറഞ്ഞുവല്ലോ ആ കഷ്ടാവസ്ഥ

ഉണ്ടാകരുതെന്നുവച്ചു്, അന്നം കിട്ടുന്നതിനായി, ശ്വാക്കളാൽ കണ്ടുപിടിക്കപ്പെട്ടതിനാൽ ശൗവമെന്നു പറയപ്പെടുന്ന ഉദ്ഗാനരൂപമായ സാമത്തെ ഇതിനുമേൽ പ്രസ്താവിക്കുവാൻ പോകുന്നു:— ദല്ഭന്റെയും മിത്രയുടേയും പുത്രനും ബകനെന്നും ഗ്ലാവനെന്നും നാമങ്ങളുള്ളവനുമായ ഒരു ഋഷി (ഈയാൾ രണ്ടുപേരുടേയും പുത്രനാണു്. വസ്തുക്കളുടെ വിഷയത്തിൽ ക്രിയകളുടെ വിഷയത്തിലെന്നപോലെ വികല്പം യുക്തമല്ലല്ലോ. എന്നുമാത്രമല്ല, രണ്ടു നാമങ്ങളുള്ളവനെന്നും, രണ്ടു ഗോത്രങ്ങളുള്ളവനെന്നും, രണ്ടിടത്തും ഭാഗം കിട്ടുകയും പിണ്ഡം കൊടുക്കുകയും ചെയ്യുന്നവനെന്നും മററും സ്മൃതിയിൽ കാണുന്നുമുണ്ടു്. അഥവാ, ഉദ്ഗീഥത്തിൽ മാത്രം മനസ്സുവച്ചിരിക്കുന്നതിനാൽ, ഋഷിയിൽ ആദരമില്ലാത്തതുകൊണ്ടു്, ആ അനാദരത്തെ സൂചിപ്പിക്കുന്നതിനാണു "വാ" എന്ന ശബ്ദം പ്രയോഗിച്ചിരിക്കുന്നതു് എന്നു പറയാം. ദല്ഭന്റെ പുത്രനായ ബകനോ, മിത്രയുടെ പുത്രനായ ഗ്ലാവനോ മറെറാ ആയ ഒരു ഋഷി എന്നൎത്ഥം. 'വാ' എന്ന ശ്രുതിയിലുള്ള ശബ്ദം സ്വാധ്യായത്തിനു മാത്രമാണു് എന്നുംപറയാം) സ്വാധ്യായം ചെയ്യുന്നതിനായി, ഗ്രാമത്തിനുവെളിക്കു്, വിജനപ്രദേശത്തിൽ ഉള്ള ജലത്തിന്റെ സമീപത്തിൽപോയി കാത്തുനിന്നു. (ഇവിടെ, 'ഉദവ്രാജ' എന്നുള്ള ഏകവചനം, ഋഷി ഒരാളേ ഉള്ളൂ എന്നതിലേക്കടയാളമാണു്. ശ്വാക്കളുടെ ഉദ്ഗീഥകാലത്തെ കാത്തുകൊണ്ടിരുന്നതിനാൽ, ഋഷി സ്വാധ്യായംചെയ്തതു്, അന്നത്തെക്കുറിച്ചുള്ള ആഗ്രഹത്താലാണെന്നൂഹിക്കാം )

ഉപ: — തസ്മൈ ശ്വാ ശ്വേതഃ പ്രാദുർബഭൂവ: തമന്യേ ശ്വാന ഉപസമേത്യോചു"രന്നം നോ ഭഗവാനാഗായത്വശനായമവാ" ഇതി. 2

തസ്മൈ — അവന്ന് — ആ ഋഷിക്ക്
ശ്വേതഃ — ശ്വേതമായ — വെളുത്തനിറമുള്ള
ശ്വാ — ശ്വാവ്
പ്രാദുർബഭൂവ — പ്രത്യക്ഷമായി
തം ഉപസമേത്യ — അതിൻെറ അടുക്കൽചെന്ന്
അന്യേ ശ്വാനഃ — മററു ശ്വാക്കൾ
ഊചുഃ — പറഞ്ഞു: —
ഭഗവാൻ — "ഭഗവാനായ അങ്ങ്
നഃ — ഞങ്ങൾക്ക്
അന്നം — അന്നത്തെ
ആഗായതു — ആഗാനംചെയ്ക — ആഗാനംകൊണ്ടുണ്ടാക്കിത്തരിക
വയം അശനായാമ വൈ — ഞങ്ങൾ വിശക്കുന്നു"
ഇതി — എന്ന്

ഭാഷ്യം: — സ്വാധ്യായംകൊണ്ടു സന്തോഷിപ്പിക്കപ്പെട്ട ദേവതയോ ഋഷിയോ ശ്വാവിൻെറ രൂപംധരിച്ച്, ഒരു വെളുത്തനിറത്തിലുള്ള ശ്വാവായിട്ട്, ആ ഋഷിയെ അനുഗ്രഹിക്കുന്നതിനായി അയാൾക്കു പ്രത്യക്ഷപ്പെട്ടു. മററുള്ള ക്ഷുദ്രങ്ങളായ ശ്വാക്കൾ, ആ വെളുത്ത ശ്വാവിൻെറ അടുക്കൽചെന്നു പറഞ്ഞു: — "ഭഗവാൻ ഞങ്ങൾക്ക് ആഗാനംകൊണ്ട് അന്നത്തെ ഉണ്ടാക്കിത്തരിക; ഞങ്ങൾ വിശക്കുന്നു." ഇവിടെ മുഖ്യപ്രാണനെ അനുസരിച്ച അന്നഭുക്കുകളായ, വാക്കു മുതലായ പ്രാണങ്ങൾ, സ്വാധ്യായത്താൽ പരിതോഷിതങ്ങളായിത്തീർന്നിട്ട്, സ്വരൂപമെടുത്ത് ഇവനെ സഹായിക്കുമെന്നുള്ള അർത്ഥമാണ്, യുക്തമായി മനസ്സിലാക്കേണ്ടത്, അങ്ങനെ അല്ലാത്തപക്ഷം ഈ വാക്യത്തിൻെറ അർത്ഥം തീർച്ചപ്പെടാതെപോകും 2

ഉപ:— താൻ ഹോവാച:— ഇഹൈവ മാ പ്രാതരുപ സമീയാതേതി തദ്ധ ബകോ ദാല്ഭ്യോ ഗ്ലാവോ വാ മൈത്രേയഃ പ്രതിപാലയാംചകാര. 3

| | |
|---|---|
| താൻ | —അവയോടു്—ആ ശ്വാക്കളോടു് |
| ഉവാചഹ | —പറഞ്ഞു:— |
| പ്രാതഃ | —"രാവിലേ |
| ഇഹ ഏവ | —ഇവിടെത്തന്നെ |
| മാ ഉപസമീയാത | —എൻെറ അടുക്കൽ വരുവിൻ!" |
| ഇതി | —എന്നു് |
| തത് ഹ | —അവിടെത്തന്നെ |
| ദാല്ഭ്യഃ ബകഃ | —ദല്ഭപുത്രനായ ബകനോ |
| മൈത്രേയഃ | —മിത്രയുടെ പുത്രനായ |
| ഗ്ലാവഃ വാ | —ഗ്ലാവനോ |
| പ്രതിപാലയാംചകാര | —പ്രതീക്ഷിച്ചു—കാത്തിരുന്നു. |

ഭാഷ്യം:— മേൽപറഞ്ഞപ്രകാരമുള്ള, ക്ഷുദ്രശ്വാക്കളുടെ അപേക്ഷകേട്ടു്, ആ വെളുത്ത ശ്വാവു്, അവയോടു പറഞ്ഞു:— "നിങ്ങൾ ഇവിടെത്തന്നെ രാവിലേ എൻെറ അടുക്കൽ വരുവിൻ!" 'സമീയാത' എന്നുള്ളിടത്തെ ദീർഘം ഛാന്ദസമാണു്, അല്ലെങ്കിൽ തെററായ പാഠമായിരിക്കാം. പ്രാതഃകാലത്തിൽ എന്നുപറഞ്ഞതു് അപ്പോൾ തന്നെ ഉദ്ഗാനംചെയ്യണമെന്നുവച്ചിട്ടാണു്. അഥവാ; അന്നംതരുന്ന സവിതാവിനു് അപരാഹ്ണത്തിൽ ആഭിമുഖ്യമില്ലാത്തതുകൊണ്ടാണു് പ്രാതഃകാലത്തിൽതന്നെ പ്രതീക്ഷിക്കണമെന്നു പറഞ്ഞതെന്നും വരാം. ആ സ്ഥലത്തും

സമയത്തുംതന്നെയാണ്, ദാല്ഭ്യനായ ബകനോ, മൈത്രേയനായ ഗ്ലാവനോ ആയ ഋഷി കാത്തിരുന്നത്. 3

ഉപ:— തേ ഹ യഥൈവേഹബഹിഷ്പവമാനേന സ്തോഷ്യമാണാഃ സംരബ്ധാഃ സർപ്പന്തീത്യേവമാസസൃപുസ്തേഹ സമുപവിശ്യ ഹിംചക്രുഃ 4

| | |
|---|---|
| തേ | — അവ — ആ ശ്വാക്കൾ |
| യഥാ ഏവ | — ഏതുപ്രകാരമാണോ |
| ഇഹ | — കർമ്മത്തിൽ |
| ബഹിഷ്പവമാനേന | — ബഹിഷ്പവമാനമെന്ന സ്തോത്രംകൊണ്ടു |
| സ്തോഷ്യമാണാഃ | — സ്തുതിക്കുവാൻപോകുന്നവർ |
| സംരബ്ധാഃ | — അന്യോന്യംചേൎന്ന് |
| സർപ്പന്തി | — വട്ടത്തിൽ ചുററുന്നതു്, |
| ഇതി ഏവം | — ഇപ്രകാരംതന്നെ |
| ആസസൃപുഃഹ | — ആസർപ്പണംചെയ്തു — വട്ടത്തിൽ ചുററി. |
| തേ | — അവ — ആ ശ്വാക്കൾ |
| സമുപവിശ്യ | — ഇരുന്നിട്ടു് |
| ഹിംചക്രുഃ | — "ഹിം" എന്ന ശബ്ദം പുറപ്പെടുവിച്ചു. |

ഭാഷ്യം:— ആ ശ്വാക്കൾ, അവിടെത്തന്നെ വന്നു്, ഋഷിയുടെ മുമ്പാകെ, കർമ്മത്തിൽ ബഹിഷ്പവമാനമെന്ന സ്തോത്രംകൊണ്ടു സ്തുതിക്കുവാൻ പോകുന്ന ഉദ്ഗാതൃപുരുഷന്മാർ—അദ്ധ്വൎയ്യു മുതൽ യജമാനൻവരെയുള്ളവർ അന്യോന്യംചേൎന്നു വട്ടത്തിൽ ചുററുന്നതെങ്ങനെയോ; അതുപോലെതന്നെ, മുമ്പിലുള്ളതിൻെറ വാൽ പിന്നിലുള്ളതു കടിച്ചുപിടിച്ചു്, എല്ലാം പരസ്പരം ചേൎന്നു വട്ടത്തിൽ

ചുററി. അങ്ങനെ ചുററിയതിൻെറശേഷം അവ ഇരുന്നിട്ടു "ഹിം" എന്നു ശബ്ദം പുറപ്പെടുവിച്ചു.          4

ഉപ:— ഓ 3 മദാ 3 മോംപിബാ 3 മോം 3 ദേവോ വരുണഃപ്രജാപതിഃ സവിതാ 2 *f*ന്നമിഹാ 2 *ff*ഹരദന്ന- പതേ 3 *f*ന്നമിഹാ 2 *ff*ഹരാ 2 *ff*ഹരോ 3 മിതി.    5

| | |
|---|---|
| ഓം! അദാമ | —ഞങ്ങൾ അന്നം ഭക്ഷിക്കമാറാകട്ടെ! |
| ഓം! പിബാമ | —ഞങ്ങൾ പാനംചെയ്യുമാറാകട്ടെ! |
| ഓം! ദേവഃ | —ദേവനും—ദ്യോതനസ്വരൂപനും |
| വരുണഃ | —വരുണനും—ജഗത്തിനു വർഷത്തെ പ്രദാനം ചെയ്യുന്നവനും, |
| പ്രജാപതിഃ | —പ്രജാപതിയും—പ്രജാപാലകനും ആയ |
| സവിതാ | —സവിതാവു—സർവത്തേയും പ്രസവിക്കുന്നവനായ ആദിത്യൻ |
| ഇഹ | —ഇവിടെ—ഞങ്ങൾക്കു് |
| അന്നം | —അന്നത്തെ |
| ആഹരത് | —ആഹരിക്കട്ടെ!—തരട്ടെ! |
| അന്നപതേ | —എല്ലാ അന്നത്തിനും പതിയായിട്ടുള്ളവനേ |
| ഇഹ | —ഇവിടെ—ഞങ്ങൾക്കു |
| അന്നം ആഹര | —അന്നത്തെ ആഹരിക്കു |
| ആഹര ഓം | —ആഹരിക്കു ഓം |
| ഇതി | —എന്നു്. |

ഭാഷ്യം:— "ഓം! ഞങ്ങൾ ഭക്ഷിക്കമാറാകട്ടെ! ഓം! ഞങ്ങൾ പാനം ചെയ്യുമാറാകട്ടെ! ഓം! ദ്യോതനം ചെയ്യുന്ന

തിനാൽ ദേവനും, ജഗത്തിനു വൃഷ്ടിയെ നല്കുന്നതിനാൽ വരുണനും, പ്രജകളെ പാലനംചെയ്യുന്നതിനാൽ പ്രജാപതിയും, സർവത്തേയും പ്രസവിക്കുന്നതിനാൽ സവിതാവും ആയ ആദിത്യൻ ഇവിടെ ഞങ്ങാംക്കു് അന്നത്തെ ആഹരിക്കട്ടെ!'' ഇങ്ങനെ ഹിംകാരംചെയ്തിട്ടു് അവർ പിന്നെയും പറഞ്ഞു:— അല്ലയോ അന്നപതേ! (എല്ലാ അന്നത്തെയും പ്രസവിക്കുന്നതു സൂൎയ്യനാകയാൽ സൂൎയ്യൻ അന്നത്തിൻെറ പതിയാണു്. സൂൎയ്യൻ പാകംചെയ്യാതെ പ്രാണികാംക്കു് അണുമാത്രംപോലും അന്നം ഉണ്ടാകയില്ലല്ലോ) ഇവിടെ ഞങ്ങാംക്കു് അന്നത്തെ ആഹരിച്ചാലും ആഹരിച്ചാലും! (ആവൎത്തിച്ചുപറയുന്നതു് ആദരം കാണിക്കുന്നതിനാണു്) ഓം''.

ഒന്നാമധ്യായത്തിൽ പന്ത്രണ്ടാംഖണ്ഡം കഴിഞ്ഞു.

---

## ഒന്നാമധ്യായത്തിൽ പതിമ്മൂന്നാംഖണ്ഡം

ഭക്തിവിഷയമായ ഉപാസനമാണല്ലോ ഇതിനുമുമ്പു പറഞ്ഞതു്. അതു് സാമാവയവത്തെ സംബന്ധിച്ചുള്ളതാണു്. അതുപോലെ, സാമത്തിൻെറ മറെറാരവയവമായ സ്തോഭാക്ഷരങ്ങളെ സംബന്ധിച്ചവയും ഒരുമിച്ചുതന്നെ അനുഷ്ഠിക്കേണ്ടവയുമായ വേറേ ഉപാസനങ്ങളേ ഇനി പറവാൻപോകുന്നു. രണ്ടുവകയും ഒരുപോലെ സാമാവയവങ്ങളോടു സംബന്ധപ്പെട്ടവയാണെന്നുള്ളതാണു്, മുമ്പിൽ പറഞ്ഞ ഉപാസനങ്ങാംക്കും ഇനി പറയുവാൻപോകുന്ന ഉപാസനങ്ങാംക്കും തമ്മിൽ ഉള്ള സാമ്യം.

ഉപ:— അയം വാവലോകോ ഹാ ഉകാരോ, വായുർഹാ ഇകാര, ശ്ചന്ദ്രമാ അഥകാരഃ; ആത്മേഹകാരോ$f$ ഗ്നിരീകാരഃ. 1

| | |
|---|---|
| ഹാ ഉകാരഃ | ="ഹാ ഉ" എന്ന ശബ്ദം (സ്തോഭം) |
| അയം ലോകഃ വാവ | =ഈ ലോകമാകുന്നു=പൃഥിവി യാകുന്നു. |
| ഹാ ഇകാരഃ | ="ഹാ ഇ" എന്ന ശബ്ദം |
| വായുഃ | =വായുവാകുന്നു. |
| അഥകാരഃ | ="അഥ" എന്ന സ്തോഭം |
| ചന്ദ്രമാഃ | = ചന്ദ്രനാകുന്നു. |
| ഇഹകാരഃ | =ഇഹ എന്ന ശബ്ദം |
| ആത്മാ | =ആത്മാവാകുന്നു. |
| ഈകാരഃ | =ഈ എന്ന ശബ്ദം |
| അഗ്നിഃ | =അഗ്നിയാകുന്നു. |

ഭാഷ്യം:— രഥംതരസാമത്തിൽ പ്രസിദ്ധമായ "ഹാ ഉ" എന്നുള്ള സ്തോഭം ഈ ലോകം—അതായതു പൃഥിവി ആകുന്നു. "ഇയം വൈ രഥംതരം" എന്ന ശ്രുതിയിൽ, പൃഥിവി രഥംതരമാണെന്നു പറഞ്ഞിട്ടുമുണ്ടു്. ഈ സംബന്ധമാകുന്ന സാദൃശ്യത്താൽ, "ഹാ ഉ" കാരത്തെ പൃഥിവിയായി ഉപാസിക്കണമെന്നർത്ഥം. "ഹാ ഇ" എന്ന സ്തോഭം വായുവാകുന്നു. ഈ "ഹാ ഇ" എന്ന ശബ്ദം, വാമദേവനെ സംബന്ധിച്ച സാമത്തിൽ പ്രസിദ്ധമായിട്ടുള്ളതാണു്. ആ വാമദേവ്യമായ സാമമാകട്ടെ, വായുവിൻെറയും അപ്പുകളുടെയും സംബന്ധത്തിൽനിന്നുദ്ഭവിച്ചതാകുന്നു. ഈ സംബന്ധത്താൽ "ഹാ ഇ" എന്ന സ്തോഭത്തെ വായു എന്ന ദൃഷ്ടിയോടുകൂടി ഉപാസിക്കണമെന്നർത്ഥം. "അഥ" എന്ന സ്തോഭം ചന്ദ്രനാകുന്നു. ചന്ദ്രനെന്നുള്ള ദൃഷ്ടിയോടുകൂടി അഥകാരത്തെ ഉപാസിക്കണം. ഇതിലുള്ള "ഥ"കാരം അന്നത്തിൽ സ്ഥിതിചെയ്യുന്നു. ചന്ദ്രൻ അന്നാത്മാവുമാണു്. അതു മാത്രമല്ല, ഥകാരംപോലെ അകാരവും അന്നാ

ത്മാവായ ചന്ദ്രനിലുണ്ട്. ഈ സാമ്യംകൊണ്ട "ഥ" കാരത്തെ ചന്ദ്രനായി ഉപാസിക്കണമെന്നർത്ഥം. "ഇ ഹ"കാരം ആത്മാവാകുന്നു. പ്രത്യക്ഷമായ ആത്മാവു് "ഇ ഹ" എന്നു വ്യപദേശിക്കപ്പെടാറുണ്ട്. സ്തോഭവും ഇഹ എന്നാണു്. അതാണു് ആത്മാവിനും ഇഹ എന്നതിനും തമ്മിലുള്ള സാമ്യം. അതിനാൽ ഇഹകാരത്തെ ആത്മാവായി ഉപാസിക്കണം. ഈകാരം അഗ്നിയാകുന്നു. ആഗ്നേയങ്ങളായ എല്ലാ സാമങ്ങളിലും ഈകാരം വച്ചിട്ടുണ്ട്. അതുകൊണ്ടു് ആ സാമങ്ങളിൽ അഗ്നിയും ഈകാരവുമുണ്ട്. ഈ സംബന്ധത്താൽ ഈകാരത്തെ അഗ്നിയായി ഉപാസിക്കണമെന്നർത്ഥം. 1

ഉപ:— ആദിത്യ ഊകാരോ, നിഹവ ഏകാരോ, വിശ്വേദേവാ ഔഹോയികാരഃ, പ്രജാപതിർ ഹിംകാരഃ, പ്രാണഃ സ്വരോ,ന്നം യാ, വാഗ്വിരാട് 2

ഊകാരഃ — ഊകാരം
ആദിത്യഃ — ആദിത്യനാകുന്നു.
ഏകാരഃ — ഏകാരം
നിഹവഃ — നിഹവമാകുന്നു — ആഹ്വാനം (വിളിക്ക) ആകുന്നു
ഔഹോയികാരഃ — "ഔഹോയി" എന്ന സ്തോഭം
വിശ്വേദേവാഃ — വിശ്വേദേവന്മാരാകുന്നു
ഹിംകാരഃ — ഹിംകാരം
പ്രജാപതിഃ — പ്രജാപതിയാകുന്നു.
സ്വരഃ — "സ്വര"മെന്ന സ്തോഭം
പ്രാണഃ — പ്രാണനാകുന്നു
യാ — "യാ" എന്ന സ്തോഭം
അന്നം — അന്നമാകുന്നു
വാക് — "വാക്" എന്ന സ്തോഭം

വിരാട് —വിരാട്ടാകുന്ന—അന്നം, (അ) ഒരു ദേവതയാകുന്നു

ഭാഷ്യം:— ഉച്ചൈസ്സായി–ഊർദ്ധ്വഭാഗത്തിൽ സ്ഥിതി ചെയ്യുന്നവനായി–ആദിത്യനെ ഗാനംചെയ്യാറുണ്ടു്. ഈ സ്തോഭവും ഊകാരവുമാണു്. എന്നു മാത്രമല്ല, ആദിത്യൻ ദേവതയായിട്ടുള്ള സാമത്തിൽ സ്തോഭം ഊകാരവുമാകുന്നു. അതിനാൽ ഊകാരം ആദിത്യനാകുന്നു. ഏകാരരൂപമായ സ്തോഭം നിഹവമാകുന്നു. നിഹവം എന്നതു് ആഹ്വാനം (വിളിക്ക) ആകുന്നു. "ഏഹി" (വരിക) എന്നാണല്ലോ വിളിക്കുന്നതു്. രണ്ടിലും "ഏ"കാരമുള്ളതുകൊണ്ടു് ഏകാരത്തിൽ നിഹവദൃഷ്ടി ഉണ്ടായിരിക്കണമെന്നർത്ഥം. "ഔഹോയി" എന്ന സ്തോഭം വിശ്വദേവന്മാരാകുന്നു. എന്തെന്നാൽ വിശ്വദേവന്മാർ ദേവതയായിട്ടുള്ള സാമത്തിൽ ഈ സ്തോഭം കാണുന്നുണ്ടു്. ഹിംകാരം പ്രജാപതിയാകുന്നു. പ്രജാപതിയെ നീലപീതാദിരൂപത്തിൽ നിർവചിക്കുവാൻ സാധിക്കുകയില്ല. ഹിംകാരവും അവ്യക്തമാകുന്നു. ഇതാണു പ്രജാപതിക്കും ഹിംകാരത്തിനും തമ്മിൽ സാമ്യം. സ്വരമെന്ന സ്തോഭം പ്രാണനാകുന്നു. ആ സ്തോഭത്തിനും പ്രാണനും തമ്മിലുള്ള സാമാന്യം സ്വരഹേതുത്വമാണു്. "യാ'' എന്ന സ്തോഭം അന്നമാകുന്നു. അന്നംകൊണ്ടാണു് ഈ ജഗത്തെല്ലാം യാനംചെയ്യുന്നതു്. അതാണു് അന്നത്തിനും "യാ'' എന്ന സ്തോഭത്തിനും തമ്മിൽ ഉള്ള സാമാന്യം. "വാക്'' എന്ന സ്തോഭം വിരാട്ടാകുന്നു (വിരാട്ടെന്നതു് അന്നമോ ദേവതാവിശേഷമോ ആണു്.) എന്തെന്നാൽ, ഈ സ്തോഭം, വിരാട്ടു ദേവതയായിട്ടുള്ള സാമത്തിൽ കാണുന്നുണ്ടു്. 2

ഉപ:— അനിരുക്ത സ്ത്രയോദശഃ സ്തോഭഃ സംചരോ ഹുംകാരഃ 3

| | |
|---|---|
| ഹ്ഊംകാരഃ | =ഹ്ഊംകാരമെന്ന |
| ത്രയോദശഃ സ്തോഭഃ | =പതിമ്മൂന്നാമത്തെ സ്തോഭം |
| അനിരുക്തഃ | = അനിരുക്തവും=ഇന്നതെന്നു നിർവചിക്കപ്പെട്ടവാൻ കഴിയാത്തതും |
| സഞ്ചരഃ | =സഞ്ചരവും=വികല്പിക്കപ്പെട്ടുന്ന സ്വരൂപത്തോടുകൂടിയതുമാകുന്നു. |

ഭാഷ്യം:— പതിമ്മൂന്നാമത്തെ സ്തോഭമായ ഹ്ഊംകാരം അനിരുക്തമാകുന്നു. അവ്യക്തമായതുകൊണ്ട് ഇന്നതെന്നു നിർവചിക്കുവാൻ കഴിയാത്തതാകുന്നു എന്നർത്ഥം. അതിനാൽതന്നെ പലവിധത്തിൽ വികല്പിക്കപ്പെട്ടുന്ന സ്വരൂപത്തോടുകൂടിയതുമാകുന്നു. അതുകൊണ്ട് അതു അനിരുക്തസ്വരൂപമായിത്തന്നെ ഉപാസിക്കപ്പെടേണ്ടതാണെന്നഭിപ്രായം. 3

സ്തോഭാക്ഷരങ്ങളെ ഉപാസിക്കുന്നതുകൊണ്ടു ഫലം പറയുന്നു.

ഉപ:— ദുഗ്ദ്ധേഽസ്മൈ വാഗ് ദോഹഃ; യോ വാചോ ദോഹഃ; അന്നവാനന്നാദോ ഭവതി; യ ഏതാമേവം സാമ്നാ മുപനിഷദം വേദോപനിഷദം വേദ. 4

| | |
|---|---|
| യഃ | =ആർ |
| ഏവം | =ഇപ്രകാരം |
| ഏതാം | =ഈ |
| സാമ്നാം ഉപനിഷദം | =സാമങ്ങളുടെ ഉപനിഷത്തിനെ |
| വേദ | =അറിയുന്നുവോ |
| അസ്മൈ | =ഇവന്നു്=ഈ സാധകന്നു്, |
| വാക് | =വാക്കു്, |

| | |
|---|---|
| വാചഃ ദോഹഃ യഃ തം | — വാക്കിൻെറ ദോഹം (കറവ) എന്നു പറയുന്ന |
| ദോഹം | — ദോഹത്തെ — കറവയെ |
| ദുഗ്ദേ | — ദോഹനംചെയ്യുന്നു — കറക്കുന്നു. |
| സഃ | — അവൻ |
| അന്നവാൻ | — അന്നമുള്ളവനായും |
| അന്നാദഃ | — അന്നങ്ങളെ അദിക്കുന്നവനായും |
| ഭവതി | — ഭവിക്കുന്നു. |

ഭാഷ്യം:— സാമത്തിൻെറ അവയവങ്ങളായ സ്തോഭാക്ഷരങ്ങളെ സംബന്ധിച്ച ഈ ദർശനത്തെ ഇങ്ങനെ അറിയുന്നതാരോ അവന്നു്, വാക്കു്, വാക്കിൻെറ കറവ എന്നു പറയുന്ന കറവ കറക്കുന്നു. വാക്കിൻെറ കറവ എന്നു പറയുന്നതു് ഋഗ്വേദം മുതലായ ശബ്ദംകൊണ്ടു സിദ്ധിക്കുന്ന ഫലമാകുന്നു. അതിനെ, വാക്കു തന്നെത്താൻ, സാധകനു കറന്നുകൊടുക്കുന്നു എന്നഭിപ്രായം. അതു മാത്രമല്ല, ആ സാധകൻ വളരെ അന്നമുള്ളവനായും ധാരാളം അന്നം ഭക്ഷിക്കത്തക്ക അഗ്നിബലമുള്ളവനായും തീരും. 4

ഒന്നാമദ്ധ്യായത്തിൽ പതിമ്മൂന്നാംഖണ്ഡം കഴിഞ്ഞു.

---

## രണ്ടാമദ്ധ്യായം ഒന്നാം ഖണ്ഡം.

ഭാഷ്യം:— "ഓമിത്യേതദക്ഷരമുപാസീത, ഇത്യാദി കൊണ്ടു്, സാമാവയവങ്ങളെ സംബന്ധിച്ചതും, അനേക ഫലങ്ങളോടുകൂടിയതുമായ ഉപാസനം പറഞ്ഞുകഴിഞ്ഞു. അനന്തരം സ്തോഭാക്ഷരങ്ങളെ സംബന്ധിച്ച ഉപാസനവും പറഞ്ഞു. ഏതുവിധത്തിലായാലും — സാമാവയവങ്ങളെ സംബന്ധിച്ചതായാലുംശരി സ്തോഭാക്ഷരങ്ങളെ

സംബന്ധിച്ചതായാലുംശരി അതു്, സാമത്തിൻെറ ഏക ദേശത്തോടുമാത്രം സംബന്ധിച്ചതാണു്. "ഇനി ഇപ്പോാം, എല്ലാ സാമത്തിലും, എല്ലാ സാമത്തേയും സംബന്ധിച്ച ഉപാസനങ്ങളെ ഞാൻ പറയുവാൻപോകുന്നു, എന്നുള്ള ഭാവത്തിൽ, ശ്രുതി ആരംഭിക്കുന്നു. ഏകദേശോപാസനം കഴിഞ്ഞു്, ഏകദേശിയുടെ ഉപാസനം പറയുന്നതു യുക്തമാണല്ലോ.

ഉപ:— ഓം സമസ്തസ്യ ഖലു സാമ്ന ഉപാസനം സാധു; യത് ഖലു സാധു തത് സാമേത്യാചക്ഷതേ; യദസാധുതദസാമേതി. 1

| | |
|---|---|
| സമസ്തസ്യ ഖലു | =സമസ്തമായ=എല്ലാ അവയവങ്ങളോടുംകൂടിയ |
| സാമ്നഃ | =സാമത്തിൻെറ |
| ഉപാസനം | =ഉപാസനം |
| സാധു | =സാധുവാകുന്നു. |
| യത് | =ഏതാണോ |
| സാധു | =സാധുവായിട്ടുള്ളതു്, |
| തത് | =അതിനെ |
| സാമ ഇതി | =സാമം എന്നു |
| ആചക്ഷതേ | =ആഖ്യാനംചെയ്യുന്നു=കുശലന്മാർ പറയുന്നു. |

ഭാഷ്യം:— എല്ലാ അവയവങ്ങളോടും (അഞ്ചു ഭക്തികളോടും, ഏഴ ഭക്തികളോടും) കൂടിയ സാമത്തിൻെറ ഉപാസനം സാധുവാകുന്നു. ഇവിടെ, സാധുശബ്ദം സമസ്തമായ സാമത്തിൽ സാധുദൃഷ്ടിയെ മാത്രം വിധിക്കുന്നതാകുന്നു. അതിനു് പൂർവോപാസനത്തിൻെറ നിന്ദയിൽ താല്പൎയ്യമില്ല. സമസ്തമായ സാമത്തിൻെറ ഉപാസനം

സാധു എന്നു പറഞ്ഞതുകൊണ്ടു അവയവോപാസനം അസാധുവെന്നു ശങ്കിക്കേണ്ടെന്നു സാരം. ആകട്ടെ, മുമ്പു പറഞ്ഞതിൽ ഇല്ലാത്ത സാധുത്വമാണല്ലോ സമസ്തമായ സാമത്തിൽ വിധിക്കുന്നതു്. അതിനാൽ അർത്ഥംകൊണ്ടു്, അവയവോപാസനത്തിനു നിന്ദ വന്നുകൂടുന്നുണ്ടു്, എന്നുപറകയാണെങ്കിൽ, അങ്ങനെയല്ല; "സാധു സാമേത്യുപാസ്തേ" എന്നാണു് ഉപസംഹരിച്ചിരിക്കുന്നതു്. അവയവോപാസനത്തിലും സാധുത്വമില്ലായ്കയില്ല, പക്ഷേ ആ വിശേഷണം അവിടെ പറഞ്ഞില്ലെന്നേയുള്ളു. സാധുശബ്ദത്തിനു ശോഭനം എന്നാണർത്ഥം. അതെങ്ങനെ അറിയാമെന്നു ചോദിക്കയാണെങ്കിൽ, പറയാം:— ലോകത്തിൽ സാധുവായി (ശോഭനമായും നിർദ്ദോഷമായും) പ്രസിദ്ധപ്പെട്ടിരിക്കുന്നതിനെ, കുശലന്മാർ സാമമെന്നു പറയുന്നു. അതിനു വിപരീതമായിട്ടുള്ളതിനെ അസാമമെന്നും പറയുന്നു. 1

ഉപ:— തദ്ധതാപ്യാഹുഃ സാമ്നൈനമുപാഗാദിതി, സാധുനൈനമുപാഗാദിത്യേവ തദാഹുഃ, അസാമ്നൈനമുപാഗാദിതി അസാധുനൈനമുപാഗാദിത്യേവ തദാഹുഃ 2

| | |
|---|---|
| തത് | = ആ വിഷയത്തിൽ |
| ഉതാപി | = ഇതുമാത്രമല്ല |
| സാമ്നാ | = സാമമായിട്ടു |
| ഏനം | = ഇവനെ |
| ഉപാഗാത് ഇതി | = ഉപഗമിച്ചു എന്നു് |
| ആഹുഃ | = പറയുന്നു |
| തത് | = അവിടെ |
| സാധുനാ | = ശോഭനമായി |
| ഏനം ഉപാഗാത് | = ഇവനെ ഉപഗമിച്ചു |
| ഇതി ഏവ | = എന്നുതന്നെയാണു് |

| | |
|---|---|
| ആഹുഃ | —പറയുന്നത്് |
| അസാമ്നാ | —അസാമമായി |
| ഏനം ഉപാഗാത് | —ഇവനെ ഉപഗമിച്ചു |
| ഇതി | —എന്നുപറയുന്നു |
| തത് | —അവിടെ |
| അസാധുനാ | —അശോഭനമായി |
| ഏനം | —ഇവനെ |
| ഉപാഗാത് | —ഉപഗമിച്ചു |
| ഇതി ഏവ | —എന്നുതന്നെയാണ് |
| ആഹുഃ | —പറയുന്നത്. |

ഭാഷ്യം:— ഇങ്ങനെ സാധുവിനേയും അസാധുവിനേയും വേർതിരിക്കുന്ന വിഷയത്തിൽ ഇതുമാത്രമല്ല; ബന്ധനം മുതലായ അസാധുകാര്യങ്ങൾ കാണാത്തപ്പോൾ, ലൌകികന്മാർ ആരിൽനിന്നാണോ അസാധുത്വം വരാമെന്നു ശങ്കയുള്ളത്, അവൻ, സാമമായി, രാജാവിൻേറയോ സാമന്തൻേറയോ അടുക്കൽ ചെന്നു എന്നു പറയുന്നു. അവിടെ ശോഭനമായി ചെന്നു എന്നുതന്നെയാണ് അവർ പറയുന്നത്. എന്നാൽ നേരേമറിച്ചു ബന്ധനം മുതലായ അസാധുകാര്യം കാണുന്നിടത്ത്, അസാമമായി ഇവനെ ഉപഗമിച്ചു എന്നു പറയുന്നു. അവിടെ അസാധുവായി ഉപഗമിച്ചു എന്നുതന്നെയാണു പറയുന്നത്. 2

ഉപ:— അഥോതാപ്യാഹുഃ സാമനോബതേതി, യത് സാധു ഭവതി, സാധുബതേത്യേവതദാഹുഃ. അസാധുനോ ബതേതി; യദസാധുഭവത്യസാധു ബതേത്യേവതദാഹുഃ 3

| | |
|---|---|
| അഥ | —അതുപോലെ |
| ഉതാപി | —ഇനിയും ഉണ്ട്:— |
| നഃ | —നമുക്ക് |
| സാമ ബത | —സാമമായിരിക്കുന്നു സന്തോഷം! |

| | |
|---|---|
| ഇതി ആഹുഃ | —എന്നു പറയാറുണ്ടു് |
| തത് | —അവിടെ |
| യത് സാധു ഭവതി | —ഏതാണോ സാധുവായി സംഭവിക്കുന്നതു്, |
| തത് | —അതിനെ |
| സാധുബത ഇതി ഏവ | —സാധുവായിരിക്കുന്നു. സന്തോഷം എന്നുതന്നെ |
| ആഹുഃ | —പറകയാകുന്നു |
| നഃ അസാമ ബത! | —നമുക്കു് അസാമമായിരിക്കുന്നു കഷ്ടം! |
| ഇതി ആഹുഃ | —എന്നു പറയാറുണ്ടു് |
| തത് | —അവിടെ |
| യത് അസാധു ഭവതി | —അസാധുവായി സംഭവിക്കുന്നതു് ഏതോ, |
| തത് | —അതിനെ |
| അസാധു ബത | —അസാധുവായിരിക്കുന്നു കഷ്ടം! |
| ഇതി ഏവ | —എന്നുതന്നെ |
| ആഹുഃ | — പറകയാകുന്നു |

ഭാഷ്യം:— അതുപോലെ ഇനിയുമുണ്ടു്:— അവരവക്കു് അനുഭവപ്പെടുന്നതിനെപ്പററി അനുകമ്പയോടുകൂടി, ''നമുക്കു സാമമായിരിക്കുന്നു സന്തോഷം!'' എന്നു പറയാറുണ്ടു്. അങ്ങനെ പറയുന്നവർ സാധുവായിട്ടുള്ളതിനെ സാധു എന്നു പറയുകതന്നെയാകുന്നു. നേരേമറിച്ചു്, സംഭവിക്കുമ്പോഠം ''നമുക്കു അസാമം സംഭവിച്ചിരിക്കുന്നു, കഷ്ടം!'' എന്നു പറയുന്നു. അവിടെ അവർ, തങ്ങഠംക്കു അസാധുവായി സംഭവിക്കുന്നതിനെ, അസാധു, കഷ്ടം! എന്നു പറകതന്നെയാണു ചെയ്യുന്നതു്. അതുകൊണ്ടു്,

സാമശബ്ദത്തിനും സാധുശബ്ദത്തിനും ഒരേ അർത്ഥം തന്നെയാണെന്നു സിദ്ധിക്കുന്നു. 3

ഉപ:— സയ ഏതദേവം വിദ്വാൻ സാധു സാമേത്യുപാസ്തേ ഽഭ്യാശോ ഹ യദേനം സാധവോ ധർമ്മാ ആ ച ഗച്ഛേ യുരുപ ച നമേയുഃ 4

| | |
|---|---|
| യഃ | — ആർ |
| ഏതത് സാമ | — ഈ സാമത്തെ |
| സാധു വിദ്വാൻ | — സാധുവെന്നറിഞ്ഞ് |
| ഉപാസ്തേ | — ഉപാസിക്കുന്നുവോ, |
| ഏനം | — ഇവനെ |
| സാധവഃ ധർമ്മാഃ | — സാധുക്കളായ (ശരിയായ) ധർമ്മങ്ങൾ |
| ആഗച്ഛേയുഃ ച | — ആഗമിക്കയും |
| ഉപനമേയുഃ ച | — ഉപനമിക്കയും (ഭോഗ്യങ്ങളായി ത്തീരുകയും) ചെയ്യും |
| ഇതി യത് തത് | — എന്നുള്ളത് |
| അഭ്യാശഃ ഹ | — വേഗത്തിൽതന്നെ. |

ഭാഷ്യം:— അതിനാൽ, ഇങ്ങനെ, സമസ്തമായ സാമത്തെ സാധുഗുണത്തോടുകൂടിയതെന്നറിഞ്ഞുപാസിക്കുന്നവന്, വേഗത്തിൽ, ശ്രുതിസ്മൃതികൾക്ക അവിരുദ്ധങ്ങളായ ധർമ്മങ്ങൾ സിദ്ധിക്കയും, അവയുടെ ശുഭഫലങ്ങൾ അനുഭവിക്കുമാറാകയും ചെയ്യും.

രണ്ടാമദ്ധ്യായത്തിൽ ഒന്നാംഖണ്ഡം കഴിഞ്ഞു.

---

## രണ്ടാമദ്ധ്യായത്തിൽ രണ്ടാംഖണ്ഡം

ഉപ:— ലോകേഷു പഞ്ചവിധം സാമോപാസീത:— പൃഥിവീ ഹിംകാരോഽഗ്നിഃ പ്രസ്താവോഽന്തരിക്ഷമുദ്ഗീഥ ആദിത്യഃ പ്രതിഹാരോ ദ്യൗർന്നിധനമിത്യൂർദ്ധ്വേഷു.

| | |
|---|---|
| ലോകേഷു | —ലോകങ്ങളായി |
| പഞ്ചവിധം | —അഞ്ചുവിധമായ |
| സാമ | —സാമത്തെ |
| ഉപാസീത | —ഉപാസിക്കണം. |
| പൃഥിവീ | —പൃഥിവി |
| ഹിംകാരഃ | —ഹിംകാരമാകുന്നു. |
| അഗ്നിഃ | —അഗ്നി |
| പ്രസ്താവഃ | —പ്രസ്താവമാകുന്നു. |
| അന്തരിക്ഷം | —ആകാശം |
| ഉദ്ഗീഥഃ | —ഉദ്ഗീഥമാകുന്നു |
| ആദിത്യഃ | —ആദിത്യൻ |
| പ്രതിഹാരഃ | —പ്രതിഹാരമാകുന്നു. |
| ദ്യൗഃ | —ദ്യോവ് |
| നിധനം | —നിധനമാകുന്നു. |
| ഇതി | —ഇങ്ങനെ |
| ഊർദ്ധ്വേഷു | —ഊർദ്ധ്വഗതങ്ങളായ ലോകങ്ങളെന്നുള്ള ദൃഷ്ടിയോടുകൂടിയ സാമോപാസനം. |

ഭാഷ്യം:— സാധുദൃഷ്ടിയോടുകൂടി ഉപാസിക്കപ്പെടേണ്ട സമസ്തങ്ങളായ സാമങ്ങൾ എവയാണെന്നു്, "ലോകേഷു പഞ്ചവിധം" ഇത്യാദികൊണ്ടു പറയുന്നു:— പൃഥിവ്യാദികളായ ലോകങ്ങളായി അഞ്ചു ഭക്തികളോടുകൂടിയ സാമത്തെ ഉപാസിക്കണം. ഇതിൽ "ലോകേഷു" എന്ന സപ്തമിയെ പ്രഥമയാക്കി, ലോകങ്ങൾ അഞ്ചുവിധമായ സാമമാകുന്നു എന്നുകരുതി ഉപാസിക്കണമെന്നർത്ഥം പറയണം. അതനുസരിച്ചു്, "പൃഥിവീ ഹിംകാരഃ" എന്നതിനെ, പൃഥിവി ഹിംകാരമാകുന്നു എന്നു കരുതി ഉപാസിക്കണമെന്നും അന്വയിക്കണം. ഹിംകാരത്തിൽ പൃഥിവീദൃഷ്ടി

യോടുകൂടി ഹിംകാരത്തെ ഉപാസിക്കണമെന്നു സാരം. അല്ലെങ്കിൽ, ലോകങ്ങളോടു സംബന്ധിച്ചിരിക്കുന്ന സപ്തമിശ്രുതിയെ ഹിംകാരാദികളിലും ഹിംകാരാദികളിൽ സംബന്ധിച്ചിട്ടുള്ള ദ്വിതീയയെ ലോകങ്ങളിലുമാക്കി, ഹിംകാരാദികളിൽ പൃഥിവ്യാദിദൃഷ്ടിയോടുകൂടി ഉപാസിക്കണമെന്നർത്ഥം പറയണം. അതിൽ, പൃഥിവി ഹിംകാരമാകുന്നു. പൃഥിവിക്കും ഹിങ്കാരത്തിനും തമ്മിലുള്ള സാമ്യം പ്രാഥമ്യമാണ്; അഗ്നി പ്രസ്താവമാകുന്നു. അഗ്നിയിലാണല്ലോ കർമ്മങ്ങൾ പ്രസ്താവിക്കപ്പെടുന്നത്, ഭക്തി പ്രസ്താവവുമാണ്. അതുകൊണ്ടു പ്രസ്താവത്വമാണു സാമാന്യമെന്നു സാരം. അന്തരിക്ഷം ഉദ്ഗീഥമാകുന്നു. അന്തരിക്ഷമെന്നതു ഗഗനമാണല്ലോ; അതിൽ ഗകാരമുണ്ട്. അതുപോലെ ഉദ്ഗീഥത്തിലും ഗകാരമുണ്ട്. ആ ഗകാരമാണ്, അന്തരിക്ഷത്തിനും ഉദ്ഗീഥത്തിനും തമ്മിലുള്ള സാമാന്യം. ആദിത്യൻ പ്രതിഹാരഭക്തിയാകുന്നു. എനിക്കു നേരേ, എനിക്കു നേരേ, എന്ന്, തോന്നുമാറ്, പ്രതിപ്രാണി (ഓരോ പ്രാണിക്കും) അഭിമുഖമായിട്ടാണല്ലോ ആദിത്യന്റെ സ്ഥിതി. ഇതാണു പ്രതിഹാരഭക്തിക്കും ആദിത്യനും തമ്മിലുള്ള സാമാന്യം. രണ്ടിലും പ്രതി എന്ന ശബ്ദമുണ്ടല്ലോ. ദ്യോവ് നിധനമാകുന്നു. ഇവിടെനിന്നു പോകുന്നവർ ദ്യോവിലാണല്ലോ നിധാനം ചെയ്യ(വയ്ക്ക)പ്പെടുന്നത്. ഇങ്ങനെ, മേല്പോട്ടുള്ള ക്രമത്തിൽ ലോകദൃഷ്ടിയോടുകൂടിയ സാമോപാസനം.

പൂർവപക്ഷം:— ലോകം മുതലായവ എന്ന ദൃഷ്ടിയോടുകൂടിയും സാധു എന്ന ദൃഷ്ടിയോടുകൂടിയും സാമങ്ങളെ ഉപാസിക്കണമെന്നു പറയുന്നതു വിരുദ്ധമാണ്.

സമാധാനം:— അല്ല, അതു വിരുദ്ധമല്ല; എന്തെന്നാൽ, "സാധു" എന്നതിന്റെ അർത്ഥമായ കാരണം,

ലോകം മുതലായ കാര്യങ്ങളിൽ, ഘടാദികാര്യങ്ങളിൽ മൃത്തെന്നപോലെ, അനുഗതമായിരിക്കുന്നു. ''സാധു'' ശബ്ദത്തിന്റെ അർത്ഥം ധർമ്മമോ ബ്രഹ്മമോ ഏതെങ്കിലുമാകട്ടെ. ഏതായാലും അതു ലോകാദികാര്യങ്ങളിൽ അനുഗതമാണു്. അതിനാൽ, ഘടാദി ദൃഷ്ടി മൃദാദി ദൃഷ്ടിയോടുകൂടി ത്തന്നെ ഇരിക്കുന്നതുപോലെ, ലോകാദി ദൃഷ്ടിയും സാധുദൃഷ്ടിയോടുകൂടിത്തന്നെ ഇരിക്കും. എന്തെന്നാൽ ലോകം മുതലായവ ധർമ്മാദികളുടെ കാര്യങ്ങളാകുന്നു. ബ്രഹ്മത്തിനും ധർമ്മത്തിനും ഒരുപോലെ കാരണത്വമുണ്ടെങ്കിലും, സാധുശബ്ദത്തിന്റെ അർത്ഥം ധർമ്മമാണെന്നു പറയുന്നതാണു യുക്തം. ''സാധുകാരി സാധുവായിത്തീരുന്നു'' എന്നു ധർമ്മവിഷയത്തിലാണു സാധുശബ്ദം പ്രയോഗിക്കപ്പെടാറുള്ളതു്.

പൂർവപക്ഷം:— ആകട്ടെ, ലോകാദി കാര്യങ്ങളിൽ കാരണം അനുഗതമായിരിക്കുന്നതുകൊണ്ടു്, കാരണദൃഷ്ടി അർത്ഥസിദ്ധമാകയാൽ ''സാമത്തെ സാധുഗുണവത്തെന്ന ദൃഷ്ടിയോടുകൂടി ഉപാസിക്കുന്നവൻ" എന്നു പറയേണ്ട ആവശ്യമില്ലല്ലോ.

സമാധാനം:— അങ്ങനെ പറവാൻ പാടില്ല; എന്തെന്നാൽ കാരണദൃഷ്ടി, ശാസ്ത്രംകൊണ്ടു് അറിയേണ്ടതാണു്. എല്ലായിടത്തും, ശാസ്ത്രംകൊണ്ടു സിദ്ധിക്കുന്ന ധർമ്മങ്ങൾതന്നെയാണു് ഉപാസിക്കപ്പെടേണ്ടതു്. വാസ്തവത്തിലുള്ളവയായിരുന്നാലും അശാസ്ത്രീയങ്ങളായ ധർമ്മങ്ങളെ ഉപാസിച്ചതുകൊണ്ടു ഫലമില്ല          1

ഉപ:— അഥാ*ff*വൃത്തേഷു:— ദ്യൗർ ഹിംകാര, ആദിത്യഃ പ്രസ്താവോ *f*ന്തരിക്ഷ മുദ്ഗീഥോ, *f*ഗ്നിഃ പ്രതിഹാരഃ, പൃഥിവീ നിധനം.          2

| | |
|---|---|
| അഥ | —ഇനി |
| ആവൃത്തേഷു | —മുകളിൽനിന്നു കീഴ്പോട്ടുള്ള ലോകങ്ങളെന്നുള്ള ദൃഷ്ടിയോടുകൂടി, അഞ്ചുവിധത്തിലുള്ള സാമത്തിന്റെ ഉപാസനം പറയുന്നു:— |
| ദ്യൗഃ | —ദ്യോവ് |
| ഹിംകാരഃ | —ഹിംകാരമാകുന്നു. |
| ആദിത്യഃ | —ആദിത്യൻ |
| പ്രസ്താവഃ | —പ്രസ്താവമാകുന്നു. |
| അന്തരിക്ഷം | —അന്തരിക്ഷം |
| ഉദ്ഗീഥഃ | —ഉദ്ഗീഥമാകുന്നു. |
| അഗ്നിഃ | —അഗ്നി |
| പ്രതിഹാരഃ | —പ്രതിഹാരമാകുന്നു. |
| പൃഥിവീ | —പൃഥിവി |
| നിധനം | —നിധനമാകുന്നു. |

ഭാഷ്യം:— പൃഥിവി മുതൽ മേൽപോട്ടുള്ള ലോകങ്ങളെന്നുള്ള ദൃഷ്ടിയോടുകൂടി അഞ്ചുവിധത്തിലുള്ള സാമത്തിന്റെ ഉപാസനം പറഞ്ഞതിന്റെ ശേഷം, മുകളിൽനിന്നു കീഴ്പോട്ടും അഞ്ചുവിധത്തിലുള്ള സാമത്തിന്റെ ഉപാസനം പറയുന്നു:— പോക്കും വരവുമുള്ളവയാണല്ലോ ലോകങ്ങൾ. എന്നുവച്ചാൽ, ഇവിടെനിന്ന് അങ്ങോട്ടു ദ്യോവുവരേയും, അവിടെനിന്നിങ്ങോട്ടു പൃഥിവിവരേയും, ജീവാത്മാക്കൾ പോകയും വരികയും ചെയ്യാറുണ്ടല്ലോ എന്നർത്ഥം. മുകളിൽനിന്നു കീഴ്പോട്ടുള്ള ക്രമത്തിൽ ഒന്നാമത്തേതാകയാൽ, ദ്യോവ് ഹിംകാരമാകുന്നു. ആദിത്യൻ പ്രസ്താവമാകുന്നു. ആദിത്യൻ ഉദിക്കുമ്പോഴാണല്ലോ കർമ്മങ്ങൾ പ്രസ്താവിക്കപ്പെടുന്നത്. (തുടങ്ങുന്നത്) അന്ത

രിക്ഷം, മുമ്പു പറഞ്ഞിട്ടുള്ളതുപോലെതന്നെ ഉദ്ഗീഥമാകുന്നു. അഗ്നി പ്രതിഹാരമാകുന്നു. പ്രാണികഠം അഗ്നിയെ പ്രതിഹരിക്കുന്നുണ്ടല്ലോ (പ്രതിഹരിക്കുക അങ്ങുമിങ്ങും കൊണ്ടുപോക) പൃഥിവി നിധനമാകുന്നു. ദ്യോവിൽനിന്നു പോരുന്നവർ വന്നുതങ്ങുന്നതു പൃഥിവിയിലാണല്ലോ. 2

ഉപ:— കല്പന്തേ ഹാസ്മൈ ലോകാ ഊർദ്ധ്വാശ്ചാ*ff*വൃത്താശ്ച യ ഏതദേവം വിദ്വാൻ ലോകേഷു പഞ്ചവിധം സാമോപാസ്തേ. 3

| | |
|---|---|
| യഃ | = ആരു് |
| ഏവം വിദ്വാൻ | = ഇപ്രകാരമറിഞ്ഞു് |
| ലോകേഷു | = ലോകങ്ങളായി |
| ഏതത് പഞ്ചവിധം സാമ | = ഈ അഞ്ചുവിധത്തിലുള്ള സാമത്തെ |
| ഉപാസ്തേ | = ഉപാസിക്കുന്നുവോ, |
| അസ്മൈ | = ഇവനു് = ഈ ഉപാസകനു് |
| ഉർദ്ധ്വാഃ ച | = ഊർദ്ധ്വങ്ങളും = താഴെനിന്നു മേൽപ്പോട്ടുള്ളവയും |
| ആവൃത്താഃ ച | = മുകളിൽനിന്നു കീഴ്പോട്ടുള്ളവയുമായ |
| ലോകാഃ | = ലോകങ്ങഠം |
| കല്പന്തേ | = ഭോഗ്യങ്ങളായി സിദ്ധിക്കും |

ഭാഷ്യം:— ഉപാസനഫലം പറയുന്നു:— മേൽപറഞ്ഞ പ്രകാരം അറിഞ്ഞു്, ലോകങ്ങളായി അഞ്ചുവിധത്തിലുള്ള സമസ്തമായ സാമത്തെ സാധുഗുണത്തോടുകൂടി ഉപാസിക്കുന്നവനു് ഊർദ്ധ്വങ്ങളും ആവൃത്തങ്ങളുമായ ലോകങ്ങഠം ഭോഗ്യങ്ങളായിത്തീരും. പഞ്ചവിധമായും സപ്ത

വിധമായുമുള്ള സാമത്തിൽ എല്ലായിടത്തും, ''സമസ്തമായ സാമത്തെ സാധുഗുണവിശിഷ്ടമായി'' എന്നു ചേർത്തു കൊള്ളണം. 3

രണ്ടാമദ്ധ്യായത്തിൽ രണ്ടാംഖണ്ഡം കഴിഞ്ഞു.

---

രണ്ടാമദ്ധ്യായത്തിൽ മൂന്നാംഖണ്ഡം

ഉപ:— വൃഷ്ടൗ പഞ്ചവിധം സാമോപാസീത:— പുരോവാതോ ഹിംകാരോ മേഘോ ജായതേ സ പ്രസ്താവഃ, വർഷതി സ ഉദ്ഗീഥോ, വിദ്യോതതേ സ്തനയതി സപ്രതിഹാരഃ ഉദ്ഗൃഹ്ണാതി തന്നിധനം. 1

| | |
|---|---|
| വൃഷ്ടൗ | =വൃഷ്ടിയായി, |
| പഞ്ചവിധം സാമ | =അഞ്ചുവിധത്തിലുള്ള സാമത്തെ |
| ഉപാസീത | =ഉപാസിക്കണം |
| പുരോവാതഃ | =പുരോവാതം=കിഴക്കൻ കാററു് |
| ഹിംകാരഃ | =ഹിംകാരമാകുന്നു. |
| യത് മേഘഃ ജായതേ സഃ | =മേഘം ഉണ്ടാകുന്നതു് |
| പ്രസ്താവഃ | =പ്രസ്താവമാകുന്നു. |
| യത് വർഷതി സഃ | =വർഷിക്കുന്നതു് |
| ഉദ്ഗീഥഃ | =ഉദ്ഗീഥമാകുന്നു. |
| യത് വിദ്യോതതേ സ്തനയതിസഃ | =മിന്നൽ മിന്നുന്നതും ഇടിവെട്ടുന്നതും |
| പ്രതിഹാരഃ | =പ്രതിഹാരമാകുന്നു. |
| യത് ഉദ്ഗൃഹ്ണാതി തത് | =ഉദ്ഗ്രഹിക്കുന്നതു്=മഴ അടങ്ങുന്നതു് |
| നിധനം | =നിധനമാകുന്നു. |

ഭാഷ്യം:— വൃഷ്ടിയായി അഞ്ചുവിധമായ സാമത്തെ ഉപാസിക്കണം. ലോകസ്ഥിതിക്കു നിമിത്തം വൃഷ്ടിയായതുകൊണ്ടാണു്, ലോകദൃഷ്ടിയോടുകൂടിയുള്ള ഉപാസനം പറഞ്ഞതിന്റെശേഷം വൃഷ്ടിദൃഷ്ടിയോടുകൂടിയ സാമോപാസനം പറയുന്നതു്. പുരോവാതംമുതൽ ഉദ്ഗ്രഹണം വരേയാണല്ലോ വൃഷ്ടി എന്നു പറയുന്നതു്; അതുപോലെ ഹിംകാരംമുതൽ നിധനംവരേയാണു സാമം. അതിനാൽ പുരോവാതം ഹിംകാരമാകുന്നു. ഒന്നാമത്തേതെന്നുള്ളതാണു് അവസ്സുതമ്മിലുള്ള സാമ്യം. മേഘോൽപത്തി പ്രസ്താവമാകുന്നു. വർഷകാലത്തിൽ മേഘമുണ്ടാകുമ്പോഴാണു വൃഷ്ടിയുടെ പ്രസ്താവം (ആരംഭം) എന്നു പ്രസിദ്ധമാണല്ലോ. വർഷണംതന്നെയാണു് ഉദ്ഗീഥം. ശ്രേഷ്ഠതയാണു് ഉദ്ഗീഥത്തിനും വർഷണത്തിനും തമ്മിൽ സാമ്യം. മിന്നൽ മിന്നുന്നതും ഇടിവെട്ടുന്നതും പ്രതിഹാരമാകുന്നു. ഇടിയും മിന്നലും അങ്ങുമിങ്ങും ചിന്നിക്കിടക്കുന്നവ (പ്രതിഹൃതങ്ങൾ) ആണല്ലോ. രണ്ടിലും പ്രതി എന്ന ശബ്ദമുള്ളതാണു് അവ തമ്മിലുള്ള സാമ്യം. മഴ തുവരുന്നതു നിധനമാകുന്നു. സമാപ്തിയാവുക എന്നതാണു് മഴ തുവരുന്നതിനും നിധനത്തിനും തമ്മിലുള്ള സാമ്യം. 1

ഉപ:— വർഷതിഹാസ്മൈ വർഷയതി ഹ യ ഏതദേവം വിദ്വാൻ വൃഷ്ടൗ പഞ്ചവിധം സാമോപാസ്തേ. 2.

| | |
|---|---|
| യഃ | — ആരു് |
| ഏവം വിദ്വാൻ | — ഇങ്ങനെ അറിഞ്ഞു് |
| വൃഷ്ടൗ | — വൃഷ്ടിയായി |
| പഞ്ചവിധം സാമ | — അഞ്ചുവിധത്തിലുള്ള സാമത്തെ |
| ഉപാസ്തേ | — ഉപാസിക്കുന്നുവോ |

| | |
|---|---|
| അസ്മൈ | =ഇവന്നു് |
| വർഷതിഹ | =വർഷിക്കുന്നു. |
| അയം | =ഇവൻ |
| വർഷയതിഹ | =വർഷിപ്പിക്കയും ചെയ്യുന്നു. |

ഭാഷ്യം:— ഇപ്രകാരമറിഞ്ഞു വൃഷ്ടിദൃഷ്ടിയോടു കൂടി അഞ്ചുവിധമായ സാമത്തെ ഉപാസിക്കുന്നവന്നു്, അവൻെറ ഇച്ഛയനുസരിച്ച മഴ ഉണ്ടാകും. മഴ ഇല്ലാത്ത അവസരത്തിലും മഴ പെയ്യിക്കുവാൻ അവന്നു കഴിയുകയും ചെയ്യും. 2

രണ്ടാമധ്യായം മൂന്നാംഖണ്ഡം കഴിഞ്ഞു.

---

രണ്ടാമധ്യായം നാലാംഖണ്ഡം.

ഉപ:— സർവാസ്വപ്സു പഞ്ചവിധം സാമോപാസീത:— മേഘോ യത് സംപ്ലവതേ സ ഹിംകാരോ, യദ്വർഷതി സ പ്രസ്താവോ, യാഃ പ്രാച്യഃ സ്യന്ദന്തേ സ ഉദ്ഗീഥോ, യാഃ പ്രതീച്യഃ സ പ്രതിഹാരഃ സമുദ്രോ നിധനം 1

| | |
|---|---|
| സർവാസു അപ്സു | =എല്ലാ അപ്പുകളുമായി |
| പഞ്ചവിധം സാമ | =അഞ്ചുവിധത്തിലുള്ള സാമത്തെ |
| ഉപാസീത | =ഉപാസിക്കണം. |
| യത് മേഘഃ സംപ്ലവതേ സഃ | =മേഘം ഉയരുന്നതു് |
| ഹിംകാരഃ | =ഹിംകാരമാകുന്നു. |
| യത് വർഷതി സഃ | =വർഷിക്കുന്നതു് |
| പ്രസ്താവഃ | =പ്രസ്താവമാകുന്നു |
| യാഃ പ്രാച്യഃ സ്യന്ദന്തേ | =കിഴക്കോട്ടൊഴുകുന്ന നദികൾ ഏവയോ |

| | |
|---|---|
| സഃ | — അതു് |
| ഉദ്ഗീഥഃ | — ഉദ്ഗീഥമാകുന്നു |
| യാഃ പ്രതീച്യഃ സ്യന്ദന്തേ | — പടിഞ്ഞാറോട്ടു് ഒഴുകുന്ന നദികൾ ഏവയോ |
| സഃ | — അതു് |
| പ്രതിഹാരഃ | — പ്രതിഹാരമാകുന്നു. |
| സമുദ്രഃ | — സമുദ്രം |
| നിധനം | — നിധനമാകുന്നു |

ഭാഷ്യം:— എല്ലാ അപ്പുകളുമായി അഞ്ചുവിധമായ സാമത്തെ ഉപാസിക്കണം. എല്ലാ അപ്പുകളും വൃഷ്ടി നിമിത്തമുണ്ടായവയായതുകൊണ്ടാണു്, വൃഷ്ടിദൃഷ്ടി യോടുകൂടിയ ഉപാസനം പറഞ്ഞതിനുശേഷം, അപ്പുക ളെന്ന ദൃഷ്ടിയോടുകൂടിയുള്ള ഉപാസനം പറയുന്നതു്. മേഘം അന്യോന്യം ഒന്നായിച്ചേർന്നു ഘനീഭവിക്കുന്ന താണു് ഹിംകാരം. മേഘം ഉയരുമ്പോൾ മേഘം സംപ്ലവിക്കുന്നു എന്നു പറയുന്നു. അപ്പോഴാണു് അപ്പു കളുടെ ആരംഭം. അതു ഹിംകാരമാണെന്നു സാരം. വർഷി ക്കുന്നതു പ്രസ്താവമാണു്. വർഷിക്കുമ്പോഴാണല്ലോ അപ്പു കൾ എല്ലായിടത്തും വ്യാപിക്കുവാൻ തുടങ്ങുന്നതു്. കിഴ ക്കോട്ടൊഴുകുന്ന ഗംഗ മുതലായ നദികൾ ഉദ്ഗീഥമാകുന്നു. ശ്രേഷ്ഠതയാണു് അവയ്ക്കും ഉദ്ഗീഥത്തിനും തമ്മിലുള്ള സാ മാന്യം. പടിഞ്ഞാറോട്ടൊഴുകുന്ന നർമ്മദ മുതലായ നദി കൾ പ്രതിഹാരമാകുന്നു. പ്രതീചികൾ എന്നതിൻെറ അർത്ഥമാണു പടിഞ്ഞാറോട്ടൊകുന്ന നദികൾ എന്നു പറഞ്ഞ തു്. രണ്ടിലും പ്രതി എന്ന ശബ്ദം ഉണ്ടെന്നുള്ളതാണു് പ്രതിഹാരത്തിനും പ്രതീചികൾക്കും തമ്മിലുള്ള സാമാ ന്യം. സമുദ്രം നിധനമാകുന്നു. സമുദ്രമാണല്ലൊ അപ്പുകൾ ചെന്നു നില്ക്കുന്ന സ്ഥലം. 1

ഉപ:— ന ഹാപ്സു പ്രൈത്യപ്സുമാൻ ഭവതി യ ഏതദേവം വിദ്വാൻ സർവാസ്വപ്സു പഞ്ചവിധം സാമോപാസ്തേ. 2

| | |
|---|---|
| യഃ | —ആർ |
| ഏവം വിദ്വാൽ | —ഇപ്രകാരമറിഞ്ഞു |
| സർവാസു അപ്സു | —എല്ലാ അപ്പുകളുമായി |
| പഞ്ചവിധം സാമ | —അഞ്ചുവിധമായ സാമത്തെ |
| ഉപാസ്തേ | —ഉപാസിക്കുന്നുവോ, |
| സഃ | —അവൻ |
| അപ്സു | —അപ്പുകളിൽ |
| ന പ്രൈതി | —മരിക്കയില്ല. |
| അപ്സുമാൻ ഭവതി | —അപ്പുകളുള്ളവനായിത്തീരുകയും ചെയ്യും. |

ഭാഷ്യം:— മേൽപ്രകാരമറിഞ്ഞു്, എല്ലാ അപ്പുകളിലും അഞ്ചുവിധമായ സാമത്തെ ഉപാസിക്കുന്നവന്നു്, അവന്റെ ഇച്ഛകൂടാതെ, ജലത്തിൽ മരണമുണ്ടാകയില്ല മരുഭൂമിയിൽപോലും അവന്നു യഥേഷ്ടം ജലം കിട്ടുകയും ചെയ്യും. 2

രണ്ടാമദ്ധ്യായം നാലാം ഖണ്ഡം കഴിഞ്ഞു

---

## രണ്ടാമദ്ധ്യായം അഞ്ചാം ഖണ്ഡം.

ഉപ:— ഋതുഷു പഞ്ചവിധം സാമോപാസീത:— വസന്തോ ഹിംകാരോ ഗ്രീഷ്മഃ പ്രസ്താവോ വർഷാ ഉദ്ഗീഥഃ ശരത് പ്രതിഹാരോ ഹേമന്തോ നിധനം. 1

| | |
|---|---|
| ഋതുഷു | —ഋതുക്കളൊയി |
| പഞ്ചവിധം | —അഞ്ചുവിധത്തിലുള്ള |

| | |
|---|---|
| സാമ | =സാമത്തെ |
| ഉപാസീത | =ഉപാസിക്കണം |
| വസന്തഃ | =വസന്തം |
| ഹിംകാരഃ | =ഹിംകാരമാകുന്നു. |
| ഗ്രീഷ്മഃ | =ഗ്രീഷ്മം |
| പ്രസ്താവഃ | =പ്രസ്താവമാകുന്നു. |
| വർഷാഃ | =വർഷം |
| ഉദ്ഗീഥഃ | =ഉദ്ഗീഥമാകുന്നു. |
| ശരത് | =ശരത്തു് |
| പ്രതിഹാരഃ | =പ്രതിഹാരമാകുന്നു. |
| ഹേമന്തഃ | =ഹേമന്തം |
| നിധനം | =നിധനമാകുന്നു. |

ഭാഷ്യം:— ഋതുക്കളായി പഞ്ചവിധമായ സാമത്തെ ഉപാസിക്കണം. ഋതുവ്യവസ്ഥ മുൻപുപറഞ്ഞ അപ്പുകൾ നിമിത്തമുണ്ടാകുന്നതാകയാൽ ആണു്, അബ്ദൃഷ്ടിയോടുകൂടിയ ഉപാസനം കഴിഞ്ഞ ഉടൻ ഋതുദൃഷ്ടിയോടുകൂടിയ ഉപാസനം പറയുന്നതു്. വസന്തം ഒന്നാമത്തേതായതുകൊണ്ടു് അതു ഹിംകാരമാകുന്നു. ഗ്രീഷ്മം പ്രസ്താവമാണു്. വർഷകാലത്തിലേയ്ക്കാവശ്യമുള്ള യവാദികൾ ശേഖരിക്കുവാൻ തുടങ്ങുന്നതു് ഗ്രീഷ്മത്തിലാണല്ലോ. വർഷം പ്രാധാന്യത്താൽ ഉദ്ഗീഥമാകുന്നു. ശരത്തു പ്രതിഹാരമത്രേ. രോഗികൾക്കും മൃതന്മാർക്കുമുള്ള പ്രതിഹരണം ശരദൃതുവിലാണല്ലോ. ഹേമന്തം നിധനമാകുന്നു. പ്രാണികളെ കാററില്ലാത്ത സ്ഥലത്തു വയ്ക്കുന്നതു ഹേമന്തമാണല്ലോ. അതുകൊണ്ടാണു് ഹേമന്തം നിധനമെന്നു പറഞ്ഞതു്. 1

ഉപ:— കല്പന്തേ ഹാസ്മാ ഋതവ ഋതുമാൻ ഭവതി യ ഏതദേവം വിദ്വാനൃതുഷു പഞ്ചവിധം സാമോപാസ്തേ. 2

| | |
|---|---|
| യഃ | —ആർ |
| ഏവം വിദ്വാൻ | —ഇപ്രകാരമറിഞ്ഞ് |
| ഋതുഷു | —ഋതുക്കളായി |
| പഞ്ചവിധം | —അഞ്ചു വിധത്തിലുള്ള |
| ഏതത് സാമ | —ഈ സാമത്തെ |
| ഉപാസ്തേ | —ഉപാസിക്കുന്നുവോ, |
| അസ്മൈ | —ഇവന്ന്—ഈ ഉപാസകന്ന് |
| ഋതവഃ | —ഋതുക്കൾ |
| കല്പന്തേ ഹ | —ഋതുവ്യവസ്ഥകൾക്കനുരൂപമായി ഭോഗ്യങ്ങളായിത്തീരുന്നു. |
| അയം | —ഇവൻ |
| ഋതുമാൻ ഭവതി | —ഋതുക്കളുള്ളവനായിത്തീരുകയും ചെയ്യുന്നു. |

ഭാഷ്യം:— മേൽപറഞ്ഞപ്രകാരമറിഞ്ഞ്, ഋതുക്കളായി അഞ്ചുവിധമായ സാമത്തെ ഉപാസിക്കുന്നവന്ന്, എല്ലാ ഋതുക്കളും അതാതിന്റെ വ്യവസ്ഥകളനുസരിച്ച് ഭോഗ്യങ്ങളായിത്തീരുന്നു. അവന്ന് ഋതുസംബന്ധികളായ എല്ലാ ഭോഗങ്ങളും തികയുകയും ചെയ്യും. 2

രണ്ടാമദ്ധ്യായത്തിൽ അഞ്ചാം ഖണ്ഡം കഴിഞ്ഞു.

---

## രണ്ടാമദ്ധ്യായം ആറാം ഖണ്ഡം.

ഉപ:— പശുഷു പഞ്ചവിധം സാമോപാസീത:— അജാ ഹിംകാരോഽവയഃ പ്രസ്താവോ, ഗാവ ഉദ്ഗീഥോഽശ്വാഃ പ്രതിഹാരഃ പുരുഷോ നിധനം. 1

| | |
|---|---|
| പശുഷു | —പശുക്കളായി |
| പഞ്ചവിധം | —അഞ്ചുവിധത്തിലുള്ള |
| സാമ | —സാമത്തെ |
| ഉപാസീത | —ഉപാസിക്കണം. |
| അജാഃ | —അജങ്ങരം—കോലാടുകരം |
| ഹിംകാരഃ | —ഹിംകാരമാകുന്നു. |
| അവയഃ | —അവികരം—കുറിയാടുകരം |
| പ്രസ്താവഃ | —പ്രസ്താവമാകുന്നു. |
| ഗാവഃ | —ഗോക്കരം |
| ഉദ്ഗീഥഃ | —ഉദ്ഗീഥമാകുന്നു. |
| അശ്വാഃ | —അശ്വങ്ങരം |
| പ്രതിഹാരഃ | —പ്രതിഹാരമാകുന്നു. |
| പുരുഷഃ | —പുരുഷൻ |
| നിധനം | —നിധനമാകുന്നു. |

ഭാഷ്യം:-- ഋതുക്കളെല്ലാം ശരിയായി വന്നാൽ അതു പശുക്കരംക്കു ഹിതമായ കാലമായിരിക്കും. അതുകൊണ്ടു്, ഋതുദൃഷ്ടിയോടുകൂടിയ ഉപാസനം പറഞ്ഞതിന്റെ ശേഷം പശുദൃഷ്ടിയോടുകൂടിയ ഉപാസനം പറയുന്നു:— പശുക്കളായി അഞ്ചുവിധത്തിലുള്ള സാമത്തെ ഉപാസിക്കണം. കോലാടുകരം ഹിംകാരമാകുന്നു. പ്രാധാന്യമോ പ്രാഥമ്യമോ ആണു സാമാന്യം. "ബ്രാഹ്മണോ മനുഷ്യാണാ മജഃ പശൂനാം തസ്മാത്തേ മുഖ്യാമുഖതോഹ്യ സൃജ്യന്ത" (ബ്രാഹ്മണൻ മനുഷ്യരിലും കോലാടു പശുക്കളിലും മുഖ്യരാകുന്നു. എന്തെന്നാൽ ബ്രാഹ്മണരും കോലാടുകളും മുഖത്തിൽ നിന്നാണു സൃഷ്ടിക്കപ്പെട്ടിട്ടുള്ളതു്) എന്നുള്ള ശ്രുതി, കോലാടുകളുടെ പ്രാഥമ്യത്തിൽ പ്രമാണമാകുന്നു. കുറിയാടുകരം പ്രസ്താവമാണു്. ഹിംകാരത്തിനും പ്രസ്താവത്തിനുമുള്ളതുപോലെ കോലാടുകരംക്കും കുറിയാടുകരംക്കും

തമ്മിൽ സാഹചര്യമുണ്ടെന്നുള്ളതാണു് ഇവിടെ സാമ്യം. അശ്വങ്ങൾ പ്രതിഹാരമാകുന്ന ആളുകളെ അങ്ങുമിങ്ങും കൊണ്ടുപോകുന്നതുകൊണ്ടാണു് കുതിരകൾക്കു പ്രതിഹാരത്വം പറഞ്ഞതു്. പുരുഷൻ നിധനമാണു്. പശുക്കൾ പുരുഷനെ ആശ്രയിച്ചാണല്ലോ ഇരിക്കുന്നതു്. 1

ഉപ:— ഭവന്തി ഹാസ്യ പശവഃ പശുമാൻ ഭവതി യ ഏതദേവം വിദ്വാൻ പശുഷു പഞ്ചവിധം സാമോപാസ്തേ. 2

| | |
|---|---|
| യഃ | —ആർ |
| ഏവം വിദ്വാൻ | —ഇപ്രകാരം അറിഞ്ഞു് |
| പശുഷു | —പശുക്കളായി |
| ഏതത് | —ഈ |
| പഞ്ചവിധം സാമ | —അഞ്ചുവിധത്തിലുള്ള സാമത്തെ |
| ഉപാസ്തേ | —ഉപാസിക്കുന്നുവോ |
| അസ്യ | —ഇവന്നു |
| പശവഃ | —പശുക്കൾ |
| ഭവന്തിഹ | —ഉണ്ടാകും |
| പശുമാൻ ഭവതി | —പശുക്കളെക്കൊണ്ടുള്ള ഭോഗം ത്യാഗം മുതലായ ഫലങ്ങൾ ഉള്ളവനായിത്തീരുകയും ചെയ്യും. |

ഭാഷ്യം:— ഇപ്രകാരമറിഞ്ഞു, പശുക്കളായി അഞ്ചു വിധമായ ഈ സാമത്തെ ഉപാസിക്കുന്നവന്നു പശുക്കളുണ്ടാകും. പശുക്കളെക്കൊണ്ടുള്ള, ഭോഗം ത്യാഗം മുതലായ ഫലങ്ങൾ അവന്നു സിദ്ധിക്കയും ചെയ്യും. 2

രണ്ടാമദ്ധ്യായത്തിൽ ആറാം ഖണ്ഡം കഴിഞ്ഞു.

---

രണ്ടാമധ്യായത്തിൽ ഏഴാം ഖണ്ഡം

ഉപ:— പ്രാണേഷു പഞ്ചവിധം പരോവരീയഃ സാ- മോപാസീത:— പ്രാണോ ഹിംകാരോ, വാക് പ്രസ്താവ, ശ്ചക്ഷുരുദ്ഗീഥഃ, ശ്രോത്രം പ്രതിഹാരോ, മനോ നിധനം; പരോവരീയാംസി വാ ഏതാനി.　　　1

പ്രാണേഷു　　　—പ്രാണങ്ങളായി
പഞ്ചവിധം　　　—അഞ്ചുവിധത്തിലുള്ള
പരോവരീയഃ　　　—പരോവരീയസ്സായ
സാമ　　　—സാമത്തെ
ഉപാസീത　　　—ഉപാസിക്കണം:—
പ്രാണഃ　　　—പ്രാണൻ
ഹിംകാരഃ　　　—ഹിംകാരമാകുന്നു.
വാക്　　　—വാക്കു്
പ്രസ്താവഃ　　　—പ്രസ്താവമാകുന്നു.
ചക്ഷുഃ　　　—ചക്ഷുസ്സു്
ഉദ്ഗീഥഃ　　　—ഉദ്ഗീഥമാകുന്നു
ശ്രോത്രം　　　—ശ്രോത്രം
പ്രതിഹാരഃ　　　—പ്രതിഹാരമാകുന്നു.
മനഃ　　　—മനസ്സു്
നിധനം　　　—നിധനമാകുന്നു.
ഏതാനി　　　—ഇവ
പരോവരീയാംസിവൈ—പരോവരീയസ്സുകളാകുന്നു— ഉത്തരോത്തരം വിശിഷ്ടതര ങ്ങളാകുന്നു.

ഭാഷ്യം:— പ്രാണങ്ങളായി, അഞ്ചുവിധത്തിൽ, പരോവരീയസ്ത്വമെന്ന ഗുണത്തോടുകൂടി സാമത്തെ ഉപാസിക്കണം. മേന്മേൽ ശ്രേഷ്ഠതരത്വമെന്ന ഗുണത്തോടു

കൂടി സാമത്തെ ഉപാസിക്കണമെന്നു സാരം. പ്രാണൻ ഹിംകാരമാകുന്നു. ഉത്തരോത്തരം ശ്രേഷ്ഠതരങ്ങളായവയിൽ പ്രഥമ്യം പ്രാണനാണല്ലോ. അതാണു പ്രാണനും ഹിംകാരത്തിനും തമ്മിൽ സാമാന്യം. വാക്കു പ്രസ്താവമാകുന്നു വാക്കുകൊണ്ടാണല്ലോ എല്ലാം പ്രസ്താവിക്കപ്പെടുന്നതു്. വാക്കു പ്രാണനേക്കാൾ ശ്രേഷ്ഠതരവുമാണു്. എന്തെന്നാൽ വരാത്തതിനെക്കൂടിപ്പറവാൻ അതിനു കഴിയും. പ്രാണനു വന്നുചേരുന്ന ഗന്ധത്തെ മാത്രമേ ഗ്രഹിക്കുവാൻ കഴികയുള്ളൂ. ചക്ഷുസ്സു് ഉദ്ഗീഥമാകുന്നു. ഹിംകാരാദികളിൽ ഉദ്ഗീഥംപോലെ ഇന്ദ്രിയങ്ങളിൽ ചക്ഷുസ്സു ശ്രേഷ്ഠമായതുകൊണ്ടാണു് അതിനെ ഉദ്ഗീഥമെന്നു പറഞ്ഞതു്. വാക്കിനേക്കാൾ കൂടുതൽ വിഷയത്തെ പ്രകാശിപ്പിക്കുന്നതുകൊണ്ടു് അതു ശ്രേഷ്ഠതരവുമാണു്. ശ്രോത്രം പ്രതിഹാരമാകുന്നു. മററിന്ദ്രിയങ്ങളെ അപേക്ഷിച്ചു പിൻമാറിയാണല്ലോ ശ്രോത്രത്തിന്റെ നില. എല്ലായിടത്തും കേൾക്കുന്നതിനാൽ അതു ചക്ഷുസ്സിനേക്കാൾ ശ്രേഷ്ഠതരവുമാകുന്നു. മനസ്സു നിധനമാണു്. എല്ലാ ഇന്ദ്രിയങ്ങളും കൊണ്ടുവരുന്ന വിഷയങ്ങൾ വന്നുചേരുന്നതു മനസ്സിലാണല്ലോ. സർവേന്ദ്രിയങ്ങളിലും സർവവിഷയങ്ങളിലും വ്യാപിക്കുന്നതുകൊണ്ടു മനസ്സു ശ്രോത്രത്തെക്കാൾ ശ്രേഷ്ഠതരവുമാണു്. അതീന്ദ്രിയവിഷയംപോലും മനസ്സിനു ഗോചരമാണല്ലോ. മേൽപറഞ്ഞ കാരണങ്ങളാൽ ഈ പ്രാണാദികൾ പരോവരീയസ്സുകളാകുന്നു. 1

ഉപ:— പരോവരീയോഹാസ്യ ഭവതി. പരോവരീയസോ ഹ ലോകാൻ ജയതി യ ഏതദേവം വിദ്വാൻ പ്രാണേഷു പഞ്ചവിധം പരോവരീയഃ സാമോപാസ്തേ ഇതി പഞ്ചവിധസ്യ. 2.

| | |
|---|---|
| ഏവം | =ഇപ്രകാരം |
| വിദ്വാൻ | =അറിഞ്ഞു്, |
| പ്രാണേഷു | =പ്രാണങ്ങളായി |
| പഞ്ചവിധം | =അഞ്ചുവിധത്തിലുള്ള |
| പരോവരീയഃ | =പരോവരീയസ്സായ |
| ഏതത് സാമ | =ഈ സാമത്തെ |
| യഃ | =ആരു് |
| ഉപാസ്തേ | =ഉപാസിക്കുന്നുവോ. |
| അസ്യ | =ഇവന്നു് |
| പരോവരീയഃ | =ഉത്തരോത്തരം വിശിഷ്ടതരമായ ജീവനം |
| ഭവതി ഹ | =ഉണ്ടാകും. |
| അയം | =ഇവൻ |
| പരോവരീയസഃ | =പരോവരീയസ്സുകളായ |
| ലോകാൻ | =ലോകങ്ങളെ |
| ജയതി ഹ | =ജയിക്കയും ചെയ്യും |
| ഇതി തു | =ഇപ്രകാരം |
| പഞ്ചവിധസ്യ | =അഞ്ചുവിധത്തിലുള്ള സാമത്തിൻെറ ഉപാസനം. |

ഭാഷ്യം:— മേൽപറഞ്ഞ പ്രാണാദികളെന്ന ദൃഷ്ടിയോടുകൂടി, ഉത്തരോത്തരം വിശിഷ്ടതരങ്ങളായ സാമങ്ങളെ ആരുപാസിക്കുന്നുവോ, അവന്നു പരോവരീയസ്സായ ജീവനം സിദ്ധിക്കുന്നു. അവൻ പരോവരീയസ്സുകളായ ലോകങ്ങളെ ജയിക്കയും ചെയ്യുന്നു. ഇപ്രകാരം, അഞ്ചുവിധത്തിലുള്ള സാമത്തിൻെറ ഉപാസനം പറഞ്ഞുകഴിഞ്ഞു. (ഇങ്ങനെ പറഞ്ഞതു്, ഇനി പറയുവാൻ പോകുന്ന ഏഴുവിധത്തിലുള്ള സാമത്തിൽ ശ്രദ്ധിക്കുന്നതിനുവേണ്ടിയാണു്. പറഞ്ഞുവന്നതു തീൎന്നു എന്നും അതിനെ

പ്പററി ഇനി ഒന്നും അറിയുവാനില്ലെന്നും മനസ്സിലാ യെങ്കിലേ ഇനി പറയുവാൻപോകുന്നതിൽ ശ്രദ്ധിക്കുകയു ള്ളുവല്ലോ.) 2

രണ്ടാമദ്ധ്യായത്തിൽ ഏഴാംഖണ്ഡം കഴിഞ്ഞു.

---

## രണ്ടാമദ്ധ്യായത്തിൽ എട്ടാംഖണ്ഡം.

ഉപ:— അഥ സപ്തവിധസ്യ:— വാചി സപ്തവിധം സാമോപാസീതഃ യത്കിംച വാചോഹ്മിതി, സ ഹിം- കാരോ, യത്പ്രേതി സ പ്രസ്താവോ, യദേതി സ ആദിഃ 1

അഥ —ഇനി
സപ്തവിധസ്യ —ഏഴുവിധത്തിലുള്ള സാമത്തി ൻെറ ഉപാസനം പറയുന്നു:—
വാചി —വാക്കായി
സപ്തവിധം സാമ —ഏഴുവിധത്തിലുള്ള സാമത്തെ
ഉപാസീത —ഉപാസിക്കണം
ഹ്മം ഇതി —"ഹ്മം" എന്നുള്ള
വാചഃ (വിശേഷഃ) —വാക്കിൻെറ വിശേഷം
യത് കിംച —ഏതോ
സഃ —അതു്
ഹിംകാരഃ —ഹിംകാരമാകുന്നു.
പ്ര ഇതി യത് —'പ്ര' എന്നുള്ള വിശേഷം ഏതോ,
സഃ —അതു്
പ്രസ്താവഃ —പ്രസ്താവമാകുന്നു

ആ ഇതി യത് —'ആ' എന്നതേതോ
സഃ ആദിഃ —അതു് ആദിയാകുന്നു.

ഭാഷ്യം:— ഇനി, ഏഴുവിധത്തിലുള്ള സമസ്തമായ സാമത്തിന്റെ സാധുവായ ഉപാസനം പറയുവാൻ പോകുന്നു. 'വാചി' എന്ന സപ്തമിയെ, മുമ്പു 'ലോകേഷു എന്നതിലേപ്പോലെ സപ്തമിയാക്കണം. വാഗ്ദൃഷ്ടിയോടുകൂടി ഏഴുവിധത്തിലുള്ള സാമത്തെ ഉപാസിക്കണമെന്നർത്ഥം. 'ഹും' എന്ന ശബ്ദവിശേഷമെല്ലാം ഹിം-കാരമാകുന്നു. ഹകാരമാണു രണ്ടിനും തമ്മിലുള്ള സാമാന്യം. 'പ്ര' എന്നുള്ള ശബ്ദം പ്രസ്താവമാകുന്നു. 'പ്ര' എന്നതു സാമാന്യം. 'ആ' എന്നതു് ആദിയാകുന്നു. ആകാരം സാമാന്യം. ആദി എന്നതു് 'ഓം'കാരമാണു്. അതാണല്ലോ എല്ലാത്തിനും ആദി. 1

ഉപ:— യദുദിതി സ ഉദ്ഗീഥോ, യത്പ്രതീതി സ പ്രതിഹാരോ, യദുപേതി സ ഉപദ്രവോ, യന്നീതി തന്നിധനം. 2

ഉത് ഇതി യത് —'ഉത്' എന്നുള്ളതേതോ,
സഃ ഉദ്ഗീഥഃ —അതു്, ഉദ്ഗീഥമാകുന്നു.
പ്രതി ഇതി യത് —'പ്രതി' എന്നതു് ഏതോ
സഃ പ്രതിഹാരഃ —അതു പ്രതിഹാരമാകുന്നു
'ഉപ' ഇതി യത് —'ഉപ' എന്നതേതോ
സഃ ഉപദ്രവഃ —അതു് ഉപദ്രവമാകുന്നു
നി ഇതി യത് —'നി' എന്നതു് ഏതോ
തത് നിധനം —അതു നിധനമാകുന്നു.

ഭാഷ്യം:— 'ഉത്' എന്ന ശബ്ദം ഉദ്ഗീഥമാകുന്നു. എന്തെന്നാൽ ഉദ്ഗീഥം തുടങ്ങുന്നതു് 'ഉത്' എന്നാണല്ലോ. 'പ്രതി' എന്നതു പ്രതിഹാരമാകുന്നു. പ്രതി എന്നതാണു്

ഇവിടെ സാമാന്യം. 'ഉപ' എന്ന ശബ്ദം ഉപദ്രവമാണ്. ഉപദ്രവത്തിൻെറ ആരംഭം ഉപ എന്നാണല്ലോ. 'നി' എന്നതു നിധനമാകുന്നു. 'നി' എന്ന അക്ഷരം സാമാന്യം. 2

ഉപ:— ദുഗ്ദ്ധേƒസ്മൈ വാഗ് ദോഹം യോ വാചോ ദോഹോƒന്നവാനന്നാദോ ഭവതി യ ഏതദേവം വിദ്വാൻ വാചി സപ്തവിധം സാമോപാസ്തേ. 3

| | |
|---|---|
| ഏവം വിദ്വാൻ | —ഇപ്രകാരമറിഞ്ഞു് |
| വാചി | —വാക്കായി |
| സപ്തവിധം ഏതത് സാമ | —ഏഴുവിധത്തിലുള്ള ഈ സാമത്തെ |
| യഃ ഉപാസ്തേ | —ആരു് ഉപാസിക്കുന്നുവോ, |
| അസ്മൈ | —ഇവന്നു് |
| വാക് | —വാക്കു്, |
| യഃ വാചഃ ദോഹഃ | —ഏതാണോ വാക്കിൻെറ ദോഹം എന്നു പറയുന്നതു്, |
| തം ദോഹം | —ആ ദോഹത്തെ |
| ദുഗ്ദ്ധേ | —ദോഹനം ചെയ്യുന്നു. |
| അന്നവാൻ | —അന്നമുള്ളവനായും |
| അന്നാദഃ | —അന്നത്തെ ഭക്ഷിക്കുന്ന വനായും —ദീപ്താഗ്നിയായും |
| ഭവതി | —ഭവിക്കും. |

ഭാഷ്യം:— ഇതു മുമ്പേ വ്യാഖ്യാനിച്ചിട്ടുള്ളതാണു്.

രണ്ടാമദ്ധ്യായത്തിൽ എട്ടാം ഖണ്ഡം കഴിഞ്ഞു.

---

## രണ്ടാമദ്ധ്യായത്തിൽ ഒൻപതാം ഖണ്ഡം

ഉപ:— അഥഖല്വമുമാദിത്യം സപ്തവിധം സാമോപാസീത; സർവദാ സമ, സ്തേന സാമ; മാംപ്രതി മാംപ്രതീതി സർവേണ സമ, സ്തേന സാമ. 1

അഥ —ഇനി,
അമും ആദിത്യം —ആ ആദിത്യനായി
സപ്തവിധം സാമ —ഏഴുവിധത്തിലുള്ള സാമത്തെ
ഉപാസീത —ഉപാസിക്കണം.
സർവദാ സമഃ —ആദിത്യൻ എല്ലായ്പ്പോഴും ഒരേനിലയിൽ ഇരിക്കുന്നു.
തേന സാമ —അതുകൊണ്ടു സാമമാകുന്നു.
മാംപ്രതി മാംപ്രതി ഇതി —എൻെറനേരേ, എൻെറ നേരേ എന്നു്
സർവേണ സമഃ —എല്ലാവക്കും സമനാകുന്നു.
തേന സാമ —അതുകൊണ്ടു സാമമാകുന്നു.

ഭാഷ്യം:— ഇതിനുമുമ്പു് പഞ്ചവിധമായ സാമത്തിൻെറ ഉപാസനം പറഞ്ഞിടത്തും ഒന്നാമദ്ധ്യായത്തിലും, അവയവമാത്രമായ സാമത്തിൽ ആദിത്യദൃഷ്ടിയെ വിധിക്കയാണു ചെയ്തിട്ടുള്ളതു്. ഇനി, ഇപ്പോഠം, ആ ആദിത്യനെ സമസ്തമായ സാമത്തിൽ ഓരോ അവയവമായി അധ്യാസിച്ചിട്ടു് ഏഴുവിധത്തിലുള്ള സാമത്തെ ഉപാസിക്കണം. എന്നാൽ ആദിത്യനു സാമത്വം എങ്ങനെയാണെന്നു ചോദിക്കയാണെങ്കിൽ പറയാം:— ആദിത്യൻ ഉദ്ഗീഥമാകുന്നതിനുള്ള ഹേതുപോലെതന്നെയാണു സാമമാകുന്നതിനുള്ള ഹേതുവും. ആ ഹേതുവേതെന്നാൽ, എല്ലായ്പ്പോഴും, വൃദ്ധിയോ ക്ഷയമോ കൂടാതെ സമനായി (ഒരേനിലയിൽ) ഇരിക്കുന്നു. അതിനാൽ ആദിത്യൻ സാമമാകുന്നു. എന്നു മാത്രമല്ല, ഓരോ പ്രാണിക്കും, "എൻെറനേരേയാണു് എൻെറനേരേയാണു്" എന്നു ഒരുപോലെ തോന്നിക്കുന്നു; അതുകൊണ്ടു ആദിത്യൻ എല്ലാവക്കും സമനാകുന്നു. അതും ആദിത്യൻ സാമമാകുന്നതിനു ഹേതുവാണു്. സമൻ എന്നാണു സാമപദത്തിൻെറ അത്ഥം. ഉദ്ഗീഥ

ഭക്തിയോടുള്ള സാമാന്യത്തെ പറഞ്ഞതുകൊണ്ടുതന്നെ ലോകാദികളിലും അതേ സാമാന്യത്താൽ ആണ് ആദിത്യന്റ് ഹിംകാരാദിത്വം എന്നു മനസ്സിലാകുമെന്നു വിചാരിച്ചു, ആദിത്യൻ ഹിംകാരം മുതലായതാണെന്നുള്ളതിലേയ്ക്കു കാരണം പറഞ്ഞില്ല. എന്നാൽ സവിതാവു സാമമാണെന്നുള്ളതിനുള്ള കാരണം, പറയാതിരുന്നാൽ മനസ്സിലാകുവാൻ എളുപ്പമില്ലെന്നുവച്ചു, സമത്വമാണെന്നു പറഞ്ഞു. 1

ഉപ:— തസ്മിന്നിമാനി സർവാണി ഭൂതാന്യന്വായത്താനീതി വിദ്യാത്; തസ്യ യത് പുരോദയാത് സ ഹിംകാരഃ, തദസ്യ പശവോഽന്വായത്താസ്തസ്മാത്തേ ഹിം കുർവന്തി: ഹിംകാരഭാജിനോഹ്യേതസ്യസാമ്നഃ 2

തസ്മിൻ —ആ ആദിത്യനിൽ
ഇമാനി സർവാണി ഭൂതാനി —ഈ ഭൂതങ്ങളെല്ലാം
അന്വായത്താനി —അനുഗതങ്ങളായിരിക്കുന്നു
ഇതി വിദ്യാത് —എന്നറിയണം
ഉദയാത് പുര —ഉദയത്തിനുമുമ്പ്
അസ്യ (രൂപം) —ഇവന്റെ രൂപം
യത് —ഏതാണോ
സഃ —അതു്
ഹിംകാരഃ —ഹിംകാരമാകുന്നു.
അസ്യ —ഇവന്റെ—ആദിത്യനാകുന്ന സാമത്തിന്റെ
തത് —ആ രൂപത്തിൽ
പശവഃ —പശുക്കൾ
അന്വായത്താഃ —അന്വായത്തങ്ങളായിരിക്കുന്നു—അനുഗതങ്ങളായിരിക്കുന്നു.

തസ്മാത് — അതിനാൽ
തേ — അവ — പശുക്കഠം
ഹിം കർവന്തി — 'ഹിം' എന്ന ശബ്ദം പുറപ്പെടുവിക്കുന്നു,
ഏതസ്യ സാമ്നഃ — ഈ ആദിത്യനെന്നു പറയുന്ന സാമത്തിൻെറ
ഹിംകാരഭാജിനഃ ഹി — ഹിംകാരത്തെ ഭജിക്കുന്ന ശീലമുള്ളവയാകുന്നു.

ഭാഷ്യം:— ആ ആദിത്യനിൽ എല്ലാ ഭൂതങ്ങളും അവയവങ്ങഠംതോറും അനുഗതങ്ങളായിരിക്കുന്നു എന്നറിയണം. ഉപജീവിക്കപ്പെടേണ്ടവനെന്നുള്ള നിലയിൽ ആദിത്യനെ ആശ്രയിച്ചിരിക്കുന്നു എന്നു സാരം. ഉദയത്തിനുമുമ്പുള്ള, ആദിത്യൻെറ ധർമ്മരൂപം (സുഖകരമായ രൂപമെന്നർത്ഥം) ഹിംകാരഭക്തിയാകുന്നു. ആ വിഷയത്തിൽ സാമാന്യം ഇതാണു്:— ആ ആദിത്യനാകുന്ന സാമത്തിൻെറ, ഹിംകാരഭക്തിരൂപമായ ഉദയത്തിനുമുമ്പുള്ള രൂപത്തെയാണു പശുക്കഠം ഉപജീവിക്കുന്നതു്. അതുകൊണ്ടാണു പശുക്കഠം ഉദയത്തിനുമുമ്പു ഹിംകരിക്കുന്നതു് (ഹിം എന്ന ശബ്ദം പുറപ്പെടുവിക്കുന്നതു്) എന്തെന്നാൽ, ആ പശുക്കഠം, ആദിത്യനാകുന്ന സാമത്തിൻെറ ഹിംകാരഭക്തിയെ ഭജിക്കുക ശീലമുള്ളവയാകുന്നു. അതിനാലാണു്, അവ ഇപ്രകാരം വർത്തിക്കുന്നതു്. 2

ഉപ:— അഥ യത് പ്രഥമോദിതേ സപ്രസ്താവഃ തദസ്യ മനുഷ്യാ അന്വായത്താസ്തസ്മാത്തേ പ്രസ്തുതികാമാഃ പ്രശംസാകാമാഃ പ്രസ്താവഭാജിനോ ഹ്യേതസ്യ സാമ്നഃ. 3

അഥ — അതുപോലേ
പ്രഥമോദിതേ — ആദ്യം ഉദിക്കുമ്പോഠം

| | |
|---|---|
| അസ്യ രൂപം യത് | =ഇവന്റെ രൂപം ഏതോ |
| സഃ | =അത്ു് |
| പ്രസ്താവഃ | =പ്രസ്താവമാകുന്നു |
| അസ്യ തത് | =ഇവന്റെ ആ രൂപത്തിൽ |
| മനുഷ്യാഃ | =മനുഷ്യർ |
| അന്വായത്താഃ | =അനുഗതരായിരിക്കുന്നു. |
| തസ്മാത് | =അതിനാൽ |
| തേ | =അവർ |
| പ്രസ്തുതികാമാഃ | =പ്രസ്തുതിയെ ആഗ്രഹിക്കുന്നവരായും |
| പ്രശംസാകാമാഃ | =പ്രശംസയെ ആഗ്രഹിക്കുന്നവരായുമിരിക്കുന്നു. |
| ഹി | =എന്തെന്നാൽ |
| ഏതസ്യ സാമ്നഃ | =ഈ ആദിത്യനാകുന്ന സാമത്തിന്റെ |
| പ്രസ്താവഭാജിനഃ | =പ്രസ്താവത്തെ ഭജിക്കുന്നവരാകുന്നു അവർ. |

ഭാഷ്യം:— അതുപോലെ, ഉദിച്ച ഉടനെ ഉള്ള ആദിത്യന്റെ രൂപമേതോ, അത്ു് ആദിത്യനാകുന്ന ഈ സാമത്തിന്റെ പ്രസ്താവമാണ്. അതിൽ മുമ്പു പറഞ്ഞതുപോലെ ഉപജീവ്യമെന്ന നിലയിൽ, മനുഷ്യർ അനുഗതരായിരിക്കുന്നു. അതിനാൽ അവർ പ്രസ്തുതിയേയും പ്രശംസയേയും ആഗ്രഹിക്കുന്നവരായിരിക്കുന്നു. (പ്രസ്തുതിക്കും പ്രശംസയ്ക്കും പ്രത്യക്ഷമെന്നും പരോക്ഷമെന്നുമാണു ഭേദം) അവർ ആദിത്യനാകുന്ന സാമത്തിന്റെ പ്രസ്താവഭക്തിയേ ഭജിക്കുന്നവരാണല്ലോ. 3

ഉപ:— അഥ യത് സംഗവവേലായാം സ ആദിഃ തദസ്യ വയാംസ്യന്വായത്താനി; തസ്മാത്താന്യന്തരിക്ഷേ

ƒനാരംബണാന്യാദായാ*ff*ത്മാനം പരിപതന്തി; ആദി
ഭാജീനിഹ്യേതസ്യ സാമ്നഃ 4

| | |
|---|---|
| അഥ | —പിന്നെ, |
| സംഗവവേലായാം | —രശ്മികാം ഒരുമിച്ചുകൂടുന്ന സമയം |
| അസ്യ രൂപം യത് | —ഇവൻെറ രൂപമേതോ, |
| സഃ ആദിഃ | —അതു് ആദിയാകുന്നു. |
| അസ്യ തത് | —ഇവൻെറ ആ രൂപത്തിൽ |
| വയാംസി | —വയസ്സുകാം—പക്ഷികാം |
| അന്വായത്താനി | —അനുഗതങ്ങളായിരിക്കുന്നു. |
| തസ്മാത് | —അതിനാൽ |
| താനി | —അവ |
| അന്തരിക്ഷേ | —ആകാശത്തിൽ |
| അനാരംബണാനി | —യാതൊരാലംബനവുംകൂടാതെ |
| ആത്മാനം ആദായ | —അവനവനെ എടുത്തുകൊണ്ടു് |
| പരിപതന്തി | —പരിപതിക്കുന്നു—സഞ്ചരിക്കുന്നു. |
| ഹി | —എന്തെന്നാൽ, |
| ഏതസ്യ സാമ്നഃ | —ഈ ആദിത്യനാകുന്ന സാമത്തിൻെറ |
| ആദിഭാജീനി | —ആദിഭക്തിയെ ഭജിക്കുന്നവയാണല്ലോ. |

ഭാഷ്യം:— പിന്നെ ഗോക്കാം സംഗമിക്കുന്ന (രശ്മികാം ഒരുമിച്ചുചേരുന്ന, അല്ലെങ്കിൽ പശുക്കാം അവയുടെ കന്നുകളോടു ചേരുന്ന) സമയമുള്ള ആദിത്യരൂപമേതോ, അതു്, ആദിത്യനാകുന്ന സാമത്തിൻെറ, ആദി എന്ന ഭക്തി വിശേഷമായ ഓംകാരമാകുന്നു. അതിൽ പക്ഷികാം, ഉപജീവ്യമെന്ന നിലയിൽ അനുഗതങ്ങളായിരിക്കുന്നു. അതു

കൊണ്ടു അവ ആകാശത്തിൽ, യാതൊരാലംബനവുംകൂടാതെ, അവനവനെ എടുത്തുകൊണ്ടു്—അവനവനെത്തന്നെ ആലംബനമാക്കിക്കൊണ്ടു് സഞ്ചരിക്കുന്നു. എന്തെന്നാൽ, ആകാരരൂപമായ സാമാന്യത്താൽ ആദിഭക്തിയെ ഭജിക്കുന്നവയാണല്ലോ ഈ പക്ഷികൾ. 4

ഉപ:— അഥ യത് സംപ്രതി മധ്യംദിനേ സ ഉദ്ഗീഥസ്തദസ്യ ദേവാ അന്വായത്താസ്തസ്മാത്തേ സത്തമാഃ പ്രാജാപത്യാനാ മുദ്ഗീഥഭാജിനോഹ്യേതസ്യ സാമ്നഃ 5

അഥ —പിന്നെ
സംപ്രതി മധ്യംദിനേ —ഋജുവായ മദ്ധ്യാഹ്നത്തിൽ
അസ്യരൂപം യത് —ഈ ആദിത്യന്റെ രൂപമേതോ,
സഃ ഉദ്ഗീഥഃ —അതു് ഉദ്ഗീഥമാകുന്നു
അസ്യതത് —ഇവന്റെ ആ രൂപത്തിൽ
ദേവാഃ അന്വായത്താഃ —ദേവന്മാർ അനുഗതരായിരിക്കുന്നു.
തസ്മാത് —അതിനാൽ
തേ —അവർ—ദേവന്മാർ
പ്രാജാപത്യാനാം —പ്രജാപതിയുടെ അപത്യങ്ങളിൽവച്ചു്
സത്തമാഃ —സത്തമന്മാരാകുന്നു—ശ്രേഷ്ഠന്മാരാകുന്നു.
ഹി —എന്തെന്നാൽ
ഏതസ്യ സാമ്നഃ —ഈ ആദിത്യനാകുന്ന സാമത്തിന്റെ
ഉദ്ഗീഥഭാജിനഃ —ഉദ്ഗീഥത്തെ ഭജിക്കുന്നവരാകുന്നു.

ഭാഷ്യം:— പിന്നെ, നട്ടുച്ചയ്ക്കുള്ള ആദിത്യന്റെ രൂപം ഉദ്ഗീഥഭക്തിയാകുന്നു. ഈ രൂപത്തിൽ ദേവന്മാർ

അനുഗതരായിരിക്കുന്നു. (അപ്പോഠം ദ്യോതനം കൂടുതലായി ഉണ്ടായിരിക്കുമല്ലോ.) അതിനാൽ അവർ പ്രജാപതിയുടെ അപത്യങ്ങളിൽവച്ചു് ഏററവും ശ്രേഷ്ഠന്മാരാകുന്നു. എന്തെന്നാൽ, അവർ ഈ ആദിത്യനാകുന്ന സാമത്തിൻെറ ഉദ്ഗീഥഭക്തിയെ ഭജിക്കുന്നവരാകുന്നു.

ഉപ:— അഥ യദൂർദ്ധ്വം മധ്യംദിനാത് പ്രാഗപരാഹ്ണാത് സ പ്രതിഹാരഃ തദസ്യഗർഭാ അനുായത്താസ്തസ്മാത്തേ പ്രതിഹൃതാ നാവപദ്യന്തേ, പ്രതിഹാരഭാജിനോഹ്യേതസ്യ സാമ്നഃ 6

| | |
|---|---|
| അഥ | —പിന്നെ |
| മധ്യംദിനാത് ഊർദ്ധ്വം | —ഉച്ചയ്ക്കുമേൽ, |
| അപരാഹ്ണാത്പ്രാക് | —അപരാഹ്ണത്തിനുമുമ്പു്, |
| അസ്യ രൂപം യത് | —ഇവൻെറ രൂപമേതോ, |
| സഃ പ്രതിഹാരഃ | —അതു പ്രതിഹാരമാകുന്നു. |
| അസ്യ | —ഈ ആദിത്യരൂപമായ സാമത്തിൻെറ |
| തത് | —ആ രൂപത്തിൽ |
| ഗർഭാഃ | —ഗർഭങ്ങഠം |
| അനുായത്താഃ | —അനുഗതങ്ങളായിരിക്കുന്നു. |
| തസ്മാത് | —അതിനാൽ |
| തേ | —അവ —ഗർഭങ്ങഠം |
| പ്രതിഹൃതാഃ | —പിന്നോക്കം മുകളിലേയ്ക്കു പിടിക്കപ്പെട്ടവയായിരിക്കുന്നതുകൊണ്ടു് |
| ന അവപദ്യന്തേ | —കീഴ്പോട്ടു വീണുപോകുന്നില്ല. |
| ഹി | —എന്തെന്നാൽ |
| ഏതസ്യ സാമ്നഃ | —ഈ ആദിത്യനാകുന്ന സാമത്തിൻെറ |

പ്രതിഹാരഭാജിനഃ =പ്രതിഹാരഭക്തിയെ ഭജിക്കുന്ന വയാകുന്നു,

ഭാഷ്യം:— പിന്നെ, മധ്യാഹ്നത്തിനുമേൽ അപരാഹ്ണത്തിനു മുമ്പ് സവിതാവിന്റെ രൂപമേതോ, അതു പ്രതിഹാരമാകുന്നു. ഗർഭങ്ങൾ ആ രൂപത്തിൽ അനുഗതങ്ങളായിരിക്കുന്നു. അതിനാൽ അവ, സവിതാവിന്റെ പ്രതിഹാരഭക്തിയുടെ രൂപത്തിൽ, മുകളിലേക്കു പിന്നോക്കം പിടിക്കപ്പെട്ടുകയും, അതിനാൽ, അധഃപതിക്കുന്നതിനു ദ്വാരമുണ്ടായിരുന്നിട്ടും കീഴ്പ്പോട്ടു വീണുപോകാതിരിക്കയും ചെയ്യുന്നു. എന്തെന്നാൽ ഗർഭങ്ങൾ ആദിത്യരൂപമായ സാമത്തിന്റെ പ്രതിഹാരഭക്തിയെ ഭജിക്കുന്നവയാകുന്നു. 6

ഉപഃ— അഥ യദൂർദ്ധ്വമപരാഹ്ണാത്, പ്രാഗസ്തമയാത്, സ ഉപദ്രവസ്തദസ്യാരണ്യാ അനുപായത്താസ്തസ്മാത്തേ പുരുഷം ദൃഷ്ട്വാ കക്ഷംശ്വഭ്രമിത്യുപദ്രവന്തി; ഉപദ്രവഭാജിനോഹ്യേതസ്യ സാമ്നഃ 7

| | |
|---|---|
| അഥ | =പിന്നെ |
| അപരാഹ്ണാത്ഊർദ്ധ്വം | =അപരാഹ്ണത്തിനുമേൽ |
| അസ്തമയാത് പ്രാക് | =അസ്തമയത്തിനുമുമ്പ് |
| യത് | =ഏതൊരു രൂപമുണ്ടോ, |
| സഃ ഉപദ്രവഃ | =അതു് ഉപദ്രവമാകുന്നു. |
| അസ്യതത് | =ഇവന്റെ ആ രൂപത്തെ |
| ആരണ്യാഃ | =ആരണ്യത്തിലുള്ള ജന്തുക്കൾ |
| അനുപായത്താഃ | =അനുപായത്തങ്ങളായിരിക്കുന്നു. |
| തസ്മാത് | =അതിനാൽ |
| തേ | =അവ |
| പുരുഷം ദൃഷ്ട്വാ | =പുരുഷനെ കണ്ടിട്ട്, |

ശുഭ്രം ഇതി — അഭയസ്ഥാനമെന്നു വിചാരിച്ചു്,
കക്ഷം — കക്ഷത്തെ — കാടിനെ
ഉപദ്രവന്തി — ഉപദ്രവിക്കുന്നു — ഉപഗമിക്കുന്നു
ഹി — എന്തെന്നാൽ
ഏതസ്യ സാമ്നഃ — സൂര്യരൂപമായ സാമത്തിന്റെ
ഉപദ്രവഭാജിനഃ — ഉപദ്രവത്തെ ഭജിക്കുന്നവയാകുന്നു.

ഭാഷ്യം:— പിന്നെ, അപരാഹ്ണംകഴിഞ്ഞു്, അസ്തമയത്തിനു മുമ്പുള്ള, ആദിത്യന്റെ രൂപമേതോ, അതു ഉപദ്രവമാണു്. ആരണ്യങ്ങളായ മൃഗങ്ങൾ അതിനെ ആശ്രയിച്ചിരിക്കുന്നു. അതുകൊണ്ടു്, അവ മനുഷ്യനെ കാണുമ്പോൾ, അഭയസ്ഥാനമെന്നു വിചാരിച്ചു കാടിനെ ഉപദ്രവിക്കുന്നു. (ഉപദ്രവിക്ക — ഉപഗമിക്ക) കണ്ടു് ഉപദ്രവിക്കുന്നതിനാൽ, ഇവ ആദിത്യനാകുന്ന സാമത്തിന്റെ ഉപദ്രവത്തെ ഭജിക്കുന്നവയാണു്.

ഉപ:— അഥ യത് പ്രഥമാസ്തമിതേ തന്നിധനം, തദസ്യ പിതരോഽന്വായത്താസ്തസ്മാത്താന്നിദധതി;നിധനഭാജിനോഹ്യേതസ്യ സാമ്നഃ; ഏവം ഖല്വമുമാദിത്യം സപ്തവിധം സാമോപാസ്തേ.

അഥ — പിന്നെ
പ്രഥമാസ്തമിതേ — അസ്തമിക്കുവാൻ തുടങ്ങുമ്പോൾ — സൂര്യൻ തീരെ മറയുവാൻ തുടങ്ങുമ്പോൾ
യത് — ഏതു രൂപമാണോ ഉള്ളതു്,
തത് — അതു്
നിധനം — നിധനമാകുന്നു.

| | |
|---|---|
| അസ്യതത് | =ഈ ആദിത്യരൂപമായ സാമത്തിൻെറ ആ രൂപത്തിൽ |
| പിതരഃ | =പിതൃക്കരം |
| അനപായത്താഃ | =അനുഗതരായിരിക്കുന്നു. |
| തസ്മാത് | =അതിനാൽ |
| താൻ | =അവരെ=പിതൃക്കളെ |
| നിദധതി | =നിധാനംചെയ്യുന്നു. |
| ഹി | =എന്തെന്നാൽ |
| ഏതസ്യ സാമ്നഃ | =ഈ ആദിത്യരൂപമായ സാമത്തിൻെറ |
| നിധനഭാജിനഃ | =നിധനഭക്തിയെ ഭജിക്കുന്നവരാകുന്നു. |
| ഏവം ഖലു | =ഇപ്രകാരം |
| അമും ആദിത്യം | =ആ ആദിത്യനായി |
| സപ്തവിധം സാമ | =ഏഴുവിധത്തിലുള്ള സാമത്തെ |
| യഃ ഉപാസ്തേ | =ആരു് ഉപാസിക്കുന്നുവോ |
| തസ്യ | =അവന്നു് |
| തദാപത്തിഃ | =ആ ആദിത്യനായിത്തീരുകയാകുന്ന |
| ഫലം സിദ്ധ്യതി | =ഫലം സിദ്ധിക്കുന്നു. |

ഭാഷ്യം:— പിന്നെ അസ്തമിച്ചു തുടങ്ങുമ്പോരം ആദിത്യനുള്ള രൂപമേതോ അതു നിധാനമാകുന്നു. ആദിത്യരൂപമായ സാമത്തിൻെറ ആ രൂപത്തെ പിതൃക്കരം ആശ്രയിച്ചിരിക്കുന്നു. അതുകൊണ്ടാണു്, ആ പിതൃക്കളെ പിതൃപിതാമഹരൂപത്തിൽ ദർഭകളിൽ നിധാനംചെയ്യു (സ്ഥാപിക്കു)ന്നതു്—അല്ലെങ്കിൽ അവർക്കുവേണ്ടി പിണ്ഡങ്ങരം വയ്ക്കുന്നതു്. ഇങ്ങനെ നിധനത്തോടു സംബന്ധമുള്ളതുകൊണ്ടു പിതൃക്കരം, ആദിത്യരൂപമായ ഈ സാമ

ത്തിൻെറ നിധനഭക്തിയെ ഭജിക്കുന്നവരാകുന്നു. ഇങ്ങനെ ഏഴവയവങ്ങളായി വിഭജിച്ചിരിക്കുന്ന, ആദിത്യനായി ഏഴുവിധത്തിലുള്ള സാമത്തെ ഉപാസിക്കുന്നതാരോ, അവനു് ആ ആദിത്യനായിത്തീരുക എന്ന ഫലം സിദ്ധിക്കും.

രണ്ടാമധ്യായത്തിൽ ഒൻപതാംഖണ്ഡം കഴിഞ്ഞു.

---

രണ്ടാമധ്യായത്തിൽ പത്താംഖണ്ഡം

ഭാഷ്യം:— അഹോരാത്രം മുതലായ കാലത്താൽ ജഗത്തിനെ നശിപ്പിക്കുന്നതുകൊണ്ടു് ആദിത്യൻ മൃത്യുവാകുന്നു ആ മൃത്യുവിനെ കടക്കുന്നതിനുവേണ്ടിയുള്ള സാമോപാസനം പറയുന്നു:—

ഉപ:— അഥ ഖല്വാത്മസംമിതമതിമൃത്യു സപ്തവിധം സാമോപാസീത; ഹിംകാരഇതി ത്ര്യക്ഷരം പ്രസ്താവ ഇതി ത്ര്യക്ഷരം തത്സമം. 1

അഥ — ഇനി
ആത്മസംമിതം — ആത്മാവിനോടു തുല്യമായി അറിയപ്പെട്ടിട്ടുള്ളതും
അതിമൃത്യു — മൃത്യുവിനെ അതിക്രമിച്ചിട്ടുള്ളതുമായ
സപ്തവിധം സാമ — ഏഴുവിധത്തിലുള്ള സാമത്തെ
ഉപാസീത — ഉപാസിക്കണം.
ഹിംകാരഃ ഇതി — ഹിംകാരം എന്നുള്ളതു്
ത്ര്യക്ഷരം — മൂന്നക്ഷരമുള്ള ഭക്തിനാമമാകുന്നു.
പ്രസ്താവഃ ഇതി — പ്രസ്താവം എന്നുള്ളതും

ത്ര്യക്ഷരം —മൂന്നക്ഷരമുള്ളതാകുന്നു.
തത്സമം —അതു മുമ്പിലത്തേതിനോടു തുല്യമാകുന്നു.

ഭാഷ്യം— ആദിത്യനാകുന്ന മൃത്യുവിനെ സംബന്ധിച്ച സാമത്തിന്റെ ഉപാസനം കഴിഞ്ഞു. ഇനി സ്വന്തം അവയവങ്ങളോടു തുല്യമെന്നു് അല്ലെങ്കിൽ പരമാത്മാവിനോടു തുല്യമെന്നു് അറിയപ്പെട്ടിട്ടുള്ളതും, മൃത്യുവിനെ ജയിക്കുന്നതിനു ഹേതുവായതുകൊണ്ടു് അതിമൃത്യുവുമായ ഏഴുവിധത്തിലുള്ള സാമത്തെ ഉപാസിക്കണം. ഒന്നാമധ്യായത്തിൽ, ഉദ്ഗീഥഭക്തിയുടെ നാമാക്ഷരങ്ങളെ ഉദ്ഗീഥമെന്നനിലയിൽ ഉപാസിക്കണമെന്നു പറഞ്ഞതുപോലെ, ഇവിടെ, സാമത്തിന്റെ ഏഴുവിധത്തിലുള്ള ഭക്തികളുടെ നാമാക്ഷരങ്ങളെ ഒരുമിച്ചുചേർത്തു, മുമ്മൂന്നായി എടുത്തു്, സമതകൊണ്ടു് അവയ്ക്കു സാമത്വം കല്പിച്ചു് ഉപാസിക്കണമെന്നു പറയുന്നു. അവയെ ഉപാസിക്കുന്നതിനാൽ, മൃത്യുവിഷയങ്ങളുടെ സംഖ്യയ്ക്കു തുല്യസംഖ്യയുള്ള—ഇരുപത്തൊന്നു് അക്ഷരങ്ങളെക്കൊണ്ടു് ആദിത്യനാകുന്ന മൃത്യുവിനെ പ്രാപിച്ചു്, അധികമുള്ള ഒരക്ഷരംകൊണ്ടു്, ആ മൃത്യുവിനെ കടക്കുന്നതിനായിത്തന്നെ സംക്രമണത്തെ—പാലംപോലെ കടക്കുന്നതിനുള്ള സാധനത്തെ കല്പിക്കുന്നു. അധികമുള്ള അക്ഷരസംഖ്യകൊണ്ടു മൃത്യുവിനെ കടന്നതായതുകൊണ്ടു് ഈ സാമത്തെ അതിമൃത്യു എന്നു പറയുന്നു. അതിന്റെ ഒന്നാമത്തെ ഭക്തിയുടെ നാമാക്ഷരങ്ങൾ 'ഹിംകാരം' എന്നതാണു്. അതിൽ മൂന്നക്ഷരമുണ്ടു്. 'പ്രസ്താവം' എന്ന ഭക്തിനാമത്തിലും മൂന്നക്ഷരമുണ്ടു്; അതിനാൽ അതു മുമ്പിലത്തേതിനോടു സമമാകുന്നു. 1

ഉപ—ആദിരിതി ദ്വ്യക്ഷരം, പ്രതിഹാരഇതി ചതുരക്ഷരം, തത ഇഹൈകം, തത്സമം. 2

ആദിഃ ഇതി — ആദി എന്ന ഭക്തിനാമം
ദ്വ്യക്ഷരം — രണ്ടക്ഷരമുള്ളതാകുന്നു.
പ്രതിഹാരഃ ഇതി — പ്രതിഹാരം എന്നതു്
ചതുരക്ഷരം — നാലക്ഷരത്തോടുകൂടിയതാണു്
തതഃ — അതിൽനിന്നു — പ്രതിഹാരം എന്നതിൽനിന്നു്
ഏകം — ഒരക്ഷരം
ഇഹ — ഇവയിൽ — ആദി എന്ന രണ്ടക്ഷരങ്ങളിൽ ചേർക്കപ്പെടുന്നു
തത് സമം — അതു സമമാകുന്നു.

ഭാഷ്യം:— ഏഴുവിധത്തിലുള്ള സാമത്തിൻെറ സംഖ്യയെ തികയ്ക്കുന്ന ഓംകാരം ആദി എന്നു പറയപ്പെടുന്നു. ആ നാമം രണ്ടക്ഷരമുള്ളതാണു്. പ്രതിഹാരം എന്നതു നാലക്ഷരമുള്ള നാമമാണു്. അതിൽനിന്നു് ഒരക്ഷരമെടുത്തു് ആദി എന്ന രണ്ടക്ഷരങ്ങളിൽ ചേക്കുന്നു. അതുകൊണ്ടു് അതും മൂന്നക്ഷരമുള്ളതായും പ്രതിഹാരമെന്ന നാമത്തോടു തുല്യമായും തീരുന്നു.

ഉപ:— ഉദ്ഗീഥ ഇതി ത്ര്യക്ഷരമുപദ്രവ ഇതി ചതുരക്ഷരം; ത്രിഭിസ്ത്രിഭിഃ സമംഭവതി അക്ഷരമവശിഷ്യതേ ത്ര്യക്ഷരം തത്സമം. 3

ഉദ്ഗീഥഃ ഇതി — ഉദ്ഗീഥം എന്നതു
ത്ര്യക്ഷരം — മൂന്നക്ഷരമുള്ളതാകുന്നു.
ഉപദ്രവഃ ഇതി — ഉപദ്രവം എന്നതു
ചതുരക്ഷരം — നാലക്ഷരമുള്ളതാണു്.
ത്രിഭിഃ ത്രിഭിഃ — മുമ്മൂന്നക്ഷരങ്ങളാകൊണ്ടു്
സമം ഭവതി — ഈ ഭക്തിനാമങ്ങൾ രണ്ടും സമമായിത്തീരുന്നു.
അക്ഷരം — ഒരക്ഷരം

| | |
|---|---|
| അതിരിച്യതേ | —അധികം വരുന്നു. |
| ത്ര്യക്ഷരം | —മൂന്നക്ഷരങ്ങളോടുകൂടിയതാകയാൽ (അക്ഷരമെന്നതിൽ മൂന്നക്ഷരമുള്ളതുകൊണ്ടു്) |
| തത് | —അതു് |
| സമം | —സമമാകുന്നു. |

ഭാഷ്യം:— ഉദ്ഗീഥം എന്നതു മൂന്നക്ഷരങ്ങളുള്ളതാകുന്നു ഉപദ്രവം എന്നതിൽ നാലക്ഷരങ്ങളുണ്ടു്. മുമ്മൂന്നക്ഷരംകൊണ്ടു് അവ രണ്ടും സമമാകുന്നു. ഉപദ്രവം എന്നതിൽ ഒരക്ഷരം കൂടുതലുണ്ടു്. അതിനാൽ വൈഷമ്യം വന്നുകൂടുന്നതുകൊണ്ടു സമത്വം വരുത്തുന്നതിനായി പറയുന്നു:— ആ അക്ഷരം ഒന്നേ ഉള്ളു എങ്കിലും "അക്ഷരം'' എന്നതിൽ മൂന്നക്ഷരമുള്ളതുകൊണ്ടു് അതും മൂന്നക്ഷരമുള്ള നാമംതന്നെയാണു്. അതിനാൽ അതും മുൻപറഞ്ഞതിനോടു സമമായിട്ടുള്ളതുതന്നെ. 3

ഉപ:— നിധനമിതി ത്ര്യക്ഷരം തത് സമമേവ ഭവതി താനിഹ വാ ഏതാനി ദ്വാവിംശതിരക്ഷരാണി. 4

| | |
|---|---|
| നിധനം ഇതി | —നിധനം എന്നതു് |
| ത്ര്യക്ഷരം | —മൂന്നക്ഷരമുള്ളതാകുന്നു. |
| തത് | —അതു് |
| സമം ഏവ ഭവതി | —സമംതന്നെ ആകുന്നു. |
| താനി ഏതാനി അക്ഷരാണി | —അങ്ങനെയുള്ള ഈ അക്ഷരങ്ങൾ |
| ദ്വാവിംശതിഃ വൈ | —ഇരുപത്തുരണ്ടാകുന്നു. |

ഭാഷ്യം:— നിധനം എന്നതു മൂന്നക്ഷരങ്ങളുള്ള നാമമാണു്. അതുകൊണ്ടു് അതു സമംതന്നെ. ഇങ്ങനെ മൂന്നക്ഷരങ്ങളുടെ സാമ്യത്താൽ സാമത്വം സമ്പാദിച്ചിട്ടു, യഥാസ്ഥി

തിയിൽ വരുന്നിടത്തോളമുള്ള അക്ഷരങ്ങളെത്തന്നെ കണക്കുകൂട്ടുന്നു:— അങ്ങനെയുള്ള ഈ നാമാക്ഷരങ്ങൾ ഏഴു ഭക്തികൾക്കുംകൂടി ഇരുപത്തുരണ്ടാകുന്നു.        4

ഉപ:— ഏകവിംശത്യാऽऽദിത്യമാപ്നോത്യേകവിംശോ വാ ഇതോऽസാവാദിത്യോ ദ്വാവിംശേന പരമാദിത്യാജ്ജയതി, തന്നാകം തദ്വിശോകം.        5

| | |
|---|---|
| ഏകവിംശത്യാ | — ഇരുപത്തൊന്നുകൊണ്ടു് |
| ആദിത്യം ആപ്നോതി | — ആദിത്യനെ പ്രാപിക്കുന്നു. |
| അസൗ ആദിത്യഃ | — ഈ ആദിത്യൻ |
| ഇതഃ | — ഇവിടെനിന്നു് |
| ഏകവിംശഃ വൈ | — ഇരുപത്തൊന്നാമത്തേതാകുന്നു. |
| ദ്വാവിംശേന | — ഇരുപത്തുരണ്ടാമത്തേതുകൊണ്ടു് |
| ആദിത്യാത്പരം | — ആദിത്യന്നപ്പുറമുള്ളതിനെ |
| ജയതി | — പ്രാപിക്കുന്നു. |
| തത് | — അതു് — ആദിത്യന്നപ്പുറമുള്ളതു്, |
| നാകം | — നാകമാകുന്നു — സുഖമയമായിട്ടുള്ളതാകുന്നു |
| തത് വിശോകം | — അതു ശോകമില്ലാത്തതാകുന്നു. |

ഭാഷ്യം:— ആ ഇരുപത്തുരണ്ടിൽ ഇരുപത്തൊന്നക്ഷരങ്ങളെക്കൊണ്ടു്, മൃത്യുവായ ആദിത്യനെ പ്രാപിക്കുന്നു. എന്തെന്നാൽ, ആദിത്യൻ സംഖ്യകൊണ്ടു് ഈ ലോകത്തിൽനിന്നു് ഇരുപത്തൊന്നാമത്തേതാകുന്നു "ദ്വാദശമാസാഃ, പഞ്ചർത്തവസ്ത്രയ ഇമേ ലോകാ അസാവാദിത്യ ഏകവിംശഃ" (മാസങ്ങൾ പന്ത്രണ്ടു്, ഋതുക്കൾ അഞ്ചു്, ലോകങ്ങൾ മൂന്നു്, ഇങ്ങനെ ഇരുപതു്; ഇരുപത്തൊന്നാമതു് ആദിത്യൻ) എന്നു ശ്രുതിയുണ്ടു്. ശിഷ്ടമുള്ള ഇരുപത്തുരണ്ടാമത്തെ അക്ഷരംകൊണ്ടു് മൃത്യുവായ ആദിത്യനിൽ

നിന്നു അപ്പുറമുള്ളതിൽ എത്തുന്നു. ആദിത്യന്നപ്പുറമുള്ളതു നാകമാകുന്നു. കം എന്നതു സുഖം; സുഖമല്ലാത്തതു് അകം; അകമല്ലാത്തതു നാകം; കം തന്നെ എന്നൎത്ഥം. ദുഃഖം മൃത്യുവിഷയമാകുന്നു. മൃത്യുവിനെ കടന്നാൽ സുഖം മാത്രമല്ലാതെ ദുഃഖമില്ല. അതു നാകമാണെന്നു മാത്രമല്ല, വിശോകവുമാകുന്നു. ശോകം—മാനസദുഃഖം ഇല്ലാത്തതെന്നൎത്ഥം. അതിനെയാണു് ഇരുപത്തുരണ്ടാമത്തെ അക്ഷരം കൊണ്ടു പ്രാപിക്കുന്നതു്. 5

ഉപ:— ആപ്നോതി ഹാ*ff*ദിത്യസ്യ ജയം, പരോ ഹാസ്യാ*ff*ദിത്യസ്യ ജയാജ്ജയോ ഭവതി; യ ഏതദേവം വിദ്വാനാത്മസംമിതമതിമൃത്യു സപ്തവിധം സാമോപാസ്തേ സാമോപാസ്തേ.

ഏവം വിദ്വാൻ —ഇപ്രകാരമറിഞ്ഞു്
അതിമൃത്യു —മൃത്യുവിനെ കടന്നിട്ടുള്ള
സപ്തവിധം —ഏഴുവിധത്തിലുള്ള
ഏതത് സാമ —ഈ സാമത്തെ
യഃ ഉപാസ്തേ —ആരു് ഉപാസിക്കുന്നുവോ,
അയം —ഇവൻ
ആദിത്യസ്യ ജയം —ആദിത്യൻെറ ജയത്തെ
ആപ്നോതി ഹ —പ്രാപിക്കുന്നു.
അസ്യ —ഇവന്നു്
ആദിത്യസ്യ ജയാത് —ആദിത്യൻെറ ജയത്തിൽനിന്നു്
പരഃ ജയഃ —പരമായ ജയം
ഭവതിഹ —ഉണ്ടാകും.

ഭാഷ്യം:— ഇപ്പോഠം പറഞ്ഞതിൻെറതന്നെ ആകെയുള്ള അൎത്ഥം ചുരുക്കത്തിൽ പറയുന്നു. ഉപാസകൻ ഇരുപത്തൊന്നക്ഷരസംഖ്യകൊണ്ടു് ആദിത്യൻെറ ജയത്തെ പ്രാപിക്കുന്നു. ഇരുപത്തിരണ്ടക്ഷരസംഖ്യകൊണ്ടു്, ഇവന്നു്

മൃത്യുഗോചരമായ ആദിത്യജയത്തിനപ്പുറമുള്ള ജയം സിദ്ധിക്കും. (മററുള്ള ഭാഗം മുമ്പേ വ്യാഖ്യാനിച്ചിട്ടുള്ളതുപോലെതന്നെ) അങ്ങനെ ഉപാസിക്കുന്നവന്നു് പറഞ്ഞപ്രകാരമുള്ള ഫലം ലഭിക്കുമെന്നർത്ഥം. ("സാമോപാസ്തേ" എന്നു രണ്ടു തവണ പറഞ്ഞതു്, ഏഴുവിധത്തിലുള്ള സാമത്തിൻെറ ഉപാസനം പറഞ്ഞു കഴിഞ്ഞു എന്നു കാണിപ്പാനാണ്.)

രണ്ടാമദ്ധ്യായത്തിൽ പത്താംഖണ്ഡം കഴിഞ്ഞു.

---

## രണ്ടാമദ്ധ്യായത്തിൽ പതിനൊന്നാം ഖണ്ഡം.

ഉപ:—മനോ ഹിംകാരോ; വാക്പ്രസ്താവ,ശ്ചക്ഷുരുദ്ഗീഥഃ, ശ്രോത്രം പ്രതിഹാരഃ, പ്രാണോ നിധനമേ-തദ് ഗായത്രം പ്രാണേഷു പ്രോതം. 1

| | |
|---|---|
| മനഃ | =മനസ്സ് |
| ഹിംകാരഃ | =ഹിംകാരമാകുന്നു. |
| വാക് | =വാക്കു് |
| പ്രസ്താവഃ | =പ്രസ്താവമാകുന്നു. |
| ചക്ഷുഃ | =ചക്ഷുസ്സ് |
| ഉദ്ഗീഥഃ | =ഉദ്ഗീഥമാകുന്നു. |
| ശ്രോത്രം | =ശ്രോത്രം |
| പ്രതിഹാരഃ | =പ്രതിഹാരമാകുന്നു. |
| പ്രാണഃ | =പ്രാണൻ |
| നിധനം | =നിധനമാകുന്നു. |
| ഏതദ് ഗായത്രം | =ഈ ഗായത്രസാമം |
| പ്രാണേഷു | =പ്രാണങ്ങളിൽ=വാക്കു മുതലായവയിൽ |

| | |
|---|---|
| പ്രോതം | —പ്രോതമായിരിക്കുന്നു = പ്രതിഷ്ഠിതമായിരിക്കുന്നു. |

ഭാഷ്യം:— പ്രത്യേകം പേരൊന്നും പറയാതെ അഞ്ചുവിധത്തിലും ഏഴുവിധത്തിലുമുള്ള സാമത്തിൻെറ ഉപാസനം പറഞ്ഞു. ഇനി ഇപ്പോഠം ഗായത്രം എന്നും മററുമുള്ള പേരുകളോടുകൂടി, വിശിഷ്ടഫലങ്ങളായ മററു സാമോപാസനങ്ങഠം പറയപ്പെടുന്നു. അവയ്ക്കു് ഏതുക്രമത്തിനാണോ കർമ്മത്തിൽ പ്രയോഗം, ആ ക്രമത്തിനുതന്നെയാണ് അവയെ ഇവിടെ പറവാൻ പോകുന്നതു്. മനസ്സു ഹിംകാരമാകുന്നു എന്തെന്നാൽ എല്ലാ അന്തഃകരണവൃത്തികളിലും പ്രാഥമ്യം മനസ്സിലാണ്. അതിനടുത്തതായതുകൊണ്ടു്, വാക്കു്, പ്രസ്താവമാകുന്നു. ശ്രേഷ്ഠതയാൽ ചക്ഷുസ്സു് ഉദ്ഗീഥമാകുന്നു. പ്രതിഹൃതം—പിന്നോക്കം വലിഞ്ഞതു് ആയതുകൊണ്ടു് ശ്രോത്രം പ്രതിഹാരമാണു്. പ്രാണൻ നിധനമാകുന്നു. എന്തെന്നാൽ, മുൻപറഞ്ഞ വാഗാദികഠംക്കു സ്വാപകാലത്തിൽ നിധനം—ലയം വരുന്നതു മനസ്സിലാണു്. ഈ ഗായത്രമായ സാമം പ്രാണങ്ങളിൽ പ്രതിഷ്ഠിതമായിരിക്കുന്നു. എന്തെന്നാൽ, "പ്രാണോ വൈ ഗായത്രീ" എന്ന ശ്രുതിയിൽ ഗായത്രിയെ പ്രാണനായി സ്തുതിച്ചിരിക്കുന്നു. 1

ഉപ:— സ യ ഏവമേതദ് ഗായത്രം പ്രാണേഷു പ്രോതം വേദ, പ്രാണീ ഭവതി സർവമായുരേതി ജ്യോഗ്- ജീവതി മഹാൻ പ്രജയാ പശുഭിർഭവതി മഹാൻ കീർത്ത്യാ, മഹാമനാഃ സ്യാത് തദ്വ്രതം. 2

| | |
|---|---|
| ഏവം | —ഇപ്രകാരം |
| പ്രാണേഷു പ്രോതം | —പ്രാണങ്ങളിൽ പ്രതിഷ്ഠിതമായ |
| ഏതദ് ഗായത്രം | —ഈ ഗായത്രമായ സാമത്തെ |
| യഃ വേദ | —ആരു് അറിയുന്നുവോ, |

| | |
|---|---|
| സഃ | = അവൻ |
| പ്രാണീ ഭവതി | = പ്രാണങ്ങളുള്ളവനായിത്തീരും. |
| സർവം ആയുഃ | = എല്ലാ ആയുസ്സിനേയും |
| ഏതി | = പ്രാപിക്കുന്നു. |
| ജ്യോക് ജീവതി | = ഉജ്ജ്വലമായവിധത്തിൽ ജീവിക്കുന്നു. |
| പ്രജയാ പശുഭിഃ | = പ്രജയെക്കൊണ്ടും പശുക്കളെക്കൊണ്ടും |
| മഹാൻ ഭവതി | = മഹാനായിത്തീരുന്നു. |
| കീർത്ത്യാ | = കീർത്തികൊണ്ടു് |
| മഹാൻ | = മഹാനായിത്തീരുന്നു. |
| മഹാമനാഃ സ്യാത് | = മഹാമനസ്സായിരിക്കണം = അക്ഷുദ്രഹൃദയനായിരിക്കണം. |
| തത് വ്രതം | = അതു വ്രതമാകുന്നു. |

ഭാഷ്യം:— പ്രാണങ്ങളിൽ പ്രതിഷ്ഠിതമായ ഈ ഗായത്രസാമത്തെ ആർ അറിയുന്നുവോ, അവൻ കരണങ്ങൾക്കു യാതൊരു വൈകല്യവുമില്ലാത്തവനായിത്തീരും. എല്ലാ ആയുസ്സും അവനു ലഭിക്കും. ("ശതം വർഷാണി സർവമായുഃ പുരുഷസ്യ" എന്നുള്ള ശ്രുതി അനുസരിച്ചു്, ഒരു പുരുഷന്റെ സർവായുസ്സെന്നു പറയുന്നതു നൂറുവർഷമാണു്.) അവൻ ഉജ്ജ്വലമായവിധത്തിൽ ജീവിക്കും. പ്രജ മുതലായവയെക്കൊണ്ടും കീർത്തികൊണ്ടും മഹാനായിത്തീരും. അക്ഷുദ്രചിത്തനായിരിക്കണമെന്നുള്ളതു ഗായത്രോപാസകന്റെ വ്രതമാകുന്നു. 2

രണ്ടാമദ്ധ്യായത്തിൽ പതിനൊന്നാം ഖണ്ഡം കഴിഞ്ഞു.

---

രണ്ടാമദ്ധ്യായം പന്ത്രണ്ടാം ഖണ്ഡം

ഉപ:— അഭിമന്ഥതി സ ഹിംകാരോ, ധൂമോ ജായതേ സപ്രസ്താവോ, ജ്വലതി സ ഉദ്ഗീഥോഽങ്ഗാരാ ഭവന്തി

സ പ്രതിഹാര, ഉപശാമ്യതി തന്നിധനം, സംശാമ്യതി തന്നിധനം. ഏതദ്രഥംതരമഗ്നൌ പ്രോതം. 1

| | |
|---|---|
| യത് അഭിമന്ഥതി | =മഥനംചെയ്യുക എന്നതേതോ |
| സഃ ഹിംകാരഃ | =അതു ഹിംകാരമാകുന്നു. |
| യത് ധൂമഃ ജായതേ | =ധൂമം ഉണ്ടാകുക എന്നതേതോ, |
| സഃ പ്രസ്താവഃ | =അതു പ്രസ്താവമാകുന്നു. |
| യത് ജ്വലതി | =ജ്വലിക്കുക എന്നതേതോ |
| സഃ ഉദ്ഗീഥഃ | =അതു് ഉദ്ഗീഥമാകുന്നു. |
| യത് അങ്ഗാരാഃ ഭവന്തി | =കനലുകളായിത്തീരുകയെന്നതേതോ, |
| സഃ പ്രതിഹാരഃ | =അതു പ്രതിഹാരമാകുന്നു. |
| യത് ഉപശാമ്യതി | =ഉപശമിക്ക എന്നതേതോ |
| തത് നിധനം | =അതു നിധനമാകുന്നു. |
| യത് സംശാമ്യതി | =സംശമിക്ക എന്നതേതോ |
| തത് നിധനം | =അതു നിധനമാകുന്നു. |
| ഏതത് രഥംതരം | =ഈ രഥംതരം |
| അഗ്നൌ പ്രോതം | =അഗ്നിയിൽ പ്രതിഷ്ഠിതമാകുന്നു. |

ഭാഷ്യം:— അഗ്നിമഥനംചെയ്യുന്നതു്, പ്രാഥമ്യം പ്രമാണിച്ചു്, ഹിംകാരമാകുന്നു. പുകയുണ്ടാകുന്നതു പ്രസ്താവമാകുന്നു. എന്തെന്നാൽ, ഹിംകാരം കഴിഞ്ഞു പ്രസ്താവം പോലെ മന്ഥനം കഴിഞ്ഞു് ആണു് ധൂമോൽപത്തി. അഗ്നി ജ്വലിക്കുന്നതു് ഉദ്ഗീഥമാകുന്നു. ഹവിസ്സിനോടുള്ള സംബന്ധത്താൽ ജ്വലനത്തിനു ശ്രേഷ്ഠതയുണ്ടു്. അങ്ഗാരങ്ങൾ ആകുന്നതു പ്രതിഹാരമാകുന്നു. ജ്വലനം അടങ്ങിയാണല്ലോ കനൽ ആകുന്നതു്. ഉപശമിക്കുന്നതും സംശമിക്കുന്നതും നിധനമാകുന്നു. (ഉപശമിക്ക=മിക്കവാറും അണയുക. സംശമിക്ക=തീരെ അണയുക.) ഈ രഥംതരം അഗ്നിയിൽ

പ്രതിഷ്ഠിതമാകുന്നു. എന്തെന്നാൽ ഇതു് അഗ്നിമഥനം ചെയ്യുമ്പോൾ ഗാനംചെയ്യപ്പെടുന്നതാണു്.

ഉപ:— സ യ ഏവമേതദ്രഥംതരമഗ്നൗ പ്രോതം വേദ, ബ്രഹ്മവർച്ചസ്യന്നാദോ ഭവതി സർവമായുരേതി ജ്യോഗ്ജീവതി, മഹാൻ പ്രജയാ പശുഭിർഭവതി മഹാൻ കീർത്ത്യാ ന പ്രത്യങ്ങഗ്നിമാചാമേന്ന നിഷ്ഠീവേത് തദ് വ്രതം.

അഗ്നൗ പ്രോതം —അഗ്നിയിൽ പ്രതിഷ്ഠിതമായ
ഏതത് രഥംതരം —ഈ രഥംതരത്തെ
യഃ വേദ —ആരു് അറിയുന്നുവോ,
സഃ —അവൻ
ബ്രഹ്മവർച്ചസീ —ബ്രഹ്മവർച്ചസമുള്ളവനായും
അന്നാദഃ —അന്നാദനായും
ഭവതി —ഭവിക്കുന്നു.
സർവം ആയുഃ —എല്ലാ ആയുസ്സിനേയും
ഏതി —പ്രാപിക്കുന്നു.
ജ്യോക് ജീവതി —ഉജ്ജ്വലമായി ജീവിക്കുന്നു.
പ്രജയാ പശുഭിഃ —പ്രജയെക്കൊണ്ടും പശുക്കളെക്കൊണ്ടും
മഹാൻ ഭവതി —മഹാനായിത്തീരുന്നു.
കീർത്ത്യാ —കീർത്തികൊണ്ടു
മഹാൻ —മഹാനായിത്തീരുന്നു.
അഗ്നിം പ്രത്യങ് —അഗ്നിക്കു് അഭിമുഖനായിരുന്നു്
ന ആചാമേത് —ആചമിക്കരുതു്—ഒന്നും ഭക്ഷിക്കരുതു്
ന നിഷ്ഠീവേത് —നിഷ്ഠീവനംചെയ്യരുതു്— കാറിത്തുപ്പരുതു്.
തത്വ്രതം —അതു വ്രതമാകുന്നു.

ഭാഷ്യം:— അഗ്നിയിൽ പ്രതിഷ്ഠിതമായ ഈ രഥംതരത്തെ അറിയുന്നവൻ ബ്രഹ്മവർച്ചസമുള്ളവനായി ത്തീരും. ബ്രഹ്മവർച്ചസം എന്നു പറയുന്നതു്, സദാചാരം കൊണ്ടും വേദാധ്യയനംകൊണ്ടും ഉണ്ടാകുന്ന തേജസ്സാകുന്നു. തേജസ്സെന്നുമാത്രം പറയുന്നതു വെറും ത്വിട്ടാകുന്നു. അതു പോലെതന്നെ അവൻ അന്നാദനായും—ദീപ്താഗ്നിയാ യും തീരും. (ബാക്കിയുള്ളവ മുൻപു പറഞ്ഞിട്ടുള്ളതു പോലെതന്നെ.) അഗ്നിക്കു് അഭിമുഖമായിരുന്നു യാ തൊന്നും ഭക്ഷിക്കരുതു്. അഗ്നിയിൽ കാറിത്തുപ്പുകയും ചെയ്യരുതു്. അതു വ്രതമാകുന്നു. 2

രണ്ടാമധ്യായം പന്ത്രണ്ടാം ഖണ്ഡം കഴിഞ്ഞു.

---

## രണ്ടാമധ്യായം പതിമ്മൂന്നാം ഖണ്ഡം.

ഉപ:— ഉപമന്ത്രയതേ സ ഹിംകാരോ, ജ്ഞപയതേ സ പ്രസ്താവഃ സ്ത്രീയാസഹ ശേതേസ ഉദ്ഗീഥഃ പ്രതി സ്ത്രീം സഹശേതേ സ പ്രതിഹാരഃ കാലംഗച്ഛതി തന്നി ധനം പാരംഗച്ഛതി തന്നിധനമേതദ്വാമദേവ്യം മിഥുനേ പ്രോതം. 1

യത് ഉപമന്ത്രയതേ —ഉപമന്ത്രിക്കുക എന്നതു് (സ ങ്കേതം ചെയ്യുക എന്നതു്) ഏതോ,

സഃ ഹിംകാരഃ —അതു ഹിംകാരമാകുന്നു.

യത് ജ്ഞപയതേ —സന്തോഷിപ്പിക്കുക എന്ന തേതോ

സഃ പ്രസ്താവഃ —അതു പ്രസ്താവമാകുന്നു.

യത് സ്ത്രീയാസഹ ശേതേ —സ്ത്രീയോടുകൂടി ശയിക്ക എ ന്നതേതോ

| | |
|---|---|
| സഃ ഉദ്ഗീഥഃ | —അതു് ഉദ്ഗീഥമാകുന്നു. |
| യത് സ്ത്രീം പ്രതിസഹ ശേതേ | —സ്ത്രീക്കഭിമുഖമായി ഒരുമിച്ചു ശയിക്ക എന്നതു് ഏതോ, |
| സഃ പ്രതിഹാരഃ | —അതു് പ്രതിഹാരമാകുന്നു. |
| യത് കാലം ഗച്ഛതി | —മൈഥുനംകൊണ്ടു കാലം കഴിക്കുക എന്നതേതോ |
| തത് നിധനം | —അതു നിധനമാകുന്നു |
| യത് പാരം ഗച്ഛതി | —സമാപ്തിയെ പ്രാപിക്കുക എന്നതു് ഏതോ |
| തത് നിധനം | —അതു നിധനമാകുന്നു. |
| ഏതത് വാമദേവ്യം | —ഈ വാമദേവ്യമെന്ന സാമം |
| മിഥുനേ പ്രോതം | —മിഥുനത്തിൽ പ്രതിഷ്ഠിതമാകുന്നു |

ഭാഷ്യം:— സങ്കേതം ചെയ്യുന്നതു് ഒന്നാമത്തേതായതുകൊണ്ടു് അതു ഹിംകാരമാകുന്നു. സ്ത്രീയേ വസ്ത്രം മുതലായതുകൊണ്ടു സന്തോഷിപ്പിക്കുന്നതു പ്രസ്താവമാകുന്നു. സ്ത്രീയും പുരുഷനും ഒരുമിച്ചു ഒരു കട്ടിലിൽ ശയിക്കുന്നതു ശ്രേഷ്ഠമായതുകൊണ്ടു് ഉദ്ഗീഥമാകുന്നു. സ്ത്രീക്കഭിമുഖമായി ഒരുമിച്ചു ശയിക്കുന്നതു് പ്രതിഹാരമാകുന്നു. മൈഥുനംകൊണ്ടു് സമയംകഴിക്കുന്നതും അതവസാനിപ്പിക്കുന്നതും നിധനമാകുന്നു. ഈ വാമദേവ്യമായ സാമം മിഥുനത്തിൽ—സ്ത്രീയും പുരുഷനും ചേൎന്ന ഇണയിൽ പ്രതിഷ്ഠിതമായിരിക്കുന്നു.

ഉപ:— സ യ ഏവമേതദ്വാമദേവ്യം മിഥുനേ പ്രോതം വേദ, മിഥുനീ ഭവതി മിഥുനാന്മിഥുനാൽ പ്രജായതേ സർവമായുരേതി ജ്യോഗ് ജീവതി, മഹാൻ പ്രജയാ പശുഭിർഭവതി, മഹാൻ കീർത്ത്യാ; ന കാംചന പരിഹരേത് തദ്വ്രതം.

| | |
|---|---|
| ഏവം | —ഇപ്രകാരം |
| മിഥുനേ പ്രോതം | —മിഥുനത്തിൽ പ്രതിഷ്ഠിതമായ |
| ഏതത് വാമദേവ്യം | —ഈ വാമദേവ്യമായ സാമത്തെ |
| യഃ വേദ | —ആരു് അറിയുന്നുവോ, |
| സഃ | —അവൻ |
| മിഥുനീ ഭവതി | —മിഥുനമുള്ളവനായിത്തീരുന്നു |
| മിഥുനാൽ മിഥുനാത് | —ഓരോ മിഥുനത്തിൽനിന്നും |
| പ്രജായതേ | —പ്രജനിക്കുന്നു (സന്താനരൂപത്തിൽ ജനിക്കുന്നു) |
| സർവ്വം ആയുഃ ഏതി | —മുഴുവൻ ആയുസ്സിനേയും പ്രാപിക്കുന്നു. |
| ജ്യോക് ജീവതി | —ഉജ്ജ്വലമായി ജീവിക്കുന്നു. |
| പ്രജയാ പശുഭിഃ | —പ്രജയെക്കൊണ്ടും പശുക്കളെക്കൊണ്ടും |
| മഹാൻ ഭവതി | —മഹാനായിത്തീരുന്നു. |
| കീർത്ത്യാ മഹാൻ | —കീർത്തികൊണ്ടു മഹാനായിത്തീരുന്നു. |
| കാംചന | —ഒരുവളേയും |
| ന പരിഹരേത് | —ഉപേക്ഷിക്കരുതു് |
| തത് വ്രതം | —അതു വ്രതമാകുന്നു. |

ഭാഷ്യം:— മിഥുനത്തിൽ പ്രതിഷ്ഠിതമായ ഈ വാമദേവ്യത്തെ ഇപ്രകാരമറിയുന്നവൻ മിഥുനമുള്ളവനായിത്തീരും; അവൻ ഒരിക്കലും ഭാര്യയില്ലാത്തവനായിരിക്കയില്ലെന്നർത്ഥം. അവന്റെ രേതസ്സ് ഒരിക്കലും നിഷ്ഫലമാകയില്ല. അവനു് പൂർണ്ണമായ ആയുസ്സു ലഭിക്കും. അവൻ ഉജ്ജ്വലമായി ജീവിക്കും. പ്രജയേക്കൊണ്ടും പശുക്കളെക്കൊണ്ടും മഹാനായിത്തീരും—കീർത്തിമാനാകും. തന്റെ കിടക്കയിൽവരുന്ന സമാഗമാർത്ഥിനിയായ ഒരു സ്ത്രീയേയും ഒഴിച്ചുവിടരുതു്. അതു വ്രതമാണു്.

ഇതു വാമദേവ്യസാമോപാസനത്തിന്റെ അങ്ഗമായി വിധിച്ചിരിക്കയാൽ ഇതൊഴിച്ചു ബാക്കിയുള്ളിടത്തു മാത്രമേ, പരാങ്ഗനാപരിഗ്രഹത്തെ പ്രതിഷേധിക്കുന്ന സ്മൃതികൾ സംബന്ധിക്കയുള്ളൂ. എന്നു മാത്രമല്ല, ഈ വചനത്തിന്റെ പ്രാമാണ്യത്താൽ ഉപാസനാങ്ഗമായ പരദാരപരിഗ്രഹം ധർമ്മമായതുകൊണ്ടു്, പ്രതിഷേധശാസ്ത്രത്തോടു് ഇതിനു വിരോധമില്ലതാനും.

രണ്ടാമധ്യായത്തിൽ പതിമ്മൂന്നാംഖണ്ഡം കഴിഞ്ഞു.

---

രണ്ടാമധ്യായത്തിൽ പതിന്നാലാം ഖണ്ഡം

ഉപ:— ഉദ്യൻ ഹിംകാര, ഉദിതഃ പ്രസ്താവോ, മധ്യംദിന ഉദ്ഗീഥോഽപരാഹ്ണഃപ്രതിഹാരോഽസ്തം യന്നിധനം, ഏതദ് ബൃഹദാദിത്യേ പ്രോതം.　　1

| | |
|---|---|
| ഉദ്യൻ | =ഉദിച്ചുവരുന്ന ആദിത്യൻ |
| ഹിംകാരഃ | =ഹിംകാരമാകുന്നു. |
| ഉദിതഃ | =ഉദിച്ചതിന്റെ ശേഷമുള്ള ആദിത്യൻ |
| പ്രസ്താവഃ | =പ്രസ്താവമാകുന്നു. |
| മധ്യം ദിനഃ | =മധ്യം ദിനം |
| ഉദ്ഗീഥഃ | =ഉദ്ഗീഥമാകുന്നു. |
| അപരാഹ്ണഃ | =അപരാഹ്ണം |
| പ്രതിഹാരഃ | =പ്രതിഹാരമാകുന്നു. |
| അസ്തം യൻ | =അസ്തത്തെ ഗമിക്കുന്ന ആദിത്യൻ |
| നിധനം | =നിധനമാകുന്നു. |
| ഏതത് ബൃഹത് | =ഈ ബൃഹത്തെന്ന സാമം |
| ആദിത്യേ പ്രോതം | =ആദിത്യനിൽ പ്രതിഷ്ഠിതമായിരിക്കുന്നു. |

ഭാഷ്യം:— ഉദിച്ചുവരുന്ന സവിതാവ്, ആദ്യം കാണപ്പെടുന്നതായതുകൊണ്ടു ഹിംകാരമാകുന്നു. ഉദിച്ചതിൻെറ ശേഷം പ്രസ്താവമാകുന്നു എന്തെന്നാൽ കർമ്മങ്ങളുടെ പ്രസ്താവ (ആരംഭ)ത്തിനു ഹേതു ആ സൂര്യനാണല്ലോ. നട്ടുച്ച, ശ്രേഷ്ഠതയാൽ ഉദ്ഗീഥമാകുന്നു. പശുക്കരം മുതലായവയേ ഗൃഹങ്ങളിലേയ്ക്കു തിരിച്ചു കൊണ്ടുപോകുന്നതുകൊണ്ടു് അപരാഹ്ണം പ്രതിഹാരമാകുന്നു. അസ്തമിക്കുന്ന ആദിത്യൻ നിധനമാകുന്നു. രാത്രിയിൽ പ്രാണികളെ ഗൃഹത്തിൽ നിധാനംചെയ്യുന്നതിനാലാണു് അസ്തമിക്കുന്ന സൂര്യൻ നിധനമാണെന്നു പറഞ്ഞതു്. ഈ ബൃഹത്തെന്ന സാമം ആദിത്യനിൽ പ്രതിഷ്ഠിതമായിരിക്കുന്നു. എന്തെന്നാൽ ഇതിൻെറ ദേവത ആദിത്യനാണു്.

ഉപ:— സ യ ഏവമേതദ് ബൃഹദാദിത്യേ പ്രോതം വേദ, തേജസ്വ്യന്നാദോ ഭവതി സർവമായുരേതി, ജ്യോഗ് ജീവതി, മഹാൻ പ്രജയാ പശുഭിർഭവതി മഹാൻ കീർത്ത്യാ; തപന്തം നനിന്ദേത് തദ്വ്രതം.

| | |
|---|---|
| ഏവം | —ഇപ്രകാരം, |
| ആദിത്യേ പ്രോതം | —ആദിത്യനിൽ പ്രതിഷ്ഠിതമായ |
| ഏതദ് ബൃഹത് | —ഈ ബൃഹത്തെന്ന സാമത്തെ |
| യഃ വേദ | —ആരു് അറിയുന്നുവോ, |
| സഃ | —അവൻ |
| തേജസ്വീ | —തേജസ്സുള്ളവനായും |
| അന്നാദഃ | —അന്നത്തെ അദിക്കുന്നവനായും |
| ഭവതി | —ഭവിക്കുന്നു |
| സർവം ആയുഃ ഏതി | —മുഴുവൻ ആയുസ്സിനേയും പ്രാപിക്കുന്നു. |
| ജ്യോക് ജീവതി | —ഉജ്ജ്വലമായി ജീവിക്കുന്നു. |
| പ്രജയാ പശുഭിഃ | —പ്രജയെക്കൊണ്ടും പശുക്കളെക്കൊണ്ടും |

മഹാൻ ഭവതി —മഹാനായിത്തീരുന്നു
കീൎത്ത്യാ മഹാൻ —കീൎത്തികൊണ്ടു മഹാനായിത്തീരുന്നു.
തപന്തം —തപിക്കുന്ന ആദിത്യനെ
ന നിന്ദേത് —നിന്ദിക്കരുതു്.
തത്‌വ്രതം —അതു വ്രതമാകുന്നു.

ഭാഷ്യം:— "സ യഃ" ഇത്യാദിയുടെ വ്യാഖ്യാനം മുമ്പിലത്തെപ്പോലെതന്നെ. തപിക്കുന്ന ആദിത്യനെ നിന്ദിക്കരുതു് അതു വ്രതമാകുന്നു.

രണ്ടാമദ്ധ്യായം പതിന്നാലാം ഖണ്ഡം കഴിഞ്ഞു

---

## രണ്ടാമദ്ധ്യായം പതിനഞ്ചാം ഖണ്ഡം.

ഉപ:— അഭ്രാണി സംപ്ലവന്തേ സ ഹിംകാരോ, മേഘോ ജായന്തേ സഃ പ്രസ്താവോ, വൎഷതി സ ഉദ്ഗീഥോ, വിദ്യോതതേ സ്തനയതി സ പ്രതിഹാര, ഉദ്ഗൃഹ്ണാതി തന്നിധനം: ഏതദ് വൈരൂപം പൎജന്യേ പ്രോതം.

അഭ്രാണി സംപ്ലവന്തേ —അഭ്രങ്ങൾ ഉയരുന്നു
സഃ ഹിംകാരഃ —അതു് ഹിംകാരമാകുന്നു.
മേഘഃ ജായതേ —മേഘം ഉണ്ടാകുന്നു.
സഃ പ്രസ്താവഃ —അതു പ്രസ്താവമാകുന്നു.
വൎഷതി —വൎഷിക്കുന്നു
സഃ ഉദ ഗീഥഃ —അതു് ഉദ്ഗീഥമാകുന്നു.
വിദ്യോതതേ സ്തനയതി —മിന്നൽ മിന്നുകയും ഇടിവെട്ടുകയും ചെയ്യുന്നു
സഃ പ്രതിഹാരഃ —അതു പ്രതിഹാരമാകുന്നു.

ഉദ്ഗൃഹ്ണാതി — മഴ തുവരുന്നു
തത് നിധനം — അതു നിധനമാകുന്നു.
ഏതത് വൈരൂപം — ഈ വൈരൂപമെന്ന സാമം
പർജന്യേ പ്രോതം — പർജന്യത്തിൽ പ്രതിഷ്ഠിതമാകുന്നു.

ഭാഷ്യം:— അപ്പുകളെ ഭരിക്കുന്നതു് അഭ്രം. ഉദകസേചനംചെയ്യുന്നതുകൊണ്ടു മേഘമെന്നു പറയപ്പെടുന്നു. മററുള്ളതിൻെറ അർത്ഥം മുൻപു പറഞ്ഞിട്ടുള്ളതുപോലെതന്നെ. ഈ വൈരൂപമെന്ന സാമം പർജ്ജന്യത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു. അനേക രൂപമുള്ളതുകൊണ്ടാണു് ഇതിനെ വൈരൂപമെന്നു പറയുന്നതു്. പർജന്യത്തിനു അഭ്രാദികളായി അനേക രൂപമുണ്ടല്ലോ.

ഉപ:— സ യ ഏവമേതദ്വൈരൂപം പർജന്യേ പ്രോതം വേദ, വിരൂപാംശ്ച സുരൂപാംശ്ച പശൂനവരുന്ധേ; സർവമായുരേതി; ജ്യോഗ് ജീവതി; മഹാൻ പ്രജയാ പശുഭിർ ഭവതി; മഹാൻ കീർത്ത്യാ; വർഷന്തം ന നിന്ദേത് തദ്വ്രതം.

ഏവം — ഇപ്രകാരം
പർജന്യേ പ്രോതം — പർജ്ജന്യത്തിൽ പ്രതിഷ്ഠിതമായ
ഏതദ് വൈരൂപം — ഈ വൈരൂപമായ സാമത്തെ
യഃ വേദ — ആരു് അറിയുന്നുവോ,
സഃ — അവൻ
സുരൂപാൻ ച വിരൂപാൻച — സുരൂപങ്ങളായും വിരൂപങ്ങളായുമുള്ള
പശൂൻ — പശുക്കളെ

| | |
|---|---|
| അവരുന്ധേ | —അവരോധിക്കുന്നു—ലഭിക്കുന്നു |
| സർവം ആയുഃ ഏതി | —മുഴുവൻ ആയുസ്സിനേയും പ്രാപിക്കുന്നു. |
| ജ്യോക് ജീവതി | —ഉജ്ജ്വലമായി ജീവിക്കുന്നു |
| പ്രജയാ പശുഭിഃ മഹാൻ ഭവതി | —പ്രജയെക്കൊണ്ടും പശുക്കളെക്കൊണ്ടും മഹാനായിത്തീരുന്നു |
| കീർത്ത്യാ മഹാൻ | —കീർത്തികൊണ്ടു മഹാനായിത്തീരുന്നു |
| വർഷന്തം | —വർഷിക്കുന്ന മേഘത്തെ |
| ന നിന്ദേത് | —നിന്ദിക്കരുതു് |
| തത് വ്രതം | —അതു വ്രതമാകുന്നു. |

ഭാഷ്യം:— വിരൂപങ്ങളായും സുരൂപങ്ങളായുമുള്ള കോലാടു, കുറിയാടു മുതലായ നാൽക്കാലികളെ ലഭിക്കുന്നു. വർഷിക്കുന്ന മേഘത്തെ നിന്ദിക്കരുതു്. അതു വ്രതമാകുന്നു.

രണ്ടാമദ്ധ്യായത്തിൽ പതിനഞ്ചാംഖണ്ഡം കഴിഞ്ഞു.

---

## രണ്ടാമദ്ധ്യായത്തിൽ പതിനാറാംഖണ്ഡം

ഉപ:— വസന്തോ ഹിംകാരോ, ഗ്രീഷ്മഃ പ്രസ്താവോ, വർഷ ഉദ്ഗീഥഃ, ശരത് പ്രതിഹാരോ, ഹേമന്തോ നിധന മേതദ്വൈരാജ മൃതുഷു പ്രോതം.

| | |
|---|---|
| വസന്തഃ | —വസന്തം |
| ഹിംകാരഃ | —ഹിംകാരമാകുന്നു. |
| ഗ്രീഷ്മഃ | —ഗ്രീഷ്മം |
| പ്രസ്താവഃ | —പ്രസ്താവമാകുന്നു. |

വർഷാഃ —വർഷഋതു
ഉദ്ഗീഥഃ —ഉദ്ഗീഥമാകുന്നു.
ശരത് —ശരത്ത്
പ്രതിഹാരഃ —പ്രതിഹാരമാകുന്നു
ഹേമന്തഃ —ഹേമന്തം
നിധനം —നിധനമാകുന്നു.
ഏതത് വൈരാജം —ഈ വൈരാജമായ സാമം
ഋതുഷുപ്രോതം —ഋതുക്കളിൽ പ്രതിഷ്ഠിതമായിരിക്കുന്നു

ഭാഷ്യം:— പ്രാഥമ്യത്താൽ വസന്തം ഹിംകാരമാകുന്നു. ഗ്രീഷ്മം പ്രസ്താവമാണ്. എന്നുംമറ്റും മുമ്പിലത്തെപ്പോലെ.

ഉപ:— സ യ ഏവമേതദ്വൈരാജമൃതുഷു പ്രോതം വേദ വിരാജതി പ്രജയാ പശുഭിർ ബ്രഹ്മവർച്ചസേന സർവമായുരേതി ജ്യോഗ് ജീവതി മഹാൻ പ്രജയാ പശുഭിർ ഭവതി മഹാൻ കീർത്ത്യർത്തൂൻ ന നിന്ദേത് തദ്വ്രതം.

ഏവം —ഇങ്ങനെ
ഋതുഷു —ഋതുക്കളിൽ
പ്രോതം —പ്രതിഷ്ഠിതമായ
ഏതത് വൈരാജം —ഈ വൈരാജമായ സാമത്തെ
യഃ വേദ —ആര് അറിയുന്നുവോ,
സഃ —അവൻ
പ്രജയാ —പ്രജയെക്കൊണ്ടും
പശുഭിഃ —പശുക്കളെക്കൊണ്ടും
ബ്രഹ്മവർച്ചസേന —ബ്രഹ്മവർച്ചസംകൊണ്ടും
വിരാജതി —ശോഭിക്കുന്നു
സർവം ആയുഃ ഏതി —മുഴുവൻ ആയുസ്സിനേയും ലഭിക്കുന്നു

| | |
|---|---|
| ജ്യോക് ജീവതി | —ഉജ്ജ്വലമായി ജീവിക്കുന്നു. |
| പ്രജയാ പശുഭിഃ | —പ്രജയെക്കൊണ്ടും പശുക്കളെക്കൊണ്ടും |
| മഹാൻ | —മഹാനായിത്തീരുന്നു. |
| കീർത്ത്യാ | —കീർത്തികൊണ്ടു |
| മഹാൻ | —മഹാനായിത്തീരുന്നു |
| ഋതൂൻ ന നിന്ദേത് | —ഋതുക്കളെ നിന്ദിക്കരുതു്. |
| തത് വ്രതം | —അതു വ്രതമാകുന്നു. |

ഭാഷ്യം— ഋതുക്കളിൽ പ്രതിഷ്ഠിതമായ ഈ വൈരാജത്തെ അറിയുന്നവൻ ഋതുക്കളെപ്പോലെ ശോഭിക്കും. ഋതുക്കൾ അതാതു് ഋതുവിനെസംബന്ധിച്ച ധർമ്മങ്ങളെക്കൊണ്ടു ശോഭിക്കുന്നതുപോലെ, അവൻ പ്രജ മുതലായവയെക്കൊണ്ടു ശോഭിക്കുമെന്നർത്ഥം. മററുള്ളതു മുമ്പു പറഞ്ഞിട്ടുള്ളതാണു്. ഋതുക്കളെ നിന്ദിക്കരുത്, അതു വ്രതമാകുന്നു. 2

രണ്ടാമദ്ധ്യായത്തിൽ പതിനാറാംഖണ്ഡം കഴിഞ്ഞു.

---

## രണ്ടാമദ്ധ്യായത്തിൽ പതിനേഴാംഖണ്ഡം.

ഉപ:— പൃഥിവീ ഹിംകാരോ ഽന്തരിക്ഷം പ്രസ്താവോ, ദ്യൗരുദ്ഗീഥോ ദിശഃ പ്രതിഹാരഃ, സമുദ്രോ നിധനമേതാഃ ശക്വര്യോ ലോകേഷു പ്രോതാഃ. 1

| | |
|---|---|
| പൃഥിവീ ഹിംകാരഃ | —പൃഥിവി ഹിംകാരമാകുന്നു |
| അന്തരിക്ഷംപ്രസ്താവഃ | —അന്തരിക്ഷം പ്രസ്താവമാകുന്നു. |
| ദ്യൗഃ ഉദ്ഗീഥഃ | —ദ്യോവ് ഉദ്ഗീഥമാകുന്നു. |
| ദിശഃ പ്രതിഹാരഃ | —ദിക്കുകൾ പ്രതിഹാരമാകുന്നു. |
| സമുദ്രഃ നിധനം | —സമുദ്രം നിധനമാകുന്നു |

ഏതാഃ ശക്വര്യഃ — ഈ ശക്വരികൾ എന്നുപറയുന്ന സാമവിശേഷം
ലോകേഷു പ്രോതാഃ — ലോകങ്ങളിൽ പ്രതിഷ്ഠിതമായിരിക്കുന്നു.

ഭാഷ്യം:—പൃഥിവി ഹിംകാരമാകുന്നു എന്നുംമററുമുള്ളതു മുമ്പിലത്തെപ്പോലെ. ശക്വരികൾ എന്നതു നിത്യം ബഹുവചനമാകുന്നു. ഇനി രേവതികൾ എന്നു പറയും. അതും ഇതുപോലെതന്നെ. 1

ഉപ:— സ യ ഏവമേതാഃ ശക്വര്യോ ലോകേഷു പ്രോതാ വേദ ലോകീ ഭവതി സരവമായുരേതി ജ്യോഗ് ജീവതി മഹാൻ പ്രജയാ പശുഭിർ ഭവതി മഹാൻ കീർത്ത്യാ ലോകാൻ ന നിന്ദേത് തദ് വ്രതം. 2

ഏവം — ഇപ്രകാരം
ലോകേഷു — ലോകങ്ങളിൽ
പ്രോതാഃ — പ്രതിഷ്ഠിതമായ
ഏതാഃ ശക്വര്യഃ — ഈ ശക്വരികൾ എന്നു പറയുന്ന സാമവിശേഷത്തെ
യഃ വേദ — ആരു് അറിയുന്നുവോ
സഃ — അവൻ
ലോകീ ഭവതി — ലോകമുള്ളവനായിത്തീരുന്നു.
സർവം ആയുഃ ഏതി — മുഴവൻ ആയുസ്സിനേയും പ്രാപിക്കുന്നു.
ജ്യോക് ജീവതി — ഉജ്ജ്വലമായി ജീവിക്കുന്നു.
പ്രജയാ പശുഭിഃ — പ്രജയെക്കൊണ്ടും പശുക്കളെക്കൊണ്ടും
മഹാൻ — മഹാനായിത്തീരുന്നു.
കീർത്ത്യാ മഹാൻ — കീർത്തികൊണ്ടു മഹാനായിതീരുന്നു.

| | |
|---|---|
| ലോകാൻ ന നിന്ദേത് | —ലോകങ്ങളെ നിന്ദിക്കരുതു് |
| തത് വ്രതം | —അതു വ്രതമാകുന്നു. |

ഭാഷ്യം:— ലോകമുള്ളവനായിത്തീരുന്നു എന്നുവച്ചാൽ ലോകഫലത്തോടു ചേരുന്നു എന്നത്ഥം. ലോകങ്ങളെ നിന്ദിക്കരുതു് അതു വ്രതമാകുന്നു. 2

രണ്ടാമദ്ധ്യായത്തിൽ പതിനേഴാംഖണ്ഡം കഴിഞ്ഞു.

---

## രണ്ടാമദ്ധ്യായത്തിൽ പതിനെട്ടാം ഖണ്ഡം

ഉപ:— അജാ ഹിംകാരോഽവയഃ പ്രസ്താവോ ഗാവ ഉദ്ഗീഥോഽശ്വാഃ പ്രതിഹാരഃ പുരുഷോ നിധനമേതാ രേവത്യഃ പശുഷു പ്രോതാഃ

| | |
|---|---|
| അജാഃ | —അജങ്ങൾ |
| ഹിംകാരഃ | —ഹിംകാരമാകുന്നു. |
| അവയഃ | —അവികൾ—കുറിയാടുകൾ |
| പ്രസ്താവഃ | —പ്രസ്താവമാകുന്നു. |
| ഗാവഃ | —ഗോക്കൾ |
| ഉദ്ഗീഥഃ | —ഉദ്ഗീഥമാകുന്നു. |
| അശ്വാഃ | —അശ്വങ്ങൾ |
| പ്രതിഹാരഃ | —പ്രതിഹാരമാകുന്നു. |
| ഏതാഃ രേവത്യഃ | —ഈ രേവതികൾ—രേവതികൾ എന്നു പറയുന്ന സാമവിശേഷം |
| പശുഷു പ്രോതാഃ | —പശുക്കളിൽ പ്രതിഷ്ഠിതമായിരിക്കുന്നു. |

ഭാഷ്യം:— കോലാടുകൾ ഹിംകാരമാകുന്നു എന്നും മററുമുള്ളതു മുമ്പു പറഞ്ഞതുപോലെ. രേവതികൾ എന്നു പറ

യുന്ന ഈ സാമവിശേഷം പശുക്കളിൽ പ്രതിഷ്ഠിതങ്ങളായിരിക്കുന്നു. 1

ഉപ:— സ യ ഏവമേതാ രേവത്യഃ പശുഷുപ്രോതാ വേദ പശുമാൻ ഭവതി സർവമായുരേതി ജ്യോഗ് ജീവതി മഹാൻ പ്രജയാ പശുഭിർ ഭവതി മഹാൻ കീർത്ത്യാ പശൂൻ ന നിന്ദേത് തദ് വ്രതം. 2

ഏവം — ഇപ്രകാരം
പശുഷു പ്രോതാഃ — പശുക്കളിൽ പ്രതിഷ്ഠിതമായ
ഏതാഃ രേവത്യാഃ — ഈ രേവതികൾ എന്നു പറയുന്ന സാമവിശേഷത്തെ
യഃ വേദ — ആർ അറിയുന്നുവോ,
സഃ — അവൻ
പശുമാൻ ഭവതി — പശുക്കളുള്ളവനായിത്തീരുന്നു
സർവം ആയുഃ ഏതി — മുഴുവൻ ആയുസ്സിനേയും പ്രാപിക്കുന്നു.
ജ്യോക് ജീവതി — ഉജ്ജ്വലമായി ജീവിക്കുന്നു.
പ്രജയാ പശുഭിഃ — പ്രജയെക്കൊണ്ടും പശുക്കളെക്കൊണ്ടും
മഹാൻ ഭവതി — മഹാനായിത്തീരുന്നു.
കീർത്ത്യാ മഹാൻ — കീർത്തികൊണ്ടു മഹാനായിത്തീരുന്നു.
പശൂൻ ന നിന്ദേത് — പശുക്കളെ നിന്ദിക്കരുത്
തത് വ്രതം — അതു വ്രതമാകുന്നു.

ഭാഷ്യം.— പശുക്കളെ നിന്ദിക്കരുത് എന്നുള്ളതു രേവതികൾ എന്നു പറയുന്ന സാമത്തെ ഉപാസിക്കുന്നവരുടെ വ്രതമാകുന്നു. 2

രണ്ടാമധ്യായത്തിൽ പതിനെട്ടാംഖണ്ഡം കഴിഞ്ഞു

രണ്ടാമദ്ധ്യായത്തിൽ പത്തൊൻപതാം ഖണ്ഡം.

ഉപ:— ലോമ ഹിംകാര സ്ത്വക് പ്രസ്താവോ മാംസ മുദ്ഗീഥോ൨സ്ഥി പ്രതിഹാരോ, മജ്ജാ നിധന മേതദ്യ ജ്ഞായജ്ഞീയ മങ്ഗേഷു പ്രോതം. 1

| | |
|---|---|
| ലോമ | —ലോമം—രോമം |
| ഹിംകാരഃ | —ഹിംകാരമാകുന്നു. |
| ത്വക് | —ത്വക്കു് |
| പ്രസ്താവഃ | —പ്രസ്താവമാകുന്നു. |
| മാംസം | —മാംസം |
| ഉദ്ഗീഥഃ | —ഉദ്ഗീഥമാകുന്നു. |
| അസ്ഥി | —അസ്ഥി |
| പ്രതിഹാരഃ | —പ്രതിഹാരമാകുന്നു. |
| മജ്ജാ | —മജ്ജ |
| നിധനം | —നിധനമാകുന്നു. |
| ഏതത് | —ഈ |
| യജ്ഞായജ്ഞീയം | —യജ്ഞായജ്ഞീയമെന്ന സാമം |
| അംഗേഷു | —അംഗങ്ങളിൽ—ദേഹാവയവങ്ങളിൽ |
| പ്രോതം | —പ്രതിഷ്ഠിതമായിരിക്കുന്നു. |

ഭാഷ്യം:— ദേഹാവയവങ്ങളിൽ ഒന്നാമത്തേതായതു കൊണ്ടു് രോമം ഹിംകാരമാകുന്നു അതിനടുത്തതായതു കൊണ്ടു ത്വക്കു് പ്രസ്താവമാണു്. ശ്രേഷ്ഠമായതുകൊണ്ടു മാംസം ഉദ്ഗീഥമാകുന്നു. എല്ലായിടത്തും വ്യാപരിച്ചിരിക്കകൊണ്ടു് അസ്ഥി പ്രതിഹാരമത്രേ. ഒടുവിലത്തേതായതിനാൽ മജ്ജ നിധനമാകുന്നു. യജ്ഞായജ്ഞീയമെന്നു പറയുന്ന ഈ സാമം ദേഹാവയവങ്ങളിൽ പ്രതിഷ്ഠിതമായിരിക്കുന്നു. 1

ഉപ. — സ യ ഏവ മേതദ്യജ്ഞായജ്ഞീയ മംഗേഷു പ്രോതം വേദാംഗീ ഭവതിനാംഗേന വിഹ്വർച്ഛതി, സർവ മായുരേതി, ജ്യോഗ്ജീവതി, മഹാൻ പ്രജയാ പശുഭിർഭവ തി മഹാൻ കീർത്ത്യാ സംവത്സരം മജ്ജ്ഞോ നാശ്നീ യാത് തദ്വ്രതം, മജ്ജ്ഞോനാശ്നീയാദിതി വാ. 2

ഏവം — ഇപ്രകാരം
അങ്ഗേഷു — ദേഹാവയവങ്ങളിൽ
പ്രോതം — പ്രതിഷ്ഠിതമായ
യജ്ഞായജ്ഞീയം — യജ്ഞായജ്ഞീയമെന്ന
ഏതത് — ഈ സാമത്തെ
യഃ വേദ — ആരു് അറിയുന്നുവോ
സഃ — അവൻ
അങ്ഗീഭവതി — എല്ലാ അവയവങ്ങളും തികഞ്ഞവനായിത്തീരും
അംങ്ഗേന — അങ്ഗംകൊണ്ടു്
ന വിഹ്വൂർച്ഛതി — വിഹ്വൂർച്ഛിക്കുകയില്ല — കുടിലനായിത്തീരുകയില്ല
സർവം ആയുഃ — മുഴുവൻ ആയുസ്സിനേയും
ഏതി — പ്രാപിക്കും
ജ്യോക് ജീവതി — ഉജ്ജ്വലമായി ജീവിക്കും.
പ്രജയാ പശുഭിഃ — പ്രജയെക്കൊണ്ടും പശുക്കളെക്കൊണ്ടും
മഹാൻ ഭവതി — മഹാനായിത്തീരും
കീർത്ത്യാ മഹാൻ — കീർത്തികൊണ്ടും മഹാനാകും
സംവത്സരം — ഒരു സംവത്സരത്തേക്കു്
മജ്ജ്ഞഃ — മജ്ജകളെ — മാംസങ്ങളെ
ന അശ്നീയാത് — ഭക്ഷിക്കരുതു്
തത് വ്രതം — അതു വ്രതമാണു്.

| | |
|---|---|
| മജ്ജ്ഞഃ | = മാംസങ്ങളെ |
| ന അശ്നീയാത് | = ഒരിക്കലും ഭക്ഷിക്കരുതു് |
| ഇതി വാ | = എന്നുമാകാം. |

ഭാഷ്യം:— ഇപ്രകാരം ദേഹാവയവങ്ങളിൽ പ്രതിഷ്ഠിതമായ യജ്ഞായജ്ഞീയമെന്ന ഈ സാമത്തെ അറിയുന്നവൻ ദേഹാവയവങ്ങൾക്കു് യാതൊരു കുറവുമില്ലാത്തവനായിത്തീരും. അവന്റെ കൈകാൽ മുതലായ അംഗങ്ങൾ ഒരിക്കലും കുടിലങ്ങളായിത്തീരുകയില്ല. ഞൊണ്ടിയോ ചപ്പാണിയോ മറ്റോ ആയിത്തീരുകയില്ലെന്നു സാരം. ഒരു സംവത്സരക്കാലം മാംസങ്ങളെ ഭക്ഷിക്കരുതു്. മത്സ്യങ്ങളെക്കൂടി ഭക്ഷിക്കരുതെന്നു് അറിയിക്കുന്നതിനാണു് മജ്ജ്ഞഃ എന്നു ബഹുവചനം. അഥവാ, ഒരിക്കലും മത്സ്യമാംസങ്ങളെ ഭക്ഷിക്കരുതെന്നും പറയാം. അതു വ്രതമാകുന്നു.

രണ്ടാമദ്ധ്യായത്തിൽ പത്തൊൻപതാംഖണ്ഡം കഴിഞ്ഞു

---

## രണ്ടാമദ്ധ്യായത്തിൽ ഇരുപതാംഖണ്ഡം

ഉപ:— അഗ്നിർഹിംകാരോ, വായുഃ പ്രസ്താവ, ആദിത്യ ഉദ്ഗീഥോ, നക്ഷത്രാണി പ്രതിഹാര, ശ്ചന്ദ്രമാ നിധന മേതദ്രാജനം ദേവതാസു പ്രോതം.

| | |
|---|---|
| അഗ്നിഃ ഹിംകാരഃ | = അഗ്നി ഹിംകാരമാകുന്നു. |
| വായുഃ പ്രസ്താവഃ | = വായുഃ പ്രസ്താവമാകുന്നു. |
| ആദിത്യ ഉദ്ഗീഥഃ | = ആദിത്യൻ ഉദ്ഗീഥമാകുന്നു. |
| നക്ഷത്രാണി | = നക്ഷത്രങ്ങൾ |
| പ്രതിഹാരഃ | = പ്രതിഹാരമാകുന്നു. |
| ചന്ദ്രമാഃ | = ചന്ദ്രൻ |
| നിധനം | = നിധനമാകുന്നു. |
| ഏതത് രാജനം | = ഈ രാജനമെന്ന സാമം |

ദേവതാസു പ്രോതം —ദേവതകളിൽ പ്രതിഷ്ഠിതമായിരിക്കുന്നു

ഭാഷ്യം:— ദേവതകളിൽ ഒന്നാമത്തെ സ്ഥാനം അഗ്നിക്കായതുകൊണ്ട് അഗ്നി ഹിംകാരമാകുന്നു. അതിനടുത്തതെന്നുള്ള സാദൃശ്യത്താൽ വായു പ്രസ്താവമാണ്. ശ്രേഷ്ഠതകൊണ്ട് ആദിത്യൻ ഉദ്ഗീഥമത്രേ. ചിന്നിച്ചിതറിക്കിടക്കുന്നതിനാൽ നക്ഷത്രങ്ങൾ പ്രതിഹാരമാകുന്നു. കർമ്മികൾ ചെന്നുചേരുന്നതു ചന്ദ്രനിലായതുകൊണ്ട് ചന്ദ്രൻ നിധനമാകുന്നു. രാജനമെന്നുപറയുന്ന ഈ സാമം ദേവതകളിൽ പ്രതിഷ്ഠിതമായിരിക്കുന്നു. എന്തെന്നാൽ ദേവതകൾ ദീപ്തിയുള്ളവരാണല്ലോ.

ഉപ:— സ യ ഏവമേതദ്രാജനം ദേവതാസു പ്രോതം വേദൈതാസാമേവ ദേവതാനാം സലോകതാംസർഷ്ടിതാം സായുജ്യം ഗച്ഛതി, സർവമായുരേതി ജ്യോഗ്ജീവതി, മഹാൻ പ്രജയാ പശുഭിർഭവതി, മഹാൻ കീർത്ത്യാ ബ്രാഹ്മണാൻ ന നിന്ദേത് തദ്വ്രതം. 2

| | |
|---|---|
| ഏവം | —ഇങ്ങനെ |
| ദേവതാസു | —ദേവതകളിൽ |
| പ്രോതം | —പ്രോതമായ—പ്രതിഷ്ഠിതമായ |
| ഏതത് രാജനം | —ഈ രാജനമെന്ന സാമത്തെ |
| യഃ വേദ | —ആര് അറിയുന്നുവോ, |
| സഃ | —അവൻ |
| ഏതാസാം ദേവതാനാം | —ഈ ദേവതകളുടെ |
| ഏവ | —തന്നെ |
| സലോകതാം | —സാലോക്യത്തേയോ, |
| സർഷ്ടിതാം | —സമാനമായ ഐശ്വര്യത്തോടുകൂടിയിരിക്കുന്ന അവസ്ഥയേയോ |
| സായുജ്യം | —സായുജ്യത്തേയോ |

| | |
|---|---|
| ഗച്ഛതി | —പ്രാപിക്കുന്നു. |
| സർവം ആയുഃ ഏതി | —മുഴുവൻ ആയുസ്സിനേയും പ്രാപിക്കുന്നു. |
| ജ്യോക് ജീവതി | —ഉജ്ജ്വലമായി ജീവിക്കുന്നു. |
| പ്രജയാ പശുഭിഃ | —പ്രജയെക്കൊണ്ടും പശുക്കളെക്കൊണ്ടും |
| മഹാൻ ഭവതി | —മഹാനായിത്തീരുന്നു. |
| കീർത്ത്യാ മഹാൻ | —കീർത്തികൊണ്ടു മഹാനായിത്തീരുന്നു. |
| ബ്രാഹ്മണാൻ | —ബ്രാഹ്മണരെ |
| ന നിന്ദേത് | —നിന്ദിക്കരുതു്. |
| തത്വ്രതം | —അതു വ്രതമാകുന്നു |

ഭാഷ്യം:— മേൽപറഞ്ഞ രാജനമെന്ന സാമത്തെ അറിയുന്നവനുള്ള ഫലം പറയുന്നു:- ഇതിനെ അറിയുന്നവൻ ഈ അഗ്ന്യാദിദേവതകളുടെ ലോകങ്ങളേയോ, അവക്കു തുല്യമായ ഐശ്വര്യത്തേയോ, അവരുടെ സായൂജ്യത്തേയോ (സായൂജ്യം —ദേഹവും ദേഹിയും ഒന്നുതന്നെയായിട്ടുള്ള അവസ്ഥ) പ്രാപിക്കും (ഇവിടെ 'വാ' എന്ന ശബ്ദം ലോപിച്ചിരിക്കുന്നു എന്നറിഞ്ഞുകൊള്ളണം. അതുകൂടി ചേർത്തു് 'സലോകതാം വാ' ഇത്യാദിയായി അന്വയം.) എന്തെന്നാൽ ഭാവനാവിശേഷംകൊണ്ടു ഫലവിശേഷം ഉണ്ടാകുന്നതു ന്യായമാണല്ലൊ. മേൽപറഞ്ഞ ഫലങ്ങളെല്ലാം ഒരുമിച്ചു സിദ്ധിക്കുന്നവയല്ലാത്തതുകൊണ്ടു സമുച്ചയം പറയാൻ തരവുമില്ല. ഈ സാമത്തെ അറിയുന്നവൻ ബ്രാഹ്മണരെ നിന്ദിക്കരുതു്. അതു വ്രതമാകുന്നു "ഏതേ വൈ ദേവാഃ പ്രത്യക്ഷം, യദ് ബ്രാഹ്മണാഃ" (ബ്രാഹ്മണരെന്നുപറയുന്നതു പ്രത്യക്ഷന്മാരായ ദേവന്മാരാകുന്നു) എന്നു വേദമുള്ളതുകൊണ്ടു് ബ്രാഹ്മണനിന്ദ ദേവതാനിന്ദതന്നെയാകുന്നു എന്നു സാരം. 3

രണ്ടാമദ്ധ്യായത്തിൽ ഇരുപതാംഖണ്ഡം കഴിഞ്ഞു.

രണ്ടാമധ്യായത്തിൽ ഇരുപത്തൊന്നാംഖണ്ഡം.

ഉപ:— ത്രയീവിദ്യാ ഹിംകാര, സ്ത്രയ ഇമേ ലോകാഃ സ പ്രസ്താവോ,ƒഗ്നിർവായുരാദിത്യഃ സ ഉദ്ഗീഥോ, നക്ഷത്രാണി വയാംസി മരീചയഃ സപ്രതിഹാരഃ, സർപ്പാ ഗന്ധർവാഃ പിതരസ്തന്നിധനമേതത് സാമ സർവസ്മിൻ പ്രോതം 1

ത്രയീവിദ്യാ —ത്രയീവിദ്യ
ഹിംകാരഃ —ഹിംകാരമാകുന്നു.
ഇമേ ത്രയഃ ലോകാഃ —ഈ മൂന്നു ലോകങ്ങൾ;
സഃ പ്രസ്താവഃ —അതു പ്രസ്താവമാകുന്നു.
അഗ്നിഃ വായുഃ ആദിത്യഃ } —അഗ്നി, വായു, ആദിത്യൻ;
സഃ ഉദ്ഗീഥഃ —അതു് ഉദ്ഗീഥമാകുന്നു.
നക്ഷത്രാണി വയാംസി മരീചയഃ } —നക്ഷത്രങ്ങൾ, പക്ഷികൾ, രശ്മികൾ;
സഃ പ്രതിഹാരഃ —അതു പ്രതിഹാരമാകുന്നു.
സർപ്പാഃ ഗന്ധർവ്വാഃ പിതരഃ } —സർപ്പങ്ങൾ, ഗന്ധർവന്മാർ പിതൃക്കൾ;
തത് നിധനം —അതു നിധനമാകുന്നു.
ഏതത് സാമ —ഈ സാമം—ഈ സാമസമുദായം
സർവസ്മിൻ —സർവ്വത്തിലും
പ്രോതം —പ്രതിഷ്ഠിതമായിരിക്കുന്നു.

ഭാഷ്യം:— ത്രയീവിദ്യ അഗ്ന്യാദികളുടെ കാര്യമാണെന്നു ശ്രുതിയിൽ പറയുന്നുണ്ടു്. ("ഋഗ്വേദോƒഗ്നേര്യജുർവ്വേദോ വായോരാദിത്യാത് സാമവേദഃ) അതിനാൽ അഗ്ന്യാദിദൃഷ്ടിവിധിക്കു ശേഷം ത്രയീവിദ്യാദൃഷ്ടിയെ വിധിക്കുന്നു. കർത്തവ്യമായ സർവ്വത്തിലുംവെച്ചു് പ്രഥമമായതുകൊണ്ടു ത്രയീവിദ്യ ഹിംകാരമാകുന്നു. ത്രയീ

വിദ്യയുടെ കാര്യമായതുകൊണ്ടു് അതിനു പിന്നാലെയുള്ള ഈ മൂന്നു ലോകങ്ങളും പ്രസ്താവമാകുന്നു. ശ്രേഷ്ഠതനിമിത്തം അഗ്ന്യാദികൾ ഉദ്ഗീഥമാകുന്നു. നക്ഷത്രങ്ങൾ മുതലായവ ചിന്നിച്ചിതറിക്കിടക്കുന്നവയാകയാൽ പ്രതിഹാരമാകുന്നു. സർപ്പാദികൾ, 'ധ'കാരരൂപമായ സാദൃശ്യത്താൽ നിധനമാകുന്നു. ഈ സാമം—സാമസമുദായം—പ്രത്യേകം നാമമൊന്നുമില്ലാത്തതിനാൽ സർവത്തിലും പ്രതിഷ്ഠിതമാകുന്നു. സർവവും ത്രയീവിദ്യ മുതലായതാണല്ലൊ. ത്രയീവിദ്യ മുതലായവയെന്നുള്ള ദൃഷ്ടിയോടുകൂടി ഹിംകാരം മുതലായ സാമഭക്തികളെ ഉപാസിക്കണം. ഇതിനുമുമ്പിൽ പറഞ്ഞുകഴിഞ്ഞ സാമോപാസനങ്ങളിലും ഏതേതു സാമം ഏതേതിൽ പ്രതിഷ്ഠിതമായിരിക്കുന്നുവോ, അതാതെന്നുള്ള ദൃഷ്ടിയോടുകൂടി അതാതു സാമത്തെ ഉപാസിക്കണം. ദർശപൂർണ്ണമാസാധികാരത്തിൽ യജമാനന്റെ പത്നി ആജ്യത്തെ നോക്കാറുള്ളതിനാൽ ദൃഷ്ടിയാകുന്ന വിശേഷണത്തോടുകൂടിയാണു് ആജ്യസംസ്കാരം ചെയ്യുന്നതു്. അതുപോലെ കർമ്മാംഗങ്ങളായ സാമപ്രഭേദങ്ങളും ദൃഷ്ടിവിശേഷണങ്ങളായതുകൊണ്ടു്, അതാതു് അംഗമെന്ന ദൃഷ്ടിയോടുകൂടി സംസ്കരിക്കപ്പെടേണ്ടവയാകുന്നു. 1

ഉപ:— സ യ ഏവമേതത് സാമ സർവസ്മിൻ പ്രോതം വേദ സർവ്വം ഹ ഭവതി 2

| | |
|---|---|
| ഏവം | —ഇപ്രകാരം |
| സർവസ്മിൻ പ്രോതം | —സർവത്തിലും പ്രതിഷ്ഠിതമായ |
| ഏതത് സാമ | —ഈ സാമത്തെ |
| യഃ വേദ | —ആർ അറിയുന്നുവോ, |

സഃ —അവൻ
സർവം ഭവതി ഹ —സർവ്വമായിത്തീരുന്നു

ഭാഷ്യം:— സർവ്വവിഷയമായ സാമത്തെ അറിയുന്നവനുള്ള ഫലം പറയുന്നു. ഈ സർവവിഷയമായ സാമത്തെ അറിയുന്നവൻ സർവമായിട്ടു തീരുന്നു. സർവേശ്വരനായിത്തീരുമെന്നർത്ഥം. എല്ലാം ആവുകമാത്രം ചെയ്കയാണെങ്കിൽ എല്ലാ ദിക്കുകളിലും ഉള്ളവരിൽനിന്നു ബലികിട്ടുന്നതിനു തരമില്ലല്ലോ 2

ഉപ:— തദേഷ ശ്ലോകഃ

തത് —ആ അർത്ഥത്തിൽ
ഏഷഃ ശ്ലോകഃ —താഴെ പറയുന്ന മന്ത്രവും ഉണ്ട്.

ഭാഷ്യം:— മേൽവിവരിച്ച അർത്ഥത്തിൽ താഴെ പറയുന്ന മന്ത്രവുമുണ്ട്

ഉപ: യാനി പഞ്ചധാ ത്രീണി ത്രീണി തേഭ്യോ ന ജ്യായഃ പരമന്യദസ്തി; യസ്തദ്വേദ സ വേദ സർവം സർവാ ദിശോ ബലിമസ്മൈ ഹരന്തി

പഞ്ചധാ —അഞ്ചുവിധത്തിൽ
ത്രീണി ത്രീണി —മുമ്മൂന്നായി
യാനി (പ്രോക്താനി) —എവയാണോ പറയപ്പെട്ടതു്,
തേഭ്യഃ —അവയേക്കാൾ
ജ്യായഃ —മഹത്തരമായും
പരം —ഭിന്നമായും
അന്യത് —വേറൊരു വസ്തു
ന അസ്തി —ഇല്ല.
തത് —അതിനെ—സർവാത്മകമായ ആ സാമത്തെ
യഃ വേദ —ആർ അറിയുന്നുവോ,

അസ്മൈ — ഇവന്നു്
സർവാഃ ദിശഃ — എല്ലാ ദിക്കുകളും — എല്ലാ ദിക്കുകളിൽ ഉള്ളവരും
ബലിം ഹരന്തി — ബലികൊടുക്കുന്നു.

ഭാഷ്യം:— ഹിംകാരം മുതലായ അഞ്ചു വിഭാഗങ്ങളോടുകൂടി മുമ്മൂന്നായിപ്പറഞ്ഞ ത്രയീവിദ്യാദികളെക്കാൾ മഹത്തരമായും അവയിൽനിന്നു ഭിന്നമായും വേറൊരു വസ്തുവില്ല. സർവവും അവയിൽ അടങ്ങിയിരിക്കുന്നു. ഈ പറഞ്ഞ പ്രകാരമുള്ള സർവാത്മകമായ സാമത്തെ അറിയുന്നവൻ സർവജ്ഞനായിത്തീരും. എല്ലാ ദിക്കുകളിലുമുള്ളവർ, ഇവന്നു് ഭോഗംകൊടുക്കും.

ഉപ:— സർവമസ്മീത്യുപാസീത; തദ് വ്രതം തദ് വ്രതം. 4

സർവം അസ്മി ഇതി — ഞാൻ സർവവുമാകുന്നു എന്നു്
ഉപാസീത — ഉപാസിക്കണം.
തത് വ്രതം — അതു വ്രതമാകുന്നു.

ഭാഷ്യം:— ഞാൻ സർവവുമാകുന്നു എന്നുള്ള ഭാവനയോടുകൂടി ഈ സാമത്തെ ഉപാസിക്കണം. അതു വ്രതമാകുന്നു. 'തദ്വ്രതം' എന്നു രണ്ടുതവണ പറഞ്ഞതു്, സാമോപാസനം പറഞ്ഞുകഴിഞ്ഞു എന്നുള്ള അർത്ഥത്തിലാണു്. 4

രണ്ടാമധ്യായത്തിൽ ഇരുപത്തൊന്നാംഖണ്ഡം കഴിഞ്ഞു.

---

### രണ്ടാമധ്യായത്തിൽ ഇരുപത്തിരണ്ടാം ഖണ്ഡം

ഉപ:— വിനർദ്ദി സാമ്നോ വൃണേ പശവ്യമിത്യഗ്നേരുദ്ഗീഥോഽനിരുക്തഃ പ്രജാപതേ, ന്നിരുക്തഃ സോമസ്യ, മൃദു ശ്ലക്ഷ്ണം വായോഃ, ശ്ലക്ഷ്ണം ബലവദി

ന്ദ്രസ്യ, ക്രൗഞ്ചം ബൃഹസ്പതേ, രപധ്വാന്തം വരുണസ്യ; താൻ സർവാനേവോപസേവേത; വാരുണം ത്വേവ വർജ്ജയേത്.

| | |
|---|---|
| വിനർദ്ദി | =വിനർദ്ദത്തോടു (കാളയുടെ ശബ്ദം പോലെയുള്ള സ്വരവിശേഷത്തോടു) കൂടിയതും |
| പശവ്യം | =പശുക്കൾക്കു ഹിതവുമായ, |
| സാമ്നഃ (ഗാനം) | =സാമത്തെസംബന്ധിച്ച ഗാനത്തെ |
| വൃണേ | =ഞാൻ വരിക്കുന്നു=ഞാൻ പ്രാർത്ഥിക്കുന്നു. |
| ഇതി | =എന്നു വിചാരിക്കാറുണ്ടു്. |
| അയം | =ഇതു് |
| അഗ്നേഃ ഉദ്ഗീഥഃ | =അഗ്നി ദേവതയായിട്ടുള്ള ഉദ്ഗീഥമാകുന്നു. |
| പ്രജാപതേഃ | =പ്രജാപതി ദേവതയായിട്ടുള്ള ഉദ്ഗീഥം |
| അനിരുക്തഃ | =ഇന്നതുപോലെയിരിക്കുന്നതെന്നു നിർവചിക്കപ്പെടാത്തതാകുന്നു. |
| സോമസ്യ | =സോമൻ ദേവതയായിട്ടുള്ള ഉദ്ഗീഥം |
| നിരുക്തഃ | =നിരുക്തമാകുന്നു=സ്പഷ്ടമായിട്ടുള്ളതാകുന്നു. |
| വായോഃ | =വായു ദേവതയായിട്ടുള്ള ഗാനം |
| മൃദുശ്ലക്ഷ്ണം | =മൃദുവും മധുരവുമായിട്ടുള്ളതാകുന്നു. |
| ഇന്ദ്രസ്യ | =ഇന്ദ്രൻ ദേവതയായിട്ടുള്ള ഗാനം |

| | |
|---|---|
| ശ്ലക്ഷ്ണം | —ശ്ലക്ഷ്ണവും |
| ബലവത് | —ബലമുള്ളതുമാകുന്നു. |
| ബൃഹസ്പതേഃ | —ബൃഹസ്പതി ദേവതയായിട്ടുള്ള ഗാനം |
| ക്രൗഞ്ചം | —ക്രൗഞ്ചപക്ഷിയുടെ നാദത്തിനു സമമാകുന്നു. |
| വരുണസ്യ | —വരുണൻ ദേവതയായിട്ടുള്ള ഗാനം |
| അപധ്വാന്തം | —പൊട്ടിയ ഓട്ടിന്റെ സ്വരത്തിനു സമമാകുന്നു. |
| താൻ സർവാൻ ഏവ | —അവയെ എല്ലാംതന്നെ |
| ഉപസേവേത | —ഉപസേവിക്കണം—പ്രയോഗിക്കണം. |
| വാരുണം തു ഏവ | —എന്നാൽ വരുണൻ ദേവതയായിട്ടുള്ളതിനെ മാത്രം |
| വർജ്ജയേത് | —വർജ്ജിക്കണം |

ഭാഷ്യം:— സാമോപാസനപ്രസംഗത്താൽ ഉദ്ഗാതാവിനു് ഗാനവിശേഷം മുതലായതിന്റെ സമൃദ്ധിയേ ഉപദേശിക്കുന്നു. എന്തെന്നാൽ അതും ഇതുവരെ പറഞ്ഞതുപോലെ ഫലവിശേഷമുള്ളതാണല്ലോ:— പശുക്കൾക്കു ഹിതവും കാളയുടെ ശബ്ദത്തിനു സമമായ സ്വരവിശേഷത്തോടുകൂടിയതുമായ സാമത്തെസംബന്ധിച്ച ഗാനത്തെ ഞാൻ പ്രാർത്ഥിക്കുന്നു എന്നു് ഒരു യജമാനനോ ഉദ്ഗാതാവോ വിചാരിക്കുന്നു. ഇതു് അഗ്നി ദേവതയായ ഉദ്ഗീഥമാകുന്നു. പ്രജാപതി ദേവതയായിട്ടുള്ള ഉദ്ഗീഥം, ഇന്നതുപോലെയിരിക്കുന്നതെന്നു നിർവചിക്കാൻ പാടില്ലാത്തതാകുന്നു; എന്തെന്നാൽ പ്രജാപതിയേയും നീല പീതാദിരൂപത്തിൽ നിർവചിക്കുവാൻ സാധിക്കുകയില്ലല്ലോ. സോമൻ ദേവതയായിട്ടുള്ള ഗാനം പ്രസ്പഷ്ടമായിട്ടുള്ള

താകുന്നു. വായു ദേവതയായിട്ടുള്ള ഗാനം മൃദുവും മധുരവുമായിട്ടുള്ളതാണ്. ഇന്ദ്രൻ ദേവതയായിട്ടുള്ള ഗാനം മധുരവും കൂടുതൽ പ്രയത്നമുള്ളതുമാകുന്നു. ബൃഹസ്പതി ദേവതയായിട്ടുള്ളതു ക്രൗഞ്ചപക്ഷിയുടെ നാദത്തിനു സമമാകുന്നു. വരുണൻ ദേവതയായിട്ടുള്ള ഗാനം പൊട്ടിയ ഓട്ടിൻെറ നാദത്തിനു സമമാണ്. മേൽപറഞ്ഞവയെല്ലാം പ്രയോഗിക്കാം. എന്നാൽ വരുണൻ ദേവതയായിട്ടുള്ളതൊന്നിനെ മാത്രം വർജ്ജിക്കണം. 1

ഉപ:— അമൃതത്വം ദേവേഭ്യ ആഗായാനീത്യാഗായേത്, സ്വധാം പിതൃഭ്യ ആശാം മനുഷ്യേഭ്യസ്തൃണോദകം പശുഭ്യഃ സ്വർഗ്ഗം ലോകം യജമാനായാന്നമാത്മന ആഗായാനീത്യേതാനി മനസാ ധ്യായന്നപ്രമത്തഃ സ്തുവീത. 2

| | |
|---|---|
| ദേവേഭ്യഃ | = ദേവന്മാർക്ക് |
| അമൃതത്വം | = അമൃതത്വത്തെ |
| ആഗായാനി | = ഞാൻ ആഗാനംചെയ്യട്ടെ! = സാധിച്ചുകൊടുക്കട്ടെ! |
| പിതൃഭ്യഃ | = പിതൃക്കൾക്ക് |
| സ്വധാം | = സ്വധയെ |
| ആഗായാനി | = ഞാൻ ആഗാനംചെയ്യട്ടെ! |
| മനുഷ്യേഭ്യഃ | = മനുഷ്യർക്ക് |
| ആശാം | = ആശയെ (പ്രാർത്ഥിച്ചതിനെ) ആഗാനംചെയ്യട്ടെ! |
| പശുഭ്യഃ | = പശുക്കൾക്കു |
| തൃണോദകം | = പുല്ലും വെള്ളവും ആഗാനം ചെയ്യട്ടെ! |
| യജമാനായ | = യജമാനന് |
| സ്വർഗ്ഗം ലോകം | = സ്വർഗ്ഗലോകത്തെ ആഗാനം ചെയ്യട്ടെ! |

| | |
|---|---|
| ആത്മനഃ | —തനിക്കു് —എനിക്കു് |
| അന്നം | —അന്നത്തെ |
| ആഗായ നി | —ആഗാനംചെയ്യട്ടെ! |
| ഇതി ഏതാനി | —ഇങ്ങനെ ഇവയെ |
| മനസാ | —മനസ്സുകൊണ്ടു |
| ധ്യായൻ | —ധ്യാനിച്ചുകൊണ്ടു് |
| അപ്രമത്തഃ | —പ്രമാദംകൂടാതെ |
| സ്തുവീത | —സ്തുതിക്കണം |

ഭാഷ്യം:— "ദേവന്മാർക്കു അമൃതത്വത്തെ സാധിക്കട്ടെ! പിതൃക്കൾക്കു സ്വധയേയും മനുഷ്യർക്കു അവരാഗ്രഹിക്കുന്നതിനേയും, പശുക്കൾക്കു തൃണത്തേയും ജലത്തെയും യജമാനനു സ്വർഗ്ഗലോകത്തേയും തനിക്കു് (എനിക്കു്) അന്നത്തേയും ആഗാനംകൊണ്ടു സാധിക്കട്ടെ!'' എന്നു്. ഇവയെ മനസ്സുകൊണ്ടു ചിന്തിച്ചുകൊണ്ടു്, സ്വരങ്ങൾ, ഊഷ്മാക്കൾ, വ്യഞ്ജനങ്ങൾ മുതലായവ പിഴയ്ക്കാതെ സ്തുതിക്കണം. 2

ഉപ:— സർവേ സ്വരാ ഇന്ദ്രസ്യാऽऽത്മാനഃ, സർവ ഊഷ്മാണഃ പ്രജാപതേ രാത്മാനഃ, സർവേ സ്പർശ്മൃത്യോരാത്മാനസ്തം യദി സ്വരേഷൂപാലഭേതേന്ദ്രം ശരണം പ്രപന്നോऽഭൂവം സത്വാ പ്രതിവക്ഷ്യതീത്യേനം ബ്രൂയാത്. 3

| | |
|---|---|
| സർവേ സ്വരാ | —എല്ലാ സ്വരങ്ങളും |
| ഇന്ദ്രസ്യഃ | —ഇന്ദ്രന്റെ —ബലംനൽകുന്ന പ്രാണന്റെ |
| ആത്മാനഃ | —ആത്മാക്കളാകുന്നു —ദേഹാവയവങ്ങളുടെ സ്ഥാനത്തുള്ളവയാകുന്നു. |

| | |
|---|---|
| സർവേ ഊഷ്മാണഃ | =എല്ലാ ഊഷ്മാക്കളും |
| പ്രജാപതേഃ ആത്മാനഃ | =പ്രജാപതിയുടെ ആത്മാക്കളാകുന്നു. |
| സർവേ സ്പശാഃ | =എല്ലാ സ്പർശങ്ങളും |
| മൃത്യോഃ ആത്മാനഃ | =മൃത്യുവിൻെറ ആത്മാക്കളാകുന്നു. |
| തം | =അവനെ=ഇപ്രകാരമറിയുന്ന ഉദ്ഗാതാവിനേ |
| സ്വരേഷു | =സ്വരങ്ങളെ സംബന്ധിച്ച് |
| ഉപാലഭേതയദി | = കുററപ്പെടുത്തുകയാണെങ്കിൽ, |
| അഹം | ="ഞാൻ |
| ഇന്ദ്രം | =ഇന്ദ്രനെ |
| ശരണംപ്രപന്നഃ അഭൂവം | =ശരണം പ്രാപിച്ചിട്ടുണ്ട് |
| സഃ | =അവൻ=ഇന്ദ്രൻ |
| ത്വാ | =നിന്നോട് |
| പ്രതിവക്ഷ്യതി | = ഉത്തരം പറയും" |
| ഇതി | =എന്ന് |
| ഏനം | =ഇവനോട്=കുററപ്പെടുത്തിയവനോട് |
| ബ്രൂയാത് | =പറയണം. |

ഭാഷ്യം:— അകാരം മുതലായ എല്ലാ സ്വരങ്ങളും, ഇന്ദ്രൻെറ—ബലപ്രദാനം ചെയ്യുന്ന പ്രാണൻെറ ദേഹാവയവങ്ങളുടെ സ്ഥാനത്തുള്ളവയാകുന്നു. ശ ഷ സ ഹ എന്ന ഊഷ്മാക്കളും അവയുടെ അവാന്തരഭേദങ്ങളും പ്രജാപതിയുടെ—വിരാട്ടിൻെറ, അല്ലെങ്കിൽ കശ്യപൻെറ ആത്മാക്കളാകുന്നു. ക മുതലുള്ള എല്ലാ സ്പർശ(വ്യഞ്ജന)ങ്ങളും മൃത്യുവിൻെറ ആത്മാക്കളാകുന്നു. ഇപ്രകാരമറിയുന്ന ഉദ്ഗാതാവിനെ, ആരെങ്കിലും, "നീ സ്വരത്തെ തെററായി പ്രയോഗിച്ചു" എന്നു കുററപ്പെടുത്തുകയാണെങ്കിൽ, അങ്ങനെ കുററ

പ്പെടുത്തപ്പെട്ടവൻ, കുററപ്പെടുത്തിയവനോടു്, "ഞാൻ ഈശ്വരനായ പ്രാണനെ ശരണം പ്രാപിച്ചുകൊണ്ടാണു സ്വരങ്ങളെ പ്രയോഗിച്ചിട്ടുള്ളതു്. ആ ദേവൻതന്നെ നിന്നോടുത്തരം പറയും" എന്നു പറയണം. 4

ഉപ:— അഥ യദ്യേന മൂഷ്മസൂപാലഭേത, പ്രജാപതിം ശരണം പ്രപന്നോഽഭൂവം സത്വാ പ്രതിപക്ഷ്യതീത്യേനം ബ്രൂയാത്; അഥ യദ്യേനം സ്പർശേഷൂപാലഭേത, മൃത്യും ശരണം പ്രപന്നോഽഭൂവം, സത്വാ പ്രതിധക്ഷ്യതീത്യേനം ബ്രൂയാത്. 5

| | |
|---|---|
| അഥ | = അതുപോലെതന്നെ, |
| ഏനം | = ഇവനെ = ഉദ്ഗാതാവിനെ |
| ഊഷ്മസു | = ഊഷ്മാക്കളെസംബന്ധിച്ചു് |
| ഉപാലഭേതയദി | = കുററപ്പെടുത്തുകയാണെങ്കിൽ, |
| അഹം | = "ഞാൻ |
| പ്രജാപതിം | = പ്രജാപതിയെ |
| ശരണം പ്രപന്നഃ അഭൂവം | = ശരണം പ്രാപിച്ചിട്ടുണ്ടു്. |
| സഃ | = ആ ദേവൻ |
| ത്വാ | = നിന്നെ |
| പ്രതിപേക്ഷ്യതി | = സംചൂർണ്ണനംചെയ്യും" |
| ഇതി ഏനം ബ്രൂയാത് | = എന്നു് ഇവനോടുപറയണം. |
| അഥ | = അതുപോലെ |
| ഏനം | = ഇവനെ = ഉദ്ഗാതാവിനെ |
| സ്പർശേഷു | = സ്പർശങ്ങളെസംബന്ധിച്ചു് |
| ഉപാലഭേതയദി | = കുററപ്പെടുത്തുകയാണെങ്കിൽ, |
| മൃത്യും ശരണം പ്രപന്ന അഭൂവം | = "ഞാൻ മൃത്യുവിനെ ശരണം പ്രാപിച്ചിട്ടുണ്ടു് |
| സഃ | = അവൻ = ആ ദേവൻ |
| ത്വാ | = നിന്നെ |

| | |
|---|---|
| പ്രതിധക്ഷ്യതി | =ദഹിപ്പിക്കും" |
| ഇതി | =എന്നു് |
| ഏനം | =ഇവനോട്ട്=കുററപ്പെടുത്തുന്നവനോട്ട് |
| ബ്രൂയാത് | =പറയണം. |

ഭാഷ്യം:— അതുപോലെതന്നെ ഊഷ്മാക്കളെസംബന്ധിച്ച്, ആരെങ്കിലും ഈ ഉദ്ഗാതാവിനെ കുററംപറകയാണെങ്കിൽ ''ഞാൻ പ്രജാപതിയെ ശരണം പ്രാപിച്ചിട്ടുണ്ടു്; ആ ദേവൻ നിന്നെ പൊടിച്ചുകളയും" എന്നു് അവനോട്ട പറയണം. അപ്രകാരംതന്നെ സ്പർശങ്ങളെ സംബന്ധിച്ചു കുററം പറയുന്നവനോട്ട്, "ഞാൻ മൃത്യുവിനെ ശരണം പ്രാപിച്ചിട്ടുണ്ടു്; ആ ദേവൻ നിന്നെ ഭസ്മമാക്കിക്കളയും" എന്നപറയണം. 4

ഉപ:— സർവേ സ്വരാഘോഷവന്തോ ബലവന്തോ വക്തവ്യാ ഇന്ദ്രേ ബലം ദദാനീതി; സർവ ഊഷ്മാണോƒ ഗ്രസ്താ അനിരസ്താ വിവൃതാ വക്തവ്യാഃ പ്രജാപതേരാത്മാനം പരിദദാനീതി; സർവേ സ്പർശാ ലേശേനാനഭിഹിതാ വക്തവ്യാ മൃത്യോരാത്മാനം പരിഹരാണീതി. 5

| | |
|---|---|
| അഹം | =ഞാൻ |
| ഇന്ദ്രേ | =ഇന്ദ്രനിൽ |
| ബലം ദദാനി | =ബലത്തെ കൊടുക്കട്ടെ! |
| ഇതി | =എന്നുവച്ച് |
| സർവേ സ്വരാഃ | =എല്ലാ സ്വരങ്ങളും |
| ഘോഷവന്തഃ | =ഘോഷവത്തുകളായും=മുഴക്കമുള്ളവയായും |
| ബലവന്തഃ | =ബലമുള്ളവയായും |
| വക്തവ്യാഃ | =ഉച്ചരിക്കപ്പെടേണ്ടവയാകുന്നു. |
| അഹം | =ഞാൻ |

| | |
|---|---|
| പ്രജാപതേഃ | =പ്രജാപതിക്കു് |
| ആത്മാനം | =ആത്മാവിനെ= അവനവനെ |
| പരിദദാനി ഇതി | =ദാനം ചെയ്യട്ടെ എന്നുവിചാരിച്ചു്. |
| സർവേ ഊഷ്മാണഃ | =എല്ലാ ഊഷ്മാക്കളും |
| അഗ്രസ്താഃ | =അഗ്രസ്തങ്ങളായും =ഉള്ളിൽ പ്രവേശിപ്പിക്കപ്പെടാത്തവയായും |
| അനിരസ്താഃ | =വെളിയിൽ തള്ളപ്പെടാത്തവയായും |
| വിവൃതാഃ | =വിവൃതങ്ങളായും =വിവൃതപ്രയത്നത്തോടുകൂടിയും |
| വക്തവ്യാഃ | =പറയപ്പെടേണ്ടവയാകുന്നു. |
| മൃത്യോഃ | =മൃത്യുവിൽനിന്നു് |
| ആത്മാനം | =അവനവനെ |
| പരിഹരാണി ഇതി | =ഞാൻ പരിഹരിക്കട്ടെ എന്നു വിചാരിച്ചു്, |
| സർവേ സ്പർശാഃ | =എല്ലാ സ്പർശങ്ങളും |
| ലേശേന | =സാവധാനത്തിൽ |
| നഭിഹിതാഃ | =അനഭിഹിതങ്ങളായി =മറെറാരു വർണ്ണത്തോടു കലരാത്തവയായി |
| വക്തവ്യാഃ | =ഉച്ചരിക്കപ്പെടേണ്ടവയാകുന്നു. |

ഭാഷ്യം:— സ്വരാദികൾ ഇന്ദ്രാദികളുടെ ദേഹാവയവങ്ങളുടെ സ്ഥാനം വഹിക്കുന്നവയാണെന്നു പറഞ്ഞുവല്ലോ. അതിനാൽ എല്ലാ സ്വരങ്ങളേയും മുഴക്കത്തോടുകൂടിയും ബലത്തോടുകൂടിയും ഉച്ചരിക്കണം. സ്വരങ്ങളെ ഉച്ചരിക്കുമ്പോൾ "ഞാൻ ഇന്ദ്രനു ബലത്തെ കൊടുക്കട്ടെ" എന്നു ധ്യാനിച്ചുകൊള്ളുകയുംവേണം. അതുപോലെ എല്ലാ ഊഷ്മാ

കളേയും ഉള്ളിൽ കടത്താതേയും പുറത്തേക്കു തള്ളാതെയും വിവൃതപ്രയത്നത്തോടുകൂടി (തുറന്നു്) ഉച്ചരിക്കണം. അപ്പോഠം, "ഞാൻ പ്രജാപതിക്കു് ആത്മാവിനെ ദാനം ചെയ്യട്ടെ'' എന്നു സങ്കല്പിച്ചുകൊള്ളണം. എല്ലാ സ്പർശങ്ങളേയും സാവധാനത്തിലും വേറൊരു വർണ്ണത്തോടു കലരാതേയും ഉച്ചരിക്കണം. അവയെ ഉച്ചരിക്കുമ്പോഠം "ഞാൻ, ജലാദികളിൽനിന്നു ബാലന്മാരെ എന്നപോലെ മൃത്യുവിൽനിന്നു് ആത്മാവിനെ പരിഹരിക്കട്ടെ" എന്നു ധ്യാനിച്ചുകൊള്ളുകയും വേണം. 5

രണ്ടാമധ്യായത്തിൽ ഇരുപത്തിരണ്ടാംഖണ്ഡം കഴിഞ്ഞു.

---

## രണ്ടാമധ്യായം ഇരുപത്തിമൂന്നാം ഖണ്ഡം.

ഉപ:— ത്രയോ ധർമ്മസ്കന്ധാ, യജ്ഞോ$f$ധ്യയനം ദാനമിതി പ്രഥമ, സ്തപ ഏവ ദ്വിതീയോ, ബ്രഹ്മചാര്യാചാര്യകുലവാസീ തൃതീയോ$f$ത്യന്തമാത്മാനമാചാര്യകുലേ$f$വസാദയൻ, സർവ ഏതേ പുണ്യലോകാ ഭവന്തി; ബ്രഹ്മസംസ്ഥോ$f$മൃതത്വമേതി.

| | |
|---|---|
| ധർമ്മസ്കന്ധാഃ | =ധർമ്മസ്കന്ധങ്ങഠം=ധർമ്മത്തിൻെറ പ്രവിഭാഗങ്ങഠം |
| ത്രയഃ | =മൂന്നു കുന്നു. |
| യജ്ഞഃ, അദ്ധ്യയനം ദാനം ഇതി | =യജ്ഞം, അദ്ധ്യയനം, ദാനം എന്നിങ്ങനെ |
| പ്രഥമഃ | =ഒരു സ്കന്ധം |
| ദ്വിതീയഃ | =രണ്ടാമത്തേതു് |
| തപഃ ഏവ | =തപസ്സുതന്നെ. |
| തൃതീയഃ | =മൂന്നാമത്തേതു്, |

| | |
|---|---|
| ആചാര്യകുലവാസീ | =ആചാര്യകുലത്തിൽ വസിക്ക ശീലമുള്ളവനും |
| അത്യന്തം | =അവസാനംവരെ |
| ആത്മാനം | =ആത്മാവിനെ=ദേഹത്തെ |
| ആചാര്യകുലേ | =ആചാര്യകുലത്തിൽ |
| ക്ഷപയൻ | =ക്ഷീണിപ്പിക്കുന്നവനുമായ |
| ബ്രഹ്മചാരീ | =ബ്രഹ്മചാരിയാകുന്നു. |
| ഏതേ സർവേ | =ഇവരെല്ലാം |
| പുണ്യലോകാഃ ഭവന്തിഃ | =പുണ്യലോകങ്ങളുള്ളവരാകുന്നു. |
| ബ്രഹ്മസംസ്ഥഃ | =ബ്രഹ്മസംസ്ഥൻ=ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നവൻ |
| അമൃതത്വം ഏതി | =അമൃതത്വത്തെ പ്രാപിക്കുന്നു. |

ഭാഷ്യം:— ഓങ്കാരോപാസനത്തെ വിധിക്കുന്നതിനായി "ത്രയോധർമ്മസ്കന്ധാഃ" ഇത്യാദി ആരംഭിക്കുന്നു. സാമത്തിനു് അവയവമായിട്ടും ഉദ്ഗീഥാദിസ്വരൂപത്തോടുകൂടിയും ഓങ്കാരത്തെ ഉപാസിക്കുന്നതുകൊണ്ടുതന്നെ അമൃതത്വരൂപമായ ഫലം ലഭിക്കുമെന്നു വിചാരിക്കുവാൻ പാടില്ലെന്നും, എന്നാൽ യാതൊരു സാമോപാസനംകൊണ്ടും യാതൊരു കർമ്മംകൊണ്ടും പ്രാപിക്കുവാൻ കഴിയാത്ത ആ അമൃതത്വരൂപമായ ഫലം കേവലമായ ഓങ്കാരോപാസനംകൊണ്ടു പ്രാപിക്കാമെന്നുമുള്ളതിനാൽ അതിനെ സ്തുതിക്കുന്നതിനായിട്ടാണു് ഈ സാമപ്രകരണത്തിൽ അതിനെ ഉപന്യസിക്കുന്നതു്.

ധർമ്മത്തിനു മൂന്നു വിഭാഗങ്ങളുണ്ടു്. അഗ്നിഹോത്രാദിയായ യജ്ഞം; നിയമങ്ങളോടുകൂടി ഋഗ്വേദം മുതലായവയെ പഠിക്കയാകുന്ന അധ്യയനം: വേദിക്കുപുറമേ, യാചിക്കുന്നവർക്കു യഥാശക്തി ദ്രവ്യം പങ്കിട്ടുകൊടുക്കയാകുന്ന

ദാനം; ഇവ പ്രഥമമായ ധർമ്മസ്കന്ധമാകുന്നു. ഇതു് ഗൃഹസ്ഥനിൽ സമവേതമായതുകൊണ്ടു്, അതിനെ നിർവഹിക്കുന്ന ഗൃഹസ്ഥനായി നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. ഇവിടെ പ്രഥമം എന്നതിനു ഒരു എന്നാണർത്ഥം; അല്ലാതെ ആദ്യത്തേതെന്നല്ല; എന്തെന്നാൽ ദ്വിതീയ തൃതീയശബ്ദങ്ങൾ അടുത്തു പറഞ്ഞിട്ടുണ്ടു്. രണ്ടാമത്തെ ധർമ്മസ്കന്ധം തപസ്സുതന്നെയാണു് തപസ്സെന്നു പറയുന്നതു കൃച്ഛ്രം ചാന്ദ്രായണം മുതലായതാകുന്നു. അതുള്ളവൻ, താപസനോ, ബ്രഹ്മസംസ്ഥനല്ലാത്തവനും ആശ്രമധർമ്മത്തിൽ മാത്രം സ്ഥിതി ചെയ്യുന്നവനുമായ സംന്യാസിയോ ആണു്. എന്തെന്നാൽ ബ്രഹ്മസംസ്ഥനു് അമൃതത്വം ശ്രുതിയിൽ വേറേ പറഞ്ഞിരിക്കുന്നു. ഇങ്ങനെ തപസ്സുള്ളവനാണു് രണ്ടാമത്തെ ധർമ്മസ്കന്ധം. ആചാര്യകുലത്തിൽ പതിവായി പാർക്കുന്നവനും, ജീവിച്ചിരിക്കുന്നിടത്തോളം ആചാര്യകുലത്തിൽ നിയമങ്ങളെക്കൊണ്ടു ദേഹത്തെ ക്ഷയിപ്പിക്കുന്നവനുമായ ബ്രഹ്മചാരിയാണു മൂന്നാമത്തെ ധർമ്മസ്കന്ധം. ജീവിച്ചിരിക്കുന്നിടത്തോളം ഇത്യാദി വിശേഷണമുള്ളതുകൊണ്ടു ഈ ബ്രഹ്മചാരി നൈഷ്ഠികനാണെന്നറിയാം. ഉപകുർവാണനല്ല; എന്തെന്നാൽ ഉപകുർവാണൻ ബ്രഹ്മചര്യമനുഷ്ഠിക്കുന്നതു സ്വാധ്യായത്തെ ഗ്രഹിക്കുന്നതിനാകയാൽ അവനു ബ്രഹ്മചര്യംകൊണ്ടു പുണ്യലോകം കിട്ടുകയില്ല ഈ പറഞ്ഞ മൂന്നാശ്രമികളും മേൽപറഞ്ഞ ധർമ്മങ്ങളെക്കൊണ്ടു പുണ്യലോകങ്ങളുള്ളവരായിത്തീരുന്നു. പറയാതെ വിട്ടിട്ടുള്ള, ബ്രഹ്മസംസ്ഥനായ—ബ്രഹ്മത്തിൽ വേണ്ടുംവണ്ണം സ്ഥിതിചെയ്യുന്ന സംന്യാസിയാകട്ടെ, പുണ്യലോകങ്ങളിൽനിന്നു വിലക്ഷണവും, മരണഭാവമില്ലാത്തതും ആത്യന്തികവുമായ അമൃതത്വത്തെ പ്രാപിക്കും, അതു് ദേവന്മാർ മുതലായവരുടെ

അമൃതത്വംപോലേ ആപേക്ഷികമായ അമൃതത്വമല്ല. എന്തെന്നാൽ പുണ്യലോകങ്ങളിൽനിന്ന വേറേയായി അതിനെ വിഭജിച്ചിരിക്കുന്നു. പുണ്യലോകത്തിന്റെ ആധിക്യം മാത്രമായിരുന്ന അമൃതത്വമെങ്കിൽ, പുണ്യലോകങ്ങളിൽനിന്ന വേറെയായി അതിനെ പറകയില്ലായിരുന്നു. വേറേ ഉപദേശിച്ചിരിക്കുന്നതുകൊണ്ടു്, ഇതു് ആത്യന്തികമായ അമൃതത്വമാണെന്നറിയാം.

ഇവിടെ ആശ്രമധർമ്മങ്ങളുടെ ഫലങ്ങളെ ഉപന്യസിച്ചതു പ്രണവസേവയെ സ്തുതിക്കുന്നതിനായിട്ടാണ്. അല്ലാതെ അവയുടെ ഫലങ്ങളെ വിധിക്കുന്നതിനല്ല. അങ്ങനെയായാൽ, പ്രണവസേവയെ സ്തുതിക്കുന്നതിനൊന്ന്, ആശ്രമധർമ്മങ്ങളെ വിധിക്കുന്നതിനു വേറൊന്നു് എന്നിങ്ങനെ വാക്യം ഭേദിക്കും. അതുകൊണ്ടു, സ്മൃതിയാൽ സിദ്ധിക്കുന്ന ആശ്രമഫലങ്ങളെ അനുവദിച്ചുകൊണ്ടു, പ്രണവസേവയുടെ ഫലമായ അമൃതത്വത്തെപ്പറഞ്ഞു് പ്രണവസേവയെ സ്തുതിക്കയാണു ചെയ്യുന്നതു്. പൂർണ്ണവർമ്മാവിനെ സേവിച്ചാൽ ഉണ്ണാനും ഉടുക്കാനും മാത്രമേ കിട്ടുകയുള്ളു. രാജവർമ്മാവിനെ സേവിക്കയാണെങ്കിലോ, രാജ്യതുല്യമായ ഫലം കിട്ടും; എന്നു പറയുന്നതുപോലെയാണു് ഇതു്. പ്രണവം പരബ്രഹ്മത്തിന്റെ പ്രതീകമായതുകൊണ്ടു സത്യവും പരവുമായ ബ്രഹ്മമാകുന്നു. "ഏതദ്ധ്യേവാക്ഷരം ബ്രഹ്മ ഏതദ്ധ്യേവാക്ഷരംപരം" എന്നു കാഠകത്തിൽ പറഞ്ഞിട്ടുള്ളതിനാൽ, അതിനെ സേവിക്കുന്നതുകൊണ്ടു് അമൃതത്വം കിട്ടുമെന്നു പറയുന്നതു ശരിതന്നെ.

ഇവിടെ ചിലർ പറയുന്നു:— "സർവ ഏതേ പുണ്യലോകാ ഭവന്തി" എന്നതുകൊണ്ടു് ഇവിടെ, ജ്ഞാനമില്ലാത്ത നാലു് ആശ്രമികൾക്കും ഒരുപോലെ പുണ്യലോകത്വം പറഞ്ഞിരിക്കുന്നു. ഇക്കൂട്ടത്തിൽ, സംന്യാസിയെ

പറയാതെ വിട്ടിട്ടില്ല പരിവ്രാജകന്റെ ജ്ഞാനവും നിയമങ്ങളും തപസ്സുതന്നെയാണ്. അതിനാൽ തപസ്സുതന്നെയാണു രണ്ടാമത്തെ ധർമ്മസ്കന്ധം എന്നു പറഞ്ഞിടത്തു തപഃശബ്ദംകൊണ്ടു സംന്യാസിയേയും താപസനേയും ഗ്രഹിച്ചിരിക്കുന്നു അതുകൊണ്ട് അവരിൽ ആരാണോ ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്ന അമൃതസേവകൻ, അവൻ അമൃതത്വത്തെ പ്രാപിക്കുമെന്നാണു സാരം. എന്തെന്നാൽ നാലുപേരും ഒരുപോലെ അധികൃതന്മാരാണ്, ബ്രഹ്മസംസ്ഥത്വം ആർക്കും നിഷേധിച്ചിട്ടില്ല: അവർക്കു തന്റെ കർമ്മങ്ങളുടെ ഇടയ്ക്ക് ഒഴിവുള്ള അവസരങ്ങളിൽ ബ്രഹ്മസംസ്ഥനായിരിക്കുന്നതിനു കഴിയുകയും ചെയ്യും. യവം, വരാഹം മുതലായ ശബ്ദംപോലെ ബ്രഹ്മസംസ്ഥശബ്ദം പരിവ്രാജകനിൽ രൂഢമാണെന്നു പറവാനും പാടില്ല. ആ ശബ്ദം ബ്രഹ്മത്തിലുള്ള സംസ്ഥിതി എന്ന നിമിത്തത്തെ ആശ്രയിച്ചു പ്രവൎത്തിച്ചിരിക്കുന്നതാണ്. രൂഢിശബ്ദങ്ങൾക്കു നിമിത്തത്തിന്റെ അപേക്ഷയില്ലല്ലോ മേൽപറഞ്ഞ എല്ലാവൎക്കും ബ്രഹ്മത്തിൽ സംസ്ഥിതി സംഭവിക്കാവുന്നതുമാണ്. എവിടെയെല്ലാം ബ്രഹ്മത്തിൽ സ്ഥിതിചെയ്ക എന്ന നിമിത്തമുണ്ടോ ആ നിമിത്തമുള്ളതിനെക്കുറിക്കുന്ന ബ്രഹ്മസംസ്ഥശബ്ദത്തെ സംന്യാസിയുടെ ഒരാളുടെ വിഷയത്തിലാക്കി സങ്കോചിപ്പിക്കുന്നതിനു കാരണമില്ലാത്തതിനാൽ, ആ ശബ്ദത്തിനു ഗൃഹസ്ഥാദികളിലുള്ള പ്രവൃത്തിയെ തടുക്കുന്നതു യുക്തമല്ല സംന്യാസാശ്രമധർമ്മം മാത്രംകൊണ്ട് അമൃതത്വം സിദ്ധിക്കയുമില്ല എന്തെന്നാൽ അങ്ങനെയായാൽ ജ്ഞാനംകൊണ്ടു പ്രയോജനമില്ലെന്നുവരും സംന്യാസാശ്രമധൎമ്മത്തോടുകൂടിയാൽമാത്രമേ ജ്ഞാനം അമൃതത്വസാധനമാകയുള്ളുവെന്നു പറവാനും

തരമില്ല. എല്ലാ ആശ്രമധർമ്മങ്ങളോടുചേർന്ന ജ്ഞാനവും അമൃതത്വസാധനമാണു് ജ്ഞാനവിശിഷ്ടമായ ധർമ്മമാണു മുക്തിഹേതുവെന്നു പറഞ്ഞാൽ അതും എല്ലാ ആശ്രമധർമ്മങ്ങൾക്കും പററുന്നതാണു്. ബ്രഹ്മസംസ്ഥനായ സംന്യാസിക്കു മാത്രമേ മോക്ഷമുള്ളു; മററുള്ളവർക്കില്ല എന്നെങ്ങും പറഞ്ഞിട്ടുമില്ല. ജ്ഞാനത്താൽ മോക്ഷം കിട്ടുമെന്നുള്ളതു് എല്ലാ ഉപനിഷത്തുകളുടേയും സിദ്ധാന്തവുമാണു്. അതിനാൽ, അവനവൻെറ ആശ്രമങ്ങൾക്കു വിധിച്ചിട്ടുള്ള കർമ്മങ്ങളെ അനുഷ്ഠിക്കുന്നവരിൽ ബ്രഹ്മസംസ്ഥനായിരിക്കുന്നതാരോ അവൻ അമൃതത്വത്തെ പ്രാപിക്കും. എന്നു്

മേൽപറഞ്ഞ അഭിപ്രായം ശരിയല്ല. എന്തെന്നാൽ, കർമ്മങ്ങൾക്കു നിമിത്തമായ ബോധവും വിദ്യാരൂപമായ ബോധവും തമ്മിൽ വിരുദ്ധങ്ങളാണു്. കർത്താവു മുതലായ കാരകങ്ങൾ, ക്രിയകൾ, ഫലങ്ങൾ ഇവയുടെ ഭേദത്തെപ്പററിയുള്ള ബോധമുണ്ടായിരിക്ക എന്ന നിമിത്തത്തെ വച്ചുകൊണ്ടാന്നു്, ഇതു ചെയ്യണം, ഇതു ചെയ്തുകൂടാ എന്നുള്ള കർമ്മവിധികൾ പ്രവർത്തിച്ചിരിക്കുന്നതു്. ആ നിമിത്തം എല്ലാ പ്രാണികളിലും കാണുന്നതിനാൽ, ശാസ്ത്രത്താൽ ഉണ്ടാക്കപ്പെടുന്നതല്ലതാനും. “സദേകമേവാദ്വിതീയ മാത്മൈവേദം സർവം ബ്രഹ്മൈവേദം സർവം” എന്നുള്ള ശാസ്ത്രത്തിൽനിന്നുണ്ടാകുന്നതാണു വിദ്യാരൂപമായ ബോധം. അതു കർമ്മവിധിക്കു നിമിത്തവും സ്വാഭാവികവുമായ ക്രിയാകാരകഫലഭേദബോധത്തെ നശിപ്പിക്കാതെ ഉണ്ടാകയില്ല. എന്തെന്നാൽ, ഭേദപ്രത്യയവും അഭേദപ്രത്യയവും തമ്മിൽ വിരുദ്ധങ്ങളാണു്. തിമിരമുള്ളവൻെറ, രണ്ടു ചന്ദ്രനുണ്ടെന്നുംമററുമുള്ള ബോധം നശിപ്പിക്കാതെ, തിമിരം തീരുമ്പോൾ, ചന്ദ്രൻ ഒന്നേഉള്ളൂ എന്നും മററുമുള്ള ബോധമുണ്ടാകയില്ലല്ലോ. അങ്ങനെയിരിക്കെ,

കർമ്മവിധികരം പ്രവർത്തിച്ചിരിക്കുന്നതിനു നിദാനമായ ഭേദപ്രത്യയം, ആർക്ക്, "സദേകമേവാദ്വിതീയം തത്സത്യം, വികാരഭേദോഽനൃതം" എന്നുള്ള വാക്യമാകുന്ന പ്രമാണത്തിൽനിന്നുണ്ടായ ഏകത്വപ്രത്യയത്താൽ നശിപ്പിക്കപ്പെട്ടിരിക്കുന്നുവോ, അവൻ, നിമിത്തം നീങ്ങുന്നതുകൊണ്ട്, എല്ലാ കർമ്മങ്ങളിൽനിന്നും നിവൃത്തനായിത്തീരും. അങ്ങനെ കർമ്മങ്ങളിൽനിന്നു നിവർത്തിച്ചവനെ ബ്രഹ്മസംസ്ഥനെന്നു പറയുന്നു. അവൻ സംന്യാസിതന്നേ ആയിരിക്കും. എന്തെന്നാൽ, വേറെ ആർക്കും ഇങ്ങനെ വരിക എന്നുള്ളതു സംഭവിക്കയില്ല. മററുള്ളവൻ ഭേദപ്രത്യയം നീങ്ങാത്തവനായിരിക്കുമല്ലോ. അതിനാൽ, അവൻ വേറെവസ്തുക്കളെ കാണുകയും കേരംക്കുകയും വിചാരിക്കയും ചെയ്തുകൊണ്ട്, ഇന്നതു ചെയ്താൽ എനിക്ക് ഇന്ന ഫലം കിട്ടുമെന്നു കരുതുന്നു. ഇങ്ങനെ ചെയ്തുകൊണ്ടിരിക്കുന്നവന്ന് ബ്രഹ്മസംസ്ഥത ഉണ്ടാവുകയില്ല. എന്തെന്നാൽ, അവൻ വാചാരംമ്ഭണമാത്രമായ വികാരവും അനൃതവുമായ ശരീരം മുതലായതിൽ, ഞാൻ ബ്രാഹ്മണനാണെന്നും മററുമുള്ള മിഥ്യാഭിനിവേശരൂപമായ പ്രത്യയമുള്ളവനാകുന്നു. അസത്യമാണെന്നുള്ള ബോധത്താൽ ഭേദപ്രത്യയം നശിപ്പിക്കപ്പെട്ടാൽ പിന്നെ അതു സത്യമാണെന്നും, ഇതു ഞാൻ ചെയ്യേണ്ടതാണ് എന്നും മററുമുള്ള പ്രമാണപ്രമേയബോധമുണ്ടാവാൻ തരമില്ല. വിവേകിക്ക്, ആകാശത്തിൽ തലമോ മലമോ ഉണ്ടെന്നുള്ള ബോധമുണ്ടാകയില്ലല്ലോ. ഭേദപ്രത്യയം നശിപ്പിക്കപ്പെട്ടതിൻെറ ശേഷവും മുമ്പിലത്തെപ്പോലെ കർമ്മങ്ങളിൽനിന്നു നിവർത്തിക്കാതിരിക്കയാണെങ്കിൽ, ഏകത്വപ്രത്യയത്തെ വിധിക്കുന്ന ശാസ്ത്രം അപ്രമാണമായിത്തീരും. "ന കളഞ്ജം ഭക്ഷയേത്" ഇത്യാദിശാസ്ത്രം, മുമ്പേതന്നെ നടന്നുവരുന്ന കളഞ്ജഭക്ഷണാദി

ബോധത്തിനു വിരുദ്ധമാണെങ്കിലും പ്രമാണമാണു്. എന്തെന്നാൽ രാഗാദിദോഷം നിമിത്തമുള്ള ആ ബോധം അപ്രമാണമാണു്. അതുപോലെ, ഭേദപ്രത്യയം അവിദ്യയിൽനിന്നുണ്ടാകുന്നതുകൊണ്ടു് അതു പ്രമാണമാകുവാൻ തരമില്ലാത്തതിനാൽ, അതിനു വിരുദ്ധമായിട്ടുള്ളതാണെങ്കിലും അദ്വൈതശാസ്ത്രവും പ്രമാണമാണെന്നു വിചാരിക്കുന്നതു യുക്തംതന്നെ. എന്തെന്നാൽ എല്ലാ ഉപനിഷത്തുകൾക്കും അതിലാണു താൽപര്യം.

പൂർവപക്ഷം:— അദ്വൈതശാസ്ത്രം പ്രമാണമാണെന്നു വരുമ്പോൾ, ഭേദബുദ്ധിയെ ആശ്രയിച്ചുള്ള കർമ്മവിധികൾക്കു് അപ്രാമാണ്യം വരുമല്ലോ.

സമാധാനം:— അങ്ങനെ വരികയില്ല; ഭേദപ്രത്യയം നശിക്കാത്ത പുരുഷൻെറ വിഷയത്തിൽ അവയ്ക്കു പ്രാമാണ്യം ഉണ്ടാകാവുന്നതാണു്. ഉണരുന്നതിനുമുമ്പു സ്വപ്നം മുതലായവയിലുള്ള ബോധം സ്വപ്നം കാണുന്നവനേയും മററും സംബന്ധിച്ചിടത്തോളം പ്രമാണമായിരിക്കുന്നുണ്ടല്ലോ. അതുപോലെ.

പൂർവപക്ഷം:— വിവേകികൾ അനുഷ്ഠിക്കാതിരിക്കുന്നതുകൊണ്ടു കർമ്മവിധിയുടെ പ്രാമാണ്യം നശിച്ചുപോകുമല്ലോ.

സമാധാനം:— അതുമില്ല; എന്തെന്നാൽ, കാമ്യവിധികൾക്കു് ഉച്ഛേദം കാണുന്നില്ലല്ലോ. കാമാത്മതവം പ്രശസ്തമല്ലെന്നുള്ള വിജ്ഞാനമുള്ളവർ കാമ്യകർമ്മങ്ങളെ അനുഷ്ഠിക്കാത്തതുകൊണ്ടു കാമ്യവിധികൾക്കു് ഉച്ഛേദം വരുന്നില്ല; കാമികൾ അവയെ അനുഷ്ഠിക്കതന്നെ ചെയ്യുന്നുണ്ടു്. അതുപോലെ, ബ്രഹ്മസംസ്ഥന്മാരായ ബ്രഹ്മവിത്തുകളാൽ അനുഷ്ഠിക്കപ്പെടാത്തതുകൊണ്ടു കർമ്മവിധി

കാംക്ക് ഉച്ഛേദം വരികയില്ല; ബ്രഹ്മവിത്തുകളല്ലാത്തവർ അവയെ അനുഷ്ഠിക്കതന്നെ ചെയ്യും.

പൂർവപക്ഷം:— സംന്യാസികാംക്ക ഭിക്ഷാചരണം മുതലായവ നടക്കുന്നതുപോലെ, ഏകത്വപ്രത്യയമുണ്ടായ തിൻെറശേഷവും ഗൃഹസ്ഥാദികാംക്ക കർമ്മം നടന്നുകൊണ്ടിരിക്കാമല്ലോ.

സമാധാനം:— സമുച്ചയം പ്രാമാണികമാണോ എന്നാണ് ഇവിടെ ചിന്തിക്കുന്നതു്. അതിനാൽ പ്രത്യയാഭാസംമൂലമുണ്ടാകുന്ന പ്രവൃത്ത്യാഭാസത്തെ ദൃഷ്ടാന്തമായി എടുക്കുവാൻ പാടില്ല "നാഭിചരേത്" (ആഭിചാരം ചെയ്യരുതു്) എന്നു നിഷേധിക്കപ്പെട്ടിട്ടുള്ളതാണെങ്കിലും ആഭിചാരം ഒരുവൻ ചെയ്യുന്നതായി കണ്ടു എന്നുവച്ച്, ശത്രുവിനോടു ദ്വേഷമില്ലാത്ത വിവേകികൂടി ആഭിചാരം ചെയ്യാറില്ലല്ലോ കർമ്മവിധി പ്രവൃത്തിക്കു നിമിത്തമായ ഭേദപ്രത്യയം ബാധിതമായതിൻെറ ശേഷം അഗ്നിഹോത്രാദികളിൽ പ്രവത്തിപ്പിക്കുന്നതിനു നിമിത്തവുമൊന്നുമില്ല. പരിവ്രാജകനു ഭിക്ഷാചരണം മുതലായവയിൽ പ്രവത്തകമായി ബുഭുക്ഷാദിയുണ്ടു്. അതുപോലെ ഏകത്വപ്രത്യയമുണ്ടായതിൻെറ ശേഷം ഗൃഹസ്ഥനു് അഗ്നിഹോത്രാദികളിൽ പ്രവത്തകമായി എന്താണുള്ളതു്?

പൂർവപക്ഷം:— കർമ്മം ചെയ്യാതിരുന്നാലുള്ള പ്രത്യവായത്തെക്കുറിച്ചുള്ള ഭയം ഇവിടെയും പ്രവർത്തകമായിരിക്കുന്നു എന്നു പറയരുതോ?

സമാധാനം:— പാടില്ല; എന്തെന്നാൽ, ഭേദപ്രത്യയമുള്ളവനാണു കർമ്മത്തിൽ അധികാരി. ഭേദപ്രത്യയമുള്ളവനും വിദ്യകൊണ്ടു ഭേദബുദ്ധി നശിച്ചിട്ടില്ലാത്തവനുമാണു കർമ്മത്തിൽ അധികാരമുള്ളതെന്നു മുമ്പു നാം പറഞ്ഞി

ട്ടുണ്ടു്. കർമ്മത്തിൽ അധികാരമുള്ളവൻ അതു ചെയ്യാതിരുന്നാൽ മാത്രമേ പ്രത്യവായമുള്ളൂ. അധികാരം നീങ്ങിപ്പോയവനു പ്രത്യവായമില്ല. ബ്രഹ്മചാരിക്കുള്ള വിശേഷധർമ്മങ്ങൾ അനുഷ്ഠിക്കാത്തതുകൊണ്ടു ഗൃഹസ്ഥനു പ്രത്യവായമില്ലല്ലൊ. അതുപോലെ.

പൂർവ്വപക്ഷം:— ഇങ്ങനെയാണെങ്കിൽ അവരവരുടെ ആശ്രമത്തിൽ ഇരിക്കുന്ന എല്ലാവനും ഏകത്വപ്രത്യയമുണ്ടായാൽ സംന്യാസിയാകുമല്ലൊ.

സമാധാനം:— അതില്ല; എന്തെന്നാൽ, സ്വത്തെന്നും ഉടമസ്ഥനെന്നുമുള്ള ഭേദബുദ്ധി എല്ലാവനും നീങ്ങി എന്നു വരുന്നതല്ല. എന്നുമാത്രമല്ല, സംന്യാസമൊഴികെയുള്ള ആശ്രമങ്ങൾ കർമ്മങ്ങൾക്കുവേണ്ടിയുള്ളവയുമാണു്. "അഥ കർമ്മകുർവീത" (ജായ പുത്രൻ, വിത്തം ഇവ തികഞ്ഞതിന്റെശേഷം കർമ്മം ചെയ്യണം) എന്നു ശ്രുതിയുണ്ടു്. അതിനാൽ സ്വസ്വാമിഭാവമില്ലാത്തതുകൊണ്ടു് ഭിക്ഷു ഒരുവൻ മാത്രമേ സംന്യാസിയാകയുള്ളൂ. ഗൃഹസ്ഥാദികൾ സംന്യാസിയാകയില്ല

പൂർവ്വപക്ഷം:— ഏകത്വപ്രത്യയവിധിയാൽ ഉണ്ടാക്കപ്പെടുന്ന ബോധത്താൽ യമനിയമാദിവിധിക്കു നിമിത്തമായ ഭേദപ്രത്യയം നശിപ്പിക്കപ്പെടുന്നതിനാൽ, പരിവ്രാജകനു് യമം നിയമം മുതലായതു് ഉണ്ടാവാൻ തരമില്ല. അപ്പോൾ തോന്നിയപോലെ പ്രവർത്തിക്കുക എന്നുവരും.

സമാധാനം:— അങ്ങനെ പറവാൻ പാടില്ല; ബുഭുക്ഷ മുതലായ ദൃഷ്ടദോഷം നിമിത്തം തത്ത്വജ്ഞാനത്തിൽനിന്നു തെറ്റുമ്പോൾ, അവനു് മുമ്പിലുള്ള സംസ്കാരത്തിന്റെ ബലത്താൽ യമനിയമാനുഷ്ഠാനം ഉണ്ടാവാം. എന്തെന്നാൽ, ദോഷത്താൽ ഉണ്ടാകുന്ന, ഏകത്വജ്ഞാന

ത്തിൽനിന്നുള്ള പ്രചപൃതിയിൽനിന്നുൽഭവിച്ച അനിയത ചേഷ്ടയുടെ നിവൃത്തിക്കായി അതു് അവശ്യം അനുഷ്ഠി ക്കേണ്ടതുമാണ്. അതിനാൽ സംന്യാസിക്കു്, തോന്നിയ പോലെ പ്രവൎത്തിക്കുക എന്നതു് ഉണ്ടാവാൻ തരമില്ല. പ്രതിഷിദ്ധമായിട്ടുള്ളതിനെ സേവിക്കുക എന്നുള്ളതും ഉണ്ടാകയില്ല. അതു് ഏകത്വപ്രത്യയമുണ്ടാകുന്നതിനു മുമ്പുതന്നെ പ്രതിഷേധിക്കപ്പെട്ടിരിക്കുന്നു. രാത്രിയിൽ കിണററിലോ മുള്ളിലോ വീണവൻ സൂര്യനുദിച്ചതിനുശേ ഷവും അതിൽതന്നെ വീഴുകയില്ലല്ലോ. അതിനാൽ കർ മ്മങ്ങരം നിവൎത്തിച്ച സംന്യാസിതന്നെയാണു് ബ്രഹ്മ സംസ്ഥൻ എന്നു സിദ്ധിക്കുന്നു. പിന്നെ ജ്ഞാനമില്ലാ ത്ത എല്ലാ ആശ്രമികരംക്കും പുണ്യലോകമുണ്ടെന്നു പറ ഞ്ഞുവല്ലോ; അതു സത്യംതന്നെ. എന്നാൽ തപശബ്ദം കൊണ്ടു സംന്യാസിയെക്കൂടി പറഞ്ഞിട്ടുണ്ടെന്നു പറ ഞ്ഞതു ശരിയല്ല. എന്തെന്നാൽ, സംന്യാസിക്കു മാത്രമേ ബ്രഹ്മസംസ്ഥത്വം സംഭവിക്കുകയുള്ളു. അവനേയാണു പറയാതെ വിട്ടതെന്നും നാം മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. എന്നു മാത്രമല്ല, ഏകത്വവിജ്ഞാനമുള്ളവനു്, അഗ്നിഹോ ത്രാദിയിൽനിന്നെന്നപോലെ തപസ്സിൽനിന്നും നിവൃ ത്തിയുണ്ടാകുന്നതുമുണ്ടു്. ഭേദബുദ്ധിയുള്ളവനു മാത്രമല്ലേ തപസ്സുചെയ്യേണ്ടതായി വരികയുള്ളു ഇതുകൊണ്ടു്, കർ മ്മങ്ങരം ചെയ്യാതിരിക്കുന്ന ഒഴിവുസമയങ്ങളിൽ ഗൃഹ സ്ഥാദികരംക്കും ബ്രഹ്മസംസ്ഥരായിരിക്കുവാൻ കഴി യുമെന്നും, അവർക്കു ബ്രഹ്മസംസ്ഥത്വം പ്രതിഷേധി ക്കപ്പെട്ടിട്ടില്ലെന്നുമുള്ള വാദം നിരാകരിക്കപ്പെട്ടിരിക്കുന്നു. ജ്ഞാനമുള്ളവൻതന്നെ കർമ്മത്തിൽനിന്നു നിവർത്തിക്കു മ്പോഴാണു സംന്യാസിയാകുന്നതെന്നുള്ളതുകൊണ്ടു്, സം ന്യാസമാത്രത്താൽ മോക്ഷം കിട്ടുമെങ്കിൽ ജ്ഞാനം വ്യൎത്ഥ മാണെന്നു വരുമെന്നുള്ള വാദവും നിരസ്തമായിരിക്കുന്നു.

പിന്നെ; ബ്രഹ്മസംസ്ഥശബ്ദം, യവ വരാഹാദി ശബ്ദങ്ങൾപോലെ പരിവ്രാജകനിൽ രൂഢമല്ലെന്നു പറഞ്ഞതും പരിഹരിക്കപ്പെട്ടിരിക്കുന്നു. എന്തെന്നാൽ, പരിവ്രാജകന്നല്ലാതെ വേറെ ഒരാൾക്കു് ബ്രഹ്മസംസ്ഥത്വം സംഭവിക്കയില്ല. രൂഢശബ്ദങ്ങൾ നിമിത്തത്തെ എടുക്കുകയില്ലെന്നു പറഞ്ഞതും ശരിയല്ല എന്തുകൊണ്ടെന്നാൽ ഗൃഹസ്ഥ തക്ഷ പരിവ്രാജകാദി ശബ്ദങ്ങൾ, ഗൃഹസ്ഥിതി, തക്ഷണം, പാരിവ്രാജ്യം മുതലായ നിമിത്തങ്ങളെ ഉപാദാനം ചെയ്യുന്നുണ്ടെങ്കിലും, ഗൃഹസ്ഥപരിവ്രാജക ശബ്ദങ്ങൾ ആശ്രമിവിശേഷത്തിലും, തക്ഷശബ്ദം ഒരു പ്രത്യേക ജാതിയുള്ളവനിലും രൂഢങ്ങളായി കാണപ്പെടുന്നു. ആവക ശബ്ദങ്ങൾ, നിമിത്തമുള്ളിടത്തെല്ലാം പ്രവൎത്തിക്കുന്നില്ല. എന്തെന്നാൽ അങ്ങനെ പ്രസിദ്ധി ഇല്ല, അതുപോലെ ഇവിടെ ബ്രഹ്മസംസ്ഥശബ്ദവും, സൎവകൎമ്മങ്ങളിലും കൎമ്മസാധനങ്ങളിലുംനിന്നു നിവൃത്തനായ സംന്യാസിയുടെ ഒരാളുടെ വിഷയത്തിൽ മാത്രം പ്രവൎത്തിക്കുന്നതും പരമഹംസനെന്നു പറയുന്ന അത്യാശ്രമിയെക്കുറിക്കുന്നതുമാണെന്നു വിചാരിക്കുന്നതാണു യുക്തം. എന്തെന്നാൽ മുഖ്യമായ അമൃതത്വമെന്ന ഫലം പറഞ്ഞിട്ടുണ്ടല്ലോ. അതുകൊണ്ടു വേദത്തിൽ പറഞ്ഞിരിക്കുന്ന സംന്യാസം ഇതൊന്നുതന്നെയാണു്. അല്ലാതെ, യജ്ഞോപവീതം, ത്രിദണ്ഡം, കമണ്ഡലു മുതലായവയെ പരിഗ്രഹിക്കുന്നതല്ല. "മുണ്ഡോഽപരിഗ്രഹോഽസങ്ഗഃ" എന്നു സംന്യാസപ്രകരണത്തിൽ പറഞ്ഞിട്ടുമുണ്ടു്. "അത്യാശ്രമിഭ്യഃ പരമം പവിത്രം" ഇത്യാദി ശ്വേതാശ്വതരീയത്തിലും പറഞ്ഞിരിക്കുന്നു. "നിഃസ്തുതിൎന്നിൎന്നമസ്കാരഃ"ഇത്യാദി സ്മൃതികളും കാണുന്നുണ്ടു്. "തസ്മാത് കൎമ്മ ന കുൎവന്തി യതയഃ പാരദൎശിനഃ തസ്മാദലിങ്ഗോ ധൎമ്മജ്ഞോ

ƒവ്യക്തലിംഗഃ" ഇത്യാദി സ്മൃതികളും ഇതിനനുകൂലങ്ങളാണ്.

സാംഖ്യന്മാർ, ക്രിയ, കാരകം, ഫലം ഇവയെപ്പററിയുള്ള ഭേദബുദ്ധി സത്യമാണെന്നുവച്ചുകൊണ്ട് കർമ്മത്യാഗത്തെ സ്വീകരിക്കുന്നതാകട്ടെ തെററാകുന്നു. ബൌദ്ധന്മാർ ശൂന്യതയെ അങ്ഗീകരിച്ചുകൊണ്ട് അകർത്തൃത്വത്തെ അങ്ഗീകരിക്കുന്നതും ശരിയല്ല; എന്തെന്നാൽ, അതിനെ അങ്ഗീകരിക്കുന്നവനുണ്ടെന്ന് അവർ അങ്ഗീകരിക്കുന്നുണ്ടല്ലോ. അജ്ഞന്മാർ അലസതനിമിത്തം അകർത്തൃത്വത്തെ അങ്ഗീകരിക്കുന്നതും ശരിയല്ല; എന്തെന്നാൽ അവർക്ക്, കാരകബുദ്ധി, പ്രമാണത്താൽ നീങ്ങുന്നില്ല. അതിനാൽ, വേദാന്തപ്രമാണത്താൽ ഉണ്ടാക്കപ്പെടുന്ന ഏകത്വപ്രത്യയമുള്ളവനു മാത്രമേ, കർമ്മനിവൃത്തിരൂപമായ പാരിവ്രാജ്യവും ബ്രഹ്മസംസ്ഥത്വവുമുള്ളൂ എന്നു സിദ്ധിക്കുന്നു. ഇതുകൊണ്ട്, ഗൃഹസ്ഥന് ഏകത്വവിജ്ഞാനമുണ്ടായാൽ പാരിവ്രാജ്യം അർത്ഥസിദ്ധമാകുന്നു.

പൂർവപക്ഷം‌_ ഗൃഹസ്ഥൻ പരിവ്രജിച്ചാൽ, അഗ്നിയെ ഉത്സാദനം ചെയ്യുന്നതുകൊണ്ടുള്ള ദോഷം അവനു വരുമല്ലോ. "വീരഹാ ഏഷ ദേവാനം യോƒഗ്നിമുത്സാദയതേ" എന്നു ശ്രുതിയുണ്ട്. അഗ്നിയെ ഉത്സാദനം ചെയ്യുന്നവൻ ദേവന്മാരിൽ വീരനെ വധിക്കുന്നവനാകുന്നു എന്നാണ് അതിൻെറ അർത്ഥം.

സമാധാനം:— അങ്ങനെ ദോഷം വരികയില്ല. ഏകത്വദർശനമുണ്ടായിക്കഴിഞ്ഞാൽ, ദൈവത്താൽത്തന്നെ അണയ്ക്കപ്പെടുന്നതുകൊണ്ട് അഗ്നി അണഞ്ഞതുതന്നെ. "അപാഗാദഗ്നേരഗ്നിത്വം" (അഗ്നിയിൽനിന്ന് അഗ്നിത്വം പോയി) എന്നു ശ്രുതിയുണ്ട്. അതുകൊണ്ട്, ഗൃഹസ്ഥൻ സംന്യസിച്ചാൽ അവനു ദോഷം വരികയില്ല.

ഇനി, ഏതിൽ ഇരുന്നാലാണോ അമൃതത്വത്തെ പ്രാപിക്കുന്നതു് ആ ബ്രഹ്മത്തെ നിരൂപണം ചെയ്‌വാനായി പറയുന്നു:—

ഉപ:— പ്രജാപതിർല്ലോകാനഭ്യതപത് തേഭ്യോ$\mathit{f}$ഭിതപ്തേഭ്യസ്ത്രയീവിദ്യാസംപ്രാസ്രവത്; താമഭ്യതപത്; തസ്യാ അഭിതപ്തായാ ഏതാന്യക്ഷരാണി സംപ്രാസ്രവത് "ഭൂർഭുവഃ സ്വരിതി" 2

| | |
|---|---|
| പ്രജാപതിഃ | =പ്രജാപതി=വിരാട്ടു്, അല്ലെങ്കിൽ കാശ്യപൻ |
| ലോകാൻ | =ലോകങ്ങളെ ഉദ്ദേശിച്ചു്, |
| അഭ്യതപത് | =അഭിതപിച്ചു=ധ്യാനരൂപമായ തപസ്സുചെയ്തു |
| അഭിതപ്തേഭ്യഃ | =അഭിതപ്തങ്ങളായ |
| തേഭ്യഃ | =അവയിൽനിന്നു്=ആ ലോകങ്ങളിൽനിന്നു് |
| ത്രയീവിദ്യാ | =ത്രയീവിദ്യ |
| സംപ്രാസ്രവത് | =സംപ്രസ്രവിച്ചു=ചോർന്നു |
| താം | =അതിനെ ഉദ്ദേശിച്ചു=ആ ത്രയീവിദ്യയെ ഉദ്ദേശിച്ചു് |
| അഭ്യതപത് | =അഭിതപിച്ചു. |
| അഭിതപ്തായാഃ | =അഭിതപ്തമായ |
| തസ്യാഃ | =അതിൽനിന്നു്=ആ ത്രയീവിദ്യയിൽനിന്നു്, |
| ഭൂഃ ഭുവഃ സ്വഃ ഇതി ഏതാനി അക്ഷരാണി | ="ഭൂഃ ഭുവഃ സ്വഃ" എന്നീ അക്ഷരങ്ങൾ. |
| സംപ്രാസ്രവന്ത | =സംപ്രസ്രവിച്ചു. |

ഭാഷ്യം:— പ്രജാപതി (വിരാട്ടു്, അല്ലെങ്കിൽ കശ്യപൻ) ലോകങ്ങളെ ഉദ്ദേശിച്ചു്, അതായതു ലോകങ്ങളുടെ

സാരത്തെ ഗ്രഹിക്കണമെന്നുള്ള ഇച്ഛയോടുകൂടി, അഭിത പിച്ചു (ധ്യാനരൂപമായ തപസ്സുചെയ്തു). അങ്ങനെ അഭി തപ്തങ്ങളായ ആ ലോകങ്ങളിൽനിന്നു് അവയുടെ സാരഭൂത മായ ത്രയീവിദ്യ ഊറി. പ്രജാപതിയുടെ മനസ്സിൽ തോന്നി എന്നർത്ഥം. പിന്നെ ആ ത്രയീവിദ്യയെ അഭിത പിച്ചു. അഭിതപ്തമായ ആ ത്രയീവിദ്യയിൽനിന്നു്, "ഭൂഃ, ഭുവഃ, സ്വഃ" എന്നുള്ള, വ്യാഹൃതിരൂപങ്ങളായ അക്ഷരങ്ങൾ കിട്ടി.

ഉപ:— താന്യഭ്യതപത്; തേഭ്യോഽഭിതപ്തേഭ്യ ഓംകാ രഃ സംപ്രാസ്രവത്; തദ്യഥാ ശങ്കുനാ സർവാണി പർണ്ണാ നി സംതൃണ്ണാന്യേവമോംകാരേണ സർവാ വാക് സംതൃണ്ണാ; ഓംകാര ഏവേദം സർവമോംകാര ഏവേദം സർവം. 2

താനി — അവയെ — ആ അക്ഷരങ്ങളെ
അഭ്യതപത് — അഭിതപിച്ചു.
അഭിതപ്തേഭ്യഃ — അഭിതപ്തങ്ങളായ
തേഭ്യഃ — അവയിൽനിന്നു് — ആ അക്ഷരങ്ങളിൽനിന്നു്,
ഓംകാരഃ — ഓംകാരം
സംപ്രാസ്രവത് — പ്രസ്രവിച്ചു.
തത് — അതു് — ആ ഓംകാരരൂപമായ ബ്രഹ്മം
യഥാ — എങ്ങനെയുള്ളതെന്നാൽ—
സർവാണി — എല്ലാ
പർണാനി — പർണങ്ങളും — ഇലകളും
ശങ്കുനാ — ശങ്കുവിനാൽ — ഇലത്തണ്ടിനാൽ
സംതൃണ്ണാനി — സംതൃണ്ണങ്ങൾ (വ്യാപ്തങ്ങൾ) ആയിരിക്കുന്നുണ്ടല്ലോ;

| | |
|---|---|
| ഏവം | —ഇതുപോലെ |
| സർവാ വാക് | —എല്ലാ വാക്കും |
| ഓംകാരേണ | —ഓംകാരത്താൽ |
| സംതൃണ്ണാ | —വ്യാപ്തമായിരിക്കുന്നു. |
| ഇദം സർവം | —ഇതെല്ലാം |
| ഓംകാരഃ ഏവ | —ഓംകാരംതന്നെ |

ഭാഷ്യം:— പിന്നെ ആ അക്ഷരങ്ങളെ അഭിതപിച്ചു. അഭിതപ്തങ്ങളായ ആ അക്ഷരങ്ങളിൽനിന്നു് ഓംകാരം പ്രസ്രവിച്ചു. ആ ബ്രഹ്മം എങ്ങനെയുള്ളതെന്നാൽ, ഇലയുടെ എല്ലാ അവയവങ്ങളും ഇലത്തണ്ടിനാൽ വ്യാപ്തങ്ങളായിരിക്കുന്നതെങ്ങനെയോ, ഇതുപോലെ, എല്ലാ വാക്കും, പരമാത്മാവിൻെറ പ്രതീകമായ ഓംകാരമാകുന്ന ബ്രഹ്മത്താൽ വ്യാപ്തമായിരിക്കുന്നു. "അകാരോ വൈ സർവാ വാക്" (എല്ലാ വാക്കും ഓംകാരാവയവമായ അകാരം തന്നെയാണു്) എന്നു ശ്രുതിയുണ്ടു്. നാമധേയമെല്ലാം പരമാത്മാവികാരമാണുതാനും. അതിനാൽ ഈ ജഗത്തെല്ലാം ഓംകാരംതന്നെയാണു്. "ഓംകാര ഏവേദം സർവം" എന്നു രണ്ടുതവണ പറഞ്ഞതു് ആദരത്തിനുവേണ്ടിയാണു്. ലോകം മുതലായവയിൽനിന്നു് ഓംകാരമുണ്ടായി എന്നു പറഞ്ഞതു് ഓംകാരത്തെ സ്തുതിക്കുന്നതിനാകുന്നു.

രണ്ടാമധ്യായത്തിൽ ഇരുപത്തിമൂന്നാം ഖണ്ഡം കഴിഞ്ഞു.

---

## രണ്ടാമധ്യായത്തിൽ ഇരുപത്തിനാലാം ഖണ്ഡം.

ഭാഷ്യം:— അഞ്ചുവിധത്തിലുള്ളതും ഏഴുവിധത്തിലുള്ളതുമായ സാമം യജ്ഞത്തിൻെറ അങ്ഗമാകുന്നു. അതിൻെറ ഉപാസനമാണു് പറഞ്ഞുവരുന്നതു്. ഓംകാരം

കർമ്മാങ്ഗമായ സാമത്തിനു കീഴ്പെട്ടതാകയാൽ കർമ്മത്തിന് ഏറ്റവും കീഴ്പെട്ടതാണെന്നു വന്നുകൂടുമ്പോൾ, അതു് അങ്ങനെയല്ലെന്നും പരമാത്മാവിൻെറ പ്രതീകമായതുകൊണ്ടു് അമൃതത്വഹേതുവാണെന്നും പുകഴ്ത്തിയിട്ടു്, പ്രകൃതമായ യജ്ഞത്തിൻെറതന്നെ അങ്ഗഭൂതങ്ങളായ, സാമം, ഹോമം, മന്ത്രം, ഉത്ഥാനം ഇവയെ ഉപദേശിക്കുവാനിച്ഛിച്ചുകൊണ്ടു പറയുന്നു:—

ഉപ:— ബ്രഹ്മവാദിനോ വദന്തി—യദ് വസൂനാം പ്രാതഃ സവനം, രുദ്രാണാം മാധ്യംദിനം സവന മാദിത്യാനാം ച വിശ്വേഷാം ച ദേവാനാം തൃതീയസവനം. 1

| | |
|---|---|
| ബ്രഹ്മവാദിനഃവദന്തി | =ബ്രഹ്മവാദികൾ പറയുന്നു. |
| പ്രാതഃ സവനം യത് തത് | =പ്രാതഃസവനമെന്നു പ്രസിദ്ധമായിട്ടുള്ളതേതോ അതു് |
| വസൂനാം | =വസുക്കളുടെ വകയാകുന്നു, |
| മാധ്യംദിനം സവനം | =മധ്യാഹ്നത്തിലുള്ള സവനം |
| രുദ്രാണാം | =രുദ്രന്മാരുടെ വകയാകുന്നു. |
| തൃതീയസവനം | =മൂന്നാമത്തെ സവനം |
| ആദിത്യാനാം ച | =ആദിത്യന്മാരുടേയും |
| വിശ്വേഷാം ദേവാനാം ച | =വിശ്വദേവന്മാരുടേയും ആകുന്നു. |

ഭാഷ്യം:— ബ്രഹ്മവാദികൾ പറയുന്നു:— പ്രാതഃസവനമെന്നു പ്രസിദ്ധമായിട്ടുള്ളതേതോ, അതു വസുക്കളുടെ വകയാകുന്നു. പ്രാതഃസവനത്തോടു സംബന്ധിച്ചിരിക്കുന്ന ഈ ലോകത്തെ സവനേശാനന്മാരായ വസുക്കൾ കൈവശപ്പെടുത്തിയിരിക്കുകയും ചെയ്യുന്നു. അതുപോലെ അന്തരിക്ഷലോകം മാധ്യംദിനസവനത്തിൻെറ ഈശാനന്മാരായ രുദ്രന്മാരാൽ വശീകരിക്കപ്പെട്ടിരിക്കുന്നു. തൃതീയ

സവനത്തിന്റെ ഈശാനന്മാരായ ആദിത്യന്മാരും വിശ്വ ദേവന്മാരും മൂന്നാമത്തെ ലോകത്തെയും കൈവശപ്പെടുത്തി യിരിക്കുന്നു. ഇങ്ങനെ യജമാനനു ബാക്കി ഒരു ലോകവു മില്ല.

ഉപ:— ക്വ തർഹി യജമാനസ്യ ലോകഇതി സ യസ്തം ന വിദ്യാത് കഥം കുര്യാത്? അഥ വിദ്വാൻ കുര്യാത്.　　2

| | |
|---|---|
| തർഹി | —അപ്പോരം |
| യജമാനസ്യ | —യജമാനനു് |
| ലോകഃ | —ലോകം |
| ക്വ | —എവിടെ? —ഇല്ല. |
| ഇതി | —എന്നുള്ളതിനാൽ |
| തം | —അതിനെ—ലോകം വാങ്ങിക്കുവാനു ള്ള ഉപായത്തെ |
| യഃ ന വിദ്യാത് | —ആർ അറിയാതിരിക്കുന്നുവോ, |
| സഃ | —അവൻ |
| കഥം | —എങ്ങനെ |
| കുര്യാത് | —യജ്ഞംചെയ്യും? |
| അഥ | —അതിനാൽ |
| വിദ്വാൻ | —അറിഞ്ഞിട്ടുള്ളവൻ |
| കുര്യാത് | —ചെയ്യണം. |

ഭാഷ്യം:— ഇങ്ങനെയിരിക്കെ, മരിച്ചതിനുശേഷം യജമാനനു ലോകമെവിടെ? ഒരിടത്തുമില്ലെന്നഭിപ്രായം. ലോകത്തിനുവേണ്ടിയാണല്ലോ യജിക്കുന്നതു്. "ലോകാ യ വൈ യജതേയോ യജതേ" (യാഗം ചെയ്യുന്നവൻ ലോ കം കിട്ടുന്നതിനായിട്ടാണു യാഗം ചെയ്യുന്നതു്) എന്നു ശ്രുതിയുണ്ടു്. ലോകമില്ലെങ്കിൽ ലോകം വാങ്ങുന്നതിനുള്ള

സാമം, ഹോമം, മന്ത്രം, ഉത്ഥാനം എന്ന ഉപായങ്ങളെ അറിയാത്തവൻ യജ്ഞം ചെയ്യുന്നതെങ്ങനെ? അവൻ ഒരു വിധത്തിലും യജ്ഞകർത്താവാവാൻ തരമില്ലെന്നഭിപ്രായം. (ഇതു സാമാദി വിജ്ഞാനത്തെ സ്തുതിക്കുന്നതിനായിട്ടുള്ളതാകയാൽ കർമ്മം മാത്രമറിയുന്നവനു കർത്തൃത്വം നിഷേധിക്കുന്നില്ല. എന്തെന്നാൽ അങ്ങനെയാകുന്നപക്ഷം, സാമാദി വിജ്ഞാനത്തെ സ്തുതിക്കുന്നതിനെന്നും അവിദ്വാനു കർത്തൃത്വത്തെ പ്രതിഷേധിക്കുന്നതിനെന്നും വാക്യം ഭേദിക്കും. മുമ്പു പറഞ്ഞ ഔഷസ്ത്യകാണ്ഡത്തിൽ അവിദ്വാനും കർമ്മമുണ്ടെന്നുള്ളതിലേക്കു ന്യായവും നാം പറഞ്ഞിട്ടുണ്ട്.) അതിനാൽ പറവാൻപോകുന്ന സാമാദ്യുപായത്തെ അറിഞ്ഞിട്ടുള്ളവൻ യജ്ഞം ചെയ്യണം. 2

ഉപ:— പുരാ പ്രാതരനുവാകസ്യോപാകരണാജ്ജഘനേന ഗാർഹപത്യസ്യോദങ്മുഖ ഉപവിശ്യ സ വാസവം സാമാഭിഗായതി:— ലോ 3 കദ്വാരമപാവാ 3 ർണൂ 33 പശ്യേ മ ത്വാ വയം രാ 33333 ഹു 3 മ് ആ 33 ജ്യാ 3 യോ 3 ആ 32 111 ഇതി.

| | |
|---|---|
| പ്രാതരനുവാകസ്യ | =പ്രാതരനുവാകത്തിന്റെ |
| ഉപാകരണാത് പുരാ | =ഉപാകരണ (ആരംഭ)ത്തിനു മുമ്പ് |
| ഗാർഹപത്യസ്യ | =ഗാർഹപത്യാഗ്നിയുടെ |
| ജഘനേന | =പിറകിൽ ആയിട്ടു |
| ഉദങ്മുഖഃ | =വടക്കോട്ടു മുഖമായി |
| ഉപവിശ്യ | =ഇരുന്നു്, |
| സഃ | =അവൻ =യജമാനൻ |
| വാസവം സാമ | =വസുക്കൾ ദേവതയായിട്ടുള്ള സാമത്തെ |
| അഭിഗായതി | =അഭിഗാനം ചെയ്യുന്നു:— |
| ലോകദ്വാരം | =ലോകദ്വാരത്തെ |

| | |
|---|---|
| അപാവൃണു | =തുറക്കുക! |
| വയം | =നാം |
| രാജ്യായ | =രാജ്യത്തിനായി |
| ത്വാ | =അങ്ങേ |
| പശ്യേമ | =കാണട്ടെ! |
| ഇതി | = എന്നു്, |

ഭാഷ്യം:— ആ അറിയേണ്ടതെന്താണെന്നു പറയുന്നു:- ശസ്ത്രമെന്നു പറയുന്ന പ്രാതരനുവാകം തുടങ്ങുന്നതിനുമുമ്പു് ഗാർഹപത്യാഗ്നിയുടെ പിൻഭാഗത്തു്, വടക്കോട്ടു മുഖമായി ഇരുന്നു് യജമാനൻ, വസുക്കളം ദേവതയായിട്ടുള്ള സാമത്തെ അഭിഗാനം ചെയ്യുന്നു:— "അല്ലയോ അഗ്നേ! പൃഥിവീലോകത്തെ പ്രാപിക്കുന്നതിനുള്ള ദ്വാരത്തെ തുറക്കുക! ആ ദ്വാരത്തിൽക്കൂടി നാം രാജ്യത്തിനായി—പൃഥിവിനിമിത്തമുള്ള ഭോഗങ്ങൾക്കായി അങ്ങേ കാണട്ടെ! 3_4

ഉപ:— അഥ ജുഹോതി_നമോ$f$ഗ്നയേ പൃഥിവീക്ഷിതേ ലോകക്ഷിതേ ലോകം മേ യജമാനായ വിന്ദൈഷ വൈ യജമാനസ്യ ലോക ഏതാസ്മ്യത്ര യജമാനഃ പരസ്താദായുഷഃ സ്വാഹാ$f$പജഹി പരിഘമിത്യുക്ത്വാ ത്തിഷ്ഠതി തസ്മൈ വസവഃ പ്രാതഃസവനം സംപ്രയച്ഛന്തി. 5_6.

| | |
|---|---|
| അഥ | =അനന്തരം |
| ജുഹോതി | =ഹോമിക്കുന്നു=താഴെ പറയുന്ന മന്ത്രംകൊണ്ടു ഹോമിക്കുന്നു:— |
| പൃഥിവീക്ഷിതേ ലോകക്ഷിതേ | =പൃഥിവീലോകത്തിൽ വസിക്കുന്ന |
| അഗ്നയേ | =അഗ്നിയായ അങ്ങേയ്ക്കു് |
| നമഃ | =നമസ്കാരം! |

യജമാനായ —യജമാനനായ
മേ —എനിക്കായി
ലോകം വിന്ദ —ലോകത്തെ ലഭിക്കുക.
ഏഷഃ —ഇത്
യജമാനസ്യ —യജമാനൻെറ—യജമാനനായ എൻെറ
ലോകഃ വൈ —ലോകമാണ്.
യജമാനഃ അഹം —യജമാനനായ ഞാൻ
ആയുഷഃ പരസ്താത് —ജീവിതകാലം കഴിഞ്ഞു്
അത്ര —ഈ ലോകത്തിൽ
ഏതാസ്മി —ഗമിക്കുമാറാകട്ടെ!
സ്വാഹാ —സ്വാഹാ! (എന്നു ഹോമിക്കുന്നു)
പരിഘം —പരിഘത്തെ — ലോകദ്വാരത്തിൻെറ അൎഗ്ഗളത്തെ.
അപജഹി —അപഹനിക്കുക—നീക്കുക.
ഇതി ഉക്ത്വാ —എന്നുപറഞ്ഞു
ഉത്തിഷ്ഠതി —എഴുന്നേൽക്കുന്നു.
തസ്മൈ —അവന്നു്—ആ യജമാനന്നു്
വസവഃ —വസുക്കൾ
പ്രാതഃസവനം —പ്രാതഃസവനത്തോടു സംബന്ധിച്ച ലോകത്തെ
സംപ്രയച്ഛന്തി —കൊടുക്കുന്നു.

ഭാഷ്യം:— അനന്തരം ഈ മന്ത്രംകൊണ്ടു ഹോമിക്കുന്നു:— അല്ലയോ അഗ്നേ! പൃഥിവീലോകത്തിൽ വസിക്കുന്ന അങ്ങേയ്ക്കു് നാം വണക്കമുള്ളവരായിരിക്കുന്നു. യജമാനനായ എനിക്കുവേണ്ടി ലോകത്തെ ലഭിക്കുക! ഇതു് യജമാനനായ എൻെറ ലോകമാകുന്നു. യജമാനനായ ഞാൻ ആയുസ്സു കഴിയുമ്പോൾ (മരിച്ചതിൻെറശേഷം) ഈ

ലോകത്തിൽ ഗമിക്കുമാറാകട്ടെ! സ്വാഹാ എന്നു ഹോമിക്കുന്നു. അനന്തരം "ലോകദ്വാരത്തിൻെറ അർഗ്ഗളത്തെ (=വിലങ്ങുതടിയെ) മാററുക" എന്നുള്ള മന്ത്രം പറഞ്ഞിട്ടു് എഴുന്നേൽക്കുന്നു. ഇങ്ങനെ ഇവയെക്കൊണ്ടു്, വസുക്കളിൽനിന്നു്, പ്രാതഃസവനത്തോടു സംബന്ധിച്ചിരിക്കുന്ന ലോകം വിലയ്ക്കു വാങ്ങപ്പെടുന്നു. അപ്പോൾ വസുക്കൾ പ്രാതഃസവനത്തെ (പ്രാതഃസവനത്തെ സംബന്ധിച്ച ലോകത്തെ) യജമാനനു നൽകുന്നു. 5—6.

ഉപ:— പുരാ മാധ്യംദിനസ്യ സവനസ്യോപകരണാജ്ജഘനേനാ*ff*ഗ്നീധ്രീയസ്യോദങ്മുഖ ഉപവിശ്യ സ രൌദ്രം സാമാഭിഗായതി— ലോക 3 കദ്വാരമപാവാ 3 ർണൂ 33 പശ്യേമത്വാവയം വൈരാ 33333 ഹു3 മ്ആ 33 ജ്യാ 3 യോ 3 ആ 32111 ഇതി. 7—8.

| | |
|---|---|
| മാധ്യംദിനസ്യ സവനസ്യ | =മാധ്യംദിനമായ സവനത്തിൻെറ |
| ഉപാകരണാത് പുരാ | =ഉപാകരണത്തിനു (ആരംഭത്തിനു) മുമ്പു് |
| ആഗ്നീധ്രീയസ്യ | =ആഗ്നീധ്രീയത്തിൻെറ= ദക്ഷിണാഗ്നിയുടെ |
| ജഘനേന | =പിറകിൽ |
| ഉദങ്മുഖഃ | =വടക്കോട്ടു മുഖമായി |
| ഉപവിശ്യ | =ഇരുന്നിട്ടു്, |
| സഃ | =അവൻ=യജമാനൻ. |
| രൌദ്രം സാമ | =രുദ്രൻ ദേവതയായിട്ടുള്ള സാമത്തെ |
| അഭിഗായതി | =അഭിഗാനം ചെയ്യുന്നു:— |
| ലോകദ്വാരം | =ലോകത്തിൻെറ ദ്വാരത്തെ |
| അപാവൃണു | =തുറക്കുക! |

| | |
|---|---|
| വയം | —നാം |
| വൈരാജ്യായ | —വൈരാജ്യത്തിനായി |
| ത്വാ പശ്യേമ | —അങ്ങേ കാണട്ടെ! |
| ഇതി | —എന്ന്. |

ഭാഷ്യം;— അതുപോലെ ദക്ഷിണാഗ്നിയുടെ പിന്നിൽ വടക്കോട്ട മുഖമായി ഇരുന്ന്, യജമാനൻ വൈരാജ്യത്തിനായി (അന്തരിക്ഷലോകത്തെ ജയിക്കുന്നതിനായി) രുദ്രൻ ദേവതയായിട്ടുള്ള സാമത്തെ അഭിഗാനം ചെയ്യുന്നു.

ഉപ:— അഥ ജുഹോതി.—നമോ വായവേ$\mathcal{f}$ന്തരിക്ഷക്ഷിതേ, ലോകക്ഷിതേ, ലോകം മേ യജമാനായ വിന്ദ; ഏഷ വൈ യജമാനസ്യ ലോകഃ; ഏതാസ്മ്യത്ര യജമാനഃ പരസ്താദായുഷഃ സ്വാഹാ$\mathcal{f}$പജഹി പരിഘമിത്യുക്ത്വാ ത്തിഷ്ഠതി; തസ്മൈ രുദ്രാ മാധ്യംദിനം സവനം സംപ്രയച്ഛന്തി.

| | |
|---|---|
| അഥ ജുഹോതി | —അനന്തരം ഹോമിക്കുന്നു:— |
| അന്തരിക്ഷക്ഷിതേ ലോകക്ഷിതേ | —അന്തരിക്ഷലോകത്തിൽ വസിക്കുന്നവൻ ആയ |
| വായവേ | —വായുവിനു |
| നമഃ | —നമസ്കാരം! |
| യജമാനായ മേ | —യജമാനനായ എനിക്കു വേണ്ടി |
| ലോകം വിന്ദ | —ലോകത്തെ ലഭിക്കുക! |
| ഏഷഃ | —ഇത് |
| യജമാനസ്യ ലോകഃ വൈ | —യജമാനൻെറ ലോകമാകുന്നു |
| യജമാനഃ അഹം | —യജമാനനായ ഞാൻ |
| ആയുഷഃ പരസ്താത് | —ആയുസ്സു കഴിഞ്ഞു |
| അത്ര | —ഈ ലോകത്തിൽ |

| | |
|---|---|
| ഏതാസ്മി സ്വാഹാ | = ഗമിക്കുമാറാകട്ടെ! സ്വാഹാ (എന്നു ഹോമിക്കുന്നു) |
| പരിഘം | = പരിഘത്തെ = ലോകദ്വാരത്തിലുള്ള വിലങ്ങുതടിയെ |
| അപജഹി | = അപഹനിക്കുക = നീക്കുക |
| ഇതി ഉക്ത്വാ | = എന്നുപറഞ്ഞിട്ടു് |
| ഉത്തിഷ്ഠതി | = ഉത്ഥാനം ചെയ്യുന്നു |
| തസ്മൈ | = അവന്നു് |
| രുദ്രാഃ | = രുദ്രന്മാർ |
| മാധ്യംദിനം സവനം | = മധ്യംദിനത്തിലുള്ള സവനത്തെ |
| സംപ്രയച്ഛന്തി | = നൽകുന്നു. |

ഭാഷ്യം:— അന്തരിക്ഷക്ഷിത്തായ വായുവിനു നമസ്കാരം! ഇത്യാദി മുമ്പിലത്തേതിനു തുല്യംതന്നെ.

ഉപ:— പുരാ തൃതീയസവനസ്യോപാകരണാജ്ജഘനേനാഽഹവനീയസ്യോദങ്മുഖ ഉപവിശ്യ സ ആദിത്യം സ വൈശ്വദേവം സാമാഭിഗായതി:— ലോ3 കദ്വാരമപാവാ3 ർണൂ33 പശ്യേമത്വാ വയം സ്വാരാ33333 ഹു 3 മ് ആ33 ജ്യാ3 യോ ആ32111 ഇത്യാദിത്യം; അഥ വൈശ്വദേവം:— ലോ3 കദ്വാരമപാവാ3 ർണൂ33 പശ്യേമത്വാവയം സ്വാരാ33333 ഹു3 മ്ആ33 ജ്യാ3 യോ3 ആ32111 ഇതി.

| | |
|---|---|
| തൃതീയസവനസ്യ | = മൂന്നാമത്തെ സവനത്തിൻെറ |
| ഉപാകരണാത് പുരാ | = ആരംഭത്തിനുമുമ്പു് |
| ആഹവനീയസ്യ | = ആഹവനീയത്തിൻെറ = ആഹവനീയാഗ്നിയുടെ |
| ജഘനേന | = പിറകിൽ |
| ഉദങ്മുഖഃ | = വടക്കോട്ടു മുഖമായിട്ടു് |

| | |
|---|---|
| ഉപവിശ്യ | —ഇരുന്നിട്ട് |
| സഃ | —അവൻ—യജമാനൻ |
| ആദിത്യം | —ആദിത്യൻ ദേവതയായിട്ടുള്ള |
| സാമ | —സാമത്തെയും |
| വൈശ്വദേവം | —വിശ്വദേവന്മാർ ദേവതയായിട്ടുള്ള |
| സാമ | —സാമത്തെയും |
| അഭിഗായതി | —അഭിഗാനംചെയ്യുന്നു:— |
| ലോകദ്വാരം | —ലോകദ്വാരത്തെ |
| അപാവൃണു | —അപാവരണംചെയ്ക —തുറക്കുക. |
| വയം | —നാം |
| സ്വാരാജ്യായ | —സ്വാരാജ്യത്തിനായി |
| ത്വാ പശ്യേമ | —അങ്ങേ കാണട്ടെ! |
| ഇതി | —എന്ന് |
| ആദിത്യം | —ആദിത്യൻ ദേവതയായിട്ടുള്ള സാമം, |
| അഥ | —അനന്തരം |
| വൈശ്വദേവം | —വിശ്വദേവന്മാർ ദേവതയായിട്ടുള്ള സാമം:— |
| ലോകദ്വാരം | —ലോകദ്വാരത്തെ |
| അപാവൃണു | —അപാവരണംചെയ്ക! |
| വയം | —നാം |
| സ്വാരാജ്യായ | —സ്വാരാജ്യത്തിനായി |
| ത്വാ പശ്യേമ | —അങ്ങേ കാണട്ടെ! |
| ഇതി | —എന്ന് |

ഭാഷ്യം:— അതുപോലെ ആഹവനീയാഗ്നിയുടെ പിറകിൽ വടക്കോട്ടു മുഖമായി ഇരുന്ന്, യജമാനൻ, ആദി

ത്യൻ ദേവതയായിട്ടുള്ള സാമത്തേയും വിശ്വദേവന്മാർ ദേവതയായിട്ടുള്ള സാമത്തേയും സ്വാരാജ്യത്തിനായി— സാമ്രാജ്യത്തിനായി ഗാനംചെയ്യുന്നു. ഇവിടെ സ്വാരാജ്യമെന്നു പറഞ്ഞതു് ആദിത്യാദികൾക്കെന്നപോലെ അന്തരിക്ഷത്തിലുള്ള സ്വാതന്ത്ര്യമാണു്.

ഉപ: — അഥ ജുഹോതി — നമ ആദിത്യേഭ്യശ്ച വിശ്വേഭ്യശ്ച ദേവേഭ്യോ ദിവിക്ഷിദ്ഭ്യോ ലോകക്ഷിദ്ഭ്യോ ലോകം മേ യജമാനായ വിന്ദത 14, ഏഷ വൈ യജമാനസ്യ ലോക ഏതാസ്മ്യത്ര പരസ്താദായുഷഃ സ്വാഹാƒപഹതപരിഘമിത്യുക്ത്വോത്തിഷ്ഠതി. 15

| | |
|---|---|
| അഥ ജുഹോതി | —അനന്തരം ഹോമിക്കുന്നു:— |
| ദിവിക്ഷിദ്ഭ്യഃ<br>ലോകക്ഷിദ്ഭ്യഃ } | —ദ്യുലോകത്തിൽ വസിക്കുന്നവരായ |
| ആദിത്യേഭ്യഃ ച | —ആദിത്യന്മാർക്കായും |
| വിശ്വേഭ്യഃ ദേവേഭ്യഃ ച | —വിശ്വദേവന്മാർക്കായും |
| നമഃ | —നമസ്കാരം! |
| യജമാനായ മേ | —യജമാനനായ എനിക്കുവേണ്ടി |
| ലോകം വിന്ദത! | —ലോകത്തെ ലഭിക്കുവിൻ! |
| ഏഷഃ | —ഇതു് |
| യജമാനസ്യ ലോകഃ വൈ | —യജമാനന്റെ ലോകമാകുന്നു. |
| യജമാനഃ അഹം | —യജമാനനായ ഞാൻ |
| ആയുഷഃ പരസ്താത് | —ആയുസ്സുകഴിഞ്ഞു് |
| അത്ര ഏതാസ്മി സ്വാഹാ | —ഇവിടെ ഗമിക്കുമാറാകട്ടെ സ്വാഹാ(എന്നു ഹോമിക്കുന്നു) |
| പരിഘം | —പരിഘത്തെ—അർഗളത്തെ |
| അപഹത | —അപഹനിക്കുവിൻ! |
| ഇതി ഉക്ത്വാ | —എന്നുപറഞ്ഞിട്ടു് |
| ഉത്തിഷ്ഠതി | —ഉത്ഥാനംചെയ്യുന്നു. |

ഭാഷ്യം:— ദിവിക്ഷിത്തുകൾക്കായ എന്നും മററും മുൻ പിലത്തെപ്പോലെ. "വിന്ദത, 'അപഹത' എന്നുള്ള ബഹു വചനംമാത്രം വിശേഷം. ഇതെല്ലാം യജമാനൻ ചെയ്യേണ്ട താണ്. അല്ലാതെ ഋത്വിക്കുകൾ ചെയ്യേണ്ടതല്ല. എന്തെ ന്നാൽ, 'യജമാനനായ ഞാൻ ഈ ലോകത്തിൽ ഗമിക്കു മാറാകട്ടെ എന്നുള്ള അടയാളംകൊണ്ട് അതു നിശ്ച യിക്കാം. 14_15.

ഉപ:— തസ്മാ ആദിത്യാശ്ച വിശ്വേ ച ദേവാ സ്തൃതീയം സവനം സംപ്രയച്ഛന്തി; ഏഷ ഹ വൈ യജ്ഞസ്യ മാത്രാം വേദ,യ ഏവം വേദ യ ഏവം വേദ. 16

| | |
|---|---|
| തസ്മൈ | —അവന്ന്—ആ യജമാനന്ന് |
| ആദിത്യഃ ച | —ആദിത്യന്മാരും |
| വിശ്വേ ദേവാഃ ച | —വിശ്വദേവന്മാരും |
| തൃതീയം സവനം | —മൂന്നാമത്തെ സവനത്തെ |
| സംപ്രയച്ഛന്തി | —നൽകുന്നു |
| യഃ ഏവം വേദ | —ആർ ഇപ്രകാരമറിയുന്നുവോ |
| ഏഷഃ | —ഇവൻ—ഈ യജമാനൻ |
| യജ്ഞസ്യ മാത്രാം | —യജ്ഞത്തിൻെറ മാത്രയേ—യജ്ഞ ത്തിൻെറ യാഥാത്മ്യത്തെ |
| വേദ വൈ | —അറിയുന്നു. |

ഭാഷ്യം:— മേൽപറഞ്ഞപ്രകാരമുള്ള സാമം മുതലായ വയെ അറിയുന്നവൻ യജ്ഞത്തിൻെറ യാഥാത്മ്യത്തെ അറിയുന്നു. അങ്ങനെ അറിയുന്നവനു അതിൻെറ അനു ഷ്ഠാനംവഴി അതിൻെറ ഫലം ലഭിക്കുമെന്നു സാരം. 'യ ഏവം വേദ' എന്നു രണ്ടുതവണ പറഞ്ഞതു് അധ്യായം അവസാനിച്ചു എന്നു കാണിക്കുവാനാണ്.

രണ്ടാമധ്യായത്തിൽ ഇരുപത്തിനാലാം ഖണ്ഡവും
രണ്ടാമധ്യായവും കഴിഞ്ഞു.

---

മൂന്നാമദ്ധ്യായം ഒന്നാംഖണ്ഡം

ഭാഷ്യം:— 'അസൗ വാ ആദിത്യഃ, എന്നുമുതലായി അടുത്ത അദ്ധ്യായം ആരംഭിക്കുന്നതിനു, മുമ്പു പറഞ്ഞതിനോടുള്ള സംബന്ധമെന്തെന്നാൽ— അടുത്തു മുമ്പുകഴിഞ്ഞ അധ്യായത്തിന്റെ അവസാനത്തിൽ 'യജ്ഞത്തിന്റെ യാഥാത്മ്യത്തെ അറിയുന്നു' എന്നു പറഞ്ഞു. വിശിഷ്ടഫലപ്രാപ്തിക്കായി യജ്ഞവിഷയങ്ങളും യജ്ഞാംഗഭൂതങ്ങളുമായ സാമഹോമമന്ത്രോത്ഥാനങ്ങളും ഉപദേശിക്കപ്പെട്ടു. സർവയജ്ഞങ്ങളുടേയും ഫലരൂപനായ സൂര്യൻ മഹത്തായ ശ്രീയോടുകൂടി അത്യന്തം ജ്വലിച്ചുകൊണ്ടിരിക്കുന്നു. സർവപ്രാണികളുടേയും കർമ്മങ്ങളുടെ ഫലമായിരിക്കുന്ന ഈ ആദിത്യനെ പ്രത്യക്ഷമായി എല്ലാവരും ഉപജീവിക്കുന്നു. അതിനാൽ, യജ്ഞത്തെ പറഞ്ഞതിനുശേഷം, യജ്ഞത്തിന്റെ കാര്യഭൂതനായ സവിതാവിനെ സംബന്ധിച്ചതും, എല്ലാ പുരുഷാർത്ഥങ്ങളെക്കാളും ശ്രേഷ്ഠതമമായ ഫലത്തോടുകൂടിയതും ആയ ഉപാസനത്തെ പറയാമെന്നുവച്ചു, ശ്രുതി, ആരംഭിക്കുന്നു—

ഉപ:— ഓം അസൗ വാ ആദിത്യോ ദേവമധു; തസ്യ ദ്യൗരേവ തിരശ്ചീനവംശോഽന്തരിക്ഷ മപൂപോ, മരീചയഃ പുത്രാഃ 1

| | |
|---|---|
| അസൗ ആദിത്യഃ | —ഈ ആദിത്യൻ |
| ദേവമധുവൈ | —ദേവന്മാർക്ക് മധുവാകുന്നു |
| തസ്യ | —ആ മധുവിനു് |
| ദ്യൗഃ ഏവ | —ദ്യോവുതന്നെ |
| തിരശ്ചീനവംശഃ | —വിലങ്ങത്തിലുള്ള മുളയാകുന്നു |
| അന്തരിക്ഷം | —ആകാശം |
| അപൂപഃ | —അപൂപമാകുന്നു—മധ്വപൂപമാകുന്നു |

മരീചയഃ — മരീചികൾ — രശ്മികൾ
പുത്രാഃ — പുത്രർ ആകുന്ന — ഭ്രമരങ്ങളുടെ കുട്ടികളാകുന്ന

ഭാഷ്യം:— ഈ ആദിത്യൻ ദേവന്മാക്കു മധുപോലെ മോദകരനായതുകൊണ്ടു മധുവാകുന്നു. ആദിത്യൻ, സർവ യജ്ഞഫലരൂപനായതുകൊണ്ടു്, വസുക്കൾ മുതലായവക്കു് മോദനഹേതുവാണെന്നു മേൽ പറകയുംചെയ്യും. ആദിത്യൻ മധുവാകുന്നതെങ്ങനെ എന്നു പറയുന്നു— ഭ്രമരമധുവിനു് എന്നപോലെ ആദിത്യനാകുന്ന മധുവിനു ദ്യോവു് വിലങ്ങത്തിലുള്ള മുളയുടെ സ്ഥാനം വഹിക്കുന്നു. വിലങ്ങത്തിൽ പോയിരിക്കുന്നതുപോലെയാണല്ലോ ദ്യോവു കാണപ്പെടുന്നതു്. അന്തരിക്ഷം മധ്വപൂപമാകുന്നു. മധ്വപൂപം മുളയിൽ പററിത്തൂങ്ങിക്കിടക്കുന്നതുപോലെ ദ്യോവാകുന്ന വംശത്തിൽ പററിത്തൂങ്ങിക്കിടക്കുന്നതുകൊണ്ടും മധുവായ സവിതാവിനു് ആശ്രയമായതുകൊണ്ടും മധ്വപൂപത്തോടു സാമ്യമുള്ളതുകൊണ്ടാണു്, അന്തരിക്ഷത്തെ മധ്വപൂപമായി പറഞ്ഞതു്. മരീചികൾ എന്നതിൻെറ അത്ഥം രശ്മികൾ എന്നാണെങ്കിലും ഇവിടെ, സൂയ്യൻ ഭൂമിയിൽനിന്നു വലിച്ചെടുക്കുന്നതും രശ്മികളിൽ സ്ഥിതിചെയ്യുന്നവയുമായ അപ്പുകൾ എന്നുള്ള അത്ഥത്തിലാണു പ്രയോഗിക്കപ്പെട്ടിരിക്കുന്നതു്. "ഏതാ വാ ആപഃ സ്വരാജോ യന്മരീചയ ഇതി വിജ്ഞായന്തേ" (ഈ അപ്പുകളാണു് സ്വരാട്ടായ ആദിത്യൻെറ മരിചികൾ എന്നു അറിയപ്പെടുന്നതു്.) എന്നു പ്രമാണവുമുണ്ടു്. അന്തരിക്ഷമാകുന്ന മധ്വപൂപത്തിലുള്ള രശ്മികളിൽ അന്തർഗതങ്ങളായ ആ അപ്പുകൾ, ഭ്രമരങ്ങൾക്കു ബീജഭൂതങ്ങളായ കുട്ടികളെന്നപോലെ ഹിതങ്ങളായി കാണപ്പെടുന്നതിനാൽ, ഭ്രമരബീജങ്ങളാകുന്നു. മധ്വപൂപത്തിലുള്ള നാഡികൾക്കുള്ളിലാണല്ലോ ഭ്രമരങ്ങളുടെ കുഞ്ഞുങ്ങൾ ഇരിക്കുന്നതു്.

ഉപ:— തസ്യ യേ പ്രാഞ്ചോ രശ്മയ സ്താഏവാസ്യ പ്രാച്യോ മധുനാഡ്യഃ ഋച ഏവ മധുകൃത ഋഗ്വേദ ഏവ പുഷ്പം, താ അമൃതാ ആപഃ

| | |
|---|---|
| തസ്യ | —അവന്റെ—ആ ആദിത്യന്റെ |
| പ്രാഞ്ചഃ രശ്മയഃ | —കിഴക്കോട്ടുള്ള രശ്മികൾ |
| യേ | —ഏവയോ |
| താഃ ഏവ | —അവതന്നെ |
| അസ്യ | —ഇതിന്റെ—ഈ മധുവിന്റെ |
| പ്രാച്യഃ | —കിഴക്കോട്ടുള്ള |
| മധുനാഡ്യഃ | —മധുനാഡികൾ. |
| ഋചഃ ഏവഃ | —ഋക്കുകൾതന്നെ |
| മധുകൃതഃ | —മധുകൃത്തുകൾ. |
| ഋഗ്വേദഃ ഏവ | —ഋഗ്വേദംതന്നെ |
| പുഷ്പം | —പൂവു്. |
| താഃ അമൃതാഃ | —ആ അമൃതങ്ങൾ—സോമം ആജ്യം മുതലായവ |
| ആപഃ | —അപ്പുകളാകുന്നു—പുഷ്പങ്ങളിലുള്ള അപ്പുകളാകുന്നു. |

ഭാഷ്യം:— മധുവിനു് ആശ്രയമായ ആ സവിതാവിന്റെ കിഴക്കോട്ടുള്ള രശ്മികൾ ഈ മധുവിന്റെ കിഴക്കോട്ടുള്ള മധുനാഡികളാകുന്നു. മധുവിനു് ആധാരങ്ങളായ ഛിദ്രങ്ങളാണു മധുനാഡികൾ എന്നു പറയുന്നതു്. ഋക്കുകൾ ഭ്രമരങ്ങളുടെ സ്ഥാനം വഹിക്കുന്നു, സവിതാവിനെ ആശ്രയിച്ചിരിക്കുന്ന ലോഹിതരൂപമാകുന്ന മധുവിനെ ഉണ്ടാക്കുന്നതിനാൽ ഋക്കുകൾ ഭ്രമരങ്ങളെപ്പോലെയാകുന്നു. എവിടെ നിന്നു രസമെടുത്താണോ മധുവുണ്ടാക്കുന്നതു്, ആ പുഷ്പത്തിന്റെ സ്ഥാനത്തെ വഹിക്കുന്നതു ഋഗ്വേദമാണു്. ഋഗ്വേദമെന്നു പറയുന്നതു് ഋക്കുകളുടേയും ബ്രാഹ്മണങ്ങളുടേയും സമ

ദായമാകുന്നു; എന്നാൽ വെറും ശബ്ദത്തിൽനിന്നു് ഭോഗ്യങ്ങളായ രൂപരസാദികൾ പുറപ്പെടുകയില്ല. അതിനാൽ ഋഗ്വേദമെന്ന ശബ്ദംകൊണ്ടു് ഇവിടെ പറഞ്ഞിരിക്കുന്നതു് ഋഗ്വേദത്താൽ വിധിക്കപ്പെടുന്ന കർമ്മത്തെയാണു്. അതിൽനിന്നല്ലേ കർമ്മഫലമാകുന്ന മധുരസം ഒലിക്കുകയുള്ളു. ഋക്കുകൾ മധുകരങ്ങളെപ്പോലെ, പുഷ്പത്തിന്റെ സ്ഥാനത്തുള്ള, ഋഗ്വേദവിഹിതമായ കർമ്മത്തിൽനിന്നു് അപ്പുകളെ എടുത്തു മധുവിനെ ഉണ്ടാക്കുന്നു. കർമ്മത്തിൽ പ്രയോഗിക്കപ്പെടുന്ന—അഗ്നിയിൽ പ്രക്ഷേപിക്കപ്പെടുന്ന സോമരസം, നെയ്യ്, പാൽ മുതലായ അമൃതങ്ങളാണു് അപ്പുകൾ. സോമാദികൾ അഗ്നിയിലുള്ള പാകത്താൽ അമൃതത്വഹേതുവായിത്തീരുന്നതുകൊണ്ടോ ഏററവും രസമുള്ളവയായതുകൊണ്ടോ അമൃതങ്ങൾ എന്നു പറയപ്പെടുന്നു.

ഉപ:— താ വാ ഏതാ ഋച ഏതമൃഗ്വേദമഭ്യതപം സ്തസ്യാഭിതപ്തസ്യയശസ്തേജ ഇന്ദ്രിയം വീര്യമന്നാദ്യം രസോഽജായത. 3

| | |
|---|---|
| താഃ ഏതാഃ ഋചഃ | —അങ്ങനെയുള്ള ഈ ഋക്കുകൾ |
| ഏതം ഋഗ്വേദം | —ഈ ഋഗ്വേദത്തെ |
| അഭ്യതപൻ | —അഭിതപിച്ചു. |
| അഭിതപ്തസ്യ തസ്യ | —അഭിതപിക്കപ്പെട്ട അതിനു് |
| യശഃ | —യശസ്സും—കീർത്തിയും |
| തേജഃ | —ദേഹദീപ്തിയും |
| ഇന്ദ്രിയം | —ഇന്ദ്രിയവും |
| വീര്യം | —വീര്യവും ആകുന്ന |
| രസഃ | —രസം |
| അജായത | —ഉണ്ടായി. |

ഭാഷ്യം:— കർമ്മത്തിൽ പ്രയോഗിക്കപ്പെട്ട ആ ഋക്കുകൾ, പുഷ്പങ്ങളിൽനിന്നു രസമെടുക്കുന്ന ഭ്രമരങ്ങളെപ്പോലെ, അപ്പുകളുടെ രൂപത്തിലുള്ള രസത്തെ എടുത്തു മധുവിനെ ഉണ്ടാക്കുന്നതിനായി, പുഷ്പത്തിൻെറ സ്ഥാനത്തുള്ള ഋഗ്വേദവിഹിതമായ കർമ്മത്തെ അഭിതപിച്ചു. അഭിതപിക്കുന്നതുപോലെ ചെയ്തു എന്നർത്ഥം. ശസ്ത്രാദികളുടെ അംഗമെന്ന നിലയിലുള്ള ഋക്കുകളാകുന്ന മന്ത്രങ്ങളെക്കൊണ്ടു ചെയ്യപ്പെടുന്ന കർമ്മം, ഭ്രമരങ്ങളാൽ ചൂഷണംചെയ്യപ്പെടുന്ന പുഷ്പങ്ങളെപ്പോലെ, മധുവിനുള്ള രസത്തെ വിട്ടുകൊടുക്കുന്നു. അതാണു താഴെപ്പറയുന്നതു്:— ഋക്കുകളാകുന്ന മധുകരങ്ങളാൽ അഭിതപ്തമായ ആ ഋഗ്വേദത്തിൽനിന്നു രസമുണ്ടായി. ആ രസമേതെന്നാൽ, യശസ്സ്, തേജസ്സ്, ഇന്ദ്രിയം, വീര്യം, അന്നാദ്യം ഇവയാണു്. യശസ്സ്=പ്രസിദ്ധി. തേജസ്സ്=ദേഹത്തിനുള്ള ദീപ്തി. ഇന്ദ്രിയം=ഇന്ദ്രിയങ്ങൾക്കു സാമർത്ഥ്യവും വൈകല്യമില്ലാതിരിക്കയും. വീര്യം=സാമർത്ഥ്യം=ബലം. അന്നാദ്യം= അന്നമാകുന്ന ആദ്യം. ആദ്യം=അദിക്കപ്പെടേണ്ടതു്. ദിവസംതോറും ഏതുപയോഗിക്കുന്നതുകൊണ്ടാണോ ദേവന്മാക്കു് സ്ഥിതി (നിലനിൽപ്പു്) ഉണ്ടാകുന്നതു്, അങ്ങനെയുള്ളതാണു് അന്നാദ്യം. ഈ രസമാണു യാഗാദിരൂപമായ കർമ്മത്തിൽനിന്നുണ്ടാകുന്നതു്. 3

ഉപ:— തദ്വ്യക്ഷരത്തദാദിത്യമഭിതോƒശ്രയത്; തദ്വാ ഏതദ്യദേതദാദിത്യസ്യ രോഹിതം രൂപം 4

തത് =അതു്=യശസ്സുമുതൽ അന്നാദ്യം വരെയുള്ളതു്.

വ്യക്ഷരത് =വിക്ഷരിച്ചു=വിശേഷേണ ക്ഷരിച്ചു=ഗമിച്ചു.

തത് =അതു്

| | |
|---|---|
| ആദിത്യം അഭിതഃ | =ആദിത്യന്റെ ഒരുവശത്തു് (കിഴക്കുഭാഗത്തു്) |
| അശ്രയത് | =ആശ്രയിച്ചു. |
| ആദിത്യസ്യ | =ആദിത്യന്റെ |
| രോഹിതം | =രോഹിതമായ=ചുട്ടത്ത |
| ഏതത് | =ഈ |
| രൂപം | = രൂപം |
| യത് | =ഏതാണോ, |
| തത് | =അതു് |
| ഏതത് വൈ | =ഇതാകുന്നു. |

ഭാഷ്യം:— യശസ്സുമുതൽ അന്നാദ്യംവരെയുള്ള ആ രസം വിശേഷിച്ചു ക്ഷരിച്ചു; ഗമിച്ചു എന്നത്ഥം. അതു ഗമിച്ചിട്ടു് ആദിത്യന്റെ ഒരു വശത്തെ—അതായതു കിഴക്കുഭാഗത്തെ ആശ്രയിച്ചു. ഈ ആദിത്യനിൽ സഞ്ചയിക്കപ്പെട്ട, കർമ്മഫലമെന്നു പറയുന്ന മധുവിനെ നമുക്കു ഭുജിക്കാമെന്നു കരുതി, യശസ്സു മുതലായ രൂപത്തിലുള്ള കർമ്മഫലത്തെ പ്രാപിക്കുന്നതിനായി മനുഷ്യർ, കർഷകന്മാർ വയലുണ്ടാക്കുന്നതുപോലെ, കർമ്മങ്ങൾ ചെയ്യുന്നു. കർമ്മികൾക്കു ശ്രദ്ധയുണ്ടാകുന്നതിനായി ആ കർമ്മഫലത്തെ "തദ്വാ ഏതത്" ഇത്യാദികൊണ്ടു് പ്രത്യക്ഷമായി കാണിക്കുന്നു. ഉദിക്കുന്ന ആദിത്യന്റെ ചുട്ടത്ത രൂപം കാണപ്പെടുന്നതേതോ, അതുതന്നെയാണു് ആ കർമ്മഫലം. 4

മൂന്നാമദ്ധ്യായത്തിൽ ഒന്നാംഖണ്ഡം കഴിഞ്ഞു.

---

മൂന്നാമദ്ധ്യായത്തിൽ രണ്ടാംഖണ്ഡം.

ഉപ:— അഥയേഽസ്യ ദക്ഷിണാരശ്മയസ്താ ഏവാസ്യ ദക്ഷിണാമധുനാഡ്യോ യജൂംഷ്യേവ മധുകൃതോ യജുർവേദ ഏവ പുഷ്പം താ അമൃതാ ആപഃ 1

| | |
|---|---|
| അഥ | —പിന്നെ |
| അസ്യ | —ഇവൻെറ |
| ദക്ഷിണാഃ രശ്മയഃ | —തെക്കോട്ടുള്ള രശ്മികഠം |
| യേ | —എവയോ, |
| താഃ ഏവ | —അവതന്നെയാണു് |
| അസ്യ | —ഇതിൻെറ—ആദിത്യനാകുന്ന മധുവിൻെറ |
| ദക്ഷിണാഃ മധുനാഡ്യഃ | —തെക്കോട്ടുള്ള മധുനാഡികഠം |
| യജൂംഷി ഏവ | —യജുസ്സുകഠംതന്നെയാണു് |
| മധുകൃതഃ | —മധുകൃത്തുകഠം |
| യജൂർവേദഃ ഏവ | —യജൂർവേദംതന്നെ |
| പുഷ്പം | —പുഷ്പം |
| താഃ അമൃതാഃ | —ആ അമൃതങ്ങഠം ആണു് |
| ആപഃ | —അപ്പുകഠം. |

ഭാഷ്യം:— ഇനി, ഇവൻെറ തെക്കോട്ടുള്ള രശ്മികഠം, എന്നുതുടങ്ങിയുള്ളതെല്ലാം മുമ്പിലത്തെപ്പോലെതന്നെ. യജൂർവേദവിഹിതമായ കർമ്മത്തിൽ പ്രയോഗിക്കപ്പെടുന്ന യജുസ്സുകഠംതന്നെയാണു മധുകൃത്തുകഠം; മുമ്പിലത്തെപ്പോലെ മധുകൃത്തുകളുടെ സ്ഥാനം വഹിക്കുന്നവ എന്നർത്ഥം. പുഷ്പത്തിൻെറ സ്ഥാനത്തുള്ള യജൂർവേദവിഹിതമായ കർമ്മം പുഷ്പമെന്നു പറയപ്പെടുന്നു. സോമം മുതലായ അമൃതങ്ങഠംതന്നെ അപ്പുകഠം. 1

ഉപ:— താനിവാ ഏതാനി യജൂംഷ്യേതം യജൂർവേദമഭ്യതപൻ; തസ്യാഭിതപ്തസ്യ യശസ്തേജ ഇന്ദ്രിയം വീര്യമന്നാദ്യം രസോഽജായത. 2. തദ്വ്യക്ഷരത്തദാദിത്യമഭിതോഽശ്രയത്; തദ്വാ ഏതദ്യദേതദാദിത്യസ്യ ശുക്ലം രൂപം. 3

താനി ഏതാനി യജൂംഷി —അങ്ങനെയുള്ള ഈ യജുസ്സുകഠം.

| | |
|---|---|
| ഏതം യജുർവേദം | =ഈ യജുർവേദത്തെ=യജുർവേദ വിഹിതമായ കർമ്മത്തെ |
| അഭ്യതപൻ | =അഭിതപിച്ചു. |
| അഭിതപ്തസ്യ | =അഭിതപിക്കപ്പെട്ട |
| തസ്യ | =അതിന്നു് |
| യശഃ | =യശസ്സും |
| തേജഃ | =തേജസ്സും |
| ഇന്ദ്രിയം | =ഇന്ദ്രിയവും |
| വീര്യം | =വീര്യവും |
| അന്നാദ്യം | =അന്നാദ്യവുമാകുന്ന |
| രസഃ | =രസം |
| അജായത | =ജനിച്ചു. |
| തത് | =അതു്=ആ കർമ്മഫലമാകുന്ന രസം |
| വ്യക്ഷരത് | =വിക്ഷരിച്ചു=ഗമിച്ചു. |
| തത് | =അതു് |
| ആദിത്യം അഭിതം | =ആദിത്യന്റെ ഒരുവശത്തു=തെക്കുഭാഗത്തു് |
| അശ്രയത് | =ആശ്രയിച്ചു. |
| ആദിത്യസ്യ | =ആദിത്യന്റെ |
| ഏതത് ശുക്ലം രൂപം | =ഈ ശുക്ലമായ രൂപം |
| യത് | =ഏതോ, |
| തത് | =അതു് |
| ഏതത് വൈ | =ഇതാകുന്നു=ഈ മധുവാകുന്നു. |

ഭാഷ്യം:— അങ്ങനെയുള്ള ഈ യജുസ്സുകളും ഈ യജുർവേദത്തെ അഭിതപിച്ചു എന്നും മററുമുള്ളതെല്ലാം തുല്യമാകുന്നു. ആദിത്യന്റെ ശുക്ലരൂപം കാണപ്പെടുന്നതു് ആ മധുവാണു്. 2_3

മൂന്നാമദ്ധ്യായത്തിൽ രണ്ടാം ഖണ്ഡം കഴിഞ്ഞു.

---

മൂന്നാമദ്ധ്യായത്തിൽ മൂന്നാം ഖണ്ഡം.

ഉപ:— അഥ യേഽസ്യ പ്രത്യഞ്ചോ രശ്മയ സ്താ ഏവാസ്യ പ്രത്യഞ്ചോ മധുനാഡ്യഃ സാമാന്യേവ മധുകൃതഃ സാമവേദ ഏവ പുഷ്പം താ അമൃതാ ആപഃ 1

താനിവാ ഏതാനി സാമാന്യേതം സാമവേദമഭ്യതപൻ; തസ്യാഭിതപ്തസ്യ യശസ്തേജ ഇന്ദ്രിയം വീര്യമന്നാദ്യം രസോഽജായത. 2

തദ്വ്യക്ഷരത് തദാദിത്യമഭിതോഽശ്രയത്; തദ്വാ ഏതദ് യദേതദാദിത്യസ്യ കൃഷ്ണം രൂപം. 3

| | |
|---|---|
| അഥ | —പിന്നെ |
| അസ്യ | —ഇവൻെറ—ഈ ആദിത്യൻെറ |
| പ്രത്യഞ്ചഃ രശ്മയഃ | —പ്രത്യക്കുകളായ (പടിഞ്ഞാറോട്ടു പോകുന്ന) രശ്മികൾ. |
| യേ | —ഏവയോ, |
| താഃ ഏവ | —അവതന്നെയാണു് |
| അസ്യ | —ഈ മധുവിൻെറ |
| പ്രത്യഞ്ചഃ | —പ്രത്യക്കുകളായ |
| മധുനാഡ്യഃ | —മധുനാഡികൾ. |
| സാമാനി ഏവ | —സാമങ്ങൾതന്നെ |
| മധുകൃതഃ | —മധുകൃത്തുകൾ—ഭ്രമരങ്ങൾ. |
| സാമവേദഃ ഏവ | —സാമവേദംതന്നെ—സാമവേദത്താൽ വിധിക്കപ്പെടുന്ന കർമ്മം തന്നെ. |
| പുഷ്പം | —പുഷ്പം. |
| താഃ അമൃതാഃ | —ആ അമൃതങ്ങൾ—സോമം മുതലായവ |
| ആപഃ | —അപ്പുകളാകുന്നു: |

| | |
|---|---|
| താനി ഏതാനി സാമാനി | =അങ്ങനെയുള്ള ഈ സാമങ്ങരം |
| സാമവേദം | =സാമവേദത്തെ=സാമവേദത്തിൽ വിധിച്ചിട്ടുള്ള കർമ്മത്തെ |
| അഭ്യതപൻ വൈ | =അഭിതപിച്ചു. |
| അഭിതപ്തസ്യ | =അഭിതപിക്കപ്പെട്ട |
| തസ്യ | =അതിന്ന് |
| യശഃ | =യശസ്സും |
| തേജഃ | =തേജസ്സും |
| ഇന്ദ്രിയം | =ഇന്ദ്രിയവും |
| വീര്യം | =വീര്യവും |
| അന്നാദ്യം | =അന്നാദ്യവുമാകുന്ന |
| രസഃ | =രസം |
| അജായത | =ജനിച്ചു. |
| തത് | =അതു്=ആ രസം |
| വ്യക്ഷരത് | =വിക്ഷരിച്ചു=ഗമിച്ചു. |
| തത് | =അതു് |
| അദിത്യം അഭിതഃ | =ആദിത്യന്റെ ഒരുവശത്തു് |
| ആശ്രയത് | =ആശ്രയിച്ചു. |
| ആദിത്യസ്യ | = ആദിത്യന്റെ |
| ഏതത് കൃഷ്ണം രൂപം | =ഈ കൃഷ്ണമായ രൂപം. |
| യത് | =ഏതോ, |
| തത് | =അതു് |
| ഏതത് വൈ | =ഇതാകുന്നു=ഈ കർമ്മഫല രൂപമായ മധുവാകുന്നു. |

ഭാഷ്യം:— അതുപോലെ ഈ ആദിത്യന്റെ പടിഞ്ഞാറോട്ടുപോകുന്ന രശ്മികരം എന്നു തുടങ്ങിയുള്ളതെല്ലാം മുമ്പിലത്തെപ്പോലെതന്നെ. അതുപോലെതന്നെ സാമങ്ങളുടെ

മധുവും. ഇതു് (ഈ മധു) ആദിത്യൻെറ കൃഷ്ണമായ രൂപമാകുന്നു.

മൂന്നാമധ്യായത്തിൽ മൂന്നാംഖണ്ഡം കഴിഞ്ഞു.

---

## മൂന്നാമധ്യായത്തിൽ നാലാംഖണ്ഡം

ഉപ:— അഥയേ𝑓സ്യോദഞ്ചോ രശ്മയസ്താ ഏവാസ്യോദീച്യോ മധുനാഡ്യഃ അഥർവാങ്ഗിരസഃ ഏവ മധുകൃത ഇതിഹാസപുരാണം പുഷ്പം; താ അമൃതാ ആപഃ 1

തേ വാ ഏതേ𝑓ഥർവാങ്ഗിരസ ഏതദിതിഹാസ പുരാണമഭ്യതപൻ തസ്യാഭിതപ്തസ്യ യശസ്തേജ ഇന്ദ്രിയം വീര്യമന്നാദ്യം രസോ𝑓ജായത. 2

തദ്വ്യക്ഷരത് തദാദിത്യമഭിതോ𝑓ശ്രയത് തദ്വാ ഏതത് യദേതദാദിത്യസ്യ പരം കൃഷ്ണം രൂപം. 3

| | |
|---|---|
| അഥ | =പിന്നെ |
| അസ്യ | =ഇവൻെറ |
| ഉദഞ്ചഃ | =ഉദക്കുകളായ=വടക്കോട്ടുള്ള |
| രശ്മയഃ യേ | =രശ്മികൾ ഏവയോ, |
| താഃ ഏവ | =അവതന്നെ |
| അസ്യ | =ഇതിൻെറ=ഈ മധുവിൻെറ |
| ഉദീച്യഃ | =വടക്കോട്ടുള്ള |
| മധുനാഡ്യഃ | =മധുനാഡികൾ. |
| അഥർവാങ്ഗിരസഃ ഏവ | =അഥർവാങ്ഗിരസ്സുകൾതന്നെ=അഥർവാവിനാലും അങ്ഗിരസ്സിനാലും കണ്ടുപിടിക്കപ്പെട്ടിട്ടുള്ള മന്ത്രങ്ങൾതന്നെ. |

| | |
|---|---|
| മധുകൃതഃ | =മധുകൃത്തുക്കരം=ഭ്രമരങ്ങരം |
| ഇതിഹാസപുരാണം | =ഇതിഹാസവും പുരാണവും |
| പുഷ്പം | =പുഷ്പമാകുന്ന, |
| താഃ അമൃതാഃ | =കർമ്മത്തിൽ പ്രയോഗിക്കുന്ന സോമാദികരം |
| ആപഃ | =അപ്പുകളാകുന്നു. |
| തേ ഏതേ അഥർവാംഗിരസഃ | =അങ്ങനെയുള്ള ഈ അഥർവാംഗിരസ്സുകരം |
| ഏതത് ഇതിഹാസപുരാണം | =ഈ ഇതിഹാസപുരാണത്തെ |
| അഭ്യതപൻ | =അഭിതപിച്ചു. |
| അഭിതപ്തസ്യ | =അഭിതപിക്കപ്പെട്ട |
| തസ്യ | =അതിന്=ഇതിഹാസപുരാണത്തിന് |
| യശഃ | =യശസ്സും |
| തേജഃ | =തേജസ്സും |
| ഇന്ദ്രിയം | =ഇന്ദ്രിയവും |
| വീര്യം | =വീര്യവും |
| അന്നാദ്യം | =അന്നാദ്യവും |
| രസഃ അജായത | =രസമായി ജനിച്ചു. |
| തത്‌വ്യക്ഷരത് | =അതു വിക്ഷരിച്ചു=അതു ഗമിച്ചു. |
| തത് | =അതു് |
| ആദിത്യം അഭിതഃ | =ആദിത്യൻെറ ഒരുവശത്തു് |
| അശ്രയത് | =ആശ്രയിച്ചു. |
| ആദിത്യസ്യ | =ആദിത്യൻെറ |
| ഏതത്‌പരം കൃഷ്ണംരൂപം | =ഈ ഏററവും കറുത്തരൂപം |
| യത് | =ഏതോ, |
| തത് | =അതു് |

തത് ഏവ — അതുതന്നെ—ആ രസം തന്നെ.

ഭാഷ്യം:— "അഥയേഽസ്യോദഞ്ചോ രശ്മയഃ" ഇത്യാദികളുടെ വ്യാഖ്യാനം മുമ്പിലത്തെപ്പോലെതന്നെ. അഥർവാവിനാലും അംഗിരസ്സിനാലും കണ്ടുപിടിക്കപ്പെട്ടിട്ടുള്ള മന്ത്രങ്ങളാണ് അഥർവാംഗിരസ്സുകരം. അവ മധുകൃത്തുകളുടെ സ്ഥാനം വഹിക്കുന്നു. ഇതിഹാസവും പുരാണവും പുഷ്പമാകുന്നു. ഇതിഹാസവും പുരാണവുമാണ് ആഥർവണങ്ങളുടെയും ആംഗിരസങ്ങളുടേയും ബ്രാഹ്മണം. അവയാൽ വിധിക്കപ്പെടുന്ന കർമ്മം പുഷ്പത്തിൻെറ സ്ഥാനത്തുള്ളതാകുന്നു എന്നർത്ഥം. ഇതിഹാസപുരാണങ്ങളെത്തന്നെ എടുക്കുന്നതായാലും, അശ്വമേധകർമ്മത്തിൽ നാനാവിധങ്ങളായ ഉപാഖ്യാനങ്ങരം നടത്തുന്ന രാത്രികളിൽ കർമ്മാംഗമെന്ന നിലയിൽ അവയ്ക്കു വിനിയോഗം സിദ്ധമാകുന്നു. ആദിത്യൻെറ ഏററവും കൃഷ്ണമായ ഈ രൂപമാണ് ആ മധു. 1_2_3

മൂന്നാമദ്ധ്യായത്തിൽ നാലാംഖണ്ഡം കഴിഞ്ഞു.

---

## മൂന്നാമദ്ധ്യായത്തിൽ അഞ്ചാം ഖണ്ഡം

ഉപ:— അഥയേഽസ്യോർദ്ധ്വാ രശ്മയസ്താ ഏവാ_സ്യോർദ്ധ്വാ മധുനാഡ്യോ ഗുഹ്യാ ഏവാഽഽദേശാ മധുകൃതോ ബ്രഹ്മൈവ പുഷ്പം താ അമൃതാ ആപഃ

തേ വാ ഏതേ ഗുഹ്യാ ആദേശാ ഏതത് ബ്രഹ്മാഭ്യതപൻ; തസ്യാഭിതപ്തസ്യ യശസ്തേജ ഇന്ദ്രിയം വീര്യമന്നാ_ദ്യം രസോഽജായത. 2

തദ്വ്യക്ഷരാത് തദാദിത്യമഭിതോഽശ്രയത് തദ്വാ ഏതദ് യദേതദാദിത്യസ്യ മധ്യേ ക്ഷോഭത ഇവ.

അഥ — പിന്നെ
അസ്യ — ഇവന്റെ
ഊർദ്ധ്വാ — മേൽപോട്ടുള്ള
രശ്മയഃ — രശ്മികൾ
യേ — ഏവയോ,
താഃ ഏവ — അവതന്നെ
അസ്യ — ഈ മധുവിന്റെ
ഊർദ്ധ്വാഃ — മേൽപോട്ടുള്ള
മധുനാഡ്യഃ — മധുനാഡികൾ
ഗുഹ്യാഃ — ഗുഹ്യങ്ങളായ — രഹസ്യങ്ങളായ
ആദേശാഃ — ഉപദേശങ്ങൾ
ഏവ — തന്നെ
മധുകൃതഃ — മധുകൃത്തുകൾ
ബ്രഹ്മ ഏവ — ബ്രഹ്മംതന്നെ
പുഷ്പം — പുഷ്പം
താഃ അമൃതാഃ — ആ സോമാദികൾ
ആപഃ — അപ്പുകളാകുന്നു.
തേ ഏതേ — അങ്ങനെയുള്ള ഈ
ഗുഹ്യാഃ ആദേശാഃ — ഗുഹ്യങ്ങളായ ഉപദേശങ്ങൾ
ഏതദ് ബ്രഹ്മ — ഈ ബ്രഹ്മത്തെ
അഭ്യതപൻ — അഭിതപിച്ചു.
അഭിതപ്തസ്യ — അഭിതപിക്കപ്പെട്ട
തസ്യ — അതിന് — ബ്രഹ്മത്തിന്
യശഃ — യശസ്സും
തേജഃ — തേജസ്സും
ഇന്ദ്രിയം — ഇന്ദ്രിയവും
വീര്യം — വീര്യവും
അന്നാദ്യം — അന്നാദ്യവും

| | |
|---|---|
| രസഃ | —രസമായി |
| അജായത | —ഉണ്ടായി. |
| തത് | —അതു്—ആ രസം |
| വ്യക്ഷരത് | —വിക്ഷരിച്ചു—ഗമിച്ചു. |
| തത് | —അതു് |
| ആദിത്യം അഭിതഃ | —ആദിത്യനെ, ഒരുവശത്തു് |
| അശ്രയത് | —ആശ്രയിച്ചു; |
| ആദിത്യസ്യ മധ്യേ | —ആദിത്യന്റെ മധ്യത്തിൽ |
| യത് ഏതത് | —ഏതാണോ ഈ |
| ക്ഷോഭതേ ഇവ | —ക്ഷോഭിക്കുന്നതുപോലെയിരിക്കുന്നതു്, |
| തത് | —അതു് |
| ഏതത് വൈ | —ഇതാകുന്നു—ഈ രസമാകുന്നു. |

ഭാഷ്യം.— "അഥയേഽസ്യോർദ്ധ്വാ രശ്മയഃ ഇത്യാദിയുടെ വ്യാഖ്യാനം മുമ്പിലുള്ളവയുടെ വ്യാഖ്യാനംപോലെതന്നെ. ലോകദ്വാരത്തെ സംബന്ധിച്ചതും മററുമായ വിധികളും കർമ്മാങ്ഗവിഷയങ്ങളായ ഉപാസനങ്ങളും ആണു രഹസ്യങ്ങളായ ഉപദേശങ്ങൾ. അവ മധുകൃത്തുകളാകുന്നു. ഇതു ശബ്ദാധികാരമായതുകൊണ്ടു ബ്രഹ്മമെന്നു പറഞ്ഞതു പ്രണവത്തെയാണു്. അതാണു പുഷ്പത്തിന്റെ സ്ഥാനം വഹിക്കുന്നതു്. മററുള്ളതെല്ലാം മുമ്പിലത്തെപ്പോലെതന്നെ. ആദിത്യന്റെ മധ്യത്തിൽ ക്ഷോഭിക്കുന്നതുപോലെ കണ്ണിനു സൂക്ഷ്മതയുള്ളവനു കാണപ്പെടുന്നതു് ആ മധുവാകുന്നു. 1-2-3

ഉപ:— തേ വാ ഏതേ രസാനാം രസാഃ വേദാഹി രസാസ്തേഷാമേതേ രസാഃ താനി വാ ഏതാന്യമൃതാനാമമൃതാനി; വേദാഹ്യമൃതാസ്തേഷാമേതാന്യമൃതാനി. 4

| | |
|---|---|
| തേ ഏതേ | =അങ്ങനെയുള്ള ഇവ=മേൽപറഞ്ഞപ്രകാരമുള്ള രോഹിതാദിരൂപവിശേഷങ്ങൾ |
| രസാനാം രസാഃ വൈ | =രസങ്ങളുടെ രസങ്ങളാകുന്നു. |
| ഹി | =എന്തെന്നാൽ |
| വേദാഃ | =വേദങ്ങൾ |
| രസാഃ | =രസങ്ങളാകുന്നു. |
| ഏതേ | =ഇവ=രോഹിതാദിരൂപവിശേഷങ്ങൾ |
| തേഷാം അപി | =അവയുടേയും=ആ വേദങ്ങളുടേയും |
| രസാഃ | =രസങ്ങളാകുന്നു=അത്യന്തം സാരഭൂതങ്ങളാകുന്നു. |
| താനി ഏതാനി | =അങ്ങനെയുള്ള ഇവ |
| അമൃതാനാം അമൃതാനി | =അമൃതങ്ങളുടെയും അമൃതങ്ങളാകുന്നു. |
| ഹി | =എന്തെന്നാൽ |
| വേദാഃ | =വേദങ്ങൾ |
| അമൃതാഃ | =അമൃതങ്ങളാകുന്നു. |
| ഏതാനി | =ഈ രോഹിതാദിരൂപങ്ങൾ |
| തേഷാം | =അവയ്ക്കും |
| അമൃതാനി। | =അമൃതങ്ങളാകുന്നു. |

ഭാഷ്യം:— മേൽ പറയപ്പെട്ട പ്രകാരമുള്ള രോഹിതാദിരൂപവിശേഷങ്ങൾ രസങ്ങളുടെ രസങ്ങളാകുന്നു. (ഏതു രസങ്ങളുടെ എന്നു പറയുന്നു:—) എന്തെന്നാൽ വേദങ്ങൾ ലോകങ്ങളുടെ ചാറായതുകൊണ്ടു് അവയുടെ സാരമായ രസങ്ങളാകുന്നു. ഈ രോഹിതാദിരൂപവിശേഷങ്ങൾ, കർമ്മമെന്ന നിലയിൽ ആയിത്തീൎന്ന ആ വേദങ്ങളുടേയും രസങ്ങ

ളാകുന്നു=ഏററവും സാരങ്ങളായിട്ടുള്ളവയാകുന്നു. അതുപോലെതന്നെ ഈ രോഹിതാദിരൂപങ്ങൾ അമൃതങ്ങളുടെ അമൃതങ്ങളാകുന്നു. എന്തെന്നാൽ, നിത്യമായതുകൊണ്ടു വേദങ്ങൾ അമൃതങ്ങളാണു" രോഹിതാദിരൂപങ്ങൾ ആ അമൃതങ്ങളുടേയും അമൃതങ്ങളാകുന്നു രസങ്ങളുടേയും രസങ്ങൾ ഇത്യാദി, കർമ്മങ്ങളുടെ സ്തുതിയാകുന്നു. ആ കർമ്മത്തിനു് ഈമാതിരി വിശിഷ്ടങ്ങളായ അമൃതങ്ങളാണു ഫലം; അതിൻെറ മാഹാത്മ്യം പിന്നെ പറയാനുണ്ടോ? എന്നു കർമ്മങ്ങളെ സ്തുതിക്കയാണു "രസാനാം രസാഃ" ഇത്യാദി, എന്നു സാരം. 4

മൂന്നാമദ്ധ്യായം അഞ്ചാം ഖണ്ഡം കഴിഞ്ഞു.

---

## മൂന്നാമദ്ധ്യായം ആറാം ഖണ്ഡം

ഉപ:— തദ്യത് പ്രഥമമമൃതം തദ്വസവ ഉപജീവന്ത്യഗ്നിനാ മുഖേന; ന വൈ ദേവാ അശ്നന്തി ന പിബന്ത്യേ-തദേവാമൃതം ദൃഷ്ട്വാ തൃപ്യന്തി.

| | |
|---|---|
| തത് | =അവയിൽ |
| പ്രഥമം അമൃതം | =ഒന്നാമത്തെ അമൃതം |
| യത് | =ഏതോ, |
| തത് | =അതിനെ |
| വസവഃ | =വസുക്കൾ |
| അഗ്നിനാ മുഖേന | =അഗ്നിയാകുന്ന മുഖംകൊണ്ടു് |
| ഉപജീവന്തി | =ഉപജീവിക്കുന്നു. |
| ദേവാഃ | =ദേവന്മാർ |
| ന അശ്നന്തി | =അശിക്കുന്നില്ല, |
| ന പിബന്തി | =പാനം ചെയ്യുന്നില്ല. |
| ഏതത് ഏവ അമൃതം | =ഇതാകുന്ന അമൃതത്തെ |

ദൃഷ്ട്വാ —ദർശിച്ചിട്ടു്—എല്ലാ കരണങ്ങളെക്കൊണ്ടും അനുഭവിച്ചിട്ടു്

തൃപ്യന്തി —തൃപ്തന്മാരാകുന്നു.

ഭാഷ്യം:— ആ അമൃതങ്ങളിൽ രോഹിതരൂപമാകുന്ന ഒന്നാമത്തെ അമൃതത്തെ പ്രാതഃസവനത്തിന്റെ ഈശന്മാരായ വസുക്കൾ അഗ്നിയെ പ്രധാനനാക്കി ഉപജീവിക്കുന്നു. അന്നാദ്യമാകുന്ന രസം ഉണ്ടായി എന്നു പറഞ്ഞതുകൊണ്ടു് ഉരുളയായി ഭക്ഷിക്കുന്നു എന്നു തോന്നുന്നതിനെ നിഷേധിക്കുന്നു.— ദേവന്മാർ ഭക്ഷിക്കുകയോ പാനം ചെയ്കയോ ചെയ്യുന്നില്ല; പിന്നെ എങ്ങനെയാണു് ഉപജീവിക്കുന്നതെന്നു ചോദിച്ചാൽ പറയാം. ഈ രോഹിതരൂപമാകുന്ന അമൃതത്തെ ദർശിച്ചിട്ടു്, അതായതു് എല്ലാ കരണങ്ങളെക്കൊണ്ടും അനുഭവിച്ചിട്ടു് തൃപ്തരാകുന്നു. "ദൃശ്" ധാതുവിന്റെ അർത്ഥം എല്ലാ കരണങ്ങൾ വഴിയുമുള്ള ജ്ഞാനമെന്നാണു്.

പൂർവപക്ഷം:— രോഹിതമായ രൂപമാകുന്ന അമൃതത്തെ ദർശിച്ചിട്ടു് എന്നാണല്ലോ പറഞ്ഞതു്. രൂപം മററിന്ദ്രിയങ്ങൾക്കു വിഷയമാകുന്നതെങ്ങനെ?

സമാധാനം:— അങ്ങനെ സംശയിക്കേണ്ട; യശസ്സു മുതലായതു ശ്രോത്രാദികളെക്കൊണ്ടു ഗ്രഹിക്കാവുന്നതാണു്. യശസ്സു ശ്രോത്രംകൊണ്ടു ഗ്രഹിക്കാവുന്നതാണു്. തേജസ്സിന്റെ രൂപം ചക്ഷുസ്സിനാൽ ഗ്രഹിക്കപ്പെടുന്നതാണു്. വിഷയഗ്രഹണരൂപമായ കാര്യംകൊണ്ടു് അനുമാനിക്കപ്പെടേണ്ടതായ കരണസാമർത്ഥ്യമാണു് ഇന്ദ്രിയം. വീര്യമെന്നു പറയുന്നതു ബലം, അതായതു ദേഹത്തിലുള്ള ഉത്സാഹം അല്ലെങ്കിൽ പ്രാണവത്തയാകുന്നു. ദിവസംതോറും ഉപജീവിക്കുന്നതും ശരീരത്തിന്റെ നിലനില്പിനു കാരണമായിട്ടുള്ളതും ഏതാണോ അതാണു് അന്നാദ്യമെന്നു പറയുന്നതു്. ഇങ്ങനെയുള്ളതെല്ലാം രസമാകുന്നു. അതിനെ

ദശിച്ചു് എല്ലാവരും തൃപ്തിപ്പെടുന്നു. ദേവന്മാർ സ്വകരണങ്ങളെക്കൊണ്ടു് ഇതെല്ലാം അനുഭവിച്ചു തൃപ്തിപ്പെടുന്നു എന്നത്ഥം. അവർ ആദിത്യനെ ആശ്രയിച്ചും ദൗർഗന്ധ്യം മുതലായ ദേഹകരണദോഷങ്ങളൊന്നും കൂടാതെയുമാണു് മേൽ പറഞ്ഞ രസത്തെ അനുഭവിച്ചു തൃപ്തിപ്പെടുന്നതു്. 1

ഉപ:— ത ഏതദേവ രൂപ മഭിസംവിശന്ത്യേതസ്മാദ്രൂപാദുദ്യന്തി. 2

| | |
|---|---|
| തേ | = അവർ |
| ഏതത്രൂപം ഏവ | = ഈ രൂപത്തെത്തന്നെ |
| അഭിസംവിശന്തി | = നോക്കിയിരിക്കുന്നു. |
| ഏതസ്മാത് രൂപാത് | = ഈ രൂപത്തെ അനുഭവിക്കുന്നതിനായി |
| ഉദ്യന്തി | = ഉത്സാഹമുള്ളവരായിത്തീരുന്നു. |

ഭാഷ്യം:— അവർ ഒരുദ്യമവുംകൂടാതെ അമൃതത്തെ ഉപജീവിക്കയാണോ എന്നാണെങ്കിൽ, അല്ല; പിന്നെ എന്തുചെയ്കയാണെന്നുവച്ചാൽ, ഈ രൂപത്തെത്തന്നെ നോക്കി, ഇപ്പോൾ നമുക്കു ഭോഗാവസരമല്ലെന്നു മനസ്സിലാക്കി ഉദാസീനന്മാരായിരിക്കുന്നു. എന്നാൽ അമൃതത്തിൻെറ ഭോഗാവസരം എപ്പോഴാണോ ഉണ്ടാകുന്നതു്, അപ്പോൾ ഈ അമൃതത്തെ ഭുജിക്കുന്നതിനായി ഉത്സാഹവാന്മാരായിത്തീരുന്നു. ഉത്സാഹപൂർവ്വം ജോലിചെയ്യാത്ത അലസന്മാക്കു് ഭോഗം ലഭിക്കുക എന്നതു ലോകത്തിൽ കണ്ടിട്ടില്ലല്ലോ. 3

ഉപ:— സ യ ഏതദേവമമൃതം വേദ വസൂനാമിവൈകോഭൂത്വാഽഗ്നിനൈവ മുഖേനൈതദേവാമൃതം ദൃഷ്ട്വാ തൃപ്യതി. സ ഏതദേവ രൂപമഭിസംവിശത്യേതസ്മാദ്രൂപാദുദേതി.

| | |
|---|---|
| ഏവം | —ഇങ്ങനെ |
| ഏതത് അമൃതം | —ഈ അമൃതത്തെ |
| യഃ വേദ | —ആർ അറിയുന്നുവോ, |
| സഃ | —അവൻ |
| വസൂനാം | —വസുക്കളിൽ |
| ഏകഃ ഇവ | —ഒരുവനെപ്പോലെ |
| ഭൂത്വാ | —ആയിത്തീർന്നിട്ട് |
| അഗ്നിനാ ഏവ | —അഗ്നിയാകുന്ന |
| മുഖേന | —മുഖംകൊണ്ട് |
| ഏതത് ഏവ | —ഇതാകുന്ന—ഈ രോഹിതരൂപമാകുന്ന |
| അമൃതം | —അമൃതത്തെ |
| ദൃഷ്ട്വാ | —ദർശിച്ചിട്ട് |
| തൃപ്യതി | —തൃപ്തനായിത്തീരുന്നു. |
| സഃ | —അവൻ |
| ഏതത് ഏവ രൂപം | —ഈ രൂപത്തെത്തന്നെ |
| അഭിസംവിശതി | —നോക്കിക്കൊണ്ടിരിക്കുന്നു. |
| ഏതസ്മാത് രൂപാത് | —ഈ രൂപത്തെ അനുഭവിക്കുവാനായി |
| ഉദേതി | —ഉത്സാഹമുള്ളവനായിത്തീരുന്നു. |

ഭാഷ്യം:— മേൽപറഞ്ഞപ്രകാരം ഋക്കുകളാകുന്ന മധുകരങ്ങൾ ഋഗ്വേദത്തിൽ വിധിക്കപ്പെട്ടിട്ടുള്ള കർമ്മമാകുന്ന പുഷ്പത്തെ അഭിതപിച്ച് രസമുണ്ടാക്കി സൂക്ഷിക്കുന്നതും, ആ രസം ആദിത്യനെ ആശ്രയിക്കുന്നതും, അതാണ് ആദിത്യന്റെ രോഹിതരൂപമെന്നുള്ളതും, ആ അമൃതം കിഴക്കോട്ടുള്ള രശ്മികളാകുന്ന നാഡികളിൽ സ്ഥിതിചെയ്യുന്നതും, അതു വസുക്കൾക്കു ഭോഗ്യമാണെന്നുള്ളതും അഗ്നിയാകുന്ന മുഖംകൊണ്ടുപജീവിക്കുന്നതും ദർശനമാത്രംകൊണ്ടു തൃപ്തി

രാകുന്നതും ഭോഗാവസരത്തിൽ ഉത്സാഹമുള്ളവരായിത്തീരുന്നതും അതു കഴിയുമ്പോഠം സ്വസ്ഥരായിരിക്കുന്നതും ഇതെല്ലാമറിയുന്നവനും വസുക്കളെപ്പോലെ ആയിത്തീൎന്നു് അതുപോലെതന്നെ എല്ലാം അനുഭവിക്കുന്നു. അവനും അഗ്നിയാകുന്ന മുഖംകൊണ്ടുപജീവിക്കയും ദർശനമാത്രത്താൽ തൃപ്തനാവുകയും മററും ചെയ്യുമെന്നൎത്ഥം.

ഉപ:— സ യാവദാദിത്യഃ പുരസ്താദുദേതാ പശ്ചാദസ്തമേതാ വസൂനാമേവ താവദാധിപത്യം സ്വാരാജ്യം പൎയ്യേതാ. 4

| | |
|---|---|
| സഃ | =അവൻ=ആ വിദ്വാൻ |
| യാവത് | =എത്രവരെ |
| ആദിത്യഃ | =ആദിത്യൻ |
| പുരസ്താത് | =കിഴക്കേദിക്കിൽ |
| ഉദേതാ | =ഉദിക്കയും |
| പശ്ചാത് | =പടിഞ്ഞാറേദിക്കിൽ |
| അസ്തം ഏതാ | =അസ്തത്തെ പ്രാപിക്കയും ചെയ്യുന്നുവോ |
| താവത് | =അത്രത്തോളം കാലം |
| വസൂനാം ഏവ | =വസുക്കളുടെതന്നെ |
| ആധിപത്യം | =ആധിപത്യത്തേയും |
| സ്വാരാജ്യം | =സ്വാരാജ്യത്തേയും |
| പൎയ്യേതാ | =പരിഗമിക്കും= എല്ലായിടത്തും പ്രാപിക്കുന്നു. |

ഭാഷ്യം:— വിദ്വാൻ എത്രകാലത്തേയ്ക്കാണു് ആ അമൃതത്തെ ഉപജീവിക്കുന്നതു് എന്നു പറയുന്നു:- ആ വിദ്വാൻ, ആദിത്യൻ കിഴക്കുദിക്കയും പടിഞ്ഞാറു് അസ്തമിക്കയും ചെയ്യുന്നിടത്തോളം കാലം—അത്ര നാളേയ്ക്കാണു വസുക്കളുടെ ഭോഗകാലം വസുക്കഠംക്കുള്ള ആധിപത്യത്തെയും

സ്വാരാജ്യത്തേയും അനുഭവിക്കും. ചന്ദ്രമണ്ഡലത്തിൽ സ്ഥിതിചെയ്യുന്ന കേവലകർമ്മിയെപ്പോലെ, ആ വിദ്വാൻ, പരതന്ത്രനായും ദേവന്മാർക്കു അന്നഭൂതനായുംമററും തീരുകയില്ല; പിന്നെയോ, ആധിപത്യത്തേയും സ്വാരാട്ടെന്ന നിലയേയും പ്രാപിക്കയാണു ചെയ്യുന്നതെന്നൎത്ഥം.

മൂന്നാമധ്യായത്തിൽ ആറാം ഖണ്ഡം കഴിഞ്ഞു.

---

മൂന്നാമധ്യായത്തിൽ ഏഴാം ഖണ്ഡം.

ഉപ:— അഥ യദ് ദ്വിതീയമമൃതം തദ്രുദ്രാ ഉപജീവന്തീന്ദ്രേണ മുഖേന, ന വൈ ദേവാ അശ്നന്തി ന പിബന്ത്യേതദേവാമൃതം ദൃഷ്ട്വാ തൃപ്യന്തി. 1

ത ഏതദേവരൂപ മഭിസംവിശന്ത്യേതസ്മാദ്രൂപാദുദ്യന്തി. 2

അഥ —പിന്നെ
ദ്വിതീയം അമൃതം യത് —രണ്ടാമത്തെ അമൃതം ഏതോ,
തത് —അതിനെ
രുദ്രാഃ —രുദ്രന്മാർ
ഇന്ദ്രേണ മുഖേന —ഇന്ദ്രനാകുന്ന മുഖംകൊണ്ടു് = ഇന്ദ്രനെ പ്രധാനനാക്കി
ഉപജീവന്തി —ഉപജീവിക്കുന്നു.
ദേവാഃ —ദേവന്മാർ
ന അശ്നന്തി വൈ —അശിക്കുന്നില്ല:
ന പിബന്തി —പാനംചെയ്യുന്നില്ല;
ഏതത് ഏവ അമൃതം —ഈ അമൃതത്തെ
ദൃഷ്ട്വാ —ദർശിച്ചിട്ടു്
തൃപ്യന്തി —തൃപ്തരാകുന്നു.
തേ —അവർ

| | |
|---|---|
| ഏതത് ഏവ രൂപം | —ഇതേ രൂപത്തെ |
| അഭിസംവിശന്തി | —നോക്കിക്കൊണ്ടു സ്വസ്ഥരായിരിക്കുന്നു. |
| ഏതസ്മാത് രൂപാത് | —ഈ രൂപത്തിൻെറ ഭോഗത്തിനായി |
| ഉദ്യന്തി | —ഉത്സാഹമുള്ളവരായിത്തീരുന്നു. |

ഭാഷ്യം:— "അഥ യദ് ദ്വിതീയമമൃതം" ഇത്യാദിയുടെ വ്യാഖ്യാനം മുമ്പിലത്തേതിൻെറ വ്യാഖ്യാനംപോലെതന്നെ. 1-2

ഉപ:— സ യ ഏതദേവമമൃതം വേദ രുദ്രാണാമിവൈകോ ഭൂത്വേന്ദ്രേണൈവ മുഖേനൈതദേവാമൃതം ദൃഷ്ട്വാ തൃപ്യതി; സ ഏതദേവരൂപമഭിസംവിശത്യേതസ്മാദ്രൂപാദുദേതി. 2

| | |
|---|---|
| ഏവം | —ഇപ്രകാരം |
| ഏതത് അമൃതം | —ഈ അമൃതത്തെ |
| യഃ വേദ | —ആർ അറിയുന്നുവോ, |
| സഃ | —അവൻ |
| രുദ്രാണാം ഏകഃ ഇവ | —രുദ്രന്മാരിൽ ഒരുവനെപ്പോലെ |
| ഭൂത്വാ | —ആയിത്തീർന്നിട്ടു് |
| ഇന്ദ്രേണ മുഖേന | —ഇന്ദ്രനാകുന്ന മുഖംകൊണ്ടു്, |
| ഏതത് ഏവ അമൃതം | —ഇതേ അമൃതത്തെ |
| ദൃഷ്ട്വാ | —ദർശിച്ചിട്ടു് |
| തൃപ്യതി | —തൃപ്തനാകുന്നു. |
| സഃ | —അവൻ |
| ഏതത് ഏവ രൂപം | —ഇതേ രൂപത്തെ |
| അഭിസംവിശതി | —അഭിസംവേശിക്കുന്നു— നോക്കിയിരിക്കുന്നു. |

ഏതസ്മാത് രൂപാത് —ഈ രൂപത്തിന്റെ ഭോഗത്തിനായി

ഉദേതി —ഉത്സാഹമുള്ളവനായിത്തീരുന്നു.

ഉപ:— സ യാവദാദിത്യഃ പുരസ്താദുദേതാ പശ്ചാദസ്തമേതാ ദ്വിസ്താവദ് ദക്ഷിണത ഉദേതോത്തരതോഽസ്തമേതാ രുദ്രാണാമേവ താവദാധിപത്യം സ്വാരാജ്യം പര്യേതാ. 4

| | |
|---|---|
| യാവത് | —എത്രത്തോളം കാലം |
| ആദിത്യഃ | —ആദിത്യൻ |
| പുരസ്താത് | —കിഴക്ക് |
| ഉദേതാ | —ഉദിക്കയും |
| പശ്ചാത് | —പടിഞ്ഞാറ് |
| അസ്തം ഏതാ | —അസ്തത്തെ പ്രാപിക്കയും ചെയ്യുന്നുവോ, |
| താവത്ദ്വിഃ | —അതിന്റെ ഇരട്ടിക്കാലം |
| ദക്ഷിണതഃ ഉദേതാ | —തെക്കുദിക്കയും |
| ഉത്തരതഃ അസ്തം ഏതാ | —വടക്ക് അസ്തമിക്കയും ചെയ്യുന്നു |
| താവത് | —അത്രത്തോളംകാലം |
| സഃ | —അവൻ—വിദ്വാൻ |
| രുദ്രാണാം ഏവ | —രുദ്രന്മാരുടെതന്നെ |
| ആധിപത്യം | —ആധിപത്യത്തേയും |
| സ്വാരാജ്യം | —സ്വാരാജ്യത്തേയും |
| പര്യേതാ | —എല്ലായിടത്തും പ്രാപിക്കും. |

ഭാഷ്യം:— ആദിത്യൻ കിഴക്കുദിക്കയും പടിഞ്ഞാറസ്തമിക്കയും ചെയ്യുന്നതിലിരട്ടിക്കാലം തെക്കുദിക്കയും

വടക്കു് അസ്തമിക്കയും ചെയ്യുന്നു. അത്രത്തോളം കാലം രുദ്രന്മാരുടെ ആധിപത്യമാകുന്നു. 4

മൂന്നാമധ്യായത്തിൽ ഏഴാം ഖണ്ഡം കഴിഞ്ഞു.

---

മൂന്നാമധ്യായത്തിൽ എട്ടാം ഖണ്ഡം.

ഉപ:— അഥ യത് തൃതീയമമൃതം തദാദിത്യാ ഉപജീവന്തി വരുണേന മുഖേന; ന വൈ ദേവാ അശ്നന്തി ന പിബന്ത്യേതദേവാമൃതം ദൃഷ്ട്വാ തൃപ്യന്തി. 1

| | |
|---|---|
| അഥ | =പിന്നെ |
| തൃതീയം അമൃതം | =മൂന്നാമത്തെ അമൃതം |
| യത് | =ഏതോ, |
| തത് | =അതിനെ |
| ആദിത്യാഃ | =ആദിത്യന്മാർ |
| വരുണേന മുഖേന | =വരുണനെ മുഖമാക്കി |
| ഉപജീവന്തി | =ഉപജീവിക്കുന്നു. |
| ദേവാഃ | =ദേവന്മാർ |
| ന അശ്നന്തിവൈ | =ഭക്ഷിക്കുന്നില്ല. |
| ന പിബന്തി | =പാനം ചെയ്യുന്നില്ല. |
| ഏതത് ഏവ അമൃതം | =ഈ രൂപമാകുന്ന അമൃതത്തെ |
| ദൃഷ്ട്വാ | =ദർശിച്ചിട്ടു് |
| തൃപ്യന്തി | =തൃപ്തരാകുന്നു. |

ഉപ:— ത ഏതദേവരൂപമഭിസംവിശന്ത്യേതസ്മാദ്രൂപാദുദ്യന്തി. 2

| | |
|---|---|
| തേ | =അവർ |
| ഏതത് രൂപം ഏവ | =ഈ രൂപത്തെത്തന്നെ |
| അഭിസംവിശന്തി | =നോക്കിക്കൊണ്ടിരിക്കുന്നു. |

ഏതസ്മാത് രൂപാത് —ഈ രൂപത്തെ അനുഭവിക്കുന്നതിനായി
ഉദ്യന്തി —ഉത്സാഹമുള്ളവരായിത്തീരുന്നു.

ഉപ:— സ യ ഏതദേവമമൃതം വേദാffദിത്യാനാമി- വൈകോഭൂത്വാ വരുണേനൈവ മുഖേനൈതദേവാമൃതം ദൃഷ്ട്വാ തൃപ്യതി. സ ഏതദേവരൂപമഭിസംവിശത്യേ തസ്മാദേവ രൂപാദുദേതി. 3

ഏവം —ഇങ്ങനെ
ഏതത് അമൃതം —ഈ അമൃതത്തെ
യഃ വേദ —ആർ അറിയുന്നുവോ,
സഃ —അവൻ
ആദിത്യാനാം —ആദിത്യന്മാരിൽ
ഏകഃ ഇവ —ഒരുവനെപ്പോലെ
ഭൂത്വാ —ആയിത്തീൎന്നിട്ട്
വരുണേന ഏവ മുഖേന —വരുണനെ തന്നെ മുഖമാക്കി
ഏതത് ഏവ അമൃതം —ഇതേ അമൃതത്തെ
ദൃഷ്ട്വാ —ദർശിച്ചിട്ട്
തൃപ്യതി —തൃപ്തനാകുന്നു.
സഃ —അവൻ
ഏതത് ഏവ രൂപം —ഇതേ രൂപത്തെ
അഭിസംവിശതി —അഭിസംവേശിക്കുന്നു—നോക്കിക്കൊണ്ടിരിക്കുന്നു.
ഏതസ്മാത് രൂപാത്ത് —ഈ രൂപത്തെ അനുഭവിക്കുന്നതിനുവേണ്ടി
ഉദേതി —ഉത്സാഹമുള്ളവനായിത്തീരുന്നു.

ഉപ:— സ യാവദാദിത്യോ ദക്ഷിണത ഉദേതോത്തരതോ fസ്തമേതാദ്വിസ്താവത് പശ്ചാദുദേതാ പുരസ്താദസ്തമേതാ ffദിത്യാനാമേവ താവദാധിപത്യം സ്വാരാജ്യം പര്യേതാ.

| | |
|---|---|
| യാവത് | =എത്രകാലം |
| ആദിത്യഃ | =ആദിത്യൻ |
| ദക്ഷിണതഃ | =തെക്കേ ദിക്കിൽ |
| ഉദേതാ | =ഉദിക്കയും |
| ഉത്തരതഃ | =വടക്കേ ദിക്കിൽ |
| അസ്തം ഏതാ | =അസ്തമിക്കയും ചെയ്യുന്നുവോ |
| തതഃ ദ്വിഃ | =അതിൻെറ രണ്ടുഗുണം കാലം |
| പശ്ചാത് ഉദേതാ | =പടിഞ്ഞാറുദിക്കയും |
| പുരസ്താത് അസ്തം ഏതാ | =കിഴക്കു് അസ്തമിക്കയും ചെയ്യുന്നു. |
| താവത് | =അത്രത്തോളം കാലം |
| സഃ | =അവൻ |
| ആദിത്യാനാം ഏവ | =ആദിത്യന്മാരുടെതന്നെ ആധിപത്യത്തേയും |
| സ്വാരാജ്യം | =സ്വാരാജ്യത്തേയും |
| പര്യേതാ | =എല്ലായിടത്തും പ്രാപിക്കും |

മൂന്നാമധ്യായത്തിൽ എട്ടാം ഖണ്ഡം കഴിഞ്ഞു.

---

മൂന്നാമധ്യായത്തിൽ ഒൻപതാം ഖണ്ഡം

ഉപ:— അഥ യച്ചതുർത്ഥ മമൃതം തന്മരുത ഉപജീവന്തി സോമേന മുഖേന; ന വൈ ദേവാ അശ്നന്തി ന പിബന്ത്യേതദേവാമൃതം ദൃഷ്ട്വാ തൃപ്യന്തി. ത ഏതദേവരൂപമഭിസംവിശന്ത്യേതസ്മാദ്രൂപാദുദ്യന്തി.

സ യ ഏതദേവ മമൃതം വേദ മരുതാമിവൈകോ ഭൂത്വാ സോമേനൈവ മുഖേനൈതദേവാമൃതം ദൃഷ്ട്വാ തൃപ്യതി; സ ഏതദേവ രൂപമഭിസംവിശത്യേതസ്മാ-ദ്രൂപാദുദേതി.

സ യാവദാദിത്യഃ പശ്ചാദുദേതാ പുരസ്താദസ്ത മേതാ ദ്വിസ്താവദുത്തരത ഉദേതാ ദക്ഷിണതോഽസ്തമേ താ മരുതാമേവ താവദാധിപത്യം സ്വാരാജ്യം പര്യേതാ.

| | |
|---|---|
| അഥ | —പിന്നെ |
| ചതുൎത്ഥം അമൃതം യത് | —നാലാമത്തെ അമൃതമേതോ |
| തത് | —അതിനെ |
| മരുതഃ | —മരുത്തുകൾ |
| സോമേന മുഖേന | —സോമനെ മുഖമാക്കി |
| ഉപജീവന്തി | —ഉപജീവിക്കുന്നു. |
| ദേവാഃ | —ദേവന്മാർ |
| ന അശ്നന്തി വൈ | —അശിക്കുന്നില്ല. |
| ന പിബന്തി | —പാനം ചെയ്യുന്നില്ല. |
| ഏതത് ഏവ അമൃതം | —ഇതാകുന്ന അമൃതത്തെ |
| ദൃഷ്ട്വാ | —ദർശിച്ചിട്ടു് |
| തൃപ്യന്തി | —തൃപ്തന്മാരാകുന്നു. |
| തേ | —അവർ |
| ഏതത് ഏവ രൂപം | —ഇതേ രൂപത്തെ |
| അഭിസംവിശന്തി | —നോക്കിക്കൊണ്ടിരിക്കുന്നു. |
| ഏതസ്മാത് രൂപാത് | —ഈ രൂപത്തെ അനുഭവിപ്പാനായി |
| ഉദ്യന്തി | —ഉത്സാഹമുള്ളവരായിത്തീരുന്നു. |
| ഏവം | —ഇങ്ങനെ |
| ഏതത് അമൃതം | —ഈ അമൃതത്തെ |
| യഃ വേദ | —ആർ അറിയുന്നുവോ, |
| സഃ | —അവൻ |
| മരുതാം ഏകഃ ഇവ | —മരുത്തുകളിൽ ഒരുവനെപ്പോലെ |
| ഭൂത്വാ | —ആയിതീൎന്നിട്ടു് |
| സോമേന ഏവ മുഖേന | —സോമൻതന്നെയായ മുഖംകൊണ്ടു് |

| | |
|---|---|
| ഏതത് ഏവ അമൃതം | = ഇതേ അമൃതത്തെ |
| ദൃഷ്ട്വാ | = ദർശിച്ചിട്ടു് |
| തൃപ്യതി | = തൃപ്തനായിത്തീരുന്നു. |
| സഃ | = അവൻ |
| ഏതത് ഏവ രൂപം | = ഇതേ രൂപത്തെ |
| അഭിസംവിശതി | = നോക്കിക്കൊണ്ടിരിക്കുന്നു. |
| ഏതസ്മാത് രൂപാത് | = ഈ രൂപത്തെ അനുഭവിക്കാനായി |
| ഉദേതി | = ഉത്സാഹമുള്ളവനായിത്തീരുന്നു. |
| യാവത് | = എത്രകാലം |
| ആദിത്യഃ | = ആദിത്യൻ |
| പശ്ചാത് ഉദേതാ | = പടിഞ്ഞാറു് ഉദിക്കയും |
| പുരസ്താത് അസ്തം ഏതാ | = കിഴക്കു് അസ്തമിക്കയും ചെയ്യുന്നുവോ, |
| താവത് ദ്വിഃ | = അതിൻെറ രണ്ടു ഗുണംകാലം |
| ഉത്തരതഃ ഉദേതാ | = വടക്കുദിക്കയും |
| ദക്ഷിണതഃ അസ്തം ഏതാ | = തെക്കു് അസ്തമിക്കയും ചെയ്യും. |
| താവത് | = അത്രത്തോളംകാലം |
| സഃ | = അവൻ = ആ വിദ്വാൻ |
| മരുതാം ഏവ ആധിപത്യം | = മരുത്തുകൾക്കുതന്നെയുള്ള ആധിപത്യത്തേയും |
| സ്വാരാജ്യം | = സ്വാരാജ്യത്തേയും |
| പര്യേതാ | = എല്ലായിടത്തും പ്രാപിക്കും |

മൂന്നാമദ്ധ്യായത്തിൽ ഒൻപതാം ഖണ്ഡം കഴിഞ്ഞു.

---

## മൂന്നാമദ്ധ്യായത്തിൽ പത്താം ഖണ്ഡം

ഉപ: — അഥ യത് പഞ്ചമമമൃതം തത് സാദ്ധ്യാ ഉപജീവന്തി ബ്രഹ്മണാ മുഖേന, ന വൈ ദേവാ അശ്നന്തി

ന പിബന്ത്യേതദേവാമൃതം ദൃഷ്ട്വാ തൃപ്യന്തി; ത ഏതദേവരൂപമഭിസംവിശന്ത്യേതസ്മാദ്രൂപാദുദ്യന്തി.

സ യ ഏതദേവമമൃതം വേദ സാധ്യാനാമിവൈകോ ഭൂത്വാ ബ്രഹ്മണൈവ മുഖേനൈതദേവാമൃതം ദൃഷ്ട്വാ തൃപ്യതി,സ ഏതദേവ രൂപമഭിസംവിശത്യേതസ്മാദ്രൂപാ ദുദേതി.

സ യാവദാദിത്യ ഉത്തരത ഉദേതാ ദക്ഷിണതോ ƒസ്തമേതാ ദ്വിസ്താവദൂർദ്ധ്വ ഉദേതാƒർവാങസ്തമേതാ സാധ്യാനാമേവ താവദാധിപത്യം സ്വാരാജ്യം പര്യേതാ.

| | |
|---|---|
| അഥ | —പിന്നെ |
| പഞ്ചമം അമൃതം യത് | —അഞ്ചാമത്തെ അമൃതമേതോ, |
| തത് | —അതിനെ |
| സാധ്യാഃ | —സാധ്യന്മാർ |
| ബ്രഹ്മണാ മുഖേന | —ബ്രഹ്മത്തെ (അ) ബ്രഹ്മാവിനെ മുഖമാക്കി |
| ഉപജീവന്തി | —ഉപജീവിക്കുന്നു. |
| ദേവാഃ | —ദേവന്മാർ |
| ന അശ്നന്തി വൈ | —അശിക്കുന്നില്ല |
| ന പിബന്തി | —പാനം ചെയ്യുന്നില്ല. |
| ഏതത് അമൃതം | —ഈ അമൃതത്തെത്തന്നെ |
| ദൃഷ്ട്വാ ഏവ | —ദർശിച്ചിട്ടു് |
| തൃപ്യന്തി | —തൃപ്തരാകുന്നു. |
| ഏവം | —ഇപ്രകാരം |
| ഏതത് അമൃതം | —ഈ അമൃതത്തെ |
| യഃ വേദ | —ആർ അറിയുന്നുവോ |
| സഃ | —അവൻ |

സാധ്യാനാം ഏകഃ ഇവ —സാധ്യന്മാരിൽ ഒരുവനെപ്പോലെ
ഭൂത്വാ —ആയിത്തീൎന്നിട്ടു
ബ്രഹ്മണാ ഏവ മുഖേന —ബ്രഹ്മാവുതന്നെയായ മുഖം കൊണ്ടു്
ഏതത് ഏവ അമൃതം —ഇതേ അമൃതത്തെ
ദൃഷ്ട്വാ —ദർശിച്ചിട്ടു
തൃപ്യതി —തൃപ്തനായിത്തീരുന്നു
സഃ —അവൻ
ഏതത് ഏവ രൂപം —ഇതേ രൂപത്തെ
അഭിസംവിശതി —നോക്കിയിരിക്കുന്നു.
ഏതസ്മാത് രൂപാത് —ഈ രൂപത്തെ അനുഭവിക്കുന്നതിനായി
ഉദേതി —ഉത്സാഹമുള്ളവനായിത്തീരുന്നു.
ആദിത്യഃ —ആദിത്യൻ
യാവത് —എത്രകാലം
ഉത്തരതഃ —വടക്കു്
ഉദേതാ —ഉദിക്കയും
ദക്ഷിണതഃ —തെക്കു്
അസ്തം ഏതാ —അസ്തമിക്കയുംചെയ്യുന്നുവോ,
താവത് ദ്വിഃ —അതിൻെറ ഇരട്ടി കാലം
ഊർദ്ധ്വ —ഊർദ്ധ്വഭാഗത്തിൽ
ഉദേതാ — ഉദിക്കയും
അർവാങ് —താഴെ
അസ്തം ഏതാ —അസ്തമിക്കയും ചെയ്യുന്നു.
താവത് —അത്രത്തോളംകാലം
സഃ —അവൻ
സാധ്യാനാം ഏവ —സാധ്യന്മാൎക്കുള്ളതുതന്നെയായ
ആധിപത്യം —ആധിപത്യത്തേയും

സ്വാരാജ്യം —സ്വാരാജ്യത്തേയും
പര്യേതാ —പരിഗമിക്കും

ഭാഷ്യം:— കിഴക്കേ ദിക്കിലും തെക്കേ ദിക്കിലും എന്ന പോലെതന്നെ, പടിഞ്ഞാറും വടക്കും ഉദിക്കയും അതിനെതിരായ ദിക്കിൽ അസ്തമിക്കയുംചെയ്യുന്നു.

ഇവിടെ ഒരു ആശങ്കയുണ്ടാവാം: മുമ്പു മുമ്പു പറഞ്ഞവയിൽ ഉള്ളതിൻെറ ഇരട്ടി ഇരട്ടിക്കാലമാണു്, പിമ്പു പിമ്പു പറഞ്ഞവയിൽ ഉദിക്കയും അസ്തമിക്കയും ചെയ്യുന്നതെന്നു പറഞ്ഞതു പുരാണങ്ങൾക്കു വിരുദ്ധമായ ദർശനമാകുന്നു. സൂര്യനു്, നാലുദിക്കിലും, ഇന്ദ്രൻ, യമൻ, വരുണൻ, സോമൻ ഇവരുടെ പുരികളിൽ ഉദയാസ്തമയങ്ങൾക്കുള്ള കാലം തുല്യമാണെന്നാണല്ലോ പൗരാണികന്മാർ പറഞ്ഞിട്ടുള്ളതു്. എന്തെന്നാൽ മേരുവിൻെറ മുകളിൽ കൂടിയുള്ള സൂര്യൻെറ പ്രദക്ഷിണാവൃത്തി തുല്യമാകുന്നു. (മഹാമേരുഗിരി കോട്ടപോലെ ചുററിക്കിടക്കുകയാണെന്നും സൂര്യൻ അതിനുമുകളിൽക്കൂടി പ്രദക്ഷിണം ചുററുകയാണെന്നുമാണു് പുരാണസങ്കല്പം. അതു് അനുസരിച്ചു സൂര്യൻെറ ഗതി എല്ലായിടത്തും തുല്യമായതുകൊണ്ടു കാലാധിക്യത്തിനു കാരണമില്ല; അതിനാൽ നാലു പുരങ്ങളിലും ഉദയാസ്തമയകാലങ്ങൾ തുല്യങ്ങളാണെന്നു സാരം)

ഈ ആശങ്കയ്ക്കുത്തരം പറയേണ്ട ആവശ്യമില്ല; എന്തെന്നാൽ ശ്രുതിക്കു വിരുദ്ധമായിവരുന്ന സ്മൃതി പ്രമാണമല്ല; എങ്കിലും ദ്രവിഡാചാര്യർ ഇതിനു് ഒരുവിധം സമാധാനം പറഞ്ഞിട്ടുണ്ടു്. അതിങ്ങനെയാണു്:— അമരാവതിമുതൽ ഉള്ള പുരികളിൽ ഉത്തരോത്തരം ഇരട്ടിച്ച കാലം കൊണ്ടു ആൾപാർപ്പില്ലാതെയാകും. ഉദയമെന്നു പറയുന്നതു അവയിൽ വസിക്കുന്ന ആളുകൾക്കു് സൂര്യൻ ചക്ഷുസ്സിനു നേരേ വരുന്നതും അസ്തമയം അതിനു വിപരീതവു

മാകുന്ന പരമാത്ഥത്തിൽ ഉദയമോ അസ്തമയമോ ഇല്ല. അവിടെ വസിക്കുന്നവരായി പ്രാണികളൊന്നുമില്ലെങ്കിൽ ആദിത്യൻ ആ മാർഗ്ഗത്തിൽക്കൂടി ഗമിച്ചാലും അവക്കു ഉദിക്കയോ അസ്തമിക്കയോ ചെയ്യുന്നില്ല. എന്തെന്നാൽ സൂര്യൻ കണ്ണിനുനേരേ വരികയും മറകയും ചെയ്യുന്നില്ലല്ലോ. അമരാവതി ശൂന്യമാകുമ്പോഠം അതിനെ സംബന്ധിച്ചു സൂര്യൻ ഉദിക്കുന്നു എന്നു പ്രയോഗമില്ലാത്തതിനാൽ വസുക്കളുടെ ഭോഗം അവസാനിക്കുന്നു. ഇതുപോലെതന്നെ പിന്നെപ്പിന്നെ പറഞ്ഞ പുരികളിൽ ഇരട്ടിയിരട്ടി കാലംകൊണ്ടു രുദ്രാദികളുടെ ഭോഗം അവസാനിക്കുന്നു. പിന്നെപ്പിന്നെ പറഞ്ഞ പുരികളിൽ പ്രാണികളില്ലാതായിത്തീരുന്നതിനു മുമ്പു മുമ്പു പറഞ്ഞവയിൽ വേണ്ടതിൻെറ ഇരട്ടിയിരട്ടി ക്കാലം വേണമെന്നു സാരം. അങ്ങനെ അമരാവതിയിൽ ഉള്ളതിൻെറ ഇരട്ടിക്കാലം സംയമനിയിൽ ആഠംപാർപ്പുണ്ടായിരിക്കും; അതിനാൽ, അവയിൽ പാക്കുന്ന ആളുകഠംക്കു അമരാവതിയിലുള്ളവരെ അപേക്ഷിച്ചു് ഇരട്ടിക്കാലത്തേക്കു സൂര്യൻ ഉദിക്കയും അസ്തമിക്കുകയും ചെയ്യുന്നു എന്നു പറയുന്നതു യുക്തമാണു്. എന്തെന്നാൽ കാണുകയും കാണാതിരിക്കയും ഇരട്ടിക്കാലത്തേക്കുണ്ടാകുമല്ലോ. സംയമനിയിൽ പാക്കുന്ന ആളുകഠംക്കു്, തെക്കെന്നപോലെ ഉദിക്കയും വടക്കു് അസ്തമിക്കയും ചെയ്യുന്നു എന്നു പറയുന്നതു നമുക്കുള്ള ബോധത്തെ അടിസ്ഥാനപ്പെടുത്തിയാകുന്നു. അവിടെയുള്ളവക്കു തോന്നുന്നതു് കിഴക്കുദിക്കുകയും പടിഞ്ഞാറസ്തമിക്കുകയും ചെയ്യുന്നു എന്നുതന്നെയാണു്. ഇതുപോലെ സംയമനിയെ അപേക്ഷിച്ചു വാരുണിയിലും, വാരുണിയെ അപേക്ഷിച്ചു വിഭയിലും കാലാധിക്യം കണ്ടുകൊള്ളുക. ഉദിക്കുന്ന ആദിത്യനെ നോക്കുന്ന എല്ലാവക്കും വാമഭാഗത്താകയാൽ, മേരു, എല്ലാവക്കും വടക്കാകുന്നു. സൂര്യൻ അമരാവതിയിൽ മധ്യാഹ്നത്തിലാകുമ്പോഠം

സംയമനിയിൽ ഉദിക്കുന്നതായി കാണപ്പെടുന്നു അവിടെ മദ്ധ്യാഹ്നത്തിലാകുമ്പോഠം വാരുണിയിൽ ഉദിക്കുന്നതായി കാണപ്പെടുന്നു. അതുപോലെ മേലുള്ളവയിലും. എന്തെന്നാൽ പ്രദക്ഷിണാവൃത്തി തുല്യമാണല്ലോ.

ചുററും പർവതമാകുന്ന കോട്ടയാൽ ആദിത്യരശ്മിപ്രവേശം തടുക്കപ്പെട്ടിരിക്കുന്ന ഇളാവൃതവാസികഠംക്ക്, സൂര്യൻ മുകളിൽ ഉദിക്കുകയും താഴെ അസ്തമിക്കയും ചെയ്യുന്നതുപോലെ തോന്നും. അവിടെ പർവതങ്ങളുടെ മുകളിലുള്ള ദ്വാരംവഴിയാണല്ലോ സൂര്യപ്രകാശം പ്രവേശിക്കുന്നതു്,

അങ്ങനെ ഭോഗകാലത്തിനു് ആധിക്യമുള്ളതുകൊണ്ടു്, മുക്കുമുതലായ അമൃതങ്ങളെ ഉപജീവിക്കുന്നവർക്കും അമൃതങ്ങഠംക്കും മേന്മേൽ ഇരട്ടിച്ച വീര്യമുണ്ടെന്നുള്ളതു് അനുമാനിക്കാം. ഉദ്യമനം സംവേശനം മുതലായവ രുദ്രാദിദേവന്മാർക്കും വിദ്വാനും സമംതന്നെ.

മൂന്നാമദ്ധ്യായത്തിൽ പത്താംഖണ്ഡം കഴിഞ്ഞു.

---

## മൂന്നാമദ്ധ്യായത്തിൽ പതിനൊന്നാംഖണ്ഡം.

ഉപ:— അഥ തത ഊർദ്ധ്വ ഉദേത്യ നൈവോദേതാ നാസ്തമേതാ, ഏകല ഏവ മദ്ധ്യേ സ്ഥാതാ; തദേഷ ശ്ലോകഃ:—

തതഃ അഥ —അതിനുശേഷം — പ്രാണികളെ അനുഗ്രഹിക്കുന്നതിനുള്ള കാലത്തിനുശേഷം

ഊർദ്ധ്വഃ —ഊർദ്ധ്വനായിട്ടു് —ബ്രഹ്മമായിത്തീർന്നു്

| | |
|---|---|
| ഉദേത്യ | =ഉയർന്നിട്ടു് |
| ന ഏവ ഉദേതാ | =ഉദിക്കാത്തവനായിട്ടും |
| ന അസ്തം ഏതാ | =അസ്തത്തെ പ്രാപിക്കാത്തവനായിട്ടും |
| ഏകലഃ ഏവ | =ഏകലനായിട്ടു (=അദ്വിതീയനായിട്ടു)തന്നെ |
| മദ്ധ്യേ | =മദ്ധ്യത്തിൽ=തന്നിൽതന്നെ |
| സ്ഥാതാ | =സ്ഥിതിചെയ്യും. |
| തദ് | =ആ അർത്ഥത്തിൽ |
| ഏഷഃ ശ്ലോകഃ | =ഈ ശ്ലോകം ഉണ്ടു്:— |

ഭാഷ്യം:— ഇങ്ങനെ ഉദയവും അസ്തമയവുംകൊണ്ടു്, സ്വകർമ്മഫലഭോഗത്തിനു നിമിത്തമായ അനുഗ്രഹം ചെയ്കയും, ആ കർമ്മഫലത്തിന്റെ ഉപഭോഗം കഴിഞ്ഞു് ആ പ്രാണിജാതങ്ങളെ തന്നിൽതന്നെ സംഹരിക്കുകയും ചെയ്തിട്ടു്, ബ്രഹ്മമായിത്തീർന്നു് തന്നിൽതന്നെ ഉയർന്നു, ആരെക്കുറിച്ചും ഉദിക്കുന്നതിനു പ്രാണികളില്ലാത്തതിനാൽ ഉദിക്കയോ അസ്തമിക്കയോ ചെയ്യാതെ, അദ്വിതീയനായും അനവയവനായും മദ്ധ്യത്തിൽതന്നെ സ്ഥിതിചെയ്യും. അങ്ങനെയിരിക്കെ, ഒരു വിദ്വാൻ വസുക്കൾ മുതലായവരെപ്പോലെയായിത്തീർന്നു, രോഹിതരൂപം മുതലായ അമൃതത്തിന്റെ ഭാഗവും അനുഭവിച്ചു, മേൽ പറഞ്ഞ ക്രമത്തിനു് തന്റെ ആത്മാവായ സവിതാവിനെ താൻതന്നെ എന്നറിഞ്ഞു്, സമാഹിതചിത്തനായിരുന്നു്, അനുഭവപ്പെടുത്തി എഴുന്നേററപ്പോൾ വേറൊരാൾ ചോദിച്ചു:— "അങ്ങു ബ്രഹ്മലോകത്തിൽനിന്നാണല്ലോ വരുന്നതു്, അവിടെയും അഹോരാത്രങ്ങളെക്കൊണ്ടു് ചുററിത്തിരിഞ്ഞു് സൂര്യൻ, ഇവിടെ നമുക്കെന്നപോലെ, ശരീരികളുടെ ആയുസ്സിനെ ക്ഷയിപ്പിക്കുന്നുണ്ടോ" ഇതുകേട്ട യോഗി

താഴെപ്പറയുന്ന മന്ത്രത്തെ പറഞ്ഞു. അങ്ങനെ ചോദിക്ക യും പറകയും ചെയ്ത അർത്ഥത്തിൽ ആ യോഗി പറഞ്ഞ തായി താഴെ പറയുന്ന ശ്ലോകമുണ്ടെന്നു ശ്രുതി പറയുന്നു.

മന്ത്രം:— ന വൈ തത്ര, ന നിമ്ളോച നോദിയായ
കദാചന; ദേവാസ്തേനാഹം സത്യേന മാ
വിരാധിഷി ബ്രഹ്മണേതി 3.

| | |
|---|---|
| തത്ര | =അവിടെ=ആ ബ്രഹ്മലോകത്തിൽ |
| ന വൈ | =ഇല്ല=നീ ചോദിക്കുന്നതു ഇല്ല. |
| കദാചന | =ഒരിക്കലും |
| ന നിമ്ളോച | =സൂര്യൻ അസ്തമിച്ചിട്ടില്ല. |
| ന ഉദിയായ | =ഉദിച്ചിട്ടുമില്ല. |
| ദേവാഃ | =അല്ലയോ ദേവന്മാരേ! |
| അഹം | =ഞാൻ |
| ബ്രഹ്മണാ | =ബ്രഹ്മസ്വരൂപമായ |
| തേന സത്യേന | =ആ സത്യത്തോടു |
| മാ വിരാധിഷി | =വിരുദ്ധനാവരുത്. |
| ഇതി | =എന്നു്. |

ഭാഷ്യം:— "ഞാൻ വിട്ടുപോന്ന ആ ബ്രഹ്മലോക ത്തിൽ നീ ചോദിച്ചതൊന്നുമില്ല. അവിടെ ഒരിക്കലും സൂര്യൻ ഉദിക്കയോ അസ്തമിക്കയോ ചെയ്തിട്ടില്ല." ബ്രഹ്മലോകത്തിൽ ഉദയാസ്തമയങ്ങളില്ലെന്നു പറയു ന്നതു ശരിയായിരിക്കുവാൻ തരമില്ലെന്നു പ്രശ്നകർത്താവു പറഞ്ഞതുകേട്ട്, ശപഥംചെയ്യുന്ന മട്ടിൽ പറയുന്നു:—"അ ല്ലയോ ദേവന്മാരേ! നിങ്ങൾ സാക്ഷികളാണ്; ഞാൻ പറ ഞ്ഞ സത്യവാക്കുകൾ കേൾക്കുവിൻ! ഞാൻ ബ്രഹ്മസ്വ രൂപമായ സത്യത്തോടു വിരുദ്ധനാവരുത്. എനിക്കു ബ്ര ഹ്മപ്രാപ്തി ഉണ്ടാവാതിരിക്കരുതെന്നർത്ഥം 3,

അവൻ പറഞ്ഞതു സത്യമാണെന്നു ശ്രുതി പറയുന്നു:—

ഉപ:— നഹവാ അസ്മാ ഉദേതി ന നിമ്ലോചതി സകൃദ് ദിവാഹൈവാസ്മൈ ഭവതി യ ഏതാമേവം ബ്രഹ്മോപനിഷദം വേദ          4.

ഏവം                          —ഇപ്രകാരം
ഏതാം ബ്രഹ്മോപനിഷദം —ഈ ബ്രഹ്മോപനിഷത്തിനെ
യഃ വേദ                        —ആരു് അറിയുന്നുവോ,
അസ്മൈ                        —ഇവന്നു്
ന ഉദേതിഹവൈ               —ഉദിക്കുന്നുമില്ല;
ന നിമ്ലോചതി                —അസ്തമിക്കുന്നുമില്ല;
അസ്യ                          —ഇവന്നു്
സകൃത്                        —എപ്പോഴും
ദിവാ ഏവ                     —പകൽതന്നെ.

ഭാഷ്യം:—ഈ ബ്രഹ്മോപനിഷത്തിനെ ഇങ്ങനെ അറിയുന്നവൻ,—അതായതു്, വംശം, മധുപൂപം, മധുനാഡികാ ഇവയേയും, ലോഹിതം മുതലായ അമൃതങ്ങളിൽ ഓരോന്നിനോടു് വസുക്കാ മുതലായ പ്രത്യേക ദേവന്മാർക്കുള്ള സംബന്ധത്തേയും, ഉദ്യമനം സംവേശനം മുതലായി വേറേ പറഞ്ഞിട്ടുള്ളതുമെല്ലാം അറിയുന്നവന്നു് സൂര്യൻ ഉദിക്കയോ അസ്തമിക്കയോ ചെയ്യുന്നില്ല. അവന്നു എപ്പോഴും പകൽതന്നെയാണു്. ഇപ്രകാരമുള്ള ബ്രഹ്മവിത്തു്, ഉദയാസ്തമയകാലങ്ങളെക്കൊണ്ടു പരിച്ഛേദിക്കുവാൻ പാടില്ലാത്തതും നിത്യവും അജവുമായ ബ്രഹ്മമായിത്തീരുന്നു എന്നർത്ഥം.

ഉപ:— തദ്ധൈതദ് ബ്രഹ്മാ പ്രജാപതയ ഉവാച പ്രജാപതിർമ്മനവേ മനുഃ പ്രജാഭ്യഃ, തദ്ധൈതദുദ്ദാലകായ*ff*രുണയേ ജ്യേഷ്ഠായ പുത്രായ പിതാ ബ്രഹ്മ പ്രോവാച          5.

| | |
|---|---|
| തത് ഏതത് | =അങ്ങനെയുള്ള ഈ മധുജ്ഞാനത്തെ |
| ബ്രഹ്മാ | =ബ്രഹ്മാവ് = ഹിരണ്യഗർഭൻ |
| പ്രജാപതയേ | =പ്രജാപതിക്ക് = വിരാട്ടിനു |
| ഉവാച ഹ | =പറഞ്ഞുകൊടുത്തു; |
| പ്രജാപതിഃ | =പ്രജാപതി |
| മനവേ | =മനുവിനും |
| മനുഃ | =മനു |
| പ്രജാഭ്യഃ | =പ്രജകൾക്കും |
| തത് ഏതത് ബ്രഹ്മ | =അങ്ങനെയുള്ള ഈ ബ്രഹ്മജ്ഞാനത്തെ |
| ജ്യേഷ്ഠായ പുത്രായ | =ജ്യേഷ്ഠപുത്രനായ |
| ആരുണയേ ഉദ്ദാലകായ | =അരുണന്റെ അപത്യമായ ഉദ്ദാലകനു് |
| പിതാ | =പിതാവ്, |
| പ്രോവാച | =പറഞ്ഞുകൊടുത്തു. |

ഭാഷ്യം:— അങ്ങനെയുള്ള ഈ മധുജ്ഞാനത്തെ ഹിരണ്യഗർഭൻ വിരാട്ടായ പ്രജാപതിക്കു പറഞ്ഞുകൊടുത്തു. അവൻ മനുവിനും, മനു, ഇക്ഷ്വാകുപ്രഭൃതികളായ തന്റെ സന്താനങ്ങൾക്കും ഉപദേശിച്ചു. (ഇങ്ങനെ ബ്രഹ്മാവു മുതലായ ശ്രേഷ്ഠമായ പാരംപര്യംവഴിക്കു വന്നിട്ടുള്ളതാണെന്നു പറയുന്നതു് വിദ്യയെ സ്തുതിക്കുന്നതിനാണു്.) ഈ മധുജ്ഞാനാഖ്യമായ ബ്രഹ്മജ്ഞാനത്തെ ജ്യേഷ്ഠപുത്രനായ ഉദ്ദാലകനു്, പിതാവായ അരുണനും ഉപദേശിച്ചിട്ടുണ്ടു്.

ഉപ:— ഇദം വാവ തജ് ജ്യേഷ്ഠായ പുത്രായ പിതാ ബ്രഹ്മ പ്രബ്രൂയാത്; പ്രണായ്യായ വാ/ന്തേവാസിനേ-നാന്യസ്മൈ കസ്മൈചന 5

| | |
|---|---|
| തത് ഇദം ബ്രഹ്മ | — അങ്ങനെയുള്ള ഈ ബ്രഹ്മത്തെ, |
| പിതാ | — പിതാവു് |
| ജ്യേഷ്ഠായ പുത്രായ | — ജ്യേഷ്ഠനായ പുത്രന്നോ. |
| പ്രണായ്യായ | — പ്രണായ്യനായ — യോഗ്യനായ |
| അന്തേവാസിനേ വാ | — അന്തേവാസിക്കോ — ശിഷ്യന്നോ |
| പ്രബ്രൂയാത് | — പറഞ്ഞുകൊടുക്കണം. |
| അന്യസ്മൈ | — അന്യന്നു് |
| കസ്മൈചന | — ഒരുത്തനും |
| ന പ്രബ്രൂയാത് | — ഉപദേശിച്ചുകൊടുക്കരുതു് |

ഭാഷ്യം:— അങ്ങനെയുള്ള ഈ ബ്രഹ്മവിജ്ഞാനത്തെ വേറെ ഉള്ളവരും, എല്ലാ പ്രിയത്തിനും അർഹനായ പുത്രനോ യോഗ്യനായ ശിഷ്യന്നോ അല്ലാതെ, വേറെ ആർക്കും ഉപദേശിച്ചുകൊടുക്കരുതു്.

ഉപ:— യദ്യപ്യസ്മാ ഇമാമദ്ഭിഃ പരിഗൃഹീതാം ധനസ്യ പൂർണ്ണാം ദദ്യാദേതദേവ തതോ ഭൂയ ഇത്യേതദേവ തതോ ഭൂയ ഇതി 6

| | |
|---|---|
| അസ്മൈ | — ഇവന്നു് — ഈ വിദ്യാദാതാവിന്നു് |
| അദ്ഭിഃ | — അപ്പുകളാൽ — ജലത്താൽ |
| പരിഗൃഹീതാം | — ചുററപ്പെട്ടതും |
| ധനസ്യ പൂർണ്ണാം | — ധനംകൊണ്ടു പൂർണ്ണയുമായ |
| ഇമാം | — ഈ പൃഥിവിയെ |
| യദ്യപി ദദ്യാത് | — കൊടുക്കുകയാണെങ്കിൽപോലും |
| ഏതത് ഏവ | — ഇതുതന്നെയാണു് — ഈ മധുവിദ്യ ദാനംചെയ്യുന്നതുതന്നെയാണു് |
| തതഃ | — അതിനേക്കാൾ |
| ഭൂയഃ | — അധികമായിട്ടുള്ളതു്. |
| ഇതി | — എന്നു്. |

ഭാഷ്യം:— വിദ്യാദാനം ചെയ്യുന്നതിന്ന യോഗ്യരായി,

തനിക്കു് വിദ്യതരുന്നവൻ, ധനംതരുന്നവൻ, ബുദ്ധിമാനായ ശ്രോത്രിയൻ മുതലായി പലരുമുണ്ടാകാവുന്നതാണു്; അവരുടെ കൂട്ടത്തിൽ രണ്ടുപേർക്കു മാത്രമേ വിദ്യാദാനം അനുവദിച്ചുള്ളു. അങ്ങനെ വിദ്യാദാനത്തിനുള്ള പാത്രങ്ങളെ ചുരുക്കിക്കളഞ്ഞതെന്താണെന്നു പറയുന്നു:— ഈ വിദ്യ ഉപദേശിച്ചുകൊടുക്കുന്ന ആചാര്യനു്, ഒരുവൻ, ഭോഗോപകരണങ്ങളെക്കൊണ്ടു നിറഞ്ഞ ഈ ഭൂമി മുഴുവൻതന്നെ പ്രതിഫലമായിക്കൊടുത്താലും അതു് ആ ആചാര്യനു് ശരിയായ പ്രതിഫലമാകയില്ല. എന്തെന്നാൽ, ഈ മധുവിദ്യാദാനം അതിനേക്കാരം വളരെ വളരെ കൂടുതൽ ഫലമുള്ളതാണു്. ഏതദേവതതോഭൂയ ഇതി എന്നു രണ്ടുതവണ പറഞ്ഞതു് ആദരത്തിനുവേണ്ടിയാണു്. 6

മൂന്നാമദ്ധ്യായത്തിൽ പതിനൊന്നാംഖണ്ഡം കഴിഞ്ഞു

---

## മൂന്നാമദ്ധ്യായത്തിൽ പന്ത്രണ്ടാം ഖണ്ഡം

ഭാഷ്യം:— ഈ ബ്രഹ്മവിദ്യ ഇപ്രകാരം വളരെ കൂടുതൽ ഫലമുള്ളതായതിനാൽ, അതു വേറൊരുപ്രകാരത്തിലും പറയണമെന്നുവച്ചു്, "ഗായത്രീ വാ" ഇത്യാദി ആരംഭിക്കുന്നു. ഗായത്രിവഴിയായി ബ്രഹ്മവിദ്യയെപ്പറകയും ചെയ്യുന്നു. ഇങ്ങനെ വീണ്ടും പറയുന്നതു് യാതൊരു വിശേഷവുമില്ലാത്തതും, അല്ല. അല്ല, എന്നുള്ള നിഷേധംവഴിയായി അറിയപ്പെടേണ്ടതുമായ ബ്രഹ്മത്തെ അറിവാൻ വളരെ പ്രയാസമുള്ളതുകൊണ്ടാണു്. പല ഛന്ദസ്സുകളുള്ളപ്പോരം ഗായത്രിയെത്തന്നെ ബ്രഹ്മജ്ഞാനത്തിനു ദ്വാരമായി എടുത്തതു് ഗായത്രിക്കുള്ള പ്രാധാന്യത്താൽ ആകുന്നു. സോമത്തെക്കൊണ്ടുവരുന്നതു ഗായത്രീഛന്ദസ്സിലുള്ള ഋക്കു

കളെക്കൊണ്ടായതുകൊണ്ടും, അഥവാ, സോമത്തെ കൊണ്ടു വരുന്നതിനായി ദേവന്മാർ ഗായത്രി, ത്രിഷ്ടുപ്പ്, ജഗതി ഇവയെ നിയോഗിച്ചപ്പോരം ജഗതിയും ത്രിഷ്ടുപ്പും തങ്ങരംക്കു ശക്തിയില്ലാഞ്ഞതിനാൽ പാതിവഴിക്കുവെച്ചു തിരിച്ചുപോന്നിട്ടും, ഗായത്രി സോമത്തിന്റെ അടുക്കൽ എത്തി, കാവൽക്കാരെ തോല്പിച്ചു്, അതിനെ ദേവന്മാക്കു കൊണ്ടുവന്നുകൊടുത്തതുകൊണ്ടും, ഉഷ്ണിക്കു്, അനുഷ്ടുപ്പ് മുതലായ മററു ഛന്ദസ്സുകളുടെ അക്ഷരസംഖ്യകളിൽ ഗായത്രിയുടെ അക്ഷരസംഖ്യ അടങ്ങിയിരിക്കുന്നതിനാൽ ഗായത്രി ഇതരഛന്ദസ്സുകളിലും വ്യാപിച്ചിരിക്കുന്നതുകൊണ്ടും, ഗായത്രിക്കു യജ്ഞത്തിൽ പ്രാധാന്യമുണ്ടു്. ബ്രഹ്മം ഗായത്രിയുടെ സാരമായതുകൊണ്ടു്, ഗുരുതരമായ ആ ബ്രഹ്മംപോലും, മാതാവിനെപ്പോലെ ഗുരുതരയായ ഗായത്രിയെ വിട്ടു മററൊന്നിനെ പ്രാപിക്കുന്നില്ല. ഗായത്രി ഏററവും ഗൗരവമുള്ളതാണെന്നു ലോകത്തിൽ പ്രസിദ്ധവുമാണു്. അതുകൊണ്ടാണു ഗായത്രിവഴിയായിത്തന്നെ ബ്രഹ്മത്തെപ്പറയുന്നതു്.

ഉപ:— ഗായത്രീ വാ ഇദം സർവം ഭൂതം യദിദം കിംച; വാഗ്വൈ ഗായത്രീ, വാഗ്വാ ഇദം സർവം ഭൂതം ഗായത്രീ ത്രായതേച. 1

ഇദം യത് കിംച —ഈ ജഗത്തായിരിക്കുന്നതു് ഏതെല്ലാമോ
ഇദം സർവം ഭൂതം —ഈ ഭൂതമെല്ലാം
ഗായത്രീ വൈ —ഗായത്രിയാകുന്നു.
ഗായത്രീ —ഗായത്രി എന്നതു്
വാക് വൈ —വാക്കാകുന്നു.
വാക് വാ —വാക്കു്
ഇദം സർവം ഭൂതം —ഈ ഭൂതത്തെ എല്ലാം

| | |
|---|---|
| ഗായതി ച | —ഗാനം ചെയ്കയും |
| ത്രായതി ച | —ത്രാണം ചെയ്കയും ചെയ്യുന്നു. |

ഭാഷ്യം:— സ്ഥാവരമോ ജംഗമമോ ആയി എതെല്ലാം വക പ്രാണികളുണ്ടോ അതെല്ലാം ഗായത്രിതന്നെ. ഒരു ഛന്ദസ്സുമാത്രമായ ഗായത്രിക്കു സർവ്വഭൂതാത്മകത്വം അനുപപന്നമാണെന്നു ശങ്കിക്കേണ്ട; ഗായത്രി എന്നു പറയുന്നതു് അതിനു കാരണമായ വാക്കുതന്നെയാണു്. വാക്കു് എല്ലാ ഭൂതങ്ങളേയും ഗാനം ചെയ്കയും ത്രാണംചെയ്കയും ചെയ്യുന്നു. "ഇതാ പശു. ഇതാ കുതിര" എന്നു ഗാനം ചെയ്യു(ശബ്ദിക്കു)ന്നു. "ഭയപ്പെടേണ്ട, നിനക്കു പേടിക്കുവാൻ എന്തുവന്നിരിക്കുന്നു?" എന്നുള്ള വാക്കു് എല്ലാ ഭയവും നീക്കി രക്ഷിക്കയും ചെയ്യുന്നു. ഇങ്ങനെ വാക്കു്, ഭൂതങ്ങളെ ഗാനംചെയ്കയും ത്രാണം ചെയ്കയും ചെയ്യുന്നതു്, ഗായത്രിതന്നെ ചെയ്യുന്നതാണു്. എന്തെന്നാൽ, വാക്കും ഗായത്രിയും ഒന്നുതന്നെയാണല്ലോ. ഗാനംചെയ്കയും ത്രാണംചെയ്കയും ചെയ്യുന്നതുകൊണ്ടാണു ഗായത്രിയെ ഗായത്രി എന്നു പറയുന്നതു്.

ഉപ:— യാ വൈ സാ ഗായത്രീ, ഇയം വാവ സാ, യേയം പൃഥിവീ; അസ്യാംഹീദം സർവം ഭൂതം പ്രതിഷ്ഠിതം; ഏതാമേവ നാതി ശീയതേ. 2

| | |
|---|---|
| സാ ഗായത്രീ | —ആ ഗായത്രി |
| യാ വൈ | —ഏതാണോ |
| സാ | —അതു് |
| ഇയം വാവ | —ഇതുതന്നെ; |
| ഇയം പൃഥിവീ | —ഈ പൃഥിവി |
| യാ | —ഏതോ |
| സാ | —അതുതന്നെ. |
| ഇദം സർവം ഭൂതം | —ഈ ഭൂതമെല്ലാം |

| | |
|---|---|
| അസ്യാം ഹി | —ഇതിലാണല്ലോ—ഈ പൃഥിവിയിലാണല്ലോ |
| പ്രതിഷ്ഠിതം | —പ്രതിഷ്ഠിതമായിരിക്കുന്നതു്, |
| ഏതാം ഏവ | —ഇതിനെത്തന്നെ |
| ന അതിശീയതേ | —അതിശയിക്കുന്നുമില്ല—അതിക്രമിക്കുന്നുമില്ല. |

ഭാഷ്യം:— മേൽപറഞ്ഞ ലക്ഷണങ്ങളോടുകൂടിയ ഗായത്രി ഈ പൃഥിവിതന്നെയാണു്. പൃഥിവി ഗായത്രിയാകുന്നതെങ്ങനെ എന്നാണെങ്കിൽ പറയാം:— സർവ ഭൂതങ്ങളുടേയും സംബന്ധം പൃഥിവിക്കുണ്ടു്. എങ്ങനെ എന്നാൽ, ഈ പൃഥിവിയിലാണു്,സ്ഥാവരങ്ങളും ജംങ്ഗമങ്ങളുമായ ഭൂതങ്ങളെല്ലാം പ്രതിഷ്ഠിതങ്ങളായിരിക്കുന്നതു്. അവ ഈ പൃഥിവിയെ അതിവർത്തിക്കുന്നുമില്ല. ഗാനം കൊണ്ടും ത്രാണംകൊണ്ടും ഗായത്രിക്കു സർവഭൂതങ്ങളോടും സംബന്ധമുള്ളതുപോലെ, ഭൂതങ്ങൾക്കു പ്രതിഷ്ഠയായതു കൊണ്ടു പൃഥിവിയും ഭൂതങ്ങളോടു സംബദ്ധയായിരിക്കുന്നു. അതിനാൽ പൃഥിവി ഗായത്രിയാകുന്നു. 2

ഉപ:— യാ വൈ സാ പൃഥിവീ, ഇയം വാവ സാ യദിദമസ്മിൻ പുരുഷേ ശരീരം, അസ്മിൻ ഹീമേ പ്രാണാഃ പ്രതിഷ്ഠിതാഃ; ഏതദേവ നാതിശീയന്തേ. 3

| | |
|---|---|
| സാ പൃഥിവീ | —അപ്രകാരമുള്ള പൃഥിവീ |
| യാ വൈ | —ഏതാണോ, |
| സാ | —അതു് |
| ഇയം വാവ | —ഇതാകുന്നു. |
| ഇദം ശരീരം | — ഈ ശരീരം |
| യത് | —ഏതോ |
| തത് | —അതാകുന്നു. |

| | |
|---|---|
| ഹി | —എന്തെന്നാൽ |
| ഇമേ പ്രാണാഃ | —ഈ പ്രാണങ്ങൾ |
| അസ്മിൻ | —ഇതിൽ—ഈ ശരീരത്തിൽ |
| പ്രതിഷ്ഠിതാഃ | —പ്രതിഷ്ഠിതങ്ങളായിരിക്കുന്നു |
| ഏതത് ഏവ | —ഇതിനെത്തന്നെ |
| ന അതിശീയന്തേ | —അതിശയിക്കുന്നില്ല. |

ഭാഷ്യം:— പൃഥിവിയായ ഗായത്രി ഏതോ, അതു തന്നെയാണ്, കാര്യകാരണസങ്ഘാതരൂപനായ ഈ പുരുഷൻ ജീവിച്ചിരിക്കുമ്പോൾ ഉള്ള ശരീരം. എന്തെന്നാൽ, ശരീരം പാർത്ഥിവമാകുന്നു. ശരീരം ഗായത്രിയാകുന്നതെങ്ങനെ എന്നാണെങ്കിൽ പറയാം:— ഈ ശരീരത്തിലാണ്, ഭൂതശബ്ദംകൊണ്ടു പറയപ്പെടാവുന്ന പ്രാണങ്ങൾ പ്രതിഷ്ഠിതങ്ങളായിരിക്കുന്നത്. പൃഥിവിയെപ്പോലെ, ഭൂതശബ്ദവാച്യങ്ങളായ പ്രാണങ്ങൾക്കു പ്രതിഷ്ഠാസ്ഥാനമായതുകൊണ്ട്, ശരീരം ഗായത്രിയാകുന്നു. പ്രാണങ്ങൾ ഈ ശരീരത്തെ അതിക്രമിക്കുന്നില്ല. അതുകൊണ്ടാണ് അവ ശരീരത്തിൽ പ്രതിഷ്ഠിതങ്ങളാണെന്നു പറയുന്നതെന്നു സാരം 3

ഉപ:— യദ്വൈ തത് പുരുഷേ ശരീര, മിദം വാവ തത്, യദിദമന്തഃ പുരുഷേ ഹൃദയം; അസ്മിൻ ഹീമേ പ്രാണാഃ പ്രതിഷ്ഠിതാഃ ഏതദേവ നാതിശീയന്തേ. 4

| | |
|---|---|
| പുരുഷേ | —പുരുഷനിലുള്ള |
| തത് ശരീരം | —ആ ശരീരം |
| യത് വൈ | —ഏതോ, |
| തത് | —അതു് |
| അന്തഃ പുരുഷേ | —പുരുഷന്റെ ഉള്ളിൽ ഉള്ള |
| ഇദം ഹൃദയം യത് | —ഈ ഹൃദയമേതോ, |

| | |
|---|---|
| ഇദം വാവ | = ഇതാകുന്നു |
| ഹി | =എന്തെന്നാൽ |
| ഇമേ പ്രാണാഃ | =ഈ പ്രാണങ്ങൾ |
| അസ്മിൻ | =ഇതിൽ=ഈ ഹൃദയത്തിൽ |
| പ്രതിഷ്ഠിതാഃ | =പ്രതിഷ്ഠിതങ്ങളായിരിക്കുന്നു. |
| ഏതത് ഏവ | =ഇതിനെത്തന്നെ |
| ന അതിശീയന്തേ | =അതിക്രമിക്കുന്നില്ല. |

ഭാഷ്യം:—പുരുഷനിലുള്ള ശരീരമാകുന്ന ഗായത്രി ഈ പുരുഷന്റെ ഉള്ളിൽ ഉള്ള ഹൃദയമാകുന്നു. അതെങ്ങനെ എന്നാൽ, ഈ ഹൃദയത്തിലാണു് പ്രാണങ്ങൾ പ്രതിഷ്ഠിതങ്ങളായിരിക്കുന്നതു്; അതുകൊണ്ടു്, ശരീരംപോലെ ഹൃദയം ഗായത്രിയാകുന്നു. പ്രാണങ്ങൾ ഇതിനെത്തന്നെ അതിക്രമിക്കാതിരിക്കയുംചെയ്യുന്നു. "പ്രാണോഹി പിതാ, പ്രാണോ മാതാ" എന്നും, "അഹിംസൻ സർവാ ഭൂതാനി" എന്നും ശ്രുതി ഉള്ളതുകൊണ്ടു പ്രാണങ്ങൾ ഭൂതശബ്ദവാച്യങ്ങളാകുന്നു. ഭൂതശബ്ദവാച്യങ്ങളായ പ്രാണങ്ങളോടു സംബന്ധമുള്ളതുകൊണ്ടു ശരീരവും ഹൃദയവും ഗായത്രിയാണെന്നു സാരം. 4

ഉപ:— സൈഷാ ചതുഷ്പദാ ഷഡ്വിധാ ഗായത്രീ തദേതദൃചാഽഭ്യനൂക്തം. 5

| | |
|---|---|
| സാ ഏഷാ ഗായത്രീ | =അങ്ങനെയുള്ള ഈ ഗായത്രീ |
| ചതുഷ്പദാ | =നാലു പാദങ്ങളോടുകൂടിയതും |
| ഷഡ്വിധാ | =ആറുവിധത്തിലുള്ളതുമാകുന്നു. |
| തത് | =അങ്ങനെയുള്ള |
| ഏതത് | =ഈ ഗായത്രി എന്നുപറയുന്ന ബ്രഹ്മം |
| ഋചാ | =ഋക്കിനാലും |
| അഭ്യനൂക്തം | =പ്രകാശിപ്പിക്കപ്പെട്ടിട്ടുണ്ടു്. |

ഭാഷ്യം:— അപ്രകാരമുള്ള ഈ ഗായത്രി, നാലു പാദങ്ങളോടും, ഓരോ പാദത്തിലും ആറക്ഷരങ്ങളോടുംകൂടിയതും, വാക്ക, ഭൂതങ്ങൾ,പൃഥിവി, ശരീരം, ഹൃദയം, പ്രാണങ്ങൾ ഇവയുടെ രൂപത്തിൽ ആറുപ്രകാരത്തിലുള്ളതുമാകുന്നു. വേറെ അത്ഥത്തിൽ നിർദ്ദേശിക്കപ്പെട്ടവയാണെങ്കിലും വാക്കും പ്രാണങ്ങളും ഗായത്രിയുടെ പ്രകാരഭേദങ്ങളാകുന്നു എന്നുവയ്ക്കണം. അങ്ങനെ വയ്ക്കാതെ ആറു വിധത്തിലെന്നുള്ള സംഖ്യയെ തികയ്ക്കുന്നതിനു വഴിയില്ല. അപ്രകാരമുള്ള ഗായത്രി എന്നുപറയുന്ന ഈ ബ്രഹ്മം ഋക്കിനാ (മന്ത്രത്താ)ലും പ്രകാശിപ്പിക്കപ്പെട്ടിട്ടുണ്ട്. 5

ഉപ:— താവാനസ്യ മഹിമാ തതോ ജ്യായാംശ്ച പൂരുഷഃ പാദോഽസ്യ സർവാ ഭൂതാനി ത്രിപാദസ്യാമൃതം ദിവി. 6

| | |
|---|---|
| താവാൻ | —അത്രത്തോളം ഉള്ളത് |
| അസ്യ | —ഇതിൻെറ— ഈ ഗായത്രി എന്നു പറയുന്ന ബ്രഹ്മത്തിൻെറ |
| മഹിമാ | —മഹിമാവാകുന്നു—വിഭൂതി വിസ്താരമാകുന്നു. |
| പൂരുഷഃ | —പൂരുഷൻ—പുരുഷൻ |
| തതഃ | —അതിനെക്കാൾ |
| ജ്യായാൻ ച | —ജ്യായാനു (മഹത്തരനു)മാകുന്നു |
| സർവാ ഭൂതാനി | —എല്ലാ ഭൂതങ്ങളും |
| അസ്യ പാദഃ | —ഇവൻെറ പാദമാകുന്നു—നാലിലൊരു ഭാഗമാകുന്നു |
| അസ്യ | —ഇവൻെറ |
| ത്രിപാത് | —മൂന്നു പാദങ്ങളോടുകൂടിയ |
| അമൃതം | —അമൃതം |
| ദിവി | —ദ്യോവിലാകുന്നു |
| ഇതി | —എന്നു് |

ഭാഷ്യം:— നാലു പാദങ്ങളോടു കൂടിയതും ആറുവിധത്തിലുള്ളതുമായി, ഗായത്രി എന്നു വ്യാഖ്യാനിക്കപ്പെട്ടിടത്തോളമുള്ളതു, പാദവിഭാഗത്തോടു കൂടിയ, ഗായത്രി എന്നു പറയുന്ന ബ്രഹ്മത്തിൻെറ വിഭൂതി വിസ്താരമാണു്. അതു ബ്രഹ്മത്തിൻെറ വികാരവും അതിൻെറ കാൽഭാഗവുമാകുന്നു. അതിനാൽ, വികാരരൂപവും, ഗായത്രി എന്നു പറയുന്നതും, വാചാരംഭണമാത്രവുമായ അതിനേക്കാൾ പരമാത്മസത്യസ്വരൂപനും അവികാരനുമായ പുരുഷൻ മഹത്തരനാണു്. പുരത്തിൽ ശയിക്കുന്നതുകൊണ്ടും സർവത്തേയും പൂരണംചെയ്യുന്നതുകൊണ്ടുമാണു് പുരുഷൻ എന്നു പറയപ്പെടുന്നതു്. അങ്ങനെയുള്ള ഈ പുരുഷൻെറ—പാദവിഭാഗത്തോടുകൂടിയ ഗായത്രീരൂപമായ ബ്രഹ്മത്തിൻെറ ഒരു പാദമാണു്, തേജസ്സു്, അപ്പുകൾ, അന്നം മുതലായ സ്ഥാവര ജംഗമങ്ങളായ ഭൂതങ്ങളെല്ലാം. ബാക്കിയുള്ളതും പുരുഷനെന്നു പറയുന്നതുമായ മുക്കാൽഭാഗം, ദ്യോവിൽ—ദ്യോതനത്തോടു കൂടിയ സ്വാത്മാവിൽ സ്ഥിതിചെയ്യുന്നു. ഇങ്ങനെയാണു് മന്ത്രത്തിൽ പറയുന്നതു്. 6

ഉപ:— യദ്വൈ തദ് ബ്രഹ്മേതീദം വാവ തത്, യോ$ f $യം ബഹിർദ്ധാ പുരുഷാദാകാശഃ, യോ വൈ സ ബഹിർദ്ധാ പുരുഷാദാകാശോ$ f $യം വാവ സ യോ$ f $യമന്തഃ പുരുഷ ആകാശഃ, യോ വൈ സോ$ f $ന്തഃപുരുഷ ആകാശോ$ f $യം വാവ സ യോ$ f $യ മന്തർഹൃദയ ആകാശഃ, തദേതത് പൂർണ്ണമപ്രവർത്തി. പൂർണ്ണാമപ്രവർത്തിനീം ശ്രിയം ലഭതേ യ ഏവം വേദ. 7

തദ് ബ്രഹ്മ ഇതി =ആ ബ്രഹ്മമെന്നു പറഞ്ഞതു
യത് വൈ =ഏതോ,
തത് =അതു്
ഇദം വാവ =ഇതാകുന്നു:—
പുരുഷാത് ബഹിർദ്ധാ =പുരുഷനിൽനിന്നു വെളിക്കുള്ള

അയം ആകാശഃ —ഈ ആകാശം
യഃ —ഏതോ
സഃ —അതാകുന്നു
പുരുഷാത് ബഹിദ്ധാ —പുരുഷനു വെളിക്കുള്ള
സഃ ആകാശഃ —ആ ആകാശം
യഃ വൈ —ഏതോ
സഃ —അതു്
അയം വാവ —ഇതാകുന്നു:—
അന്തഃ പുരുഷേ —പുരുഷന്റെ ഉള്ളിൽ ഉള്ള
അയം ആകാശഃ —ഈ ആകാശം
യഃ —ഏതോ
സഃ —അതാകുന്നു
അന്തഃ പുരുഷേ — പുരുഷന്റെ ഉള്ളിൽ ഉള്ള
അയം ആകാശഃ —ഈ ആകാശം
യഃ —ഏതോ
സഃ —അതു്
അയം വാവ —ഇതാകുന്നു:—
അന്തർ ഹൃദയേ —ഹൃദയത്തിനുള്ളിൽ ഉള്ള
അയം ആകാശഃ —ഈ ആകാശം
യഃ — ഏതോ
സഃ —അതാകുന്നു
തത് ഏതത് —അങ്ങനെയുള്ള ഹൃദയാകാശമെന്നു പറയുന്ന ഈ ബ്രഹ്മം
പൂർണ്ണം —പൂർണ്ണവും
അപ്രവൃത്തി —പ്രവർത്തിക്കുന്ന ശീലമില്ലാത്തതും ആകുന്നു
ഏവം —ഇപ്രകാരം
യഃ വേദ —ആർ അറിയുന്നുവോ

സഃ —അവൻ
പൂർണ്ണാം —പൂർണ്ണയും
അപ്രവർത്തിനീം —പ്രവർത്തിക്കാത്തതും—നാശമി
ല്ലാത്തതുമായ
ശ്രിയം —ശ്രീയെ
ലഭതേ —ലഭിക്കുന്നു.

ഭാഷ്യം:— ഗായത്രിവഴിയായി ബ്രഹ്മമെന്നു പറഞ്ഞ മൂന്നു പാദങ്ങളോടുകൂടിയ ആ അമൃതം, ശരീരത്തിനു വെളി ക്കുള്ള പ്രസിദ്ധമായ ഭൗതികാകാശംതന്നെ. ശരീരത്തിനു വെളിക്കുള്ള ആകാശം ശരീരത്തിനകത്തുള്ള ആകാശമാകു ന്നു. ശരീരത്തിനുള്ളിലുള്ള ആകാശം ഹൃദയത്തിനുള്ളിലുള്ള ആകാശംതന്നെയുമാണു്.

ഒന്നായിരിക്കുന്ന ആകാശത്തിനു മൂന്നുവിധത്തിൽ ഭേദം പറഞ്ഞതെങ്ങനെയാണെന്നു ചോദിക്കുന്നു എങ്കിൽ പറയാം.—ബാഹ്യേന്ദ്രിയവിഷയവും ജാഗരിതസ്ഥാനവു മായ ആകാശത്തിൽ ദുഃഖം അധികം കാണുന്നു. അതിനെ ക്കാഠം, സ്വപ്നസ്ഥാനഭൂതമായ ശരീരത്തിനുള്ളിലുള്ള ആകാ ശത്തിൽ, സ്വപ്നംകാണുന്നവനു, ദുഃഖം മന്ദതരമാകുന്നു. ഹൃദയസ്ഥമായ ആകാശത്തിലാകട്ടെ, ഒരു കാമത്തേയും കാമിക്കുന്നില്ല, ഒരു സ്വപ്നത്തേയും കാണുന്നുമില്ല. അതി നാൽ സുഷുപ്തിസ്ഥാനമായ ആകാശം സർവദുഃഖനിവൃത്തി രൂപമാകുന്നു. അതിനാൽ, ആകാശം ഒന്നേ ഉള്ളു എങ്കിലും അതിനെ മൂന്നുവിധത്തിൽ പറഞ്ഞതു യുക്തംതന്നെ. ശരീര ത്തിൻെറ ബഹിർഭാഗംമുതൽ ആകാശത്തെ ഹൃദയത്തി ലേക്കു ചുരുക്കിയതു, ചിത്തസമാധാനസ്ഥാനത്തെ സ്തുതി ക്കുന്നതിനായിട്ടാണു്. ഇതു, "ത്രയാണാമപി ലോകാനാം കുരുക്ഷേത്രം വിശിഷ്യതേ അദ്ധ്യതസ്തു കുരുക്ഷേത്രമദ്ധ്യതസ്തു പൃഥൂദകം" (മൂന്നു ലോകങ്ങളിലുംവച്ചു കുരുക്ഷേത്രം

വിശിഷ്ടമാകുന്നു. പകുതി കുരുക്ഷേത്രവും പകുതി പൃഥൂദകവുമാണ്. ഒന്നിന്റെ രണ്ടുഭാഗംപോലെയുള്ള കുരുക്ഷേത്രവും പൃഥൂദകവും ലോകത്രയത്തെ അപേക്ഷിച്ച് വിശിഷ്ടതരമാണെന്നത്ഥം.) എന്നു പറയുന്നതുപോലെയാണ്

ഹൃദയാകാശമെന്നുപറയുന്ന ഈ ബ്രഹ്മം പൂർണ്ണമാകുന്നു—അതായത് സർവഗതമാകുന്നു. ഹൃദയാകാശത്തിലാണു ചേതസ്സിനെ സമാഹിതമാക്കുന്നതെങ്കിലും, അതു ഹൃദയമാത്രത്താൽ പരിച്ഛിന്നമാണെന്നു വിചാരിക്കേണ്ടെന്നു സാരം. അതു മാത്രമല്ല, ഇതു് ഒന്നിൽനിന്നു മറെറാന്നിൽ പ്രവത്തിക്ക ശീലമില്ലാത്തതുമാണ്. പരിച്ഛേദശൂന്യമായതുകൊണ്ടു, മററുള്ള ഭൂതങ്ങളെപ്പോലെ ഉച്ഛേദസ്വഭാവമുള്ളതല്ല ഹൃദയാകാശമെന്നർത്ഥം. ഇപ്രകാരമറിയുന്നവൻ, പൂർണ്ണവും ഉച്ഛേദമില്ലാത്തതുമായ ശ്രീയെ ലഭിക്കം. ജീവിച്ചിരിക്കുമ്പോഠംതന്നെ ബ്രഹ്മമായിത്തീർന്നു്, അതിന്റെ ഗുണത്തിന്റെ ദൃഷ്ടഫലമായ വിഭൂതിയെ പ്രാപിക്കുമെന്നർത്ഥം.

മൂന്നാമ്യധ്യായത്തിൽ പന്ത്രണ്ടാംഖണ്ഡം കഴിഞ്ഞു.

---

മൂന്നാമദ്ധ്യായത്തിൽ പതിമ്മൂന്നാംഖണ്ഡം

ഉപ:— തസ്യ ഹ വാ ഏതസ്യ ഹൃദയസ്യ പഞ്ച ദേവസുഷയഃ; സയോഽസ്യ പ്രാങ്സുഷിഃ സ പ്രാണ, സ്തച്ചക്ഷുഃ, സ ആദിത്യ, സ്തദേതത്തേജോഽന്നാദ്യമിത്യുപാസീത; തേജസ്വ്യന്നാദോ ഭവതി യ ഏവം വേദ. 1

തസ്യ ഏതസ്യ ഹൃദയസ്യ—ഈ പ്രകൃതമായ ഹൃദയത്തിനു്

പഞ്ച —അഞ്ചു്

| | |
|---|---|
| ദേവസുഷയഃ ഹവൈ | — ദേവസുഷികഠം —(ദേവദ്വാരങ്ങഠം) ഉണ്ടു് |
| അസ്യ | — ഇതിൻെറ — ഹൃദയത്തിൻെറ |
| സഃ പ്രാങ്ങ് സുഷിഃ | — ആ കിഴക്കുള്ള ദ്വാരം |
| യഃ | — ഏതോ |
| സഃ | — അതു് |
| പ്രാണഃ | — പ്രാണനാകുന്നു. |
| തത് | — അതു |
| ചക്ഷുഃ | — ചക്ഷുസ്സാകുന്നു. |
| സഃ ആദിത്യഃ | — അതു് ആദിത്യനാകുന്നു. |
| തത് ഏതത് | — അങ്ങനെയുള്ള, ഈ പ്രാണനെന്നു പറയുന്ന ബ്രഹ്മത്തെ |
| തേജഃ അന്നാദ്യം ഇതി | — തേജസ്സും അന്നാദ്യവും എന്നു വച്ചു് |
| ഉപാസീത | — ഉപാസിക്കണം. |

ഭാഷ്യം:— 'തസ്യ ഹ വാ' ഇത്യാദികൊണ്ടു്, ഗായത്രി എന്നുപറയുന്ന ബ്രഹ്മത്തിൻെറ ഉപാസനത്തിൻെറ അംഗമായി, ദ്വാരപാലാദികളുടെ ഉപാസനത്തെ വിധിക്കുന്നതിനാരംഭിക്കുന്നു. ലോകത്തിൽ, രാജാവിൻെറ ദ്വാരപാലന്മാർ, ഉപാസനത്താൽ നമുക്കു വശപ്പെട്ടു്, നമുക്കു രാജാവിൻെറ അടുക്കൽ ചെല്ലുന്നതിനു പ്രയോജനപ്പെടുന്നതെങ്ങനെയോ, അതുപോലെ ഇവിടെ ദ്വാരപാലാദ്യുപാസനവും പ്രയോജനമുള്ളതാണെന്നഭിപ്രായം.

പ്രകൃതമായ ഈ ഹൃദയത്തിനു് അഞ്ചു ദേവദ്വാരങ്ങഠം—അതായതു് സ്വർഗ്ഗലോകത്തെ പ്രാപിക്കുന്നതിനുള്ള ദ്വാരങ്ങഠം ഉണ്ടു്. പ്രാണൻ മുതലായ ദേവന്മാരാൽ രക്ഷിക്കപ്പെടുന്നവയായതുകൊണ്ടു് അവ, ദേവസുഷികഠം എന്നു പറയപ്പെടുന്നു. അങ്ങനെയുള്ള, സ്വർഗ്ഗലോകഭവന

മായ ഈ ഹൃദയത്തിന്റെ കിഴക്കോട്ടുള്ള—കിഴക്കോട്ടു തിരിഞ്ഞിരിക്കുമ്പോൾ കിഴക്കുഭാഗത്തുള്ള ദ്വാരം ഏതോ, ഹൃദയത്തിൽ സ്ഥിതിചെയ്തുകൊണ്ടു് ആ ദ്വാരത്തിൽ കൂടി സഞ്ചരിക്കുന്ന വായുവിശേഷം, പ്രാക് അനിതി (കിഴക്കോട്ടുപോകുന്നു) എന്ന അർത്ഥത്തിൽ പ്രാണൻ എന്നു പറയപ്പെടുന്നു. ആ പ്രാണൻ, അതിനോടു സംബന്ധിച്ചിരിക്കുന്നതും അതിൽനിന്നു വേറേയല്ലാത്തതുമായ ചക്ഷുസ്സാകുന്നു. അതുപോലെതന്നെ അതു് ആദിത്യനുമാകുന്നു. "ആദിത്യോ ഹ വൈ ബാഹ്യഃ പ്രാണഃ" (ആദിത്യൻ പുറമേയുള്ള പ്രാണനാകുന്നു) എന്നു ശ്രുതിയുണ്ടു്. ആദിത്യൻ, ചക്ഷുസ്സിലും രൂപങ്ങളിലും ഉള്ള പ്രതിഷ്ഠ വഴിയായി ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു. അധിഷ്ഠാതാവെന്ന നിലയിൽ ആദിത്യൻ ചക്ഷുസ്സിൽ പ്രതിഷ്ഠിതനായിരിക്കുന്നു. ചക്ഷുസ്സാകട്ടെ, ഗ്രാഹകമെന്ന സ്ഥിതിയിൽ രൂപങ്ങളിൽ പ്രതിഷ്ഠിതമായിരിക്കുന്നു. രൂപങ്ങൾ വാസനാത്മകങ്ങളായി ഹൃദയത്തിലും പ്രതിഷ്ഠിതങ്ങളായിരിക്കുന്നു. ഈ വഴിക്കാണു് ആദിത്യൻ ഹൃദയത്തിൽ പ്രതിഷ്ഠിതനായിരിക്കുന്നതു്. "സ ആദിത്യഃ കസ്മിൻ പ്രതിഷ്ഠിത ഇതി ചക്ഷുഷി" ( ആ ആദിത്യൻ എന്തിലാണു് പ്രതിഷ്ഠിതനായിരിക്കുന്നതെന്നാൽ, ചക്ഷുസ്സിലാകുന്നു.) ഇത്യാദി വാജസനേയകത്തിൽ പറഞ്ഞിട്ടുണ്ടു്. ചക്ഷുസ്സും ആദിത്യനും പ്രാണവായുവിനോടൊരുമിച്ചു് ഒരേ ആശ്രയത്തെ—രൂപങ്ങളേയും, ഹൃദയത്തേയുമോ, ദ്യുലോകത്തേയോ ആശ്രയിച്ചിരിക്കകൊണ്ടു്, പ്രാണവായുദേവതയും ഇവയുടെ ദേവതയും ഒന്നുതന്നെയാകുന്നു. അതുകൊണ്ടും, ചക്ഷുസ്സിനേയും ആദിത്യനേയും പ്രാണവായുവുമായി ഭേദമില്ലാതെ ധ്യാനിക്കേണ്ടതാണെന്നർത്ഥം. "പ്രാണായ സ്വാഹേതി ഹുതം ഹവിഃ സർവമേതത് തർപ്പയതി" (പ്രാണായ സ്വാഹാ" എന്നു ഹോമിക്കപ്പെടുന്ന ഹവിസ്സു്

സർവത്തേയും തൃപ്തമാക്കുന്നു) എന്നു് ഇനി പറകയും ചെയ്യും. പ്രാണൻ തൃപ്തിപ്പെടുമ്പോൾ സർവവും തൃപ്തിപ്പെടണമെങ്കിൽ, അതിനു് പ്രാണനും സർവവും ഒന്നായിരിക്കാതെ തരമില്ലല്ലോ എന്നു സാരം. അങ്ങനെയുള്ള പ്രാണനെന്നു പറയുന്ന ബ്രഹ്മം, സ്വർഗ്ഗദ്വാരപാലകവും, ചക്ഷുരാദിത്യസ്വരൂപത്തിൽ തേജസ്വിയും സവിതൃരൂപത്തിൽ അന്നദവും ആയതുകൊണ്ടു്, സ്വർഗ്ഗലോകത്തെ പ്രാപിക്കുവാൻ ആഗ്രഹിക്കുന്നവൻ, അതിനെ തേജസ്സു്, അന്നാദ്യം എന്നീ ഗുണങ്ങളോടുകൂടി ഉപാസിക്കണം. ഇപ്രകാരം അറിയുന്നവനാരോ അവൻ തേജസ്വിയായും അന്നാദനായിട്ടും-രോഗമില്ലാത്തവനായിട്ടും തീരുന്നു. ഇതു് അപ്രധാനമായ ഫലമാണു്. ഉപാസനത്താൽ വശീകരിക്കപ്പെട്ട ദ്വാരപാലകൻ സ്വർഗ്ഗലോകപ്രാപ്തിക്കു് ഹേതുവായിത്തീരുന്നു എന്നുള്ള മുഖ്യഫലവും ലഭിക്കുന്നതാണു്.

ഉപ:— അഥ യോ$\int$സ്യ ദക്ഷിണഃ സുഷിഃ സവ്യാന, സ്തച്ശ്രോത്രം, സ ചന്ദ്രമാസ്തദേതു്ച്ഛ്രീശ്ച യശശ്ചേ-ത്യുപാസീത; ശ്രീമാൻ യശസ്വീ ഭവതി യ ഏവം വേദ.

| | |
|---|---|
| അഥ | —പിന്നെ |
| അസ്യ | —ഇതിന്റെ—ഈ ഹൃദയത്തിന്റെ |
| ദക്ഷിണഃ സുഷിഃ | —വലത്തുവശത്തുള്ള ദ്വാരം |
| യഃ | —ഏതോ, |
| സഃ | —അതു് |
| വ്യാന | —വ്യാനനാകുന്നു. |
| തത് | —അതു് |
| ശ്രോത്രം | —ശ്രോത്രമാകുന്നു. |
| സഃ | —അതു് |
| ചന്ദ്രമാഃ | —ചന്ദ്രമസ്സാകുന്നു. |

| | |
|---|---|
| തത് ഏതത് | =അങ്ങനെയുള്ള വ്യാനനെന്നു പറയുന്ന ബ്രഹ്മത്തെ |
| ശ്രീഃ ച യശഃ ച ഇതി | =ശ്രീയെന്നും യശസ്സെന്നും വിചാരിച്ച് |
| ഉപാസീത | =ഉപാസിക്കണം. |
| ഏവം | =ഇപ്രകാരം |
| യഃ വേദ | =ആർ അറിയുന്നുവോ |
| സഃ | =അവൻ |
| ശ്രീമാൻ | =ശ്രീയുള്ളവനായും |
| യശസ്വീ | =യശസ്സുള്ളവനായും |
| ഭവതി | =തീരുന്നു. |

ഭാഷ്യം:— പിന്നെ ഈ ഹൃദയത്തിന്റെ തെക്കുവശത്തുള്ള ദ്വാരത്തിൽ സ്ഥിതിചെയ്യുന്ന വായുവിശേഷം, വീര്യമുള്ള കർമ്മങ്ങളെ ചെയ്തുകൊണ്ടോ പ്രാണാപാനങ്ങളെ വിരോധിച്ചുകൊണ്ടോ, നാനാപ്രകാരത്തിലോ സഞ്ചരിക്കുന്നതുകൊണ്ടു വ്യാനൻ എന്നു പറയപ്പെടുന്നു. ശ്രോത്രേന്ദ്രിയം അതിനോടു സംബന്ധിച്ചതാകയാൽ അതു തന്നെയാകുന്നു. അതുപോലെ, ചന്ദ്രൻ ആ ശ്രോത്രംതന്നെ. "ശ്രോത്രേണ സൃഷ്ടാദിശശ്ച ചന്ദ്രമാശ്ച" (ദിക്കുകളും ചന്ദ്രനും വിരാട്ടിന്റെ ശ്രോത്രമായി സൃഷ്ടിക്കപ്പെട്ടവയാകുന്നു) എന്നു ശ്രുതിയുണ്ടു്. ഇവ ചക്ഷുരാദിത്യന്മാരെപ്പോലെ ഒരേ ആശ്രയത്തോടുകൂടിയവയാകുന്നു. അങ്ങനെയുള്ള വ്യാനാത്മകമായ ഈ ബ്രഹ്മത്തെ ശ്രീയെന്നും യശസ്സെന്നും വച്ച് ഉപാസിക്കണം. ശ്രോത്രവും ചന്ദ്രനും ജ്ഞാനത്തിനും അന്നത്തിനും ഹേതുക്കളായതുകൊണ്ടു ശ്രീയാകുന്നു. ജ്ഞാനവും അന്നവുമുള്ളവനു യശസ്സുണ്ടാകുന്നതുകൊണ്ടു്; യശോഹേതുവായതിനാൽ അതു യശസ്സാകുന്നു. അതിനാൽ ആ ഗുണങ്ങളോടുകൂടി അതിനെ ഉപാസിക്കണം. ഇപ്രകാരമറിയുന്നവൻ ശ്രീമാനായും യശസ്വിയായും തീരും. 2

ഉപ:— അഥ യോഽസ്യ പ്രത്യങ് സുഷിഃ സോഽപാനഃ സാ വാക്, സോഽഗ്നി, സ്തദേതദ് ബ്രഹ്മവർച്ചസമന്നാദ്യ മിത്യുപാസീത; ബ്രഹ്മവർച്ചസ്യന്നാദോ ഭവതി യ ഏവം വേദ.  3

| | |
|---|---|
| അഥ | —പിന്നെ |
| അസ്യ | —ഇതിൻെറ —ഈ ഹൃദയത്തിൻെറ |
| പ്രത്യങ് | —പടിഞ്ഞാറുവശമുള്ള |
| സുഷിഃ | —ദ്വാരം |
| യഃ | —ഏതോ |
| സഃ | —അതു് |
| അപാനഃ | —അപാനൻ ആകുന്നു. |
| സാ വാക് | —അതു വാക്കാകുന്നു. |
| സഃ അഗ്നിഃ | —അതു അഗ്നിയാകുന്നു. |
| തത് ഏതത് | —അങ്ങനെയുള്ള ഇതിനെ |
| ബ്രഹ്മവർച്ചസം അന്നാദ്യം ഇതി | —ബ്രഹ്മവർച്ചസമെന്നും അന്നാദ്യമെന്നുംവച്ചു് |
| ഉപാസീത | —ഉപാസിക്കണം. |
| ഏവം | —ഇപ്രകാരം |
| യഃ വേദ | —ആർ അറിയുന്നുവോ |
| സഃ | —അവൻ |
| ബ്രഹ്മവർച്ചസീ | —ബ്രഹ്മവർച്ചസമുള്ളവനായും |
| അന്നാദഃ | —അന്നാദനായും |
| ഭവതി | —ഭവിക്കുന്നു. |

ഭാഷ്യം:— ഇനി ഈ ഹൃദയത്തിൻെറ പടിഞ്ഞാറുവശത്തുള്ള ദ്വാരമേതോ, അതിൽ സ്ഥിതിചെയ്യുന്ന വായുവിശേഷം മൂത്രപുരീഷാദിയേ അപനയിച്ചുകൊണ്ടു് അധോഭാഗത്തിലേക്കു സഞ്ചരിക്കുന്നതുകൊണ്ടു് അപാനൻ എന്നു പറയപ്പെടുന്നു. അതു വാക്കാകുന്നു. അതിനോടു സംബന്ധ

മുള്ളതുകൊണ്ട് അഗ്നി അതാകുന്നു. അങ്ങനെയുള്ള ഇതു ബ്രഹ്മവർച്ചസമാകുന്നു. വൃത്തവും സ്വാധ്യായവുംനിമിത്ത മുള്ള തേജസ്സാണു ബ്രഹ്മവർച്ചസമെന്നു പറയുന്നതു്. വൃത്ത ത്തിനും സ്വാധ്യായത്തിനും അഗ്നിയോടു ബന്ധമുണ്ടല്ലോ ആ വഴിക്കാണു് അപാനമെന്നു പറയുന്ന ബ്രഹ്മത്തിൽ ബ്രഹ്മവർച്ചസമെന്ന ഗുണം സിദ്ധിക്കുന്നതു് അപാനൻ അന്നഗ്രസനത്തിനു ഹേതുവായതുകൊണ്ടു് അതിനു അന്നാ ദ്യത്വവും സിദ്ധിക്കുന്നു. ഈ ഗുണങ്ങളോടുകൂടി അതിനെ ഉപാസിക്കണം. മററുള്ളതെല്ലാം മുമ്പു പറഞ്ഞതുപോലെ തന്നെ. 3

ഉപ:— അഥയോ/സ്യോദങ് സുഷിഃ സ സമാന, സ്തന്മനഃ, സ പജ്ജന്യസ്തദേതത് കീത്തിശ്ച വൃഷ്ടി ശ്ചേത്യുപാസീത; കീത്തിമാൻ വൃഷ്ടിമാൻ ഭവതി യ ഏവം വേദ. 4

| | |
|---|---|
| അഥ | —പിന്നെ |
| അസ്യ | —ഇതിൻെറ—ഈ ഹൃദയത്തിൻെറ |
| ഉദങ് സുഷി | —വടക്കോട്ടുള്ള ദ്വാരം |
| യഃ | —ഏതോ |
| സ | —അതു് |
| സമാനഃ | —സമാനൻ ആകുന്നു. |
| മനഃ | —മനസ്സ് |
| തത് | —അതാകുന്നു. |
| പർജന്യഃ | —പർജന്യൻ |
| സഃ | —അതാകുന്നു. |
| തത് ഏതത് | —അങ്ങനെയുള്ള ഇതിനെ |
| കീർത്തിഃ ച വ്യുഷ്ടിഃ ച ഇതി | —കീർത്തിയെന്നും വ്യുഷ്ടിയെന്നും വച്ചു് |
| ഉപാസീത | —ഉപാസിക്കണം. |

| | |
|---|---|
| യഃ | =ആരു് |
| ഏവം വേദ | =ഇപ്രകാരം അറിയുന്നുവോ (=ഉപാസിക്കുന്നുവോ) |
| സഃ | =അവൻ |
| കീർത്തിമാൻ | =കീർത്തിയുള്ളവനായും |
| വ്യുഷ്ടിമാൻ | =വ്യുഷ്ടിയുള്ളവനായും |
| ഭവതി | =ഭവിക്കും. |

ഭാഷ്യം:— പിന്നെ ഈ ഹൃദയത്തിന്റെ വടക്കോട്ടുള്ള ദ്വാരത്തിൽ സ്ഥിതിചെയ്യുന്ന വായുവിശേഷമേതോ അതു്, ഭക്ഷിക്കുന്നതിനേയും പാനംചെയ്യുന്നതിനേയും സമമായി നയിക്കുന്നതുകൊണ്ടു സമാനൻ എന്നു പറയപ്പെടുന്നു. മനസ്സു് അതിനോടു സംബന്ധിച്ചതാകയാൽ അതാകുന്നു. പർജന്യൻ എന്നു പറയുന്ന വൃഷ്ടിദേവൻ അതാകുന്നു. എന്തെന്നാൽ അപ്പുകൾക്കു് നിമിത്തം പർജന്യൻ ആകുന്നു. "മനസാ സൃഷ്ടാ ആപശ്ച വരുണശ്ച" (അപ്പുകളും വരുണനും മനസ്സുകൊണ്ടു സൃഷ്ടിക്കപ്പെട്ടിരിക്കുന്നു) എന്നു ശ്രുതിയുള്ളതുകൊണ്ടു മനസ്സിനും അപ്പുകൾക്കും സംബന്ധമുണ്ടു്. ആ വഴിക്കു പർജന്യനും മനസ്സിനും തമ്മിൽ സംബന്ധം സിദ്ധിക്കുന്നു. അങ്ങനെയുള്ള ഈ സമാനനെന്നു പറയുന്ന ബ്രഹ്മം കീർത്തിയാകുന്നു. എന്തെന്നാൽ മനസ്സു കീർത്തിഹേതുവാണു്. തനിക്കു പരോക്ഷമായ വിശ്രുതത്വം, കീർത്തി. തന്റെ കരണങ്ങളാൽ അറിയപ്പെടുന്ന വിശ്രുതത്വയശസ്സു്. ദേഹത്തിലുള്ള ലാവണ്യത്തിനാണു വ്യുഷ്ടി എന്നു പറയുന്നതു്. അതിൽനിന്നും കീർത്തി സംഭവിക്കാവുന്നതുകൊണ്ടു് അതു കീർത്തിതന്നെ എന്നർത്ഥം. മറ്റുള്ളതെല്ലാം മുമ്പിലത്തേതിനോടു തുല്യംതന്നെ. 4.

ഉപ:— അഥയോƒസ്യോദ്ധ്വഃ സുഷിഃ സ ഉദാനഃ, സ വായുഃ സ ആകാശസ്സദേതദോജശ്ച മഹശ്ചേത്യുപാസീത; ഓജസ്വീ മഹസ്വീ ഭവതി യ ഏവം വേദ. 5

| | |
|---|---|
| അഥ | —പിന്നെ |
| അസ്യ | —ഈ ഹൃദയത്തിൻെറ |
| ഊദ്ധ്വഃ സുഷിഃ | —മേൽപോട്ടുള്ള ദ്വാരം |
| യഃ | —ഏതോ |
| സഃ | —അതു് |
| ഉദാനഃ | —ഉദാനൻ ആകുന്നു. |
| വായുഃ | —വായു |
| സഃ | —അതാകുന്നു. |
| ആകാശഃ | —ആകാശം |
| സഃ | —അതാകുന്നു. |
| തത് ഏതത് | —അങ്ങനെയുള്ള ഇതിനെ |
| ഓജഃ ച മഹഃ ച ഇതി | —ഓജസ്സെന്നും മഹസ്സെന്നുംവച്ചു് |
| ഉപാസീത | —ഉപാസിക്കണം. |
| ഏവം | —ഇപ്രകാരം |
| യഃ വേദ | —ആർ അറിയുന്നുവോ, |
| സഃ | —അവൻ |
| ഓജസ്വീ | —ഓജസ്വിയായും |
| മഹസ്വീ | —മഹസ്വിയായും |
| ഭവതി | —ഭവിക്കും. |

ഭാഷ്യം:— ഇനി, ഈ ഹൃദയത്തിൻെറ മേൽപ്പോട്ടുള്ള ദ്വാരത്തിൽ സ്ഥിതിചെയ്യുന്ന വായുവിശേഷം, ഉള്ളം കാലുമുതൽ മേൽപ്പോട്ടു സഞ്ചരിക്കുന്നതുകൊണ്ടും ഉൽക്കർഷത്തിനു വേണ്ടിയുള്ള കർമ്മം ചെയ്യുന്നതുകൊണ്ടും ഉദാനനാകുന്നു. വായുവും വായുവിനു് ആധാരമായ ആകാശവും ഉദാനനാകുന്നു. അങ്ങനെയുള്ള, സമാനനെന്നു പറയുന്ന

ബ്രഹ്മം, വായ്വാകാശങ്ങളാം ഓജോഹേതുക്കളായതു കൊണ്ടു് ഓജസ്സും (=ബലവും), മഹത്തായതുകൊണ്ടു മഹസ്സുമാകുന്നു. അതിനാൽ അതിനെ ഈ ഗുണങ്ങളോടുകൂടി ഉപാസിക്കണം. ശിഷ്ടമെല്ലാം മുമ്പിലത്തേതിനോടു തുല്യംതന്നെ. 5

ഉപ:— തേ വാ ഏതേ പഞ്ചബ്രഹ്മപുരുഷാഃ സ്വർഗ്ഗസ്യ ലോകസ്യ ദ്വാരപാഃ; സ യ ഏതാനേവം പഞ്ചബ്രഹ്മപുരുഷാൻ സ്വർഗ്ഗസ്യ ലോകസ്യ ദ്വാരപാൻ വേദാസ്യ കുലേ വീരോ ജായതേ പ്രതിപദ്യതേ സ്വർഗ്ഗം ലോകം യ ഏതാനേവം പഞ്ചപുരുഷാൻ സ്വർഗ്ഗസ്യ ലോകസ്യ ദ്വാരപാൻ വേദ. 6

തേ ഏതേ =അങ്ങനെയുള്ള ഈ
പഞ്ച ബ്രഹ്മപുരുഷാഃ =അഞ്ചു ബ്രഹ്മപുരുഷന്മാർ
സ്വർഗ്ഗസ്യ ലോകസ്യ =സ്വർഗ്ഗമാകുന്ന ലോകത്തിന്റെ
ദ്വാരപാഃ =ദ്വാരപന്മാർ ആകുന്നു.
ഏവം =ഇപ്രകാരം
സ്വർഗ്ഗസ്യ ലോകസ്യ =സ്വർഗ്ഗമാകുന്ന ലോകത്തിന്റെ
ദ്വാരപാൻ =ദ്വാരപാലന്മാരായ
ഏതാൻ പഞ്ചപുരുഷാൻ =ഈ അഞ്ചു പുരുഷന്മാരെ
യഃ വേദ =ആർ അറിയുന്നുവോ (=ഉപാസിക്കുന്നുവോ)
അസ്യ കുലേ =ഇവന്റെ കുലത്തിൽ
വീരഃ =വീരനായ പുത്രൻ
ജായതേ =ജനിക്കും.
ഏവം =ഇപ്രകാരം
സ്വർഗ്ഗസ്യ ലോകസ്യ =സ്വർഗ്ഗമാകുന്ന ലോകത്തിന്റെ
ദ്വാരപാൻ =ദ്വാരപാലന്മാരായ
പഞ്ചബ്രഹ്മപുരുഷാൻ =അഞ്ചു ബ്രഹ്മപുരുഷന്മാരെ

യഃ —ആര്
വേദ —അറിയുന്നവോ (—ഉപാസിക്കുന്നവോ)
സഃ —അവൻ
സ്വർഗ്ഗം ലോകം —സ്വർഗ്ഗമാകുന്ന ലോകത്തെ
പ്രതിപദ്യതേ —പ്രാപിക്കും.

ഭാഷ്യം:— അഞ്ചു സുഷികളോടു സംബന്ധിച്ചിരിക്കുന്ന, ഹൃദയസ്ഥമായ ബ്രഹ്മത്തിന്റെ അഞ്ചു പുരുഷന്മാർ, ദ്വാരസ്ഥന്മാരായ രാജപുരുഷന്മാരെപ്പോലെ, ഹാർദ്ദമായ സ്വർഗ്ഗലോകത്തിന്റെ ദ്വാരപാലന്മാർ ആകുന്നു. എന്തെന്നാൽ ബഹിർമ്മുഖങ്ങളായി പ്രവർത്തിക്കുന്ന ഈ ചക്ഷുസ്സ്, ശ്രോത്രം, വാക്ക്, മനസ്സ്, പ്രാണങ്ങൾ ഇവയാൽ ഹാർദ്ദമായ ബ്രഹ്മത്തെ പ്രാപിക്കുന്നതിനുള്ള ദ്വാരങ്ങൾ നിരോധിക്കപ്പെട്ടിരിക്കുന്നു. കരണങ്ങളെ ജയിക്കാത്തതുകൊണ്ട് ബാഹ്യങ്ങളായ വിഷയങ്ങളിലുള്ള ആസക്തിയാകുന്ന അനൃതത്താൽ ആക്രമിക്കപ്പെടുന്നതിനാൽ, മനസ്സു ഹാർദ്ദമായ ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നില്ലെന്നുള്ളതു പ്രത്യക്ഷമാണല്ലോ. അതിനാൽ, ഈ അഞ്ചു പുരുഷന്മാർ സ്വർഗ്ഗലോകത്തിന്റെ ദ്വാരപാലന്മാരാണെന്നു പറഞ്ഞതു സത്യംതന്നെ. അതുകൊണ്ടു മേൽപറഞ്ഞ ഗുണങ്ങളോടുകൂടിയ, സ്വർഗ്ഗലോകത്തിന്റെ ദ്വാരപാലന്മാരെ, രാജാവിന്റെ ദ്വാരപാലന്മാരെ എന്നപോലെ ഉപാസിച്ചു വശീകരിക്കുന്നതാരോ, അവൻ, അവരാൽ തടുക്കപ്പെടാതെ, രാജാവിനെ എന്നപോലെ, സ്വർഗ്ഗലോകത്തെ, അതായതു ഹാർദ്ദമായ ബ്രഹ്മത്തെ പ്രാപിക്കും, എന്നു മാത്രമല്ല, വീരപുരുഷോപാസനത്താൽ ഈ വിദ്വാന്റെ കുലത്തിൽ വീരനായ പുത്രൻ ജനിക്കും. ആ പുത്രൻ നിമിത്തം ഋണം നീങ്ങുന്നതിനാൽ, ബ്രഹ്മോപാസന

ത്തിൽ പ്രവർത്തിക്കുന്നതിനു, അവൻ ഹേതുവായിത്തീരും. അങ്ങനെ അവൻ, പാരമ്പര്യാ സ്വർഗ്ഗലോകപ്രാപ്തിക്കും കാരണമാവും. സ്വർഗ്ഗലോകപ്രാപ്തിതന്നെയാണു മുഖ്യമായ ഫലം. 6

**ഉപ:—** അഥ യദതഃ പരോ ദിവോ ജ്യോതിർദീപ്യതേ വിശ്വതഃ പൃഷ്ഠേഷു സർവതഃ പൃഷ്ഠേഷ്വനുത്തമേഷൂത്തമേഷു ലോകേഷ്വിദം വാവ തദ് യദിദമന്തഃ പുരുഷേ ജ്യോതിസ്തസ്യൈഷാ ദൃഷ്ടിര്യത്രൈതദസ്മിഞ്ഛരീരേ സംസ്പർശേനോഷ്ണിമാനം വിജാനാതി; തസ്യൈഷാ ശ്രുതിര്യത്രൈതത് കർണ്ണാവപി ഗൃഹ്യ നിനദമിവ നദഥുരിവാഗ്നേരിവ ജ്വലത ഉപശൃണോതി തദേതദ് ദൃഷ്ടം ച ശ്രുതം ചേത്യുപാസീത; ചക്ഷുഷ്യഃ ശ്രുതോ ഭവതി യ ഏവം വേദ 7

| | |
|---|---|
| അഥ | —ഇനി |
| അതഃ ദിവഃ പരഃ | —ആ ദ്യുലോകത്തിൽനിന്നു പരമായി |
| വിശ്വതഃ പൃഷ്ഠേഷു | —വിശ്വത്തിനും പൃഷ്ഠത്തിൽ |
| സർവതഃ പൃഷ്ഠേഷു | —അതായതു സർവത്തിനും മുകളിൽ |
| അനുത്തമേഷു | —അനുത്തമങ്ങളായ, |
| ഉത്തമേഷു | —എന്നുവെച്ചാൽ ഉത്തമങ്ങളായ |
| ലോകേഷു | —ലോകങ്ങളിൽ |
| യത് ജ്യോതിഃ | —യാതൊരു ജ്യോതിസ്സ് |
| ദീപ്യതേ | —ദീപിക്കുന്നതുപോലെയിരിക്കുന്നുവോ. |
| തത് | —അതു് |
| ഇദം വാവ | —ഇതുതന്നെ. |
| അന്തഃ പുരുഷേ | —പുരുഷന്റെ മദ്ധ്യത്തിൽ |
| ഇദം ജ്യോതിഃ | —ഈ ജ്യോതിസ്സ് |
| യത് | —ഏതോ |

| | |
|---|---|
| തത് | =അതുതന്നെ |
| യത്ര | =എപ്പോഠം |
| ഏതത് | =ഇപ്രകാരം |
| അസ്മിൻ ശരീരേ | =ഈ ശരീരത്തിൽ |
| സംസ്പർശേന | =സംസ്പർശംകൊണ്ടു് |
| ഉഷ്ണിമാനം | =ഉഷ്ണിമാവിനെ=ചൂടിനെ |
| വിജാനാതി | =അറിയുന്നുവോ, |
| തത്ര | =അപ്പോഠം |
| ഏഷാ | =ഇതു് |
| തസ്യ | =അതിൻെറ=ആ ജ്യോതിസ്സിൻെറ |
| ദൃഷ്ടിഃ | =ദൃഷ്ടിയാകുന്നു=ദശ്നോപായ മാകുന്നു. |
| യത്ര | =എപ്പോഠം |
| ഏതത് | =ഇപ്രകാരം |
| കർണ്ണൗ | =കർണ്ണങ്ങളെ |
| അപിഗൃഹ്യ | =അടച്ചിട്ടു് |
| നിനദം ഇവ | =രഥഘോഷംപോലെയുള്ള ശബ്ദ ത്തെപ്പോലെയും |
| നദഥുഃ ഇവ | =ഋഷഭകൂജിതംപോലെയുള്ള ശബ്ദത്തെപ്പോലെയും |
| ജ്വലതഃ | =ജ്വലിക്കുന്ന |
| അഗ്നേഃ ഇവ | =അഗ്നിയുടെ (ശബ്ദത്തെ) എന്ന പോലെയും |
| ഉപശൃണോതി | =കേഠക്കുന്നുവോ |
| തത്ര | =അപ്പോഠം |
| ഏഷാ | =ഇതു് |
| തസ്യ | =അതിൻെറ |
| ശ്രുതി | =ശ്രുതിയാകുന്നു=ശ്രവണോപായ മാകുന്നു. |

തത് ഏതത് —അങ്ങനെയുള്ള ഈ ജ്യോതിസ്സിനെ
ദൃഷ്ടം ശ്രുതം ച ഇതി —ദൃഷ്ടമെന്നും ശ്രുതമെന്നും വച്ചു്
ഉപാസീത —ഉപാസിക്കണം.
ഏവം —ഇപ്രകാരം
യഃ വേദ —ആർ അറിയുന്നുവോ (—ഉപാസിക്കുന്നുവോ)
സഃ —അവൻ
ചക്ഷുഷ്യഃ —ചക്ഷുഷ്യനായും —ദർശനീയനായും
ശ്രുതഃ —ശ്രുതനായും —വിശ്രുതനായും
ഭവതി —തീരുന്നു.

ഭാഷ്യം:— ഇനി, വീരപുരുഷന്മാരെ സേവിക്കുന്നതുകൊണ്ടു വിദ്വാൻ പ്രാപിക്കുമെന്നുപറഞ്ഞ സ്വർഗ്ഗലോകവും "ത്രിപാദസ്യാമൃതം ദിവി" എന്നുപറഞ്ഞ അമൃതവും ഏതോ, ആ പ്രകൃതമായ വസ്തുവിനെ, ധൂമാദി ലിംഗംകൊണ്ടു് അഗ്നി മുതലായതിനെ എന്നപോലെ, ലിംഗംകൊണ്ടു്, ചക്ഷുരിന്ദ്രിയത്തിനും ശ്രോത്രേന്ദ്രിയത്തിനും വിഷയമാക്കേണ്ടിയിരിക്കുന്നു. അങ്ങനെ ചെയ്യാഞ്ഞാൽ മേൽപ്പറഞ്ഞ അർത്ഥത്തിൽ ദൃഢമായ പ്രതീതിയും മറ്റൊന്നല്ലെന്നുള്ള നിശ്ചയവുമുണ്ടാകയുള്ളുവല്ലോ? അതിനാൽ പറയുന്നു:— അങ്ങുള്ള ദ്യുലോകത്തിനപ്പുറം, സർവത്തിനും മുകളിലായി—സർവവും സംസാരമായതുകൊണ്ടു സംസാരത്തിനു മുകളിലായി—ഏറ്റവും മുകളിലുള്ള ലോകങ്ങളിൽ, എപ്പോഴും പ്രകാശമുള്ളതായതുകൊണ്ടു് സ്വയംപ്രഭമായ ഏതു ജ്യോതിസ്സാണോ ജ്വലിക്കുന്നതുപോലെയിരിക്കുന്നതു്, അതു് ഇതാകുന്നു. ഏതെന്നാൽ; ഈ പുരുഷന്റെ **മധ്യത്തിൽ**, ചക്ഷുസ്സുകൊണ്ടും ശ്രോത്രംകൊണ്ടും ഗ്രഹിക്കാ

വുന്ന ചൂടും ശബ്ദവുമാകുന്ന അടയാളത്താൽ അറിയപ്പെടുന്ന ജ്യോതിസ്സേതോ, അതുതന്നെ. ത്വക്കുകൊണ്ടു സ്പർശരൂപത്തിൽ ഗ്രഹിക്കപ്പെടുക എന്നതു് ചക്ഷുസ്സുകൊണ്ടു ഗ്രഹിക്കപ്പെടുകതന്നെയാകുന്നു. എന്തെന്നാൽ ത്വക്കു് ദൃഢമായ പ്രതീതിയെ ഉണ്ടാക്കുന്നതാണു്. രൂപമുള്ളതെല്ലാം സ്പർശമുള്ളതായതുകൊണ്ടു്, രൂപവും സ്പർശവും ഒന്നായി വിചാരിക്കയും ചെയ്യാം,

എന്നാൽ, ആ ജ്യോതിസ്സിന്റെ ലിംഗം ത്വക്കിനും ദൃഷ്ടിക്കും ഗോചരമാകുന്നതെങ്ങനെ എന്നു പറയുന്നു:— നാം ഈ ശരീരത്തിൽ കൈകൊണ്ടു തൊടുമ്പോൾ, സ്പർശം കൊണ്ടു്, രൂപത്തോടൊരുമിച്ചിരിക്കുന്ന ഉഷ്ണസ്പർശത്തെ അറിയുന്നുണ്ടല്ലോ. ആ ചൂടു്, നാമരൂപങ്ങളെ വ്യാകരിക്കുന്നതിനായി ദേഹത്തിൽ അനുപ്രവേശിച്ചിരിക്കുന്ന ചൈതന്യാത്മജ്യോതിസ്സിന്റെ അടയാളമാകുന്നു. എന്തെന്നാൽ, ജീവിച്ചിരിക്കുന്ന ആത്മാവിനെ ഔഷ്ണ്യം വ്യഭിചരിക്കുന്നില്ല. ചൂടുള്ളവൻ ജീവിക്കുമെന്നും തണുത്തുപോയവൻ മരിക്കുമെന്നുമാണല്ലോ അറിയപ്പെടുന്നതു്. മരണകാലത്തിൽ, വാക്കുമുതലായവ മനസ്സിലും, മനസ്സു പ്രാണനിലും, പ്രാണൻ തേജസ്സിലും, തേജസ്സു് പരമാത്മാവെന്നു പറയുന്ന പരദേവതയിലും ലയിക്കുന്നു എന്നുള്ള ശ്രുതിയനുസരിച്ചു്, തേജസ്സിനും പരനും തമ്മിൽ ഒരിക്കലും വേർപാടില്ലെന്നു അംഗീകരിക്കപ്പെട്ടിട്ടുമുണ്ടു്. അതിനാൽ, അഗ്നിക്കു ധൂമമെന്നപോലെ, ഔഷ്ണ്യം പരന്റെ അസാധാരണ ലിംഗമാകുന്നു. അതുകൊണ്ടു്, ഇതു് പരന്റെ ദൃഷ്ടി സാക്ഷാൽ എന്നപോലെ പരനെ കാണുന്നതിനുള്ള ഉപായമാകുന്നു.

അതുപോലെ, ആ ജ്യോതിസ്സിനെ ശ്രവിക്കുന്നതിനുള്ള ഉപായവും താഴെ പറയുന്നു:— ഒരാൾ ജ്യോതിസ്സിന്റെ

ലിംഗത്തെ ശ്രവിക്കാനിച്ഛിക്കുമ്പോരം കൈവിരലുകളെ ക്കൊണ്ടു ചെവി രണ്ടും അടയ്ക്കണം. അപ്പോരം, രഥ ഘോഷംപോലെയും കാളയുടെ ശബ്ദംപോലെയും പുറമേ ജ്വലിക്കുന്ന അഗ്നിയുടെ ശബ്ദംപോലെയുമുള്ള ശബ്ദം ശരീരത്തിനുള്ളിൽ കേരംക്കം. അതു് ആ ജ്യോതിസ്സിൻെറ ലിംഗമാണു്.

അങ്ങനെയുള്ള ഈ ജ്യോതിസ്സു് കാണാവുന്നതും കേരംക്കാവുന്നതുമായ ലിംഗത്തോടുകൂടിയിരിക്കയാൽ, അതിനെ കാണപ്പെടുന്നതും കേരംക്കപ്പെടുന്നതുമാണെന്നു വച്ചു് ഉപാസിക്കണം. അങ്ങനെ ഉപാസിച്ചാൽ ഉപാസി ക്കുന്നവൻ കാണാൻ കൊള്ളാവുന്നവനായും പ്രസിദ്ധനായും തീരും. സ്പർശഗുണത്തോടുകൂടി ഉപാസിക്കുന്നതിനുള്ള ഫലത്തെ രൂപത്തോടുകൂടി ഉപാസിക്കുന്നതിൻെറ ഫലമാ ക്കിവെച്ചുകൊണ്ടാണു് ദർശനീയനായിത്തീരുമെന്നു പറ ഞ്ഞതു്. രൂപവും സ്പർശവും ഒരുമിച്ചിരിക്കുന്നവയാണു്. ദർശനീയനായിരിക്ക എന്നതു് ഇഷ്ടവുമാണു് ഇങ്ങനെ പറഞ്ഞെങ്കിൽമാത്രമേ ദർശനീയത്വം എന്ന വിദ്യാഫലം പറഞ്ഞതു് ഉപപന്നമായിത്തീരുകയുള്ളു; അല്ലാതെ, മൃദുത്വം മുതലായ സ്പർശത്തോടുകൂടിയുള്ള ഉപാസനത്തിൻെറ ഫല മാണു് ദർശനീയത്വമെന്നു പറഞ്ഞാൽ അതു ശരിയാവുക യില്ല. മേല്പറഞ്ഞപ്രകാരമുള്ള ഗുണങ്ങളോടുകൂടി ആർ ഉപാസിക്കുന്നുവോ അവന്നു് ഈ ഫലം സിദ്ധിക്കും. ഇതു ദൃഷ്ടഫലമാണു്. അദൃഷ്ടമായ ഫലമാകട്ടെ, സ്വർഗ്ഗ ലോകപ്രാപ്തിയാകുന്നു.

("യദതഃ പരോ" എന്നിടത്തു്, പരശബ്ദം നപുംസക ലിംഗത്തിനു പകരം പുല്ലിംഗമായി പ്രയോഗിക്കപ്പെട്ടിരി ക്കുന്നു. അഗ്നി മുതലായവസ്തുക്കളതുപോലെ, ചിലപ്പോരം മാത്രം പ്രകാശിക്ക എന്ന ജ്വലനരൂപമായ ദീപ്തി സംഭവി

ക്കാത്തതുകൊണ്ടാണു് ജ്വലിക്കുന്നതു് എന്നു പറയാതെ ജ്വലിക്കുന്നതുപോലെയിരിക്കുന്നതെന്നു പറഞ്ഞതു്. "വിശ്വതഃ പൃഷ്ഠേഷു'' എന്നുള്ളതിന്റെ വ്യാഖ്യാനമാണു് ''സർവതഃ പൃഷ്ഠേഷു" എന്നതു്. അതിനു്, സംസാരത്തിനു മേൽ എന്നത്ഥം. സർവ്വവും സംസാരംതന്നെയാണല്ലൊ.

സംസാരിയല്ലാത്തവൻ ഏകനും ഭേദഹീനനുമാണു്. "അനുത്തമേഷു" എന്നതു തൽപുരുഷസമാസമാണെന്നുള്ള ആശങ്കയേ നിവർത്തിപ്പിക്കുന്നതിനാണു് "ഉത്തമേഷു ലോകേഷു" എന്നു പറഞ്ഞതു്. സത്യലോകാദികളിൽ ഹിരണ്യഗർഭൻ മുതലായ കാര്യങ്ങളായി, പരമായ ബ്രഹ്മം സ്ഥിതിചെയ്യുന്നതുകൊണ്ടാണു് ഉത്തമങ്ങളായ ലോകങ്ങളിൽ എന്നു പറഞ്ഞിരിക്കുന്നതു്. ബ്രഹ്മം സർവഗതമാണെങ്കിലും സത്യലോകാദികളിൽ ഹിരണ്യഗർഭാദിരൂപത്തിൽ കൂടുതലായി നിത്യം അഭിവ്യക്തമായിരിക്കുന്നതിനാൽ എന്നു സാരം. 7

മൂന്നാമധ്യായം പതിമൂന്നാം ഖണ്ഡം കഴിഞ്ഞു

---

മൂന്നാമധ്യായം പതിന്നാലാം ഖണ്ഡം.

ഭാഷ്യം:— വീണ്ടും, അനന്തഗുണങ്ങളുള്ളതും, അനന്തശക്തിയോടുകൂടിയതും, ഗായത്രി മുതലായ അനേകോപാധികളിൽ ഉപാസിക്കപ്പെടേണ്ടതും ആയ, മൂന്നു പാദത്തോടുകൂടിയ അമൃതമായ ആ ബ്രഹ്മത്തിന്റെതന്നെ, മനോമയത്വാദി വിശിഷ്ടഗുണങ്ങളോടും വിശിഷ്ട ശക്തികളോടുംകൂടിയുള്ള ഉപാസനത്തെ വിധിക്കുന്നതിനിച്ഛിച്ചുകൊണ്ടു പറയുന്നു:—

തജ്ജലാനം —ആ ബ്രഹ്മത്തിൽനിന്നു ജനിക്കുന്നതും അതിൽതന്നെ ലയിക്കുന്നതും അതിൽ ചേഷ്ടിക്കുന്നതുമായ

| | |
|---|---|
| ഇദം സർവം ഖലു | —ഈ ജഗത്തെല്ലാം |
| ബ്രഹ്മ ഇതി | —ബ്രഹ്മമെന്നു വച്ചു്, |
| ശാന്തഃ | —ശാന്തനായിട്ടു്—രാഗദ്വേഷാദി ദോഷങ്ങൾ കൂടാതെ |
| ഉപാസീത | —ഉപാസിക്കണം. |
| സഃ | —അവൻ |
| ക്രതും | —ക്രതുവിനെ—ഇങ്ങനെതന്നെയാണു്, മററൊരുവിധത്തിലല്ല. എന്നുള്ള നിശ്ചയത്തെ |
| കുർവീത | —ചെയ്യണം |
| അഥ ഖലു | —എന്തെന്നാൽ |
| പുരുഷഃ | —പുരുഷൻ—ജീവൻ |
| ക്രതുമയഃ | —ക്രതുമയനാകുന്നു—അധ്യവസായസ്വരൂപനാകുന്നു. |
| പുരുഷഃ | —പുരുഷൻ |
| അസ്മിൻ ലോകേ | —ഈ ലോകത്തിൽ |
| യഥാക്രതുഃ | —ഏതു വിധത്തിലുള്ള അധ്യവസായത്തോടുകൂടിയവനായിരിക്കുന്നുവോ. |
| ഇതഃ | —ഈ ദേഹത്തിൽനിന്നു |
| പ്രേത്യ | —മരിച്ചിട്ടു് |
| തഥാ ഭവതി | —അങ്ങനെയായിത്തീരുന്നു. |

ഭാഷ്യം:— "അഥ ഖലു" എന്നതിലെ ഖലുശബ്ദം വാക്യാലങ്കാരമായ നിപാതമാണു്. ഈ ജഗത്തെല്ലാം നാമരൂപങ്ങളെക്കൊണ്ടു വികൃതമായ കാരണബ്രഹ്മമാകുന്നു. ഏററവും ബൃഹത്തായതുകൊണ്ടാണു് ബ്രഹ്മമെന്നു പറയപ്പെടുന്നതു്. സർവവും ബ്രഹ്മമാകുന്നതെങ്ങനെ എന്നാൽ, സർവവും തേജസ്സു്, അപ്പുകൾ, അന്നം മുതലായ

ക്രമത്തിനു് ആ ബ്രഹ്മത്തിൽനിന്നു ജനിച്ചതാകയാൽ തജ്ജമാകുന്നു. അതുപോലെ, ജനിച്ചതിനു വിപരീതമായ ക്രമത്തിൽ ആ ബ്രഹ്മത്തിൽത്തന്നെ ലയിക്കുന്നതു തല്ല മാകുന്നു. അങ്ങനെതന്നെ സ്ഥിതികാലത്തിൽ ആ ബ്രഹ്മത്തിൽത്തന്നെ അനി (ചേഷ്ടി)ക്കുന്നതുകൊണ്ടു തദനവുമാകുന്നു. ഇങ്ങനെ, മൂന്നു കാലത്തിലും ബ്രഹ്മ ത്തിൽനിന്നു വേറെയായി ഗ്രഹിക്കപ്പെടാത്തതിനാൽ ബ്രഹ്മാത്മകമായതുകൊണ്ടു് ഈ ജഗത്തു് ആ ബ്രഹ്മം തന്നെ. ഈ ജഗത്തെല്ലാം അദ്വിതീയമായ ആ ബ്രഹ്മം തന്നെ എന്നുള്ളതു് ആറാമദ്ധ്യായത്തിൽ വിസ്തരിച്ചു പറയും. ഈ ജഗത്തെല്ലാം ബ്രഹ്മമായതുകൊണ്ടു്, രാഗദ്വേഷാദി കളോടുകൂടാതെ മനസ്സടക്കി, ഈ ജഗത്തായിരിക്കുന്ന ആ ബ്രഹ്മത്തെ, ഇനി പറയാൻപോകുന്ന ഗുണങ്ങളോടുകൂടി ഉപാസിക്കണം.

എങ്ങനെയാണുപാസിക്കേണ്ടതു്? ക്രതുവിനെ ചെയ്യ ണം. ക്രതു എന്നാൽ നിശ്ചയം—അധ്യവസായം—ഇതു് ഇങ്ങനെതന്നെ, മറ്റൊരുവിധത്തിലല്ല, എന്നുള്ള ബോധം ആകുന്നു. അങ്ങനെയുള്ള ക്രതുവിനെ ചെയ്യണം. ("ഉപാ സീത'' എന്നുള്ള അകന്നിരിക്കുന്ന പദത്തോടാണു്. "ക്രതും കുർവീത" എന്നതിനു സംബന്ധം.) എന്നാൽ ക്രതുവിനെ ചെയ്യുന്നതുകൊണ്ടു സാധിക്കേണ്ട പ്രയോജനമെന്താണു്? ക്രതുവിനെ ചെയ്യേണ്ടതെങ്ങനെയാണു്? ക്രതുവിനെ ചെയ്യു ന്നതു് ഉദ്ദിഷ്ടസിദ്ധിക്കു സാധകമാകുന്നതെങ്ങനെ? ഈ ചോദ്യങ്ങൾക്കുത്തരം പറയുന്നതിനാണു്, "അഥഖലു" ഇത്യാദി ഗ്രന്ഥം ആരംഭിച്ചിരിക്കുന്നതു്. ("അഥ ഖലു" എന്ന ശബ്ദം ഹേത്വർത്ഥത്തിൽ പ്രയോഗിച്ചിരിക്കുന്നു.)

പുരുഷൻ—ജീവൻ—ക്രതുമയനാകുന്നു; എന്നുവച്ചാൽ, അധ്യവസായാത്മകനാകുന്നു എന്നർത്ഥം. പുരുഷൻ ഈ

ലോകത്തിൽ ജീവിച്ചിരിക്കുമ്പോൾ ഏതുവിധത്തിലുള്ള ക്രതുവോടുകൂടിയിരിക്കുന്നുവോ, ഈ ദേഹത്തിൽനിന്നു മരിച്ചുപോയതിൻെറ ശേഷം അങ്ങനെയായിത്തീരും. ക്രതുവിനനുസരിച്ചു ഫലമായിത്തീരുമെന്നർത്ഥം. "യം യം വാഽപി സ്മരൻ ഭാവം ത്യജത്യന്തേ കളേബരം" ഇത്യാദി ശാസ്ത്രത്തിൽ ഇതു് ഇങ്ങനെയാണു കാണുന്നതു്. ഇങ്ങനെയുള്ള വ്യവസ്ഥ ശാസ്ത്രത്തിൽ കാണുന്നതുകൊണ്ടു്, ഇപ്രകാരം അറിഞ്ഞുകൊണ്ടു ക്രതുവിനെ ചെയ്യണം. മേൽ പറഞ്ഞ ശാസ്ത്രത്തിൻെറ പ്രാമാണ്യത്താൽ ക്രതുവിനു് അനുരൂപമായ ഫലം കിട്ടുമെന്നു പറഞ്ഞതു ന്യായംതന്നെ. അതിനാൽ ആ ക്രതു ചെയ്യപ്പെടേണ്ടതാണു്. 1

ആ ക്രതു എങ്ങനെ എന്നാൽ:—

ഉപ:— മനോമയഃ പ്രാണശരീരോ ഭാരൂപഃ സത്യസങ്കല്പ ആകാശാത്മാ സർവകർമ്മാ സർവകാമഃ സർവഗന്ധഃ സർവരസഃ സർവമിദമഭ്യാത്തോഽവാക്യനാദര ഏഷമ ആത്മാഽന്തർഹൃദയേഽണീയാൻ വ്രീഹേർവാ യവാദ്വാ സർഷപാദ്വാ ശ്യാമാകാദ്വാ ശ്യാമാകതണ്ഡുലാദ്വാ; ഏഷമ ആത്മാഽന്തർഹൃദയേ ജ്യായാൻ പൃഥിവ്യാ ജ്യായാനന്തരിക്ഷാജ്ജ്യായാൻ ദിവോ ജ്യായാനേഭ്യോ ലോകേഭ്യഃ 2_3

| | |
|---|---|
| അന്തർഹൃദയേ | —ഹൃദയപുണ്ഡരീകമദ്ധ്യത്തിലുള്ള |
| ഏഷഃ മേ ആത്മാ | —എൻെറ ഈ ആത്മാവു് |
| മനോമയഃ | —മനോമയനും |
| പ്രാണശരീരഃ | —പ്രാണനാകുന്ന ശരീരത്തോടുകൂടിയവനും |
| ഭാരൂപഃ | —ചൈതന്യലക്ഷണമായ രൂപത്തോടുകൂടിയവനും |
| സത്യസങ്കല്പഃ | —സത്യങ്ങളായ സങ്കല്പങ്ങളോടുകൂടിയവനും |

| | |
|---|---|
| ആകാശാത്മാ | = ആകാശംപോലെയുള്ള സ്വരൂപത്തോട്ട കൂടിയവനും |
| സർവകർമ്മാ | = സർവജഗത്തുമാകുന്ന കർമ്മത്തോട്ടകൂടിയവനും = ജഗത് കർത്താവും |
| സർവകാമഃ | = ദോഷരഹിതങ്ങളായ എല്ലാ കാമങ്ങളോട്ടംകൂടിയവനും |
| സർവഗന്ധഃ | = സുഖകരങ്ങളായ എല്ലാ ഗന്ധങ്ങളോട്ടം കൂടിയവനും |
| സർവരസഃ | = സ്വാദുക്കളായ എല്ലാ രസങ്ങളോട്ടം കൂടിയവനും |
| ഇദം സർവം | = ഈ ജഗത്തിനെ എല്ലാം |
| അഭ്യാത്തഃ | = അഭിവ്യാപിച്ചിരിക്കുന്നവനും |
| അവാകീ | = വാഗിന്ദ്രിയമില്ലാത്തവനും |
| അനാദരഃ | = സംഭ്രമമില്ലാത്തവനും ആകുന്നു |
| വ്രീഹേഃ വാ | = വ്രീഹിയെക്കാളും |
| യവാത്വാ | = യവത്തെക്കാളും |
| സർഷപാത്വാ | = കടുകിനെക്കാളും |
| ശ്യാമാകാത്വാ | = ചാമയെക്കാളും |
| ശ്യാമാകതണ്ഡുലാത്വാ | = ചാമയരിയെക്കാളും |
| അണീയാൻ | = അണുതരനാകുന്നു. |
| അന്തർഹൃദയേ | = ഹൃദയമദ്ധ്യത്തിലുള്ള |
| ഏഷഃ മേ ആത്മാ | = എന്റെ ഈ ആത്മാവ് |
| പൃഥിവ്യാഃ | = പൃഥിവിയെക്കാരം |
| ജ്യായാൻ | = മഹത്തരനാകുന്നു. |
| അന്തരിക്ഷാത് | = അന്തരിക്ഷത്തെക്കാരം |
| ജ്യായാൻ | = മഹത്തരനാകുന്നു. |
| ദിവഃ | = ദ്യോവിനെക്കാരം, |
| ജ്യായാൻ | = മഹത്തരനാകുന്നു |

ഏഭ്യഃ ലോകേഭ്യഃ —ഈ ലോകങ്ങളെക്കാരം
ജ്യായാൻ —മഹത്തരനാകുന്നു

ഭാഷ്യം:—ഹൃദയപുണ്ഡരീകത്തിൻെറ മധ്യത്തിലുള്ള എൻെറ ഈ ആത്മാവു മനോമയനാകുന്നു. ഏതുകൊണ്ടാണോ മനനംചെയ്യുന്നതു്, അതാണു മനസ്സു്. മനനംചെയ്യുന്നതിനുള്ള സാധനമെന്നർത്ഥം. ഈ മനസ്സു്, അതിൻെറ വൃത്തികൊണ്ടു വിഷയങ്ങളിൽ പ്രവർത്തിക്കുന്നു. മനസ്സു പ്രവർത്തിക്കുമ്പോരം, അതുവഴിയായി, ആ മനസ്സുപാധിയായിട്ടുള്ള പുരുഷനും, പ്രവർത്തിക്കുന്നതുപോലെയും മനസ്സു നിവർത്തിക്കുമ്പോരം നിവർത്തിക്കുന്നതുപോലേയും കാണപ്പെടുന്നു. അതുകൊണ്ടു മനോമയനാകുന്നു. വാസ്തവത്തിലാകട്ടെ, പുരുഷൻ പ്രവർത്തിക്കുന്നുമില്ല, നിവർത്തിക്കുന്നുമില്ല.

ഇങ്ങനെ മനോമയനായതുകൊണ്ടുതന്നെ പ്രാണശരീരനാകുന്നു. പ്രാണൻ എന്നുപറയുന്നതു, വിജ്ഞാനശക്തി ക്രിയാശക്തി എന്ന രണ്ടു ശക്തികളെക്കൊണ്ടു സംപിണ്ഡിതമായ ലിംഗാത്മാവത്രേ. "യോ വൈ പ്രാണഃ സാ പ്രജ്ഞാ യാ വാ പ്രജ്ഞാ സ പ്രാണഃ" (പ്രാണൻ എന്നതേതോ അതുതന്നെയാണു പ്രജ്ഞ, പ്രജ്ഞ എന്നതേതോ അതുതന്നെ പ്രാണൻ) എന്നു ശ്രുതി. ലിംഗാത്മാവു വിജ്ഞാനശക്തികൊണ്ടും ക്രിയാശക്തികൊണ്ടും സംപിണ്ഡിതമാണെന്നുള്ളതിലേക്കു പ്രമാണമാകുന്നു. അങ്ങനെയുള്ള പ്രാണനാകുന്ന ശരീരത്തോടുകൂടിയവനാണു് ആത്മാവു് എന്നർത്ഥം. "മനോമയഃ പ്രാണശരീരനേതാ" (മനോമയനും പ്രാണനാകുന്ന ശരീരത്തെ നയിക്കുന്നവനുമാകുന്നു) എന്നു വേറെ ശ്രുതിയുമുണ്ടു്. അതുപോലെ, ഭാരൂപനുമാകുന്നു. ഭാ എന്നതു ചൈതന്യാത്മകമായ ദീപ്തിയാണു്.

അതാകുന്ന രൂപത്തോടുകൂടിയവനാണ് ആത്മാവ് എന്നർത്ഥം.

സർവകർമ്മാവുമാകുന്ന സർവവും ആരുടെ കർമ്മമോ, അവനാണ സർവകർമ്മാവ്. എല്ലാ ജഗത്തും ഈശ്വരനായ ആത്മാവിനാൽ ജഗത്തുമുഴുവൻ അദ്ദേഹത്തിന്റെ കർമ്മമാകുന്നു. അതിനാൽ ആത്മാവു സർവകർമ്മാവാകുന്നു. ജഗത്തുകർത്താവെന്നർത്ഥം. "സ ഹി സർവസ്യ കർത്താ" (അവൻ സർവത്തിന്റേയും കർത്താവാകുന്നു) എന്നു ശ്രുതിയുണ്ടു്. സർവകാമനുമാകുന്ന ദോഷരഹിതങ്ങളായ എല്ലാ കാമങ്ങളോടുംകൂടിയവൻ എന്നർത്ഥം "ധർമ്മാവിരുദ്ധോ ഭൂതേഷു കാമോƒസ്മി" (ഞാൻ ഭൂതങ്ങളിൽ, ധർമ്മത്തിനു വിരുദ്ധമല്ലാത്ത കാമമാകുന്നു) എന്നു സ്മൃതിയുണ്ടു് എന്നാൽ ഞാൻ കാമമാകുന്നു എന്ന സ്മൃതിവചനമനുസരിച്ച്, ഇവിടെ സർവകാമശബ്ദത്തിന് എല്ലാ കാമവും എന്നല്ലേ അർത്ഥം പറയേണ്ടതു്? എല്ലാ കാമങ്ങളോടുംകൂടിയവൻ എന്നർത്ഥം പറഞ്ഞതു് ശരിയായോ? എന്നു ശങ്കിക്കേണ്ട. എന്തെന്നാൽ, ദേവൻ കാമംതന്നെയാണെന്നു പറയുന്നപക്ഷം കാമംപോലെ ദേവനും കാര്യമാകയാൽ അനിത്യനാണെന്നും ശബ്ദാദികളെപ്പോലെ പരാർത്ഥമാണെന്നും വന്നുകൂടും. അതുകൊണ്ടു് ഇവിടെ സർവകാമശബ്ദം ബഹുവ്രീഹിയായിട്ടുതന്നെ വിഗ്രഹിക്കാതെ തരമില്ല. അതിനനുസരിച്ചുതന്നെ "കാമോƒസ്മി" എന്നുള്ള മേൽപറഞ്ഞ സ്മൃതിക്കും അർത്ഥം പറയേണ്ടതാണു്. കാമം ബ്രഹ്മത്തിനു പരതന്ത്രമാണെന്നുമാത്രമേ സ്മൃതിക്കർത്ഥമുള്ളു.

സർവഗന്ധനുമാകുന്നു. സുഖകരങ്ങളായ എല്ലാ ഗന്ധങ്ങളോടുംകൂടിയവൻ എന്നർത്ഥം. "പുണ്യോ ഗന്ധഃ പൃഥിവ്യാം" (പൃഥിവിയിലുള്ള പുണ്യമായ ഗന്ധം ഞാനാകു

ന്നു) എന്നു സ്മൃതിയുണ്ടു്. ഇതുപോലെ, സർവരസൻ എന്നിടത്തു രസങ്ങളേയും സുഖകരങ്ങളായിട്ടുള്ളവയെത്തന്നെ എടുക്കണം. എന്തെന്നാൽ, "തസ്മാത് തേനോഭയം ജിഘ്രതി സുരഭിച ദുർഗ്ഗന്ധിച പാപ്മനാ ഹ്യേഷ വിദ്ധഃ" എന്ന ശ്രുതിയിൽ, അപുണ്യമായ ഗന്ധവും രസവും ഗ്രഹിക്കുന്നതു പാപസംബന്ധംകൊണ്ടാണെന്നു പറഞ്ഞിരിക്കുന്നു. ഈശ്വരന്നു് അവിദ്യാദിദോഷങ്ങൾ ഉണ്ടാവാൻ വഴിയില്ലാത്തതിനാൽ പാപസംബന്ധമില്ലതാനും.

ഈ ജഗത്തിനെ മുഴുവൻ അഭ്യാത്തനമാകുന്നു അഭിവ്യാപിച്ചിരിക്കുന്നവനെന്നർത്ഥം. "ആത്ത"ശബ്ദം വ്യാപ്ത്യർത്ഥകമായ 'അതു' ധാതുവിൽ കർത്തൃർത്ഥത്തിലുള്ള 'ക്ത' പ്രത്യയം ചേർന്നുണ്ടായതാണു്.

അതുപോലെ അവാകിയുമാകുന്നു. വചിക്കുന്നതിനുള്ള കാരണം വാക്കു്. വാക്കുതന്നെ വാകം. അല്ലെങ്കിൽ, 'വച്' ധാതുവിൽ കരണാർത്ഥത്തിൽ 'ഘഞ്' പ്രത്യയം ചേർന്നുണ്ടായതാണു് 'വാക' ശബ്ദമെന്നിരിക്കട്ടെ. വാകമുള്ളവൻ വാകി, വാകിയല്ലാത്തവൻ അവാകി. വാഗിന്ദ്രിയമില്ലാത്തവനെന്നർത്ഥം. ഇവിടെ വാഗിന്ദ്രിയത്തെ പ്രതിഷേധിച്ചതു് ഉപലക്ഷണാർത്ഥമായിട്ടാണു്. ഈശ്വരനു ഗന്ധം മുതലായവ ഉണ്ടെന്നു പറഞ്ഞതുകൊണ്ടു, ഗന്ധം മുതലായവയെ ഗ്രഹിക്കുന്നതിനു ഘ്രാണാദികരണങ്ങളുണ്ടെന്നു വരുന്നുണ്ടു്. അതിനാൽ അവകൂടി, ഇവിടെ വാക്കിനെ പ്രതിഷേധിച്ചതുകൊണ്ടു പ്രതിഷേധിക്കപ്പെട്ടിരിക്കുന്നു. ''അപാണി പാദോ ജവനോ ഗ്രഹീതാ പശ്യത്യ-ചക്ഷുഃ സ ശൃണോത്യകർണ്ണഃ'' (അവൻ പാണികളും പാദങ്ങളുമില്ലാത്തവനാണു്, എങ്കിലും വേഗമുള്ളവനും ഗ്രഹിക്കുന്നവനുമാകുന്നു. ചക്ഷുസ്സില്ലാതെ കാണുന്നു, കർണ്ണങ്ങ

ളില്ലാതെ കേറംക്കുന്നു) എന്നുള്ള മന്ത്രവർണ്ണം ഇതിനു പ്രമാണമാകുന്നു.

അനാദരനമാകുന്നു. സംഭ്രമമില്ലാത്തവനെന്നൎത്ഥം. ആപ്തകാമനല്ലാത്തവനു കിട്ടാത്തതു കിട്ടുമ്പോഴാണല്ലോ സംഭ്രമമുണ്ടാകുന്നതു്. ആപ്തകാമനായതുകൊണ്ടു നിത്യതൃപ്തനായ ഈശ്വരനു് ഒരിടത്തും സംഭ്രമമുണ്ടാകയില്ലല്ലോ.

ഇങ്ങനെയുള്ള ഗുണങ്ങളോടുകൂടിയ ഹൃദയപുണ്ഡരീകമധ്യത്തിലുള്ള എന്റെ ഈ ആത്മാവു, വ്രീഹിയെക്കാളും യവത്തേക്കാളും, കടുകിനേക്കാളും, ചാമയെക്കാളും ചാമയരിയെക്കാളും അണുതരമാകുന്നു. വ്രീഹിയെക്കാളും യവത്തെക്കാളും എന്നുംമററും പറഞ്ഞതു് അത്യന്തസൂക്ഷ്മമാണെന്നു കാണിപ്പാൻവേണ്ടിയാണു്.

"ചാമയെക്കാളും ചാമയരിയെക്കാളും, എന്നു പരിച്ഛിന്നപരിമാണത്തെക്കാറം അണുതരമാണെന്നു പറയുമ്പോറം, ആത്മാവു് അണുപരിമാണമാണെന്നു വരുമെന്നു ശങ്കിച്ചു്, അതിനെ പ്രതിഷേധിക്കുന്നതിനായി "ഏഷമ ആത്മാ ജ്യായാൻ പൃഥിവ്യാഃ" ഇത്യാദി ആരംഭിച്ചിരിക്കുന്നു. എന്റെ ഹൃദയമദ്ധ്യത്തിലുള്ള ഈ ആത്മാവു, പൃഥിവിയെക്കാറം ജ്യായാനാകുന്നു. അന്തരിക്ഷത്തെക്കാറം ജ്യായാനാകുന്നു. ദ്യോവിനെക്കാറം ജ്യായാനാകുന്നു. ഈ ലോകങ്ങളെക്കാറം ജ്യായാനാകുന്നു. ജ്യായസ്സെന്ന പരിമാണമുള്ളതുകൊണ്ടു ജ്യായാനാണെന്നുകാണിച്ചു് അനന്തപരിമാണത്വത്തെ കാണിച്ചിരിക്കുന്നു. 2_3

ഉപ:— സർവകർമ്മാ സർവകാമഃ സർവഗന്ധഃ സർവരസഃ സർവമിദമഭ്യാത്തോഽവാക്യനാദര ഏഷമ ആത്മാഽന്തർഹൃദയ ഏതദ് ബ്രഹ്മൈതമിതഃ പ്രേത്യാഭിസംഭവിതാസ്മീതി യസ്യ സ്യാ ദദ്ധാ ന വിചികിത്സാഽസ്തീതിഹസ്മാഽഽഹ ശാണ്ഡില്യഃ ശാണ്ഡില്യഃ 4

| | |
|---|---|
| അന്തർഹൃദയേ | —ഹൃദയമധ്യത്തിലുള്ള |
| ഏഷഃ മേ ആത്മാ | —എന്റെ ഈ ആത്മാവു് |
| സർവകർമ്മാ | —സർവകർമ്മാവും |
| സർവകാമഃ | —സർവകാമനും |
| സർവഗന്ധഃ | —സർവഗന്ധനും |
| സർവരസഃ | —സർവരസനും |
| ഇദം സർവം | —ഈ ജഗത്തിനെ എല്ലാം |
| അഭ്യാത്തഃ | —അഭിവ്യാപിച്ചിരിക്കുന്നവനും |
| അവാകീ | —അവാകിയും —വാക്കില്ലാത്തവനും |
| അനാദരഃ | —സംഭ്രമമില്ലാത്തവനുമാകുന്നു. |
| ഏതത് ബ്രഹ്മ | —ഇതു ബ്രഹ്മമാകുന്നു |
| ഇതഃ | —ഈ ദേഹത്തിൽനിന്നു് |
| പ്രേത്യ | —മരിച്ചുപോയിട്ടു് |
| ഏതം | —ഈ ആത്മാവിനെ } —ഞാൻഈ ആത്മാവായിത്തീരും. |
| അഭിസംഭവിതാസ്മി | —ഞാൻഅഭിസംഭവിക്കും } |
| ഇതി | —എന്നു് നിശ്ചയം |
| യസ്യ | —ആർക്കു് |
| അദ്ധാ | —സത്യമായി |
| സ്യാത് | —ഉണ്ടായിരിക്കുന്നുവോ, |
| വിചികിത്സാ | —സംശയം |
| ന അസ്തി | —ഉണ്ടായിരിക്കുന്നില്ലയോ |
| (സഃ | —അവൻ |
| തഥാ ഏവ | —അതുപോലെതന്നെ |
| ഈശ്വരഭാവം | —ഈശ്വരഭാവത്തെ |
| പ്രതിപദ്യതേ) | —പ്രാപിക്കും |
| ഇതി | —എന്നു് |

ശാണ്ഡില്യഃ —ശാണ്ഡില്യൻ എന്ന ഋഷി
ആഹസ്മഹ —പറഞ്ഞിട്ടുണ്ടു്.

ഭാഷ്യം:— ഇവിടെ മനോമയഃ എന്നതുടങ്ങി, "ജ്യായാനേഭ്യോ ലോകേഭ്യഃ" എന്ന വരെയുള്ള ഗ്രന്ഥംകൊണ്ടു പറയപ്പെട്ട ഗുണങ്ങളാകുന്ന ലക്ഷണങ്ങളോടുകൂടിയ കേവലനായ ഈശ്വരനെയാണ ധ്യാനിക്കേണ്ടതു്, അല്ലാതെ ആ ഗുണങ്ങളോടുകൂടിത്തന്നെ ഇരിക്കുന്ന ഈശ്വരനെയല്ല. രാജപുരുഷനേയോ ചിത്രഗുവിനേയോ കൊണ്ടുവരിക എന്നു പറഞ്ഞാൽ വിശേഷണമായ രാജാവിനേയോ ചിത്രഗോവിനേയോകൂടി കൊണ്ടുവരാറില്ലല്ലോ, അതുപോലെയാണ ഇവിടെയും എന്ന വന്നുകൂടുന്നു. അതിനാൽ അങ്ങനെയല്ലെന്ന അറിയിക്കുന്നതിനായിട്ടാണ 'സർവകർമ്മാ' ഇത്യാദി വീണ്ടും പറയുന്നതു്. അതിനാൽ മനോമയത്വാദി ഗുണങ്ങളോടുകൂടിത്തന്നെ ആണ ഈശ്വരനെ ധ്യാനിക്കേണ്ടതു്. അതുകൊണ്ടുതന്നെ "തത്ത്വമസി" "ആത്മൈവേദം സർവം" എന്ന ആറാമധ്യായത്തിലും ഏഴാമധ്യായത്തിലും ചെയ്യുന്നതുപോലെ ഇവിടെ സ്വാരാജ്യത്തിൽ അഭിഷേകം ചെയ്യുന്നില്ല; അതിലേക്ക "ഏഷമ ആത്മാ ഏതദ് ബ്രഹ്മ ഏതമിതഃ പ്രേത്യാഭിസംഭവിതാസ്മി" എന്നുള്ള ലിങ്ഗമുണ്ടു്. "ഏഷ മ ആത്മാ" എന്നുള്ളിടത്തു ആത്മശബ്ദം പ്രത്യഗാത്മാവിനെത്തന്നെയാണ കുറിക്കുന്നതെന്നാകട്ടെ പറവാൻ തരമില്ല. എന്തെന്നാൽ "മമ" എന്ന ഷഷ്ഠി സംബന്ധാൎത്ഥത്തെ ബോധിപ്പിക്കുന്നതാകുന്നു. എന്റെ ആത്മാവെന്നു പറയുന്നതു പ്രത്യഗാത്മാവാകുവാൻ തരമില്ലല്ലോ എന്നു മാത്രമല്ല "ഏതം അഭിസംഭവിതാസ്മി" എന്നു കർമ്മത്വവും കർത്തൃത്വവും നിർദ്ദേശിച്ചിരിക്കുകയും ചെയ്യുന്നു. അതിനാൽ ഭേദം വിവക്ഷിച്ചിരിക്കുന്നു എന്നാണ വിചാരിക്കേണ്ടതു്

പൂർവപക്ഷം:— ഇവിടെ ഭേദലിംഗം കാണുന്നതു കൊണ്ടു ഭേദം വിവക്ഷിച്ചിരിക്കുന്നു എന്നു പറകയാണെങ്കിൽ ആറാമധ്യായത്തിലും ഇതുപോലെതന്നെ ഭേദലിംഗം കാണുന്നതുകൊണ്ടു് അവിടേയും അഖണ്ഡവാക്യാത്ഥം സിദ്ധിക്കാതെ പോകും. എങ്ങനെ എന്നാൽ ആറാമധ്യായത്തിൽ, "അഥസംപത്സ്യേ" എന്നതിലേ "അഥ"ശബ്ദം സത്തായിത്തീരുന്നതു് കാലാന്തരത്തിലാണെന്നു കാണിക്കുന്നു

സമാധാനം: — അവിടെ ഭേദം വിവക്ഷിക്കപ്പെട്ടിട്ടില്ല. ആത്മസാക്ഷാത്ക്കാരം സിദ്ധിച്ചാലും പ്രാരബ്ധകർമ്മത്തിന്റെ അവശിഷ്ടം നിലനില്ക്കുന്നതുകൊണ്ടു ഉപഭോഗംകൊണ്ടു അതു ക്ഷയിച്ചു ദേഹം പതിക്കുന്നതോടുകൂടിത്തന്നെ സത്സംപത്തി സിദ്ധിക്കുമെന്നുള്ളതിലാണു "അഥ" ശബ്ദത്തിനു താൽപര്യം. അല്ലാതെ ദേഹപാതം വന്നതിനുശേഷം കാലാന്തരത്തിലാണു സത്സംപത്തി എന്നു അതിനർത്ഥമില്ല. അങ്ങനെയല്ലാതെ, സൽസംപത്തി കാലാന്തരത്തിൽ സംഭവിക്കുന്നതു ഇഷ്ടമാണെന്നു പറയുന്നപക്ഷം "തത്ത്വമസി" എന്നു് വർത്തമാനമായി ബ്രഹ്മഭാവം ഉപദേശിക്കുന്നതു അനുപപന്നമായിത്തീരും.

ആത്മശബ്ദത്തിനു പ്രത്യഗാത്മാവെന്നുതന്നെയാണർത്ഥം "സർവം ഖല്വിദം ബ്രഹ്മ" എന്നതാണു പ്രകൃതവും "ഏഷ മ ആത്മാന്തർഹൃദയേ" എന്നു പറയുന്നുമുണ്ടു്. എങ്കിലും ഇവിടെ ബ്രഹ്മാത്മൈക്യമാണു വിവക്ഷിച്ചിരിക്കുന്നതെന്നു പറവാൻ നിവൃത്തിയില്ല. മേൽക്കാണിച്ച ലിംഗത്തിന്റെ സഹായത്തോടുകൂടിയ ഷഷ്ഠീശ്രുതിയുള്ളതുകൊണ്ടും പ്രകരണശ്രുതിയേക്കാൾ ലിംഗശ്രുതിബലമുള്ളതാകയാലും, അല്പം അന്തർദ്ധാനം (മറവു)വിടാതെതന്നെയാണു് ഞാൻ ഈ ശരീരത്തിൽനിന്നു മരിച്ചുപോയതിനുശേഷം ഈ ആത്മാവായിത്തീരുമെന്നു പറഞ്ഞതു്.

അധ്യവസായത്തിനനുരൂപമായ സ്വരൂപത്തോടുകൂടിയ സഗുണനായ പരമാത്മാവിനെ ഞാൻ പ്രാപിക്കും— അതായതു ഞാൻ പരമാത്മാവായിത്തീരും എന്നു നിശ്ചയമുണ്ടായിരിക്കയും, അങ്ങനെ ആയിത്തീരുകയില്ലെന്നു സംശയമില്ലാതിരിക്കയുംചെയ്യുന്നതാക്കാണോ അവൻ അങ്ങനെതന്നെ ഈശ്വരഭാവത്തെ പ്രാപിക്കും എന്നുള്ളതു ശാണ്ഡില്യൻ എന്ന ഋഷി പറഞ്ഞിട്ടുണ്ട്. "ശാണ്ഡില്യഃ" എന്നു രണ്ടുതവണ പറഞ്ഞതു ആദരത്തെ കാണിപ്പാനായിട്ടാണ്. 4

മൂന്നാമധ്യായത്തിൽ പതിന്നാലാംഖണ്ഡം കഴിഞ്ഞു.

---

## മൂന്നാമധ്യായം പതിനഞ്ചാം ഖണ്ഡം.

ഭാഷ്യം:— "ഇവന്റെ കുലത്തിൽ വീരനായ പുത്രൻ ഉണ്ടാകു"മെന്നു പറഞ്ഞുവല്ലോ. അങ്ങനെ വീരനായ പുത്രൻ ഉണ്ടാകുന്നതുകൊണ്ടുമാത്രം പിതാവിനു രക്ഷകിട്ടുന്നതല്ല; എന്തെന്നാൽ, "തസ്മാത് പുത്രമനുശിഷ്ടം ലോക്യമാഹുഃ" (പുത്രൻ പിതാവിനു ലോകപ്രാപ്തിക്കുപകരിക്കേണ്ടവനായതുകൊണ്ട്, അനുശാസനത്തിന് (വേദാധ്യയനത്തിന്) വിഷയീകരിക്കപ്പെട്ട പുത്രനാണ് പിതാവിനു ലോകപ്രാപ്തിസാധനമായിത്തീരുന്നതെന്നു പറയുന്നു.) എന്നു ബൃഹദാരണ്യകശ്രുതിയിൽ പറഞ്ഞിരിക്കുന്നു. അതിനാൽ പുത്രൻ ദീർഘായുസ്സായിരിക്കുന്നതിനുള്ള വഴികാണിക്കുന്നതിനായി കോശവിജ്ഞാനത്തെ പറയുവാൻ പോകുന്നു. അതിലും ശ്രേഷ്ഠതരമായ വിജ്ഞാനത്തെപ്പറയുന്നതിനുള്ള വ്യഗ്രതകൊണ്ടാണ്, പുത്രൻ ജനിക്കുമെന്നു പറഞ്ഞുകഴിഞ്ഞ ഉടൻതന്നെ പറയാതെ അതു് ഇത്രത്തോളം നീട്ടിവച്ചതു്. ഇനി ഇപ്പോഴത്തന്നെ അതു് ആരംഭിക്കുന്നു:—

ഉപ:— അന്തരിക്ഷോദരഃ കോശോ ഭൂമിബുദ്ധ്നോ ന ജീര്യ്യതി: ദിശോഹ്യസ്യ സ്രക്തയോ ദ്യൗരസ്യോത്തരം വിലം; സ ഏഷ കോശോ വസുധാനസ്തസ്മിൻ വിശ്വമിദം ശ്രിതം. 1

അന്തരിക്ഷോദരഃ —അന്തരിക്ഷമാകുന്ന ഉദര (ഉള്ളിലെ സുഷിര)ത്തോടുകൂടിയതും
ഭൂമിബുദ്ധ്നഃ —ഭൂമിയാകുന്ന ബുദ്ധ്ന (മൂല)ത്തോടുകൂടിയതും ആയ
കോശഃ —കോശം—ഭണ്ഡാരപ്പെട്ടി
ന ജീര്യ്യതി —നശിക്കുന്നില്ല
അസ്യ —ഇതിന്റെ—ഈ കോശത്തിന്റെ
സ്രക്തയഃ —സ്രക്തികരം—കോണങ്ങരം
ദിശഃ ഹി —ദിക്കുകളാകുന്നു
അസ്യ —ഇതിന്റെ
ഉത്തരം വിലം —മുകളിലത്തെ സുഷിരം
ദ്യൗഃ —ദ്യോവാകുന്നു
സഃ ഏഷഃ കോശഃ —അങ്ങനെയുള്ള ഈ കോശം
വസുധാനഃ —വസു (ധനം) വയ്ക്കുന്നതാകുന്നു.
തസ്മിൻ —അതിൽ ആണു്—ആ കോശത്തിനുള്ളിലാണു്.
ഇദം വിശ്വം —ഇതെല്ലാം—പ്രാണികളുടെ കർമ്മഫലമെല്ലാം
ശ്രിതം —ശ്രിതമായിരിക്കുന്നു—സ്ഥിതിചെയ്യുന്നു.

ഭാഷ്യം:— ആകാശമാകുന്ന ഉള്ളിലെ സുഷിരത്തോടും ഭൂമിയാകുന്ന ചുവടോടുംകൂടിയ കോശം—അനേക ധർമ്മങ്ങളെക്കൊണ്ടുള്ള സാദൃശ്യത്താൽ കോശംപോലെയിരിക്കുന്നതുകൊണ്ടു കോശമെന്നു പറയുന്നതാണു്—നശിക്കുന്നില്ല.

എന്തെന്നാൽ അതു്, ത്രൈലോക്യാത്മകമായതുകൊണ്ടു് സഹസ്രയുഗകാലം സ്ഥിതിചെയ്യുന്നതാകുന്നു. ഈ കോശത്തിന്റെ കോണങ്ങൾ ദിക്കുകളാകുന്നു ഇതിന്റെ മുകളിലത്തെ അറ ദ്യോവാണു്. ഇപ്പറഞ്ഞ ഗുണങ്ങളോടുകൂടിയ ഈ കോശം (ഭണ്ഡാരപ്പെട്ടി) വസുധാനമാകുന്നു. വസുക്കൾ, അതായതു പ്രാണികളുടെ കർമ്മഫലങ്ങളാകുന്ന ധനങ്ങൾ വയ്ക്കുന്നതെന്നു് അർത്ഥം. പ്രത്യക്ഷം മുതലായ പ്രമാണങ്ങളാൽ ഗ്രഹിക്കപ്പെടുന്ന സമസ്തവും—പ്രാണികളുടെ കർമ്മഫലങ്ങളും കർമ്മസാധനങ്ങളും എല്ലാം ഇതിനുള്ളിലാണു് സ്ഥിതിചെയ്യുന്നതു്. 1

ഉപ:— തസ്യ പ്രാചീ ദിഗ് ജൂഹൂർനാമ,സഹമാനാ നാമ ദക്ഷിണാ,രാജ്ഞീ നാമ പ്രതീചീ, സുഭൂതാനാമോദീചി;താസാം വായുർവത്സഃ; സ യ ഏതമേവം വായും ദിശാം വത്സം വേദ ന പുത്രരോദം രോദിതി; സോഽഹമേതമേവം വായും ദിശാം വത്സം വേദ;മാ പുത്രരോദം രുദം. 2

| | |
|---|---|
| തസ്യ | =ആ കോശത്തിന്റെ |
| പ്രാചീ ദിക് | =കിഴക്കേദിക്കു് |
| ജൂഹൂഃ നാമ | =ജൂഹൂ എന്നു പേരുള്ളതാകുന്നു. |
| ദക്ഷിണാ | =തെക്കേദിക്കു് |
| സഹമാനാ നാമ | =സഹമാന എന്നു പേരുള്ളതാണു്. |
| പ്രതീചീ | =പടിഞ്ഞാറേദിക്കു് |
| രാജ്ഞീ നാമ | =രാജ്ഞി എന്നു പേരുള്ളതാകുന്നു. |
| ഉദീചീ | =വടക്കേദിക്കു് |
| സുഭൂതാ നാമ | —സുഭൂത എന്നു പേരോടുകൂടിയതാണു്. |
| വായുഃ | =വായു |
| താസാം | =അവയുടെ=ആ ദിക്കുകളുടെ |

വത്സഃ —വത്സനാകുന്നു
ഏവം —ഇപ്രകാരം
ഏതം വായും —ഈ വായുവിനെ
ദിശാം വത്സം —ദിക്കുകളുടെ വത്സനായി
യഃ വേദ —ആർ അറിയുന്നുവോ—പുത്രനു ദീർഘജീവിതമിച്ഛിക്കുന്ന ആര റിയുന്നുവോ
സഃ —അവൻ
പുത്രരോദം —പുത്രൻനിമിത്തമുള്ള രോദന ത്തെ
ന രോദിതി —രോദിക്കയില്ല
സഃ അഹം —അങ്ങനെ പുത്രനു ദീർഘജീവി തമിച്ഛിക്കുന്ന ഞാൻ
ഏവം —ഇപ്രകാരം
ഏതം വായും —ഈ വായുവിനെ
ദിശാം വത്സം —ദിക്കുകളുടെ വത്സനെന്നു്
വേദ —അറിയുന്നു.
അഹം —ഞാൻ
പുത്രരോദം —പുത്രൻനിമിത്തമുള്ള രോദന ത്തെ
മാ രുദം —രോദിക്കരുതു്.

ഭാഷ്യം:— അങ്ങനെയുള്ള ഈ ഭണ്ഡാരപ്പെട്ടിയുടെ കിഴക്കേദിക്കു്—അതായതു കിഴക്കേഭാഗം ജുഹൂ എന്നു പേരു ള്ളതാകുന്നു. കർമ്മികൾ കിഴക്കോട്ടുതിരിഞ്ഞിരുന്നാണ ല്ലോ ഹോമിക്കുന്നതു്. അതിനാൽ ഹോമിക്കുന്ന ദിക്കെന്ന അർത്ഥത്തിലാണു് ജുഹൂ എന്നു പറയുന്നതു്. തെക്കുഭാഗം പ്രാണികൾ യമപുരിയിൽ പാപകർമ്മഫലങ്ങളെ സഹി ക്കുന്ന സ്ഥലമായതുകൊണ്ടു് തെക്കേ ദിക്കിനെ സഹമാന

എന്നു പറയുന്നു. പടിഞ്ഞാറേ ദിക്കിനു രാജ്ഞി എന്നാണു പേരു്. രാജാവായ വരുണനാൽ അധിഷ്ഠിതമായതുകൊണ്ടോ, സന്ധ്യാരാഗം അതിൽ കാണുന്നതുകൊണ്ടോ ആണു് അതിനെ അങ്ങനെ പറയുന്നതു്. വടക്കേദിക്കിൻെറ പേരു് സുഭൂത എന്നാകുന്നു. ഭൂതിയുള്ള ഈശ്വരൻ കുബേരൻ മുതലായവരാൽ അധിഷ്ഠിതമായതുകൊണ്ടാണു് ആ പേർ സിദ്ധിച്ചതു്. അങ്ങനെയുള്ള ദിക്കുകളുടെ വത്സനാകുന്നു വായു. വായു ദിക്കുകളിൽനിന്നുണ്ടാകുന്നതാണല്ലോ. കിഴക്കൻകാററു്, തെക്കൻകാററു് എന്നൊക്കെയാണല്ലോ നാം പറയാറുള്ളതു്. പുത്രനു ദീർഘജീവിതത്തെ ആഗ്രഹിക്കുന്ന ആരെങ്കിലും ഇപ്രകാരം ഈ വായുവിനെ ദിക്കുകളുടെ അമൃതനായ വത്സനെന്നു് അറിയുന്നതായിരുന്നാൽ അവൻ പുത്രൻ നിമിത്തമുള്ള കരച്ചൽ കരകയില്ല. അവനു പുത്രൻ മരിക്കയില്ലെന്നർത്ഥം. കോശത്തിൻെറ ദിക്കുകളുടെ വത്സനെ സംബന്ധിച്ചുള്ള വിജ്ഞാനം ഇപ്രകാരം വിശിഷ്ടമായതുകൊണ്ടു്, പുത്രനു ദീർഘജീവിതത്തെ പ്രാർത്ഥിക്കുന്ന ഞാൻ ഇങ്ങനെ ഈ വായുവിനെ ദിക്കുകളുടെ വത്സനെന്നറിയുന്നു. അതിനാൽ ഞാൻ, പുത്രൻനിമിത്തമുള്ള രോദനം രോദിക്കരുതു്. 2

ഉപ:— അരിഷ്ടം കോശം പ്രപദ്യേ ƒമുനാ ƒമുനാ ƒമുനാ, പ്രാണം പ്രപദ്യേ ƒമുനാ ƒമുനാ ƒമുനാ, ഭൂഃ പ്രപദ്യേ ƒ മുനാ ƒമുനാ ƒമുനാ, ഭുവഃ പ്രപദ്യേ ƒമുനാ ƒമുനാ ƒമുനാ, സ്വഃ പ്രപദ്യേ ƒമുനാ ƒമുനാ ƒമുനാ.

അമുനാ അമുനാ അമുനാ = ഇന്നവനുവേണ്ടി, ഇന്നവനുവേണ്ടി, ഇന്നവനുവേണ്ടി,

അരിഷ്ടം = അരിഷ്ടമായ = നാശമില്ലാത്തതായ

കോശം =കോശത്തെ=മേൽപറഞ്ഞ ത്രൈലോക്യാത്മകമായ കോശത്തെ

പ്രപദ്യേ =ഞാൻ ശരണംപ്രാപിക്കുന്നു.

അമുനാ അമുനാ അമുനാ =ഇന്നവനുവേണ്ടി, ഇന്നവനുവേണ്ടി, ഇന്നവനുവേണ്ടി.

പ്രാണം പ്രപദ്യേ =പ്രാണനെ ശരണംപ്രാപിക്കുന്നു.

അമുനാ അമുനാ അമുനാ =ഇന്നവനുവേണ്ടി, ഇന്നവനുവേണ്ടി, ഇന്നവനുവേണ്ടി.

ഭൂഃ പ്രപദ്യേ =ഭൂർലോകത്തെ ശരണംപ്രാപിക്കുന്നു.

അമുനാ അമുനാ അമുനാ =ഇന്നവനുവേണ്ടി, ഇന്നവനുവേണ്ടി, ഇന്നവനുവേണ്ടി.

ഭുവഃ പ്രപദ്യേ =ഭുവർല്ലോകത്തെ ശരണംപ്രാപിക്കുന്നു.

അമുനാ അമുനാ അമുനാ =ഇന്നവനുവേണ്ടി, ഇന്നവനുവേണ്ടി, ഇന്നവനുവേണ്ടി.

സ്വഃ പ്രപദ്യേ =സ്വർഗ്ഗലോകത്തെ ശരണം പ്രാപിക്കുന്നു

ഭാഷ്യം:— പുത്രനു ദീർഘായുസ്സിനെ ആഗ്രഹിക്കുന്നവൻ ത്രൈലോക്യത്തെ ഒരു ഭണ്ഡാരപ്പെട്ടിയായും പ്രത്യേകനാമങ്ങളോടുകൂടിയ അതിൻെറ നാലുദിക്കുകളേയും സ്ത്രീകളായും സങ്കല്പിച്ചു്, ആ ദിക്കുകളോടുള്ള സംബന്ധത്താൽ, വായുവിനെ, ആ ദിക്കുകളുടെ മരണമില്ലാത്ത വത്സനായി ചിന്തിക്കണമെന്നുള്ള പ്രധാനോപാസനം പറഞ്ഞുകഴിഞ്ഞു ഇപ്പോഠം അതിൻെറ അങ്ഗമായ ജപത്തെ കാണിക്കുന്നു.—പുത്രൻെറ നാമത്തെ മൂന്നുതവണ പറയുന്നതാണു് 'അമുനാ അമുനാ അമുനാ' എന്നതു്. ഞാൻ ഇന്ന പുത്രനു ദീർഘായുസ്സുണ്ടാകുവാൻവേണ്ടി നാശമില്ലാത്ത കോശത്തെ

ശരണംപ്രാപിക്കുന്നു. അതുപോലെ ഇന്ന പുത്രനുവേണ്ടി പ്രാണനെ ഞാൻ ശരണം പ്രാപിക്കുന്നു. ഇന്ന പുത്രനുവേണ്ടി ഭൂർലോകത്തെ ശരണം പ്രാപിക്കുന്നു. ഇന്ന പുത്രനുവേണ്ടി ഭുവർലോകത്തെ ശരണം പ്രാപിക്കുന്നു. ഇന്ന പുത്രനുവേണ്ടി സ്വർലോകത്തെ ഞാൻ ശരണം പ്രാപിക്കുന്നു. എല്ലായിടത്തും പുത്രന്റെ നാമം മൂന്നുതവണ പറയുന്നു. 3

ഉപ:— സ യദവോചം പ്രാണം പ്രപദ്യ ഇതി, പ്രാണോ വാ ഇദം സർവം ഭൂതം യദിദം കിം ച തമേവ തത് പ്രാപത്സി. 4

| | |
|---|---|
| ഇദം യത് കിംച | —ഈ ജഗത്തായിരിക്കുന്നതു് ഏതെല്ലാമോ, |
| തത് ഇദം സർവം ഭൂതം | —അങ്ങനെയുള്ള ഈ ഭൂതമെല്ലാം |
| പ്രാണഃ വൈ | —പ്രാണൻ ആകുന്നു. |
| (അതഃ) | —അതിനാൽ |
| പ്രാണം പ്രപദ്യേ ഇതി | —പ്രാണം പ്രപദ്യേ എന്നു് |
| സഃ അഹം യത് അവോചം | —വക്താവായ ഞാൻ പറഞ്ഞതു് ഏതോ |
| തത് | —അതുകൊണ്ടു് |
| തം ഏവ | —അവനെത്തന്നെ—ആ പ്രാണനെത്തന്നെ |
| പ്രാപത്സി | —ഞാൻ ശരണംപ്രാപിച്ചിരിക്കുന്നു. |

ഭാഷ്യം:— "പ്രാണം പ്രപദ്യേ'' എന്നു മുമ്പു പറഞ്ഞതിനെത്തന്നെ വ്യാഖ്യാനിപ്പാനായി ഉപന്യസിച്ചിരിക്കുന്നു. ഈ ജഗത്തായിരിക്കുന്ന ഭൂതമെല്ലാം പ്രാണനാകുന്നു. "യഥാ വാ അരാ നാഭൗ" എന്നു് പ്രാണന്റെ സർവാത്മത്വം ഇനി പറയും. അതിനാൽ, 'പ്രാണം പ്രപദ്യേ' എന്നുള്ളതുകൊണ്ടു്, ഞാൻ പ്രാണനെത്തന്നെ ശരണം പ്രാപിച്ചിരിക്കുന്നു. 4

ഉപ:— അഥ യദവോചം ഭൂഃ പ്രപദ്യ ഇതി, പൃഥിവീം പ്രപദ്യേƒന്തരിക്ഷം പ്രപദ്യേ ദിവം പ്രപദ്യ ഇത്യേവ തദവോചം. 5

| | |
|---|---|
| അഥ | =പിന്നെ |
| ഭൂഃ പ്രപദ്യേ ഇതി | =ഭൂഃ പ്രപദ്യേ എന്നു് |
| യതു് അവോചം | =ഞാൻ പറഞ്ഞതേതോ, |
| തതു് | =അതുകൊണ്ടു്, |
| പൃഥിവീം പ്രപദ്യേ | =പൃഥിവിയേ ഞാൻ ശരണം പ്രാപിക്കുന്നു എന്നും |
| അന്തരിക്ഷം പ്രപദ്യേ | =അന്തരിക്ഷത്തെ ശരണംപ്രാപിക്കുന്നു എന്നും |
| ദിവം പ്രപദ്യേ ഇതി എവ | =ദ്യോവിനെ ശരണംപ്രാപിക്കുന്നു എന്നുംതന്നെ ആണു് |
| അവോചം | =ഞാൻ പറഞ്ഞതു്. |

ഭാഷ്യം:— പിന്നെ 'ഭൂഃ പ്രപദ്യേ' എന്നുള്ളതുകൊണ്ടു്, ഭൂരാദികളായ മൂന്നു ലോകങ്ങളെ ശരണംപ്രാപിക്കുന്നു എന്നാണു ഞാൻ പറഞ്ഞതു്. 5

ഉപ:— അഥ യദവോചം ഭുവഃ പ്രപദ്യ ഇത്യഗ്നിം പ്രപദ്യേ വായും പ്രപദ്യ ആദിത്യം പ്രപദ്യ ഇത്യേവ തദവോചം. 6

| | |
|---|---|
| അഥ | =പിന്നെ |
| ഭുവഃ പ്രപദ്യേ ഇതി | =ഭുവഃ പ്രപദ്യേ എന്നു് |
| യതു് അവോചം | =ഞാൻ പറഞ്ഞതേതോ |
| തതു് | =അതുകൊണ്ടു് |
| അഗ്നിം പ്രപദ്യേ | =അഗ്നിയെ ശരണംപ്രാപിക്കുന്നു എന്നും |
| വായും പ്രപദ്യേ | =വായുവിനെ ശരണംപ്രാപിക്കുന്നു എന്നും |

ആദിത്യം പ്രപദ്യേ ഇതി ഏവ — ആദിത്യനെ ശരണംപ്രാപിക്കുന്നു എന്നുംതന്നെ ആണു്
അവോചം — ഞാൻ പറഞ്ഞതു്.

ഭാഷ്യം:— പിന്നെ 'ഭുവഃ പ്രപദ്യേ' എന്നതുകൊണ്ടു് അഗ്നിമുതലായവരെ ശരണംപ്രാപിക്കുന്നു എന്നാണു ഞാൻ പറഞ്ഞതു്. 6

ഉപ:— അഥ യദവോചം സ്വഃ പ്രപദ്യ ഇത്യൃഗ്വേദം പ്രപദ്യേ യജുർവേദം പ്രപദ്യേ സാമവേദം പ്രപദ്യേ ഇത്യേവ തദവോചം. 7

അഥ — പിന്നെ
സ്വഃ പ്രപദ്യേ ഇതി — സ്വഃ പ്രപദ്യേ എന്നു്
യത് അവോചം — ഞാൻ പറഞ്ഞതേതോ,
തത് — അതുകൊണ്ടു്
ഋഗ്വേദം പ്രപദ്യേ — ഋഗ്വേദത്തെ ഞാൻ ശരണം പ്രാപിക്കുന്നു എന്നും
യജുർവേദം പ്രപദ്യേ — യജുർവേദത്തെ ഞാൻ ശരണം പ്രാപിക്കുന്നു എന്നും
സാമവേദം പ്രപദ്യേ ഇതി ഏവ — സാമവേദത്തെ ഞാൻ ശരണംപ്രാപിക്കുന്നു എന്നുംതന്നെയാണു്
അവോചം — ഞാൻ പറഞ്ഞതു്.

ഭാഷ്യം:— പിന്നെ "സ്വഃ പ്രപദ്യേ" എന്നുള്ളതുകൊണ്ടു ഋഗ്വേദം മുതലായവയെ ശരണം പ്രാപിക്കുന്നു എന്നുതന്നെയാണു ഞാൻ പറഞ്ഞതു്. ഇങ്ങനെ വ്യാഖ്യാനം. മുമ്പു പറഞ്ഞ അജരമായ കോശത്തെ, ദിക്കുകളോടും വത്സനോടുംകൂടി വേണ്ടവിധത്തിൽ ധ്യാനിച്ചിട്ടു്, അതിനു മേൽ മന്ത്രങ്ങളെ ജപിക്കണം. "തദവോചം'' എന്നു രണ്ടുതവണ പറഞ്ഞതു് ആദരത്തെ കാണിപ്പാനാകുന്നു.

മൂന്നാമധ്യായം പതിനഞ്ചാം ഖണ്ഡം കഴിഞ്ഞു.

---

മൂന്നാമദ്ധ്യായം പതിനാറാം ഖണ്ഡം

ഭാഷ്യം:— പുത്രന്റെ ആയുസ്സിനുവേണ്ടിയുള്ള ഉപാസനവും ജപവും പറഞ്ഞുകഴിഞ്ഞു. ഇനി ഇപ്പോൾ തനിക്കുതന്നേ ദീർഘജീവിതത്തിനായിട്ടുള്ള ഉപാസനവും ജപവും വിധിക്കുവാൻ പോകുന്നു. ജീവിച്ചിരുന്നാലല്ലേ പുത്രൻ മുതലായ ഫലങ്ങൾ അനുഭവിക്കുവാൻ സാധിക്കുകയുള്ളൂ. മരിച്ചുപോയാൽ പിന്നെ ഫലം ആൎക്കാണു്? അതിനാൽ ആത്മാവിനെ യജ്ഞമാക്കുന്നു.—

ഉപ:— പുരുഷോ വാവ യജ്ഞഃ തസ്യ യാനി ചതുർവിംശതി വൎഷാണി തത് പ്രാതഃ സവനം, ചതുർവിംശത്യക്ഷരാ ഗായത്രീ, ഗായത്രം പ്രാതഃസവനം, തദസ്യ വസവോഽന്വായത്താഃ പ്രാണാ വാവ വസവ, ഏതേ ഹീദം സർവം വാസയന്തി. 1

| | |
|---|---|
| പുരുഷഃ വാവ | —പുരുഷൻതന്നെ |
| യജ്ഞഃ | —യജ്ഞമാകുന്നു. |
| തസ്യ | —അവന്റെ |
| ചതുർവിംശതി വൎഷാണി | —ആദ്യത്തെ ഇരുപത്തുനാലു വർഷങ്ങൾ |
| യാനി | —ഏവയോ, |
| തത് | —അതു് |
| പ്രാതഃസവനം | —പ്രാതഃസവനമാകുന്നു. |
| ഗായത്രീ | —ഗായത്രി |
| ചതുർവിംശത്യക്ഷരാ | —ഇരുപത്തുനാലക്ഷരമുള്ളതാകുന്നു: |
| പ്രാതഃസവനം | —പ്രാതഃസവനം |
| ഗായത്രം | —ഗായത്രി ഛന്ദസ്സായിട്ടുള്ളതാണു് |
| അസ്യ | —ഈ പുരുഷനാകുന്ന യജ്ഞത്തിന്റെ |

| | |
|---|---|
| തത് | = അതിനെ = ആ പ്രാതഃസവനത്തെ |
| വസവഃ | = വസുക്കൾ |
| അന്വായത്താഃ | = അനുഗതരായിരിക്കുന്നു. |
| പ്രാണാഃ വാവ | = പ്രാണങ്ങൾതന്നെയാണ് |
| വസവഃ | = വസുക്കൾ |
| ഏതേ ഹി | = ഈ പ്രാണങ്ങളാണല്ലോ |
| ഇദം സർവം | = ഇതിനെ എല്ലാം |
| വാസയന്തി | = വസിപ്പിക്കുന്നത്. |

ഭാഷ്യം:— ജീവനത്തോടുകൂടിയ കാര്യ്യകാരണസംഘാതമാകുന്ന പ്രസിദ്ധനായ പുരുഷൻതന്നെയാണ്. ഇവിടെ പുരുഷൻ "വാവ" എന്ന ശബ്ദം അവധാരണാത്ഥകമാണ്. പുരുഷൻതന്നെ യജ്ഞമാകുന്നു എന്നർത്ഥം. സാദൃശ്യങ്ങളെക്കൊണ്ടാണു പുരുഷനു യജ്ഞത്വത്തെ സമ്പാദിക്കുന്നത്. എങ്ങനെ എന്നാൽ ആ പുരുഷൻെറ ആയുസ്സിൻെറ ആദ്യത്തെ ഇരുപത്തുനാലു വഷങ്ങൾ പുരുഷനാകുന്ന യജ്ഞത്തിൻെറ പ്രാതഃസവനമാകുന്നു എന്തു സാദൃശ്യം കൊണ്ടാണ് ഇരുപത്തുനാലു വർഷം പ്രാതഃസവനമാകുന്നതെന്നു പറയുന്നു.— ഗായത്രി എന്ന ഛന്ദസ്സ് ഇരുപത്തുനാലക്ഷരങ്ങളുള്ളതാണ് വിധിയനുസരിച്ചു ചെയ്യുന്ന യജ്ഞത്തിൻെറ പ്രാതഃസവനം ഗായത്രിയാകുന്ന ഛന്ദസ്സോടുകൂടിയതുമാണ്. അതുകൊണ്ടു പുരുഷായുസ്സിൻെറ ആദ്യത്തെ ഇരുപത്തുനാലുവർഷം പ്രാതഃസവനമാകുന്നു. ഇങ്ങനെ പ്രാതഃസവനമായ ഇരുപത്തുനാലുവർഷമാകുന്ന ആയുസ്സോടുകൂടിയിരിക്കുന്നതുകൊണ്ടു പുരുഷനു വിധിയജ്ഞത്തോടു സാമ്യം സിദ്ധിക്കുന്നു. അതിനാൽ പുരുഷൻ യജ്ഞമാകുന്നു. മേലുള്ള രണ്ടായുസ്സുകളിലും ഇതുപോലെ ത്രിഷ്ടുപ്പ് ജഗതി എന്ന ഛന്ദസ്സുകളുടെ അക്ഷരസംഖ്യയോടുള്ള

സാമ്യത്താൽ രണ്ടു സവനങ്ങളുടെ സംപത്തി പറഞ്ഞുകൊള്ളണം.

എന്നുമാത്രമല്ല, വിധിയജ്ഞത്തിൻെറ പ്രാതഃസവനത്തെ എന്നപോലെ ഈ പുരുഷയജ്ഞത്തിൻെറ പ്രാതഃസവനത്തേയും വസുക്കൾ എന്ന ദേവന്മാർ അനുഗതരായിരിക്കുന്നു. സവനദേവതകൾ എന്ന നിലയിൽ ഇതിൻെറ സ്വാമിമാരാകുന്നു എന്നൎത്ഥം. എന്നാൽ വിധിയജ്ഞത്തിലേപ്പോലെതന്നെ പുരുഷയജ്ഞത്തിലും അഗ്നി മുതലായ വസുക്കളാണു് പ്രാതഃസവനേശന്മാരായിരിക്കുന്നതെന്നു വന്നുകൂടുന്നതിനെ മാററുന്നതിനായി വസുക്കളെ വിശേഷിപ്പിക്കുന്നു.——വസുക്കളെന്നു പറഞ്ഞതു പ്രാണങ്ങൾതന്നെയാണു്, അതായതു വാക്കു മുതലായവയും വായുക്കളും. എന്തെന്നാൽ അവയാണു പുരുഷാദികളായ പ്രാണികളെ എല്ലാം വസിപ്പിക്കുന്നതു്. ദേഹത്തിൽ പ്രാണൻ വസിക്കുമ്പോഴല്ലേ ഇതെല്ലാം വസിക്കയുള്ളു. പ്രാണങ്ങൾ ദേഹത്തിൽ ഇല്ലാതിരുന്നാൽ ഒന്നും നിലനില്ക്കുകയില്ലല്ലോ, അതിനാൽ വസിക്കുന്നതുകൊണ്ടും വസിപ്പിക്കുന്നതുകൊണ്ടും പ്രാണങ്ങൾ വസുക്കളാകുന്നു.

ഉപ:— തം ചേദേതസ്മിൻ വയസി കിംചിദുപതപേത്, സ ബ്രൂയാത്—പ്രാണാ വസവ ഇദം മേ പ്രാതഃസവനം മാധ്യംദിനം സവനമനുസംതനുതേതി; മാഹം പ്രാണാനാം വസൂനാം മദ്ധ്യേ യജ്ഞോ വിലോപ്സീയേതി; ഉദ്ധൈവതത ഏത്യഗദോ ഹ ഭവതി. 2

| | |
|---|---|
| തം | =അവനെ=യജ്ഞമായി സമ്പാദിക്കപ്പെട്ടിരിക്കുന്ന ആ പുരുഷനെ |
| ഏതസ്മിൻ വയസി | =പ്രാതഃസവനമായി സമ്പന്നമായിരിക്കുന്ന വയസ്സിൽ |

| | |
|---|---|
| കിംചിത് | =എന്തെങ്കിലും =മരണശങ്കാകാരണമായ വ്യാധി മുതലായ എന്തെങ്കിലും |
| ഉപതപേത് ചേത് | =ഉപതപിക്കയാണെങ്കിൽ |
| സഃ | =അവൻ =യജ്ഞസംപാദിയായ പുരുഷൻ |
| ബ്രൂയാത് | =ജപിക്കണം:— |
| പ്രാണാഃ വസവഃ | =അല്ലയോ പ്രാണങ്ങളാകുന്ന വസുക്കളേ! |
| ഇദം | =ഇത് |
| മേ | =എന്റെ |
| പ്രാതഃ സവനം | =പ്രാതഃ സവനമാകുന്നു. |
| മാധ്യം ദിനം സവനം | =മാധ്യംദിനമായ സവനത്തെ |
| അനുസംതനുത | =അനുസന്താനം ചെയ്യുവിൻ! =ഇതിനോട്ട തുടച്ച്യായിച്ചേക്കുവിൻ |
| യജ്ഞഃ അഹം | =യജ്ഞമായ ഞാൻ |
| പ്രാണാനാം വസൂനാം | =പ്രാണങ്ങളാകുന്ന വസുക്കളുടെ |
| മദ്ധ്യേ | =നടുവിൽവച്ച് |
| മാ വിലോപ്സീയ | =വിലോപിക്കരുത് =വിച്ഛേദത്തെ പ്രാപിക്കരുത് |
| ഇതി | =എന്ന് |
| തതഃ | =അതിൽനിന്ന് =ആ ഉപതാപത്തിൽനിന്ന് |
| ഉദേതി ഹ | = ഉദ്ഗമിക്കുന്നു. |
| അഗദഃ ഭവതി ഹ ഏവ | =രോഗവിമുക്തനായിത്തീരുന്നു; തീച്ച്തന്നെ. |

ഭാഷ്യം:— യജ്ഞസംപാദിതനായ ആ പുരുഷനെ, പ്രാതഃസവനസമ്പന്നമായ വയസ്സിൽ — അതായത്,

ആദ്യത്തെ ഇരുപത്തുനാലുവർഷത്തിനിടയ്ക്കു്, മരണശങ്കാകാരണമായ വ്യാധി മുതലായതു വല്ലതും ദുഃഖിപ്പിക്കയാണെങ്കിൽ, അപ്പോൾ, യജ്ഞമായിരിക്കുന്ന ആ പുരുഷൻ, തന്നെ യജ്ഞമെന്നു വിചാരിച്ചുകൊണ്ടു് ഈ മന്ത്രത്തെ ജപിക്കണം.—"അല്ലയോ പ്രാണങ്ങളാകുന്ന വസുക്കളേ! ഇതു് ഇപ്പോൾ, യജ്ഞമായ എന്റെ പ്രാതഃസവനമാണു്. ഇതിനു തുടർച്ചയായി മാധ്യംദിനസവനത്തെ ചേർക്കുവിൻ! മാധ്യംദിനസവനമാകുന്ന ആയുസ്സിനോടു ഇതിനേ ചേർക്കുവിൻ! യജ്ഞമായ ഞാൻ പ്രാതഃസവനേശന്മാരായ പ്രാണങ്ങളാകുന്ന വസുക്കളായ നിങ്ങളുടെ മധ്യത്തിൽവച്ചു വിച്ഛേദത്തെ പ്രാപിക്കരുതു്" എന്നു്. മൂലത്തിൽ ഇതി എന്ന ശബ്ദം, മന്ത്രം അവസാനിച്ചു എന്നു കാണിക്കുന്നതിനായിട്ടുള്ളതാണു്. ആ ജപംകൊണ്ടും ധ്യാനംകൊണ്ടും അവൻ ആ ഉപതാപത്തിൽനിന്നു് ഉയരുന്നു. ഉയൎന്നിട്ടു രോഗമുക്തനായും ഉപതാപമില്ലാത്തവനായും തീരും. തീൎച്ച തന്നെ.

ഉപ:— അഥ യാനി ചതുശ്ചത്വാരിംശദ്വർഷാണി, തന്മാധ്യംദിനം സവനം; ചതുശ്ചത്വാരിംശദക്ഷരാ ത്രിഷ്ടുപ്; ത്രൈഷ്ടുഭം മാധ്യംദിനം സവനം; തദസ്യ രുദ്രാ അന്വായത്താഃ, പ്രാണാ വാവ രുദ്രാഃ; ഏതേഹീദം സർവം രോദയന്തി. 3

അഥ —പിന്നെ
ചതുശ്ചത്വാരിംശത് വർഷാണി —നാല്പത്തുനാലു വർഷങ്ങൾ
യാനി —എവയോ,
തത് —അതു്
മാധ്യംദിനം സവനം —മാധ്യംദിനമായ സവനമാകുന്നു.

| | |
|---|---|
| ത്രിഷ്ടുപ് | —ത്രിഷ്ടുപ്പ് എന്ന ഛന്ദസ്സ് |
| ചതുശ്ചത്വാരിംശദക്ഷരാ | —നാല്പത്തുനാലക്ഷരമുള്ളതാകുന്നു. |
| മാധ്യംദിനം സവനം | —മാധ്യംദിനമായ സവനം |
| ത്രൈഷ്ടുഭം | —ത്രിഷ്ടുപ്പിനെസംബന്ധിച്ചതാകുന്നു. |
| അസ്യ | —ഈ പുരുഷയജ്ഞത്തിന്റെ |
| തത് | —അതിനെ—ആ മാധ്യംദിനസവനത്തെ |
| രുദ്രാഃ | —രുദ്രന്മാർ |
| അന്വായത്താഃ | —അനുഗതരായിരിക്കുന്നു. |
| പ്രാണാഃ എവ | —പ്രാണങ്ങൾതന്നെയാണു് |
| രുദ്രാഃ | —രുദ്രന്മാർ. |
| ഹി | —എന്തെന്നാൽ |
| എതേ | —ഇവർ—ഈ പ്രാണങ്ങൾ |
| ഇദം സർവം | —ഈ പ്രാണിജാതത്തെ എല്ലാം |
| രോദയന്തി | —രോദിപ്പിക്കുന്നു—കരയിക്കുന്നു. |

ഭാഷ്യം:— പിന്നെ നാല്പത്തുനാലുവർഷങ്ങൾ മാധ്യംദിനസവനമാകുന്നു. ഇത്യാദി മുമ്പിലത്തെപ്പോലെതന്നെ. രോദിപ്പിക്കുന്നതുകൊണ്ടു പ്രാണങ്ങൾ രുദ്രന്മാരാകുന്നു. മധ്യമവയസ്സിൽ പ്രാണങ്ങൾ ക്രൂരങ്ങളായതിനാൽ രുദ്രന്മാരാകുന്നു. 3

ഉപ: — തം ചേദസ്മിൻ വയസി കിംചിദുപതപേത് സ ബ്രൂയാത്: —പ്രാണാ രുദ്രാ ഇദം മേ മാധ്യംദിനസവനം; തൃതീയസവനമനുസംതനുതേതി, മാഽഹം പ്രാണാനാം രുദ്രാണാം മധ്യേ യജ്ഞോ വിലോപ്സീയേതി; ഉദ്ധൈവ തത ഏത്യഗദോ ഹ ഭവതി. 4

| | |
|---|---|
| തം | — അവനെ — യജ്ഞമായി സമ്പാദിക്കപ്പെട്ടിരിക്കുന്ന പുരുഷനെ |
| അസ്മിൻ വയസി | — ഈ വയസ്സിൽ — മാധ്യംദിന സവനകാലത്തിൽ |
| കിംചിത് | — എന്തെങ്കിലും — വ്യാധി മുതലായ എന്തെങ്കിലും |
| ഉപതപേത് ചേത് | — ഉപതപിക്കയാണെങ്കിൽ |
| സഃ | — അവൻ |
| ബ്രൂയാത് | — ജപിക്കണം: — |
| പ്രാണാഃ രുദ്രാഃ | — പ്രാണങ്ങളാകുന്ന രുദ്രന്മാരേ! |
| ഇദം | — ഇതു് |
| മേ | — എന്റെ |
| മാധ്യംദിനംസവനം | — മാധ്യംദിനമായ സവനമാകുന്നു. |
| തൃതീയസവനം | — തൃതീയസവനത്തെ |
| അനുസംതനുത | — അനുസന്തതിക്കുവിൻ — ഇതിനു തുടർച്ചയായി ചേർക്കുവിൻ! |
| യജ്ഞഃ അഹം | — യജ്ഞമായ ഞാൻ |
| പ്രാണാനാം രുദ്രാണാം മദ്ധ്യേ | — പ്രാണങ്ങളാകുന്ന രുദ്രന്മാരുടെ മധ്യത്തിൽ വച്ചു് |
| മാ വിലോപ്സീയ | — വിലോപിക്കരുതു് |
| ഇതി | — എന്നു്. |
| തതഃ | — അതിൽനിന്നു — ആ ഉപതാപത്തിൽനിന്നു |

| | |
|---|---|
| ഉദേതി ഹ | =ഉയരുന്നു. |
| അഗദഃ ഭവതി ഹ ഏവ | =അഗദനായിത്തീരുന്നു. തീച്ച് തന്നെ. 4 |

ഉപ:— അഥ യാന്യഷ്ടാചത്വാരിംശദ്വർഷാണി തത് തൃതീയസവനം, അഷ്ടാചത്വാരിംശദക്ഷരാ ജഗതീ; ജാഗതം തൃതീയസവനം; തദസ്യാ ff ദിത്യാ അന്വായത്താഃ, പ്രാണാ വാവാ ff ദിത്യാ ഏതേ ഹീദം സർവമാദദതേ. 5

| | |
|---|---|
| അഥ | =പിന്നെ |
| അഷ്ടാചത്വാരിംശത് വർഷാണി | =നാല്പത്തെട്ട വർഷങ്ങൾ |
| യാനി | =എവയോ, |
| തത് | =അതു് |
| തൃതീയസവനം | =തൃതീയസവനമാകുന്നു. |
| ജഗതീ | =ജഗതി എന്ന ഛന്ദസ്സ് |
| അഷ്ടാചത്വാരിംശദക്ഷരാ | =നാല്പത്തെട്ടക്ഷരമുള്ള |
| തൃതീയസവനം | =മൂന്നാമത്തെ സവനം |
| ജാഗതം | =ജഗതിയെസംബന്ധിച്ച താണ്. |
| അസ്യ | =ഈ പുരുഷയജ്ഞത്തി ന്റെ |
| തത | =അതിനെ=ആ തൃതീയസ വനത്തെ |
| ആദിത്യാഃ | =ആദിത്യന്മാർ |
| അന്വായത്താഃ | =അനുഗതരായിരിക്കുന്നു. |
| പ്രാണാഃ വാവ | =പ്രാണങ്ങൾതന്നെയാണ് |
| ആദിത്യാഃ | =ആദിത്യന്മാർ |
| ഹി | =എന്തെന്നാൽ, |
| ഏതേ | =ഇവർ=ഈ പ്രാണങ്ങൾ |

ഇദം സർവം —ഇതിനെ എല്ലാം
ആദദതേ —ആദാനംചെയ്യുന്നു

ഉപ:— തം ചേദേതസ്മിൻ വയസി കിംചിദുപതപേത്, സ ബ്രൂയാത്:—പ്രാണാ ആദിത്യാ ഇദം മേ തൃതീയ സവനമായുരനുസംതനുതേതി. മാ/ഹം പ്രാണാനാമാദിത്യാനാം മധ്യേ യജ്ഞോ വിലോപ്സീയേതി; ഉദ്ധൈവ തത ഏത്യഗദോ ഹ ഭവതി. 6

തം —അവനെ —ആ പുരുഷനെ
ഏതസ്മിൻ വയസി —ഈ വയസ്സിൽ—ഒടുവിലത്തെ നാല്പത്തെട്ടു വർഷത്തിൽ
കിംചിത് —വ്യാധിമുതലായ എന്തെങ്കിലും
ഉപതപേത് ചേത് —ഉപതപിക്കയാണെങ്കിൽ
സഃ —അവൻ
ബ്രൂയാത് —ജപിക്കണം:—
പ്രാണാഃ ആദിത്യാഃ —പ്രാണങ്ങളാകുന്ന ആദിത്യന്മാരേ!
മേ —എന്റെ
ഇദം തൃതീയസവനം —ഈ മൂന്നാമത്തെ സവനമാകുന്ന
ആയുഃ —ആയുസ്സിനെ
അനുസംതനുത —മുഴുവനാക്കുവിൻ!
യജ്ഞഃ അഹം —യജ്ഞമായ ഞാൻ
പ്രാണാനാം ആദിത്യാനാം —പ്രാണങ്ങളാകുന്ന ആദിത്യന്മാരുടെ
മദ്ധ്യേ —മധ്യത്തിൽവച്ചു്
മാ വിലോപ്സീയ —വിലോപിക്കരുതു്.
ഇതി —എന്നു
സഃ —അവൻ
തതഃ —അതിൽനിന്നു്—ആ ഉപതാപത്തിൽനിന്നു്

ഉദേതി ഹ —ഉയരുന്നു.
അഗദഃ —അഗദനായിട്ട്—രോഗവിമുക്തനായിട്ട്
ഭവതി ഹ ഏവ —ഭവിക്കുന്നു. തീർച്ചതന്നെ.

ഭാഷ്യം:— അതുപോലെ പ്രാണങ്ങൾ ആദിത്യന്മാരാകുന്നു. പ്രാണങ്ങളാണല്ലോ ശബ്ദാദികളായ എല്ലാത്തിനേയും ആദാനംചെയ്യുന്നതു്. അതുകൊണ്ടാണു് അവ ആദിത്യന്മാരാകുന്നതു്. തൃതീയസവനമാകുന്ന ആയുസ്സ് നൂററിപ്പതിനാറു വയസ്സാകുന്നു. അതിനെ മുഴവനാക്കുവിൻ എന്നാണു പ്രാൎത്ഥനയുടെ അൎത്ഥം. മററുള്ളതെല്ലാം മുമ്പിലത്തേതിനോടു തുല്യംതന്നെ. 5_6

നിശ്ചയമുള്ള വിദ്യയേ ഫലപ്രദമാകയുള്ളൂ എന്നുള്ളതു കാണിച്ചുകൊണ്ടു് ഉദാഹരിക്കുന്നു:—

ഉപ:— ഏതദ്ധ സ്മ വൈ തദ്വിദ്വാനാഹ മഹിദാസ ഐതരേയഃ; സ കിം മ ഏതദുപതപസി യോഽഹമനേന ന പ്രേഷ്യാമീതി; സഹ ഷോഡശം വർഷശതമജീവത്; പ്രാഹ, ഷോഡശം വർഷശതം ജീവതി യ ഏവം വേദ. 7

തത് ഏതത് —അങ്ങനെയുള്ള ഈ യജ്ഞദർശനത്തെ
വിദ്വാൻ —അറിഞ്ഞിട്ടുള്ള
ഐതരേയഃ —ഇതരയുടെ പുത്രനായ
മഹിദാസഃ —മഹിദാസൻ എന്ന ആൾ
ആഹ സ്മ ഹവൈ —പറഞ്ഞുപോൽ:—
യഃ അഹം —"ഏതൊരു ഞാൻ
അനേന —ഇതുകൊണ്ടു്—നീ ചെയ്യുന്ന ഉപതാപംകൊണ്ടു്
ന പ്രേഷ്യാമി —മരിക്കയില്ലയോ,

| | |
|---|---|
| തസ്യ മേ | =അങ്ങനെയുള്ള എനിക്കു് |
| സഃ ത്വം | =ആ നീ |
| കിം | =എന്തിനാണു് |
| ഏതത് ഉപതപസി | =ഈ ഉപതപിക്കുന്നതു്=ഉപദ്രവത്തെ ഉണ്ടാക്കുന്നതു്?" |
| ഇതി | =എന്നു് |
| സഃ | =അവൻ=മഹിദാസൻ |
| ഷോഡശം വർഷശതം | =നൂററിപ്പതിനാറു വർഷം |
| അജീവത് ഹ | =ജീവിച്ചു |
| പ്രാഹ | =പറകയും ചെയ്തിട്ടുണ്ടു്:— |
| ഏവം | ="ഇപ്രകാരം |
| യഃ വേദ | =ആർ അറിയുന്നുവോ, |
| സഃ | =അവൻ |
| ഷോഡശം വർഷശതം | =നൂററിപ്പതിനാറു വർഷം |
| ജീവതി | =ജീവിക്കും' |

ഭാഷ്യം:— അങ്ങനെയുള്ള ഈ യജ്ഞദർശനത്തെ അറിഞ്ഞിട്ടുള്ള, ഇതരയുടെ പുത്രനായ മഹിദാസൻ എന്ന യാളും പറഞ്ഞുപോൽ:— "അല്ലയോ രോഗമേ! നീ ഇങ്ങനെ എന്നെ ഉപതപിക്കുന്നതെന്തിനാണു്? യജ്ഞമായ ഞാൻ, നീ ചെയ്യുന്ന ഈ ഉപതാപംകൊണ്ടു മരിക്കയില്ല. അതിനാൽ നിൻെറ ശ്രമം വെറുതേയാണു്." എന്നു്. ഇങ്ങനെയുള്ള നിശ്ചയത്തോടുകൂടി അവൻ നൂററിപ്പതിനാറു വർഷം ജീവിച്ചിരുന്നു. ഇപ്രകാരം യജ്ഞസംപാദനത്തെ അറിയുന്ന മററുള്ളവനും ഇങ്ങനെ നിശ്ചയമുള്ളവനായിരുന്നാൽ നൂററിപ്പതിനാറു വർഷം ജീവിക്കും. 7

മൂന്നാമദ്ധ്യായത്തിൽ പതിനാറാം ഖണ്ഡം കഴിഞ്ഞു.

---

## മൂന്നാമധ്യായത്തിൽ പതിനേഴാം ഖണ്ഡം

ഉപ:— സ യദശിശിഷതി യത് പിപാസതി യന്ന രമതേ താ അസ്യ ദീക്ഷാഃ

| | |
|---|---|
| സഃ | =അവൻ=ആ പുരുഷൻ |
| യത് അശിശിഷതി | =അശിക്കുവാനിച്ഛിക്കുന്നു എന്നതേതോ, |
| യത് പിപാസതി | =പാനംചെയ്‌വാനിച്ഛിക്കുന്നു എന്നതേതോ, |
| യത് ന രമതേ | =രമിക്കാതിരിക്കുന്നു എന്നതേതോ, |
| താഃ | =അവ |
| അസ്യ | =ഇവൻെറ |
| ദീക്ഷാഃ | =ദീക്ഷകളാകുന്നു. |

ഭാഷ്യം:— "സ യദശിശിഷതി" എന്നു തുടങ്ങി പുരുഷനു് യജ്ഞത്തോടുള്ള സാമ്യം പറയുന്നതു് തസ്യ യാനി ചതുർവിംശതിവർഷാണി ഇത്യാദി മുമ്പു പറഞ്ഞതിനോടു തന്നെ സംബന്ധിക്കുന്നു.

ഭാഷ്യം:— പുരുഷൻ, അശിപ്പാൻ ഇച്ഛിക്കുക, പാനം ചെയ്‌വാൻ ഇച്ഛിക്കുക, ഇഷ്ടാദികൾ ലഭിക്കായ്കനിമിത്തം രമിക്കാതിരിക്കുക മുതലായതരത്തിലുള്ള ദുഃഖങ്ങൾ അനുഭവിക്കുന്നതെല്ലാം പുരുഷയജ്ഞത്തിൻെറ ദീക്ഷയാകുന്നു, വിധിയജ്ഞത്തിൻെറ ദീക്ഷയിലെന്നപോലെ ദുഃഖമനുഭവിക്കുന്നതാണു് ഇവിടെ സാമാന്യം. 1

ഉപ:— അഥ യദശ്നാതി യത് പിബതി യദ്രമതേ തദുപസദൈരേതി. 2

| | |
|---|---|
| അഥ | =പിന്നെ |
| യത് അശ്നാതി | =അശിക്കുന്നതു യാതൊന്നോ |

യത് പിബതി —പാനംചെയ്യുന്നതു യാതൊന്നോ
യത് രമതേ —രമിക്കുന്നതു യാതൊന്നോ
തത് —അതു്
ഉപസദൈഃ —ഉപസത്തുകളോടു്
ഏതി —സമാനതയെ പ്രാപിക്കുന്നു.

ഭാഷ്യം:— പിന്നെ അശിക്കുന്നതും പാനംചെയ്യുന്നതും ഇഷ്ടാദിസംയോഗംകൊണ്ടു രമിക്കുന്നതും എല്ലാം ഉപസത്തുകളോടു സമാനതയെ പ്രാപിക്കുന്നു. ഉപസത്തുകൾക്കും പയോഭക്ഷണത്തോടുകൂടിയിരിക്ക നിമിത്തമുള്ള സുഖമുണ്ടു്. അല്പം ഭോജനംചെയ്യാവുന്ന ദിവസങ്ങൾ അടുത്തിരിക്കുന്നു എന്നുള്ള ആശ്വാസവുമുണ്ടു്. അതുകൊണ്ടു് സുഖനിമിത്തത്വവും ക്ലേശനിവൃത്തിഹേതുത്വവുമാണു് അശനാദികൾക്കും ഉപസത്തുകൾക്കും തമ്മിൽ സാമ്യം. 2

ഉപ:— അഥ യദ്ധസതി യജ്ജക്ഷതി യന്മൈഥുനം ചരതി സ്തുതശസ്ത്രൈരേവ തദേതി. 3

അഥ —പിന്നെ
യത് ഹസതി —ഹസിക്കുന്നതു യാതൊന്നോ
യത് ജക്ഷതി —ഭക്ഷിക്കുന്നതു യാതൊന്നോ
യത് മൈഥുനം ചരതി —മൈഥുനംചെയ്യുന്നതു യാതൊന്നോ
തത് —അതു്
സ്തുതശസ്ത്രൈഃ ഏവ —സ്തുതശസ്ത്രങ്ങളോടുതന്നെ
ഏതി —സാമ്യത്തെ പ്രാപിക്കുന്നു.

ഭാഷ്യം:— പിന്നെ, ഹസിക്കുന്നതും, ഭക്ഷിക്കുന്നതും, മൈഥുനം ചെയ്യുന്നതും, ശബ്ദവത്ത്വം എന്ന സാമ്യത്താൽ സ്തുതശസ്ത്രങ്ങളോടു സമാനങ്ങളാകുന്നു. 3

ഉപ:— അഥ യത് തപോദാനമാർജവമഹിംസാ സത്യവചനമിതി താ അസ്യ ദക്ഷിണാഃ 4

അഥ =പിന്നെ
തപഃ =തപസ്സ്,
ദാനം =ദാനം
ആർജ്ജവം =ഋജുത്വം
അഹിംസാ =അഹിംസ
സത്യവചനം =സത്യംപറയുക
ഇതി യത് =എന്നുള്ളതേതോ
താഃ =അവ
അസ്യ =ഇതിൻെറ=ഈ പുരുഷയജ്ഞത്തിൻെറ
ദക്ഷിണാഃ =ദക്ഷിണകളാകുന്നു.

ഭാഷ്യം:— പിന്നെ തപസ്സ്, ദാനം, ആർജവം, അഹിംസ, സത്യവചനം എന്നുള്ളതെല്ലാം ഈ പുരുഷയജ്ഞത്തിൻെറ ദക്ഷിണകളാകുന്നു. ദക്ഷിണകാംക്കും തപസ്സു മുതലായവസ്സും തമ്മിലുള്ള സാമാന്യം ധമ്മപുഷ്ടികരത്വമാണ്. 4

ഉപ:— തസ്മാദാഹുഃ സോഷ്യത്യസോഷ്ടേതി; പുനരുൽപാദനമേവാസ്യ തത്; മരണമേവാവഭൃഥഃ 5

തസ്മാത് =അതുകൊണ്ടാണ്
സോഷ്യതി =സവിക്കും എന്നും
അസോഷ്ട ഇതി =സവിച്ചു എന്നും
ആഹുഃ =പറയുന്നതു്
തത് =അതു്
അസ്യ =ഈ പുരുഷയജ്ഞത്തിൻെറ
പുനരുൽപാദനം ഏവ =പുനരുൽപാദനംതന്നെയാകുന്നു.

മരണം ഏവ			— മരണംതന്നെയാണു്
അവഭൃഥഃ			— അവഭൃഥം — യജ്ഞപരി
				സമാപ്തി.

ഭാഷ്യം:— പുരുഷൻ യജ്ഞമായതുകൊണ്ടുതന്നെയാണു്, മാതാവു് അവനെ ജനിപ്പിക്കുവാൻപോകുമ്പോഠം, അവഠം സവിക്കുമെന്നും ജനിപ്പിച്ചുകഴിയുമ്പോഠം സവിച്ചു എന്നും മററുള്ളവർ പറയുന്നതു്. 'ഷൂഞ്'' പ്രാണിപ്രസവേ, എന്നു് പ്രസവാൎത്ഥത്തിലും 'ഷുഞ്'' അഭിഷവേ എന്ന അഭിഷവാൎത്ഥത്തിലും ഇങ്ങനെ രണ്ടു ധാതുക്കളിൽനിന്നും സവനശബ്ദമുണ്ടാകും. അതുകൊണ്ടു് സവനശബ്ദത്തിനു് പ്രസവിക്ക എന്നും സോമരസം പിഴിഞ്ഞെടുക്കുക എന്നും അൎത്ഥമുണ്ടു്. ഓരോ അൎത്ഥം പുരുഷനും യജ്ഞത്തിനും ചേരും. അതിനാൽ സവനശബ്ദം രണ്ടിടത്തുമുണ്ടു്. വിധിയജ്ഞത്തിലും, ദേവദത്തൻ സോമത്തെ സവിക്കും. യജ്ഞദത്തൻ സോമത്തെ സവിച്ചു എന്നെല്ലാം പറയാറുണ്ടല്ലൊ. അതിനാൽ സവനശബ്ദമാകുന്ന സാമാന്യമുള്ളതുകൊണ്ടു്, പുരുഷൻ യജ്ഞമാകുന്നു. പുരുഷനാകുന്ന യജ്ഞത്തിനു വിധിയജ്ഞത്തിനെന്നപോലെ സവിക്കും എന്നും സവിച്ചു എന്നും ഉള്ള ശബ്ദങ്ങളോടുള്ള സംബന്ധം ആ യജ്ഞത്തിൻെറ പുനരുൽപാദനംതന്നെയാകുന്നു. മരണംതന്നെയാണു് ഈ പുരുഷയജ്ഞത്തിൻെറ അവഭൃഥം. അവഭൃഥത്തിനും മരണത്തിനും സമാപ്തിയാണു സാമ്യം. 5

ഉപ:— തദ്ധൈതദ് ഘോര ആങ്ഗിരസഃ കൃഷ്ണായ ദേവകീപുത്രായോക്ത്വോവാച; അപിപാസ ഏവ സ ബഭൂവ; സോഽന്തവേലായാ മേതത്ത്രയം പ്രതിപദ്യേത:— അക്ഷിതമസ്യച്യുതമസിപ്രാണസംശിതമസീതി; തദൈതേ ദ്വേ ഋചൗ ഭവതഃ

| | |
|---|---|
| തത് ഏതത് | —അങ്ങനെയുള്ള ഈ യജ്ഞദർശനത്തെ, |
| ആങ്ഗിരസഃ | —അങ്ഗിരസ്സിന്റെ ഗോത്രത്തിലുള്ള |
| ഘോരഃ | —ഘോരൻ |
| ദേവകീപുത്രായ | —ദേവകിപുത്രനായ |
| കൃഷ്ണായ | —കൃഷ്ണനു് |
| ഉക്ത്വാ | —പറഞ്ഞുകൊടുത്തിട്ടു് |
| ഉവാച | —പറഞ്ഞു. |
| സഃ | —അവൻ—കൃഷ്ണൻ |
| അപിപാസഃ ഏവ | —പിപാസ ഇല്ലാത്തവനായിത്തന്നെ |
| ബഭൂവ | —ഭവിച്ചു. |
| സഃ | —“അവൻ—ഇപ്രകാരമുള്ള യജ്ഞത്തെ അറിയുന്നവൻ |
| അന്തവേലായാം | —മരണകാലത്തിൽ, |
| ഏതത് ത്രയം | —ഈ മൂന്നു മന്ത്രത്തേയും |
| പ്രതിപദ്യേത | —ജപിക്കണം:— |
| അക്ഷിതം അസി | —നീ അക്ഷിതം (ക്ഷീണിക്കാത്തതു്) ആകുന്നു |
| അച്യുതം അസി | —നീ സ്വരൂപത്തിനു നാശമില്ലാത്തതാകുന്നു. |
| പ്രാണസംശിതം അസി | —നീ പ്രാണനും സൂക്ഷ്മതത്വവുമാകുന്നു.” |
| ഇതി | —എന്നു് |
| തത്ര | —ആ അൎത്ഥത്തിൽ |
| ഏതേ ദ്വേ ഋചൗ | —താഴെപ്പറയുന്ന രണ്ടു് ഋക്കുകൾ |
| ഭവതഃ | —ഉണ്ടു്. |

ഭാഷ്യം:— അങ്ങനെയുള്ള ഈ യജ്ഞദർശനത്തെ, അങ്ഗിരസ്സിന്റെ ഗോത്രത്തിൽ ജനിച്ച ഘോരൻ, തന്റെ ശിഷ്യനും ദേവകീപുത്രനുമായ കൃഷ്ണനു പറഞ്ഞുകൊടുത്തിട്ടു താഴെപറയുന്ന "ഏതത്ത്രയം" ഇത്യാദി പറഞ്ഞു. (എന്നു് അകന്നിരിക്കുന്നതിനോടു സംബന്ധം) ആ കൃഷ്ണൻ ഈ യജ്ഞദർശനത്തെ കേട്ടിട്ടു്, മററുള്ള വിദ്യകളിൽ തൃഷ്ണ യില്ലാത്തവനായിത്തീൎന്നു. ഇങ്ങനെ ദേവകീപുത്രനായ കൃഷ്ണനെ മററു വിദ്യകളെപ്പററി തൃഷ്ണയില്ലാതാക്കിയ താണു് ഈ വിദ്യ, എന്നു പുരുഷയജ്ഞവിദ്യയെ സ്തുതി ക്കുന്നു. ആങ്ഗിരസനായ ഘോരൻ, കൃഷ്ണനു് ഈ വിദ്യയെപ്പറഞ്ഞുകൊടുത്തതിനുശേഷം പറഞ്ഞതെന്താ ണെന്നു പറയുന്നു:— "മേൽപറഞ്ഞപ്രകാരമുള്ള യജ്ഞ ത്തെ അറിയുന്നവൻ അവസാനകാലത്തിൽ താഴെപറയുന്ന മൂന്നു മന്ത്രം ജപിക്കണം. മന്ത്രം:— 1) നീ അക്ഷിതമാകുന്നു. (അക്ഷീണമെന്നോ അക്ഷതമെന്നോ അൎത്ഥം. ഇവിടെ, നികൃഷ്ടമായ ഒന്നിനെ സ്തുതിക്കുവാനിടയില്ലാത്തതിനാ ലും, പുരുഷയജ്ഞത്തിൽ വേറൊരു സവനദേവതയുണ്ടാ വാൻ തരമില്ലാത്തതുകൊണ്ടും, പ്രാണങ്ങളുടെതന്നെ ആധി ദൈവികമായ രൂപത്തെ—ആദിത്യനെന്നു പറയുന്ന രൂപ ത്തെയാണു 'നീ അക്ഷിതമാകുന്നു' എന്നു പറയുന്നതു്. ഇതു് ഒന്നാമത്തെ യജുസ്സു്.) 2, നീ അച്യുതമാകുന്നു (സ്വരൂ പത്തിൽനിന്നു് പ്രച്യുതിയില്ലാത്തതാകുന്നു എന്നൎത്ഥം ഇതു രണ്ടാമത്തെ യജുസ്സു്. ഇതും ആദിത്യസ്ഥനായ പ്രാ ണനെത്തന്നെയാണു പറയുന്നതു്) 3, നീ പ്രാണസംശിത മാകുന്നു. (പ്രാണനും സംശിതവുമായിട്ടുള്ളതെന്നർത്ഥം. സംശിതം=നല്ലവണ്ണം ചെറുതാക്കപ്പെട്ടതു്— സൂക്ഷ്മ തത്ത്വമെന്നു സാരം. ഇതു മൂന്നാമത്തെ യജുസ്സു്.) ആ അർത്ഥത്തിൽ—എന്നുവച്ചാൽ, വിദ്യയെ സ്തുതിക്കുന്നവ

യായി രണ്ടു് ഋക്കുകൾ ഉണ്ടു്. ഇവ ജപത്തിനുള്ളവയല്ല. ഇവയുംകൂടി ജപത്തിനുള്ളവയാണെന്ന വയ്ക്കുന്നപക്ഷം, 'ത്രയം പ്രതിപദ്യേത' എന്നുള്ളതിൽ പറഞ്ഞിട്ടുള്ള മൂന്നു് എന്ന സംഖ്യ തെററിപ്പോകും. എന്തെന്നാൽ മൂന്നു യജുസ്സും രണ്ടു ഋക്കും കൂടി, ആകെ അഞ്ചാകുമല്ലോ. 6

മന്ത്രം:— ആദിത് പ്രത്നസ്യ രേതസഃ ജ്യോതിഃ പശ്യന്തി വാസരം പരോ യദിധ്യതേ ദിവി

| | |
|---|---|
| പ്രത്നസ്യ | =പ്രത്നമായ=പുരാണമായ |
| രേതസഃ | =രേതസ്സിന്റെ=ജഗദ്ബീജത്തിന്റെ |
| വാസരം | =വാസരമായ=പകൽപോലെയുള്ള |
| ജ്യോതിഃ | =ജ്യോതിസ്സിനെ |
| ആപശ്യന്തി | =ബ്രഹ്മവിത്തുകൾ എല്ലായിടത്തും കാണുന്നു |
| യത് | =അതു്=ആ ജ്യോതിസ്സു് |
| പരഃ | =പരമായി |
| ദിവി | =ദ്യോവിൽ=ദ്യോതനമുള്ള പരബ്രഹ്മത്തിൽ |
| ഇധ്യതേ | =പ്രകാശിക്കുന്നു. |

ഭാഷ്യം:— "ആദിത്" എന്നതിൽ കാണുന്ന, ആകാരത്തിന്റെ അനുബന്ധമായ തകാരവും ഇത് എന്ന ശബ്ദവും അർത്ഥമില്ലാത്തതാകുന്നു. അനുബന്ധം നീക്കി ബാക്കിയുള്ള ആകാരം പശ്യന്തി എന്നതിനോടു ചേരുന്നു.

ബ്രഹ്മചര്യം മുതലായ നിവൃത്തിസാധനങ്ങളെക്കൊണ്ടു ശുദ്ധാന്തഃകരണന്മാരും ചക്ഷുസ്സിനെ ബാഹ്യവിഷയങ്ങളിൽനിന്നു പിൻതിരിച്ചിട്ടുള്ളവരുമായ ബ്രഹ്മവിത്തു

കരം പുരാതനമായ രേതസ്സിൻെറ—ജഗത്തിന ബീജഭൂതവും സത്തെന്ന പറയുന്നതുമായ ബ്രഹ്മത്തിൻെറ—പകൽപോലെ സർവത്ര വ്യാപിച്ചിരിക്കുന്ന ജ്യോതിസ്സിനെ ചുററും കാണുന്നു. (പരഃ എന്നുള്ളതു ജ്യോതിസ്സിൻെറ വിശേഷണമാകയാൽ നപുംസകലിംഗമായിരിക്കേണ്ടതാണു്.) പരമായ ആ ജ്യോതിസ്സു്, ദ്യോതനമുള്ള പരബ്രഹ്മത്തിൽ വർത്തിച്ചുകൊണ്ടു പ്രകാശിക്കുന്നു. ആ ജ്യോതിസ്സിനാൽ ദീപ്തനായിട്ടാണു, സൂര്യൻ തപിക്കുന്നതും, ചന്ദ്രൻ വിളങ്ങുന്നതും, മിന്നൽ മിന്നുന്നതും ഗ്രഹനക്ഷത്രഗണങ്ങൾ പ്രകാശിക്കുന്നതും.

മന്ത്രം:— ഉദ്വയം തമസസ്പരി ജ്യോതിഃ പശ്യന്ത ഉത്തരം സ്വഃ പശ്യന്ത ഉത്തരം ദേവം ദേവത്രാസൂര്യമഗന്മ ജ്യോതിരുത്തമമിതി ജ്യോതിരുത്തമമിതി.

| | |
|---|---|
| തമസഃപരി | —അജ്ഞാനലക്ഷണമായ തമസ്സിനപ്പുറം |
| ഉത്തരം | —ഉത്തരമായ—ആദിത്യനിൽ സ്ഥിതിചെയ്യുന്ന |
| ജ്യോതിഃ | —ജ്യോതിസ്സിനെ |
| പശ്യന്തഃ | —കണ്ടുകൊണ്ടു് |
| ഉത്തരം | —മററു ജ്യോതിസ്സുകളെ അപേക്ഷിച്ചു ഉൽകൃഷ്ടതരമായ |
| സ്വഃ | —സ്വമായ (നമ്മുടെ ഹൃദയത്തിലുള്ള) ജ്യോതിസ്സിനെ |
| പശ്യന്തഃ | —കണ്ടുകൊണ്ടു് |
| ദേവത്രാ | —എല്ലാ ദേവന്മാരിലും |
| ദേവം | —ദേവനും—ദ്യോതനമുള്ളവനും |
| ജ്യോതിരുത്തമം | —ജ്യോതിസ്സുകളിൽവച്ചുത്തമനുമായ |

സൂൎയ്യം — സൂൎയ്യനെ
ഉദഗന്മ — നാം ഉദ്ഗമിച്ചിരിക്കുന്നു — നാം പ്രാപിച്ചിരിക്കുന്നു.

ഭാഷ്യം:— ഇതുകൂടാതെ മേൽപറഞ്ഞ പ്രകാരമുള്ള ജ്യോതിസ്സിനെ കണ്ടുകൊണ്ടു വേറെ ഒരു മന്ത്രദ്രഷ്ടാവും പറയുന്നു.— നാം അജ്ഞാനലക്ഷണമായ തമസ്സിനപ്പുറം ആദിത്യനിൽ സ്ഥിതിചെയ്യുന്ന ജ്യോതിസ്സിനെ കണ്ടുകൊണ്ടു ഉദ്ഗമിച്ചിരിക്കുന്നു. (എന്നു പിന്നീടുള്ളതിനോടു സംബന്ധം) ആ ജ്യോതിസ്സു നമ്മുടെ ഹൃദയത്തിൽ സ്ഥിതിചെയ്യുന്നതാകുന്നു. ആദിത്യനിൽ സ്ഥിതിചെയ്യുന്ന ജ്യോതിസ്സും അതും ഒന്നാകുന്നു. അന്യജ്യോതിസ്സിനെ അപേക്ഷിച്ചു ഉൽകൃഷ്ടതരം അല്ലെങ്കിൽ ഉയൎന്നുനില്ക്കുന്നതു് ആയ അതിനെ കണ്ടുകൊണ്ടു നാം ഉദ്ഗമിച്ചിരിക്കുന്നു. എവിടെയാണു് ഈ ഉദ്ഗമിച്ചതെന്നു പറയുന്നു:— എല്ലാ ദേവന്മാരിലും ദ്യോതനമുള്ളവനും സർവ ജ്യോതിസ്സുകളിലുംവച്ചു ഏററവും ഉത്തമനും രസങ്ങളേയും രശ്മികളേയും ജഗത്തിന്റെ പ്രാണങ്ങളേയും ഈരണംചെയ്യുന്നതുകൊണ്ടു സൂൎയ്യനെന്നു പറയുന്നവനുമായ ദേവനെ നാം പ്രാപിച്ചിരിക്കുന്നു! അഹോ! രണ്ടു ഋക്കുകളാൽ സ്തുതിക്കപ്പെട്ടിരിക്കുന്നതും മൂന്നു യജുസ്സുകളാൽ പ്രകാശിപ്പിക്കപ്പെട്ടിരിക്കുന്നതുമായ ജ്യോതിസ്സു് ഇതാണു്. "ജ്യോതിരുത്തമം" എന്നു രണ്ടുതവണ പറഞ്ഞതു്, യജ്ഞകല്പന അവസാനിച്ചു എന്നു കാണിക്കുവാനാണു്. 7

മൂന്നാമധ്യായത്തിൽ പതിനേഴാം ഖണ്ഡം കഴിഞ്ഞു

---

## മൂന്നാമധ്യായത്തിൽ പതിനെട്ടാം ഖണ്ഡം

ഉപ:— മനോ ബ്രഹ്മേത്യുപാസീതേത്യധ്യാത്മം; അഥാധിദൈവതമാകാശോ ബ്രഹ്മേതി, ഉഭയമാദിഷ്ടം ഭവത്യധ്യാത്മം ചാധിദൈവതം ച. 1

| | |
|---|---|
| മനഃ | =മനസ്സു് |
| ബ്രഹ്മ | =ബ്രഹ്മമാകുന്നു=പരബ്രഹ്മമാകുന്നു |
| ഇതി | =എന്നുവച്ചു് |
| ഉപാസീത | =ഉപാസിക്കണം. |
| ഇതി | =ഇങ്ങനെ |
| അധ്യാത്മം | =ആത്മവിഷയകമായ ദർശനം |
| അഥ അധിദൈവതം | =ഇനി ദേവതാവിഷയമായ ദശനം പറവാൻ പോകുന്നു. |
| ആകാശഃ | =ആകാശം |
| ബ്രഹ്മ | =ബ്രഹ്മമാകുന്നു |
| ഇതി | =എന്നുവച്ചു് |
| ഉപാസീത | =ഉപാസിക്കണം. |
| ഇതി | =ഇപ്രകാരം |
| അധ്യാത്മാ ച | =അധ്യാത്മവും |
| അധിദൈവതം ച | =അധിദൈവതവും |
| ഉഭയം | =രണ്ടും |
| ആദിഷ്ടം ഭവതി | =ഉപദേശിക്കപ്പെട്ടിരിക്കുന്നു. |

ഭാഷ്യം:— മനസ്സും ആകാശവും ബ്രഹ്മത്തിന്റെ ഗുണങ്ങളുടെ ഏകദേശമെന്ന നിലയിൽ, ഈശ്വരൻ മനോമയനാണെന്നും ആകാശാത്മാവാണെന്നും പറഞ്ഞു. ഇനി ഇപ്പോഴം മനസ്സിലും ആകാശത്തിലും സംപൂർണ്ണ ബ്രഹ്മമെന്ന ദൃഷ്ടിയെ വിധിക്കുന്നതിനായി "മനോ ബ്രഹ്മ'' ഇത്യാദി ആരംഭിക്കുന്നു. മനനം ചെയ്യുന്നതെന്തുകൊണ്ടോ അതാണു മനസ്സു്. അതായതു അന്തഃകരണം. അതു പരമായ ബ്രഹ്മമെന്നുവച്ചുപാസിക്കണം. ഇതു് ആത്മവിഷയകമായ ദർശനമാകുന്നു. ഇനി അധിദൈവതമായ ദർശനത്തെപ്പറവാൻപോകുന്നു:— ആകാശം ബ്രഹ്മമെന്നു

വച്ചു ഉപാസിക്കണം. ഇങ്ങനെ അധ്യാത്മവും അധിദൈവതവും എന്ന രണ്ടു ബ്രഹ്മദൃഷ്ടിവിഷയവും ഉപദേശിക്കപ്പെട്ടിരിക്കുന്നു. മനസ്സു സൂക്ഷ്മമായതുകൊണ്ടും ബ്രഹ്മത്തെ മനസ്സുകൊണ്ടറിയാവുന്നതുകൊണ്ടും മനസ്സ് ബ്രഹ്മദൃഷ്ടിക്കു യോഗ്യമാണ്. സർവഗതവും സൂക്ഷ്മവും ഉപാധിഹീനവുമായതുകൊണ്ടു് ആകാശവും ബ്രഹ്മദൃഷ്ടിക്കു യോഗ്യംതന്നെ. 1

ഉപ:— തദേതച്ചതുഷ്പാദ് ബ്രഹ്മ, വാക് പാദഃ, പ്രാണഃ പാദ,ശ്ചക്ഷുഃ പാദഃ,ശ്രോത്രം പാദ ഇത്യധ്യാത്മം അഥാധിദൈവതം:— അഗ്നിഃ പാദോ, വായുഃ പാദ, ആദിത്യഃ പാദോ, ദിശഃ പാദ ഇത്യുഭയമേവാ*ff*ദിഷ്ടം ഭവത്യധ്യാത്മം ചൈവാധിദൈവതം ച. 2

| | |
|---|---|
| തത് ഏതത് ബ്രഹ്മ | —അങ്ങനെയുള്ള ഈ ബ്രഹ്മം |
| ചതുഷ്പാത് | —നാലു പാദങ്ങളോടുകൂടിയതാകുന്നു. |
| പാദഃ വാക് | —ഒരു പാദം വാക്കാകുന്നു. |
| പാദഃ പ്രാണഃ | —ഒരു പാദം പ്രാണനാകുന്നു. |
| പാദഃ ചക്ഷുഃ | —ഒരു പാദം ചക്ഷുസ്സാകുന്നു |
| പാദഃ ശ്രോത്രം | —ഒരു പാദം ശ്രോത്രമാകുന്നു |
| ഇതി അധ്യാത്മം | —ഇങ്ങനെ അധ്യാത്മം. |
| അഥ | —ഇനി |
| അധിദൈവതം | —അധിദൈവതം പറയാൻപോകുന്നു. |
| പാദഃ അഗ്നിഃ | —ഒരു പാദം അഗ്നിയാകുന്നു. |
| പാദഃ വായുഃ | —ഒരു പാദം വായുവാകുന്നു. |
| പാദഃ ആദിത്യഃ | —ഒരു പാദം ആദിത്യനാകുന്നു |
| പാദഃ ദിശഃ | —ഒരുപാദം ദിക്കുകളാകുന്നു. |
| ഇതി | —ഇങ്ങനെ |

| | |
|---|---|
| അധ്യാത്മം ച | = അധ്യാത്മവും |
| അധിദൈവതം ച | = അധിദൈവതവും |
| ഉഭയം ഏവ | = രണ്ടും = രണ്ടുവിധത്തിലും ചതുഷ്പാത്തായ ബ്രഹ്മം |
| ആദിഷ്ടം ഭവതി | = ആദേശിക്കപ്പെട്ടിരിക്കുന്നു = ഉപദേശിക്കപ്പെട്ടിരിക്കുന്നു; |

ഭാഷ്യം:— ഈ മനസ്സെന്നു പറയുന്ന ബ്രഹ്മം ചതുഷ്പാത്താകുന്നു. നാലു പാദങ്ങളോടുകൂടിയതെന്നർത്ഥം. മനസ്സാകുന്ന ബ്രഹ്മം നാലു പാദങ്ങളുള്ളതാകുന്നതെങ്ങനെ എന്നു പറയുന്നു:— വാക്കു്, പ്രാണൻ, ചക്ഷുസ്സു്, ശ്രോത്രം ഇവയാണു നാലു പാദങ്ങൾ. ഇങ്ങനെ അധ്യാത്മം. ഇനി അധിദൈവതം പറയുന്നു:— ആകാശമാകുന്ന ബ്രഹ്മത്തിനും, അഗ്നി, വായു; ആദിത്യൻ, ദിക്കുകൾ ഇങ്ങനെ നാലു പാദങ്ങൾ ഉണ്ടു്. ഇങ്ങനെ അധ്യാത്മമായും അധിദൈവതമായും രണ്ടു വിധത്തിലും ചതുഷ്പാത്തായ ബ്രഹ്മം ഉപദേശിക്കപ്പെട്ടിരിക്കുന്നു. 2

ഉപ:— വാഗേവ ബ്രഹ്മണശ്ചതുർത്ഥഃ പാദഃ സോ ഽഗ്നിനാ ജ്യോതിഷാ ഭാതി ച തപതി ച, ഭാതി ച തപതി ച കീർത്ത്യാ യശസാ ബ്രഹ്മവർച്ചസേന യ ഏവം വേദ. 3

| | |
|---|---|
| ബ്രഹ്മണഃ | = ബ്രഹ്മത്തിന്റെ = മനസ്സാകുന്ന ബ്രഹ്മത്തിന്റെ |
| ചതുർത്ഥഃ പാദഃ | = നാലാമത്തെ പാദം |
| വാക് ഏവ | = വാക്കുതന്നെയാകുന്നു. |
| സഃ | = അതു് = ആ പാദം |
| അഗ്നിനാ ജ്യോതിഷാ | = അഗ്നിയാകുന്ന ജ്യോതിസ്സുകൊണ്ടു് |
| ഭാതി ച | = ശോഭിക്കയും = പ്രകാശിക്കയും |

| | |
|---|---|
| തപതി ച | —തപിക്കയും ചെയ്യുന്നു—താപത്തെ ഉണ്ടാക്കുകയും ചെയ്യുന്നു. |
| ഏവം | —ഇപ്രകാരം |
| യഃ വേദ | —ആർ അറിയുന്നുവോ |
| സഃ | —അവൻ |
| കീർത്ത്യാ | —കീർത്തികൊണ്ടും |
| യശസാ | —യശസ്സുകൊണ്ടും |
| ബ്രഹ്മവർച്ചസേന | —ബ്രഹ്മവർച്ചസംകൊണ്ടും |
| ഭാതി ച തപതി ച | —ദീപിക്കയും തപിക്കയും ചെയ്യുന്നു. |

ഭാഷ്യം:— മനസ്സാകുന്ന ബ്രഹ്മത്തിനുള്ള നാലുപാദങ്ങളിൽ മററു മൂന്നു പാദങ്ങളെ അപേക്ഷിച്ചു നാലാമത്തെ പാദം വാക്കുതന്നെയാകുന്നു. പശുക്കരം മുതലായവ പാദം കൊണ്ടു എത്തേണ്ടുന്നിടത്ത് എത്തുന്നതുപോലെ മനസ്സ് വാക്കാകുന്ന പാദംകൊണ്ടു പറയേണ്ട വിഷയത്തെ പ്രാപിക്കുന്നുണ്ടല്ലോ. അതുകൊണ്ടു് വാക്കു് മനസ്സിനു പാദംപോലെയാണു്. അതുപോലെ പ്രാണനും—ഘ്രാണം—ഒരു പാദമാകുന്നു. ഘ്രാണംകൊണ്ടും മനസ്സു ഗന്ധവിഷയത്തിലേക്കു ചെല്ലുന്നു. അതുപോലെ ചക്ഷുസ്സും ശ്രോത്രവും ഓരോ പാദങ്ങളാണു്. ഇങ്ങനെ അദ്ധ്യാത്മമായി മനസ്സാകുന്ന ബ്രഹ്മത്തിനു നാലു പാദങ്ങളാം. ഇനി അധിദൈവതം പറയുന്നു. ഗോവിനു പാദങ്ങളെന്നപോലെ, ആകാശമാകുന്ന ബ്രഹ്മത്തിനു്, അഗ്നി, വായു, ആദിത്യൻ, ദിക്കുകൾ ഇവ ഉദരത്തിൽ പററിരിക്കുന്നതായി കാണപ്പെടുന്നു. അതുകൊണ്ടു് ആ ആകാശത്തിനു് അഗ്നി മുതലായവ പാദങ്ങളെന്നു പറയപ്പെടുന്നു. ഇങ്ങനെ, അദ്ധ്യാത്മമായും അധിദൈവതമായും നാലു പാദങ്ങളുള്ളതായി ബ്രഹ്മം ഉപദേശിക്കപ്പെട്ടു. അതിൽ മനസ്സാകുന്ന ബ്രഹ്മത്തിൻെറ

നാലാമത്തെ പാദം വാക്കുതന്നെ. ആ പാദം അതി ന്റെ അധിദൈവതമായ അഗ്നിയാകുന്ന ജ്യോതിസ്സുകൊണ്ടു് ദീപിക്കയും സന്താപത്തെ-ചൂടിനെ ഉണ്ടാക്കുകയും ചെയ്യുന്നു. അഥവാ തൈലം, ഘൃതം മുതലായ ആഗ്നേയമായ അശനംകൊണ്ടു് വാക്കു വദ്ധിക്കയും പറയുന്നതിനു ഉത്സാഹമുള്ളതായിത്തീരുകയും ചെയ്യുന്നു. ഇപ്രകാരമറിയുന്നവൻ കീൎത്തികൊണ്ടും യശസ്സുകൊണ്ടും ബ്രഹ്മവച്ച്സംകൊണ്ടും ദീപിക്കയും തപിക്കയും ചെയ്യും. 3

ഉപ:— പ്രാണ ഏവ ബ്രഹ്മണശ്ചതുൎത്ഥഃ പാദഃ; സ വായുനാ ജ്യോതിഷാ ഭാതി ച തപതി ച, ഭാതി ച തപതി ച കീൎത്ത്യാ യശസാ ബ്രഹ്മവർച്ചസേന യ ഏവം വേദ. 4

| | |
|---|---|
| ബ്രഹ്മണഃ | =മനസ്സാകുന്ന ബ്രഹ്മത്തിന്റെ |
| ചതുൎത്ഥഃ പാദഃ | =നാലു പാദങ്ങളിൽ ഒന്നു് |
| പ്രാണഃ ഏവ | =പ്രാണൻ (=ഘ്രാണം)തന്നെയാകുന്നു. |
| സ: | =അതു് =ആ പാദം |
| വായുനാ ജ്യോതിഷാ | =വായുവാകുന്ന ജ്യോതിസ്സുകൊണ്ടു് |
| ഭാതി ച തപതി ച | =ദീപിക്കയും തപിക്കയും ചെയ്യുന്നു. |
| ഏവം യഃ വേദ | =ഇപ്രകാരം ആർ അറിയുന്നുവോ, |
| സഃ | =അവൻ |
| കീൎത്ത്യാ | =കീൎത്തികൊണ്ടും |
| യശസാ | =യശസ്സുകൊണ്ടും |
| ബ്രഹ്മവർച്ചസേന | =ബ്രഹ്മവർച്ചസംകൊണ്ടും |
| ഭാതി ച തപതി ച | =ദീപിക്കയും തപിക്കയും ചെയ്യുന്നു. |

ഉപ:— ചക്ഷുരേവ ബ്രഹ്മണശ്ചതുത്ഥഃ പാദഃ സ ആദിത്യേന ജ്യോതിഷാ ഭാതി ച തപതി ച; ഭാതി ച തപതി ച കീത്ത്യാ യശസാ ബ്രഹ്മവർച്ചസേന യ ഏവം വേദ. 5

ബ്രഹ്മണഃ — ബ്രഹ്മത്തിൻെറ—മനസ്സാകുന്ന ബ്രഹ്മത്തിൻെറ
ചതുത്ഥഃ പാദഃ — നാലു പാദങ്ങളിൽ ഒന്നു്
ചക്ഷുഃ ഏവ — ചക്ഷുസ്സുതന്നെ ആകുന്നു.
സഃ — ആ പാദം
ആദിത്യേന ജ്യോതിഷാ — ആദിത്യനാകുന്ന ജ്യോതിസ്സു കൊണ്ടു
ഭാതി ച തപതി ച — ദീപിക്കയും തപിക്കയും ചെയ്യുന്നു.
ഏവം യഃ വേദ — ഇപ്രകാരം ആർ അറിയുന്നുവോ,
സഃ — അവൻ
കീത്ത്യാ — കീത്തികൊണ്ടും
യശസാ — യശസ്സുകൊണ്ടും
ബ്രഹ്മവർച്ചസേന — ബ്രഹ്മവർച്ചസംകൊണ്ടും
ഭാതി ച തപതി ച — ദീപിക്കയും തപിക്കയും ചെയ്യുന്നു.

ഉപ:— ശ്രോത്രമേവ ബ്രഹ്ണശ്ചതുത്ഥഃ പാദഃ: സ ദിഗ്ഭിർജ്യോതിഷാ ഭാതി ച തപതി ച; ഭാതി ച തപതി ച കീത്ത്യാ യശസാ ബ്രഹ്മവർച്ചസേന യ ഏവം വേദ. 6

ബ്രഹ്മണഃ — ബ്രഹ്മത്തിൻെറ—മനസ്സാകുന്ന ബ്രഹ്മത്തിൻെറ
ചതുർത്ഥഃ പാദഃ — നാലുപാദങ്ങളിൽ ഒന്നു്

| | |
|---|---|
| ശ്രോത്രം ഏവ | —ശ്രോത്രംതന്നെ ആകുന്നു. |
| സഃ | —അതു്—ആ പാദം |
| ദിഗ്ഭിഃ ജ്യോതിഷാ | —ദിക്കുകളാകുന്ന ജ്യോതിസ്സുകൊണ്ടു് |
| ഭാതി ച തപതി ച | —ദീപിക്കയും തപിക്കയും ചെയ്യുന്നു. |
| ഏവം യഃ വേദ | —ഇപ്രകാരം ആർ അറിയുന്നുവോ, |
| സഃ | —അവൻ |
| കീർത്ത്യാ | —കീർത്തികൊണ്ടും |
| യശസാ | —യശസ്സുകൊണ്ടും |
| ബ്രഹ്മവർച്ചസേന | —ബ്രഹ്മവർച്ചസംകൊണ്ടും |
| ഭാതി ച തപതി ച | —ദീപിക്കയും തപിക്കയും ചെയ്യുന്നു. |

ഭാഷ്യം:— മനസ്സാകുന്ന ബ്രഹ്മത്തിൻെറ നാലു പാദങ്ങളിലൊന്നു പ്രാണൻ—അതായതു ഘ്രാണം ആകുന്നു. അതു്, അധിദൈവതമായ വായുവാകുന്ന ജ്യോതിസ്സുകൊണ്ടു ഗന്ധഗ്രഹണത്തിനായി ദീപ്തമാകയും (—സാമർത്ഥ്യമുള്ളതാകയും) തപിക്കയും (ഗന്ധഗ്രഹണത്തിനുത്സാഹമുള്ളതായിത്തീരുകയും) ചെയ്യുന്നു. അതുപോലെ ചക്ഷുസ്സു്, അധിദൈവതമായ ആദിത്യനാകുന്ന ജ്യോതിസ്സുകൊണ്ടു രൂപഗ്രഹണത്തിനു സാമർത്ഥ്യമുള്ളതായും ഉൽസാഹമുള്ളതായും തീരുന്നു. ശ്രോത്രം അധിദൈവതമായ ദിക്കുകളാകുന്ന ജ്യോതിസ്സുകൊണ്ടു് ശബ്ദഗ്രഹണത്തിനു സമർത്ഥമായും ഉൽസാഹമുള്ളതായും തീരുന്നു. വിദ്യാഫലം എല്ലായിടത്തും തുല്യംതന്നെ. എല്ലായിടത്തും, അദൃഷ്ടഫലം ബ്രഹ്മസംപത്തിയാണു്. "യ ഏവം വേദ" എന്നു

രണ്ടുതവണ പറഞ്ഞതു് ദർശനം അവസാനിച്ചു എന്നു കാണിപ്പാനാകുന്നു. 4_5_6

മൂന്നാമദ്ധ്യായത്തിൽ പതിനെട്ടാം ഖണ്ഡം കഴിഞ്ഞു.

---

മൂന്നാമദ്ധ്യായത്തിൽ പത്തൊൻപതാം ഖണ്ഡം.

ഭാഷ്യം:— ആദിത്യൻ ബ്രഹ്മത്തിന്റെ ഒരു പാദമാണെന്നാണല്ലോ മുമ്പു പറഞ്ഞതു്. ഇപ്പോഠം ആ ആദിത്യനിൽ പൂർണ്ണബ്രഹ്മദൃഷ്ടിയെ വിധിക്കുന്നതിനായി ആരംഭിക്കുന്നു:—

ഉപ:— ആദിത്യോ ബ്രഹ്മേത്യാദേശഃ, തസ്യോപവ്യാഖ്യാനം:—അസദേവേദമഗ്ര ആസീത്; തത് സദാസീത്; തത്സമഭവത്; തദാണ്ഡം നിരവർത്തത; തത് സംവത്സരസ്യ മാത്രാമശയത; തന്നിരഭിദ്യത: തേ ആണ്ഡകപാലേ രജതം ച സുവർണ്ണം ചാഭവതാം 1

ആദിത്യഃ ബ്രഹ്മ ഇതി —ആദിത്യൻ ബ്രഹ്മമാകുന്നു എന്നു്

ആദേശഃ —ആദേശം—ഉപദേശം.

തസ്യ —അവന്റെ—ആ ആദിത്യന്റെ

ഉപവ്യാഖ്യാനം —ഉപവ്യാഖ്യാനം ചെയ്യപ്പെടുന്നു:—

ഇദം —ഈ ജഗത്തെല്ലാം

അഗ്രേ —ഉൽപത്തിക്കുമുമ്പു്

അസത് ഏവ —അസത്തുതന്നെ—അസത്തുപോലെതന്നെ

ആസീത് —ആയിരുന്നു.

തത് —അതു്

| | |
|---|---|
| സത് ആസീത് | =സത്തായിത്തീൎന്നു. |
| തത് സമഭവത് | =അതു സംഭവിച്ചു |
| തത് | =അതു് |
| ആണ്ഡം നിരവൎത്തത | =ആണ്ഡമായിത്തീൎന്നു. |
| തത് | =അതു്=ആ അണ്ഡം |
| സംവൽസരസ്യ മാത്രാം | =ഒരു സംവൽസരത്തോളമുള്ള കാലം |
| അശയത | =ശയിച്ചു=കിടന്നു |
| തത് നിരഭിദ്യത | =അതു നിൎഭിന്നമായി=പൊട്ടി. |
| തേ ആണ്ഡകപാലേ | =ആ അണ്ഡകപാലങ്ങരം=മുട്ടത്തോടുകരം |
| രജതം ച സുവൎണ്ണം ച | =രജതവും സുവൎണ്ണവുമായി |
| അഭവതാം | =ഭവിച്ചു=തീൎന്നു. |

ഭാഷ്യം:— ആദിത്യൻ ബ്രഹ്മമാകുന്നു എന്നു് ഉപദേശം. സ്തുതിക്കായി ആ ആദിത്യൻെറ ഉപവ്യാഖ്യാനം ചെയ്യപ്പെടുന്നു.— ഈ ജഗത്തെല്ലാം ഉൽപത്തിക്കു മുമ്പുള്ള അവസ്ഥയിൽ അസത്തുതന്നെ— എന്നുവെച്ചാൽ നാമരൂപങ്ങരം വ്യാകരിക്കപ്പെടാതെ അസത്തുപോലെതന്നെ ഇരിക്കുന്നതു് ആയിരുന്നു. ഇങ്ങനെയല്ലാതെ, അസത്തുതന്നെ ആയിരുന്നു എന്നു പറയാൻ പാടില്ല. "കഥമസതഃ സജ്ജായേത?" (അസത്തിൽനിന്നു സത്തുണ്ടാകുന്നതെങ്ങനെ?) എന്നു് അസൽകാൎയ്യത്വത്തെ പ്രതിഷേധിച്ചിട്ടുണ്ടു്.

പൂൎവപക്ഷം:— ഇവിടെ അസത്തുതന്നെ എന്നു വിധിച്ചിരിക്കുന്നതുകൊണ്ടു് സത്തിനും അസത്തിനും വികല്പമെന്നു വിചാരിച്ചുകൂടയോ?

സമാധാനം:— പാടില്ല, ക്രിയകളിൽ വികല്പം സംഭവിക്കുന്നതുപോലെ സിദ്ധമായ വസ്തുവിൽ വികൽപ്പം

സംഭവിക്കയില്ല. എന്തെന്നാൽ, ക്രിയ കത്തൃപരതന്ത്രമായതിനാൽ കത്താവിൻെറ ഇച്ഛയനുസരിച്ച ക്രിയകളിൽ വികൽപ്പം ആവാം. എന്നാൽ സിദ്ധമായ വസ്തു അവൻെറ ഇച്ഛയ്ക്കധീനമല്ല; അതിനാൽ അതിൽ വികൽപ്പത്തിനവകാശമില്ല.

പൂർവപക്ഷം:— എന്നാൽപിന്നെ "അസദേവ" എന്നു പറഞ്ഞതെങ്ങനെ?

സമാധാനം:— നാമരൂപങ്ങരം വ്യാകരിക്കപ്പെടാത്തതുകൊണ്ടു് അസത്തുപോലെയിരിക്കുന്നതെന്നുള്ള അർത്ഥത്തിലാണ അസത്തെന്നു പറഞ്ഞതെന്നു പറഞ്ഞില്ലേ?

പൂർവപക്ഷം:— "ഏവ" എന്ന ശബ്ദം അവധാരണാർത്ഥകമല്ലേ?

സമാധാനം:— അതെ, അവധാരണാർത്ഥകംതന്നെ; എന്നാൽ അതു അവധാരണം ചെയ്യുന്നതു സത്താഭാവത്തെയല്ല; പിന്നെ എന്തെന്നാൽ നാമരൂപങ്ങരം വ്യാകരിക്കപ്പെട്ടിട്ടുള്ളതിൻെറ വിഷയത്തിൽ സത് എന്ന ശബ്ദം പ്രയോഗിച്ചുകണ്ടിട്ടുണ്ടു്. ജഗത്തിൻെറ ആ നാമരൂപവ്യാകരണം മിക്കവാറും ആദിത്യന്നധീനവുമാണു്. ആദിത്യനില്ലാത്തപക്ഷം ഈ ജഗത്തു മുഴവനും അന്ധമായ തമസ്സായിരിക്കും. ഒന്നും അറിവാൻ നിവൃത്തിയുണ്ടായിരിക്കയില്ല. അതിനാൽ ആദിത്യനെ സ്തുതിക്കുന്നതിനായിട്ടുള്ളതാണു് ഈ വാക്യം. ഇതിൽ ഈ ജഗത്തു സത്താണെങ്കിലും, ഉല്പത്തിക്കു മുമ്പു അസത്തുതന്നെ എന്നു്, ആദിത്യനെ, ബ്രഹ്മദൃഷ്ടിക്കു അർഹതയുണ്ടെന്നു കാണിപ്പാനായി, സ്തുതിക്കുകയാണ ചെയ്യുന്നതു്. ലോകത്തിൽ സത്തെന്നുള്ള വ്യവഹാരത്തിനു നിമിത്തം ആദിത്യനാണല്ലോ. സർവഗുണസമ്പന്നനായ പൂർണ്ണവർമ്മാവു ഇല്ലാതായപ്പോരം ഈ

രാജാവിൻെറ കുലം അസത്തുതന്നെ (ഇല്ലാത്തതുതന്നെ) എന്നു പറയുന്നതുപോലെ ആണു്, ആദിത്യൻ നാമരൂപങ്ങളെ വ്യാകരിക്കുന്നതിനുമുമ്പു് ഈ ജഗത്തു അസത്തുതന്നെ ആയിരുന്നു എന്നു പറയുന്നതു്. ഇവിടെ ആദിത്യനെ സ്തുതിക്കുന്നതിലല്ലാതെ, ജഗത്തു സത്താണെന്നോ അസത്താണെന്നോ പ്രതിപാദിക്കുന്നതിൽ താൽപര്യമില്ല. "ആദിത്യോ ബ്രഹ്മ" എന്നുള്ള ഉപദേശത്തിലാണു് ഇതിനു താൽപര്യമെന്നു, "ആദിത്യം ബ്രഹ്മേത്യുപാസ്തേ" എന്നുള്ള ഉപസംഹാരംകൊണ്ടു അറിയാം.

ഇങ്ങനെ ഉൽപത്തിക്കുമുമ്പു് നാമരൂപങ്ങൾ വ്യാകരിക്കപ്പെടാതെ അസത്തെന്നു പറയത്തക്കനിലയിൽ യാതൊരു ചലനവുംകൂടാതിരുന്ന ജഗത്തു്, സത്തായിത്തീൎന്നു—കാൎയ്യത്തെ ഉണ്ടാക്കുന്നതിനു് അഭിമുഖമായും അല്പം ചലനമുള്ളതായുംതീൎന്നു. അനന്തരം അതു തീരെ ചെറുതായ നാമരൂപങ്ങളുടെ വ്യാകരണത്താൽ, ബീജം അങ്കുരമായിത്തീരുന്നതുപോലെ പരിണാമത്തെ പ്രാപിച്ചു സൂക്ഷ്മഭൂതങ്ങളുടെ ആകൃതിയിലായിത്തീൎന്നു. പിന്നെയും ക്രമേണ സ്ഥൂലമായിത്തീൎന്നു് അപ്പുകളിൽനിന്നു അണ്ഡമായിത്തീൎന്നു. (മൂലത്തിൽ "ആണ്ഡ"മെന്നു കാണുന്ന ദീൎഘം ഛാന്ദസമാണു്) ആ അണ്ഡം, ഒരു സംവത്സരമെന്നു പറയുന്നിടത്തോളംകാലം പൊട്ടാതെതന്നെ കിടന്നു. ഒരു സംവൽസരത്തോളം കാലം കഴിഞ്ഞു് പക്ഷികളുടെ മുട്ട പൊട്ടുന്നതുപോലെ പൊട്ടി. അങ്ങനെ പൊട്ടിയ അണ്ഡത്തിൻെറ രണ്ടു തൊണ്ടുകൾ വെള്ളിയും സ്വൎണ്ണവുമായിത്തീൎന്നു. 1

ഉപ:— തദ്യദ്രജതം സേയം പൃഥിവീ, യത് സുവൎണ്ണം സാ ദ്യൗഃ യജ്ജരായു തേ പൎവതാഃ യദുല്ബം സമേഘോ നീഹാരോ; യാ ധമനയസ്താ നദ്യോ; യദ്വാസ്തേയമുദകം സ സമുദ്രഃ 2

തത് =അവയിൽ
യത് =ഏതൊരു കപാലം
രജതം =രജതമായിത്തീന്നുവോ,
സാ =അതു്
ഇയം പൃഥിവീ =ഈ പൃഥിവിയാകുന്നു.
യത് =ഏതൊരു കപാലം
സുവർണ്ണം =സുവർണ്ണമായിത്തീന്നുവോ,
സാ =അതു്
ദ്യൗഃ =ദ്യോവാകുന്നു.
ജരായു യത് =ഗർഭത്തിൻെറ സ്ഥൂലമായ ആവരണമേതോ
തേ പർവതാഃ =അതു പർവതങ്ങളായിത്തീന്നു.
ഉല്ബം യത് =ഉല്ബമെന്നു പറയുന്ന ഗർഭവേഷ്ടനമേതോ
തത് =അതു്
സമേഘഃ =മേഘങ്ങളോടുകൂടിയ
നീഹാരഃ =മഞ്ഞായിത്തീന്നു
ധമനയഃ =ധമനികാം=ഗർഭത്തിൻെറ ദേഹത്തിലുള്ള ഞരമ്പുകാം
യാഃ =ഏവയോ,
താഃ =അവ
നദ്യഃ =നദികളായിത്തീന്നു.
വാസ്തേയം =ഗർഭത്തിൻെറ വസ്തിയിലുള്ള
ഉദകം =ജലം
യത് =ഏതോ
സഃ =അതു്
സമുദ്രഃ =സമുദ്രമായിത്തീന്നു.

ഭാഷ്യം:— ആ രണ്ടു കപാലങ്ങളിൽ വെള്ളിയായിത്തീന്ന കപാലം–താഴത്തെ കപാലം–പൃഥിവിയാകുന്നു.

സ്വർണ്ണമായിത്തീൎന്ന കപാലം—മുകളിലത്തെ കപാലം—ദ്യോവാകുന്നു. അണ്ഡം രണ്ടായിട്ടു പൊട്ടിയപ്പോൾ ഗർഭത്തിനുണ്ടായിരുന്ന സ്ഥൂലമായ ആവരണം ഏതോ അതാണു പർവതങ്ങളായിത്തീൎന്നതു്. ഉല്ബമെന്നു പറയുന്ന ഗർഭപരിവേഷ്ടനം—ഗർഭാശയം—മേഘങ്ങളും മഞ്ഞുമായിത്തീൎന്നു. ജനിച്ച ഗർഭത്തിന്റെ ദേഹത്തിലുള്ള ഞരമ്പുകൾ നദികളായിത്തീൎന്നു. ആ ഗർഭത്തിന്റെ വസ്തിയിലുള്ള ജലമാണു സമുദ്രമായിത്തീൎന്നതു്. 2

ഉപ:— അഥ യത് തദജായത സോƒസാവാദിത്യ, സ്തം ജായമാനം ഘോഷാ ഉലൂലവോƒനൂദതിഷ്ഠൻ സർവാണി ച ഭൂതാനി സർവേ ച കാമാഃ, തസ്മാത്തസ്യോദയം പ്രതി പ്രത്യായനംപ്രതി ഘോഷാ ഉലൂലവോƒനൂത്തിഷ്ഠന്തി സർവാണി ഭൂതാനി സർവേ ച കാമാഃ 3

| | |
|---|---|
| അഥ | —പിന്നെ |
| തത് | —അതിൽ—ആ അണ്ഡത്തിൽ |
| യത് അജായത | —ഏതൊന്നാണോ ജനിച്ചതു്, |
| സഃ | —അതു് |
| അസൗ ആദിത്യഃ | —ആ ആദിത്യനാകുന്നു. |
| ജായമാനം | —ജനിക്കുന്ന |
| തം അനു | —അവന്റെ പിന്നാലെ |
| ഉലൂലവഃ | —വലിയ ശബ്ദത്തോടുകൂടിയ (കുരവയിടുന്ന ശബ്ദമാണെന്നു തോന്നുന്നു) |
| ഘോഷാഃ | —ഘോഷങ്ങളും |
| സർവാണി ഭൂതാനി ച | —എല്ലാ ഭൂതങ്ങളും |
| സർവേ കാമാഃ ച | —എല്ലാ കാമങ്ങളും |
| ഉദതിഷ്ഠൻ | —ഉത്ഥാനംചെയ്തു. |
| തസ്മാത് | —അതിനാൽ |

തസ്യ —ആ ആദിത്യൻെറ
ഉദയംപ്രതി —ഉദയംനിമിത്തമായും
പ്രത്യായനംപ്രതി —അസ്തമയംനിമിത്തമായും (അ) വീണ്ടും വീണ്ടുമുള്ള പ്രത്യാഗമനം നിമിത്തമായും
ഉലൂലവഃ ഘോഷാഃ —ഉലൂലുക്കളായ ഘോഷങ്ങളും
സർവാണി ഭൂതാനി ച—എല്ലാ ഭൂതങ്ങളും
സർവേ കാമാഃ ച എല്ലാ കാമങ്ങളും
അനൂത്തിഷ്ഠന്തി —അനുത്ഥാനംചെയ്യുന്നു.

ഭാഷ്യം:— ആ അണ്ഡത്തിൽ ഗർഭരൂപമായി ജനിച്ചതാണ് ആ ആദിത്യൻ. ആ ആദിത്യൻ ജനിച്ചപ്പോഠം, ഈശ്വരന്റെ പ്രഥമപുത്രൻ ജനിച്ചാൽ എന്നപോലെ വലിയ ശബ്ദത്തിലുള്ള ഉലൂലുഘോഷങ്ങഠം ഉണ്ടായി. സ്ഥാവര ജംഗമങ്ങളായ എല്ലാ ഭൂതങ്ങളും ആ ഭൂതങ്ങളുടെ കാമത്തിനു വിഷയങ്ങളായ സ്ത്രീ വസ്ത്രാന്നാദി സർവവസ്തുക്കളും ഉണ്ടായി. ഭൂതങ്ങളുടേയും കാമങ്ങളുടേയും ഉൽപത്തിക്കു നിമിത്തം ആദിത്യജന്മമായതുകൊണ്ടാണ്, ഇപ്പോഴും ആദിത്യൻെറ ഉദയത്തേയും അസ്തമയത്തേയും, അഥവാ (പ്രത്യായനം= പ്രത്യാഗമനം) വീണ്ടുംവീണ്ടുമുള്ള പ്രത്യാഗമനത്തേയും നിമിത്തമാക്കി, എല്ലാ ഭൂതങ്ങളും, എല്ലാ കാമങ്ങളും, ഉലൂലുഘോഷങ്ങളും അടുത്തു പിന്നാലെ ഉണ്ടാകുന്നതു്. സൂര്യൻ ഉദിക്കയും അസ്തമിക്കയും ചെയ്യുമ്പോഠം ഭൂതാദികഠം ഉത്ഥാനംചെയ്യുന്നു എന്നതു പ്രസിദ്ധമാണല്ലോ. 3

ഉപ:— സ യ ഏതമേവം വിദ്വാനാദിത്യം ബ്രഹ്മേത്യുപാസ്തേ$f$ഭ്യാശോ ഹ യദേനം സാധവോ ഘോഷാ ആ ച ഗച്ഛേയുരുപ ച നിമ്രേഡേരൻ നിമ്രേഡേരൻ. 4

ഏവം വിദ്വാൻ —ഇപ്രകാരം അറിഞ്ഞു
ഏതം ആദിത്യം —ഈ ആദിത്യനെ

| | |
|---|---|
| ബ്രഹ്മ ഇതി | =ബ്രഹ്മമെന്നുവച്ചു് |
| യഃ ഉപാസ്തേ | =ആരു് ഉപാസിക്കുന്നുവോ, |
| ഏനം | =ഇവനെ |
| സാധവഃ ഘോഷാഃ | =നിർദ്ദോഷങ്ങളായ ഘോഷങ്ങൾ |
| ആഗച്ഛേയുഃ ച | =ആഗമിക്കയും |
| ഉപനിമ്രേഡേരൻ ച | =സുഖിപ്പിക്കയുംചെയ്യും |
| ഇതി യത് തത് | =എന്നുള്ളതു |
| അഭ്യാശഃ ഭവതി ഹ | =ശീഘ്രം സംഭവിക്കും |

ഭാഷ്യം:— ആരെങ്കിലും ഒരുവൻ ഈ ആദിത്യനെ മേൽപറഞ്ഞപ്രകാരമുള്ള മാഹാത്മ്യത്തോടുകൂടിയവനെന്നറിഞ്ഞു, ബ്രഹ്മമെന്നുവച്ചു് ഉപാസിക്കയാണെങ്കിൽ അവൻ ആ ബ്രഹ്മമായിത്തീരും. ഇതു അദൃഷ്ടമായ ഫലമാണു്. ദൃഷ്ടമായ ഫലം താഴെപ്പറയുന്നു:— ഇപ്രകാരം ഉപാസിക്കുന്നവനു്, അനുഭവിച്ചാൽ പാപാനുബന്ധമില്ലാത്ത ശോഭനങ്ങളായ ഘോഷങ്ങൾ വന്നുചേരുകയും അവ അവനെ സുഖിപ്പിക്കയും ചെയ്യുക എന്നുള്ളതു വേഗത്തിൽ ഉണ്ടാകും. 4

മൂന്നാമധ്യായത്തിൽ പത്തൊൻപതാം ഖണ്ഡം കഴിഞ്ഞു.

മൂന്നാമധ്യായവും കഴിഞ്ഞു.

---

## നാലാമധ്യായം ഒന്നാം ഖണ്ഡം

ഭാഷ്യം:— വായുവിലും പ്രാണനിലും ബ്രഹ്മത്തിന്റെ പാദങ്ങളെന്നുള്ള ദൃഷ്ടിയെ അധ്യാസിക്ക എന്നതു മുമ്പേ വർണ്ണിക്കപ്പെട്ടു. ഇനി ഇപ്പോൾ ആ വായുവും പ്രാണനും സാക്ഷാൽ ബ്രഹ്മമെന്നനിലയിൽ ഉപാസ്യങ്ങളാ

ണെന്നു വിധിക്കുന്നതിനായി ഉത്തരഗ്രന്ഥം ആരംഭിക്കപ്പെടുന്നു. ഇതിൽ പറയുന്ന കഥാവിഷയഗ്രഹണം എളുപ്പമാക്കുന്നതിനും വിദ്യ നൽകുന്നതിനും ഗ്രഹിക്കുന്നതിനുമുള്ള വിധിയെ കാണിക്കുന്നതിനുമായിട്ടുള്ളതാണു്: ശ്രദ്ധ, അന്നദാനം, അനുദ്ധതത്വം മുതലായവകൂടി വിദ്യാപ്രാപ്തി സാധനങ്ങളാണെന്നും ആഖ്യായിക കാണിക്കുന്നു.

ഉപ:— ഓം ജാനശ്രുതിർഹ പൌത്രായണഃ ശ്രദ്ധാദേയോ ബഹുദായീ ബഹുപാക്യ ആസ, സ ഹ സർവത ആവസഥാൻ മാപയാംചക്രേ, സർവത ഏവ മേഽത്സ്യന്തീതി. 1

| | |
|---|---|
| ശ്രദ്ധാദേയഃ | —ശ്രദ്ധയോടുകൂടി കൊടുക്കുന്നവനും |
| ബഹുദായീ | —വളരെ കൊടുക്കുന്നവനും |
| ബഹുപാക്യഃ | —വളരെ അന്നം പാകംചെയ്ക എന്നതു തന്റെ ഗൃഹത്തിലുള്ളവനും ആയി |
| പൌത്രായണഃ | —പുത്രന്റെ പൌത്രനായ |
| ജാനശ്രുതിഃ | —ജനശ്രുതന്റെ അപത്യം |
| ആസ ഹ | —ഉണ്ടായിരുന്നുപോൽ |
| സഃ | —അവൻ—പൌത്രായണനായ ജാനശ്രുതി |
| സർവതഃ | —എല്ലായിടത്തും |
| ആവസഥാൻ | —ആവസഥങ്ങളെ—വാസഭവനങ്ങളെ |
| മാപയാംചക്രേ | —ഉണ്ടാക്കിച്ചു. |
| സർവതഃ ഏവ | —എല്ലായിടത്തും |
| മേ | —എന്റെ അന്നത്തെ |
| അത്സ്യന്തി | —അദിക്കും |

ഇതി —എന്നായിരുന്നു. അയാളുടെ അഭിപ്രായം

ഭാഷ്യം:— പണ്ടു, വിശിഷ്ടമായ ഏതോ ഒരു ദേശത്തിലും കാലത്തിലും, ജനശ്രുതന്റെ പുത്രന്റെ പൗത്രനും, ശ്രദ്ധാപുരസ്സരംതന്നെ ബ്രാഹ്മണാദികൾക്കു ദാനം ചെയ്യുന്നവനും, എന്നാൽ വളരെ ദാനംചെയ്ക ശീലമുള്ളവനും, തന്റെ ഗൃഹത്തിൽ, ഭോജനാൎത്ഥികൾക്കു കൊടുക്കുവാനായി ദിവസംതോറും വളരെ അരിവയ്പുള്ളവനും ആയി ഒരു രാജാവുണ്ടായിരുന്നു. അവൻ, എല്ലാ ദിക്കുകളിലും ഗ്രാമങ്ങളിലും നഗരങ്ങളിലും വളരെ ആവസഥങ്ങൾ (ഏത്യവസന്തി—അതായതു എത്തിപ്പാൎക്കുന്നു എന്നതുകൊണ്ടാണു ആവസഥങ്ങൾ എന്നു പറയുന്നതു്. വാസഭവനങ്ങൾ എന്നൎത്ഥം) ഉണ്ടാക്കിച്ചു എല്ലായിടത്തും ആ ആവസഥങ്ങളിൽ പാൎത്തുകൊണ്ടു് ആളുകൾ തന്റെ അന്നത്തെ ഭക്ഷിക്കുമെന്നായിരുന്നു അയാളുടെ അഭിപ്രായം. 1

ഉപ:— അഥ ഹ ഹംസാ നിശായാമതിപേതുഃ, തദ്ധൈവ ഹംസോ ഹംസമഭ്യുവാദ "ഹോ ഹോയി! ഭല്ലാക്ഷ! ഭല്ലാക്ഷ! ജാനശ്രുതേ! പൗത്രായണസ്യ സമം ദിവാ ജ്യോതിരാതതം, തന്മാ പ്രസാങ്ക്ഷീ സ്തത്ത്വാ മാ പ്രധാക്ഷീരിതി. 2

അഥ —അങ്ങനെയിരിക്കുമ്പോൾ ഒരിക്കൽ

നിശായാം —രാത്രിയിൽ

ഹംസാഃ —ഹംസങ്ങൾ

അതിപേതുഃ ഹ —രാജാവിനു കാണത്തക്കവിധം കടന്നുപോയി.

തത് ഹ ഏവ —അപ്പോൾതന്നെ

| | |
|---|---|
| ഹംസഃ | —ഹംസം ആ കൂട്ടത്തിൽ ഒരു ഹംസം |
| ഹംസം | —മറെറാരു ഹംസത്തോടു് |
| അഭ്യുവാദ | —അഭിവദിച്ചു—പറഞ്ഞു:— |
| ഭല്ലാക്ഷ! ഭല്ലാക്ഷ! | —അല്ലയോ ഭല്ലാക്ഷ! ഭല്ലാക്ഷ! |
| പൗത്രായണസ്യ | —പൗത്രായണനായ |
| ജാനശ്രുതേഃ | —ജാനശ്രുതിയുടെ |
| ജ്യോതിഃ | —ജ്യോതിസ്സ് |
| ദിവാ | —ദ്യോവിനൊടു്—ദ്യുലോകത്തോടു (അ) പകലിനോടു |
| സമം | —സമമായി—തുല്യമായി |
| ആതതം | —ആതതമായിരിക്കുന്നു—വ്യാപ്തമായിരിക്കുന്നു. |
| തത് | —അതിനെ—ആ ജ്യോതിസ്സിനെ |
| മാ പ്രസാങ്ക്ഷീഃ | —പ്രസഞ്ജിക്കരുതു്—സംബന്ധിക്കരുതു്. |
| തത് | —അതു്—ആ ജ്യോതിസ്സു് |
| ത്വാ | —നിന്നെ |
| മാ പ്രധാക്ഷീഃ | —ദഹിക്കരുതു്. |
| ഇതി | —എന്നു്. |

ഭാഷ്യം:— ഇങ്ങനെ ഇരിക്കെ, ഒരിക്കൽ വേനൽക്കാലത്തു് ഒരു രാത്രിയിൽ ആ രാജാവു് മാളികപ്പുറത്തിരിക്കുമ്പോൾ ഏതാനും അരയന്നങ്ങൾ അതിലേ, രാജാവിനു കാണത്തക്കവണ്ണം കടന്നുപോയി. ഋഷികളോ ദേവതകളോ രാജാവിൻെറ അന്നദാനഗുണങ്ങളാൽ സന്തോഷിച്ചു് ഹംസരൂപം ധരിച്ചു്, രാജാവിൻെറ കണ്ണുകൾക്കു വിഷയമായിത്തീൎന്നതായിരിക്കണം. അപ്പോൾ, പറന്നുപോകുന്ന ആ ഹംസങ്ങളുടെ കൂട്ടത്തിൽ പിറകേ പറക്കുന്ന ഒരു

ഹംസം മുമ്പേ പറന്നുപോകുന്ന മറെറാരു ഹംസത്തോടു് വിളിച്ചുപറഞ്ഞു; "ഹോഹോയി! ഭല്ലാക്ഷ! ഭല്ലാക്ഷ! (ഇങ്ങനെ രണ്ടുതവണ വിളിക്കുന്നതു്, "നോക്കൂ! നോക്കൂ! ആശ്ചര്യം" എന്നു പറയുന്നതുപോലെ ആദരത്തെ കാണിക്കുന്നതിനാണു്. ഭല്ലാക്ഷ! എന്നതു മന്ദദൃഷ്ടിത്വത്തെ സൂചിപ്പിക്കുന്ന വിളിയാണു്. അഥവാ, ഭല്ലാക്ഷനു്, നല്ല ബ്രഹ്മജ്ഞാനിയാണെന്നഭിമാനമുള്ളതുകൊണ്ടു്, അയാഠം മറെറ ആളിനെ പലപ്പോഴും ശകാരിക്കയും ഉപദ്രവിക്കയും ചെയ്തിട്ടുള്ളതു മനസ്സിൽ വച്ചുകൊണ്ടു് അതിനെ സൂചിപ്പിച്ചു വിളിക്കുന്നതായിരിക്കാം 'ഭല്ലാക്ഷ' എന്നതു്) പൗത്രായണനായ ജാനശ്രുതിയുടെ അന്നദാനാദിയാൽ സിദ്ധിച്ച പ്രഭാവംകൊണ്ടുണ്ടായ ജ്യോതിസ്സു് ദ്യുലോകത്തിനു സമമായി വ്യാപിച്ചിരിക്കുന്നു. (ദ്യുലോകത്തോളം എത്തിയിരിക്കുന്നു എന്നർത്ഥം. അഥവാ പകലിനോടു സമമായിരിക്കുന്ന ജ്യോതിസ്സെന്നും പറയാം.) അതിനാൽ നീ ആ ജ്യോതിസ്സിനോടു സംബന്ധിക്കരുതു്. അതിനോടു സംബന്ധിക്കുന്നതിനാൽ ആ ജ്യോതിസ്സു നിന്നെ ദഹിക്കാൻ ഇടയാകാതിരിക്കട്ടെ!" (മാ പ്രധാക്ഷീഃ എന്നു പ്രഥമപുരുഷനു പകരം മധ്യമപുരുഷൻ പ്രയോഗിക്കപ്പെട്ടിരിക്കുന്നു.)

ഉപ:— തമു ഹ പരഃ പ്രത്യുവാച:— കമ്വര ഏനമേതത് സന്തം സയുഗ്വാന മിവ രൈക്വമാത്ഥേതി. യോനു കഥം സയുഗ്വാ രൈക്വ ഇതി. 3

| | |
|---|---|
| തം | =അതിനോടു്=അങ്ങനെ പറഞ്ഞ ഹംസത്തോടു് |
| പരഃ | =മറേറ ഹംസം |
| പ്രത്യുവാച ഉഹ | =മറുപടിപറഞ്ഞുപോൽ:- |
| അരേ | =എടോ! |

| | |
|---|---|
| ഏനം | —ഈ ജാനശ്രുതിയെ |
| കം ഉ സന്തം | —ആരായിട്ടാണു്—എന്തു മാഹാത്മ്യത്തോടുകൂടിയിരിക്കകൊണ്ടാണു്. |
| സയുഗ്വാനം | —സയുഗ്വാവായ—യുഗ്വാവോടു (ശകടത്തോടു) കൂടിയ |
| രൈക്വം ഇവ | —രൈക്വനെ എന്നപോലെ |
| ഏതത് ആത്ഥ | —നീ ഇങ്ങനെ പറയുന്നതു്??'' |
| ഇതി | —എന്നു്. |
| യഃ സയുഗ്വാരൈക്വഃ സ; | —സയുഗ്വാവായ രൈക്വൻ എന്നു പറയുന്നതു്. |
| കഥം നു ഇതി | —എങ്ങനെയുള്ളവനാണു്?'' എന്നു് ആദ്യം പറഞ്ഞ ഹംസം ചോദിച്ചു. |

ഭാഷ്യം:— ഇങ്ങനെ പറഞ്ഞ ആ ഹംസത്തോടു്, മുമ്പേപോകുന്ന ഹംസം ഉത്തരം പറഞ്ഞു:— "എടോ ഈ രാജാവു ക്ഷുദ്രനും നികൃഷ്ടനുമാണു്. അങ്ങനെയുള്ള ഇവനു് എന്തു മാഹാത്മ്യമുണ്ടായിട്ടാണു്, നീ ഇവനെ, ശകടി (=കൊച്ചുശകടം) യോടുകൂടിയ രൈക്വനെപ്പറയുന്നതുപോലെ ബഹുമാനത്തോടുകൂടിപ്പറയുന്നതു്?" രൈക്വനെപ്പററിപ്പറയുന്നതുപോലെ ഇവനെപ്പററി ഇങ്ങനെ ബഹുമാനമായിപ്പറയുന്നതു ശരിയല്ലെന്നഭിപ്രായം. മറേറ ഹംസം പറഞ്ഞു:— "സയുഗ്വാവായ രൈക്വൻ എന്നു നീ പറയുന്ന ആറം എങ്ങനെയുള്ളവനാണു്?'' ഇതുകേട്ടു ഭല്ലാക്ഷൻ പറയുന്നു:— "കേട്ടുകൊള്ളുക. ആ രൈക്വൻ എങ്ങനെയുള്ളവനാണെന്നു ഞാൻ പറയാം." 3

ഉപ:— യഥാകൃതായവിജിതായാധരേയാഃ സംയന്ത്യേവമേനം സർവം തദഭിസമേതി, യത് കിംച പ്രജാഃ സാധു

കുർവന്തി, യസ്തദ്വേദ യത്സ വേദ സ മയൈതദുക്ത ഇതി. 4

യഥാ —ഏതുപ്രകാരമാണോ,
കൃതായ വിജിതായ —കൃതമെന്നുപറയുന്ന ആയംകൊണ്ടു ജയിച്ചവനു്—ദ്യൂതിൽ നാലു് എന്ന അക്കംകൊണ്ടു ജയിച്ചവനു്
അധരേയാഃ —അതിനുതാഴെയുള്ള, ത്രേത, ദ്വാപരം, കലി എന്നു പേരുള്ള മൂന്നും രണ്ടും ഒന്നും അക്കങ്ങൾ
സംയന്തി —സംഗമിക്കുന്നതു്—അന്തർഭവിക്കുന്നതു്,
ഏവം —ഇപ്രകാരം,
പ്രജാഃ —പ്രജകൾ
യത് കിംച —എന്തെല്ലാം
സാധു —സാധുവായിട്ടുള്ളതിനെ
കുർവന്തി —ചെയ്യുന്നുവോ,
തത് സർവം —അതെല്ലാം
ഏനം —ഇവനിൽ—ഈ രൈക്വനിൽ
അഭിസമേതി —അഭിസംഗമിക്കുന്നു—അന്തർഭവിക്കുന്നു.
സഃ —അവൻ—ആ രൈക്വൻ
യത് വേദ —എന്തിനെ അറിയുന്നുവോ
തത് —അതിനെ
യഃ വേദ —ആർ അറിയുന്നുവോ,
സഃ —അവനും
മയാ —എന്നാൽ
ഏതത് ഉക്തഃ —ഇപ്രകാരം പറയപ്പെട്ടിരിക്കുന്നു.

ഭാഷ്യം:— ലോകത്തിൽ, ദ്യൂതസങ്കേതത്തിൽ കൃതമെന്നു പ്രസിദ്ധമായ നാലക്കങ്ങളുള്ള ആയം (ആയമെന്നു പറയുന്നതു് അക്ഷത്തിന്റെ ഒരു വശമാണു്. ഒന്നു്, രണ്ടു്, മൂന്നു് നാലു് എന്നു് അടയാളപ്പെടുത്തിയിട്ടുള്ള നാലു വശങ്ങൾ ഉള്ളതാണു് അക്ഷം) കൊണ്ടു ജയം നേടിയവനു് അതിനു താഴെയുള്ള ത്രേത, ദ്വാപരം, കലി എന്നു പേരുള്ള മൂന്നും, രണ്ടും, ഒന്നും അക്കങ്ങൾ അടങ്ങിപ്പോകാറുണ്ടല്ലോ. നാലു് എന്ന അക്കത്തിൽ, മൂന്നും രണ്ടും ഒന്നും ഉള്ളതുകൊണ്ടു്, അവ, നാലിൽ അടങ്ങുന്നു എന്നത്ഥം. അതുപോലെ, ലോകത്തിൽ പ്രജകൾ അനുഷ്ഠിക്കുന്ന ശോഭനങ്ങളായ ധർമ്മങ്ങളെല്ലാം രൈക്വനിൽ അന്തർഭവിക്കുന്നു. രൈക്വന്റെ ധർമ്മം കൃതമെന്നുപറയുന്ന ആയത്തിന്റെ സ്ഥാനത്തിലും പ്രജകൾ ചെയ്യുന്ന ശോഭനമായ ധർമ്മമെല്ലാം ത്രേതാദികളായ ആയങ്ങളുടെ സ്ഥാനത്തിലുമുള്ളതാകയാൽ പ്രജകളുടെ ശോഭനധർമ്മങ്ങളെല്ലാം രൈക്വന്റെ ധർമ്മത്തിൽ അന്തർഭവിക്കുന്നു. അതിന്റെ ഫലത്തിൽ സർവപ്രാണിധർമ്മഫലങ്ങളും അന്തർഭവിക്കുന്നു എന്നത്ഥം. അതുപോലെ, രൈക്വൻ അറിയുന്നിടത്തോളം അറിയുന്ന വേറേ വല്ലവനുമുണ്ടെങ്കിൽ, അവന്റെ ധർമ്മത്തിലും, രൈക്വന്റെ ധർമ്മത്തിലെന്നപോലെ സർവപ്രാണിധർമ്മങ്ങളും, അവന്റെ ധർമ്മഫലത്തിലും സർവപ്രാണിധർമ്മഫലങ്ങളും അന്തർഭവിക്കുന്നു. അങ്ങനെയുള്ള വിദ്വാനെയാണു് ഞാൻ പറഞ്ഞതു്. അവൻ മാത്രമേ കൃതായസ്ഥാനീയനാകയുള്ളു എന്നഭിപ്രായം. 4

ഉപ:— തദുഹ ജാനശ്രുതിഃ പൗത്രായണ ഉപശുശ്രാവ; സ ഹ സംജിഹാന ഏവ ക്ഷത്താരമുവാച:— അങ്ഗാരേ, ഹസയുഗ്വാനമിവ രൈക്വമാത്ഥേതി, യോ നു കഥം സയുഗ്വാ രൈക്വ ഇതി. 5. യഥാ കൃതായ വിജിതായാധരേയാഃ

സംയന്ത്യേവമേനം സർവം തദഭിസമേതി യത് കിം ച
പ്രജാഃ സാധു കുർവന്തി; യസ്തദ്വേദ യത് സ വേദ, സ
മയൈതദുക്ത ഇതി. 6

| | |
|---|---|
| തത് | =അതിനെ=ആ ഹംസങ്ങളുടെ വചനത്തെ |
| പൗത്രായണഃ | =പൗത്രായണനായ |
| ജാനശ്രുതിഃ | =ജാനശ്രുതി |
| ഉപശുശ്രാവ ഉഹ | =ഉപശ്രവിച്ചു. |
| സഃ | =അവൻ |
| സംജിഹാനഃ ഏവ | =നിദ്രയേ (അ) ശയനത്തെ വിടുന്ന അവസരത്തിൽ തന്നെ |
| ക്ഷത്താരം ഉവാച | =ക്ഷത്താവിനോടു പറഞ്ഞു: |
| അരേ അങ്ഗ! | =“എടോ! വത്സ! |
| സയുഗ്വാനം രൈക്വം ഇവ | =സയുഗ്വാവായ രൈക്വനെപ്പോലെ |
| ആത്ഥ | =പറയുന്നുവോ? അല്ലെങ്കിൽ |
| സയുഗ്വാനം രൈക്വമിവ ആത്ഥ | =“സയുഗ്വാവായ രൈക്വനോടു പറയുക'' |
| ഇതി | =എന്നു് |
| യഃ സയുഗ്വാ രൈക്വഃ സഃ | =സയുഗ്വാവായ രൈക്വൻ എന്നു പറയുന്ന ആരാം |
| കഥം നു | =എങ്ങനെയുള്ളവനാണു്?” |
| ഇതി | =എന്നു ക്ഷത്താവു ചോദിച്ചു. |
| യഥാ | =“ഏതുപ്രകാരമാണോ, |
| കൃതായ വിജിതായ | =കൃതമെന്നു പറയുന്ന ആയം കൊണ്ടു ജയം നേടിയവനു് |

| | |
|---|---|
| അധരേയാഃ | —താഴേയുള്ള ത്രേത, ദ്വാപരം, കലി എന്നീ ആയങ്ങരം. |
| സംയന്തി | —സംഗമിക്കുന്നത്—അന്തർഭവിക്കുന്നത്, |
| ഏവം | —ഇപ്രകാരം, |
| പ്രജാഃ | —പ്രജകരം |
| യത് കിംച | —എന്തെല്ലാമാണോ |
| സാധു | —സാധുവായിട്ടുള്ളതിനെ—നല്ലതിനെ |
| കുർവന്തി | —ചെയ്യുന്നത്, |
| തത് സർവം | —അതെല്ലാം |
| ഏനം | —ഇവനെ—ഈ രൈക്വനെ |
| അഭിസമേതി | —അഭിസംഗമിക്കുന്നു |
| സഃ | —അവൻ |
| യത് വേദ | —എന്തു അറിയുന്നുവോ |
| തത് | —അതിനെ |
| യഃ വേദ | —ആർ അറിയുന്നുവോ, |
| സഃ | —അവനും |
| മയാ | —എന്നാൽ |
| ഏതത് ഉക്തഃ | —ഇപ്രകാരം പറയപ്പെട്ടിരിക്കുന്നു." |
| ഇതി | —എന്നു ജാനശ്രുതി പറഞ്ഞു. |

ഭാഷ്യം:— തന്നെ നിന്ദിച്ചും, രൈക്വൻ മുതലായ വേറെ വിദ്വാന്മാരെ പ്രശംസിച്ചുമുള്ള ഈ ഹംസവാക്യത്തെ മാളികപ്പുറത്തിരുന്നു് പൗത്രായണനായ ജാനശ്രുതി കേട്ടു. അതിനെപ്പററി വിചാരിച്ച വിചാരിച്ചുതന്നെ ബാക്കി രാത്രി കഴിച്ചുകൂട്ടി. പിന്നെ വന്ദികരം സ്തുതിവാക്ക

കളെക്കൊണ്ടു പള്ളിയുണർത്തുന്ന അവസരത്തിൽ മെത്ത യിൽനിന്നു് എഴുന്നേററ ഉടൻ, തൻെറ സമീപത്തിൽ സ്തുതിച്ചുകൊണ്ടുനിൽക്കുന്ന ക്ഷത്താവിനോടു പറഞ്ഞു:— "എടോ, വത്സ! എന്നെ സയുഗ്വാവായ രൈക്വനെപ്പോലെ പറയുന്നതെന്താണു്?'' രൈക്വൻതന്നെയാണു് സ്തുതിക്കർഹ നായിട്ടുള്ളവൻ, ഞാനല്ല എന്നു് അഭിപ്രായം. അഥവാ "നീ ചെന്നു സയുഗ്വാവായ രൈക്വനോടു്, എനിക്കു അദ്ദേ ഹത്തെ കാണ്മാൻ ആഗ്രഹമുണ്ടെന്നു പറയുക" എന്നും അർത്ഥം പറയാം. ഈ പക്ഷത്തിൽ 'ഇവ' എന്ന ശബ്ദത്തിനു്, അവധാരണം അർത്ഥമെന്നോ, അർത്ഥമൊന്നുമില്ലെന്നോ വച്ചുകൊള്ളണം. ഈ വചനംകേട്ടു്, രാജാവിൻെറ അഭി പ്രായം മനസ്സിലാക്കി, രൈക്വനെ കൊണ്ടുവരണമെന്നു കരുതി, രൈക്വൻെറ അടയാളം അറിവാൻ ആഗ്രഹിച്ചു കൊണ്ടു് ക്ഷത്താവു ചോദിച്ചു— "സയുഗ്വാവായ രൈക്വൻ എന്നു പറയുന്ന ആരം എങ്ങനെയുള്ളവനാണു്?" ഇതുകേട്ടു രാജാവു് ഭല്ലാക്ഷൻ പറഞ്ഞതുതന്നെ പറഞ്ഞു. 5-6

ഉപ:— സ ഹ ക്ഷത്താ ƒന്വിഷ്യ, നാവിദമിതി പ്രത്യേയായ; തംഹോവാച:— യത്രാരേ! ബ്രാഹ്മണസ്യാ ന്വേഷണാ തദേന മർച്ഛേതി 7

| | |
|---|---|
| സഃ ക്ഷത്താ | =ആ ക്ഷത്താവ് |
| അന്വിഷ്യ | =അന്വേഷിച്ചിട്ടു് |
| ന അവിദം ഇതി | =ഞാൻ അറിഞ്ഞില്ല എന്നും പറഞ്ഞു് |
| പ്രത്യേയായ ഹ | =തിരിച്ചുവന്നു. |
| തം ഉവാചഹ | =അവനോടു രാജാവു പറ ഞ്ഞു:— |
| അരേ! | ="എടോ |
| ബ്രാഹ്മണസ്യ | =ബ്രാഹ്മണൻെറ=ബ്രഹ്മവി ത്തിൻെറ |

| | |
|---|---|
| അന്വേഷണാ | =അന്വേഷണം |
| യത്ര | =എവിടെയാണോ |
| തത് | =അവിടെ |
| ഏനം | =ഇവനെ=രൈക്വനെ |
| അർച്ഛ (ഋച്ഛ) | =ഗമിക്കുക=അന്വേഷിക്കുക.'' |
| ഇതി | =എന്നു് |

ഭാഷ്യം:— രാജാവു പറഞ്ഞതെല്ലാം ഓർത്തുകൊണ്ടു, ക്ഷത്താവു്, നഗരങ്ങളിലും ഗ്രാമങ്ങളിലും ചെന്നന്വേഷിച്ചിട്ടു തിരിച്ചുവന്നു്, ''ഞാൻ രൈക്വനെ അറിഞ്ഞില്ല" എന്നു പറഞ്ഞു. അവനോടു രാജാവു പറഞ്ഞു— "എടോ! ഏകാന്തമായ അരണ്യം, നദീപുളിനം മുതലായ വിജനപ്രദേശങ്ങൾ, ഇങ്ങനെ, ബ്രഹ്മവിത്തുകളെ അന്വേഷിക്കേണ്ട സ്ഥലങ്ങളിൽചെന്നു്, രൈക്വനെ അന്വേഷിച്ചു കണ്ടുപിടിക്കുക?" 7

ഉപ:— സോഽധസ്താച്ഛകടസ്യ പാമാനം കഷമാണമുപോപവിവേശ; തം ഹാഭ്യുവാദ:— "ത്വം നു ഭഗവഃ സയുഗ്വാരൈക്വ" ഇതി. "അഹം ഹ്യരാ 3" ഇതി ഹ പ്രതിജജ്ഞേ; സ ഹ ക്ഷത്താഽവിദമിതി പ്രത്യേയായ 8

| | |
|---|---|
| സഃ | =അവൻ=ക്ഷത്താവു് |
| ശകടസ്യ അധസ്താത് | =ശകടത്തിൻെറ അടിയിൽ |
| പാമാനം | =പാമാവിനെ=ചൊറിയെ |
| കഷമാണം ഉപ | =ചൊറിഞ്ഞുകൊണ്ടിരിക്കുന്ന ഒരുവൻെറ അടുക്കൽ |
| ഉപവിവേശ | =ചെന്നിരുന്നു. |
| തം | =അവനോടു്=ആ രൈക്വനോടു് (അതു രൈക്വനായിരുന്നു) |
| അഭ്യുവാദഹ | =പറഞ്ഞു: |
| ഭഗവഃ | ="ഭഗവാനേ! |

| | |
|---|---|
| സയുഗ്വാ രൈക്വഃ | = സയുഗ്വാവായ രൈക്വൻ |
| ത്വം നു | = അങ്ങാണോ?" |
| ഇതി | = എന്നു്. |
| അഹം ഹി അരേ! 3 | = "ഞാൻതന്നേടാാാ!" |
| ഇതി | = എന്നു് |
| പ്രതിജജ്ഞേ ഹ | = രൈക്വൻ പ്രതിജ്ഞചെയ്തു = ഏററു. |
| സഃ ക്ഷത്താ | = ആ ക്ഷത്താവു് |
| അവിദം ഇതി | = "ഞാൻ രൈക്വനെ അറിഞ്ഞു" എന്നും പറഞ്ഞു |
| പ്രത്യേയായ | = പ്രത്യാഗമിച്ചു. |

ഭാഷ്യം:— രാജാവു പറഞ്ഞതുകേട്ടു്, ക്ഷത്താവു് അവനെ അന്വേഷിച്ചു നടക്കുമ്പോാം, ഒരു വിജനപ്രദേശത്തിൽ, ഒരു ശകടത്തിൻെറ അടിയിൽ, ചൊറിചൊറിഞ്ഞുകൊണ്ടിരിക്കുന്ന ഒരുവനെ കണ്ടിട്ടു്, ഇവൻ സയുഗ്വാവായ രൈക്വനായിരിക്കണം എന്നുകരുതി, വിനയത്തോടുകൂടി അടുക്കൽ ചെന്നിരുന്നു. എന്നിട്ടു് ആ രൈക്വനോടു (അതു രൈക്വൻതന്നെ ആയിരുന്നു), "ഭഗവാനേ! സയുഗ്വാവായ രൈക്വൻ അങ്ങാണോ?" എന്നു ചോദിച്ചു. ഇതുകേട്ടു് "ഞാൻതന്നെയാണെടാാാ!" എന്നു രൈക്വൻ ഏററു. (ഇവിടെ അരേ! എന്നതു അനാദരത്തെത്തന്നെ കാണിക്കുന്നു.) ക്ഷത്താവു, തിരിച്ചുവന്നു്, "ഞാൻ രൈക്വനെ അറിഞ്ഞു" എന്നു പറഞ്ഞു.　　8

നാലാമദ്ധ്യായത്തിൽ ഒന്നാം ഖണ്ഡം കഴിഞ്ഞു

---

## നാലാമദ്ധ്യായം രണ്ടാം ഖണ്ഡം.

ഉപ:— തദുഹ ജാനശ്രുതിഃ പൗത്രായണഃ ഷട്ശതാനി ഗവാം, നിഷ്കമശ്വതരീരഥം തദാദായ പ്രതിചക്രമേ　1

തത് ഉഹ — അപ്പോരംതന്നെ
പൌത്രായണഃ ജാനശ്രുതിഃ — പൌത്രായണനായ ജാനശ്രുതി
ഗവാം ഷട്ശതാനി — അറുനൂറു പശുക്കളേയും,
നിഷ്കം — കഴുത്തിലിടുന്ന ഹാരത്തേയും,
അശ്വതരീരഥം — അശ്വതരികരം (പെൺകോവർ കഴുതകരം) വലിക്കുന്ന ഒരു രഥത്തേയും
തത് ആദായ — ആ ധനത്തെ എടുത്തുകൊണ്ടു്
പ്രതിചക്രമേ — രൈക്വൻെറ അടുക്കലേയ്ക്കു ചെന്നു.

ഭാഷ്യം:— ക്ഷത്താവിൻെറ വചനം കേട്ടപ്പോരം തന്നെ, ഋഷിക്കു് ഗാർഹസ്ഥ്യം സ്വീകരിക്കണമെന്നഭിപ്രായവും, ധനത്തിനു് അപേക്ഷയുമുണ്ടെന്നു മനസ്സിലാക്കിയിട്ടു് പൌത്രായണനായ ജാനശ്രുതി, അറുനൂറു പശുക്കരം, കണ്ഠത്തിൽ ധരിക്കുവാനുള്ള ഒരു ഹാരം, രണ്ടു പെൺകോവർകഴുതകളെക്കെട്ടിയിട്ടുള്ള ഒരു രഥം, ഇത്രയും ധനവും കൊണ്ടു രൈക്വൻെറ അടുക്കൽ ചെന്നു. 1

ഉപ:— തം ഹാഭ്യുവാദ:— രൈക്വേമാനി ഷട്ശതാനി ഗവാ,മയം നിഷ്കോ,ഽയ മശ്വതരീരഥോഽനു മ ഏതാം ഭഗവോ ദേവതാം ശാധി, യാം ദേവതാ മുപാസ്സ ഇതി. 2

തം — അവനോടു് — രൈക്വനോടു്
അഭ്യുവാദ ഹ — പറഞ്ഞു:—
രൈക്വ — "അല്ലയോ രൈക്വ!
ഇമാനി — ഇതാ!
ഗവാം ഷട്ശതാനി — അറുനൂറു പശുക്കരം;
അയം നിഷ്കഃ — ഇതാ കണ്ഠഹാരം;

| | |
|---|---|
| അയം അശ്വതരീരഥഃ | =ഇതാ അശ്വതരികളെപ്പൂട്ടിയ രഥം; |
| ഹേ ഭഗവഃ | =അല്ലയോ ഭഗവാനേ! |
| ത്വം | =അങ്ങു് |
| യാം ദേവതാം | =ഏതു ദേവതയേ |
| ഉപാസ്സേ | =ഉപാസിക്കുന്നുവോ, |
| ഏതാം ദേവതാം | =ഈ ദേവതയെ |
| മേ അനുശാധി | =എനിക്കു അനുശാസിക്കുക" |
| ഇതി | =എന്നു്. |

ഭാഷ്യം:— എന്നിട്ടു രൈക്വനോടു പറഞ്ഞു:— അല്ലയോ രൈക്വ, ഇതാ ഞാൻ അങ്ങേയ്ക്കു അറുനൂറു പശുക്കളെ കൊണ്ടുവന്നിരിക്കുന്നു; ഇതാ കണ്ഠഹാരം, ഇതാ അശ്വതരീരഥം; ഈ ധനത്തെ എടുത്തുകൊണ്ടു്, അങ്ങു ഏതു ദേവതയെ ഉപാസിക്കുന്നുവോ, ആ ദേവതയേ എനിക്കു അനുശാസിക്കുക; ആ ദേവതയെ ഉപദേശിച്ചു് എന്നെ അനുശാസിക്കുക എന്നർത്ഥം. 2

ഉപ:— തമു ഹ പരഃ പ്രത്യുവാചാഹ! ഹാരേത്വാ ശൂദ്ര, തവൈവ സഹ ഗോഭിരസ്ത്വിതി; തദുഹ പുനരേവ ജാനശ്രുതിഃ പൌത്രായണഃ സഹസ്രം ഗവാം, നിഷ്ക, മശ്വതരീരഥം, ദുഹിതരം, തദാദായ പ്രതിചക്രമേ. 3

| | |
|---|---|
| തം ഉഹ | =അവനോടു്=ജാനശ്രുതിയോടു |
| പരഃ | =മറേറയാാ=രൈക്വൻ |
| പ്രത്യുവാച | =ഉത്തരം പറഞ്ഞു. |
| അഹ ശൂദ്ര! | ="എടോ ശൂദ്ര, |
| ഹാരേത്വാ | =ഹാരത്തോടുകൂടിയ ശകടി |
| ഗോഭിഃ സഹ | =പശുക്കളോടുകൂടെ |
| തവ ഏവ | =നിനക്കുതന്നെ |

| | |
|---|---|
| അസ്തു | —ഇരിക്കട്ടെ!" |
| ഇതി | —എന്നു്. |
| തത് ഉഹ | —അതിൻെറശേഷം |
| പുനഃ ഏവ | —വീണ്ടും |
| പൗത്രായണഃ ജാനശ്രുതിഃ | —പൗത്രായണനായ ജാനശ്രുതി |
| ഗവാം സഹസ്രം | —ആയിരം പശുക്കളേയും |
| നിഷ്കം | —കണ്ഠഹാരത്തേയും |
| അശ്വതരീരഥം | —അശ്വതരീരഥത്തേയും |
| ദുഹിതരം | —തൻെറ പുത്രിയേയും |
| തത് ആദായ | —ആ ധനത്തെ എടുത്തുകൊണ്ടു് |
| പ്രതിചക്രമേ | —രൈക്വൻെറ അടുക്കലേക്കു ചെന്നു. |

ഭാഷ്യം:— ഇപ്രകാരം പറഞ്ഞ രാജാവിനോടു രൈക്വൻ ഉത്തരം പറഞ്ഞു:— 'അഹ' എന്ന നിപാതം മററുള്ളിടത്തു വിനിഗ്രഹാൎത്ഥമാണെങ്കിലും ഇവിടെ 'തവൈവ' എന്നതിലെ ഏവകാരംകൊണ്ടുതന്നെ ആ അൎത്ഥം സിദ്ധിക്കുന്നതിനാൽ, ആ നിപാതത്തിനു ഇവിടെ അൎത്ഥമൊന്നുമില്ല. "അല്ലയോ ശൂദ്ര കണ്ഠഹാരത്തോടുകൂടിയ രഥവും (ഹാരത്തോടുകൂടിയ ഇത്വ ഹാരേത്വ. ഇത്വ—ഗമിക്കുന്നതു—ശകടി) ഗോക്കളും എല്ലാം നിനക്കുതന്നെ ഇരിക്കട്ടെ:" കൎമ്മത്തിനു മതിയാകാത്ത ഇതുകൊണ്ടു് എനിക്കു പ്രയോജനമില്ലെന്നഭിപ്രായം. ഇവിടെ, ജാനശ്രുതി, ക്ഷത്തൃസംബന്ധത്താൽ രാജാവാണെന്നു കാണുന്നു. "അവൻ ക്ഷത്താവിനോടു പറഞ്ഞു" എന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. വിദ്യാഗ്രഹണത്തിനായി ബ്രാഹ്മണസമീപത്തിൽ ചെല്ലുകയും ചെയ്യുന്നു. ശൂദ്രനു വിദ്യാധികാരമില്ലെന്നു അപശൂദ്രാധികരണത്തിൽ തീർച്ചപ്പെടുത്തിയിട്ടുമുണ്ടു്; അതുകൊണ്ടു്, ജാനശ്രുതി ക്ഷത്രിയനെന്നാണു വിചാരി

ക്കേണ്ടതു്. ആ സ്ഥിതിയ്ക്കു് 'ഹേ ശൂദ്ര' എന്നു രൈക്വൻ സംബോധനം ചെയ്യുന്നതു ശരിയാവുന്നതെങ്ങനെ എന്നു് ഒരു ചോദ്യത്തിനു വകയുണ്ടു്. ഇതിനു് ആചാര്യന്മാർ സമാധാനം പറയുന്നതിങ്ങനെയാണു്:— ഹംസവചനം കേട്ടതിനാൽ ജാനശ്രുതിക്കു് ശുക്കു് (ശോകം) ഉണ്ടായി. ആ ശുക്കുകൊണ്ടോ, രൈക്വന്റെ മഹിമാവിനെ കേട്ടിട്ടോ ദ്രവിച്ചു (=ഓടി) എന്നുള്ളതുകൊണ്ടു് ഋഷി, താൻ കാണാത്ത സംഗതികളും തനിക്കറിയാമെന്നു കാണിച്ചുകൊണ്ടു് 'ഹേ ശൂദ്രാ' എന്നു സംബോധനംചെയ്തതാണു്. അതുകൊണ്ടു ശൂദ്രശബ്ദം ഇവിടെ ജാതിപരമല്ല, ഗൗണമാണു്. അഥവാ ശൂദ്രനെപ്പോലെ ധനംകൊണ്ടാണു് വിദ്യയെ ഗ്രഹിപ്പാൻ വന്നതു്; ശുശ്രൂഷകൊണ്ടല്ല എന്നതുകൊണ്ടു 'ഹേ ശൂദ്ര എന്നു വിളിച്ചു എന്നും വിചാരിക്കാം. ഏതായാലും ജാനശ്രുതി ജാത്യാ ശൂദ്രനല്ല. വേറേ ചിലരുടെ സമാധാനം, കൊണ്ടുവന്ന ധനം കുറച്ചായിപ്പോയതുകൊണ്ടുള്ള കോപത്താൽ 'ശൂദ്ര' എന്നു വിളിച്ചതാണെന്നാണു്. കൂടുതൽ ധനം കൊണ്ടുവന്നപ്പോഠം എടുത്തതുതന്നെ അതിലേക്കു തെളിവാണെന്നാണു് അവരുടെ യുക്തി.

ആ ഋഷിയുടെ മതം അറിഞ്ഞിട്ടു്, വീണ്ടും ജാനശ്രുതി, കൂടുതലായി ആയിരം പശുക്കളേയും ഋഷിക്കു ഭാര്യയായി അഭിമതയായ തന്റെ പുത്രിയേയുംകൊണ്ടു രൈക്വന്റെ അടുക്കൽ ചെന്നു

ഉപ:— തം ഹാഭ്യുവാദ:— രൈക്വേദം സഹസ്രം ഗവാ,മയം നിഷ്കോ *f* യമശ്വതരീരഥ, ഇയം ജായാ *f* യാ ഗ്രാമോ യസ്മിന്നാസ്സേ *f* ന്വേവമാ ഭഗവഃ ശാധീതി 4

| | |
|---|---|
| തം | —അവനോടു്=രൈക്വനോടു് |
| അഭ്യുവാദഹ | =പറഞ്ഞു:— |
| രൈക്വ | —"അല്ലയോ രൈക്വ! |

ഇദം —ഇതാ
ഗവാം സഹസ്രം —ആയിരം പശുക്കരം;
അയം നിഷ്കഃ —ഇതാ കണ്ഠഹാരം;
അയം അശ്വതരീരഥഃ —ഇതാ അശ്വതരീരഥം,
ഇയം ജായാ —ഇതാ അങ്ങേയ്ക്കു ഭാര്യ!
അയം —ഇതാ!,
യസ്മിൻ ആസ്സേ്സ —അങ്ങു് ഇരിക്കുന്ന
ഗ്രാമഃ —ഗ്രാമം;
ഭഗവഃ —അല്ലയോ ഭഗവാനെ
മാം —എന്നെ
അനുശാധി ഏവ —അനുശാസിക്കതന്നെവേണം."
ഇതി —എന്നു്.

ഭാഷ്യം:— എന്നിട്ടു രൈക്വനോടു രാജാവു പറഞ്ഞു:— "അല്ലയോ രൈക്വ! ഇതാ ആയിരം പശുക്കരം; ഇതാ കണ്ഠഹാരം, ഇതാ അശ്വതരീരഥം; ഇതാ അങ്ങേയ്ക്കു ഭാര്യയ്ക്കായിട്ടു് എന്റെ പുത്രിയെ കൊണ്ടുവന്നിരിക്കുന്നു; ഇതാ അങ്ങു് ഇരിക്കുന്ന ഗ്രാമവും അങ്ങേയ്ക്കു ഞാൻ കല്പിച്ചിരിക്കുന്നു. ഇതെല്ലാമെടുത്തുകൊണ്ടു്, അല്ലയോ ഭഗവാനെ, എന്നെ അനുശാസിക്കതന്നെ വേണമേ" എന്നു്. 4

ഉപ:— തസ്യാ ഹ മുഖമുപോദ്ഗൃഹ്ണന്നുവാച.— "ആജഹാരേമാഃ ശൂദ്രാ നേനൈവമുഖേനാ ƒƒലാപയിഷ്യഥാ" ഇതി, തേ ഹൈതേ രൈക്വപർണ്ണാ നാമ മഹാവൃഷേഷു, യത്രാസ്മാ ഉവാസ തസ്മൈ ഹോവാച. 5

തസ്യാഃ ഹ —അവളെത്തന്നെ—ആ രാജപുത്രിയെത്തന്നെ
മുഖം —മുഖമെന്നു—വിദ്യാദാനത്തിലുള്ള ദ്വാരമെന്നു

| | |
|---|---|
| ഉപോദ്ഗൃഹ്ണൻ | —അറിഞ്ഞുകൊണ്ടു് |
| ഉവാച:— | —രൈക്വൻ പറഞ്ഞു:— |
| ശൂദ്ര! | —"അല്ലയോ ശൂദ്ര, |
| ഇമാഃ | —ഈ പശുക്കളേയുംമററും |
| ഭവാൻ | —നീ |
| ആജഹാര | —ആഹരിച്ചുവല്ലോ—കൊണ്ടുവന്നല്ലോ |
| (തത്സാധു) | —അതു നന്നായി. |
| അനേന ഏവ മുഖേന | —ഈ മുഖംകൊണ്ടുതന്നെ—ഈ ദ്വാരം (തീൎത്ഥം) കൊണ്ടുതന്നെ |
| ആലാപയിഷ്യഥാഃ | —എന്നെക്കൊണ്ടു നീ പറയിക്കുന്നു" |
| ഇതി | —എന്നു്. |
| തേ ഏതേ | —അങ്ങനെയുള്ള ഈ ഗ്രാമങ്ങരം |
| മഹാവൃഷേഷു | —മഹാവൃഷങ്ങരം എന്നു പറയുന്ന ദേശങ്ങളിൽ |
| രൈക്വപർണാഃ നാമ | —രൈക്വപർണങ്ങളെന്നു പ്രസിദ്ധങ്ങളാകുന്നു. |
| യത്ര ഉവാസ | —ആ ഗ്രാമങ്ങളിലാണു് രൈക്വൻ വസിച്ചിരുന്നതു്. |
| (താൻ) | —അവയെ—ആ ഗ്രാമങ്ങളെ |
| അസ്മൈ | —ഇവന്നു്—രൈക്വന്നു് |
| (അദാത്) | —രാജാവു കൊടുത്തു. |
| തസ്മൈ | —ഇങ്ങനെ ധനംകൊടുത്ത രാജാവിന്നു് |
| ഉവാചഹ | —രൈക്വൻ വിദ്യയെ പറഞ്ഞുകൊടുത്തു. |

ഭാഷ്യം:— രാജാവു പറഞ്ഞതുകേട്ട്, രൈക്വൻ തനിക്കു ഭാര്യയായി കൊണ്ടുവന്നിരിക്കുന്ന രാജപുത്രിയെത്തന്നെ, വിദ്യാദാനത്തിൽ ദ്വാരമായും, അവളെ കൊടുത്തവനെ വിദ്യാദാനത്തിനു തീർത്ഥ (പാത്ര)മായും കരുതിക്കൊണ്ടു—അതായതു "ധനദായീ, ബ്രഹ്മചാരീ, മേധാവീ, ശ്രോത്രിയഃ, പ്രിയഃ, വിദ്യയാപ്രാഹവാ വിദ്യാം, താനി തീർത്ഥാനി ഷൺമമ" (ധനം കൊടുക്കുന്നവൻ, ബ്രഹ്മചാരി, മേധാവി, ശ്രോത്രിയൻ, പ്രിയപ്പെട്ടവൻ പകരം വിദ്യ പറഞ്ഞുതരുന്നവൻ ഈ ആറുപേരാണ് എന്നെ ദാനംചെയ്യുന്നതിനു പാത്രങ്ങൾ) എന്നു് വിദ്യതന്നെ പറഞ്ഞിട്ടുള്ളതിനാൽ രാജപുത്രിയേ ദ്വാരമായും അവളെക്കൊടുത്ത രാജാവിനെ വിദ്യാദാനത്തിനു പാത്രമായും വിചാരിച്ചുകൊണ്ടു്, പറഞ്ഞു:— "അല്ലയോ ശൂദ്ര, (ഇവിടെ ശൂദ്ര, എന്നു വിളിക്കുന്നതു് മുമ്പു വിളിച്ചതിനെ അനുകരിക്കുക മാത്രമാണു്. അല്ലാതെ മുമ്പിലത്തെപ്പോലേ ധനം കുറഞ്ഞുപോയി എന്നും മററുമുള്ള യാതൊരു കാരണവുംകൊണ്ടല്ല.) നീ, ഈ പശുക്കളേയും മററുള്ള ധനത്തേയും കൊണ്ടുവന്നതു നന്നായി ('തത് സാധു, എന്നു വാക്യശേഷം അധ്യാഹരിക്കണം) വിദ്യാഗ്രഹണത്തിനു ദ്വാരഭൂതമായ—നിനക്കു തീർത്ഥത്വത്തിനു കാരണമായ—ഈ ധനംകൊണ്ടുതന്നെ, നീ എന്നെക്കൊണ്ടു പറയിക്കുന്നു." രൈക്വൻ വസിച്ചിരുന്ന ആ ഗ്രാമങ്ങൾ മഹാവൃഷങ്ങൾ എന്നു പറയുന്ന ദേശങ്ങളിൽ രൈക്വപർണങ്ങൾ എന്നു പ്രസിദ്ധപ്പെട്ടിരിക്കുന്നു. ആ ഗ്രാമങ്ങളെ രാജാവു് രൈക്വനു കൊടുത്തു. ഇങ്ങനെ ധനംകൊടുത്ത ആ രാജാവിനു രൈക്വൻ വിദ്യയും ഉപദേശിച്ചുകൊടുത്തു. 5

നാലാമധ്യായം രണ്ടാം ഖണ്ഡം കഴിഞ്ഞു.

നാലാമദ്ധ്യായം മൂന്നാം ഖണ്ഡം

ഉപ:— വായുർവാവ സംവർഗ്ഗഃ, യദാവാ അഗ്നിരുദ്വാ യതി വായുമേവാപ്യേതി; യദാ സൂര്യോ ƒ സ്തമേതി, വായു മേവാപ്യേതി; യദാ ചന്ദ്രോ ƒ സ്തമേതി, വായുമേവാ പ്യേതി. 1

വായുഃ വാവ — വായുതന്നെ — ബാഹ്യമായ വായുതന്നെ
സംവർഗ്ഗഃ — സംവർഗ്ഗമാകുന്നു — സംഗ്രഹണ സ്വഭാവമുള്ളതു് (സംഗ്രഹണ സ്വഭാവമുള്ളതു്) ആകുന്നു.
അഗ്നിഃ — അഗ്നി
യദാ — എപ്പോൾ
ഉദ്വായതി — ഉദ്വാസത്തെ പ്രാപിക്കുന്നുവോ — അണഞ്ഞുപോകുന്നുവോ
തദാ — അപ്പോൾ
വായും ഏവ അപ്യേതി — വായുവിൽതന്നെ ലയിക്കുന്നു — വായുവിൻെറ സ്വഭാവത്തെ പ്രാപിക്കുന്നു.
സൂര്യഃ — സൂര്യൻ
യദാ — എപ്പോൾ
അസ്തം ഏതി — അസ്തമിക്കുന്നുവോ,
തദാ — അപ്പോൾ
വായും ഏവ അപ്യേതി — വായുവിൽതന്നെ ലയിക്കുന്നു.
ചന്ദ്രഃ — ചന്ദ്രൻ
യദാ — എപ്പോൾ
അസ്തം ഏതി — അസ്തമിക്കുന്നുവോ,
തദാ — അപ്പോൾ
വായും ഏവ അപ്യേതി — വായുവിൽതന്നെ ലയിക്കുന്നു.

ഭാഷ്യം:— വാവ എന്ന നിപാതം അവധാരണാർത്ഥകമാണു്, ബാഹ്യമായ വായുതന്നെ സംവർഗ്ഗമാകുന്നു. സംവജ്ജനം, അതായതു സംഗ്രഹണം അല്ലെങ്കിൽ സംഗ്രസനമുള്ളതുകൊണ്ടാണു സംവർഗ്ഗമെന്നു പറയുന്നതു്. ഇനി പറയാൻപോകുന്ന അഗ്നി മുതലായ ദേവതകളെ, താൻ തന്നെ എന്ന നിലയിലാക്കുന്നതുകൊണ്ടു വായു സംവർഗ്ഗമാകുന്നു. വായുവിനുള്ളതുപോലെ സംവർജ്ജനമെന്ന ഗുണത്തെ ധ്യാനിക്കേണ്ടതാണു് എന്നർത്ഥം. കൃതമെന്ന ആയത്തിൽ മററുള്ള ആയങ്ങൾ അന്തർഭവിക്കുമെന്നുള്ളതു ദൃഷ്ടാന്തമായി മുമ്പു കാണിച്ചിട്ടുണ്ടല്ലോ. വായുവിനു സംവർഗ്ഗത്വമെങ്ങനെയാണെന്നു പറയാം:— അഗ്നി അണഞ്ഞുപോകുന്ന സമയം അതു വായുവിൽതന്നെ ലയിക്കുന്നു; അതായതു വായുവിൻെറ സ്വഭാവത്തെത്തന്നെ പ്രാപിക്കുന്നു. അതുപോലെ സൂര്യൻ അസ്തമിക്കുമ്പോഴും വായുവിൽ തന്നെ ലയിക്കുന്നു. ചന്ദ്രൻ അസ്തമിക്കുമ്പോഴും വായുവിൽതന്നെ ലയിക്കുന്നു.

പൂർവപക്ഷം:— സൂര്യനും ചന്ദ്രനും അസ്തമിച്ചാലും സ്വന്തരൂപത്തിൽ സ്ഥിതിചെയ്യുന്നുണ്ടല്ലോ. പിന്നെ വായുവിൽ ലയിക്കുന്നു എന്നു പറയുന്നതെങ്ങനെ?

സമാധാനം:— അസ്തമിക്കുമ്പോൾ കാണാതെയാകുന്നതു വായു നിമിത്തമാണു്. വായുവാണു സൂര്യനേയും ചന്ദ്രനേയും അസ്തമിപ്പിക്കുന്നതു്. ചലനത്തിനു കാരണം വായുവാണല്ലൊ. അഥവാ പ്രളയകാലത്തിൽ തേജോരൂപന്മാരായ സൂര്യനും ചന്ദ്രനും സ്വരൂപഭ്രംശം വന്നു വായുവിൽ ലയിക്കുന്നതുകൊണ്ടു് അങ്ങനെ പറഞ്ഞതാണു്.

ഉപ:— യദാ ƒƒപ ഉച്ഛ്രുഷ്യന്തി വായുമേവാപിയന്തി; വായുർഹ്യേവൈതാൻ സർവാൻ സംവൃങ്ക്തേ, ഇത്യധിദൈവതം 2

ആപഃ —അപ്പുകരം
യദാ ഉച്ഛുഷ്യന്തി —എപ്പോരം വററുന്നുവോ,
തദാ —അപ്പോരം
വായും ഏവ അപിയന്തി —വായുവിൽതന്നെ ലയിക്കുന്നു.
വായുഃ ഏവഹി —വായുതന്നെയാണല്ലോ
ഏതാൻ സർവാൻ —അഗ്നിമുതലായവയെ എല്ലാം
സംവൃങ്ക്തേ —സംവർജനം ചെയ്യുന്നതു്—സംഗ്രസിക്കുന്നതു്.
ഇതി —ഇങ്ങനെ
അധിദൈവതം —ദേവതകളിലുള്ള സംവർഗ്ഗദർശനം

ഭാഷ്യം:— അതുപോലെ വെള്ളം വററുമ്പോരം അതും വായുവിൽത്തന്നെയാണ ലയിക്കുന്നതു്. ഇങ്ങനെ വളരെ ബലമുള്ള അഗ്നി മുതലായവയെ എല്ലാം സംഗ്രസിക്കുന്നതു വായുവാകയാൽ, സംവർഗ്ഗഗുണത്തോടുകൂടി വായുവിനെ ഉപാസിക്കണമെന്നർത്ഥം. ഇങ്ങനെ ദേവതാവിഷയമായ സംവർഗ്ഗദർശനം പറഞ്ഞുകഴിഞ്ഞു. 2

ഉപ: — അഥാധ്യാത്മം:— പ്രാണോ വാവ സംവർഗ്ഗഃ; സ യദാ സ്വപിതി പ്രാണമേവ വാഗപ്യേതി; പ്രാണം ചക്ഷുഃ, പ്രാണം ശ്രോത്രം, പ്രാണം മനഃ, പ്രാണോ ഹ്യേവൈതാൻ സർവാൻ സംവൃങ്ക്ത ഇതി. 3

അഥ —ഇനി
അധ്യാത്മം —ആത്മവിഷയകമായ സംവർഗ്ഗദർശനം പറയുവാൻപോകുന്നു:—
പ്രാണഃ വാവ —പ്രാണൻതന്നെ—മുഖ്യപ്രാണൻതന്നെ
സംവർഗ്ഗഃ —സംവർഗ്ഗമാകുന്നു.
സഃ —അവൻ—പുരുഷൻ

യദാ സ്വപിതി — എപ്പോറം ഉറങ്ങുന്നുവോ,
തദാ — അപ്പോറം
വാക് — വാക്കു് — വാഗിന്ദ്രിയം
പ്രാണം ഏവ അപ്യേതി — പ്രാണനെത്തന്നെ അപിഗമിക്കുന്നു — പ്രാണനിൽത്തന്നെ ലയിക്കുന്നു
ചക്ഷുഃ പ്രാണം — ചക്ഷുസ്സും പ്രാണനിൽത്തന്നേ ലയിക്കുന്നു.
ശ്രോത്രം പ്രാണം — ശ്രോത്രവും പ്രാണനിൽത്തന്നേ ലയിക്കുന്നു.
മനഃ പ്രാണം — മനസ്സും പ്രാണനിൽത്തന്നേ ലയിക്കുന്നു
പ്രാണഃ ഏവ ഹി — പ്രാണൻതന്നെയാണല്ലോ
ഏതാൻ സർവാൻ — ഇവയെ എല്ലാം — വാഗാദികളെ എല്ലാം
സംവൃങ്ക്തേ — സംവർജനംചെയ്യുന്നതു് — സംഗ്രസിക്കുന്നതു്,
ഇതി — എന്നു്.

ഭാഷ്യം:— ഇനി, ആത്മവിഷയമായ സംവർഗ്ഗദർശനം പറയുവാൻ പോകുന്നു:— മുഖ്യനായ പ്രാണൻതന്നെ സംവർഗ്ഗമാകുന്നു. പുരുഷൻ ഉറങ്ങുന്ന സമയം, അഗ്നി വായുവിൽ എന്നപോലെ, വാക്കു പ്രാണനിൽത്തന്നേ ലയിക്കുന്നു. അതുപോലെ ചക്ഷുസ്സും ശ്രോത്രവും മനസ്സും പ്രാണനിൽത്തന്നേ ലയിക്കുന്നു. പ്രാണൻതന്നെയാണല്ലോ വാക്കു മുതലായ ഇവയെ എല്ലാം സംവർജനം ചെയ്യുന്നതു്. അതിനാൽ പ്രാണനെ സംവർഗ്ഗഗുണത്തോടുകൂടി ഉപാസിക്കണെമെന്നർത്ഥം. ഇങ്ങനെ അദ്ധ്യാത്മമായ സംവർഗ്ഗദർശനം. 3

ഉപ:— തൗ വാ ഏതൗ ദ്വൗ സംവർഗ്ഗൗ, വായുരേവ ദേവേഷു, പ്രാണഃ പ്രാണേഷു. 4

തൗ ഏതൗ ദ്വൗ വൈ — അങ്ങനെയുള്ള ഇവ രണ്ടുംതന്നെയാണു്
സംവർഗ്ഗൗ — സംവർഗ്ഗങ്ങൾ — സംവർജനഗുണമുള്ളവ.
ദേവേഷു — ദേവന്മാരിൽ
വായുഃ ഏവ — വായുതന്നെ;
പ്രാണേഷു — വാഗാദികളായ പ്രാണങ്ങളിൽ
പ്രാണഃ — പ്രാണൻ — മുഖ്യനായ പ്രാണൻ

ഭാഷ്യം:— ദേവന്മാരിൽ വായുവും വാഗാദിപ്രാണങ്ങളിൽ മുഖ്യപ്രാണനും ഇങ്ങനെ ഇവരണ്ടുമാണു് സംവർജനഗുണമുള്ളവ. 4

ഇനി ഇവയെ സ്തുതിക്കുന്നതിനായി ആഖ്യായികയെ ആരംഭിക്കുന്നു.

ഉപ:— അഥ ഹ ശൗനകം ച കാപേയ, മഭിപ്രതാരിണം ച കാക്ഷസേനിം പരിവിഷ്യമാണൗ ബ്രഹ്മചാരീ ബിഭിക്ഷേ; തസ്മാ ഉ ഹ ന ദദതുഃ 5

അഥ ഹ — ഇനി, ഒരു ഐതിഹ്യമുള്ളതു പറയാം:—
പരിവിഷ്യമാണൗ — പരിവേഷണം (—വിളമ്പിക്കൊടുക്ക)ചെയ്യപ്പെടുന്നവരായ,
കാപേയം — കപിഗോത്രജാതനായ
ശൗനകം — ശൌനകനോടും — ശുനകപുത്രനോടും,
കാക്ഷസേനിം — കക്ഷസേനന്റെ അപത്യമായ
അഭിപ്രതാരിണം — അഭിപ്രതാരിയോടും (ഇതു് ഒരുവന്റെ പേരാണു്)
ബ്രഹ്മചാരീ — ഒരു ബ്രഹ്മചാരി
ബിഭിക്ഷേ — ഭിക്ഷചോദിച്ചു.

| | |
|---|---|
| തസ്മൈ | —അവന്നു് |
| ന ദദതുഃ ഉഹ | —അവർ ഭിക്ഷകൊടുത്തില്ല. |

ഭാഷ്യം:— 'ഹ' എന്നുള്ള നിപാതം ഐതിഹ്യാൎത്ഥത്തിലുള്ളതാകുന്നു. കപിഗോത്രജാതനായ ശുനകപുത്രനും, കക്ഷസേനൻെറ പുത്രനായ അഭിപ്രതാരി എന്നവനും ഭോജനത്തിനായി ഇരിക്കുകയായിരുന്നു. പാചകന്മാർ അവൎക്കു വിളമ്പിക്കൊടുക്കുന്നു. അപ്പോൾ, ഒരു ബ്രഹ്മചാരി (ബ്രഹ്മജ്ഞാനികളുടെ കൂട്ടത്തിൽ താൻ ശൂരനാണെന്നു കരുതുന്ന ഒരുവൻ) വന്നു് അവരോടു ഭിക്ഷചോദിച്ചു. അവർ, ആ ബ്രഹ്മചാരി തന്നെത്താൻ ഒരു ബ്രഹ്മവിത്തെന്നു് അഭിമാനിക്കുന്നവനാണെന്നു മനസ്സിലാക്കിയിട്ടു്, അവൻ എന്തു പറയുമെന്നറിയണമെന്നു വിചാരിച്ചു ഭിക്ഷകൊടുത്തില്ല. 5

ഉപ:— സ ഹോവാച:— മഹാത്മനശ്ചതുരോ ദേവ ഏകഃ കഃ സ ജഗാര ഭുവനസ്യ ഗോപാഃ; തം കാപേയ നാഭിപശ്യന്തി മൎത്ത്യാ അഭിപ്രതാരിൻ ബഹുധാ വസന്തം; യസ്മൈ വാ ഏതദന്നം, തസ്മാ ഏതന്ന ദത്തമിതി. 6

| | |
|---|---|
| സഃ | —അവൻ—ആ ബ്രഹ്മചാരി |
| ഉവാചഹ | —പറഞ്ഞു:— |
| ചതുരഃ മഹാത്മനഃ | —നാലു മഹാത്മാക്കളെ(അഗ്ന്യാദികളേയും വാഗാദികളേയും) |
| ഭുവനസ്യ ഗോപാഃ | —ഭുവനത്തിൻെറ രക്ഷിതാവായ |
| സഃ കഃ | —ആ പ്രജാപതിയാകുന്ന |
| ഏകഃ ദേവഃ | —ഒരു ദേവൻ |
| ജഗാര | —ഗ്രസിച്ചു. |
| ഹേ കാപേയ | —അല്ലയോ കാപേയ, |
| അഭിപ്രതാരിൻ | —അല്ലയോ അഭിപ്രതാരിൻ, |
| ബഹുധാ | —പല പ്രകാരത്തിൽ (അധ്യാത്മമായും, അധിദൈവതമായും അധിഭൂതമായും) |

വസന്തം —വസിക്കുന്ന
തം —അവനെ—ആ പ്രജാപതിയെ
മൎത്ത്യാഃ —മൎത്ത്യന്മാർ—മരണമുള്ളവർ (അ) അവിവേകികൾ
ന അഭിപശ്യന്തി —അറിയുന്നില്ല.
ഏതത് അന്നം —ഈ അന്നം
യസ്മൈ വൈ —ആൎക്കായിട്ടുള്ളതാണോ,
തസ്മൈ —അവന്നു്
ന ദത്തം —ദത്തമായില്ല—കൊടുക്കപ്പെട്ടില്ല.

ഭാഷ്യം:— ആ ബ്രഹ്മചാരി പറഞ്ഞു:— (മഹാത്മനഃ ചതുരഃ എന്നതു രണ്ടും ദ്വിതീയാബഹുവചനമാണു്)—ഭുവനത്തിന്റെ—ഭൂതങ്ങളുടെ "ഉത്ഭവസ്ഥലമായ ഭൂരാദി ലോകത്തിന്റെ എല്ലാം—രക്ഷിതാവായ ആ പ്രജാപതിയാകുന്ന ഒരു ദേവൻ നാലു മഹാത്മാക്കളേയും (അഗ്നിമുതലായവരെ വായുവും വാഗാദികളെ പ്രാണനും) ഗ്രസിച്ചു." "കഃ സജഗാര" (ആ ഗ്രസിച്ചതു് ആരാണു്?) എന്നതു ചോദ്യമാണെന്നു ചിലർ പറയുന്നു. "അല്ലയോ കാപേയ, അല്ലയോ അഭിപ്രതാരിൻ, അദ്ധ്യാത്മമായും അധിദൈവതമായും അധിഭൂതമായും പലപ്രകാരത്തിൽ വസിക്കുന്ന ആ പ്രജാപതിയെ, മൎത്ത്യന്മാർ—മരണമുള്ളവർ അല്ലെങ്കിൽ അവിവേകികൾ അറിയുന്നില്ല. ഭക്ഷിക്കുവാനായി ദിവസംതോറും കൊണ്ടുവരികയും സംസ്കരിക്കയും ചെയ്യുന്ന ഈ അന്നം ആൎക്കായിട്ടുള്ളതാണോ, ആ പ്രജാപതിക്കു് ഈ അന്നം കൊടുക്കപ്പെട്ടില്ല 6

ഉപ:— തദു ഹ ശൗനകഃ കാപേയഃ പ്രതിമന്വാനഃ പ്രത്യേയായ; ആത്മാദേവാനാം ജനിതാ പ്രജാനാം ഹിരണ്യദംഷ്ട്രോ ബഭസോ/നസൂരിൎമ്മഹാന്തമസ്യ മഹിമാനമാഹുഃ

അനദ്യമാനോ യദനന്നമത്തീതി വൈ വയം ബ്രഹ്മ ചാരിന്നേദ“മുപാസ്മഹേ; ദത്താസ്മൈ ഭിക്ഷാമിതി. 7

തത് ഉഹ — അതിനെ — ആ ബ്രഹ്മചാരി യുടെ വചനത്തെ
പ്രതിമന്വാനഃ — ആലോചിച്ചുകൊണ്ട്
കാപേയഃ ശൗനകഃ — കാപേയനായ ശൗനകൻ
പ്രത്യേയായ — ബ്രഹ്മചാരിയുടെ അടുക്കൽ വന്നു (പറഞ്ഞു);
ആത്മാ — “സ്ഥാവരജങ്ഗമങ്ങളുടെ ആത്മാവും
ദേവാനാം — ദേവന്മാരുടെയും — അഗ്ന്യാദി കളുടെയും
പ്രജാനാം — പ്രജകളുടെയും
ജനിതാ — ജനയിതാവും, അഥവാ
ദേവാനാം — ദേവന്മാരുടെ — അഗ്നിവാഗാ ദികളുടെ
ആത്മാ — ആത്മാവും
പ്രജാനാം — പ്രജകളുടെ — സ്ഥാവരജങ്ഗമ ങ്ങളുടെ
ജനിതാ — ജനയിതാവും
ഹിരണ്യദംഷ്ട്രഃ — ഹിരണ്യമയമായ — ഒരിക്കലും നശിക്കാത്ത — കേടുവരാത്ത ദംഷ്ട്രകളോടുകൂടിയവനും
ബഭസഃ — ഭക്ഷണശീലനും
അനസൂരി — അസൂരിയല്ലാത്തവനും — സൂരി — മേധാവിതന്നെ ആയിട്ടുള്ള വനും ആകുന്നു.

| | |
|---|---|
| അനദ്യമാനഃ | —താൻ അന്യരാൽ ഭക്ഷിക്കപ്പെടാതെ, |
| അനന്നം | —അന്നമല്ലാത്ത അഗ്നി, വാക്ക മുതലായതിനെ |
| അത്തി ഇതി യത് തത് | —അദിക്കുന്നു എന്നുള്ളതിനാൽ |
| അസ്യ മഹിമാനം | —ഇവന്റെ മഹിമാവിനെ |
| മഹാന്തം | —മഹത്തെന്നു് |
| ആഹുഃ | —പറയുന്നു. |
| ബ്രഹ്മചാരിൻ | —അല്ലയോ ബ്രഹ്മചാരിൻ, |
| വയം | —നാം |
| ഇദം | —ഇതിനെ—മേൽ പറഞ്ഞ ലക്ഷണത്തോടുകൂടിയ ബ്രഹ്മത്തെ |
| ആ ഉപാസ്മഹേ | —എല്ലായിടത്തും ഉപാസിക്കുന്നു. |
| അസ്മൈ | —ഇവന്നു്—ഈ ബ്രഹ്മചാരിക്കു് |
| ഭിക്ഷാം ദത്ത | —ഭിക്ഷകൊടുക്കുവിൻ:" |
| ഇതി | —എന്നു്. |

ഭാഷ്യം:— ബ്രഹ്മചാരിയുടെ ആ വചനത്തെ മനസ്സുകൊണ്ടാലോചിച്ചുകൊണ്ടു്, കാപേയനായ ശൗനകൻ അയാളുടെ അടുക്കൽ വന്നു പറഞ്ഞു:— "മർത്ത്യന്മാർ അറിയുന്നില്ലെന്നു നീ പറഞ്ഞവനെ നാം അറിയുന്നു. എങ്ങനെ എന്നാൽ, അവൻ എല്ലാ സ്ഥാവരജങ്ഗമങ്ങളുടേയും ആത്മാവാണു്; എന്നുമാത്രമല്ല അഗ്ന്യാദികളായ ദേവന്മാരെ തന്നിൽ അടക്കി ഗ്രസിച്ചിട്ടു് വീണ്ടും, അധിദൈവതമായി വായുരൂപത്തിൽ ഇരുന്നുകൊണ്ടു് അശ്യാദികളേയും, അധ്യാത്മമായി പ്രാണരൂപത്തിൽ സ്ഥിതിചെയ്തുകൊണ്ടു് വാഗാദികളേയും പ്രജകളേയും ജനിപ്പിക്കുന്നവനുമാണു്. അഥവാ, അഗ്ന്യാദി ദേവന്മാരുടെ ആത്മാവും

സ്ഥാവരജംഗമങ്ങളായ പ്രജകളുടെ ജനയിതാവുമാകുന്നു. ഹിരണ്യദംഷ്ട്രനാണ്. ഹിരണ്യമയമായ—ഒരിക്കലും കേടുവരാത്ത ദംഷ്ട്രകളോടുകൂടിയവനാണ് എന്നർത്ഥം. ഭക്ഷണശീലനും അനസൂരിയുമാണ്. അനസൂരി എന്നു വച്ചാൽ അസൂരിയല്ലാത്തവൻ. അസൂരി=സൂരിയല്ലാത്തവൻ. സൂരി=മേധാവി. മേധാവിതന്നെയായിട്ടുള്ളവൻ എന്നർത്ഥം, ഈ പ്രജാപതിയുടെ മഹിമാവിനെ വിഭൂതിയെ (18) വളരെ വലുതെന്ന്—അപ്രമേയമെന്ന്—ബ്രഹ്മവിത്തുകൾ പറയുന്നു. എന്തെന്നാൽ ഇവൻ, താൻ അന്യരാൽ ഭക്ഷിക്കപ്പെടാതെ അഗ്നി, വാക്ക മുതലായ രൂപത്തിലുള്ള, അന്നമല്ലാത്തതിനെ ഭക്ഷിക്കുന്നു. ('വൈ' എന്നുള്ള നിപാതം അർത്ഥമില്ലാത്തതാണ്.) അല്ലയോ ബ്രഹ്മചാരിൻ! നാം ഇപ്പറഞ്ഞ ലക്ഷണത്തോടുകൂടിയ ബ്രഹ്മത്തെയാണ് എല്ലായിടത്തും ഉപാസിക്കുന്നത്." (ഇവിടെ, ചിലർ, ന ഇദം എന്നു പദച്ഛേദംചെയ്ത്, നാം ഇതിനെയല്ല ഉപാസിക്കുന്നത്, പരമായ ബ്രഹ്മത്തെത്തന്നെയാണ്, എന്നർത്ഥം പറയുന്നു.) ഇങ്ങനെ ബ്രഹ്മചാരിയോടു പറഞ്ഞിട്ട്, "ഇവനു ഭിക്ഷകൊടുക്കുവിൻ!" എന്നു ഭൃത്യന്മാരോട് ആജ്ഞാപിച്ചു. 7

ഉപ:— തസ്മാ ഉഹ ദദുഃ; തേ വാ ഏതേ പഞ്ചാന്യേ, പഞ്ചാന്യേ, ദശസന്തസ്തത്കൃതം ഭവതി, തസ്മാത് സർവാസുദിക്ഷ്വന്നമേവ ദശകൃതം, സൈഷാ വിരാഡന്നാദീ, തയേദം സർവംദൃഷ്ടം, സർവമസ്യേദം ദൃഷ്ടം ഭവത്യന്നാദോ ഭവതി യ ഏവംവേദ, യ ഏവം വേദ. 8

| | |
|---|---|
| തസ്മൈ | =അവന്ന്=ആ ബ്രഹ്മചാരിക്കു |
| അദുഃ ഉഹ | =ഭൃത്യന്മാർ ഭിക്ഷകൊടുത്തു |
| തേ ഏതേ പഞ്ച | =അങ്ങനെയുള്ള ഈ അഞ്ച് (അഗ്ന്യാദികളും വായുവും) |

| | |
|---|---|
| അന്യേ | —വേറെ. |
| പഞ്ച | —അഞ്ചു് (വാഗാദികളും പ്രാണനം) |
| അന്യേ | —വേറെ. |
| ദശസന്തഃ | —ആകെ പത്തായിട്ടു് |
| തത്കൃതം ഭവതി | —മുമ്പുപറഞ്ഞ കൃതമാകുന്നു. |
| തസ്മാത് | —അതിനാൽ |
| സർവാസു ദിക്ഷു | —എല്ലാ ദിക്കുകളിലും |
| കൃതം ദശ | —കൃതമായ അഗ്ന്യാദി ദശകം |
| അന്നം ഏവ | —അന്നംതന്നെ. |
| സാ ഏഷാ വിരാട്ട് | —അങ്ങനെയുള്ള ഈ വിരാട്ടു് |
| അന്നാദീ | —അന്നാദിനിയാകുന്നു. |
| തയാ | —ആ വിരാട്ടിനാൽ |
| ഇദം സർവം | —ഈ ജഗത്തെല്ലാം |
| ദൃഷ്ടം | —ദൃഷ്ടമാകുന്നു—കാണപ്പെടുന്നു. |
| ഏവം യഃ വേദ | —ഇപ്രകാരം ആർ അറിയുന്നുവോ |
| അസ്യ | —ഇവന്നു് |
| ഇദം സർവം | —ഈ ജഗത്തെല്ലാം |
| ദൃഷ്ടം ഭവതി | —ദൃഷ്ടമായിത്തീരുന്നു. |
| സഃ | —അവൻ |
| അന്നാദഃ ഭവതി | —അന്നാദനായുംതീരുന്നു. |

ഭാഷ്യം:— ആ ബ്രഹ്മചാരിക്കു ഭൃത്യന്മാർ ഭിക്ഷകൊടുത്തു. അധിദൈവതമായി, ഗ്രസിക്കപ്പെടുന്ന അഗ്നി മുതലായവയും അവയെ ഗ്രസിക്കുന്ന വായുവും ഇങ്ങനെ അഞ്ചു്, വാക്കു മുതലായവയിൽനിന്നു വേറെയാകുന്നു. അതുപോലെ ആധ്യാത്മികമായി, വാക്കുമുതലായവയും പ്രാണനും ഇങ്ങനെ അഞ്ചു്, മേൽപറഞ്ഞ അഗ്നിമുതലായവയിൽനിന്നു വേറെയാണു്. അവ ആകെ പത്തെണ്ണ

മുണ്ട്. പത്തെണ്ണമുള്ളതുകൊണ്ട് അവ, മുമ്പു ദൃഷ്ടാന്തമായിപ്പറഞ്ഞിട്ടുള്ള കൃതമാകുന്നു, (ഇവിടെ കൃതമെന്നു പറയുന്നതു് കൃതമെന്ന ആയത്താൽ ഉപലക്ഷിതമായ ദ്യൂതത്തെയാണ്.) എങ്ങനെ എന്നാൽ, ദ്യൂതത്തിൽ, നാലക്കമുള്ള ഒരു ആയമുണ്ട്, അതിനിവിടെ നാലെണ്ണമുണ്ട്, പിന്നെ മൂന്നക്കമുള്ള ആയത്തിനു മൂന്നു്, പിന്നെ അതുപോലെ രണ്ടക്കമുള്ള ആയത്തിനു രണ്ട്, പിന്നെ അതുപോലെ ഒരക്കമുള്ള ആയത്തിനു് ഒന്നു്, ഇങ്ങനെ, (അഗ്ന്യാദികളും വാഗാദികളുംകൂടി) ആകെ പത്തുള്ളതിനാൽ അവ മുമ്പു പറഞ്ഞ കൃതമാകുന്നു. ഇങ്ങനെ പത്തു് എന്ന സംഖ്യയുള്ളതുകൊണ്ടുതന്നെ, പത്തുദിക്കിലും ഉള്ള അഗ്ന്യാദികളും വാഗാദികളും അന്നംതന്നെ. വിരാട്ടിനു പത്തക്ഷരമുണ്ട്; വിരാട്ട് അന്നമാണെന്നു ശ്രുതിയുമുണ്ട്. അതുപോലെ പത്തെന്ന സംഖ്യയുള്ളതുകൊണ്ട്, ഈ അഗ്ന്യാദി പഞ്ചകവും വാഗാദി പഞ്ചകവും കൂടിയ ദശകം വിരാട്ടാകുന്നു. വിരാട്ടാകയാൽ അന്നവുമാണ്. പത്തെന്ന സംഖ്യയുടെ സാമ്യംകൊണ്ടുതന്നെ നാലായങ്ങളോടുകൂടിയ കൃതത്തിൽ അന്തർഭവിക്കുന്നതിനാൽ ആണ് ഈ അഗ്ന്യാദിദശകം കൃതമാണെന്നു മുമ്പു പറഞ്ഞിട്ടുള്ളതു്.

ഈ അഗ്ന്യാദി ദശകം, പത്തെന്ന സംഖ്യയുള്ളതിനാൽ വിരാട്ടായതുകൊണ്ട് അന്നവും, കൃതത്തിന്റെ സംഖ്യയുള്ളതുകൊണ്ടു കൃതമായതിനാൽ അന്നത്തെ ഭക്ഷിക്കുന്നതുമാകുന്നു. കൃതത്തിലും പത്തെന്ന സംഖ്യയുണ്ടല്ലോ. അതുകൊണ്ട് ആ ദേവതാദശകം അന്നവും അന്നാദവുമാണ്. അഗ്ന്യാദികൾക്കു വിരാട്ടെന്നനിലയിൽ അന്നത്വവും കൃതമെന്ന നിലയിൽ അന്നാദത്വവും ഉള്ളതുപോലെ, അഗ്ന്യാദ്യാത്മകനായ വായുവിനേയും വാഗാദ്യാത്മകനായ പ്രാണനേയും ഒന്നാക്കി, തന്റെ ആത്മാവായി—

താനായി അറിയുന്നവൻ ദശദേവതാത്മകനായിത്തീൎന്നു, ദശസംഖ്യകൊണ്ടു്, വിരാട്ടെന്നനിലയിൽ അന്നമായും കൃതസംഖ്യയുള്ളതുകൊണ്ടു് കൃതമെന്നനിലയിൽ അന്നാദിയുമായി ഭവിക്കും. അന്നമായും അന്നാദമായുമിരിക്കുന്ന ആ അഗ്ന്യാദി ദേവതാദശകാത്മികയായ വിരാട്ടിനാൽ പത്തുദിക്കിലുമുള്ള ഈ ജഗത്തെല്ലാം അറിയപ്പെടുന്നു. ഇപ്രകാരമറിയുന്ന (അത്താവായ വായുവിനേയും പ്രാണനേയും ഒന്നെന്നു കണ്ടുകൊണ്ടു കൃതസംഖ്യാഭൂതനായും ദശാദേവതാത്മകനായും തീൎന്നിരിക്കുന്ന) വനു് ഈ ജഗത്തുമുഴുവൻ അറിയപ്പെട്ടതായിത്തീരും. എന്നുമാത്രമല്ല, അവൻ എല്ലായിടത്തും അന്നാദനായി ഭവിക്കയും ചെയ്യും. 'യ ഏവം വേദ' എന്നു രണ്ടുതവണ പറഞ്ഞതു് സംവൎഗ്ഗോപാസനം അവസാനിച്ചുവെന്നു കാണിപ്പാനാണു്.

നാലാമധ്യായം മൂന്നാം ഖണ്ഡം കഴിഞ്ഞു.

---

## നാലാമധ്യായം നാലാം ഖണ്ഡം.

ഉപ:— സത്യകാമോഹ ജാബാലോ, ജബാലാം മാതരമാമന്ത്രയാം ചക്രേ:— "ബ്രഹ്മചൎയ്യം ഭവതി, വിവത്സ്യാമി, കിം ഗോത്രോന്വഹമസ്മി?'' ഇതി. 1

ജാബാലഃ —ജബാലയുടെ പുത്രനായ
സത്യകാമഃ —സത്യകാമനെന്ന ഒരുവൻ
മാതരം —തന്റെ മാതാവായ
ജബാലാം —ജബാലയോടു്
ആമന്ത്രയാംചക്രേ ഹ —ആമന്ത്രണംചെയ്തുപോൽ— യാത്രപറഞ്ഞുപോൽ:—
ഹേ ഭവതി, —"അല്ലയോ ഭവതി,
അഹം —ഞാൻ

ബ്രഹ്മചര്യം വിവത്സ്യാമി —ബ്രഹ്മചര്യം പാൎക്കുവാൻപോ
കുന്നു.

അഹം —ഞാൻ

കിം ഗോത്രഃ നു അസ്മി —ഏതു ഗോത്രക്കാരനാണ്?"

ഇതി —എന്നു്,

ഭാഷ്യം:— അന്നമെന്നും അന്നാദമെന്നുമുള്ള നിലയിൽ സ്തുതിക്കപ്പെട്ട വാഗാദിയും അഗ്ന്യാദിയുമായ ജഗത്തിനെ എല്ലാം ഒന്നിച്ചുചേൎത്തു പതിനാറായി ഭാഗിച്ച് അതിൽ ബ്രഹ്മമെന്ന ദൃഷ്ടിയെ വിധിക്കണമെന്നു വിചാരിച്ച് ആരംഭിക്കുന്നു. ശ്രദ്ധയും തപസ്സും ബ്രഹ്മോപാസനത്തിൻെറ അംഗമാണെന്നു കാണിക്കുവാനായി ഒരു ആഖ്യായിക ആദ്യമായിപ്പറയുന്നു:— ജബാലയുടെ പുത്രനായ സത്യകാമൻ എന്ന ഒരുവൻ തൻെറ മാതാവായ ജബാലയോടു യാത്രപറഞ്ഞു:— "അല്ലയോ ഭവതി, ഞാൻ സ്വാദ്ധ്യായഗ്രഹണത്തിനായി, ആചാൎയ്യകുലത്തിൽ ബ്രഹ്മചര്യം പാൎക്കുവാൻ പോകുന്നു. ഞാൻ ഏതു ഗോത്രക്കാരനാണ്?"

ഉപ:— സാ ഹൈനമുവാച:— "നാഹമേതദ്വേദ താത, യദ്ഗോത്രസ്ത്വമസി; ബഹ്വഹം പരിചരന്തീ പരിചാരിണീ യൗവനേ ത്വാമലഭേ; സാഽഹമേതന്ന വേദ യദ്ഗോത്രസ്ത്വമസി; ജബാലാ തു നാമാഹമസ്മി, സത്യകാമോ നാമ ത്വമസി; സ സത്യകാമ ഏവ ജാബാലോ ബ്രുവീഥാഃ" ഇതി. 2

സാ —അവരം—ആ ജബാല

ഏനം —ഇവനോടു്—സത്യകാമനോടു്

ഉവാച ഹ —പറഞ്ഞു:—

താത! —അപ്പനേ!

ത്വം —നീ

യദ് ഗോത്രഃ അസി ഇതി ഏതത് = ഏതു ഗോത്രക്കാരനാകുന്നു എന്നുള്ളതു്
അഹം ന വേദ = എനിക്കു് അറിഞ്ഞുകൂടാ;
അഹം = ഞാൻ
ബഹ്വ പരിചരന്തി = വളരെ പരിചരിച്ചുകൊണ്ടു്, അഥവാ വളരെ ആളുകളെ പരിചരിച്ചുകൊണ്ടു്
പരിചാരിണീ = പരിചരണശീലയായിരുന്നു്
യൗവനേ = യൗവനത്തിൽ
ത്വാം അലഭേ = നിന്നെ ലഭിച്ചു.
സാ അഹം = അങ്ങനെയുള്ള ഞാൻ
ത്വം = നീ
യദ്ഗോത്രഃ അസി ഇതി ഏതത് = ഏതു ഗോത്രത്തിലുള്ളവനാണെന്നുള്ളതു്
ന വേദ = അറിയുന്നില്ല.
കിം തു = എന്നാൽ
അഹം = ഞാൻ
ജബാലാ നാമ അസ്മി = ജബാല എന്നു പേരുള്ളവളാകുന്നു.
ത്വം = നീ
സത്യകാമഃ നാമ അസി = സത്യകാമൻ എന്നു പേരുള്ളവനാണു്
സഃ ത്വം = അങ്ങനെയുള്ള നീ
ജാബാലഃ സത്യകാമഃ ഏവ = ജബാലയുടെ പുത്രനായ സത്യകാമൻ എന്നുതന്നെ
ബ്രുവീഥാഃ = പറയണം = ആചാര്യനോടു പറയണം.

ഭാഷ്യം:— ഇപ്രകാരം സത്യകാമൻ ചോദിച്ചതുകേട്ടു് ജബാല അവനോടു പറഞ്ഞു:— "അപ്പനേ! നിൻെറ ഗോത്ര

മേതാണെന്ന് എനിക്കറിഞ്ഞുകൂടാ. (എന്തുകൊണ്ടെന്നു ചോദിച്ചതിനു പറയുന്നു:—) ഞാൻ ഭർത്തൃഗൃഹത്തിൽ, അതിഥികൾ, അഭ്യാഗതന്മാർ മുതലായവരെ സംബന്ധിച്ചു വളരെ പരിചരിച്ചുകൊണ്ട് പരിചരണശീലയായിത്തന്നെ ഇരുന്നു. പരിചരണത്തിൽതന്നെ മനസ്സു വെച്ചിരുന്നതുകൊണ്ടു ഗോത്രം മുതലായതു് ഓൎക്കുന്നതിനു് ഞാൻ ശ്രദ്ധിച്ചില്ല. അക്കാലത്തു യൗവനത്തിൽ നിന്നെ ലഭിക്കയും ചെയ്തു. അപ്പോൾതന്നെ നിന്റെ പിതാവു മരിച്ചുപോയി. അതുകൊണ്ടു്, അനാഥയായ എനിക്കു നീ ഏതു ഗോത്രക്കാരനാണെന്നു് അറിഞ്ഞുകൂടാ. എന്നാൽ, എന്റെ പേരു് ജബാല എന്നാണു്. നിന്റെ പേരു സത്യകാമനെന്നുമാണു്. ആചാൎയ്യൻ ചോദിച്ചാൽ "ഞാൻ ജാബാലനായ സത്യകാമനാണു്" എന്നുതന്നെ പറയണം. 2

ഉപ:— സ ഹ ഹാരിദ്രുമതം ഗൗതമമേത്യോവാച:— ബ്രഹ്മചൎയ്യം ഭഗവതി വത്സ്യാമ്യുപേയാം ഭഗവന്തമിതി. 3

| | |
|---|---|
| സഃ | —അവൻ—ആ സത്യകാമൻ |
| ഹാരിദ്രുമതം | —ഹരിദ്രുമാന്റെ പുത്രനായ |
| ഗൗതമം | —ഗൌതമനെ |
| ഏത്യ | —പ്രാപിച്ചിട്ടു് |
| ഉവാച | —പറഞ്ഞു:— |
| ഭഗവതി | —ഭഗവാനായ അങ്ങേ അടുക്കൽ |
| ബ്രഹ്മചൎയ്യം വത്സ്യാമി | —ബ്രഹ്മചൎയ്യം വസിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു. |
| ഭഗവന്തം | —ഭഗവാനെ |
| ഉപഗച്ഛേയം | —ശിഷ്യനെന്നുള്ള നിലയിൽ എനിക്കു് ഉപഗമിക്കണം" |
| ഇതി | —എന്നു്. |

ഭാഷ്യം:— ആ സത്യകാമൻ ഹരിദ്രുമാന്റെ പുത്രനായ ഗൗതമന്റെ (ഇതു ഗോത്രനാമമാണു്) അടുക്കൽ ചെന്നു പറഞ്ഞു:— "പൂജ്യനായ അങ്ങേ അടുക്കൽ ബ്രഹ്മചര്യം വസിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു. അതിനാൽ എനിക്കു ശിഷ്യനെന്ന നിലയിൽ അങ്ങേ ഉപഗമിക്കണം." 3

ഉപ:— തം ഹോവാച.— കിം ഗോത്രാ നു സോമ്യാസീതി; സ ഹോവാച:— "നാഹമേതദ്വേദ ഭോ യദ്ഗോത്രോƒഹമസ്മി, അപൃച്ഛം മാതരം, സാ മാ പ്രത്യബ്രവീത്— ബഹ്വഹം ചരന്തീ പരിചാരിണീ യൗവനേ ത്വാ മലഭേ; സാƒഹമേതന്ന വേദ യദ് ഗോത്രസ്ത്വമസി; ജബാലാ തു നാമാഹമസ്മി, സത്യകാമോ നാമ ത്വമസീതി, സോƒഹം സത്യകാമോ ജാബാലോƒസ്മി ഭോഃ" ഇതി. 4

| | |
|---|---|
| തം | —അവനോടു് ആ സത്യകാമനോടു് |
| ഉവാച ഹ | —ആചാര്യൻ പറഞ്ഞു:— |
| സോമ്യ | —"അല്ലയോ സൌമ്യ, |
| കിം ഗോത്രഃ നു അസി | —നീ ഏതു ഗോത്രക്കാരനാകുന്നു?" |
| ഇതി | —എന്നു്. |
| സഃ | —അവൻ—സത്യകാമൻ |
| ഉവാച ഹ | —പറഞ്ഞു:— |
| അഹം | —"ഞാൻ |
| യദ് ഗോത്രഃ അസ്മി ഇതി ഏതത് | —ഞാൻ ഏതു ഗോത്രക്കാരനാണെന്നുള്ളതു് |
| അഹം ന വേദ | —എനിക്കു് അറിഞ്ഞുകൂടാ. |
| മാതരം അപൃച്ഛം | —അമ്മയോടു ഞാൻ ചോദിച്ചു; |
| സാ | —അവരം |
| മാ പ്രത്യബ്രവീത് | —എന്നോടുത്തരം പറഞ്ഞു:— |

| | |
|---|---|
| അഹം | —"ഞാൻ |
| ബഹ്വ പരിചരന്തി | —വളരെ പരിചരിച്ചുകൊണ്ടു് |
| പരിചാരിണീ | —പരിചരണശീലയായിരുന്നു് |
| യൗവനേ | —യൌവനത്തിൽ |
| ത്വാം അലഭേ | —നിന്നെ ലഭിച്ചു. |
| സാ അഹം | —അങ്ങനെയുള്ള ഞാൻ |
| ത്വം യദ് ഗോത്രഃ അസി ഇതി ഏതത് | —നീ ഏതു ഗോത്രക്കാരനാണെന്നുള്ളതു് |
| ന വേദ | —അറിയുന്നില്ല. |
| കിം തു | —എന്നാൽ |
| അഹം | —ഞാൻ |
| ജബാലാ നാമ അസ്മി | —ജബാല എന്നു പേരുള്ളവളാകുന്നു |
| ത്വം | —നീ |
| സത്യകാമഃ നാമ അസി | —സത്യകാമൻ എന്നു പേരുള്ളവനാകുന്നു, |
| ഇതി | —എന്നു്. |
| ഭോഃ | —അല്ലയോ ഭഗവൻ, |
| സഃ അഹം | —അങ്ങനെയുള്ള ഞാൻ |
| ജാബാലഃ | —ജബാലയുടെ പുത്രനായ |
| സത്യകാമഃ അസ്മി | —സത്യകാമനാകുന്നു" |
| ഇതി | —എന്നു്. |

ഭാഷ്യം:— ഇപ്രകാരം പറഞ്ഞ ആ സത്യകാമനോടു് ഗൌതമൻ പറഞ്ഞു:— "സൗമ്യ, നീ ഏതു ഗോത്രക്കാരനാണു്? ശിഷ്യന്റെ കുലവും ഗോത്രവും അറിഞ്ഞു വേണം ഉപനയിക്കുവാൻ." ഈ ചോദ്യംകേട്ടു സത്യകാമൻ പറഞ്ഞു:— ഭഗവാനേ! ഞാൻ ഏതു ഗോത്രക്കാരനാണെന്നു് എനിക്കറിഞ്ഞുകൂടാ. ഞാൻ അമ്മയോടു ചോദിച്ചു. അതി

നവർ പറഞ്ഞ ഉത്തരമിതാണു്—"ഞാൻ വളരെ പരിചരിച്ചുകൊണ്ടു പരിചരണശീലയായിരുന്നു. അക്കാലത്തു യൗവനത്തിൽ നിന്നെ ലഭിച്ചു. അങ്ങനെയുള്ള എനിക്കു, നീ ഏതു ഗോത്രക്കാരനാണെന്നറിഞ്ഞുകൂടാ. എന്നാൽ ഞാൻ ജബാലയയാണു്, നീ സത്യകാമനുമാണു്: അമ്മയുടെ ആ വാക്കു് എനിക്കു് ഓർമ്മയുണ്ടു്. അതുകൊണ്ടു്, അല്ലയോ ഭഗവാനേ! ഞാൻ ജാബാലനായ സത്യകാമനാകുന്നു." 4

ഉപ:— തം ഹോവാച:-നൈതദബ്രാഹ്മണോ വിവേക്തുമർഹതി, സമിധം സോമ്യാ*ff*ഹര, ഉപത്വാനേഷ്യേ ന സത്യാദഗാഃ ഇതി. തമുപനീയ കൃശാനാമബലാനാം ചതുഃശതാ ഗാ നിരാകൃത്യോവാചേമാഃ സോമ്യാനുസംവ്രജേതി. താ അഭിപ്രസ്ഥാപയന്നുവാച നാസഹസ്രേണാ*ff*വർത്തേയേതി. സ ഹ വർഷഗണം പ്രോവാസ, താ യദാ സഹസ്രം സംപേദുഃ 5

| | |
|---|---|
| തം | —അവനോടു്—ആ സത്യകാമനോടു് |
| ഉവാച ഹ | —ഗൗതമൻ പറഞ്ഞു:— |
| ഏതത് | —ഈ വചനത്തെ |
| അബ്രാഹ്മണഃ | —ബ്രാഹ്മണനല്ലാത്തവൻ |
| വക്തും ന അർഹതി | —പറയുവാൻ ന്യായമില്ല—പറകയില്ല. |
| സോമ്യ | —അല്ലയോ സൗമ്യ, |
| സമിധം ആഹര | —ചമത കൊണ്ടുവരിക; |
| ത്വാ | —നിന്നെ |
| ഉപനേഷ്യേ | —ഞാൻ ഉപനയിക്കാം; |
| സത്യാത് | —സത്യത്തിൽനിന്നു് |
| ന അഗാഃ | —നീ തെററിയില്ലല്ലോ". |
| ഇതി | —എന്നു പറഞ്ഞു |

| | |
|---|---|
| തം ഉപനീയ | —അവനെ ഉപനയിച്ചിട്ട്, |
| കൃശാനാം അബലാനാം | —കൃശങ്ങളും അബലങ്ങളുമായ |
| ചതുഃശതാഃ ഗാഃ | —നാനൂറു പശുക്കളെ |
| നിരാകൃത്യ | —പശുക്കൂട്ടത്തിൽനിന്നു വേർതിരിച്ചു നിർത്തിയിട്ട് |
| സോമ്യ | —"അല്ലയോ സൗമ്യ |
| ഇമാഃ | —ഈ ഗോക്കളെ |
| അനുസംവ്രജ | —അനുഗമിക്കുക" |
| ഇതി ഉവാചഹ | —എന്ന് |
| താഃ | —അവയെ—ആ ഗോക്കളെ |
| അഭിപ്രസ്ഥാപയൻ | —കാട്ടിലേയ്ക്കു യാത്രയാക്കിക്കൊണ്ട് |
| ഉവാച | —സത്യകാമൻ പറഞ്ഞു:— |
| അസഹസ്രേണ | —"ആയിരം തികയാതെ |
| ന ആവർത്തേയ | —ഞാൻ തിരിച്ചുവരുന്നതല്ല" |
| ഇതി | എന്ന്. |
| സഃ | —അവൻ—ആ സത്യകാമൻ |
| വർഷഗണം | —വളരെ വർഷങ്ങൾ കഴിയുന്നതുവരെ |
| പ്രോവാസ | —പ്രവസിച്ചു—ഗുരുസന്നിധിയിൽ വരാതെ കാട്ടിൽതന്നെ കഴിച്ചു. |
| യദാ | —അപ്പോൾ |
| താഃ | —അവ—ആ പശുക്കൾ |
| സഹസ്രം സംപേദുഃ | —ആയിരമായിത്തീൎന്നു. |

ഭാഷ്യം:— ഇങ്ങനെ തൻെറ പരമാൎത്ഥം ധരിപ്പിച്ച സത്യകാമനോടു ഗൌതമൻ പറഞ്ഞു:— "ആർജവമുള്ള ഈ വചനം ബ്രാഹ്മണനല്ലാത്തവൻ പറകയില്ല. സ്വഭാവേന

തന്നെ ബ്രാഹ്മണർ ഋജുക്കളാണു്; മററുള്ളവർ അങ്ങനെയല്ല; ബ്രാഹ്മണരുടെ ജാതിധർമ്മമായ സത്യത്തിൽനിന്ന തെററാത്തതുകൊണ്ടു നീ ബ്രാഹ്മണൻതന്നെ; നിന്നെ ഞാൻ ഉപനയിക്കാം. അതിനാൽ, അല്ലയോ സൌമ്യ, സംസ്കാരത്തിനുവേണ്ടിയുള്ള ഹോമത്തിനായി ചമത കൊണ്ടുവരിക" ഇങ്ങനെ പറഞ്ഞു് അവനെ ഉപനയിച്ചിട്ടു, പശുക്കൂട്ടത്തിൽനിന്ന കൃശങ്ങളും ദുർബ്ബലങ്ങളുമായ നാനൂറു പശുക്കളെ വേർതിരിച്ചു നിർത്തിക്കൊണ്ടു സത്യകാമനോടു്, "സൌമ്യ, ഇവയെ അനുഗമിക്ക" എന്നുപറഞ്ഞു, സത്യകാമൻ ആ പശുക്കളെ കാട്ടിലേക്കു യാത്രയാക്കിക്കൊണ്ടു പറഞ്ഞു:— "ആയിരം തികയാതെ ഞാൻ തിരിച്ചുവരുന്നതല്ല'' ഇങ്ങനെ പറഞ്ഞിട്ടു്, ആ പശുക്കളെ, പുല്ലും വെള്ളവും ധാരാളമുള്ളതും ശീതോഷ്ണാദി ബാധയോ ദുഷ്ടസത്വങ്ങളുടെ ഉപദ്രവമോ ഇല്ലാത്തതുമായ അരണ്യത്തിൽ ആക്കി, ദീർഘമായ വർഷഗണം കഴിയുന്നതുവരെ ആചാര്യസന്നിധിയിലേയ്ക്കു വരാതെ അവിടെത്തന്നെ കഴിച്ചു. അപ്പോഴേക്കു് ആ പശുക്കൾ വേണ്ടുംവണ്ണം രക്ഷിക്കപ്പെട്ടതിനാൽ വദ്ധിച്ചു് ആയിരം തികഞ്ഞു. 5

നാലാമദ്ധ്യായം നാലാം ഖണ്ഡം കഴിഞ്ഞു

---

നാലാമദ്ധ്യായം അഞ്ചാം ഖണ്ഡം.

ഉപ:— അഥ ഹൈനമൃഷഭോഽഭ്യുവാദ "സത്യകാമ 3" ഇതി, "ഭഗവ"ഇതി ഹ പ്രതിശുശ്രാവ; "പ്രാപ്താഃ സോമ്യ, സഹസ്രം സ്മഃ, പ്രാപയ ന ആചാര്യകുലം. 1

| | |
|---|---|
| അഥ | =പിന്നെ |
| ഏനം | =ഇവനോടു്=സത്യകാമനോടു് |
| ഋഷഭഃ | =ഋഷഭം=ഒരു കാള |

| | |
|---|---|
| അഭ്യുവാദ | —പറഞ്ഞു:— |
| സത്യകാമാഃ | —"സത്യകാമ 3" |
| ഇതി | —എന്ന്. |
| ഭഗവഃ | —"ഭഗവാനേ!" |
| ഇതി | —എന്ന് |
| പ്രതിശുശ്രാവ ഹ | —സത്യകാമൻ വിളികേട്ടു. |
| സോമ്യ | —"അല്ലയോ സൗമ്യ, |
| വയം | —ഞങ്ങൾ |
| സഹസ്രം | —ആയിരം എന്ന സംഖ്യയെ |
| പ്രാപ്താഃ സ്മഃ | —പ്രാപിച്ചിരിക്കുന്നു. |
| നഃ | —ഞങ്ങളെ |
| ആചാര്യകുലം | —ആചാര്യകുലത്തിൽ |
| പ്രാപയ | —പ്രാപിപ്പിക്കുക—കൊണ്ടാക്കുക" |

ഭാഷ്യം:— ഇങ്ങനെ ശ്രദ്ധയും തപസ്സുംകൊണ്ടു സിദ്ധനായിത്തീർന്ന ആ സത്യകാമനെപ്പററി സന്തുഷ്ടയായിട്ട് ദിക്സംബന്ധിനിയായ വായുദേവത, അവനെ അനുഗ്രഹിക്കുന്നതിനായി ഒരു കാളയിൽ അനുപ്രവേശിച്ചു. ആ കാള അവനെ ''സത്യകാമാാാ'' എന്നു പ്ലുതസ്വരത്തിൽ സംബോധനചെയ്തു. സത്യകാമൻ "ഭഗവാനേ!" എന്നു വിളികേട്ടു. അനന്തരം ആ കാള പറഞ്ഞു:— "ഞങ്ങൾ ആയിരം തികഞ്ഞിരിക്കുന്നു. നിൻെറ പ്രതിജ്ഞ നിറവേറിക്കഴിഞ്ഞു. ഇനി ഞങ്ങളെ ആചാര്യകുലത്തിൽ കൊണ്ടാക്കുക." 1

ഉപ:— ബ്രഹ്മണശ്ച തേ പാദം ബ്രവാണീതി; ബ്രവീതുമേ ഭഗവാനിതി; തസ്മൈഹോവാച:—പ്രാചീ ദിക് കലാ, പ്രതീചീ ദിക് കലാ, ദക്ഷിണാദിക് കലോദീചീ ദിക് കലാ; ഏഷവൈ സോമ്യ, ചതുഷ്കലഃ പാദോ ബ്രഹ്മണഃ പ്രകാശവാൻ നാമ. 2

| | |
|---|---|
| കിംച | = "എന്നു മാത്രമല്ല. |
| തേ | = നിനക്കു് |
| ബ്രഹ്മണഃ | = ബ്രഹ്മത്തിന്റെ |
| പാദം ച | = പാദത്തെ = നാലിലൊരുഭാഗത്തേയും |
| ബ്രവാണി | = പറഞ്ഞുതരട്ടെയോ?" |
| ഇതി | = എന്നു് ഋഷഭം ചോദിക്കയും ചെയ്തു. |
| ഭഗവാൻ | = "ഭഗവാൻ |
| മേ ബ്രവീതു | = എനിക്കു പറഞ്ഞുതന്നാലും!" |
| ഇതി | = എന്നു സത്യകാമൻ മറുപടി പറഞ്ഞു. |
| തസ്മൈ | = ആ സത്യകാമനു് |
| ഉവാച ഹ | = പറഞ്ഞുകൊടുത്തു:— |
| പ്രാചീ ദിക് | = "കിഴക്കേ ദിക്കു് |
| കലാ | = ബ്രഹ്മത്തിന്റെ പാദത്തിന്റെ നാലിലൊന്നാകുന്നു. |
| പ്രതീചീ ദിക് | = പടിഞ്ഞാറേ ദിക്കു് |
| കലാ | = ഒരു കലയാകുന്നു. |
| ദക്ഷിണാ ദിക് | = തെക്കേ ദിക്കു് |
| കലാ | = ഒരു കലയാകുന്നു. |
| ഉദീചീ ദിക് | = വടക്കേ ദിക്കു് |
| കലാ | = ഒരു കലയാകുന്നു. |
| സോമ്യ | = അല്ലയോ സൗമ്യ, |
| ഏഷഃ ചതുഷ്കലഃ ബ്രഹ്മണഃപാദഃ | = നാലു കലകളോടുകൂടിയ, ബ്രഹ്മത്തിന്റെ ഈ പാദം. |
| പ്രകാശവാൻ നാമ | = പ്രകാശവാൻ എന്നു പേരുള്ളതാകുന്നു. |

ഭാഷ്യം:— "എന്നുമാത്രമല്ല; നിനക്കു്, പരമായ ബ്രഹ്മത്തിന്റെ ഒരു പാദത്തെ ഞാൻ പറഞ്ഞുതരട്ടെയോ" എന്നു ഋഷഭം ചോദിച്ചു. അതിനു "ഭഗവാൻ എനിക്കു പറഞ്ഞുതന്നാലും!" എന്നു സത്യകാമൻ മറുപടിപറഞ്ഞു. അനന്തരം ഋഷഭം സത്യകാമനു പറഞ്ഞുകൊടുത്തു:— "കിഴക്കേദിക്കു് ഒരു കല — അതായതു് ബ്രഹ്മത്തിന്റെ പാദത്തിന്റെ നാലിലൊന്നു് ആണു്. അതുപോലെ പടിഞ്ഞാറേ ദിക്കു് ഒരു കല, തെക്കേ ദിക്കു് ഒരു കല, വടക്കേ ദിക്കു് ഒരു കല. ഇങ്ങനെ നാലു കലകളോടു്, അതായതു് നാലു അവയവങ്ങളോടുകൂടിയ, ബ്രഹ്മത്തിന്റെ ഈ പാദം, പ്രകാശവാൻ എന്നു പേരുള്ളതാകുന്നു. ഇതുപോലെ ഇനിയുള്ള ബ്രഹ്മത്തിന്റെ പാദങ്ങളും നന്നാലു കലകളോടുകൂടിയവയാകുന്നു. 2

ഉപ:— സ യ ഏതദേവം വിദ്വാംശ്ചതുഷ്കലം പാദം ബ്രഹ്മണഃ പ്രകാശവാനിത്യുപാസ്തേ, പ്രകാശവാനസ്മിൻ ലോകേ ഭവതി, പ്രകാശവതോ ഹ ലോകാഞ്ജയതി, യ ഏതമേവം വിദ്വാംശ്ചതുഷ്കലം പാദം ബ്രഹ്മണഃ പ്രകാശവാനിത്യുപാസ്തേ. 3

| | |
|---|---|
| ഏവം വിദ്വാൻ | —ഇപ്രകാരം അറിഞ്ഞുകൊണ്ടു് |
| ഏതം ചതുഷ്കലം ബ്രഹ്മണഃ പാദം | —ഈ നാലു കലകളോടുകൂടിയ ബ്രഹ്മത്തിന്റെ പാദത്തെ |
| പ്രകാശവാൻ ഇതി | —പ്രകാശവാൻ എന്നു്—പ്രകാശവാൻ എന്ന ഗുണത്തോടുകൂടി |
| യഃ ഉപാസ്തേ | —ആരു് ഉപാസിക്കുന്നുവോ, |
| സഃ | —അവൻ |
| അസ്മിൻ ലോകേ | —ഈ ലോകത്തിൽ |
| പ്രകാശവാൻ ഭവതി | —പ്രകാശവാനായിത്തീരും—പ്രഖ്യാതനായിത്തീരും. |

| | |
|---|---|
| ഏവം വിദ്വാൻ | —ഇപ്രകാരമറിഞ്ഞുകൊണ്ടു് |
| ചതുഷ്കലം | —നാലു കലകളോടുകൂടിയ |
| ഏതം ബ്രഹ്മണഃ പാദം | —ഈ ബ്രഹ്മത്തിന്റെ പാദത്തെ |
| പ്രകാശവാൻ ഇതി | —പ്രകാശവാൻ എന്നുവച്ചു് |
| യഃ ഉപാസ്തേ | —ആരു് ഉപാസിക്കുന്നുവോ, |
| സഃ | — അവൻ |
| പ്രകാശവതഃ | —പ്രകാശമുള്ള |
| ലോകാൻ | —ലോകങ്ങളെ |
| ജയതി ഹ | —ജയിക്കുന്നു—പ്രാപിക്കും. |

ഭാഷ്യം:— നാലു കലകളോടുകൂടിയ, ബ്രഹ്മത്തിന്റെ ഈ പാദത്തെ ഇപ്രകാരമറിഞ്ഞ് പ്രകാശവാൻ എന്ന ഗുണത്തോടുകൂടിയതായി ആരെങ്കിലും ഉപാസിക്കുന്നതായാൽ അവൻ ഈ ലോകത്തിൽ പ്രകാശവാനായിത്തീരും—അതായതു പ്രഖ്യാതനായിത്തീരും; ഇതു് ദൃഷ്ടഫലമാണ്. അവൻ ദേവാദിസംബന്ധികളായ പ്രകാശമുള്ള ലോകങ്ങളെ പ്രാപിക്കും എന്നുള്ള അദൃഷ്ടഫലവും അതിനുണ്ടു്. 3

നാലാമധ്യായം അഞ്ചാം ഖണ്ഡം കഴിഞ്ഞു.

---

## നാലാമധ്യായം ആറാം ഖണ്ഡം

ഉപ:— അഗ്നിഷ്ടേ പാദം വക്തേതി. സ ഹ ശ്വോഭൂതേ ഗാ അഭിപ്രസ്ഥാപയാംചകാര; താ യത്രാഭിസായം ബഭൂവുസ്തത്രാഗ്നി മുപസമാധായ ഗാ ഉപരുധ്യ സമിധമാധായ പശ്ചാദഗ്നേഃ പ്രാങ്ങുപോപവിവേശ. 1

| | |
|---|---|
| അഗ്നിഃ | —“അഗ്നി |
| തേ | —നിനക്കു് |

| | |
|---|---|
| പാദം വക്താ | =ബ്രഹ്മത്തിന്റെ ഒരു പാദം പറഞ്ഞുതരും" |
| ഇതി | =എന്നു പറഞ്ഞു് ഋഷഭം അടങ്ങി. |
| സഃ | =അവൻ=സത്യകാമൻ |
| ശ്വോഭൂതേ | =പിറേറദിവസം |
| ഗാഃ | =പശുക്കളെ |
| അഭിപ്രസ്ഥാപയാം ചകാര | =ആചാര്യകുലത്തിലേക്ക യാത്രയാക്കി=കൊണ്ടുതിരിച്ചു. |
| താഃ | =അവ=ആ പശുക്കഠം |
| സായം | =സന്ധ്യയായപ്പോഠം |
| യത്ര | =ഏതുപ്രദേശത്തിൽ |
| അഭിസംബഭൂവുഃ | =അഭിസംഭവിച്ചുവോ=പ്രാപിച്ചുവോ, |
| തത്ര | =ആ സ്ഥലത്തു് |
| അഗ്നിം ഉപസമാധായ | =തീ കൂട്ടി, |
| ഗാഃ ഉപരുധ്യ | =പശുക്കളെ എല്ലാം തടുത്തുനിൎത്തി |
| സമിധം ആധായ | =സമിദാധാനം ചെയ്തു് |
| അഗ്നേഃ പശ്ചാത് | =അഗ്നിയുടെ പുറകിൽ (പടിഞ്ഞാറുവശത്തു്) |
| പ്രാങ് | =കിഴക്കോട്ടു മുഖമായി |
| ഉപ ഉപവിവേശ | =(പശുക്കളുടേയും അഗ്നിയുടേയും) അടുക്കൽ ഇരുന്നു. |

ഭാഷ്യം:— "ബ്രഹ്മത്തിന്റെ ഒരു പാദത്തെ അഗ്നി നിനക്ക പറഞ്ഞുതരും'' എന്നു പറഞ്ഞ് ആ ഋഷഭം വിരമിച്ചു. അടുത്ത ദിവസം സത്യകാമൻ നിത്യകർമ്മമെല്ലാം കഴിച്ചു് പശുക്കളെ ആചാര്യകുലത്തിലേയ്ക്കു കൊണ്ടുതിരിച്ചു. ആ പശുക്കഠം വളരെ സാവധാനത്തിൽ സഞ്ച

രിച്ചുകൊണ്ടാണു് ആചാര്യകുലത്തിലേയ്ക്കു പോയതു്. സന്ധ്യയായപ്പോഠം അവ എത്തിയ സ്ഥലത്തു്, സത്യകാമൻ, തീ കൂട്ടി, പശുക്കളെ തടുത്തുനിർത്തി, സമിദാധാനം ചെയ്തിട്ടു് അഗ്നിയുടെ പടിഞ്ഞാറുവശത്തു് കിഴക്കോട്ടു മുഖമായി, പശുക്കഠംക്കും അഗ്നിക്കും സമീപത്തിൽ, ഋഷഭത്തിൻെറ വാക്കു സ്മരിച്ചുകൊണ്ടിരുന്നു. 1

ഉപ:— തമഗ്നിരഭ്യുവാദ "സത്യകാമ3" ഇതി; "ഭഗവ" ഇതി ഹ പ്രതിശുശ്രാവ. 2

| | |
|---|---|
| തം | —അവനോടു്—സത്യകാമനോടു് |
| അഗ്നിഃ | —അഗ്നി |
| സത്യകാമ3 ഇതി | —"സത്യകാമാാാ''എന്നു് |
| അഭ്യുവാദ | —പറഞ്ഞു. |
| ഭഗവഃ ഇതി | —"ഭഗവാനേ"എന്നു് |
| പ്രതിശുശ്രാവ | —സത്യകാമൻ വിളികേട്ടു. |

ഭാഷ്യം:— ആ സത്യകാമനെ അഗ്നി, "സത്യകാമാാാ" എന്നു പ്ലുതസ്വരത്തിൽ അഭിസംബോധനം ചെയ്തു. സത്യകാമൻ അതിനു "ഭഗവാനേ!'' എന്നു വിളികേട്ടു. അതിൻെറ ശേഷം അഗ്നി പറഞ്ഞു. 2

ഉപ:— ബ്രഹ്മണഃ സോമ്യ, തേ പാദം ബ്രവാണീതി; ബ്രവീതുമേ ഭഗവാനിതി, തസ്മൈഹോവാച:—പൃഥിവീ കലാ,ന്തരിക്ഷം കലാ, ദ്യൗഃ കലാ സമുദ്രഃ കലാ, ഏഷ വൈ സോമ്യ, ചതുഷ്കലഃ പാദോ ബ്രഹ്മണോനന്തവാൻ നാമ. 3

| | |
|---|---|
| സോമ്യ | —''അല്ലയോ സൗമ്യ, |
| തേ | —നിനക്കു് |
| ബ്രഹ്മണഃ പാദം | —ബ്രഹ്മത്തിൻെറ പാദത്തെ |
| ബ്രവാണി | —ഞാൻ പറഞ്ഞുതരട്ടെയോ?" |

| | |
|---|---|
| ഇതി | —എന്നു്. |
| ഭഗവാൻ മേ ബ്രവീതു | —''ഭഗവാൻ എനിക്കു പറഞ്ഞുതന്നാലും.'' |
| ഇതി | —എന്നു് സത്യകാമൻ ഉത്തരം പറഞ്ഞു. |
| തസ്മൈ | —അവനു് |
| ഉവാച ഹ | —അഗ്നി പറഞ്ഞുകൊടുത്തു:— |
| പൃഥിവീ കലാ | —"പൃഥിവി ഒരു കലയാകുന്നു. |
| അന്തരിക്ഷം കലാ | —അന്തരിക്ഷംഒരു കലയാകുന്നു. |
| ദ്യൗഃ കലാ | —ദ്യോവു് ഒരു കലയാകുന്നു. |
| സമുദ്രഃ കലാ | —സമുദ്രം ഒരു കലയാകുന്നു. |
| സോമ്യ | —അല്ലയോ സൗമ്യ, |
| ചതുഷ്കലഃ | —നാലു കലകളോടുകൂടിയ |
| ഏഷഃ ബ്രഹ്മണഃ പാദഃ | —ബ്രഹ്മത്തിന്റെ ഈ പാദം |
| അനന്തവാൻ നാമ | —അനന്തവാൻ എന്നു് പേരുള്ളതാകുന്നു. |

ഭാഷ്യം:— "സൗമ്യ, ബ്രഹ്മത്തിന്റെ ഒരു പാദത്തെ നിനക്കു ഞാൻ പറഞ്ഞുതരട്ടെയോ?" ഇതിനു സത്യകാമൻ "ഭഗവാൻ എനിക്കു പറഞ്ഞുതന്നാലും!" എന്നു് ഉത്തരം പറഞ്ഞു. അനന്തരം അഗ്നി അവനു പറഞ്ഞുകൊടുത്തു:— ''പൃഥിവി ഒരു കല, അന്തരിക്ഷം ഒരു കല, ദ്യോവു് ഒരു കല, സമുദ്രം ഒരു കല, സൗമ്യ ഇങ്ങനെ നാലു കലകളോടുകൂടിയ, ബ്രഹ്മത്തിന്റെ ഈ പാദം അനന്തവാൻ എന്നു പേരോടുകൂടിയതാകുന്നു. (ഇങ്ങനെ തന്നേസംബന്ധിച്ച ദർശനംതന്നെയാണു് അഗ്നി പറഞ്ഞുകൊടുത്തതു്.)

ഉപ:— സ യ ഏതമേവം വിദ്വാംശ്ചതുഷ്കലം പാദം ബ്രഹ്മണോ ƒ നന്തവാനിത്യുപാസ്തേ ƒ നന്തവാന സ്മിൻലോകേ ഭവത്യനന്തവതോഹ ലോകാൻ ജയതി യ

ഏതമേവം വിദ്വാംശ്ചതുഷ്കലം പാദം ബ്രഹ്മണോഽനന്തവാനിത്യുപാസ്തേ. 4

| | |
|---|---|
| ഏവം വിദ്വാൻ | —ഇപ്രകാരം അറിഞ്ഞു് |
| ചതുഷ്കലം | —നാലു കലകളോടുകൂടിയ |
| ഏതം ബ്രഹ്മണഃ പാദം | —ഈ ബ്രഹ്മത്തിൻെറ പാദത്തെ |
| അനന്തവാൻ ഇതി | —അനന്തവത്ത്വം എന്ന ഗുണത്തോടുകൂടിയതായി |
| യഃ ഉപാസ്തേ | —ആരു് ഉപാസിക്കുന്നുവോ, |
| സഃ | —അവൻ |
| അസ്മിൻ ലോകേ | —ഈ ലോകത്തിൽ |
| അനന്തവാൻ ഭവതി | —അനന്തവാനായിത്തീരും— സന്താനവിച്ഛേദമില്ലാത്തവനായിത്തീരും. |
| ഏവം വിദ്വാൻ | —ഇപ്രകാരമറിഞ്ഞുകൊണ്ടു് |
| ചതുഷ്കലം | —നാലു കലകളോടുകൂടിയ |
| ഏതം ബ്രഹ്മണഃ പാദം | —ഈ ബ്രഹ്മത്തിൻെറ പാദത്തെ |
| അനന്തവാൻ ഇതി | —അനന്തവാൻ എന്നുവച്ചു് |
| യഃ ഉപാസ്തേ | —ആർ ഉപാസിക്കുന്നുവോ, |
| സഃ | —അവൻ |
| അനന്തവതഃ | —അന്തമില്ലാത്ത — ക്ഷയമില്ലാത്ത |
| ലോകാൻ ജയതി | —ലോകങ്ങളെ പ്രാപിക്കും. |

ഭാഷ്യം:— ആരെങ്കിലും മേൽ പറഞ്ഞ ബ്രഹ്മത്തിൻെറ പാദത്തെ അനന്തവത്ത്വം എന്ന ഗുണത്തോടുകൂടി ഉപാസിക്കുന്നതായാൽ അവനും അതുപോലെ ഈ ലോക

ത്തിൽ ആ ഗുണമുള്ളവനായിരിക്കയും മരിച്ചാലും അന്തമി ല്ലാത്ത ലോകങ്ങളെ പ്രാപിക്കയും ചെയ്യും. 4

നാലാമദ്ധ്യായം ആറാം ഖണ്ഡം കഴിഞ്ഞു.

---

നാലാമദ്ധ്യായം ഏഴാം ഖണ്ഡം.

ഉപ:— ഹംസസ്തേ പാദം വക്തേതി. സ ഹ ശ്വോ ഭൂതേ ഗാ അഭിപ്രസ്ഥാപയാം ചകാര; താ യത്രാഭിസായം ബഭൂവു, സ്തത്രാഗ്നിമുപസമാധായ ഗാ ഉപരുധ്യ സമിധ മാധായ പശ്ചാദഗ്നേഃ പ്രാങ്ങുപോപവിവേശ. 1

| | |
|---|---|
| ഹംസ | —"ഹംസം |
| തേ | —നിനക്കു് |
| പാദം | —ഒരു പാദത്തെ |
| വക്താ | —പറഞ്ഞുതരും" |
| ഇതി | —എന്നുപറഞ്ഞു് അഗ്നി വിരമിച്ചു. |
| സഃ | —അവൻ |
| ശ്വോഭൂതേ | —പിറേറ ദിവസമായപ്പോഗം |
| ഗാഃ | —പശുക്കളെ |
| അഭിപ്രസ്ഥാപയാംചകാര | —യാത്രയാക്കി. |
| താഃ | —അവ—ആ പശുക്കഠം |
| സായം | —സന്ധ്യയായപ്പോഗം |
| യത്ര അഭിസംബഭൂവുഃ | —ഏതു സ്ഥലത്തായോ |
| തത്ര | —അവിടെ |
| അഗ്നിം ഉപസമാധായ | —തീ കൂട്ടിയിട്ടു് |
| ഗാഃ ഉപരുധ്യ | —പശുക്കളെ തടുത്തുനിർത്തി, |
| സമിധം ആധായ | —സമിദാധാനംചെയ്തു് |

| | |
|---|---|
| അഗ്നേഃ പശ്ചാത് | —അഗ്നിയുടെ പടിഞ്ഞാറുവശം |
| പ്രാങ് | —കിഴക്കോട്ടു മുഖമായി |
| ഉപ ഉപവിവേശ | —അടുക്കൽ ഇരുന്നു. |

ഭാഷ്യം:— ''ഹംസം നിനക്കു് ഒരു പാദം പറഞ്ഞുതരും" എന്നു പറഞ്ഞു് അഗ്നി വിരമിച്ചു. ഹംസം എന്നു പറയുന്നതു ആദിത്യനാണു്. ശുക്ലവൎണ്ണവും ഉൽപതനവും ആകുന്ന സാമ്യം പ്രമാണിച്ചാണു് ആദിത്യനെ ഹംസമെന്നു പറയുന്നതു്. "സഹശോചാഭ്രുതേ" ഇത്യാദിയുടെ വ്യാഖ്യാനം മുമ്പു പറഞ്ഞിട്ടുള്ളതുപോലെതന്നെ. 1

ഉപ:— തം ഹംസ ഉപനിപത്യാഭ്യുവാദ:— ''സത്യകാമ3'' ഇതി. ''ഭഗവ'' ഇതി ഹ പ്രതിശുശ്രാവ. 2

| | |
|---|---|
| ഹംസഃ | —ഹംസം |
| ഉപനിപത്യ | —അടുക്കൽവന്നു |
| തം | —അവനോടു |
| അഭ്യുവാദ ഹ | —പറഞ്ഞു.— |
| സത്യകാമ3 ഇതി | —"സത്യകാമാാാ" എന്നു |
| ഭഗവഃ ഇതി | —''ഭഗവാനേ!" എന്നു് |
| പ്രതിശുശ്രാവ ഹ | —സത്യകാമൻ വിളികേട്ടു. 2 |

ഉപ:— ബ്രഹ്മണഃ സോമ്യ! തേ പാദം ബ്രവാണീതി; ബ്രവീതുമേ ഭഗവാനിതി; തസ്മൈഹോവാച:— അഗ്നിഃ കലാ, സൂൎയ്യഃ കലാ, ചന്ദ്രഃ കലാ, വിദ്യുത് കലാ; ഏഷ വൈ സോമ്യ, ചതുഷ്കലഃ പാദോ ബ്രഹ്മണോ ജ്യോതിഷ്മാൻ നാമ. 3

| | |
|---|---|
| സോമ്യ | —"അല്ലയോ സൗമ്യ, |
| തേ | —നിനക്കു |
| ബ്രഹ്മണഃ | —ബ്രഹ്മത്തിന്റെ |

| | |
|---|---|
| പാദം | —പാദത്തെ |
| ബ്രവാണി | —ഞാൻ പറഞ്ഞുതരട്ടെയോ?" |
| ഇതി | —എന്നു ഹംസം ചോദിച്ചു. |
| ഭഗവാൻ | —"ഭഗവാൻ |
| മേ ബ്രവീതു | —എനിക്കു പറഞ്ഞുതന്നാലും!" |
| ഇതി | —എന്നു സത്യകാമൻ ഉത്തരംപറഞ്ഞു. |
| തസ്മൈ | —അവനു |
| ഉവാച ഹ | —ഹംസം പറഞ്ഞുകൊടുത്തു:— |
| അഗ്നിഃ കലാ | —അഗ്നി ഒരു കലയാകുന്നു. |
| സൂര്യഃ കലാ | —സൂര്യൻ ഒരു കലയാകുന്നു. |
| ചന്ദ്രഃ കലാ | —ചന്ദ്രൻ ഒരു കലയാകുന്നു |
| വിദ്യുത് കലാ | —വിദ്യുത്ത് ഒരു കലയാകുന്നു. |
| സോമ്യ | —അല്ലയോ സോമ്യ, |
| ഏഷഃ | —ഈ |
| ചതുഷ്കലഃ | —നാലു കലകളോടുകൂടിയ |
| ബ്രഹ്മണഃ പാദഃ | —ബ്രഹ്മത്തിന്റെ പാദം |
| ജ്യോതിഷ്മാൻ നാമ | —ജ്യോതിഷ്മാൻ എന്നു പേരുള്ളതാകുന്നു. |

ഉപ:— സ യ ഏവം വിദ്വാംശ്ചതുഷ്കലം പാദം ബ്രഹ്മണോ ജ്യോതിഷ്മാനിത്യുപാസ്തേ ജ്യോതിഷ്മാനസ്മിൻലോകേ ഭവതി. ജ്യോതിഷ്മതോ ഹ ലോകാൻ ജയതി യ ഏതമേവം വിദ്വാംശ്ചതുഷ്കലം പാദം ബ്രഹ്മണോ ജ്യോതിഷ്മാനിത്യുപാസ്തേ. 4

| | |
|---|---|
| ഏവംവിദ്വാൻ | —"ഇപ്രകാരം അറിഞ്ഞ്. |
| ഏതം | —ഈ |
| ചതുഷ്കലം | —നാലു കലകളോടുകൂടിയ |
| ബ്രഹ്മണഃ പാദം | —ബ്രഹ്മത്തിന്റെ പാദത്തെ |

| | |
|---|---|
| ജ്യോതിഷ്മാൻ ഇതി | —ജ്യോതിഷ്മാൻ എന്നു വച്ച് |
| യഃ ഉപാസ്തേ | —ആരു് ഉപാസിക്കുന്നുവോ, |
| സഃ | —അവൻ |
| അസ്മിൻ ലോകേ | —ഈ ലോകത്തിൽ |
| ജ്യോതിഷ്മാൻ ഭവതി | —ജ്യോതിഷ്മാനായിത്തീരും — ദീപ്തിയുള്ളവനായിത്തീരും |
| ഏവം വിദ്വാൻ | —ഇപ്രകാരം അറിഞ്ഞുകൊണ്ടു് |
| ഏതം ചതുഷ്കലം ബ്രഹ്മണഃ പാദം | —ഈ നാലു കലകളോടുകൂടിയ ബ്രഹ്മത്തിൻെറ പാദത്തെ |
| ജ്യോതിഷ്മാൻ ഇതി | —ജ്യോതിഷ്മാൻ എന്നുവച്ച് |
| യഃ ഉപാസ്തേ | —ആരു് ഉപാസിക്കുന്നുവോ |
| സഃ | —അവൻ |
| ജ്യോതിഷ്മതഃ | —ജ്യോതിസ്സുള്ള |
| ലോകാൻ | —ലോകങ്ങളെ |
| ജയതി ഹ | —പ്രാപിക്കും. |

ഭാഷ്യം:— അഗ്നി ഒരു കല, സൂര്യൻ ഒരു കല, ചന്ദ്രൻ ഒരു കല, വിദ്യുത്തു് ഒരു കല, ഇങ്ങനെ നാലു കലകളുള്ള ഈ ബ്രഹ്മത്തിൻെറ പാദത്തിനു ജ്യോതിഷ്മാൻ എന്നാണു പേരു്. (ഇങ്ങനെ ജ്യോതിർവിഷയമായ ദർശനത്തെത്തന്നെ പറഞ്ഞതുകൊണ്ടു് ഹംസം ആദിത്യനാണെന്നറിയാം. ഇനി ഇതറിയുന്നവനുള്ള ഫലം പറയുന്നു—) ഇങ്ങനെയുള്ള ഈ പാദത്തെ ജ്യോതിഷ്മത്ത്വം എന്ന ഗുണത്തോടുകൂടി ഉപാസിക്കുന്നവൻ ഈ ലോകത്തിൽ ദീപ്തി എന്ന ഗുണത്തോടുകൂടിയവനായിത്തീരും. മരിച്ചാലും ജ്യോതിസ്സുള്ള ലോകങ്ങളെത്തന്നെ—അതായതു സൂര്യചന്ദ്രാദികളുടെ ലോകങ്ങളെത്തന്നെ—പ്രാപിക്കും. 3-4

നാലാമധ്യായം ഏഴാം ഖണ്ഡം കഴിഞ്ഞു.

നാലാമധ്യായം എട്ടാം ഖണ്ഡം

ഉപ:— മദ്ഗുഷ്ടേ പാദം വക്തേതി; സ ഹ ശോഭ്രതേ ഗാ അഭിപ്രസ്ഥാപയാംചകാര, താ യത്രാഭി സായം ബഭ്രുവുസ്തത്രാഗ്നി മുപസമാധായ ഗാ ഉപരുധ്യ, സമിധമാധായ, പശ്ചാദഗ്നേഃ പ്രാങ്ങുപോപവിവേശ. 1

മദ്ഗുഃ —"കാരന്നം
തേ —നിനക്കു്
പാദം —ബ്രഹ്മത്തിന്റെ ഒരു പാദത്തെ
വക്താ —പറഞ്ഞുതരും"
ഇതി —എന്നുപറഞ്ഞു ഹംസം വിരമിച്ചു.
സഃ —അവൻ—സത്യകാമൻ
ശോഭ്രതേ —പിറേറന്നാളായപ്പോൾ
ഗാഃ —പശുക്കളെ
അഭിപ്രസ്ഥാപയാം ചകാര —യാത്രയാക്കി.
താഃ —അവ—ആ പശുക്കൾ
സായം —സന്ധ്യയായപ്പോൾ
യത്ര അഭിസംബഭ്രുവുഃ —എവിടെ ആയോ,
തത്ര —അവിടെ
അഗ്നിം ഉപസമാധായ —തീ കൂട്ടി
ഗാഃ ഉപരുധ്യ —പശുക്കളെ തടുത്തു് ഒരുമിച്ചാക്കി
സമിധം ആധായ —സമിദാധാനംചെയ്തു് — ചമത കഴിച്ചു്
അഗ്നേ പശ്ചാത് —അഗ്നിയുടെ പടിഞ്ഞാറു ഭാഗത്തു്

പ്രാങ്ങ് —കിഴക്കോട്ടു മുഖമായി
ഉപ ഉപവിവേശ —അടുക്കൽ ഇരുന്നു.

ഭാഷ്യം:— മദ്ഗു നിനക്കു് ബ്രഹ്മത്തിന്റെ ഒരു പാദം പറഞ്ഞുതരുമെന്നു പറഞ്ഞു ഹംസവും വിരമിച്ചു. മദ്ഗു എന്നു പറയുന്നതു വെള്ളത്തിൽ സഞ്ചരിക്കുന്ന പക്ഷിയാണു്. ജലസംബന്ധമുള്ളതുകൊണ്ടു് അതു പ്രാണനാണു്. "സഹശ്വോഭൂതേ" ഇത്യാദി ഭാഗത്തിന്റെ വ്യാഖ്യാനം മുമ്പിലത്തെപ്പോലെതന്നെ. 1

ഉപ:— തം മദ്ഗുരുപനിപത്യാഭ്യുവാദ "സത്യകാമ3" ഇതി. "ഭഗവ"ഇതി ഹ പ്രതിശുശ്രാവ. 2

മദ്ഗുഃ —നീർക്കോഴി (കാരന്നം)
ഉപനിപത്യ —അടുക്കൽവന്നു്
തം —അവനോടു്—സത്യകാമനോടു്
അഭ്യുവാദ —പറഞ്ഞു—
സത്യകാമ3 ഇതി —"സത്യകാമാാാ" എന്നു്.
ഭഗവഃ ഇതി —"ഭഗവാനേ" എന്നു്
പ്രതിശുശ്രാവ ഹ —വിളികേട്ടു. 2

ഉപ:— ബ്രഹ്മണഃ സോമ്യ, തേ പാദം ബ്രവാണീതി; ബ്രവീതുമേ ഭഗവാനിതി, തസ്മൈഹോവാച— പ്രാണഃ കലാ, ചക്ഷുഃ കലാ, ശ്രോത്രം കലാ, മനഃ കലാ, ഏഷ വൈ സോമ്യ ചതുഷ്കലഃ പാദോ ബ്രഹ്മണ ആയതനവാൻ നാമ, 3

സോമ്യ —അല്ലയോ സോമ്യ,
തേ —നിനക്കു്
ബ്രഹ്മണഃ പാദം ബ്രവാണി —ഞാൻ ബ്രഹ്മത്തിന്റെ ഒരു പാദം പറഞ്ഞുതരട്ടെയോ?"

| | |
|---|---|
| ഇതി | =എന്നു കാരണം ചോദിച്ചു. |
| ഭഗവാൻമേ ബ്രവീതു ഇതി | = "ഭഗവാൻ എനിക്കു പറഞ്ഞുതന്നാലും" എന്നു സത്യകാമൻ ഉത്തരംപറഞ്ഞു. |
| തസ്മൈ | =അവന്നു് |
| ഉവാച ഹ | =കാരണം പറഞ്ഞുകൊടുത്തു;— |
| പ്രാണഃ കലാ | =പ്രാണൻ ഒരു കലയാകുന്നു. |
| ചക്ഷുഃ കലാ | =ചക്ഷുസ്സു് ഒരു കലയാകുന്നു. |
| ശ്രോത്രം കലാ | =ശ്രോത്രം ഒരു കലയാകുന്നു |
| മനഃ കലാ | =മനസ്സു് ഒരു കലയാകുന്നു. |
| സോമ്യ | =അല്ലയോ സോമ്യ, |
| ചതുഷ്കലഃ | =നാലു കലകളോടുകൂടിയ |
| ഏഷഃ | =ഈ |
| ബ്രഹ്മണഃ പാദഃ | =ബ്രഹ്മത്തിൻെറ പാദം |
| ആയതനവാൻ നാമ | =ആയതനവാൻ എന്നു പേരുള്ളതാകുന്നു. |

ഭാഷ്യം:— ആ കാരണം പ്രാണൻ ആയിരുന്നു. അവൻ, "പ്രാണൻ ഒരു കലയാണു്" എന്നു തുടങ്ങി, ആയതനവാൻ എന്നു പേരോടുകൂടി പറഞ്ഞുകൊടുത്തതു്, തന്നെ സംബന്ധിച്ച ദർശനംതന്നെയാണു്. ആയതനമെന്നു പറയുന്നതു മനസ്സാണു്. എല്ലാ കരണങ്ങളും കൊണ്ടുവരുന്ന ഭോഗങ്ങളുടെ ആയതനമാണല്ലോ മനസ്സു്. അതു് ഈ പാദത്തിൽ ഉള്ളതുകൊണ്ടാണു് ഇതിനെ ആയതനവാൻ എന്നു പറയുന്നതു്. 3

ഉപ:— സ യ ഏതമേവം വിദ്വാംശ്ചതുഷ്കലം പാദം ബ്രഹ്മണ ആയതനവാനിത്യുപാസ്തേ ആയതനവാന സ്മിൻ ലോകേ ഭവതി; ആയതനവതോ ഹ ലോകാൻ ജയതി, യ ഏതമേവം വിദ്വാംശ്ചതുഷ്കലം പാദം ബ്രഹ്മ ണ ആയതനവാനിത്യുപാസ്തേ. 4

ഏവം വിദ്വാൻ — ഇപ്രകാരമറിഞ്ഞു്,
ചതുഷ്കലം — നാലു കലകളോടുകൂടിയ
ഏതം ബ്രഹ്മണഃ പാദം — ഈ ബ്രഹ്മത്തിൻെറ പാദത്തെ
ആയതനവാൻ ഇതി — ആയതനവാൻ എന്നുവച്ചു
യഃ ഉപാസ്തേ — ആരു് ഉപാസിക്കുന്നുവോ
സഃ — അവൻ
അസ്മിൻ ലോകേ — ഈ ലോകത്തിൽ
ആയതനവാൻ ഭവതി — ആയതനമുള്ളവനായിത്തീരുന്നു.
ഏവം വിദ്വാൻ — ഇപ്രകാരമറിഞ്ഞു്
ചതുഷ്കലം — നാലു കലകളോടുകൂടിയ
ഏതം ബ്രഹ്മണഃ പാദം — ഈ ബ്രഹ്മത്തിൻെറ പാദത്തെ
ആയതനവാൻ ഇതി — ആയതനവാൻ എന്നുവച്ചു്
യഃ ഉപാസ്തേ — ആർ ഉപാസിക്കുന്നുവോ,
സഃ — അവൻ
ആയതനവതഃ — ആയതനമുള്ള — അവകാശം (ധാരാളം ഇടം) ഉള്ള
ലോകാൻ — ലോകങ്ങളെ
ജയതി — പ്രാപിക്കുന്നു.

ഭാഷ്യം:— ഈ പാദത്തെ ആയതനവത്ത്വം എന്ന ഗുണത്തോടുകൂടി ഉപാസിക്കുന്നവൻ ഈ ലോകത്തിൽ

ആയതനം (ആശ്രയം) ഉള്ളവനായിത്തീരും. അതുപോലെ മരിച്ചതിൻെറ ശേഷം ആയതനം (ധാരാളം ഇടം) ഉള്ള ലോകങ്ങളെത്തന്നെ പ്രാപിക്കയും ചെയ്യും. 4

നാലാമധ്യായം എട്ടാം ഖണ്ഡം കഴിഞ്ഞു.

---

നാലാമധ്യായം ഒൻപതാം ഖണ്ഡം.

ഉപ:— പ്രാപഹാ*ff*ചാര്യ്യകുലം, തമാചാര്യ്യോ*f*ഭ്യുവാദ; "സത്യകാമ3" ഇതി, "ഭഗവ" ഇതി ഹ പ്രതിശുശ്രാവ 1

| | |
|---|---|
| ആചാര്യ്യകുലം | =ആചാര്യ്യകുലത്തെ |
| പ്രാപ ഹ | =പ്രാപിച്ചു. |
| തം | =അവനോട് =ആ സത്യകാമനോട് |
| ആചാര്യ്യഃ | =ആചാര്യ്യൻ |
| അഭ്യുവാദ | =പറഞ്ഞു:— |
| "സത്യകാമ3" ഇതി | ="സത്യകാമാാാ" എന്നു വിളിച്ചു. |
| "ഭഗവ" ഇതി | ="ഭഗവാനേ!" എന്ന് |
| പ്രതിശുശ്രാവ ഹ | =സത്യകാമൻ വിളികേട്ടു. |

ഭാഷ്യം:— ആ സത്യകാമൻ ഇങ്ങനെ ബ്രഹ്മവിത്തായിട്ട് ആചാര്യ്യകുലത്തെ പ്രാപിച്ചു. അവനെ "സത്യകാമാാാ" എന്ന് ആചാര്യ്യൻ വിളിച്ചു. "ഭഗവാനേ!" എന്ന് അവൻ വിളികേട്ടു. 1

ഉപ:— ബ്രഹ്മവിദിവ സോമ്യ, ഭാസി, കോനു ത്വാ*f*നുശശാസേതി, അന്യേ മനുഷ്യേഭ്യ ഇതി ഹ പ്രതിജജ്ഞേ; ഭഗവാംസ്ത്വേവ മേ കാമേ ബ്രൂയാൽ. 2

| | |
|---|---|
| സോമ്യ | ="അല്ലയോ സോമ്യ, |

| | |
|---|---|
| ത്വം | —നീ |
| ബ്രഹ്മവിത് ഇവ ഭാസി | —ബ്രഹ്മവിത്തിനെപ്പോലെ ശോഭിക്കുന്നു |
| ത്വാം | —നിന്നെ |
| കഃ നു അനുശശാസ ഇതി | —ആരാണു് അനുശാസിച്ചതു്?" എന്നു്. |
| മനുഷ്യേഭ്യഃ അന്യേ | —മനുഷ്യരിൽനിന്നു അന്യരായിട്ടുള്ളവർ, |
| ഇതി | —എന്നു് |
| പ്രതിജജ്ഞേ ഹ | —സത്യകാമൻ പ്രതിജ്ഞ ചെയ്തു. |
| ഭഗവാൻ ഏവ തു | —എന്നാൽ ഭഗവാൻതന്നെ, |
| മേ കാമേ | —എനിക്കു് ഇച്ഛയുള്ളപ്പോൾ |
| ബ്രൂയാത് | —പറഞ്ഞുതരണം. |

ഭാഷ്യം:— സത്യകാമൻ ഒരു ബ്രഹ്മവിത്തിനേപ്പോലെ, പ്രസന്നേന്ദ്രിയനായും പ്രഹസിതവദനനായും നിശ്ചിന്തനായും കൃതാൎത്ഥനായും കാണപ്പെട്ടതിനാൽ ആചാൎയ്യൻ ചോദിച്ചു:— "സൌമ്യ, നീ ഒരു ബ്രഹ്മവിത്തിനെപ്പോലെ ശോഭിക്കുന്നു. നിന്നെ അനുശാസിച്ചതു് ആരാണു്?'' അവൻ ഉത്തരം പറഞ്ഞു:— "മനുഷ്യരല്ലാത്തവരാണു്, എനിക്കു പറഞ്ഞുതന്നതു്; അതായതു ദേവതകളാണു് ഭഗവാൻെറ ശിഷ്യനായ എന്നെ വേറേ, മനുഷ്യരായിട്ടുള്ളവർ വല്ലവരും അനുശാസിക്കുവാനുത്സാഹിക്കുമോ? അതുകൊണ്ടു് എന്നെ അനുശാസിച്ചവർ ദേവതകൾ തന്നെ". ഇത്രയും പ്രതിജ്ഞചെയ്തതിൻെറ ശേഷം അവൻ തുടൎന്നു പറഞ്ഞു:— "മററുള്ളവർ പറഞ്ഞുതന്നതുകൊണ്ടെന്താണു്? ഞാൻ അതു വകവയ്ക്കുന്നില്ല; എനിക്കു് ഇച്ഛയുള്ളപ്പോൾ ഭഗവാൻതന്നെ പറഞ്ഞുതരണം." 2

ഉപ:— "ശ്രുതം ഹ്യേവമേ ഭഗവദ്ദൃശേഭ്യ "ആചാൎയ്യാദ്ധൈവ വിദ്യാ വിദിതാ സാധിഷ്ഠം പ്രാപതീ"തി. തസ്മൈ ഹൈതദേവോവാചാത്രഹ ന കിംചന വീയായേതി, വീയായേതി. 3

| | |
|---|---|
| ഭഗവദ്ദൃശേഭ്യഃ | —ഭഗവാനെപ്പോലെയുള്ള ആളുകളിൽനിന്നു് |
| മേ ശ്രുതം | —ഞാൻ കേട്ടിട്ടുണ്ടു്. |
| വിദ്യാ | —"വിദ്യ |
| ആചാൎയ്യാൽ ഏവ ഹ | —ആചാൎയ്യനിൽനിന്നുതന്നെ |
| വിദിതാ | —അറിയപ്പെട്ടാലേ |
| സാധിഷ്ഠം | —സാധുതമത്വത്തെ |
| പ്രാപതി | —പ്രാപിക്കയുള്ളു" |
| ഇതി | —എന്നു്. |
| തസ്മൈ | —അവന്നു്—ആ സത്യകാമന്നു് |
| ഏതത് ഏവ | —ഇതിനെത്തന്നെ—ദേവതകരം പറഞ്ഞുകൊടുത്ത വിദ്യയെത്തന്നെ |
| ഉവാച ഹ | —ആചാൎയ്യൻ പറഞ്ഞുകൊടുത്തു. |
| കിംചന | —യാതൊന്നും |
| ന വീയായ | —വിട്ടുപോയില്ല. |
| ഇതി | —എന്നു്. |

ഭാഷ്യം:— "എന്നു മാത്രമല്ല, ഭഗവാനെപ്പോലെയുള്ള ഋഷികളിൽനിന്നു ഞാൻ "വിദ്യ ആചാൎയ്യനിൽനിന്നുതന്നെ അറിയപ്പെട്ടാലേ സാധുതമമെന്ന നിലയെ പ്രാപിക്കയുള്ളു" എന്നു കേട്ടിട്ടുണ്ടു്. അതിനാൽ ഭഗവാൻതന്നെ എനിക്കു പറഞ്ഞുതരണം" ഇതുകേട്ടു് ആചാൎയ്യൻ സത്യകാമന്നു ദേവന്മാർ പറഞ്ഞുകൊടുത്ത വിദ്യയെത്തന്നെ പറഞ്ഞുകൊടുത്തു. പതിനാറു കലയുള്ള ആ വിദ്യയിൽ അല്പം

പോലും വിട്ടുപോയില്ല. "ന വീയായേതി" എന്നു രണ്ടു തവണ പറഞ്ഞതു്, വിദ്യ പറഞ്ഞുകഴിഞ്ഞു എന്നു കാണിപ്പാനായിട്ടാണു്. 3

നാലാമദ്ധ്യായത്തിൽ ഒൻപതാം ഖണ്ഡം കഴിഞ്ഞു.

---

## നാലാമദ്ധ്യായത്തിൽ പത്താം ഖണ്ഡം

ഇനിയും പ്രകാരാന്തരത്തിൽ ബ്രഹ്മവിദ്യയേയും അതറിയുന്നവനുള്ള ഗതിയേയും അഗ്നിവിദ്യയേയും പറയുന്നതിനായി ആരംഭിക്കുന്നു. ഇതിൽ പറയുന്ന കഥ, ശ്രദ്ധയും തപസ്സും ബ്രഹ്മവിദ്യയ്ക്കു സാധനങ്ങളാണെന്നു കാണിക്കുന്നതിനായിട്ടുള്ളതാണു്.

ഉപ:— ഉപകോസലോ ഹ വൈ കാമലായനഃ സത്യകാമേ ജാബാലേ ബ്രഹ്മചര്യമുവാസ; തസ്യ ഹ ദ്വാദശ വർഷാണ്യഗ്നീൻ പരിചചാര; സ ഹ സ്മാന്യാനന്തേവാസിനഃ സമാവർത്തയംസ്തംഹ വൈ ന സമാവർത്തയതി. 1

| | |
|---|---|
| കാമലായനഃ | =കമലന്റെ പുത്രനായ |
| ഉപകോസലഃ | =ഉപകോസലൻ എന്നവൻ |
| ജാബാലേ സത്യകാമേ | =ജബാലയുടെ പുത്രനായ സത്യകാമന്റെ അടുക്കൽ |
| ബ്രഹ്മചര്യം ഉവാസഹ | =ബ്രഹ്മചര്യം പാർത്തു |
| ദ്വാദശവർഷാണി | =പന്ത്രണ്ടു വർഷം |
| തസ്യ അഗ്നീൻ | =അവന്റെ അഗ്നികളെ |
| പരിചചാര ഹ | =പരിചരിച്ചു. |
| സഃ | =അവൻ=ആ ആചാര്യൻ |
| അന്യാൻ അന്തേവാസിനഃ | =മററു ശിഷ്യന്മാരെ |
| സമാവർത്തയൻ | =സമാവർത്തിപ്പിച്ചിട്ടും— സ്വാധ്യായം ഗ്രഹിപ്പിച്ചു തിരിച്ചയച്ചിട്ടും |

| | |
|---|---|
| തം | —അവനെ—ഉപകോസല നെ |

ന സമാവർത്തയതി സ്മ ഹ വൈ—സമാവർത്തിപ്പിച്ചില്ല.

ഭാഷ്യം:— കമലൻെറ പുത്രനായ ഉപകോസലൻ എന്ന ഒരുവൻ, ജബാലയുടെ പുത്രനായ സത്യകാമൻെറ അടുക്കൽ ബ്രഹ്മചര്യം പാർത്തുപോൽ. പന്ത്രണ്ടുവർഷം അവൻ ആചാര്യൻെറ അഗ്നികാംകൾ പരിചരണം ചെയ്തുവ ത്രേ. ആ ആചാര്യൻ മററു ബ്രഹ്മചാരികളെ എല്ലാം സ്വാധ്യായം പഠിപ്പിച്ചു സമാവർത്തനം ചെയ്യിച്ചിട്ടും (സ്വ ഗൃഹങ്ങളിലേയ്ക്കയയ്ക്കുക) ഉപകോസലനെ ഒരുവനെമാത്രം സമാവർത്തനം ചെയ്യിച്ചില്ല. 1

ഉപ:— തം ജായോവാച:— തപ്തോ ബ്രഹ്മചാരീ കുശലമഗ്നീൻ പരിചാരീൽ മാ ത്വാ ƒഗ്നയഃ പരിപ്രോ ചൻ; പ്രബ്രൂഹ്യസ്മാ ഇതി. തസ്മൈഹാ പ്രോച്യൈവ പ്രവാസാം ചക്രേ. 2

| | |
|---|---|
| തം | —അവനോടു് — ആ ആചാര്യ നോടു് |
| ജായാ ഉവാച | —ഭാര്യ പറഞ്ഞു:— |
| ബ്രഹ്മചാരീ | —"ഈ ബ്രഹ്മചാരി |
| തപ്തഃ | —തപ്തനായിട്ടു്—വളരെ കായക്ലേ ശം ചെയ്തു് |
| കുശലം | —വേണ്ടവിധത്തിൽ |
| അഗ്നീൻ | —അഗ്നികളെ |
| പരിചാരീത് | —പരിചരിച്ചു. |
| ത്വാ | —അങ്ങേ |
| അഗ്നയഃ | —അഗ്നികാം |
| മാ പരിപ്രോചൻ | —നിന്ദിക്കരുതു്. |
| അസ്മൈ | —ഇവനു്—ഈബ്രഹ്മചാരിക്കു് |

| | |
|---|---|
| പ്രബ്രൂഹി | —വിദ്യ പറഞ്ഞുകൊടുക്കുക" |
| ഇതി | —എന്നു്. |
| തസ്മൈ | —അവനു്—ആ ഉപകോസലനു് |
| അപ്രോച്യ ഏവ | —പറഞ്ഞുകൊടുക്കാതെതന്നെ |
| പ്രവാസാംചക്രേ | —അവിടംവിട്ടു ദേശാന്തരത്തിൽ പൊയ്ക്കളഞ്ഞു. |

ഭാഷ്യം:— ആ ആചാര്യനോടു ഭാര്യ പറഞ്ഞു:— "ഈ ബ്രഹ്മചാരി, അങ്ങേയ്ക്കു വേണ്ട ശുശ്രൂഷചെയ്തു വളരെ കായക്ലേശം അനുഭവിച്ചുകഴിഞ്ഞിരിക്കുന്നു. അവൻ വേണ്ട വിധത്തിൽ അഗ്നിയെ പരിചരിച്ചു. അഗ്നികളിൽ ഭക്തിയുള്ള അവനെ അങ്ങു് സമാവർത്തിപ്പിക്കുന്നുമില്ല. നമ്മുടെ ഭക്തനെ സമാവർത്തിപ്പിക്കുന്നില്ലല്ലോ എന്നുവച്ചു് അഗ്നികൾ അങ്ങേ നിന്ദിക്കുവാൻ ഇടയാവരുതു്. അതിനാൽ ഈ ഉപകോസലനു് ഇഷ്ടമുള്ള വിദ്യ പറഞ്ഞുകൊടുക്കുക" ഇങ്ങനെ ഭാര്യ പറഞ്ഞിട്ടും ആചാര്യൻ ആ ശിഷ്യനു് ഒന്നും പറഞ്ഞുകൊടുക്കാതെ അവിടംവിട്ടു ദേശാന്തരത്തിൽ പൊയ്ക്കളഞ്ഞു. 2

ഉപ:— സ ഹ വ്യാധിനാƒനശിതും ദധ്രേ; തമാചാര്യജായോവാച:— ബ്രഹ്മചാരിന്നശാന, കിംനു നാശ്നാസീതി. സ ഹോവാച— ബഹവ ഇമേƒസ്മിൻ പുരുഷേ കാമാ നാനാത്യയാഃ, വ്യാധിഭിഃ പ്രതിപൂർണ്ണോƒസ്മി; നാശിഷ്യാമി ഇതി 3

| | |
|---|---|
| സഃ | —അവൻ—ആ ബ്രഹ്മചാരി |
| വ്യാധിനാ | —വ്യാധിനിമിത്തം— മനോദുഃഖം നിമിത്തം |
| അനശിതും | —അനശനം അനുഷ്ഠിക്കുന്നതിനു് |
| ദധ്രേ | —മനസ്സുവച്ചു—നിശ്ചയിച്ചു |
| തം | —അവനോടു് |

| | |
|---|---|
| ആചാര്യജായാ | =ആചാര്യന്റെ ഭാര്യ |
| ഉവാച | =പറഞ്ഞു;— |
| ബ്രഹ്മചാരിൻ | =അല്ലയോ ബ്രഹ്മചാരിൻ |
| അശാന | =അശിക്കുക=ഭക്ഷണംകഴിക്കുക |
| കിംനു | =എന്താണ് |
| ന അശ്നാസി | =ഭക്ഷണം കഴിക്കാത്തത്? |
| ഇതി | =എന്ന്. |
| സഃ | =അവൻ=ആ ബ്രഹ്മചാരി |
| ഉവാച ഹ | =പറഞ്ഞു:— |
| അസ്മിൻ പുരുഷേ | ="ഈ പുരുഷനിൽ |
| ഇമേ ബഹവഃ കാമാഃ | =ഈ പല കാമങ്ങൾ=(ഇച്ഛകൾ) |
| ബഹവഃ | =വളരെയുണ്ട്. |
| നാനാത്യയാ | =പല വഴിക്കു കടന്നുപോകുന്ന വ്യാധികളായിത്തീർന്നിരിക്കുന്നു. |
| വ്യാധിഭിഃ | =വ്യാധികളാൽ |
| അഹം | =ഞാൻ |
| പ്രതിപൂർണഃ അസ്മി | =പ്രതിപൂർണ്ണനായിരിക്കുന്നു. |
| ന അശിഷ്യാമി | =ഞാൻ ഭക്ഷണം കഴിക്കയില്ല" |
| ഇതി | =എന്ന് |

ഭാഷ്യം:— ആ ഉപകോസലൻ മനോദുഃഖത്താൽ, ഭക്ഷണം കഴിക്കാതിരിക്കുവാൻ നിശ്ചയിച്ചു. ഒന്നും മിണ്ടാതെ അഗ്നിഗൃഹത്തിൽ സ്ഥിതിചെയ്യുന്ന അവനോട് ആചാര്യന്റെ ഭാര്യ പറഞ്ഞു:— "അല്ലയോ ബ്രഹ്മചാരീ, ഭക്ഷണം കഴിക്കുക; നീ എന്താണു ഭക്ഷണം കഴിക്കാതിരിക്കുന്നത്?" അവൻ ഉത്തരംപറഞ്ഞു:— "അകൃതാർത്ഥനും പ്രാകൃതനുമായ ഈ പുരുഷനു, കർത്തവ്യത്തെക്കുറിച്ചു വളരെ ഇച്ഛകൾ ഉണ്ട്. പലപ്രകാരത്തിൽ കടന്നുപോകുന്ന ആ കർത്തവ്യചിന്തകളാകുന്ന വ്യാധികളാൽ ഞാൻ പൂർണ്ണനായിരിക്കുന്നു. അതിനാൽ ഞാൻ ഭക്ഷണം കഴിക്കയില്ല"

ഉപ:— അഥ ഹാഗ്നയഃ സമൂദിരേ:— തപ്തോ ബ്രഹ്മ ചാരീ കുശലം നഃ പര്യ്യചാരീത്, ഹന്താസ്മൈ പ്രബ്രവാ മേതി. തസ്മൈ ഹോചു:— പ്രാണോ ബ്രഹ്മ, കം ബ്രഹ്മ, ഖം ബ്രഹ്മ, ഇതി. 4

| | |
|---|---|
| അഥ | —അനന്തരം |
| അഗ്നയഃ | —അഗ്നികൾ |
| സമൂദിരേഹ | —ഒരുമിച്ചുചേൎന്നു പറഞ്ഞു:— |
| ബ്രഹ്മചാരീ തപ്തഃ | —"ബ്രഹ്മചാരി തപ്തനായിട്ടു് |
| നഃ | —നമ്മളെ |
| കുശലം | —വേണ്ടവിധത്തിൽ |
| പര്യ്യചാരീത് | —ചരിചരിച്ചു. |
| ഹന്ത | —ഇപ്പോൾ |
| അസ്മൈ | —ഇവനു് |
| പ്രബ്രവാമ | —നാം പറഞ്ഞുകൊടുക്കണം" |
| ഇതി | —എന്നു്. |
| തസ്മൈ | —അവനു്—ആ ബ്രഹ്മചാരിക്കു് |
| ഊചുഃ ഹ | —പറഞ്ഞുകൊടുത്തു:— |
| പ്രാണഃ ബ്രഹ്മ | —"പ്രാണൻ ബ്രഹ്മമാകുന്നു. |
| കം ബ്രഹ്മ | —കം ബ്രഹ്മമാകുന്നു. |
| ഖം ബ്രഹ്മ | —ഖം ബ്രഹ്മമാകുന്നു." |
| ഇതി | —എന്നു് |

ഭാഷ്യം:— മേൽപറഞ്ഞപ്രകാരം പറഞ്ഞിട്ടു ബ്രഹ്മ ചാരി വിരമിച്ചപ്പോൾ, ഉപകോസലൻെറ ശുശ്രൂഷകൊ ണ്ടു സന്തുഷ്ടരായിരുന്ന അഗ്നികൾ കാരുണ്യാവിഷ്ടരാ യിട്ടു, മൂന്നും ഒരുമിച്ചുചേൎന്നു പറഞ്ഞു:— "ഇപ്പോൾ നമ്മു ടെ ഭക്തനും ദുഃഖിതനും, തപസ്വിയും ശ്രദ്ധാലുവുമായ ഈ ബ്രഹ്മചാരിക്കു നാമെല്ലാവരുംകൂടി ബ്രഹ്മവിദ്യ ഉപ

ദേശിച്ചുകൊടുക്കണം.'' ഇങ്ങനെ തീർച്ചപ്പെടുത്തിയിട്ട്, അവർ അവനു പറഞ്ഞുകൊടുത്തു:— "പ്രാണൻ ബ്രഹ്മമാകുന്നു, കം ബ്രഹ്മമാകുന്നു, ഖം ബ്രഹ്മമാകുന്നു.'' 4

ഉപ:— സ ഹോവാച:— വിജാനാമ്യഹം യത് പ്രാണോ ബ്രഹ്മ, കം ച തു ഖം ച ന വിജാനാമീതി. തേ ഹോചുഃ:— യദ്വാവ കം, തദേവ ഖം, യദേവ കം, തദേവ കമിതി, പ്രാണം ച ഹാസ്മൈ തദാകാശം ചോചുഃ 5

| | |
|---|---|
| സഃ | =അവൻ=ഉപകോസലൻ |
| ഉവാച ഹ | =പറഞ്ഞു— |
| പ്രാണഃ ബ്രഹ്മ ഇതി യത് | ="പ്രാണൻ ബ്രഹ്മമാകുന്നു എന്നതു് ഏതോ |
| തത് | =അതിനെ |
| അഹം വിജാനാമി | =ഞാൻ അറിയുന്നു. |
| കിംതു | =എന്നാൽ |
| കം ച ഖം ച | =കത്തേയും ഖത്തേയും |
| ന വിജാനാമി | =ഞാൻ അറിയുന്നില്ല" |
| ഇതി | =എന്നു്. |
| തേ | =അവർ=ആ അഗ്നികൾ |
| ഊചുഃ ഹ | =പറഞ്ഞു:— |
| കം യത് വാവ | =കം എന്നുപറഞ്ഞതു് ഏതോ |
| തത് ഏവ | =അതുതന്നെയാണ് |
| ഖം | =ഖം എന്നു പറഞ്ഞതു്. |
| യത് ഏവ ഖം | =ഏതാണോ ഖം എന്നുപറഞ്ഞതു് |
| തത് ഏവ കം | =അതുതന്നെയാണു കം എന്നു പറയുന്നതു്" |
| ഇതി | =എന്നു് |
| അസ്മൈ | =ഇവന്നു് |
| പ്രാണം ച | =പ്രാണനേയും |

തദാകാശം ച —പ്രാണന്റെ ആകാശത്തെയും — ഹൃദയാകാശത്തെയും

ഊചുഃ ഹ —പറഞ്ഞുകൊടുത്തു.

ഭാഷ്യം:— ആ ബ്രഹ്മചാരി പറഞ്ഞു:— "പ്രാണൻ ബ്രഹ്മമാകുന്നു എന്നു നിങ്ങൾ പറഞ്ഞതു് എനിക്കു മനസ്സിലായി. എന്തെന്നാൽ, അതിലെ പദാൎത്ഥം പ്രസിദ്ധമായിട്ടുള്ളതാണു്. ഏതു വായുവിശേഷമുള്ളപ്പോൾ ജീവനമുണ്ടായിരിക്കുന്നുവോ, പൊയ്പ്പോകുമ്പോൾ ജീവനമില്ലാതിരിക്കുന്നുവോ ആ വായുവിശേഷത്തിലാണു്, ലോകത്തിൽ പ്രാണശബ്ദം രൂഢമായിരിക്കുന്നതു്. അതിനാൽ, പ്രാണൻ ബ്രഹ്മമാണെന്നു പറഞ്ഞതു യുക്തംതന്നെ. എന്നാൽ കം എന്നും ഖം എന്നും പറഞ്ഞതെന്താണെന്നു് എനിക്കു മനസ്സിലായില്ല."

പൂർവപക്ഷം:— 'കം' എന്നതു സുഖവിഷയവും 'ഖം' എന്നതു് ആകാശവിഷയവും ആകയാൽ ഇതു രണ്ടും പ്രസിദ്ധാൎത്ഥകങ്ങളായ ശബ്ദങ്ങളാണല്ലോ. ആ സ്ഥിതിക്കു ബ്രഹ്മചാരിക്കു മനസ്സിലാകാത്തതെന്താണു്?

സമാധാനം:— കം എന്ന ശബ്ദത്താൽ പറയപ്പെടുന്ന സുഖം ക്ഷണപ്രധ്വംസിയായതുകൊണ്ടും ഖം എന്ന ശബ്ദത്തിന്റെ അൎത്ഥമായ ആകാശം അചേതനമായതുകൊണ്ടും അവയ്ക്കു് ബ്രഹ്മത്വം എങ്ങനെയാണു് ഉണ്ടാവുക? ഭഗവാന്മാരായ അഗ്നികളുടെ വാക്യം അപ്രമാണമാകാനും വഴിയില്ല. അതുകൊണ്ടാണു് ബ്രഹ്മചാരി, എനിക്കു മനസ്സിലായില്ലെന്നു പറഞ്ഞതു്.

ഇങ്ങനെ പറഞ്ഞ ബ്രഹ്മചാരിയോടു് അഗ്നികൾ പറഞ്ഞു:— "ഞങ്ങൾ 'കം' എന്നു പറഞ്ഞതേതോ അതു തന്നെയാണു ഖം (—ആകാശം) "ഇങ്ങനെ ഖത്താൽ വിശേ

ഷിപ്പിക്കപ്പെടുന്ന കം, നീലത്താൽ വിശേഷിപ്പിക്കപ്പെടുന്ന ഉല്പലം രക്താദികളിൽനിന്നു വ്യാവൎത്തിപ്പിക്കപ്പെടുന്നതുപോലെ, വിഷയേന്ദ്രിയസംയോഗജന്യമായ സുഖത്തിൽനിന്നു വേർതിരിക്കപ്പെടുന്നു. ഖം (=ആകാശം) എന്നു പറഞ്ഞതേതോ, അതുതന്നെ കം എന്നു് അറിയുക. ഇങ്ങനെ സുഖത്താൽ വിശേഷിപ്പിക്കപ്പെടുന്ന ആകാശം, നീലോല്പലം രക്താദികളിൽനിന്നെന്നപോലെതന്നെ, ഭൌതികാകാശത്തിൽനിന്നു വേർതിരിക്കപ്പെടുന്നു. സുഖമെന്നു പറഞ്ഞതു് ആകാശത്തിലുള്ള സുഖമാണെന്നും, വേറെ ലൌകികമായിട്ടുള്ളതല്ലെന്നും, ആകാശമെന്നു പറഞ്ഞതു സുഖാശ്രയമായിട്ടുള്ള ആകാശമാണെന്നും അല്ലാതെ ഭൌതികമായിട്ടുതല്ലെന്നും സാരം.

പൂർവപക്ഷം:— ആകാശത്തെ സുഖംകൊണ്ടു വിശേഷിപ്പിക്കുന്നതാണിഷ്ടമെങ്കിൽ, "യദേവ ഖം തദേവ കം" എന്നുമാത്രം മതി, "യദ്വാവ കം തദേവ ഖം" എന്നതു അധികമാണു്. ഇനി, ആകാശംകൊണ്ടു സുഖത്തെ വിശേഷിപ്പിക്കുന്നതിനാണുദ്ദേശമെങ്കിലോ "യദ്വാവ കം തദേവ ഖം" എന്നതുമാത്രം മതിയാകും. "യദേവ ഖം തദേവ കം" എന്നുള്ളതു വേണ്ട;

സമാധാനം:— സുഖത്തേയും ആകാശത്തേയും രണ്ടിനേയും, ലൌകികസുഖത്തിൽനിന്നും, ഭൌതികാകാശത്തിൽനിന്നും വ്യാവൎത്തിപ്പിക്കുന്നതാണിഷ്ടമെന്നു പറഞ്ഞില്ലേ?

പൂർവപക്ഷം:— സുഖംകൊണ്ടു് ആകാശത്തെ വിശേഷിപ്പിച്ചാൽ, അൎത്ഥംകൊണ്ടു രണ്ടിന്റേയും വ്യാവൃത്തി കിട്ടുമല്ലോ.

സമാധാനം:— അതു സത്യംതന്നെ, എന്നാൽ അങ്ങനെ പറയുമ്പോഴം, സുഖംകൊണ്ടു വിശേഷിപ്പിക്കപ്പെട്ട

ആകാശത്തെയാണു ധ്യാനിക്കേണ്ടതായി വിധിച്ചിട്ടുള്ള തെന്നും, അല്ലാതെ ആകാശത്തിൻെറ ഗുണവും വിശേഷണ വുമായ സുഖത്തിനു ധ്യേയത്വം വിധിച്ചിട്ടില്ലെന്നും വരും. സുഖത്തെ ആകാശത്തിൻെറ വിശേഷണമായി എടുത്തിട്ടു ള്ളതിൻെറ സാമത്ഥ്യം വിശേഷ്യത്തെ നിയമിക്കുന്നതു കൊണ്ടു് — അതായതു് ആകാശത്തെ ഭൗതികാകാശത്തിൽ നിന്നു വ്യാവൎത്തിപ്പിക്കുന്നതുകൊണ്ടുതന്നെ ക്ഷയിച്ചുപോ കം. അതിനാൽ, ആകാശസ്ഥമായ സുഖവും ധ്യേയമാ ണെന്നു കിട്ടുന്നതിനുവേണ്ടി, ആകാശംകൊണ്ടു സുഖത്തേ യും വിശേഷിപ്പിച്ചിരിക്കുന്നു. ഇതെങ്ങനെയാണു നിശ്ച യിച്ചതെന്നു ചോദിക്കയാണെങ്കിൽ, പറയാം. "കം ബ്രഹ്മ" എന്നു്, 'കം' ശബ്ദവും ബ്രഹ്മശബ്ദത്തോടു സംബ ന്ധിച്ചിരിക്കുന്നതുകൊണ്ടു്, ആകാശസ്ഥമായ സുഖത്തി നും ധ്യേയത്വം വിവക്ഷിച്ചിട്ടുണ്ടെന്നറിയാം. സുഖഗുണ വിശിഷ്ടമായ ആകാശത്തിനു മാത്രമേ ധ്യേയത്വം വിവ ക്ഷിച്ചിരുന്നുള്ളു എങ്കിൽ, ആദ്യമേതന്നെ അഗ്നികൾ, "കം ഖം ബ്രഹ്മ" എന്നു പറയുമായിരുന്നു. അങ്ങനെ പറ ഞ്ഞില്ല. പിന്നെയോ, "കം ബ്രഹ്മ, ഖം ബ്രഹ്മ" എന്നാണു പറഞ്ഞതു്. അതിനാൽ ബ്രഹ്മചാരിയുടെ അജ്ഞാനം നീക്കുന്നതിനായി, "യദ്വാവ കം എന്നുതുടങ്ങി, 'കം' ശബ്ദത്തിനും 'ഖം' ശബ്ദത്തിനും പരസ്പരം വി ശേഷണത്വവും വിശേഷ്യത്വവും നിർദ്ദേശിച്ചതു യുക്തം തന്നെ.

ഇങ്ങനെ അഗ്നികൾ പറഞ്ഞ വാക്യാൎത്ഥത്തെ, നമ്മുടെ അറിവിനായി ശ്രുതി, "പ്രാണം ച ഹാസ്മൈ" എന്നുതുടങ്ങിപ്പറയുന്നു:— (തദാകാശം = അവനെ (പ്രാണ നെ) സംബന്ധിച്ച ആകാശം = പ്രാണനു് ആശ്രയമായ ആകാശം അതായതു ഹൃദയാകാശമെന്നൎത്ഥം; സുഖഗുണ

വിശിഷ്ടമായ ആകാശം അതാണല്ലോ) സുഖഗുണവിശി ഷ്ടമായ ആ ആകാശത്തെ ബ്രഹ്മമെന്നും, അതിനോടുള്ള സംപക്കംകൊണ്ടുതന്നെ. അതിൽ സ്ഥിതിചെയ്യുന്ന പ്രാ ണനെ ബ്രഹ്മമെന്നും ഇങ്ങനെ പ്രാണനേയും ആകാശ ത്തേയും ചേർത്തു രണ്ടു ബ്രഹ്മമെന്നു് അഗ്നികൾ ബ്രഹ്മ ചാരിക്കു പറഞ്ഞുകൊടുത്തു എന്നത്ഥം.

നാലാമധ്യായം പത്താം ഖണ്ഡം കഴിഞ്ഞു.

---

നാലാമധ്യായം പതിനൊന്നാം ഖണ്ഡം.

ഉപ:— അഥ ഹൈനം ഗാർഹപത്യോഽനുശശാസ:— പൃഥിവ്യഗ്നിരന്നമാദിത്യ ഇതി; യ ഏഷ ആദിത്യേ പുരുഷോ ദൃശ്യതേ, സോഽഹമസ്മി, സ ഏവാഹമസ്മി; ഇതി.

| | |
|---|---|
| അഥ | =പിന്നെ |
| ഏനം | =ഇവനെ=ഈ ഉപകോസലനെ |
| ഗാർഹപത്യഃ | =ഗാർഹപത്യൻ എന്ന അഗ്നി |
| അനുശശാസ | =അനുശാസിച്ചു:— |
| പൃഥിവീ, അഗ്നിഃ, അന്നം, ആദിത്യഃ | ="പൃഥിവി, അഗ്നി, അന്നം, ആദിത്യൻ |
| ഇതി (മമതനവഃ) | =എന്നിവ എന്റെ തനുക്കളാകു ന്നു. |
| ആദിത്യേ | =ആദിത്യനിൽ |
| യഃ പുരുഷഃ | =ഏതു പുരുഷനാണോ |
| ഏഷഃ ദൃശ്യതേ | =ഈ കാണപ്പെടുന്നതു്, |
| സഃ | =ആ പുരുഷൻ |
| അഹം അസ്മി | =ഞാൻ ആകുന്നു. |
| അഹം | =ഞാൻ |

സഃ ഏവ അസ്മി ഇതി =അവൻതന്നെയാകുന്നു.'' എന്നു്

ഭാഷ്യം:— അഗ്നികൾ എല്ലാവരുംകൂടി, ബ്രഹ്മചാരിക്കു ബ്രഹ്മത്തെ പറഞ്ഞുകൊടുത്തതിന്റെ ശേഷം, പ്രത്യേകം അവരവനെ സംബന്ധിച്ച വിദ്യയെ പറഞ്ഞുകൊടുക്കുവാൻ തുടങ്ങി. അതിൽ ആദ്യമായി ഗാർഹപത്യനെന്ന അഗ്നി അനുശാസിച്ചു:— "പൃഥിവി, അഗ്നി, അന്നം, ആദിത്യൻ എന്നീ നാലും എന്റെ ശരീരങ്ങളാകുന്നു. അതിൽ ആദിത്യനിൽ ഈ കാണപ്പെടുന്ന പുരുഷൻ ഞാനാകുന്നു. മറിച്ചും ഞാൻ ആദിത്യനിൽ കാണപ്പെടുന്ന പുരുഷൻതന്നെയാകുന്നു. ഭോജ്യത്വരൂപമായ ലക്ഷണത്തോടുകൂടിയ പൃഥിവിക്കും അന്നത്തിനും എന്നോടുള്ള സംബന്ധംപോലെയുള്ളതല്ല, ഞങ്ങൾ(ആദിത്യനും ഗാർഹപത്യനും) തമ്മിലുള്ള സംബന്ധം. അത്തൃത്വം പക്തൃത്വം പ്രകാശകത്വം എന്നീ ധർമ്മങ്ങൾ രണ്ടുപേർക്കും ഒരുപോലെയാകയാൽ രണ്ടുപേർക്കും തമ്മിൽ ഒട്ടും ഭേദമില്ല; ഒന്നുതന്നെയാണു്. എന്നാൽ പൃഥിവിക്കും അന്നത്തിനും ഞങ്ങളോടു (ഗാർഹപത്യാദിത്യന്മാരോടു) സംബന്ധം ഭോജ്യമെന്ന നിലയിലാണു്." 1

ഉപ:— സ യ ഏതമേവം വിദ്വാനുപാസ്തേ ƒപഹതേ പാപകൃത്യാം, ലോകീ ഭവതി, സർവമായുരേതി, ജ്യോഗ് ജീവതി, നാസ്യാവരപുരുഷാഃ ക്ഷീയന്തേ; ഉപ വയം തം ഭുഞ്ജാമോ ƒസ്മിംശ്ച ലോകേ ƒമുഷ്മിം ശ്ച; യ ഏതമേവം വിദ്വാനുപാസ്തേ. 2

ഏവം വിദ്വാൻ =ഇപ്രകാരമറിഞ്ഞു്
ഏതം =ഇവനെ=ഈ ഗാർഹപത്യാഗ്നിയെ
യഃ ഉപാസ്തേ =ആർ ഉപാസിക്കുന്നുവോ,
സഃ =അവൻ

| | |
|---|---|
| പാപകൃത്യാം | =പാപകർമ്മത്തെ |
| അപഹതേ | =അപഹനിക്കുന്നു=നശിപ്പിച്ചു കളയുന്നു. |
| ലോകീ ഭവതി | =ലോകമുള്ളവനായിത്തീരുന്നു. |
| സർവം ആയുഃ | =മുഴുവൻ ആയുസ്സിനേയും |
| ഏതി | =പ്രാപിക്കുന്നു. |
| ജ്യോക്ജീവതി | =ഉജ്ജ്വലമായി ജീവിക്കുന്നു. |
| അസ്യ | =ഇവൻെറ |
| അവരപുരുഷാഃ | =താഴെയുള്ളവർ=പിൽക്കാലമുള്ളവർ |
| ന ക്ഷീയന്തേ | =ക്ഷയിക്കയില്ല; |
| അസ്മിൻ ലോകേ ച | =ഈ ലോകത്തിലും |
| അമുഷ്മിൻ ച | =പരലോകത്തിലും. |
| തം ഉപഭുഞ്ജാമഃ | =അവനെ ഞങ്ങൾ പാലിക്കുന്നു. |
| ഏവം വിദ്വാൻ | =ഇപ്രകാരം അറിഞ്ഞുകൊണ്ട് |
| ഏതം | =ഇവനെ=ഈ ഗാർഹപത്യാഗ്നിയെ |
| യഃ ഉപാസ്തേ | =ആർ ഉപാസിക്കുന്നുവോ, |
| (തസ്യ | =അവന്ന് |
| ഏതത്ഫലം) | =ഈ ഫലം സിദ്ധിക്കും. |

ഭാഷ്യം:— ആരെങ്കിലും ഇങ്ങനെ അറിഞ്ഞു്, അന്നമായും അന്നാദമായും നാലായി വിഭജിക്കപ്പെട്ടിരിക്കുന്ന ഈ ഗർഹപത്യാഗ്നിയായ എന്നെ ഉപാസിക്കുന്നതായാൽ അവൻ പാപകർമ്മത്തെ നശിപ്പിക്കും. ഞങ്ങളുടെ വകയായ അഗ്നിലോകത്തിന്ന ഞങ്ങൾക്കുള്ളതുപോലെ തന്നെ അവന്നും അവകാശമുണ്ടായിരിക്കും. ഈ ലോകത്തിൽ മുഴുവനായുസ്സും (നൂറുവർഷം) അവന്ന ലഭിക്കും. ഉജ്ജ്വലമായി ജീവിക്കും. അപ്രസിദ്ധനായിരിക്കയില്ലെ

ന്നത്ഥം. ഇവൻെറ സന്താനപരമ്പരയ്ക്കു വിച്ഛേദം വരികയില്ല. ജീവിച്ചിരിക്കുമ്പോഠം ഈ ലോകത്തിലും മരിച്ചതിൻെറശേഷം പരലോകത്തിലും അവനെ ഞങ്ങഠം പാലിക്കും,'' ഇപ്രകാരമറിഞ്ഞു എന്നെ (ഗാർഹപത്യാഗ്നിയെ) ഉപാസിക്കുന്നവന്നു് ഈ ഫലം ലഭിക്കും. 2

നാലാമദ്ധ്യായത്തിൽ പതിനൊന്നാം ഖണ്ഡം കഴിഞ്ഞു.

---

## നാലാമദ്ധ്യായത്തിൽ പന്ത്രണ്ടാം ഖണ്ഡം

ഉപ:— അഥ ഹൈനമന്വാഹാൎയ്യപചനോ൪നുശശാസ:— "ആപോ ദിശോ, നക്ഷത്രാണി, ചന്ദ്രമാ ഇതി; യ ഏഷ ചന്ദ്രമസി പുരുഷോ ദൃശ്യതേ സോ൪ഹമസ്മി, സ ഏവാ ഹമസ്മീതി.

| | |
|---|---|
| അഥ | = അനന്തരം |
| ഏനം | = ഇവനെ |
| അന്വാഹാൎയ്യപചനഃ | = അന്വാഹാൎയ്യപചനൻ = ദക്ഷിണാഗ്നി |
| അനുശശാസ | = അനുശാസിച്ചു:— |
| ആപഃ, ദിശഃ, നക്ഷത്രാണി, ചന്ദ്രമാഃ ഇതി | = "അപ്പുകഠം, ദിക്കുകഠം, നക്ഷത്രങ്ങഠം, ചന്ദ്രൻ എന്നിങ്ങനെ എനിക്കു നാലു ശരീരങ്ങഠം ഉണ്ടു്. |
| ചന്ദ്രമസി | = ചന്ദ്രമസ്സിൽ |
| യഃ പുരുഷഃ | = ഏതു പുരുഷനാണോ |
| ഏഷഃ ദൃശ്യതേ | = ഈ കാണപ്പെടുന്നതു്, |
| സഃ അഹം അസ്മി | = അവൻ ഞാനാകുന്നു. |
| അഹം സഃ ഏവ അസ്മി ഇതി | = ഞാൻ അവൻതന്നെയാകുന്നു" എന്നു്. |

ഭാഷ്യം:— അനന്തരം ദക്ഷിണാഗ്നി അവനെ അനു ശാസിച്ചു: — "അപ്പുകൾ, ദിക്കുകൾ, നക്ഷത്രങ്ങൾ, ചന്ദ്രൻ ഈ നാലും എൻെറ ശരീരങ്ങളാകുന്നു. അന്വാഹാര്യപചന നായ ഞാൻ നാലുവിധത്തിൽ എന്നെ പകുത്തു സ്ഥിതി ചെയ്യുന്നു. അതിൽ, ചന്ദ്രനിൽ ഈ കാണപ്പെടുന്ന പുരു ഷൻ ഞാൻ ആകുന്നു. ഞാൻ ആ പുരുഷൻതന്നെയാകുന്നു." അന്നസംബന്ധത്താലും ജ്യോതിസ്സെന്ന നില ഒരുപോലെ ഉള്ളതുകൊണ്ടും, ദക്ഷിണദിക്കിനോടുള്ള സംബന്ധത്താലും ദക്ഷിണാഗ്നിയും ചന്ദ്രനും ഒന്നുതന്നെ ആകുന്നു. അപ്പു കൾക്കും നക്ഷത്രങ്ങൾക്കും, മുമ്പുപറഞ്ഞ രീതിക്ക് അന്നമെന്ന നിലയിലാണു ദക്ഷിണാഗ്നിയോടും ചന്ദ്ര നോടും സംബന്ധം. നക്ഷത്രങ്ങൾ ചന്ദ്രന് അനുഭവിക്കു വാനുള്ളവയാണെന്നു പ്രസിദ്ധിയുണ്ട്. ഗാർഹപത്യനു പൃഥിവി അന്നമായതുപോലെ, അന്നത്തെ ഉൽപാദിപ്പി ക്കുന്നതുകൊണ്ടുതന്നെ ആണ് അപ്പുകൾ ദക്ഷിണാഗ്നി യുടെ അന്നമാകുന്നതും. മററുള്ളവ എല്ലാം തുല്യംതന്നെ.

ഉപ:— സ യ ഏവമേതം വിദ്വാനുപാസ്തേഽപഹതേ പാപകൃത്യാം, ലോകീഭവതി, സർവമായുരേതി, ജ്യോഗ് ജീവതി; നാസ്യാവരപുരുഷാഃ ക്ഷീയന്തേ; ഉപ വയം തം ഭുഞ്ജാമോഽസ്മിംശ്ച ലോകേഽമുഷ്മിംശ്ച യ ഏതമേവം വിദ്വാനുപാസ്തേ. 2

ഇതിൻെറ അന്വയവും വ്യാഖ്യാനവും മുമ്പിലത്തെ ഖണ്ഡത്തിൽ കൊടുത്തിട്ടുള്ളതുപോലെതന്നെ,

നാലാമധ്യായത്തിൽ പന്ത്രണ്ടാം ഖണ്ഡം കഴിഞ്ഞു.

———

നാലാമധ്യായത്തിൽ പതിമ്മൂന്നാം ഖണ്ഡം

ഉപ:— അഥ ഹൈനമാഹവനീയോഽനുശശാസ:— പ്രാണ ആകാശോ ദ്യൗർവിദ്യുദിതി; യ ഏഷ വിദ്യുതി പുരുഷോ ദൃശ്യതേ സോഽഹമസ്മി; സ ഏവാഹമസ്മീതി 1

| | |
|---|---|
| അഥ | =അനന്തരം |
| ആഹവനീയഃ | =ആഹവനീയൻ |
| ഏനം | =ഇവനെ |
| അനുശശാസ | =അനുശാസിച്ചു:— |
| പ്രാണഃ, ആകാശഃ, ദ്യൗഃ, വിദ്യുത് ഇതി | ="പ്രാണൻ, ആകാശം ദ്യോവു്, വിദ്യുത്തു്, എന്നിങ്ങനെ നാലു തനുക്കളും എനിക്കും ഉണ്ടു് |
| വിദ്യുതി | =വിദ്യുത്തിൽ |
| യഃ പുരുഷഃ | =ഏതു പുരുഷനാണോ |
| ഏഷഃ ദൃശ്യതേ | =ഈ കാണപ്പെടുന്നതു്. |
| സഃ | =അവൻ=ആ പുരുഷൻ. |
| അഹം അസ്മി | =ഞാനാകുന്നു. |
| അഹം | =ഞാൻ |
| സഃ ഏവ അസ്മി | =അവൻതന്നെ ആകുന്നു." |
| ഇതി | =എന്നു്. |

ഭാഷ്യം:— അനന്തരം ആഹവനീയൻ എന്ന അഗ്നി ഇവനെ അനുശാസിച്ചു:— "പ്രാണൻ, ആകാശം, ദ്യോവു്, വിദ്യുത്തു് എന്നു് എനിക്കും നാലു ശരീരങ്ങളും ഉണ്ടു്." "യ ഏഷ വിദ്യുതിപുരുഷോ ദൃശ്യതേ" ഇത്യാദി ഭാഗത്തിന്റെ വ്യാഖ്യാനം മുമ്പിലത്തെപ്പോലെതന്നെ. ആഹവനീയനും വിദ്യുത്തിലുള്ള പുരുഷനും തമ്മിൽ അഭേദം പറയുന്നതു സാദൃശ്യം അടിസ്ഥാനപ്പെടുത്തിയാണു്. എന്നാൽ ദ്യോവും ആകാശവും, വിദ്യുത്തിനും ആഹവനീയനും ആശ്ര

യമായതുകൊണ്ടു അവയ്ക്ക് അവരോടു ഭോജ്യമെന്ന നിലയിലാണു സംബന്ധം. മററുള്ളതെല്ലാം മുൻപിലേപ്പോലെ തന്നെ. 1

ഉപ:— സ യ ഏതമേവം വിദ്വാനുപാസ്തേƒപഹതേ പാപകൃത്യാം ലോകീ ഭവതി സർവമായുരേതി; ജ്യോഗ് ജീവതി; നാസ്യാവരപുരുഷാഃ ക്ഷീയന്തേ; ഉപ വയം ഭുഞ്ജാമോƒസ്മിംശ്ച ലോകേ ƒമുഷ്മിംശ്ച, യ ഏതമേവം വിദ്വാനുപാസ്തേ

നാലാമധ്യായത്തിൽ പതിമ്മൂന്നാം ഖണ്ഡം കഴിഞ്ഞു.

---

## നാലാമധ്യായത്തിൽ പതിന്നാലാം ഖണ്ഡം

ഉപ:— തേ ഹോചുരുപകോസലൈഷാ സൌമ്യ തേƒസ്മദ്വിദ്യാ ƒƒത്മവിദ്യാചാƒƒചാര്യസ്തുതേ ഗതിം വക്തേതി. ആജഗാമ ഹാ ƒƒ ചാര്യസ്തമാചാര്യോƒഭ്യുവാദോപകോസല3 ഇതി 1

| | |
|---|---|
| തേ | —അവർ—ആ അഗ്നികൾ |
| ഊചുഃ ഹ | —പറഞ്ഞു:— |
| സോമ്യ ഉപകോസല | "—അല്ലയോ സൗമ്യനായ ഉപകോസല, |
| ഏഷാ | —ഇതാ, |
| തേ | —നിനക്കു് |
| അസ്മദ്വിദ്യാ | —ഞങ്ങളുടെ വിദ്യയും |
| ആത്മവിദ്യാ ച | —ആത്മവിദ്യയും |
| (ഉക്താ) | —പറയപ്പെട്ടിരിക്കുന്നു. |
| ആചാര്യഃ തു | —ആചാര്യനാകട്ടെ, |
| തേ | —നിനക്കു |
| ഗതിം | —ഗതിയെ |

| | |
|---|---|
| വക്താ | =പറഞ്ഞുതരും” |
| ഇതി | =എന്നു്. |
| അസ്യ ആചാര്യഃ | =ഇവൻെറ ആചാര്യൻ |
| ആജഗാമഹ | =വന്നു. |
| തം | =അവനെ |
| ആചാര്യഃ | =ആചാര്യൻ |
| ഉപകോസല3 | =“ഉപകോസലാാാ” |
| ഇതി | =എന്നു് |
| അഭ്യുവാദ | =വിളിച്ചു. |

ഭാഷ്യം:— പിന്നെ ആ അഗ്നികൾ എല്ലാവരുംകൂടി പറഞ്ഞു.— “അല്ലയോ സൗമ്യ, ഉപകോസല, ഇതാ നിനക്കു് ഞങ്ങളുടെ വിദ്യ (അഗ്നിവിദ്യയും ആത്മവിദ്യയും) പറഞ്ഞുതന്നിരിക്കുന്നു. ഇനി ആചാര്യൻ വിദ്യാഫലപ്രാപ്തിക്കായി നിനക്കു ഗതി പറഞ്ഞുതരും” ഇങ്ങനെ പറഞ്ഞു് അഗ്നികൾ വിരമിച്ചു. കുറേക്കാലം കഴിഞ്ഞപ്പോൾ അവൻെറ ആചാര്യൻ വന്നു. ആ ശിഷ്യനെ ആചാര്യൻ “ഉപകോസലാാാ” എന്നു വിളിച്ചു. 1

ഉപ:— ഭഗവ ഇതിഹ പ്രതിശുശ്രാവ. “ബ്രഹ്മവിദ ഇവ സ്യോമ്യ, തേ മുഖം ഭാതി; കോനുത്വാ ഽനുശശാസ ഇതി. “കോനുമാമനുശിഷ്യാദ് ഭോ” ഇതീഹാപേവ നിഹ്നുതേ. “ഇമേ നൂനമീദൃശാ അന്യാദൃശാ” ഇതീഹാഗ്നീനഭ്യൂദേ “കിംനു സോമ്യ, കിലതേ ഽവോച”ന്നിതി 2

| | |
|---|---|
| ഭഗവഃ ഇതി | =“ഭഗവാനേ” എന്നു് |
| പ്രതിശുശ്രാവ ഹ | =ഉപകോസലൻ വിളികേട്ടു. |
| സോമ്യ, | =അല്ലയോ സൗമ്യ, |
| തേ മുഖം | =നിൻെറ മുഖം |
| ബ്രഹ്മവിദഃ ഇവ | =ബ്രഹ്മവിത്തിൻെറ എന്നപോലെ |

| | |
|---|---|
| ഭാതി | —വിളങ്ങുന്നു |
| ത്വാ | —നിന്നെ |
| കഃ നു | —ആരാണ് |
| അനുശശാസ | —അനുശാസിച്ചതു്?" |
| ഇതി | —എന്നു് ആചാര്യൻ ചോദിച്ചു. |
| ഭോഃ | —"അല്ലയോ ഭഗവാനേ, |
| കഃ നു | —ആരാണ് |
| മാം | —എന്നെ |
| അനുശിഷ്യാത് | —അനുശാസിക്കുന്നതു്?'' |
| ഇതി | —എന്നു് |
| അപനിഹ്നുതേ ഇവഹ | —മറയ്ക്കുന്നതുപോലെ ഉപകോസലൻ പറഞ്ഞു. |
| അന്യാദൃശാഃ | —''മുമ്പ് വേറേവിധത്തിലിരുന്നവരും |
| ഈദൃശാഃ | —ഇപ്പോഠം ഈവിധത്തിലിരിക്കുന്നവരും ആയ |
| ഇമേ നൂനം | —ഇവർ (ഈ അഗ്നികഠം) തന്നെയായിരിക്കണം.'" |
| ഇതി | —എന്നു് |
| അഗ്നീൻ | —അഗ്നികളെ |
| അഭ്യൂദേഹ | —ചൂണ്ടിപ്പറഞ്ഞു. |
| സോമ്യ | — "അല്ലയോ സൗമ്യ, |
| തേ | —നിനക്കു് |
| കിംനു കില | —എന്താണ് |
| അവോചൻ | —അവർ പറഞ്ഞുതന്നതു്?" |
| ഇതി | —എന്നു് ആചാര്യൻ ചോദിച്ചു |

ആചാര്യൻ വിളിച്ചതിനു്, ''ഭഗവാനേ'' എന്നു് ഉപകോസലൻ വിളികേട്ടു. അനന്തരം ആചാര്യൻ ചോദിച്ചു:— ''അല്ലയോ സൗമ്യ, നിന്റെ മുഖം ബ്രഹ്മവിത്തിന്റെ

മുഖംപോലെയിരിക്കുന്നു. നിന്നെ അനുശാസിച്ചതു് ആരാണു്?'' ഇതുകേട്ട ശിഷ്യൻ, "അല്ലയോ ഭഗവാനേ, അങ്ങു ഇവിടംവിട്ടു പോയിരിക്കുമ്പോൾ എന്നെ ആരാണു് അനുശാസിക്കുന്നതു്?" എന്നു്, അഗ്നികൾ പറഞ്ഞുകൊടുത്ത കാര്യം നിഷേധിക്കാതെയും, എന്നാൽ അതു വേണ്ടതുപോലെ വെളിപ്പെടുത്താതെയും ഉത്തരം പറഞ്ഞു. "ഞാൻ പരിചരിച്ചിട്ടുള്ള ഈ അഗ്നികൾതന്നെയായിരിക്കണം എനിക്കു പറഞ്ഞുതന്നതു്. എന്തെന്നാൽ, ഇവർ മുമ്പു വേറൊരുവിധത്തിലിരുന്നവരാണു്; ഇപ്പോൾ ഇതാ അങ്ങേക്കണ്ടു വിറയ്ക്കുന്നതുപോലെ കാണപ്പെടുന്നു"എന്നു് അഗ്നികളേ ചൂണ്ടിക്കാണിച്ചുകൊണ്ടു സ്വരഭേദത്തോടുകൂടി, അവ്യക്തമായിപ്പറകയും ചെയ്തു. ഇതുകേട്ടു് ആചാര്യൻ, ശിഷ്യന്റെ ഭയത്തെ ശമിപ്പിച്ചുകൊണ്ടു ചോദിച്ചു:— "അല്ലയോ സൗമ്യ, അഗ്നികൾ എന്താണു് നിനക്കു പറഞ്ഞുതന്നതു്?''

ഉപ:— ഇദമിതി ഹ പ്രതിജജ്ഞേ, "ലോകാൻ വാവ കില സോമ്യതേ/വോചൻ; അഹം തു തേ തദ്വക്ഷ്യാമി, യഥാ പുഷ്കരപലാശ ആപോ ന ശ്ലിഷ്യന്ത ഏവമേവം വിദി പാപംകർമ്മ ന ശ്ലിഷ്യതേ'' ഇതി. "ബ്രവീതുമേ ഭഗവാ"നിതി. തസ്മൈ ഹോവാച.

| | |
|---|---|
| ഇദം ഇതി | —ഇങ്ങനെയാണു് എന്നു് |
| പ്രതിജജ്ഞേ | —ശിഷ്യൻ പ്രതിജ്ഞചെയ്തു. |
| സോമ്യ | —''അല്ലയോ സൗമ്യ, |
| തേ | —അവർ |
| ലോകാൻ വാവ | —ലോകങ്ങളെ മാത്രമാണു്, |
| അവോചൻ; | —പറഞ്ഞുതന്നതു്; |
| അഹം തു | —എന്നാൽ ഞാൻ, |
| തേ | —നിനക്കു് |

തത് വക്ഷ്യാമി —ആ ബ്രഹ്മത്തെപ്പറഞ്ഞുതരാം.
യഥാ —ഏതുപ്രകാരം
പുഷ്കരപലാശേ —താമരയിലയിൽ
ആപഃ —അപ്പുകൾ
ന ശ്ലിഷ്യന്തേ —പററുന്നില്ലയോ,
ഏവം —ഇപ്രകാരം
ഏവംവിദി —ബ്രഹ്മത്തെ ഞാൻ പറയാൻ പോകുന്നതുപോലെ അറിയുന്നവനിൽ
പാപം കർമ്മ —പാപമായ കർമ്മം
ന ശ്ലിഷ്യതേ —പററുകയില്ല"
ഇതി —എന്നു് ആചാര്യൻ പറഞ്ഞു,
ഭഗവാൻ മേ ബ്രവീതു ഇതി—"ഭഗവാൻ എനിക്ക പറഞ്ഞു തന്നാലും!" എന്ന ശിഷ്യൻ പറഞ്ഞു.
തസ്മൈ ഉവാചഹ —അവനു് ആചാര്യൻ പറഞ്ഞു കൊടുത്തു.

ഭാഷ്യം:— ഇങ്ങനെയാണു് എന്നു് പ്രതീകം മാത്രം അല്ലം ശിഷ്യൻ പറഞ്ഞു; അല്ലാതെ അഗ്നികൾ പറഞ്ഞു കൊടുത്തതെല്ലാം അതുപോലെ പറഞ്ഞില്ല. എന്തെന്നാൽ ആചാര്യൻ പറയുന്നു:— "അല്ലയോ സൗമ്യ, അഗ്നികൾ നിനക്കു് പൃഥിവ്യാദി ലോകങ്ങളെമാത്രമേ പറഞ്ഞുതന്നുള്ള, ബ്രഹ്മത്തെ മുഴുവൻ പറഞ്ഞുതന്നിട്ടില്ല. എന്നാൽ ഞാൻ, നീ കേൾക്കുവാനാഗ്രഹിക്കുന്ന ബ്രഹ്മത്തെ പറഞ്ഞുതരാം. ഞാൻ പറയുന്ന ബ്രഹ്മത്തിന്റെ മാഹാത്മ്യത്തെ കേട്ടുകൊള്ളുക:— താമരയിലയിൽ വെള്ളം പററാതിരിക്കുന്നതെങ്ങനെയോ, അതുപോലെ, ഞാൻ പറയാൻപോകുന്ന ബ്രഹ്മത്തെ അറിയുന്നവനിൽ പാപകർമ്മം സംബ

ന്ധിക്കയില്ല.'' ആചാര്യൻ ഇങ്ങനെ പറഞ്ഞപ്പോറം, "ഭഗവാൻ എനിക്കു പറഞ്ഞുതന്നാലും!" എന്നു ഉപകോസലൻ പറഞ്ഞു. ആചാര്യൻ അവനു പറഞ്ഞുകൊടുക്കുകയും ചെയ്തു. 3

നാലാമദ്ധ്യായത്തിൽ പതിന്നാലാം ഖണ്ഡം കഴിഞ്ഞു.

---

## നാലാമദ്ധ്യായത്തിൽ പതിനഞ്ചാം ഖണ്ഡം

ഉപ:— യ ഏഷോ ʃക്ഷിണി പുരുഷോ ദൃശ്യത, ഏഷ ആത്മേതി ഹോവാചൈതദമൃതമഭയമേതദ് ബ്രഹ്മേതി; തദ്യദ്യപ്യസ്മിൻ സപ്പിർവ്വോദകം വാ സിഞ്ചതി വർത്മനീ ഏവ ഗച്ഛതി.

| | |
|---|---|
| അക്ഷിണി | ="അക്ഷിയിൽ=കണ്ണിൽ |
| യഃ പുരുഷഃ | =ഏതു പുരുഷനാണോ, |
| ഏഷഃ ദൃശ്യതേ | =ഈ കാണപ്പെടുന്നതു്, |
| ഏഷഃ | =ഈ പുരുഷനാണു് |
| ആത്മാ | =ആത്മാവു് " |
| ഇതി | =എന്നു് |
| ഉവാചഹ | =പറഞ്ഞുകൊടുത്തു. |
| ഏതത് | ="ഞാൻ പറഞ്ഞ ഈ ആത്മതത്ത്വം |
| അമൃതം | =അമൃതവും=നശിക്കാത്തതും |
| അഭയം | =ഭയമില്ലാത്തതും ആകുന്നു. |
| ഏതത് | =ഇതു് |
| ബ്രഹ്മ | =ബ്രഹ്മമാകുന്നു" |
| ഇതി | =എന്നു്, |
| തത് അസ്മിൻ | =''പുരുഷൻെറ സ്ഥാനമായ ഈ അക്ഷിയിൽ |

| | |
|---|---|
| സപ്പിഃ വാ | —സപ്പിസ്സിനേ (നെ) യോ |
| ഉദകം വാ | —ഉദകത്തേയോ |
| യദ്യപി സിഞ്ചതി | —സേചനം ചെയ്താലും |
| വർത്മനീ ഏവ | —വർത്മങ്ങളെ (ഇമകളെ) തന്നെ |
| ഗച്ഛതി | —ഗമിക്കുന്നു" |

ഭാഷ്യം:— "ചക്ഷുസ്സിനെ ബാഹ്യവിഷയങ്ങളിൽ നിന്നു പിൻതിരിച്ചിട്ടുള്ളവരും ബ്രഹ്മചര്യം മുതലായ സാധനങ്ങൾ തികഞ്ഞിട്ടുള്ളവരും ശാന്തന്മാരും വിവേകികളുമായിട്ടുള്ളവരാൽ അക്ഷിയിൽ കാണപ്പെടുന്ന പുരുഷൻ ഏതോ ആ പുരുഷനാണ് പ്രാണികളുടെ ആത്മാവ്" എന്നു ആചാര്യൻ പറഞ്ഞു. ''ദൃഷ്ടേർദ്ര'ഷ്ടാ ചക്ഷുഷശ്ചക്ഷുഃ'' ഇത്യാദി വേറേ ശ്രുതിയുമുണ്ട്.

ഇവിടെ പൂർവപക്ഷം:— അഗ്നികൾ പറഞ്ഞതു് "ആചാര്യൻ നിനക്കു ഗതി പറഞ്ഞുതരും'' എന്നാണ്. ഗതിമാത്രം ആചാര്യൻ പറഞ്ഞുതരുമെന്നാണല്ലോ അതിന്റെ സാരം. ഇവിടെ ആചാര്യൻ, ആത്മാവേതാണെന്നും മററും പറഞ്ഞുകൊടുക്കുന്നു. അതിനാൽ അഗ്നികൾ പറഞ്ഞതു തെററിപ്പോയി; എന്നു മാത്രമല്ല, അഗ്നികൾക്കു, വരാൻപോകുന്ന വിഷയത്തെക്കുറിച്ചു പരിജ്ഞാനമില്ലെന്നും വന്നുകൂടുന്നു.

സമാധാനം:— ഈ ദോഷം പറവാനില്ല, ഉപാസിക്കപ്പെടേണ്ടതായി അഗ്നികൾ ഉപദേശിച്ച സുഖാകാശരൂപമായ ദ്രഷ്ടാവായിരിക്കുന്ന കാരണബ്രഹ്മത്തെത്തന്നെ, ഗതിയേ വ്യാഖ്യാനിക്കുന്നതിനുവേണ്ടി "അക്ഷിണി ദൃശ്യതേ" എന്നു അനുവദിക്കയാണ് ആചാര്യൻ ചെയ്തിരിക്കുന്നതു്.

ആചാര്യൻ തുടൻ പറഞ്ഞു:— "ഞാൻ പറഞ്ഞ ആത്മതത്ത്വം വിനാശമില്ലാത്തതും അതുകൊണ്ടുതന്നെ ഭയമില്ലാ

ത്തുമാകുന്നു. വിനാശശങ്കയുള്ളതിനു മാത്രമേ ഭയമുണ്ടാകുവാൻ ന്യായമുള്ളു. അതില്ലാത്തതിനാൽ ആത്മതത്വം അഭയമാകുന്നു. അതിനാൽതന്നെ ഇതു ബ്രഹ്മവും ആകുന്നു. (ബ്രഹ്മം = ബൃഹത്തു്. അനന്തമെന്നർത്ഥം.) എന്നു മാത്രമല്ല ബ്രഹ്മമായ ഈ അക്ഷിപുരുഷൻെറ മാഹാത്മ്യം ഇനിയും പറയാം:— "ആ പുരുഷൻെറ സ്ഥാനമായ ഈ അക്ഷിയിൽ നെയ്യോ, വെള്ളമോ ഒഴിച്ചാലും അതു ഇമകളിൽ (കൺപോളകളിൽ) തന്നെ പോകുന്നു. താമരയിലയിൽ വെള്ളം എന്നപോലെ അതു കണ്ണിൽ പററുന്നില്ല" സ്ഥാനത്തിനുപോലും ഈ മാഹാത്മ്യമുണ്ടെങ്കിൽ സ്ഥാനിയായ പുരുഷൻെറ നിരഞ്ജനത്വം പിന്നെ പറയാനുണ്ടോ? എന്നു സാരം. 1

ഉപ:— ഏതം സംയദ്വാമ ഇത്യാചക്ഷതേ, ഏതം ഹി സർവാണി വാമാന്യഭിസംയന്തി; സർവാണ്യേനം വാമാന്യഭിസംയന്തി യ ഏവം വേദ. 2

| | |
|---|---|
| ഏതം | = ഇവനെ = ഈ പുരുഷനെ |
| സംയദ്വാമഃ ഇതി | = സംയദ്വാമൻ എന്നു് |
| ആചക്ഷതേ | = പറയുന്നു. |
| ഹി | = എന്തെന്നാൽ |
| സർവാണി വാമാനി | = ശോഭനങ്ങളായിട്ടുള്ളവയെല്ലാം |
| ഏതം | = ഇവനെ = ഈ പുരുഷനെ |
| അഭിസംയന്തി | = അഭിസംഗമിക്കുന്നു. |
| ഏവം യഃ വേദ | = ഇപ്രകാരം ആർ അറിയുന്നുവോ |
| ഏനം | = ഇവനെ |
| സർവാണി വാമാനി | = ശോഭനങ്ങളായിട്ടുള്ളവയെല്ലാം |
| അഭിസംയന്തി | = അഭിസംഗമിക്കുന്നു. |

ഭാഷ്യം:— "മേൽപറഞ്ഞ പുരുഷനെ സംയദ്വാമൻ എന്നു പറയുന്നു. എന്തുകൊണ്ടെന്നാൽ, വാമങ്ങളായിട്ടു

ളളവ—ഭജിക്കേണ്ടവ—ശോഭനങ്ങളായിട്ടുള്ളവ എല്ലാം ഇവ നിൽ അന്തർഭവിച്ചിരിക്കുന്നു. അതുകൊണ്ടാണ് ഇവനെ സംയദ്വാമൻ എന്നു പറയുന്നത്. അതുപോലെ, ഈ ഗുണ ത്തോടുകൂടി ഈ പുരുഷനെ ഉപാസിക്കുന്നവനിലും ശോഭന ങ്ങളായിട്ടുള്ളവ എല്ലാം അന്തർഭവിക്കും." 2

ഉപ:— ഏഷ ഉ ഏവ വാമനീരേഷ സർവാണി വാ- മാനി നയതി; സർവാണി വാമാനി നയതി യ ഏവം വേദ. 3

| | |
|---|---|
| ഏഷഃ ഉ ഏവ | —ഈ പുരുഷൻതന്നെ |
| വാമനീഃ | —വാമനീയാകുന്നു. |
| ഹി | —എന്തെന്നാൽ |
| ഏഷഃ | —ഇവൻ |
| സർവാണി വാമാനി | —എല്ലാ വാമങ്ങളേയും |
| നയതി | —നയിക്കുന്നു. |
| ഏവം | —ഇപ്രകാരം |
| യഃ വേദ | —ആർ അറിയുന്നുവോ |
| സഃ | —അവൻ |
| സർവാണി വാമാനി | —വാമങ്ങളായിട്ടുള്ളവയെ എല്ലാം |
| നയതി | —നയിക്കുന്നു. |

ഭാഷ്യം:— ഈ പുരുഷനേത്തന്നെ വാമാനി എന്നും പറയുന്നു. അങ്ങനെ പറയുന്നതെന്തുകൊണ്ടെന്നാൽ എല്ലാ പ്രാണികൾക്കും അവരവരുടെ പുണ്യത്തിനനുസരിച്ച്, പുണ്യ കർമ്മഫലങ്ങളെ തന്റെ ധർമ്മമെന്നനിലയിൽ എത്തിച്ചുകൊടുക്കുന്നത് ഇവനാണ്. ഇപ്രകാരമറിയുന്ന വനും എല്ലാ പുണ്യകർമ്മഫലങ്ങളേയും നയിക്കുന്നവനാ യിത്തീരും." 3

ഉപ:— ഏഷ ഉ ഏവ ഭാമനീ രേഷ ഹി സർവേഷു ലോകേഷു ഭാതി. സർവേഷു ലോകേഷു ഭാതി യ ഏവം വേദ.

| | |
|---|---|
| ഏഷഃ ഉ ഏവ | =ഇവൻ തന്നെ |
| ഭാമനീഃ | =ഭാമനിയാകുന്നു. |
| ഹി | =എന്തെന്നാൽ |
| ഏഷഃ | =ഇവൻ |
| സർവേഷു ലോകേഷു | =എല്ലാ ലോകങ്ങളിലും |
| ഭാതി | —ശോഭിക്കുന്നു. |
| ഏവം | =ഇപ്രകാരം |
| യഃ വേദ | =ആർ അറിയുന്നുവോ |
| സഃ | =അവൻ |
| സർവേഷു ലോകേഷു | =എല്ലാ ലോകങ്ങളിലും |
| ഭാതി | =വിളങ്ങുന്നു. |

ഭാഷ്യം:— "ഈ പുരുഷൻതന്നെ ഭാമനിയും ആകുന്നു. എന്തെന്നാൽ, ഇവൻ എല്ലാ ലോകങ്ങളിലും, ആദിത്യൻ, ചന്ദ്രൻ, അഗ്നി മുതലായവരുടെ രൂപത്തിൽ ഭാസിക്കുന്നു "തസ്യ ഭാസാ സർവമിദം വിഭാതി'' (അവന്റെ ഭാസ്സുകൊണ്ടാണു്, ഈ ജഗത്തെല്ലാം ഭാസിക്കുന്നതു്) എന്നു ശ്രുതിയുണ്ടു്. അതിനാൽ ഭാമങ്ങളെ നയിക്കുന്നു എന്ന അൎത്ഥത്തിൽ ഭാമനി എന്നു പറയുന്നു. ഇപ്രകാരം ആർ അറിയുന്നുവോ അവനും എല്ലാ ലോകങ്ങളിലും ഭാസിക്കും." 4

ഉപ:— അഥ യദു ചൈവാസ്മിൻ ശവ്യം കുർവന്തി, യദി ചനാ,ച്ചിഷ മേവാഭി സംഭവന്തി, അച്ചിഷോ*f*ഹ, രഹ്ന ആപൂൎയ്യമാണപക്ഷ,മാപൂൎയ്യമാണപക്ഷാദ്യാൻ ഷഡുദങ്ങേതി മാംസാംസ്താൻ, മാസേഭ്യഃ സംവത്സരം, സംവത്സരാദാദിത്യ,മാദിത്യാച്ചന്ദ്രമസം, ചന്ദ്രമസോ വിദ്യുതം, തത് പുരുഷോ*f*മാനവഃ, സ ഏനാൻ ബ്രഹ്മഗമയതി; ഏഷദേവ

പഥോ ബ്രഹ്മപഥഃ; ഏതേന പ്രതിപദ്യമാനാ ഇമം മാനവ മാവർത്തം നാ *ff* വർത്തന്തേനാ *ff* വർത്തന്തേ. 5

അഥ — പിന്നെ
അസ്മിൻ — ഇവൻെറ വിഷയത്തിൽ
ശവ്യം — ശവകർമ്മത്തെ
യദ് ഉ ച ഏവ കുർവന്തി — ചെയ്യുന്നു എങ്കിലും
യദി ച ന — ചെയ്യുന്നില്ലെങ്കിലും
അർച്ചിഷം ഏവ = അർച്ചിസ്സിനെത്തന്നെ — അർച്ചിരഭിമാനിനിയായ ദേവതയെത്തന്നെ
അഭിസംഭവന്തി — പ്രാപിക്കുന്നു.
അർച്ചിഷഃ — അർച്ചിസ്സിൽനിന്നു്
അഹഃ — അഹസ്സിനേയും — അഹരഭിമാനിനിയായ ദേവതയേയും
അഹ്നഃ — അഹസ്സിൽനിന്നു്
ആപൂര്യ്യമാണപക്ഷം — ശുക്ലപക്ഷദേവതയേയും
ആപൂര്യ്യമാണപക്ഷാൽ — ശുക്ലപക്ഷദേവതയിൽനിന്നു്,
യാൻ ഷട്മാസാൻ — ഏതു് ആറുമാസക്കാലമാണോ
ഉദങ് ഏതി — സൂര്യ്യൻ വടക്കുപോകുന്നതു്
താൻ മാസാൻ — ആ മാസങ്ങളേയും — ഉത്തരായണ ദേവതയേയും
മാസേഭ്യഃ — ആ മാസങ്ങളിൽനിന്നു്
സംവത്സരം — സംവത്സരദേവതയേയും
സംവത്സരാത് — സംവത്സരത്തിൽനിന്നു്
ആദിത്യം — ആദിത്യനേയും
ആദിത്യാത് — ആദിത്യനിൽനിന്നു്
ചന്ദ്രമസം — ചന്ദ്രമസ്സിനേയും
ചന്ദ്രമസഃ — ചന്ദ്രമസ്സിൽനിന്നു്

| | |
|---|---|
| വിദ്യുതം | =വിദ്യുത്തിനേയും |
| അഭിസംഭവന്തി | =പ്രാപിക്കുന്നു. |
| തത് | =അവിടെ |
| അമാനവഃ | =അമാനവനായ = മനുഷ്യനല്ലാത്ത |
| പുരുഷഃ | =പുരുഷൻ വരുന്നു. |
| സഃ | =അവൻ |
| ഏനാൻ | =ഇവരെ |
| ബ്രഹ്മ ഗമയതി | = ബ്രഹ്മത്തെ പ്രാപിപ്പിക്കുന്നു. |
| ഏഷഃ | =ഇതു് |
| ദേവപഥഃ | =ദേവപഥവും |
| ബ്രഹ്മപഥഃ | =ബ്രഹ്മപഥവുമാകുന്നു. |
| ഏതേന | =ഇതിൽക്കൂടി |
| പ്രതിപദ്യമാനാഃ | =പോകുന്നവർ |
| ഇമം | =ഈ |
| മാനവം | =മനുവിന്റെ സൃഷ്ടിരൂപമായ |
| ആവർത്തം | =ആവർത്തത്തെ |
| ന ആവർത്തന്തേ | =ആവർത്തിക്കുന്നില്ല. |

ഭാഷ്യം:— ഇനി, മേൽപറഞ്ഞ ബ്രഹ്മവിത്തിന്റെ ഗതി പറയുന്നു:— "ഇപ്രകാരമറിയുന്നവൻ മരിക്കുമ്പോൾ, ഋത്വിക്കുകൾ ശവകർമ്മംചെയ്താലും കൊള്ളാം, ചെയ്തില്ലെങ്കിലും കൊള്ളാം; ചെയ്യാതിരുന്നാൽ ബ്രഹ്മപ്രാപ്തിക്കു പ്രതിബന്ധവുമില്ല, ചെയ്തതുകൊണ്ടു കൂടുതൽ ലോകം കിട്ടുകയുമില്ല. "ന കർമ്മണാ വദ്ധതേ നോ കനീയാൻ" (കർമ്മംകൊണ്ടു വദ്ധിക്കയുമില്ല കുറയുകയുമില്ല) എന്നു വേറേ ശ്രുതിയിൽ പറയുന്നുണ്ടു്." ഇവിടെ ശവകർമ്മത്തിൽ അനാദരം കാണിച്ചുകൊണ്ടു വിദ്യയെ സ്തുതിക്കയാണു ചെയ്യുന്നതു്. അല്ലാതെ ശവകർമ്മം ചെയ്യേ

ണ്ടെന്നു് അഭിപ്രായമില്ല. ഇവിടെ വിദ്യയുള്ളവന്ന വിദ്യാ ഫലം ആരംഭിക്കുന്നതിന്നുള്ള കാലത്തു ശവകർമ്മം ചെയ്തിരുന്നാലും ചെയ്തിട്ടില്ലെങ്കിലും, യാതൊരു പ്രതിബന്ധവുംകൂടാതെ ഫലം ആരംഭിക്കുമെന്നു കാണിച്ചിരിക്കുന്നതുകൊണ്ടു, മററുള്ളിടത്തു, ശവകർമ്മം ചെയ്യാതിരുന്നാൽ കർമ്മങ്ങളുടെ ഫലം ആരംഭിക്കുന്നതിന്നു് ഏതോ ഒരു പ്രതിബന്ധമുള്ളതായി ഊഹിക്കാം. "സംയദ്വാമൻ, വാമനി എന്നിങ്ങനെയുള്ള ഗുണങ്ങളോടുകൂടി അക്ഷിയിലുള്ള സുഖാകാശത്തേയും പ്രാണനോടുകൂടിയ അഗ്നിവിദ്യയേയും ആരുപാസിക്കുന്നുവോ, അവക്കു്, വേറേ കർമ്മം ഉണ്ടായിരുന്നാലും ശരി, ഇല്ലാതിരുന്നാലും ശരി, ഏതുവിധത്തിലായാലും, അവർ അർച്ചിരഭിമാനിനിയായ ദേവതയെ പ്രാപിക്കും. അർച്ചിരഭിമാനിനിയായ ദേവതയിൽനിന്നു് അഹരഭിമാനിനിയായ ദേവതയേയും, അഹരഭിമാനിനിയായ ദേവതയിൽനിന്നു ശുക്ലപക്ഷദേവതയേയും ശുക്ലപക്ഷദേവതയിൽനിന്നു് ഉത്തരായണദേവതയേയും ഉത്തരായണദേവതയിൽനിന്നു സംവത്സരദേവതയേയും സംവത്സരദേവതയിൽനിന്നു് ആദിത്യനേയും ആദിത്യനിൽനിന്നു ചന്ദ്രനേയും ചന്ദ്രനിൽനിന്നു വിദ്യുത്തിനേയും പ്രാപിക്കുന്നു. അവിടെ സ്ഥിതിചെയ്യുന്ന അവരെ, ബ്രഹ്മലോകത്തിൽനിന്നു മനുവിൻെറ സൃഷ്ടിയിൽ പെടാത്ത ഒരു പുരുഷൻ വന്നു, ബ്രഹ്മത്തിൽ എത്തിക്കുന്നു." ഇവിടെ, പോകുന്നവർ, പോകുവാനുള്ള സ്ഥലം, കൊണ്ടുപോകുക ഇവയെല്ലാം പറഞ്ഞിരിക്കുന്നതുകൊണ്ടു സത്യലോകത്തിലുള്ള ബ്രഹ്മത്തിൽ എത്തിക്കുന്നു എന്നാണു് ആചാര്യൻെറ അഭിപ്രായം. സന്മാത്രബ്രഹ്മത്തെയാണു പ്രാപിക്കുന്നതെങ്കിൽ ഇതിന്നു വഴിയില്ലല്ലോ. ബ്രഹ്മംതന്നെയായിത്തീൎന്നു ബ്രഹ്മത്തിൽ ലയിക്കുന്നു എന്നേ, അപ്പോഠം പറയുവാൻ ന്യായമുള്ളു

എല്ലാ ഭേദത്തെയും നിരസിച്ചിട്ടാണ സന്മാത്രമായ ബ്രഹ്മത്തെ പ്രാപിക്കുന്നതു് എന്നു് ഇനി പറകയുംചെയ്യും. ഏകത്വരൂപമായ മാർഗ്ഗം അറിയാതെയിരുന്നാൽ" അതു ഗമനത്തെ തടുക്കുകയില്ല. ധ്യാനനിഷ്ഠനായിട്ടുള്ളവൻ ഏകത്വത്തെ അറിയാതിരുന്നാൽ, അജ്ഞാനത്താൽ അവനു ഗമനഭ്രാന്തി സംഭവിക്കുന്നതുകൊണ്ടു്, അറിയപ്പെടാത്ത ഏകത്വം ഗമനത്തിനു പ്രതിബന്ധമാകയില്ലെന്നു സാരം. "സ ഏനമവിദിതോ ന ഭുനക്തി" (പ്രത്യഗാത്മാവെന്ന നിലയിൽ അറിയപ്പെടാത്ത പരമാത്മാവു് അധികാരിയെ മുക്തിനൽകി രക്ഷിക്കുന്നില്ല). എന്നു വേറേ ശ്രുതിയുമുണ്ടു്.

"ഇതു ദേവപഥം എന്നു പറയപ്പെടുന്നുണ്ടു്. കൊണ്ടുപോകുന്നതിനധികാരികളായി അർച്ചിരാദിദേവന്മാർ ഉള്ള മാർഗ്ഗം എന്ന അർത്ഥത്തിലാണു് ഇതിനെ ദേവപഥം എന്നു പറയുന്നതു്. ബ്രഹ്മത്തിൽ എത്താനുള്ള മാൎഗ്ഗമാകയാൽ ഇതിനെ ബ്രഹ്മപഥം എന്നും പറയും." ഈ മാൎഗ്ഗത്തിൽകൂടി പോകുന്നവർ മനുസൃഷ്ടിരൂപമായ ആവൎത്തത്തെ ആവൎത്തിക്കുകയില്ല. ജനനമരണങ്ങളുടെ തുടച്ചയാകുന്ന ചക്രത്തിൽ അകപ്പെട്ടു, ഘടീയന്ത്രംപോലെ, താണും പൊങ്ങിയും കറങ്ങുന്നതാണു് ആവൎത്തമെന്നു പറയുന്നതു്. ആ ആവൎത്തത്തെ പ്രാപിക്കുന്നില്ലെന്നു സാരം. "നാ*ff*വൎത്തന്തേ" എന്നു രണ്ടുതവണ പറഞ്ഞതു, വിദ്യയും വിദ്യാഫലവും പറഞ്ഞുകഴിഞ്ഞു എന്നു കാണിപ്പാനാണു്. 5

നാലാമധ്യായം പതിനഞ്ചാം ഖണ്ഡം കഴിഞ്ഞു.

---

## നാലാമധ്യായം പതിനാറാം ഖണ്ഡം

ഭാഷ്യം:— ഉപാസനപ്രകരണത്തിൽ പ്രസക്തിയുള്ളതുകൊണ്ടും പറഞ്ഞുകഴിഞ്ഞ ഗ്രന്ഥംപോലെതന്നെ പറ

യാൻ പോകുന്നതും ആരണ്യമായതുകൊണ്ടും, യജ്ഞത്തിൽ ക്ഷതം ഉണ്ടായാൽ പ്രായശ്ചിത്തത്തിനുവേണ്ടി വ്യാഹൃതികളും, അവ അറിയുന്ന ബ്രഹ്മാവെന്ന ഋത്വിക്കിനു മൗനവും വിധിക്കുന്നതിനായി ഉത്തരഗ്രന്ഥം ആരംഭിക്കുന്നു:—

ഉപ:— ഏഷ ഹ വൈ യജ്ഞോ യോ ƒയം പവതേ, ഏഷ ഹ യന്നിദം സർവം പുനാതി, യദേഷ യന്നിദം സർവം പുനാതി, തസ്മാദേഷ ഏവ യജ്ഞ, സ്തസ്യ മനശ്ച വാക് ച വർത്തനീ. 1

| | |
|---|---|
| യ: | —ആരാണോ = ഏതൊരു വായുവാണോ |
| അയം പവതേ | —ഈ പവനംചെയ്യുന്നതു് = ശുദ്ധീകരിക്കുന്നതു്. |
| സഃ ഏഷഃ | —അങ്ങനെയുള്ള ഈ വായു |
| യജ്ഞഃ ഹ വൈ | —യജ്ഞമാണെന്നു പ്രസിദ്ധമാകുന്നു. |
| ഏഷഃ | —ഇവൻ—ഈ വായു |
| യൻ | —ഗമിച്ചുകൊണ്ടു് |
| ഇദം സർവം | —ഈ ജഗത്തിനെയെല്ലാം |
| പുനാതി ഹ | —ശുദ്ധമാക്കുന്നുണ്ടല്ലോ |
| ഏഷഃ | —ഈ വായു |
| യൻ | —സഞ്ചരിച്ചുകൊണ്ടു് |
| ഇദം സർവം | —ഈ ജഗത്തിനെ എല്ലാം |
| പുനാതി ഇതി യത് | —ശുദ്ധമാക്കുന്നു എന്നുള്ളതേതോ |
| തസ്മാത് | —അതിനാൽ |
| ഏഷഃ ഏവ | —ഈ വായുതന്നെയാണ്, |
| യജ്ഞഃ | —യജ്ഞം. |
| തസ്യ | —ആ യജ്ഞത്തിൻെറ |
| വർത്തനീ | —വർത്തനികൾ—മാർഗ്ഗങ്ങൾ |
| മനഃ ച വാക് ച | —മനസ്സും വാക്കുമാകുന്നു. |

ഭാഷ്യം:— ശുദ്ധീകരിക്കുന്ന ഈ വായുതന്നെയാണു യജ്ഞം. യജ്ഞത്തിനു പ്രതിഷ്ഠ (ആശ്രയം) വായുവാണെ

ന്നുള്ളതു ശ്രുതികളിൽ പ്രസിദ്ധമാണു്. ''സ്വാഹാ വാതേ ധാഃ'' (സ്വാഹാ എന്നുച്ചരിച്ചു വായുവിൽ ക്ഷേപിക്കപ്പെട്ട ന്നതുകൊണ്ടു യജ്ഞം വാതേധസ്സാകുന്നു), ''അയം വൈ യജ്ഞോയോ ƒയം പവതേ" (പവനംചെയ്യുന്ന—ശുദ്ധമാക്കുന്ന ഈ വായു യജ്ഞമാകുന്നു,)ഇത്യാദി ശ്രുതികൾ ഇസ്സംഗതി പറയുന്നു. ചലനാത്മകമായതുകൊണ്ടു വായുതന്നെയാണു്, ക്രിയാസമുദായാത്മകവും, സമവായ സംബന്ധേന ക്രിയയ്ക്കു് ആശ്രയവുമായ യജ്ഞം. "വാത ഏവ യജ്ഞസ്യാ ƒƒരമ്ഭകോ വാതഃ പ്രതിഷ്ഠ," (യജ്ഞത്തിന്റെ ആരംഭക (=ഘടക)വും പ്രതിഷ്ഠയും വാതംതന്നെയാകുന്നു) എന്നും ശ്രുതിയുണ്ടു്, സഞ്ചരിച്ചുകൊണ്ടു് ഈ ജഗത്തിനെ എല്ലാം ശുദ്ധമാക്കുന്നതു് ഈ വായുവാണല്ലോ. ചലിക്കാതിരിക്കുന്നവനു ദോഷനിരാസരൂപമായ ശുദ്ധിയുണ്ടാകയില്ല. ചലിക്കുന്നവനല്ലാതെ, അനങ്ങാതിരിക്കുന്നവനു ദോഷനിരസനം ഉണ്ടായിക്കണ്ടിട്ടില്ലല്ലോ. ചലനം എന്നുപറയുന്നതു വായുവുമാണു്. അതിനാൽ വായുതന്നെയാണു ചലനംവഴി സർവ്വജഗത്തിനേയും ശുദ്ധമാക്കുന്നതു്. ഇങ്ങനെ സഞ്ചരിച്ചുകൊണ്ടു് ഈ ജഗത്തിനെയെല്ലാം ശുദ്ധമാക്കുന്നതുകൊണ്ടു വായുതന്നെയാണു യജ്ഞം. അങ്ങനെയുള്ള വായുരൂപമായ ഈ യജ്ഞത്തിനു, മന്ത്രോച്ചാരണത്തിൽ വ്യാപൃതമായ വാക്കും പരമാത്മജ്ഞാനത്തിൽ വ്യാപൃതമായ മനസ്സും എന്നിങ്ങനെ രണ്ടുവഴികൾ ഉണ്ടു്. അവയിൽക്കൂടിയാണു്, തുടൎന്നുകൊണ്ടിരിക്കുന്ന യജ്ഞം പ്രവൎത്തിക്കുന്നതു്. അതുകൊണ്ടാണു് അവ, വൎത്തനികൾ(=മാർഗങ്ങൾ)എന്നു പറഞ്ഞതു്. ''പ്രാണോപാനപരിചലനവത്യാ ഹി വാചശ്ചിത്തസ്യ ചോത്തരോത്തരക്രമോ യദ്യജ്ഞഃ'' (പ്രാണാപാനങ്ങളെ—ഉച്ഛ്വാസനിഃശ്വാസങ്ങളെക്കൊണ്ടു പരിചലിക്കുന്ന വാക്കിന്റെയും ചിത്തത്തിന്റെയും പൂർവാപരഭാവത്തിലുള്ള ക്രമമാണു യജ്ഞമെന്നു പറയപ്പെടുന്നതു്. മനസ്സുകൊണ്ടു ധ്യാനിച്ചു വാക്കു പറഞ്ഞാണല്ലോ യാഗം നടത്തു

ന്നതു് എന്നൎത്ഥം) എന്നു വേറെ ശ്രുതിയുണ്ടു്. അതിനാൽ— വാങ്മനസങ്ങളെക്കൊണ്ടാണു് യജ്ഞം നടക്കുന്നതു് എന്നുള്ളതുകൊണ്ടു്—വാങ്മനസങ്ങൾ യജ്ഞത്തിൻെറ മാൎഗ്ഗങ്ങൾ എന്നു പറയപ്പെടുന്നു. 1

ഉപ:— തയോരന്യതരാം മനസാ സംസ്കരോതി ബ്രഹ്മാ, വാചാ ഹോതാഽധ്വൎയ്യുരുദ്ഗാതാഽന്യതരാം; സ യത്രോപാകൃതേ പ്രാതരനുവാകേ പുരാ പരിധാനീയായാ ബ്രഹ്മാ വ്യവവദതി, അന്യതരാമേവ വൎത്തനീം സംസ്കരോതി, ഹീയതേ ഽന്യതരാ. 2

| | |
|---|---|
| തയോഃ | —ആ രണ്ടു വൎത്തനികളിൽ |
| അന്യതരാം | —ഒന്നിനെ |
| ബ്രഹ്മാ | —ബ്രഹ്മാവെന്നുപറയുന്ന ഋത്വിക്കു് |
| മനസാ | —മനസ്സുകൊണ്ടു |
| സംസ്കരോതി | —സംസ്കരിക്കുന്നു. |
| അന്യതരാം | —മറെറാന്നിനെ |
| ഹോതാ | —ഹോതാവും(ഋക്കറിയുന്ന ഋത്വിക്കു്) |
| അധ്വൎയ്യുഃ | —അധ്വൎയ്യുവും (യജുസ്സറിയുന്ന ഋത്വിക്കു്) |
| ഉദ്ഗാതാ | —ഉദ്ഗാതാവും (സാമമറിയുന്ന ഋത്വിക്കു്) |
| വാചാ | —വാക്കുകൊണ്ടു് |
| (സംസ്കുൎവന്തി) | —സംസ്കരിക്കുന്നു. |
| യത്ര | —എവിടെ |
| പ്രാതരനുവാകേ | —പ്രാതരനുവാകം—ശസ്ത്രം |
| ഉപാകൃതേ | —ആരംഭിച്ചിരിക്കുമ്പോൾ |
| പരിധാനീയായാഃ | —പരിധാനീയ എന്നുപറയുന്ന ഋക്കിനു് |

| | |
|---|---|
| പുരാ | = മുമ്പ് |
| സഃ ബ്രഹ്മാ | = ആ ബ്രഹ്മാവു് |
| വ്യവവദതി | = വ്യവവദിക്കുന്നുവോ = മൗനത്തെ ഉപേക്ഷിക്കുന്നുവോ, |
| തത്ര | = അവിടെ |
| അന്യതരാം ഏവ | = ഒന്നിനെ(= ഒരു വത്തനിയെ) മാത്രമേ |
| സംസ്കരോതി | = സംസ്കരിക്കുന്നുള്ളു. |
| അന്യതരാ | = മററൊന്നു് |
| ഹീയതേ | = നഷ്ടപ്പെടുന്നു. |

ഭാഷ്യം:— ആവത്തനികളിൽ മനോരൂപമായ വത്തനിയെ, ബ്രഹ്മാവെന്നു പറയുന്ന ഋത്വിക്കു്, വിവേകജ്ഞാനമുള്ള മനസ്സുകൊണ്ടു സംസ്കരിക്കുന്നു. വാഗ്രൂപമായ മറേറ വത്തനിയെ, ഹോതാവു്, അധ്വര്യു, ഉദ്ഗാതാവു് എന്നീ മൂന്നു ഋത്വിക്കുകളും വാക്കുകൊണ്ടുതന്നെ സംസ്കരിക്കുന്നു. ഇങ്ങനെ യജ്ഞത്തിൽ വാങ്മനസങ്ങളാകുന്ന വത്തനികളെ സംസ്കരിക്കേണ്ടതാണു്.

ഇനി, ശസ്ത്രമെന്നു പറയുന്ന പ്രാതരനുവാകം ആരംഭിച്ചതിൻെറശേഷം, പരിധാനീയ എന്നു പറയുന്ന ഋക്കിനു മുമ്പു് ഇടയ്ക്കുള്ള കാലത്തിൽ ബ്രഹ്മാവു മൗനത്തെ പരിത്യജിക്കയൊണെങ്കിൽ —മിണ്ടുകയാണെങ്കിൽ അപ്പോഠം അവിടെ, ഒരു വത്തനി, അതായതു വാഗ്രൂപമായ വത്തനി മാത്രമേ സംസ്കരിക്കപ്പെടുന്നുള്ളു. ബ്രഹ്മാവിനാൽ സംസ്കരിക്കപ്പെടേണ്ട മനോരൂപമായ വത്തനി നഷ്ടപ്പെട്ടുപോകുന്നു. 2

ഉപ: — സ യഥൈകപാദ് വ്രജൻ, രഥോ വൈകേന ചക്രേണ വത്തമാനോ രിഷ്യത്യേവമസ്യ യജ്ഞോ രിഷ്യതി; യജ്ഞം രിഷ്യന്തം യജമാനോഽനുരിഷ്യതി; സ ഇഷ്ട്വാ പാപീയാൻ ഭവതി. 3

| | |
|---|---|
| യഥാ | =ഏതുപ്രകാരമാണോ, |
| ഏകപാത് | =ഒരു പാദത്തോടുകൂടിയവൻ |
| വ്രജൻ | =വഴിപോകുമ്പോാം |
| രിഷ്യതി | =നശിക്കുന്നതു്, |
| അഥവാ | =അല്ലെങ്കിൽ |
| ഏകേന ചക്രേണ | =ഒററച്ചക്രംകൊണ്ടു |
| വത്തമാനഃ | =വർത്തിക്കുന്ന |
| രഥഃ | =രഥം |
| വ്രജൻ | =സഞ്ചരിക്കുമ്പോാം |
| രിഷ്യതി | =നശിക്കുന്നതു്, |
| ഏവം | =ഇപ്രകാരം |
| അസ്യ | =ഈ യജമാനൻെറ |
| സഃ യജ്ഞഃ | =ആ യജ്ഞം |
| രിഷ്യതി | =നശിക്കുന്നു. |
| രിഷ്യന്തം | =നശിക്കുന്ന |
| യജ്ഞം | =യജ്ഞത്തെ |
| യജമാനഃ | =യജമാനൻ |
| അനുരിഷ്യതി | =അനുനശിക്കുന്നു. |
| സഃ | =അവൻ=ആ യജമാനൻ |
| ഇഷ്ട്വാ | =യാഗം ചെയ്തു് |
| പാപീയാൻ ഭവതി | =കൂടുതൽ പാപമുള്ളവനായിത്തീരുന്നു. |

ഭാഷ്യം:— ആ യജ്ഞം, വാഗ്രൂപമായ ഒരു വർത്തനികൊണ്ടു മാത്രം വർത്തിക്കുവാൻ സാധിക്കാതെ നശിച്ചുപോകുന്നു. എങ്ങനെ എന്നാൽ, ഒരു കാലു മാത്രമുള്ള ഒരുവൻ വഴിപോകയാണെങ്കിൽ നശിക്കുന്നതെങ്ങനെയോ, അതുപോലെയും, അല്ലെങ്കിൽ ഒരു ചക്രം മാത്രമുള്ള രഥം സഞ്ചരിക്കയാണെങ്കിൽ നശിക്കുന്നതെങ്ങനെയോ, അതു

പോലെയും, ചീത്ത ബ്രഹ്മാവോടുകൂടിയ യജമാനന്റെ ആ യജ്ഞം നശിക്കും. യജ്ഞം നശിക്കുന്നതിനനുസരിച്ച യജമാനനും നശിക്കും. യജമാനന്റെ പ്രാണൻ യജ്ഞമാണല്ലോ; അതിനാൽ, യജ്ഞം നശിക്കുമ്പോഠം അവൻ നശിക്കുന്നതു യുക്തംതന്നെ. ആ യജമാനൻ അങ്ങനെയുള്ള യാഗം ചെയ്തു കുറേക്കൂടി പാപിയായിത്തീരുന്നു. 3

ഉപ:— അഥ യത്രോപാകൃതേ പ്രാതരനുവാകേ ന പുരാ പരിധാനീയായാ ബ്രഹ്മാ വ്യവവദത്യുഭേ ഏവ വർത്തനീ സംസ്കുർവന്തി, ന ഹീയതേ ƒ ന്യതരാ 4

| | |
|---|---|
| അഥ | =പിന്നെ, |
| യത്ര | =എവിടെ. |
| പ്രാതരനുവാകേ | =പ്രാതരനുവാകം |
| ഉപാകൃതേ | =ആരംഭിച്ചതിന്റെ ശേഷം |
| പരിധാനീയായാഃ | =പരിധാനീയയ്ക്കുമുമ്പു്, |
| ബ്രഹ്മാ | =ബ്രഹ്മാവു് |
| ന വ്യവവദതി | =മൗനത്തെ ഉപേക്ഷിക്കുന്നില്ലയോ, |
| തത്ര | =അവിടെ |
| ഉഭേ ഏവ വർത്തനീ | =രണ്ടു വർത്തനികളേയുംതന്നെ |
| സംസ്കുർവന്തി | =സംസ്കരിക്കുന്നു. |
| അന്യതരാ | =രണ്ടിൽ ഒന്നും |
| ന ഹീയതേ | =നഷ്ടപ്പെടുന്നില്ല. |

ഭാഷ്യം:— പിന്നെ, എവിടെയാണോ, വിദ്വാനായ ബ്രഹ്മാവു്. പരിധാനീയ എന്ന ഋക്കുവരെ വാക്കിനെ വിടാതെ മൗനം കൈക്കൊണ്ടു് സ്ഥിതിചെയ്യുന്നതു്, അവിടെ എല്ലാ ഋത്വിക്കുകളുംകൂടി രണ്ടു വർത്തനികളേയും സംസ്കരിക്കുന്നു. രണ്ടിൽ ഒന്നും നഷ്ടപ്പെടുന്നില്ല. 4

ഉപ:— സ യഥോഭയപാദ് വ്രജൻ, രഥോവോഭാഭ്യാം ചക്രാഭ്യാം വർത്തമാനഃ പ്രതിതിഷ്ഠത്യേവമസ്യ യജ്ഞഃ പ്രതിതിഷ്ഠതി: യജ്ഞം പ്രതിതിഷ്ഠന്തം യജമാനോ ƒനു പ്രതിതിഷ്ഠതി; സ ഇഷ്ട്വാ ശ്രേയാൻ ഭവതി. 5

| | |
|---|---|
| യഥാ | =ഏതുപ്രകാരമാണോ, |
| ഉഭയപാത് | =രണ്ടു കാലുകളോടുകൂടിയ പുരുഷൻ |
| വ്രജൻ | =വഴിപോകുമ്പോഠം |
| പ്രതിതിഷ്ഠതി | =പ്രതിഷ്ഠിതിചെയ്യുന്നതു=നശിക്കാതിരിക്കുന്നതു്, |
| അഥവാ | =അല്ലെങ്കിൽ |
| ഉഭാഭ്യാം ചക്രാഭ്യാം | =രണ്ടു ചക്രങ്ങളേക്കൊണ്ടു |
| വർത്തമാനഃ | =വർത്തിക്കുന്ന |
| രഥഃ | =രഥം |
| പ്രതിതിഷ്ഠതി | =പ്രതിഷ്ഠിതിചെയ്യുന്നതു=നശിക്കാതിരിക്കുന്നതു്, |
| ഏവം | =ഇപ്രകാരം |
| അസ്യ | =ഈ യജമാനൻെറ |
| സഃ യജ്ഞഃ | =ആ യജ്ഞം |
| പ്രതിതിഷ്ഠതി | =പ്രതിഷ്ഠിതി ചെയ്യുന്നു=നശിക്കാതിരിക്കുന്നു. |
| പ്രതിതിഷ്ഠന്തം | =പ്രതിഷ്ഠിതിചെയ്യുന്ന |
| യജ്ഞം | =യജ്ഞത്തെ |
| യജമാനഃ | =യജമാനൻ |
| അനുപ്രതിതിഷ്ഠതി | =അനുപ്രതിഷ്ഠിതിചെയ്യുന്നു. |
| സഃ | =അവൻ=ആ യജമാനൻ |
| ഇഷ്ട്വാ | =യാഗംചെയ്തു് |

ശ്രേയാൻ ഭവതി — ശ്രേയാനായിത്തീരുന്നു—ശ്രേഷ്ഠനായിത്തീരുന്നു.

ഭാഷ്യം:— ഇവിടെ മുമ്പു പറഞ്ഞതിനു വിപരീതമായ രണ്ടു ദൃഷ്ടാന്തങ്ങൾ പറഞ്ഞിരിക്കുന്നു. ഇതുപോലെ ഈ യജമാനന്റെ ആ യജ്ഞം അതിന്റെ വർത്തനികളിൽക്കൂടി വർത്തിച്ചു് പ്രതിഷ്ഠിതിചെയ്യുന്നു, നശിക്കാതെ സ്വന്തനിലയിൽ സ്ഥിതിചെയ്യുന്നു എന്നർത്ഥം. യജ്ഞത്തിനു പ്രതിഷ്ഠിതി ഉണ്ടായാൽ അതിനനുസരിച്ച യജമാനനും പ്രതിഷ്ഠിതി ഉണ്ടാകും. ആ യജമാനൻ, ഇങ്ങനെ മൗനവും വിജ്ഞാനവുമുള്ള ബ്രഹ്മാവോടുകൂടിയ യജ്ഞത്തെ യജിച്ചു് ശ്രേഷ്ഠനായിത്തീരുന്നു. 5.

നാലാമധ്യായത്തിൽ പതിനാറാംഖണ്ഡം കഴിഞ്ഞു.

---

## നാലാമധ്യായത്തിൽ പതിനേഴാംഖണ്ഡം

ഭാഷ്യം:— ബ്രഹ്മാവു ചെയ്യേണ്ട കർമ്മത്തിൽ ബ്രഹ്മാവിനു വിധിച്ച മൗനത്തിനു ഭംഗം വന്നു് ആ കർമ്മത്തിനു നാശം വരികയോ, മററു ഹോതാവു മുതലായവരുടെ കർമ്മങ്ങൾക്കു നാശം വരികയോ ചെയ്താൽ അതിനു പ്രായശ്ചിത്തം വ്യാഹൃതിഹോമമാണു്. അതിനുവേണ്ടി വ്യാഹൃതികളെ വിധിക്കേണ്ടിയിരിക്കുന്നു, അതിനാൽ പറയുന്നു:—

ഉപ:— പ്രജാപതിർല്ലോകാനഭ്യതപത്; തേഷാം തപ്യമാനാനാം രസാൻ പ്രാവൃഹത്; അഗ്നിം പൃഥിവ്യാ, വായുമന്തരിക്ഷാ,ദാദിത്യം ദിവഃ 1

പ്രജാപതിഃ —പ്രജാപതി
ലോകാൻ —ലോകങ്ങളെ

അഭ്യതപത് — അഭിതപിച്ചു
തപ്യമാനാനാം — തപിക്കപ്പെടുന്ന
തേഷാം — അവയുടെ — ആ ലോകങ്ങളുടെ
രസാൻ — രസങ്ങളെ
പ്രാവൃഹത് — ഉദ്ധരിച്ചു — എടുത്തു.
പൃഥിവ്യാഃ — പൃഥിവിയിൽനിന്ന്
അഗ്നിം — അഗ്നിയേയും
അന്തരിക്ഷാത് — അന്തരിക്ഷത്തിൽനിന്നു
വയും — വായുവിനേയും
ദിവഃ — ദ്യോവിൽനിന്ന്
ആദിത്യം — ആദിത്യനേയും.

ഭാഷ്യം:— പ്രജാപതി ലോകങ്ങളെ അഭിതപിച്ചു. ലോകങ്ങളുടെ സാരത്തെ ഗ്രഹിക്കണമെന്നു കരുതി, അവയെ ഉദ്ദേശിച്ചു ധ്യാനരൂപമായ തപസ്സിനെ ചെയ്തു എന്നർത്ഥം. അങ്ങനെ തപിക്കപ്പെട്ട ലോകങ്ങളുടെ സാരരൂപങ്ങളായ രസങ്ങളെ എടുത്തു. ഏതെല്ലാമെന്നാൽ, പൃഥിവിയിൽനിന്ന് അഗ്നിയേ, അന്തരിക്ഷത്തിൽനിന്ന് വായുവിനെ, ദ്യോവിൽനിന്ന് ആദിത്യനെ. 1

ഉപ:— സ ഏതാസ്തിസ്രോ ദേവതാ അഭ്യതപത്; താസാം തപ്യമാനാനാം രസാൻ പ്രാവൃഹത്; അഗ്നേരൃചോ വായോര്യജൂംഷി, സാമാന്യാദിത്യാത്. 2

സഃ — അവൻ — പ്രജാപതി
ഏതാഃ — ഈ
തിസ്രഃ ദേവതാഃ — മൂന്നു ദേവതകളെ
അഭ്യതപത് — അഭിതപിച്ചു;
തപ്യമാനാനാം — തപിക്കപ്പെടുന്ന
താസാം — അവരുടെ
രസാൻ — രസങ്ങളെ — സാരങ്ങളെ

| | |
|---|---|
| പ്രാവൃഹത് | —ഉദ്ധരിച്ചു. |
| അഗ്നേഃ | —അഗ്നിയിൽനിന്നു് |
| ഋചഃ | —ഋക്കുകളെ; |
| വായോഃ | —വായുവിൽനിന്നു് |
| യജൂംഷി | —യജുസ്സുകളെ; |
| ആദിത്യാത് | —ആദിത്യനിൽനിന്നു് |
| സാമാനി | —സാമങ്ങളെ; |

ഭാഷ്യം:— വീണ്ടും മുമ്പിലേപ്പോലെ, ആ പ്രജാപതി അഗ്നി മുതലായ മൂന്നു ദേവതകളേയും അഭിതപിച്ചു. അവരിൽനിന്നും സാരമായ ത്രയീവിദ്യയെ ഗ്രഹിച്ചു. 2

ഉപ:— സ ഏതാം ത്രയീം വിദ്യാമഭ്യതപത്, തസ്യാ സ്തപ്യമാനായാ രസാൻ പ്രാവൃഹത്, ഭൂരിത്യൃഗ്ഭ്യോ, ഭുവ രിതി യജുർഭ്യഃ സ്വരിതി സാമഭ്യഃ 3

| | |
|---|---|
| സഃ | —അവൻ—ആ പ്രജാപതി |
| ഏതാം ത്രയീം വിദ്യാം | —ഈ ത്രയീവിദ്യയെ |
| അഭ്യതപത് | —അഭിതപിച്ചു. |
| തപ്യമാനായഃ | —തപിക്കപ്പെടുന്ന |
| തസ്യാഃ | —അതിന്റെ (ത്രയീവിദ്യയുടെ) |
| രസാൻ | — രസങ്ങളെ |
| പ്രാവൃഹത് | —ഉദ്ധരിച്ചു. |
| ഋഗ്ഭ്യഃ | —ഋക്കുകളിൽനിന്നു് |
| ഭൂഃ ഇതി | —'ഭൂഃ' എന്നും, |
| യജുർഭ്യഃ | —യജുസ്സുകളിൽനിന്നു് |
| ഭുവഃ ഇതി | —'ഭുവഃ' എന്നും; |
| സാമഭ്യഃ | —സാമങ്ങളിൽനിന്നു് |
| സ്വഃ ഇതി | —'സ്വഃ' എന്നും. |

ഭാഷ്യം:— പ്രജാപതി പിന്നെയും ഈ ത്രയീവിദ്യയെ അഭിതപിച്ചു തപിക്കപ്പെടുന്ന ആ ത്രയീവിദ്യയിൽ

നിന്ന് അതിൻെറ രസങ്ങളെ ഗ്രഹിച്ചു. ഋക്കുകളിൽനിന്നു 'ഭൂഃ' എന്ന വ്യാഹൃതിയെ ഗ്രഹിച്ചു. യജുസ്സുകളിൽനിന്ന് 'ഭുവഃ' എന്നുള്ള വ്യാഹൃതിയേയും സാമങ്ങളിൽനിന്ന് 'സ്വഃ' എന്ന വ്യാഹൃതിയേയും ഗ്രഹിച്ചു. അതിനാൽ ഇവ ലോകങ്ങളുടേയും ദേവന്മാരുടേയും വേദങ്ങളുടേയും രസങ്ങളായ മഹാവ്യാഹൃതികളാകുന്നു. 3

ഉപ:— തദ്യദൃക്തോ രിഷ്യേദ്, ഭൂഃ സ്വാഹേതി ഗാർഹപത്യേ ജുഹുയാത്; ഋചാമേവ തദ്രസേനർച്ചാം വീര്യേണർച്ചാം യജ്ഞസ്യ വിരിഷ്ടം സംദധാതി. 4

| | |
|---|---|
| തത് | =അതിൽ=ആ യജ്ഞത്തിൽ |
| ഋഗ്ഭ്യഃ | =ഋക്കുകൾനിമിത്തം |
| യദ് രിഷ്യേത് | =യജ്ഞത്തിനു കേട്ട വരികയാണെങ്കിൽ |
| "ഭൂഃ സ്വാഹാ" ഇതി | ="ഭൂഃ സ്വാഹാ" എന്ന്, |
| ഗാർഹപത്യേ | =ഗാർഹപത്യനിൽ |
| ജുഹുയാത് | =ഹോമിക്കണം. |
| തത് | =അതു് |
| ഋചാം ഏവ രസേന | = ഋക്കുകളുടെതന്നെ രസംകൊണ്ടും, |
| ഋചാം വീര്യേണ | =ഋക്കുകളുടെ വീര്യംകൊണ്ടും, |
| ഋചാം യജ്ഞസ്യ | =ഋക്കുകളുടെ യജ്ഞത്തിൻെറ |
| വിരിഷ്ടം | =വിരിഷ്ടത്തെ=ക്ഷതരൂപമായ വിച്ഛേദത്തെ |
| സന്ദധാതി | =സന്ധാനംചെയ്യുന്നു=കൂട്ടിച്ചേർക്കുന്നു. |

ഭാഷ്യം:— അതിനാൽ ഋക്കുകളെ സംബന്ധിച്ചാണു യജ്ഞത്തിനു ക്ഷതം വരുന്നതെങ്കിൽ "ഭൂഃ സ്വാഹാ" എന്നുള്ള മന്ത്രത്താൽ ഗാർഹപത്യനിൽ ഹോമിക്കണം.

അതാണു് അതിന്റ പ്രായശ്ചിത്തം. അതു് ഋക്കുകളുടെതന്നെ രസംകൊണ്ടു്, ഋക്കുകളുടെ വീര്യംകൊണ്ടു് (=ഓജസ്സുകൊണ്ടു്) ഋക്സംബന്ധിയായ യജ്ഞത്തിന്റെ, ക്ഷതരൂപമായ വിച്ഛേദത്തെ വീണ്ടും കൂട്ടിച്ചേർത്തു ശരിപ്പെടുത്തും. 4

ഉപ:— അഥ യദി യജുഷ്ടോ രിഷ്യേദ് ഭുവഃ സ്വാഹേതി ദക്ഷിണാഗ്നൌ ജുഹുയാത്; യജുഷാമേവ തദ്രസേന, യജുഷാം വീര്യേണ യജുഷാം യജ്ഞസ്യ വിരിഷ്ടം സന്ദധാതി. 5

| | |
|---|---|
| അഥ | =ഇനി, |
| യജുഷ്ടഃ | =യജുസ്സുകാരം നിമിത്തം |
| യദി രിഷ്യേത് | =യജ്ഞം ക്ഷതത്തെ പ്രാപിക്കയാണെങ്കിൽ |
| "ഭുവഃ സ്വാഹാ" ഇതി | ="ഭുവഃ സ്വാഹാ" എന്നുള്ള മന്ത്രത്താൽ |
| ദക്ഷിണാഗ്നൌ ജുഹുയാത് | =ദക്ഷിണാഗ്നിയിൽ ഹോമിക്കണം. |
| തത് | =അതു് |
| യജുഷാം ഏവ രസേന | =യജുസ്സുകളുടെതന്നെ രസംകൊണ്ടും, |
| യജുഷാം വീര്യേണ | =യജുസ്സുകളുടെ ഓജസ്സുകൊണ്ടും, |
| യജുഷാം യജ്ഞസ്യ | =യജുസ്സുകളുടെ യജ്ഞത്തിന്റെ |
| വിരിഷ്ടം | =ക്ഷതരൂപമായ വിച്ഛേദത്തെ |
| സന്ദധാതി | =സന്ധാനം ചെയ്യുന്നു=കൂട്ടിച്ചേർത്തു ശരിയാക്കുന്നു. |

ഉപ.— അഥ യദി സാമതോ രിഷ്യേത് സ്വഃ സ്വാഹേത്യാഹവനീയേ ജുഹുയാത്; സാമ്നാമേവ തദ്രസേന, സാമ്നാം വീര്യേണ സാമ്നാം യജ്ഞസ്യ വിരിഷ്ടം സന്ദധാതി. 6

| | |
|---|---|
| അഥ | —പിന്നെ, |
| സാമതഃ | —സാമങ്ങൾ നിമിത്തം |
| യദി രിഷ്യേത് | —യജ്ഞം ക്ഷതത്തെ പ്രാപിക്കയാണെങ്കിൽ |
| "സ്വഃ സ്വാഹാ" ഇതി | —"സ്വഃ സ്വാഹാ" എന്ന് |
| ആഹവനീയേ | —ആഹവനീയനിൽ |
| ജുഹുയാത് | —ഹോമിക്കണം. |
| തത് | —അതു് |
| സാമ്നാം ഏവ രസേന | —സാമങ്ങളുടെതന്നെ രസംകൊണ്ടും, |
| സാമ്നാം വീര്യേണ | —സാമങ്ങളുടെ വീര്യംകൊണ്ടും, |
| സാമ്നാം യജ്ഞസ്യ | —സാമങ്ങളെ സംബന്ധിച്ച യജ്ഞത്തിൻെറ |
| വിരിഷ്ടം | —ക്ഷതരൂപമായ വിച്ഛേദത്തെ |
| സന്ദധാതി | —സന്ധാനം ചെയ്യുന്നു. |

ഭാഷ്യം:— യജ്ജുസ്സുകൾ നിമിത്തമാണു യജ്ഞം ക്ഷതത്തെ പ്രാപിക്കുന്നതെങ്കിൽ, "ഭുവഃ സ്വാഹാ" എന്നു ദക്ഷിണാഗ്നിയിൽ ഹോമിക്കണം. സാമങ്ങൾ നിമിത്തമുണ്ടാകുന്ന ക്ഷതത്തിൽ, "സ്വഃ സ്വാഹാ" എന്ന്, ആഹവനീയനിൽ ഹോമിക്കണം. അങ്ങനെ ചെയ്താൽ അതു മുമ്പു പറഞ്ഞതുപോലെ യജ്ഞത്തെ സന്ധാനം ചെയ്യും. ബ്രഹ്മാവു നിമിത്തമുണ്ടാകുന്ന ക്ഷതത്തിൽ മൂന്ന് അഗ്നികളിലും മൂന്നു വ്യാഹൃതികളെക്കൊണ്ടും ഹോമിക്കണം. എന്തെന്നാൽ ആ ക്ഷതം ത്രയീവിദ്യ നിമിത്തമുള്ളതാണ്. "അഥ കേന ബ്രഹ്മത്വമിത്യനയൈവ ത്രയ്യാ വിദ്യയാ" (എന്തുകൊണ്ടാണു ബ്രഹ്മത്വം എന്നു ചോദിക്കുകയാണെങ്കിൽ, ഈ ത്രയീവിദ്യകൊണ്ടുതന്നെ) എന്നുള്ള ശ്രുതി, ബ്രഹ്മാവു ത്രയീസാരമാണെന്നുള്ളതിലേക്കു പ്രമാണമാ

കുന്നു. ഇതു തൃപ്തികരമല്ലാത്തപക്ഷം ബ്രഹ്മത്വനിമിത്ത മായ ക്ഷതത്തിൽ വേറേ ന്യായം അന്വേഷിക്കേണ്ട താണു്. 5, 6.

ഉപ:— തദ്യഥാ, ലവണേന സുവർണ്ണം സന്ദധ്യാത്, സുവർണ്ണേന രജതം, രജതേന ത്രപു, ത്രപുണാ സീസം, സീസേന ലോഹം, ലോഹേന ദാരു, ദാരു ചർമ്മണാ, ഏവമേഷാം ലോകാനാമാസാം ദേവതാനാമസ്യാസ്ത്രയ്യാ വിദ്യായാ വീര്യേണ യജ്ഞസ്യ വിരിഷ്ടം സന്ദധാതി; ഭേഷജകൃതോ ഹ വാ ഏഷ യജ്ഞോ യത്രൈവം വിദ് ബ്രഹ്മാ ഭവതി. 7, 8.

തത് യഥാ — അതു് എങ്ങനെ എന്നാൽ
ലവണേന — ലവണംകൊണ്ടു — പൊൻകാരം മുതലായ ക്ഷാരംകൊണ്ടു്
സുവർണ്ണം — സ്വർണ്ണത്തെയും
സുവർണ്ണേന — സുവർണ്ണംകൊണ്ടു്
രജതം — രജതത്തേയും — വെള്ളിയേയും
രജതേന — രജതംകൊണ്ടു്
ത്രപു — ത്രപുവിനേയും — തകരത്തേയും
ത്രപുണാ — ത്രപുകൊണ്ടു
സീസം — ഈയത്തേയും
സീസേന — ഈയംകൊണ്ടു
ലോഹം — ലോഹത്തേയും
ലോഹേന — ലോഹംകൊണ്ടു
ദാരു — ദാരുവിനേയും — തടിയേയും
ചർമ്മണാ — ചർമ്മംകൊണ്ടു് — തുകൽ കൊണ്ടു്

| | |
|---|---|
| ദാരു | —ദാരുവിനേയും |
| യഥാ സന്ദധ്യാത് | —സന്ധാനംചെയ്യുന്നതെങ്ങനെയോ, |
| ഏവം | —ഇപ്രകാരം |
| ഏഷാം ലോകാനാം | —ഈ ലോകങ്ങളുടേയും |
| ആസാം ദേവതാനാം | —ഈ ദേവതകളുടേയും |
| അസ്യാഃത്രയ്യാഃവിദ്യായാഃ | —ഈ ത്രയീവിദ്യയുടേയും |
| വീര്യേണ | —വീര്യംകൊണ്ടു് |
| യജ്ഞസ്യ | —യജ്ഞത്തിന്റെ |
| വിരിഷ്ടം | —വിരിഷ്ടത്തെ—ക്ഷതത്തെ |
| സന്ദധാതി | —സന്ധാനം ചെയ്യുന്നു. |
| യത്ര | —ഏതു യജ്ഞത്തിൽ |
| ബ്രഹ്മാ | —ബ്രഹ്മാവു് |
| ഏവം വിത് ഭവതി | —ഇപ്രകാരമറിയുന്നവൻ ആയിരിക്കുന്നുവോ |
| ഏഷഃ യജ്ഞഃ | —ഈ യജ്ഞം |
| ഭേഷജകൃതഃ ഹ വൈ | —ഭേഷജത്താൽ സംസ്കരിക്കപ്പെട്ടതായിത്തീരുന്നു. |

ഭാഷ്യം:— അതെങ്ങനെ എന്നാൽ, കട്ടപ്പമുള്ളതിനു മൃദുത്വമുണ്ടാക്കുന്ന പൊൻകാരം മുതലായ ക്ഷാരംകൊണ്ടു സുവൎണ്ണത്തേയും, സുവൎണ്ണംകൊണ്ടു് സന്ധാനംചെയ്‌വാൻ വിഷമമുള്ള രജതത്തേയും, അതുപോലെ രജതം കൊണ്ടു തകരത്തേയും, തകരംകൊണ്ടു് ഈയത്തേയും, ഈയംകൊണ്ടു് ലോഹത്തേയും (ഇരുമ്പിനേയും) ലോഹം കൊണ്ടു തടിയേയും, തോലുകൊണ്ടു തടിയേയും സന്ധാനം ചെയ്യുന്നതെങ്ങനെയോ. അതുപോലെ ഈ ലോകങ്ങളുടേയും, ഈ ദേവതകളുടേയും, ഈ ത്രയീവിദ്യയുടേയും രസമെന്നുപറയുന്ന ഓജസ്സുകൊണ്ടു യജ ്ഞത്തിന്റെ

ക്ഷതത്തെ സന്ധാനം ചെയ്യുന്നു. ഏതു യജ്ഞത്തിലാണോ ബ്രഹ്മാവെന്നു പറയുന്ന ഋത്വിക്കു്, മേൽപറഞ്ഞ പ്രകാരമുള്ള വ്യാഹൃതിഹോമമാകുന്ന പ്രായശ്ചിത്തമറിയാവുന്നവനായിരിക്കുന്നതു്, ആ യജ്ഞം, ഭേഷജത്താൽ സംസ്കരിക്കപ്പെട്ടതായിത്തീരുന്നു. രോഗാർത്തനായ പുരുഷൻ സുശിക്ഷിതനായ ചികിൽസകനാൽ ഭേഷജംകൊണ്ടു സംസ്കരിക്കപ്പെടുന്നതുപോലെ വിദ്വാനായ ബ്രഹ്മാവിനാൽ യജ്ഞം സംസ്കരിക്കപ്പെടുന്നു എന്നു സാരം. 7, 8.

ഉപ:— ഏഷ ഹ വാ ഉദക്പ്രവണോ യജ്ഞോ യത്രൈവം വിദ് ബ്രഹ്മാ ഭവതി; ഏവംവിദം ഹ വാ ഏഷാ ബ്രഹ്മാണമനുഗാഥാ:– "യതോ യത ആവർത്തതേ തത് തദ് ഗച്ഛതി; മാനവോ ബ്രഹ്മൈവൈക ഋത്വിക് കുരൂനശ്വാऽഭിരക്ഷതി;" ഏവം വിദ്ധ വൈ ബ്രഹ്മാ യജ്ഞം യജമാനം സർവാംശ്ചർത്വിജോऽഭിരക്ഷതി; തസ്മാദേവം വിദമേവ ബ്രഹ്മാണം കുർവീത, നാനേവം വിദം 9, 10.

| | |
|---|---|
| യത്ര | =ഏതു യജ്ഞത്തിൽ ആണോ |
| ബ്രഹ്മാ | =ബ്രഹ്മാവു് |
| ഏവംവിത് ഭവതി | =ഇപ്രകാരമറിയുന്നവനായിരിക്കുന്നതു്, |
| ഏഷഃ യജ്ഞഃ | =ഈ യജ്ഞം |
| ഉദക്പ്രവണഃ ഹ വൈ | =വടക്കോട്ടു ചരിഞ്ഞതാകുന്നു. |
| ഏവംവിദം | = ഇപ്രകാരമറിയുന്ന |
| ബ്രഹ്മാണം | =ബ്രഹ്മാവിനെക്കുറിച്ചു് |
| ഏഷാ അനുഗാഥാ ഹ വൈ | =ഈ അനുഗാഥ പ്രസിദ്ധമാകുന്നു:— |

| | |
|---|---|
| യതഃ യതഃ | =“എവിടെ എവിടെ |
| ആവൎത്തതേ | =യജ്ഞം ക്ഷതത്തെ പ്രാപിക്കുന്നുവോ, |
| തത് തത് ഗച്ഛതി | =അവിടെ അവിടെ ചെല്ലുന്നു. |
| മാനവഃ | =മാനവനായ=മൌനവാൻ (അ) ജ്ഞാനവാൻ ആയ |
| ബ്രഹ്മാ ഏവ | =ബ്രഹ്മാവാകുന്ന |
| ഏകഃ ഋത്വിക് | =ഒരേ ഋത്വിക്ക് |
| അശ്വാ | =അശ്വം എന്നപോലെ=പെൺകുതിര എന്നപോലെ |
| കുരൂൻ | =കുരുക്കളെ=കർത്താക്കളെ |
| അഭിരക്ഷതി | =അഭിരക്ഷിക്കുന്നു” |
| ഏവംവിത് | =ഇപ്രകാരമറിയുന്ന |
| ബ്രഹ്മാ | =ബ്രഹ്മാവ് |
| യജ്ഞം | =യജ്ഞത്തേയും |
| യജമാനം | =യജമാനനേയും |
| സർവാൻ ഋത്വിജഃ ച | =എല്ലാ ഋത്വിക്കുകളേയും |
| അഭിരക്ഷതി | =അഭിരക്ഷിക്കുന്നു. |
| തസ്മാത് | =അതിനാൽ |
| ഏവംവിദം ഏവ | =ഇപ്രകാരം അറിയുന്നവനെത്തന്നെ |
| ബ്രഹ്മാണം കുർവീത | =ബ്രഹ്മാവാക്കണം. |
| അനേവം വിദം | =ഇപ്രകാരം അറിയാത്തവനെ |
| ന | =ബ്രഹ്മാവാക്കരുത്. |

ഭാഷ്യം:— എന്നുമാത്രമല്ല, ഏതു യജ്ഞത്തിൽ ഇപ്രകാരമറിയുന്നവൻ ബ്രഹ്മാവായിരിക്കുന്നുവോ, ഇങ്ങനെയുള്ള യജ്ഞം തെക്കുഭാഗം പൊങ്ങി വടക്കോട്ടു ചരിഞ്ഞതാകുന്നു. ഉത്തരമാൎഗ്ഗപ്രാപ്തിക്കു കാരണമെന്നൎത്ഥം.

ഇപ്രകാരമറിയുന്ന ബ്രഹ്മാവു് എന്നു പറയുന്ന ഋത്വിക്കിനെ സ്തുതിക്കുന്ന ഈ അനുഗാഥ പ്രസിദ്ധമായിട്ടുള്ളതാണു്—
"എവിടെ എവിടെ അതായതു ഏതേതു ഋത്വിക്പ്രദേശത്തിൽ, കർമ്മം ആവർത്തിക്കുന്നുവോ (യജ്ഞം ക്ഷതത്തെ പ്രാപിക്കുന്നുവോ) അവിടെയവിടെ എല്ലാം യജ്ഞത്തിൻെറ ക്ഷതത്തെ പ്രായശ്ചിത്തംകൊണ്ടു് പ്രതിസന്ധാനംചെയ്തു പരിപാലിക്കുന്നു. മൌനം ആചരിക്കുന്നതുകൊണ്ടോ മനനം (=ജ്ഞാനവത്വം)നിമിത്തമോ മാനവനായ, ബ്രഹ്മാവെന്നുപറയുന്ന ഒരേ ഋത്വിക്കുതന്നെ കർത്താക്കളെ, തൻെറ പുറത്തു കയറിയിരിക്കുന്ന യോദ്ധാക്കളെ പെൺകുതിര രക്ഷിക്കുന്നതുപോലെ, രക്ഷിക്കുന്നു" ഇപ്രകാരമറിയുന്ന ബ്രഹ്മാവു് യജ്ഞത്തേയും യജമാനനേയും എല്ലാ ഋത്വിക്കുകളേയും ദോഷംനീക്കി അഭിരക്ഷിക്കുന്നു. വിദ്വാനായ ബ്രഹ്മാവു് ഇപ്രകാരം വിശിഷ്ടനായതുകൊണ്ടു്, ഇപ്രകാരമറിയുന്നവനെത്തന്നെ—അതായതു, മേൽപറഞ്ഞ വ്യാഹൃതിമുതലായവ അറിയുന്നവനെത്തന്നെ — ബ്രഹ്മാവാക്കണം. ഇപ്രകാരം അറിയാത്തവനെ ഒരിക്കലും ബ്രഹ്മാവാക്കരുതു്. 9–10

നാലാമധ്യായത്തിൽ പതിനേഴാം ഖണ്ഡം കഴിഞ്ഞു

ഛാന്ദോഗ്യോപനിഷത്തിൽ നാലാമധ്യായവും കഴിഞ്ഞു.

---

## ഛാന്ദോഗ്യോപനിഷത്തിൽ അഞ്ചാമധ്യായം

### ഒന്നാംഖണ്ഡം.

ഭാഷ്യം:— സഗുണബ്രഹ്മവിദ്യയുടെ ഉത്തരഗതി പറഞ്ഞുകഴിഞ്ഞു. ഇനി ഇപ്പോഴം, അഞ്ചാമധ്യായത്തിൽ പഞ്ചാഗ്നിവിത്തായ ഗൃഹസ്ഥനും മററു വിദ്യകളെ

ശീലിക്കുന്ന ശ്രദ്ധാലുക്കളായ ഊർദ്ധ്വരേതസ്സുകൾക്കും അതേ ഗതിയേത്തന്നെ അനുവദിച്ചിട്ടു്, കേവലകർമ്മികൾക്കു്, ദക്ഷിണദിക്കിനെ സംബന്ധിച്ചതും, ധൂമാദിലക്ഷണവും, പുനരാവൃത്തിരൂപവുമായ വേറേ ഗതിയും, മൂന്നാമതായി വൈരാഗ്യം വരുന്നതിനായി, വിദ്യാകർമ്മരഹിതന്മാർക്കു് അതിനേക്കാൾ കഷ്ടതരമായ സംസാരഗതിയും പറവാനായി ആരംഭിക്കുകയാണു്. "പ്രാണഃ ശ്രേഷ്ഠോ വാഗാദിഭ്യഃ'' "പ്രാണോവാവ സംവർഗ്ഗഃ'' ഇത്യാദി പലയിടങ്ങളിലും കഴിഞ്ഞ ഗ്രന്ഥത്തിൽ പ്രാണനെപ്പററി പറഞ്ഞിട്ടുണ്ടു്. എല്ലാം ഒരുപോലെ ഒരുമിച്ചു ചേന്നു പ്രവർത്തിച്ചുകൊണ്ടിരിക്കുമ്പോൾ, ആ പ്രാണൻ വാക്കു മുതലായവയുടെ കൂട്ടത്തിൽ ശ്രേഷ്ഠനാകുന്നതെങ്ങനെ എന്നും, ആ പ്രാണനെ ഉപാസിക്കേണ്ടതു് എങ്ങനെയാണെന്നും കാണിക്കുന്നതിനു്, ആ പ്രാണനു ശ്രേഷ്ഠത്വാദി ഗുണങ്ങളെ വിധിക്കണമെന്നുവച്ചു ഉടനെ അതു ആരംഭിക്കുന്നു:—

ഉപ:— ഓം, യോ ഹ വൈ ജ്യേഷ്ഠം ച ശ്രേഷ്ഠം ച വേദ, ജ്യേഷ്ഠശ്ച ഹ വൈ ശ്രേഷ്ഠശ്ച ഭവതി; പ്രാണോവാവ ജ്യേഷ്ഠശ്ച ശ്രേഷ്ഠശ്ച 1

ജേഷ്ഠം ച — ജ്യേഷ്ഠനേയും
ശ്രേഷ്ഠം ച — ശ്രേഷ്ഠനേയും
യഃ വേദ ഹ വൈ — ആർ അറിയുന്നുവോ,
സഃ — അവൻ
ജ്യേഷ്ഠഃ ച — ജേഷ്ഠനായും
ശ്രേഷ്ഠഃ ച — ശ്രേഷ്ഠനായും
ഭവതി ഹ വൈ — ഭവിക്കുന്നു.
ജ്യേഷ്ഠഃ ച — ജ്യേഷ്ഠനും
ശ്രേഷ്ഠഃ ച — ശ്രേഷ്ഠനും

പ്രാണഃ വാവ —പ്രാണൻ തന്നെയാണു്.

ഭാഷ്യം:— ആരെങ്കിലും ഒരുവൻ ജ്യേഷ്ഠനേയും (വയസ്സു മൂപ്പുള്ളവനേയും) ശ്രേഷ്ഠനേയും (ഗുണങ്ങൾ അധികമുള്ളവനേയും) അറിയുകയാണെങ്കിൽ അവൻ ജ്യേഷ്ഠനായും ശ്രേഷ്ഠനായും തീരുന്നു. (ഇങ്ങനെ ഫലം പറഞ്ഞു പുരുഷനെ പ്രലോഭനംചെയ്തു താത്പര്യം ജനിപ്പിച്ചതിന്റെശേഷം പറയുന്നു;—) ജ്യേഷ്ഠൻ എന്നും ശ്രേഷ്ഠനെന്നും പറഞ്ഞതു പ്രാണൻതന്നെയാണു്. പ്രാണൻ വാഗാദികളെക്കാൾ വയസ്സുകൊണ്ടു ജ്യേഷ്ഠനാകുന്നു. പുരുഷൻ ഗർഭത്തിൽ സ്ഥിതിചെയ്യു മ്പോൾ അവനിൽ വാക്കു മുതലായവയ്ക്കു മുമ്പിൽ പ്രാണന്റെ വൃത്തി സ്ഥിരപ്പെടുന്നു. അതുകൊണ്ടാണു ഗർഭം വളരുന്നതു്. പിന്നെ ചക്ഷുരാദികളുടെ സ്ഥാനങ്ങളായ അവയവങ്ങൾ ഉണ്ടാകുമ്പോഴാണു് വാക്കു മുതലായവയ്ക്കു വൃത്തി കിട്ടുന്നതു്. അതുകൊണ്ടാണു പ്രാണൻ വയസ്സുകൊണ്ടു ജ്യേഷ്ഠനാണെന്നു പറഞ്ഞതു്. "സുഹയഃ" ഇത്യാദി ദൃഷ്ടാന്തംകൊണ്ടു ശ്രേഷ്ഠത്വത്തെ മേലിൽ പ്രതിപാദിക്കും. അതിനാൽ ഈ കാര്യകാരണസങ്ഘാതത്തിൽ ജ്യേഷ്ഠനും ശ്രേഷ്ഠനും പ്രാണൻതന്നെയാകുന്നു. 1

ഉപ:— യോ ഹ വൈ വസിഷ്ഠം വേദ, വസിഷ്ഠോ ഹ സ്വാനാം ഭവതി വാഗ്വാവ വസിഷ്ഠഃ 2

വസിഷ്ഠം —വസിഷ്ഠനെ—ഏററവും വസിപ്പിക്കുന്നവനെ (അ) ഏററവും വസു—ധനം ഉള്ളവനെ

യഃ വേദ ഹ വൈ —ആർ അറിയുന്നുവോ,

സഃ —അവൻ

സ്വാനാം —ജ്ഞാതികൾക്കു

വസിഷ്ഠഃ —വസിഷ്ഠനായിട്ടു്—വസിപ്പിക്കുന്നവനായി

ഭവതി ഹ വൈ —ഭവിക്കുന്നു.
വസിഷ്ഠഃ —വസിഷ്ഠൻ എന്നു പറയുന്നതു്
വാക് വാവ —വാക്കുതന്നെയാകുന്നു.

ഭാഷ്യം:— വസിഷ്ഠനെ (വസിപ്പിക്കുന്നവനെ അല്ലെങ്കിൽ ആച്ഛാദിപ്പിക്കുന്നവനെ അല്ലെങ്കിൽ ഏററവും ധനമുള്ളവനെ) ആർ അറിയുന്നുവോ, അവൻ അതുപോലെ തന്നെ ജ്ഞാതികാംക്കു വസിഷ്ഠനായിത്തീരും. എന്നാൽ വസിഷ്ഠൻ ആരാണെന്നുവച്ചാൽ പറയാം; വസിഷ്ഠൻ എന്നു പറയുന്നതു വാക്കുതന്നെയാണു്. വാഗ്മികളായ പുരുഷന്മാർ അന്യന്മാരെ അഭിഭവിക്കയും, ഏററവും ധനമുള്ളവരായിരിക്കയും ചെയ്യുന്നുണ്ടല്ലോ. അതുകൊണ്ടു് വാക്കു വസിഷ്ഠനാകുന്നു. 2

ഉപ:— യോ ഹ വൈ പ്രതിഷ്ഠാം വേദ, പ്രതി ഹ തിഷ്ഠത്യസ്മിംശ്ച ലോകേ ƒമുഷ്മിംശ്ച, ചക്ഷുർവാവ പ്രതിഷ്ഠാ. 3

പ്രതിഷ്ഠാം —പ്രതിഷ്ഠയേ
യഃ വേദ ഹവൈ —ആർ അറിയുന്നുവോ,
സഃ —അവൻ
അസ്മിൻ ലോകേ ച —ഈ ലോകത്തിലും
അമുഷ്മിൻ ച —പരലോകത്തിലും
പ്രതിതിഷ്ഠതി —പ്രതിഷ്ഠിതിചെയ്യുന്നു.
പ്രതിഷ്ഠാ —പ്രതിഷ്ഠ എന്നു പറയുന്നതു്
ചക്ഷുഃ വാവ —ചക്ഷുസ്സുതന്നെ

ഭാഷ്യം:— പ്രതിഷ്ഠയെ അറിയുന്നതു് ആരോ അവൻ ഈ ലോകത്തിലും പരലോകത്തിലും പ്രതിഷ്ഠിതി ചെയ്യുന്നു. എന്നാൽ പ്രതിഷ്ഠ ഏതാണെന്നു പറ

യുന്നു:— പ്രതിഷ്ഠം എന്നു പറയുന്നതു ചക്ഷുസ്സാകുന്നു. സമമായിട്ടുള്ളിടത്തും ദുർഗ്ഗത്തിലും കണ്ണുകൊണ്ടു കണ്ടാണല്ലോ പ്രതിഷ്ഠിതി ചെയ്യുന്നതു്. അതിനാൽ ചക്ഷുസ്സു പ്രതിഷ്ഠം എന്നു പറഞ്ഞതു ശരിതന്നെ. 3

ഉപ:— യോ ഹ വൈ സമ്പദം വേദ സം ഹാസ്മൈ കാമാഃ പദ്യന്തേ ദൈവാശ്ച മാനുഷാശ്ച; ശ്രോത്രം വാവ സമ്പത്. 4

| | |
|---|---|
| സംപദം | —സമ്പത്തിനെ |
| യഃ | —എവൻ |
| വേദ ഹ വൈ | —അറിയുന്നുവോ, |
| അസ്മൈ | —ഇവന്നു് |
| ദൈവാഃ ച | —ദൈവങ്ങളും—ദേവസംബന്ധികളും |
| മാനുഷാഃ ച | —മനുഷ്യസംബന്ധികളും ആയ |
| കാമാഃ | —കാമങ്ങൾ |
| സമ്പദ്യന്തേ | —സമ്പന്നങ്ങളാകും. |
| സമ്പത് | —സമ്പത്തെന്നു പറയുന്നതു് |
| ശ്രോത്രം വാവ | —ശ്രോത്രംതന്നെ. |

ഭാഷ്യം:— സമ്പത്തിനെ അറിയുന്നവനു ദേവസംബന്ധികളും മനുഷ്യസംബന്ധികളുമായ കാമങ്ങൾ സമ്പന്നങ്ങളായിത്തീരും. എന്നാൽ സമ്പത്തെന്നു വച്ചാൽ ഏതാണെന്നു പറയുന്നു:— സമ്പത്തെന്നു പറയുന്നതു ശ്രോത്രമാണു്; ശ്രോത്രംകൊണ്ടു വേദങ്ങൾ ഗ്രഹിക്കപ്പെടുന്നു, അവയുടെ അർത്ഥം മനസ്സിലാവുകയും ചെയ്യുന്നു. അനന്തരം കർമ്മങ്ങൾ ചെയ്യപ്പെടുന്നു. അതുകൊണ്ടു കാമസമ്പത്തും സിദ്ധിക്കുന്നു. ഇങ്ങനെ കാമസമ്പത്തിനു ഹേതുവായതുകൊണ്ടു സമ്പത്തെന്നതു ശ്രോത്രംതന്നെ. 4

ഉപ:— യോ ഹ വാ ആയതനം വേദാ *ff* യതനം ഹ സ്വാനാം ഭവതി; മനോ ഹവാ ആയതനം 5

ആയതനം — ആയതനത്തെ
യഃ വേദ ഹ വൈ — ആർ അറിയുന്നുവോ
സഃ — അവൻ
സ്വാനാം — ജ്ഞാതികൾക്ക
ആയതനം — ആയതനമായി — ആശ്രയമായി
ഭവതി — തീരുന്നു.
ആയതനം — ആയതനമെന്നത്
മനഃ ഹ വൈ — മനസ്സാകുന്നു.

ഭാഷ്യം:— ആയതനത്തെ അറിയുന്നവൻ ജ്ഞാതികൾക്ക് ആശ്രയമായിരിക്കും. ആ ആയതനമേതെന്നു പറയുന്നു:— ആയതനമെന്നു പറയുന്നതു മനസ്സാകുന്നു. ഭോക്താവിനുവേണ്ടി ഇന്ദ്രിയങ്ങൾ കൊണ്ടുവരുന്ന പ്രത്യയരൂപങ്ങളായ വിഷയങ്ങൾക്ക് ആശ്രയം മനസ്സാകുന്നു. അതിനാൽ ആണ് മനസ്സാണ് ആയതനമെന്നു പറഞ്ഞതു്. 5

ഉപ:— അഥ ഹ പ്രാണാ അഹംശ്രേയസി വ്യൂദിരേ *f*ഹം ശ്രേയാനസ്മ്യഹം ശ്രേയാനസ്മീതി. 6

അഥ — പിന്നെ
പ്രാണാഃ — പ്രാണങ്ങൾ
അഹം ശ്രേയാൻ അസ്മി — "ഞാൻ ശ്രേഷ്ഠനാകുന്നു"
അഹം ശ്രേയാൻ അസ്മി — "ഞാൻ ശ്രേഷ്ഠനാകുന്നു"
ഇതി — എന്നു്
അഹം ശ്രേയസി — അഹം ശ്രേയസ്സിനെ സംബന്ധിച്ച
വ്യൂദിരെ — വിവദിച്ചു — വഴക്കുകൂട്ടി

ഭാഷ്യം:— മേൽപറഞ്ഞ ഗുണങ്ങളോടുകൂടിയ പ്രാണങ്ങൾ, ''ഞാനാണു ശ്രേഷ്ഠൻ, ഞാനാണു ശ്രേഷ്ഠൻ" എന്നിങ്ങനെ ശ്രേഷ്ഠതയേസംബന്ധിച്ച പലവിധത്തിൽ വഴക്കുകൂട്ടി. 6

ഉപ:— തേ ഹ പ്രാണാഃ പ്രജാപതിം പിതരമേത്യോചുഃ:— "ഭഗവൻ കോ നഃ ശ്രേഷ്ഠഃ" ഇതി. താൻ ഹോവാച:— "യസ്മിൻ വ ഉൽക്രാന്തേ ശരീരം പാപിഷ്ഠതരമിവ ദൃശ്യേത, സ വഃ ശ്രേഷ്ഠഃ'' ഇതി 7

| | |
|---|---|
| തേ പ്രാണാഃ | —ആ പ്രാണങ്ങൾ |
| പിതരം | —പിതാവായ |
| പ്രജാപതിം | —പ്രജാപതിയുടെ അടുക്കൽ |
| ഏത്യ | —ചെന്നു്, |
| ഊചുഃ | —ചോദിച്ചു:— |
| ഭഗവൻ | —"ഭഗവാനേ! |
| നഃ | —ഞങ്ങളിൽ |
| ശ്രേഷ്ഠഃ | —ശ്രേഷ്ഠൻ |
| കഃ | —ആരാണു്?" |
| ഇതി | —എന്നു്. |
| താൻ | —അവരോടു് |
| ഉവാച ഹ | —പ്രജാപതി പറഞ്ഞു:— |
| വഃ | —നിങ്ങളുടെ കൂട്ടത്തിൽ |
| യസ്മിൻ | —ആരു് |
| ഉൽക്രാന്തേ | —ഉൽക്രാന്തനാകുമ്പോൾ—ശരീരം വിട്ടുപോകുമ്പോൾ |
| ശരീരം | —ശരീരം |
| പാപിഷ്ഠതരം ഇവ | —ഏററവും പാപിഷ്ഠമെന്നപോലെ |
| ദൃശ്യേത | —കാണപ്പെട്ടുമോ, |

| | |
|---|---|
| സഃ | —അവൻ |
| വഃ | —നിങ്ങളിൽ |
| ശ്രേഷ്ഠഃ | — ശ്രേഷ്ഠനാകുന്നു'' |
| ഇതി | —എന്നു് |

ഭാഷ്യം:— ആ പ്രാണങ്ങൾ ഇങ്ങനെ വഴക്കു കൂട്ടിക്കൊണ്ടു തങ്ങളുടെ കൂട്ടത്തിൽ ആക്കാണു ശ്രേഷ്ഠത്വമെന്നറിയുന്നതിനായി തങ്ങളുടെ ജനയിതാവായ പ്രജാപതിയുടെ അടുക്കൽ ചെന്നു് ''ഭഗവാനേ! ഞങ്ങളിൽ ആരാണു ശ്രേഷ്ഠൻ'' എന്നു ചോദിച്ചു. അദ്ദേഹം അവരോടു പറഞ്ഞു:— "നിങ്ങളുടെ കൂട്ടത്തിൽ ആരു വിട്ടുപോയാൽ ശരീരം ഏററവും പാപിഷ്ഠമായി, ശവമായി, അസ്പൃശ്യമായി അശുചിയായി കാണപ്പെടുമോ അവനാണു നിങ്ങളുടെ കൂട്ടത്തിൽ ശ്രേഷ്ഠൻ" ഇവനാണു ശ്രേഷ്ഠനെന്നു മുഖ്യപ്രാണനെ ചൂണ്ടിപ്പറഞ്ഞാൽ വാഗാദികൾക്കു ദുഃഖമുണ്ടാകുമെന്നു കരുതി, അതൊഴിക്കുവാൻവേണ്ടിയാണു് തെളിച്ചു പറയാതെ സ്വരഭേദത്തോടുകൂടി പ്രജാപതി ഇങ്ങനെ പറഞ്ഞതു്. 7

ഉപ:— സാ ഹ വാഗുച്ചക്രാമ; സാ സംവത്സരം പ്രോഷ്യ പര്യേത്യോവാച:— "കഥമശകതർത്തേ മജ്ജീവിതു"മിതി. യഥാ കലാ അവദന്തഃ, പ്രാണന്തഃ പ്രാണേന, പശ്യന്തശ്ചക്ഷുഷാ, ശൃണ്വന്തഃ ശ്രോത്രേണ, ധ്യായന്തോ മനസൈവ''മിതി. പ്രവിവേശ ഹ വാക്. 8

| | |
|---|---|
| സാവാക് | —ആ വാക്കു് |
| ഉച്ചക്രാമ ഹ | —ഉൽക്രമിച്ചു—ശരീരം വിട്ടുപോയി. |
| സാ | —ആ വാക്കു് |
| സംവത്സരം പ്രോഷ്യ | —ഒരു സംവത്സരക്കാലം പ്രവസിച്ചിട്ടു് |

പശ്ചേത്യ — തിരിച്ചുവന്നു്
ഉവാച — പറഞ്ഞു — മററു പ്രാണങ്ങളോടു പറഞ്ഞു: —
മത് ഋതേ — "എന്നെക്കൂടാതെ
ജീവിതും — ജീവിക്കുന്നതിനു്,
കഥം — എങ്ങനെ — ഏതുപ്രകാരത്തിൽ
അശകത — നിങ്ങൾക്കു കഴിഞ്ഞു?"
ഇതി — എന്നു്.
കലാഃ യഥാ — "മൂകന്മാരെപ്പോലെ
അവദന്തഃ — ഒന്നും പറയാതെ
പ്രാണേന പ്രാണന്തഃ — പ്രാണനെക്കൊണ്ടു പ്രാണിച്ചും,
ചക്ഷുഷാ — ചക്ഷുസ്സുകൊണ്ടു കണ്ടും,
ശ്രോത്രേണ ശൃണ്വന്തഃ — ശ്രോത്രംകൊണ്ടു കേട്ടും
മനസാ ധ്യായന്തഃ — മനസ്സുകൊണ്ടു ധ്യാനിച്ചും,
ഏവം — ഇങ്ങനെ ഞങ്ങൾ ജീവിച്ചു."
ഇതി — എന്നു് ആ പ്രാണങ്ങൾ ഉത്തരം പറഞ്ഞു.
വാക് പ്രവിവേശ ഹ — വാക്കു് സ്വവ്യാപാരത്തിൽ പ്രവേശിക്കയും ചെയ്തു. 8

ഉപ: — ചക്ഷുർഹോച്ചക്രാമ; തത് സംവത്സരം പ്രോഷ്യ പശ്ചേത്യോവാച: — കഥമശകതർത്തേ മജ്ജീവിതുമിതി. യഥാന്ധാ അപശ്യന്തഃ, പ്രാണന്തഃ പ്രാണേന, വദന്തോ വാചാ, ശൃണ്വന്തഃ ശ്രോത്രേണ,ധ്യായന്തോ മനസൈവമിതി. പ്രവിവേശ ഹ ചക്ഷുഃ 9

ചക്ഷുഃ ഉച്ചക്രാമ ഹ — ചക്ഷുസ്സ് ഉൽക്രമിച്ചു.
തത് — അതു്
സംവത്സരം പ്രോഷ്യ — ഒരു സംവത്സരത്തേയ്ക്കു് തന്റെ വ്യാപാരം വിട്ടുനിന്നിട്ടു്

പര്യേത്യ ഉവാച —മടങ്ങിവന്നു് പറഞ്ഞു:—
കഥം —"ഏതുപ്രകാരത്തിൽ
മത് ഋതേ ജീവിതും —എന്നെക്കൂടാതെ ജീവിക്കുന്നതിന്നു്
അശകത —നിങ്ങൾക്കു കഴിഞ്ഞു?"
ഇതി —എന്നു്.
അന്ധാഃ യഥാ —"അന്ധന്മാരെപ്പോലെ
അപശ്യന്തഃ —കാണാതെ,
പ്രാണേന പ്രാണന്തഃ —പ്രാണനെക്കൊണ്ടു പ്രാണിച്ചും,
വാചാ വദന്തഃ —വാക്കുകൊണ്ടു വദിച്ചും,
ശ്രോത്രേണ ശൃണ്വന്തഃ —ശ്രോത്രംകൊണ്ടു ശ്രവിച്ചും,
മനസാ ധ്യായന്തഃ —മനസ്സുകൊണ്ടു ധ്യാനിച്ചും,
ഏവം —ഇങ്ങനെ ഞങ്ങൾ ജീവിച്ചു."
ഇതി —എന്നു മററു പ്രാണങ്ങൾ ഉത്തരം പറഞ്ഞു.
ചക്ഷുഃ —ചക്ഷുസ്സു്
പ്രവിവേശ ഹ —സ്വവ്യാപാരത്തിൽ പ്രവൎത്തിച്ചു.

ഉപ:— ശ്രോത്രം ഹോച്ചക്രാമ തത് സംവത്സരം പ്രോഷ്യ പര്യേത്യോവാച:— കഥമശകതർത്തേ മജ്ജീവിതുമിതി. യഥാ ബധിരാ അശൃണ്വന്തഃ, പ്രാണന്തഃ പ്രാണേന, വദന്തോ വാചാ, പശ്യന്തശ്ചക്ഷുഷാ, ധ്യായന്തോ മനസൈവമിതി. പ്രവിവേശ ഹ ശ്രോത്രം. 10

ശ്രോത്രം ഉച്ചക്രാമ ഹ —ശ്രോത്രം ഉത്ക്രമിച്ചു
തത് —അതു്
സംവത്സരം പ്രോഷ്യ —ഒരു സംവത്സരകാലത്തേയ്ക്കു തന്റെ വ്യാപാരത്തിൽനിന്നു പിന്മാറി നിന്നിട്ടു

| | |
|---|---|
| പശ്ചേത്യ ഉവാച | —മടങ്ങിവന്നു മററു പ്രാണങ്ങളോടു പറഞ്ഞു:— |
| മത് ഋതേ ജീവിതും | —"എന്നെക്കൂടാതെ ജീവിക്കുന്നതിനു് |
| കഥം അശകത | —എങ്ങനെ നിങ്ങൾക്കു കഴിഞ്ഞു?" |
| ഇതി | —എന്നു്. |
| ബധിരാഃ യഥാ | —ബധിരന്മാരെപ്പോലെ, |
| അശൃണ്വന്തഃ | —കേൾക്കാതെ, |
| പ്രാണേന പ്രാണന്തഃ | —പ്രാണനെക്കൊണ്ടു പ്രാണിച്ചും, |
| വാചാ വദന്തഃ | — വാക്കുകൊണ്ടു വദിച്ചും, |
| ചക്ഷുഷാ പശ്യന്തഃ | —ചക്ഷുസ്സുകൊണ്ടു ദശിച്ചും, |
| മനസാ ധ്യായന്തഃ | —മനസ്സുകൊണ്ടു ധ്യാനിച്ചും, |
| ഏവം | —ഇങ്ങനെ ഞങ്ങൾ ജീവിച്ചു." |
| ഇതി | —എന്നു മററു പ്രാണങ്ങൾ പറഞ്ഞു. |
| ശ്രോത്രം | —ശ്രോത്രം |
| പ്രവിവേശ ഹ | —സ്വവ്യാപാരത്തിൽ പ്രവൎത്തിച്ചു. |

ഉപ:— മനോ ഹോച്ചക്രാമ; തത് സംവത്സരം പ്രോഷ്യ പശ്ചേത്യോവാച:—കഥമശകതത്തേ മജ്ജീവിതുമിതി, യഥാ ബാലാ അമനസഃ, പ്രാണന്തഃ പ്രാണേന, വദന്തോ വാചാ, പശ്യന്തശ്ചക്ഷുഷാ; ശൃണ്വന്തഃ ശ്രോത്രേണൈവമിതി പ്രവിവേശ ഹ മനഃ 11

| | |
|---|---|
| മനഃ | —മനസ്സു് |
| ഉച്ചക്രാമ ഹ | —ഉൽക്രമിച്ചു. |
| തത് | —അതു് |
| സംവത്സരം പ്രോഷ്യ | —ഒരു സംവത്സരകാലത്തേയ്ക്കു പ്രവസിച്ചിട്ടു |

പശ്ചേത്യ ഉവാച —മടങ്ങിവന്നു പറഞ്ഞു:—
മത് ഋതേ —"എന്നെക്കൂടാതെ
ജീവിതും —ജീവിക്കുന്നതിനു്
കഥം അശകത —ഏതുപ്രകാരം നിങ്ങൾക്കു കഴിഞ്ഞു?''
ഇതി —എന്നു്.
ബാലാഃ യഥാ —"ബാലന്മാരേപ്പോലെ
അമനസഃ —മനസ്സില്ലാതെ—മനസ്സിന്റെ തൻേറടമില്ലാതെ,
പ്രാണേന പ്രാണന്തഃ —പ്രാണനെക്കൊണ്ടു പ്രാണിച്ചും,
വാചാ വദന്തഃ —വാക്കുകൊണ്ടു വദിച്ചും,
ചക്ഷുഷാ പശ്യന്തഃ —ചക്ഷുസ്സുകൊണ്ടു ദർശിച്ചും,
ശ്രോത്രേണ ശൃണ്വന്തഃ —ശ്രോത്രംകൊണ്ടു ശ്രവിച്ചും,
ഏവം —ഇങ്ങനെ ഞങ്ങൾ ജീവിച്ചു."
ഇതി —എന്നു മററുള്ള പ്രാണങ്ങൾ പറഞ്ഞു.
മനഃ —മനസ്സു്
പ്രവിവേശ ഹ —സ്വവ്യാപാരത്തിൽ പ്രവൎത്തിച്ചു. 11

ഭാഷ്യം:— പിതാവു പ്രാണങ്ങളോടു മേൽപറഞ്ഞപ്രകാരം പറഞ്ഞപ്പോൾ ആ വാക്കു് ശരീരംവിട്ടു പോയി. അതു് ഒരു സംവത്സരക്കാലത്തേയ്ക്കു തൻെറ വ്യാപാരത്തിൽനിന്നു പിന്മാറിനിന്നതിൻെറ ശേഷം തിരിച്ചുവന്നു് മററുള്ള പ്രാണങ്ങളോടു പറഞ്ഞു:— "നിങ്ങൾക്കു് ഏതുപ്രകാരത്തിൽ എന്നേക്കൂടാതെ ജീവിക്കുന്നതിനു കഴിഞ്ഞു?" അവ ഉത്തരം പറഞ്ഞു:— "ലോകത്തിൽ മൂകന്മാർ ജീവിക്കുന്നതുപോലെ ഒന്നും പറയാതെയും പ്രാണനെക്കൊണ്ടു പ്രാണിച്ചും, ചക്ഷുസ്സുകൊണ്ടു ദർശിച്ചും

ശ്രോത്രംകൊണ്ടു ശ്രവിച്ചും, മനസ്സുകൊണ്ടു ധ്യാനിച്ചും ഇങ്ങനെ എല്ലാ കരണങ്ങളുടേയും ചേഷ്ടചെയ്തുകൊണ്ടു ഞങ്ങൾ ജീവിച്ചു.'' ഇതുകേട്ടു്, പ്രാണങ്ങളുടെ കൂട്ടത്തിൽ തനിക്കു ശ്രേഷ്ഠതയില്ലെന്നു മനസ്സിലാക്കി വാക്കു്, വീണ്ടും സ്വവ്യാപാരത്തിൽ പ്രവർത്തിച്ചു. ചക്ഷുസ്സുൽക്രമിച്ചു, ശ്രോത്രം ഉത്ക്രമിച്ചു, മനസ്സുൽക്രമിച്ചു ഇത്യാദി എല്ലാം ഇതുപോലെതന്നെ. അമനസ്സുകം എന്നതിനു്, മനസ്സിനു തന്റേടംകൂടാതെ എന്നർത്ഥം 8, 9, 10, 11.

ഉപ:— അഥ ഹ പ്രാണ ഉച്ചിക്രമിഷൻ, സ യഥാ സുഹയഃ പഡ്വീശ ശങ്കൂൻ സംഖിദേദേവമിതരാൻ പ്രാണാൻ സമഖിദത്. തം ഹാഭിസമേത്യോചുഃ:— ഭഗവന്നേധി, ത്വം നഃ ശ്രേഷ്ഠോƒസി, മോൽക്രമീരിതി. 12

| | |
|---|---|
| അഥ | =അനന്തരം |
| സഃ പ്രാണഃ | =ആ പ്രാണൻ=മുഖ്യപ്രാണൻ |
| ഉച്ചിക്രമിഷൻ | =ഉൽക്രമിക്കുവാനിച്ഛിച്ചു്, |
| യഥാ | =ഏതുപ്രകാരമാണോ |
| സുഹയഃ | =നല്ല കുതിര |
| പഡ്വീശ ശങ്കൂൻ | =തന്റെ കാലുകൾ കെട്ടിയിട്ടുള്ള കുററികളെ |
| സംഖിദേത്, | =ഇളക്കിപ്പിഴുന്നതു് |
| ഏവം | =ഇപ്രകാരം |
| ഇതരാൻ പ്രാണാൻ | =മററു പ്രാണങ്ങളെ |
| സമഖിദത് | =പിഴുതു. |
| തം അഭിസമേത്യ | =ആ മുഖ്യപ്രാണന്റെ അടുക്കൽ ചെന്നു് |
| ഊചുഃ ഹ | =മററു പ്രാണങ്ങൾ പറഞ്ഞു:— |
| ഭഗവൻ | =“അല്ലയോ ഭഗവാനേ! |

| | |
|---|---|
| ഏധി | —ഇരിക്കുക—ഞങ്ങളുടെ സ്വാമിയായിരിക്കുക; |
| ത്വം | —അങ്ങു് |
| നഃ ശ്രേഷ്ഠഃ അസി | —ഞങ്ങളിൽ ശ്രേഷ്ഠനാകുന്നു. |
| മാ ഉൽക്രമീഃ | —ഈ ശരീരത്തിൽനിന്നു വിട്ടുപോകരുതു്." |
| ഇതി | —എന്നു്. |

ഭാഷ്യം:— ഇങ്ങനെ വാക്കുമുതലായ പ്രാണങ്ങളെല്ലാം പരീക്ഷിച്ചു്, ശ്രേഷ്ഠതയില്ലാത്തവയാണെന്നു തീർച്ചയായപ്പോൾ മുഖ്യപ്രാണൻ ഉൽക്രമിക്കുവാനിച്ഛിച്ചു് ഒരു നല്ല കുതിര, പരീക്ഷിക്കുന്നതിനുവേണ്ടി പുറത്തു കയറിയ ആൾ ചമ്മട്ടികൊണ്ടടിക്കുമ്പോൾ, അതിൻെറ കാലുകൾ കെട്ടിയിട്ടുള്ള കുററികളെ വലിച്ചു പിഴുന്നതെങ്ങനെയോ, അതുപോലെ, വാക്കുമുതലായ മററു പ്രാണങ്ങളെ പിഴുതു. ആ പ്രാണങ്ങൾ ഇളക്കപ്പെട്ടു് സ്വസ്ഥാനത്തിൽ സ്ഥിതിചെയ്യുന്നതിനു് ശക്തിയില്ലാതെ മുഖ്യപ്രാണൻെറ അടുക്കൽചെന്നു പറഞ്ഞു:— "ഭഗവാനേ!'' ഞങ്ങളുടെ സ്വാമിയായിരിക്കുക; എന്തെന്നാൽ, അങ്ങു ഞങ്ങളുടെ കൂട്ടത്തിൽ ശ്രേഷ്ഠനാകുന്നു. ഈ ദേഹത്തിൽനിന്നു വിട്ടുപോകയുമരുതു്.'' 12

ഉപ:— അഥ ഹൈനം വാഗുവാച:— യദഹം വസിഷ്ഠോ ƒസ്മി, ത്വം തദ്വസിഷ്ഠോƒസീതി. അഥ ഹൈനം ചക്ഷുരുവാച:— യദഹം പ്രതിഷ്ഠാ ƒ സ്മി, ത്വം തത് പ്രതിഷ്ഠാസീതി. 13

അഥ ഹൈനം ശ്രോത്രമുവാച:— യദഹം സംപദസ്മി, ത്വം തത് സംപദസീതി. അഥ ഹൈനം മന ഉവാച:—യദഹമായതനമസ്മി, ത്വം തദായതനമസീതി. 14

| | |
|---|---|
| അഥ | =പിന്നെ |
| വാക് | =വാക്കു് |
| ഏനം | =ഈ മുഖ്യപ്രാണനോടു് |
| ഉവാച ഹ | =പറഞ്ഞു:— |
| അഹം | =“ഞാൻ |
| വസിഷ്ഠഃ അസ്മി ഇതിയത് | =വസിഷ്ഠനാകുന്നു എന്നതു് ഏതോ |
| തദ്വസിഷ്ഠഃ ത്വം അസി | =ആ വസിഷ്ഠൻ നീയാകുന്നു” |
| ഇതി | =എന്നു്. |
| അഥ | =അനന്തരം |
| ചക്ഷുഃ | =ചക്ഷുസ്സു് |
| ഏനം | =ഈ മുഖ്യപ്രാണനോടു് |
| ഉവാച ഹ | =പറഞ്ഞു:— |
| അഹം | =“ഞാൻ |
| പ്രതിഷ്ഠാ അസ്മി ഇതി യത് | =പ്രതിഷ്ഠയാകുന്നു എന്നതേതോ. |
| തത് പ്രതിഷ്ഠാ ത്വം അസി | =ആ പ്രതിഷ്ഠ നീയാകുന്നു.” |
| ഇതി | =എന്നു്. |
| അഥ | =അനന്തരം |
| ശ്രോത്രം | =ശ്രോത്രം |
| ഏനം | =ഈ മുഖ്യപ്രാണനോട |
| ഉവാച ഹ | =പറഞ്ഞു:— |
| അഹം | =“ഞാൻ |
| യത് സംപത് അസ്മി | =ഏതു സമ്പത്താകുന്നുവോ, |
| തത് സമ്പത് ത്വം അസി | =ആ സമ്പത്തു നീയാകുന്നു” |
| ഇതി | =എന്നു്. |
| അഥ | =അനന്തരം |
| മനഃ | =മനസ്സു് |

ഏനം ഉവാച ഹ — മുഖ്യപ്രാണനോട പറഞ്ഞു: —

അഹം — "ഞാൻ

യദായതനം അസ്മി — ഏതായതനമാകുന്നുവോ,

തദായതനം ത്വം അസി — ആ ആയതനം നീയാകുന്നു."

ഇതി — എന്ന്.

ഭാഷ്യം:— അനന്തരം വാക്ക മുതലായവ, പ്രജകൾ രാജാവിന്ന കരം, അല്ലെങ്കിൽ പൂജ നൽകുന്നതുപോലെ, കാര്യംകൊണ്ട പ്രാണന്ന ശ്രേഷ്ഠത്വം നൽകിക്കൊണ്ട പറയുന്നു. ആദ്യമായി വാക്ക പറഞ്ഞു:— "ഞാൻ ഏതു വസിഷ്ഠത്വഗുണത്തോടുകൂടിയിരിക്കുന്നുവോ, ആ വസിഷ്ഠത്വഗുണത്തോടുകൂടിയവൻ നീയാകുന്നു." നീ ഉണ്ടാക്കിയിട്ടുള്ളതും നിന്റെ വകയുമായ ഈ വസിഷ്ഠത്വഗുണത്തെ, ഞാൻ അജ്ഞാനത്താൽ എന്റെ വകയാണെന്നഭിമാനിച്ചു എന്ന സാരം. ഇതുപോലെ, പിന്നെയുള്ള ചക്ഷുസ്സ്, ശ്രോത്രം, മനസ്സ് ഇവയിലും യോജിപ്പിക്കണം. 13, 14

ഉപ:— ന വൈ വാചോ, ന ചക്ഷൂംഷി, ന ശ്രോത്രാണി, ന മനാംസീത്യാചക്ഷതേ; പ്രാണാ ഇത്യേവാ ff ചക്ഷതേ; പ്രാണോ ഹ്യേവൈതാനി സർവാണി ഭവന്തി. 15

വാചഃ ഇതി ന ആചക്ഷതേ — വാക്കുകൾ എന്നുപറയുന്നില്ല.

ചക്ഷൂംഷി ഇതി ന — ചക്ഷുസ്സുകൾ എന്നു പറയുന്നില്ല.

ശ്രോത്രാണി ഇതി ന — ശ്രോത്രങ്ങൾ എന്നു പറയുന്നില്ല,

| | |
|---|---|
| മനാംസി ഇതി ന | =മനസ്സുകഠം എന്നു പറയു ന്നില്ല, |
| പ്രാണാഃ ഇതി ഏവ | =പ്രാണങ്ങഠം എന്നുതന്നെ |
| ആചക്ഷതേ | =പറയുന്നു. |
| ഹി | =എന്തെന്നാൽ |
| ഏതാനി സർവാണി | =ഈ വാഗാദികളെല്ലാം |
| പ്രാണഃ ഏവ ഭവതി | =പ്രാണൻതന്നെയാകുന്നു. |

ഭാഷ്യം:— ഇതു ശ്രുതിയുടെ വചനമാണു്—വാഗാദികഠം മുഖ്യപ്രാണനോടു ഈ പറഞ്ഞതു യുക്തംതന്നെ. എന്തെന്നാൽ, ലോകത്തിൽ, വാഗാദികളായ കരണങ്ങളെ വാക്കുകളെന്നോ, ചക്ഷുസ്സുകളെന്നോ, ശ്രോത്രങ്ങളെന്നോ മനസ്സുകളെന്നോ ലൗകികന്മാരാകട്ടെ, ആഗമജ്ഞന്മാരാകട്ടെ, പറയുന്നില്ല; പിന്നെയോ, പ്രാണങ്ങഠം എന്നുതന്നെയാണു പറയുന്നതു്. എന്തെന്നാൽ, വാഗാദികളായ കരണങ്ങളെല്ലാം പ്രാണൻതന്നെയാകുന്നു. അതിനാൽ മുഖ്യപ്രാണനോടു വാഗാദികഠം പറഞ്ഞതു് ഉചിതമായിട്ടുള്ളതുതന്നെയാണു്.

ഇങ്ങനെ പ്രകരണാൎത്ഥത്തെ ഉപസംഹരിക്കുവാൻ ഇച്ഛിക്കുന്നു.

ഇവിടെ പൂൎവ്വപക്ഷം— വാഗാദികഠം അചേതനങ്ങളാണല്ലോ. അവ, ചേതനയുള്ള പുരുഷന്മാരേപ്പോലെ, 'ഞാൻ ശ്രേഷ്ഠൻ, ഞാൻ ശ്രേഷ്ഠൻ" എന്നിങ്ങനെ വഴക്കുകൂടി, പരസ്പരം സ്പൎദ്ധിക്കുക എന്നതു യുക്തിയുക്തമാകുന്നതെങ്ങനെ? വാക്കിനെക്കൂടാതെ ചക്ഷുരാദികഠം ഓരോന്നും സംസാരിക്കും എന്നതും സംഭവിക്കയില്ല. അതുപോലെ, ചക്ഷുരാദികഠം ദേഹത്തിൽനിന്നു പോകുക വീണ്ടും ദേഹത്തിൽ പ്രവേശിക്ക, ബ്രഹ്മാവിൻെറ അടു

ക്കൽ ചെല്ലുക, പ്രാണനെ സ്തുതിക്ക ഇവയൊന്നും തന്നെയും ഉപപന്നമല്ല.

സമാധാനം— അഗ്നി മുതലായ, ചേതനയുള്ള ദേവതകളാൽ അധിഷ്ഠിതങ്ങളായതുകൊണ്ട് വാഗാദികൾക്ക ചേതനയുണ്ടെന്നുള്ളതു ആഗമത്തിൽനിന്ന സിദ്ധിക്കുന്നു.

പൂർവപക്ഷം— ഒരു ദേഹത്തിൽ അനേകം ചേതനകളുണ്ടെന്നു പറയുന്നതു് താക്കികസങ്കേതത്തിനു വിരുദ്ധമാണു്. ഒരു ശരീരത്തിൽ അനേകം ചേതനകളുള്ളപക്ഷം ഓരോ ചേതനസ്സും ഉള്ള അഭിപ്രായങ്ങൾ പരസ്പരവിരുദ്ധങ്ങളായിവരാം. അവയെല്ലാമനുസരിച്ചു ശരീരം പ്രവത്തിക്കേണ്ടിയിരിക്കും. അപ്പോൾ ദേഹം നശിക്കയോ. ഒന്നും പ്രവത്തിക്കാതിരിക്കയോ ചെയ്യുമെന്നുവരും. അതിനാൽ ഒരു ദേഹം അനേക ചേതനകളാൽ അധിഷ്ഠിതമായിരിക്കുക എന്നതു സംഭവിക്കയില്ല.

സമാധാനം— അങ്ങനെ പറയാൻപാടില്ല. ഈശ്വരൻ നിമിത്തകാരണമാണെന്നു് അംഗീകരിക്കുന്നുണ്ടല്ലോ. ഈശ്വരനെ അംഗീകരിക്കുന്ന താക്കികന്മാർ, മനസ്സു മുതലായി, ആധ്യാത്മികങ്ങളായ കാര്യകരണങ്ങളും ബാഹ്യങ്ങളായ പൃഥിവ്യാദികളും നിയമേന പ്രവത്തിക്കുന്നതു, രഥാദികളെപ്പോലെ ചേതനാധിഷ്ഠിതങ്ങളായതുകൊണ്ടാണെന്നും, ആ ചേതനൻ ഈശ്വരനാണെന്നും അംഗീകരിക്കുന്നുണ്ടു്. അഗ്നിമുതലായ ചേതനയുള്ള ദേവതകൾക്ക ശരീരത്തിൽ കത്തൃത്വമോ ഭോക്തൃത്വമോ ഞങ്ങൾ അംഗീകരിക്കുന്നുമില്ല. പിന്നെ എന്താണംഗീകരിക്കുന്നതെന്നാൽ കാര്യകരണങ്ങളോടുകൂടിയവയും, പ്രാണൻ എന്ന ഒരു ദേവതയുടെ ഭേദങ്ങളും അധ്യാത്മം അധിഭൂതം, അധിദൈവം എന്നുള്ള ഭേദകോടികളെക്കൊണ്ടു

പല വികല്പങ്ങളോടുകൂടിയവയും ആയ ആ അഗ്ന്യാദി ദേവതകൾക്കു്, ഈശ്വരൻ അധ്യക്ഷത്വം മാത്രംകൊണ്ടു് നിയന്താവാണെന്നു് അംഗീകരിക്കപ്പെടുന്ന ഈശ്വരനു കരണങ്ങൾ ഇല്ലല്ലോ. ''അപാണിപാദോ, ജവനോ, ഗ്രഹീതാ, പശ്യത്യചക്ഷുഃ സ ശൃണോത്യകർണ്ണഃ" (പാണി പാദങ്ങളില്ലാത്തവനും എന്നാൽ വേഗമുള്ളവനും ഗ്രഹിക്കുന്നവനും ആകുന്നു. അവൻ ചക്ഷുസ്സുകൂടാതെ കാണുകയും കർണ്ണങ്ങൾ കൂടാതെ കേൾക്കുകയും ചെയ്യുന്നു.) എന്നുള്ള മന്ത്രവർണ്ണം ഇതിനു പ്രമാണമാകുന്നു. സൂത്രാത്മാവു ഹിരണ്യഗർഭനാകുന്നു. അതു സമഷ്ടിരൂപമായ ഒരു ദേവതയാണു്. അതിൻെറ അവസ്ഥാഭേദങ്ങളായ ദേവതകൾക്കു ഈശ്വരനാണു നിയന്താവെന്നു പറഞ്ഞുവല്ലോ. അതിലേയ്ക്കു പ്രമാണം, ''ഹിരണ്യഗർഭം പശ്യത ജായമാനം'' (ജനിക്കുന്ന ഹിരണ്യഗർഭനെ കാണുവിൻ) ''ഹിരണ്യഗർഭം ജനയാമാസ പൂർവം" (ആദ്യമായി ഹിരണ്യഗർഭനെ ജനിപ്പിച്ചു) ഇത്യാദിയായ ശ്വേതാശ്വതരീയന്മാരുടെ പാഠമാകുന്നു. ദേഹത്തിൽ ഭോക്താവായിരിക്കുന്നതു് കർമ്മഫലസംബന്ധമുള്ളവനും ദേവതയിൽനിന്നും ഈശ്വരനിൽ നിന്നും വിലക്ഷണനുമായ ജീവനാണെന്നു മേലിൽ പറയും.

ഇവിടെ വാഗാദികളുടെ സംവാദം, വിദ്വാനു് അന്വയവ്യതിരേകങ്ങളെക്കൊണ്ടു് പ്രാണൻെറ ശ്രേഷ്ഠതയെ നിർദ്ധാരണം ചെയ്യുന്നതിനായിട്ടു കല്പിക്കപ്പെട്ടിരിക്കുന്നതാണു്. ലോകത്തിൽ ആളുകൾ താന്താങ്ങളുടെ ശ്രേഷ്ഠതയ്ക്കുവേണ്ടി വഴക്കു കൂട്ടിക്കൊണ്ടു്, ഗുണവിശേഷത്തെ അറിയുന്ന ഒരുവൻെറ അടുക്കൽചെന്നു്, ഞങ്ങളിൽ ഗുണങ്ങളെക്കൊണ്ടു ശ്രേഷ്ഠൻ ആരാണു്? എന്നു ചോദിക്കുന്നു. നിങ്ങളിൽ ഓരോരുത്തരും ഈ കാര്യം സാധിക്കുവാൻ

ശ്രമിക്കുവിൻ! ആരാണോ ഈ കാര്യം സാധിക്കുന്നതു്, അവനാണു നിങ്ങളുടെ കൂട്ടത്തിൽ ശ്രേഷ്ഠൻ" എന്നു അവൻ മറുപടി പറയുന്നു. അതു കേട്ട അവർ അതുപോലെ തന്നെ ശ്രമിച്ചു് തങ്ങൾക്കോ അന്യർക്കോ ശ്രേഷ്ഠത എന്നു തീർച്ചപ്പെടുത്തുന്നു. അതുപോലെ, ഈ നടപടിയെ ശ്രുതി, വാഗാദികളിൽ കല്പിച്ചിരിക്കുന്നു. വാക്കു മുതലായവയിൽ ഓരോന്നു് ഇല്ലാതിരുന്നിട്ടും ജീവനമുള്ളതായിക്കണ്ടു; എന്നാൽ പ്രാണനില്ലാതായപ്പോൾ ജീവനം കണ്ടില്ല, എന്നു വിചാരിച്ചു്, വിദ്വാൻ പ്രാണന്റെ ശ്രേഷ്ഠതയെ മനസ്സിലാക്കണമെന്നുള്ളതാണു് അതിന്റെ ഉദ്ദേശ്യം. ഇതിനനുകൂലമായി, കൗഷീതകന്മാരുടെ ശ്രുതിയുമുണ്ടു്:— "ജീവതി വാഗപേതോ മൂകാൻഹി പശ്യാമോ, ജീവതി ചക്ഷുരപേതോഽന്ധാൻ ഹി പശ്യാമോ, ജീവതി ശ്രോത്രാഽപേതോ ബധിരാൻ ഹി പശ്യാമോ, ജീവതി മനോഽപേതോ ബാലാൻ ഹി പശ്യാമോ, ജീവതി ബാഹുച്ഛിന്നോ ജീവത്യൂരുച്ഛിന്നഃ" (വാക്കില്ലാത്തവൻ ജീവിക്കുന്നു; നാം മൂകന്മാരെക്കാണുന്നുണ്ടല്ലോ. കണ്ണില്ലാത്തവൻ ജീവിക്കുന്നു; നാം അന്ധന്മാരെ കാണുന്നുണ്ടല്ലോ. ശ്രോത്രമില്ലാത്തവൻ ജീവിക്കുന്നു; നാം ബധിരന്മാരെ കാണുന്നുണ്ടല്ലോ. മനസ്സില്ലാത്തവൻ ജീവിക്കുന്നു; നാം ബാലന്മാരെക്കാണുന്നുണ്ടല്ലോ. കൈ മുറിഞ്ഞവൻ ജീവിക്കുന്നു. തുട മുറിഞ്ഞവൻ ജീവിക്കുന്നു.) ഇത്യാദി 15

അഞ്ചാമദ്ധ്യായത്തിൽ ഒന്നാം ഖണ്ഡം കഴിഞ്ഞു.

---

## അഞ്ചാമദ്ധ്യായത്തിൽ രണ്ടാം ഖണ്ഡം

ഉപ:— സ ഹോവാച കിംമേഽന്നം ഭവിഷ്യതീതി. യത് കിഞ്ചിദിദമാ ശ്വഭ്യ ആ ശകുനിഭ്യ ഇതി ഹോചുഃ

തദ്വാ ഏതദനസ്യാന്ന, മനോ ഹ വൈ നാമ പ്രത്യക്ഷം ന ഹ വാ ഏവംവിദി കിഞ്ചനാനന്നം ഭവതീതി. 1

സഃ —അവൻ—മുഖ്യപ്രാണൻ
ഉവാച ഹ —പറഞ്ഞു:—
മേ —"എനിക്കു
അന്നം —അന്നം
കിം ഭവിഷ്യതി —എന്തായിരിക്കും?''
ഇതി —എന്നു്
ആ ശ്വഭ്യഃ —"ശ്വാക്കരം മുതൽ (ശ്വാക്കളുരം പ്പെടെ)
ആ ശകുനിഭ്യഃ —ശകുനികരം വരെ (ശകുനികരം ഉരംപ്പെടെ)
ഇദം യത്കിഞ്ചിത് —ഈ ലോകത്തുള്ളതെല്ലാം"
ഇതി ഊചുഃ ഹ —എന്നു വാഗാദികരം ഉത്തരംപറഞ്ഞു.
തത് ഏതത് —അങ്ങനെയുള്ള ഇതെല്ലാം
അനസ്യ —അനൻെറ—പ്രാണൻെറ
അന്നം വൈ —അന്നം വൈ—അന്നമാകുന്നു.
അനഃ —അനൻ എന്നുള്ളതു്
പ്രത്യക്ഷംനാമ ഹ വൈ—പ്രത്യക്ഷമായ നാമമാകുന്നു.
ഏവം വിദി —ഇപ്രകാരം അറിയുന്നവനിൽ
കിംചന —യാതൊന്നും
അനന്നം —അന്നമല്ലാത്തതായി
ന ഭവതി ഹ വൈ —ഭവിക്കയില്ല.

ഭാഷ്യം:— "എനിക്കു് അന്നം എന്തായിരിക്കും?" എന്നു മുഖ്യപ്രാണൻ ചോദിച്ചു. മുഖ്യപ്രാണനെ പ്രഷ്ടാവിനെപ്പോലെയും വാക്കുമുതലായവയെ ഉത്തരം പറയുന്നവരെപ്പോലെയും കല്പിച്ചുകൊണ്ടു് ശ്രുതി പറയുന്നതാണു്

ഇതു്. പ്രാണന്റെ ചോദ്യത്തിനു്, വാഗാദികഠം ഉത്തരം പറഞ്ഞു:– "ഈ ലോകത്തിൽ ശ്വാക്കരംമുതൽ ശകുനികഠം (പക്ഷികഠം) വരെ (ഇവയുഠംപ്പടെ)യുള്ള എല്ലാ പ്രാണികഠംക്കും അന്നമായി ഏതെല്ലാംവക പ്രസിദ്ധമായിട്ടുണ്ടോ, അതെല്ലാം നിനക്കു് അന്നമാണു്." പ്രാണനു് എല്ലാം അന്നമാണെന്നും, പ്രാണൻ എല്ലാ അന്നത്തിന്റേയും അത്താവാണെന്നും, മനസ്സിലാക്കുന്നതിനായി കല്പിച്ചിട്ടുള്ള ആഖ്യായികാരൂപംവിട്ടു്, സ്വന്തമായ രൂപത്തിൽ ശ്രുതി പറയുന്നു:— ഇങ്ങനെ ലോകത്തിൽ പ്രാണികളാൽ അദിക്കപ്പെടുന്ന സർവവും അനന്റെ (പ്രാണന്റെ) അന്നമാകുന്നു. ആ അന്നമെല്ലാം ഭക്ഷിക്കുന്നതു പ്രാണൻതന്നെയാകുന്നു എന്നത്ഥം. സർവപ്രകാരത്തിലുമുള്ള ചേഷ്ടയും വ്യാപ്തിഗുണവും കാണിക്കുന്നതിനുള്ള പ്രാണന്റെ പ്രത്യക്ഷമായ നാമം അനൻ എന്നാണു്. 'പ്ര' മുതലായ ഉപസർഗ്ഗങ്ങഠം ചേത്താൽ, വിശേഷഗതി മാത്രമേ കിട്ടുകയുള്ളു. ഇവിടെ സർവാന്നങ്ങളേയും അദിക്കുന്നവന്റെ നാമമാണു പറയേണ്ടതു്. "അനൻ, എന്നതു് സർവാന്നങ്ങളുടേയും അത്താവിനെ സാക്ഷാൽ പറയുന്നതാണു്. ഇപ്രകാരം അറിയുന്നവനു് ഞാൻ, സർവഭൂതങ്ങളിലും സ്ഥിതിചെയ്യുന്നവനും സർവാന്നങ്ങളേയും ഭക്ഷിക്കുന്നവനുമായ പ്രാണനാകുന്നു" എന്നിങ്ങനെ അറിയുന്നവനു സർവപ്രാണികളും ഭക്ഷിക്കുന്ന സർവവും അന്നമായിത്തീരും. എന്തെന്നാൽ ഇങ്ങനെ അറിയുന്നവൻ പ്രാണൻതന്നെയായിത്തീന്നിരിക്കുമല്ലോ. "പ്രാണാദ്വാ ഉദേതി പ്രാണേഽസ്തമേതി" (പ്രാണനിൽനിന്നു് ഉദിക്കുന്നു. പ്രാണനിൽ അസ്തമിക്കുന്നു.) എന്നുതുടങ്ങി "ഏവംവിദോ ഹ വാ ഉദേതി സൂര്യ്യ ഏവം വിദ്യസ്തമേതി(ഇങ്ങനെ അറിയുന്നവനിൽനിന്നാണു സൂര്യ്യൻ ഉദിക്കുന്നതു്. ഇങ്ങനെ അറിയുന്നവനിൽ അസ്തമിക്കുന്നു.) എന്നു വേറെ ശ്രുതിയുണ്ടു്. 1

ഉപ:— സ ഹോവാച:— കിം മേ വാസോ ഭവിഷ്യതീതി; ആപ ഇതി ഹോചുഃ; തസ്മാദ്വാ ഏതദശിഷ്യന്തഃ പുരസ്താച്ചോപരിഷ്ടാച്ചാദ്ഭിഃ പരിദധതി, ലമ്ഭുകോ ഹ വാസോ ഭവത്യനഗ്നോ ഭവതി. 2

| | |
|---|---|
| സഃ | —അവൻ—പ്രാണൻ |
| ഉവാച ഹ | —പിന്നെയും പറഞ്ഞു:— |
| മേ | —"എനിക്കു് |
| വാസഃ | —വാസസ്സ്—വസ്ത്രം |
| കിം ഭവിഷ്യതി | —എന്തായിരിക്കും?" |
| ഇതി | —എന്നു്. |
| ആപഃ ഇതി | —"അപ്പുകൾ" എന്നു് |
| ഊചുഃ ഹ | —വാഗാദികൾ പറഞ്ഞു. |
| അശിഷ്യന്തഃ | —അശിക്കുവാൻപോകുന്നവർ |
| പുരസ്താത് ച | —മുമ്പിലും—ഭോജനത്തിനു മുമ്പിലും |
| ഉപരിഷ്ടാത് ച | —ഭോജനം കഴിഞ്ഞും |
| അദ്ഭിഃ | —അപ്പുകളെക്കൊണ്ടു് |
| പരിദധതി | —പരിധാനംചെയ്യുന്നു —മുഖ്യപ്രാണനെ ഉടുപ്പിക്കുന്നു. |
| ഏതത് | —ഇതു്—ഇങ്ങനെ ചെയ്യുന്നതു് |
| തസ്മാത് വൈ | —അതുകൊണ്ടാണു—അപ്പുകൾ പ്രാണന്റെ വസ്ത്രമായതു കൊണ്ടാണു്. |
| വാസഃ | —വാസസ്സിനെ |
| ലമ്ഭുകഃ | —ലഭിക്കുന്നവനായി |
| ഭവതി ഹ | —ഭവിക്കും. |
| അനഗ്നഃ | —അനഗ്നനായി — ഉത്തരീയമുള്ളവനായി |

ഭവതി —തീരും.

ഭാഷ്യം:— "എനിക്ക വസ്ത്രം എന്തായിരിക്കും?" എന്ന പ്രാണൻ പിന്നെയും ചോദിച്ചു. (ഇവിടെയും മുമ്പിലത്തെപ്പോലെ മുഖ്യപ്രാണൻ ചോദിക്കുന്നതായും വാഗാദികൾ മറുപടിപറയുന്നതായും കല്പിച്ചിരിക്കുന്നു.) "അപ്പുകൾ" എന്ന വാഗാദികൾ ഉത്തരം പറഞ്ഞു. വിദ്വാന്മാരായ ബ്രാഹ്മണർ ഊണിനുമുമ്പും ഊണുകഴിഞ്ഞും, വസ്ത്രത്തിന്റെ സ്ഥാനത്തുള്ള അപ്പുകളേക്കൊണ്ട് മുഖ്യപ്രാണനെ ഉടുപ്പിക്കുന്നതു്, അപ്പുകൾ മുഖ്യപ്രാണന്റെ വസ്ത്രമായതുകൊണ്ടാണ്. അപ്പുകൾ മുഖ്യപ്രാണന്റെ വസ്ത്രമാണെന്നുള്ള ദർശനത്തിന്റെ ഫലം പറയുന്നു:— വസ്ത്രത്തെ ലഭിക്കുന്നവനായും അനഗ്നനായും തീരും. (ഇവിടെ വസ്ത്രത്തെ ലഭിക്കുന്നവനായിത്തീരുമെന്ന പറഞ്ഞതുകൊണ്ടു തന്നെ അനഗ്നത്വം അർത്ഥസിദ്ധമാകയാൽ വീണ്ടും അനഗ്നനായിത്തീരുമെന്ന പറഞ്ഞതിന്ന് ഉത്തരീയമുള്ളവനായിത്തീരുമെന്നാണർത്ഥം.)

ഭോജനം ചെയ്യുന്നതിന്ന മുമ്പിലും ഭോജനത്തിന ശേഷവും ശുദ്ധിക്കുവേണ്ടി ചെയ്യാറുള്ള ആചമനം എല്ലാവർക്കും അറിയാവുന്നതാണ്. അതിൽ പ്രാണന്റെ വസ്ത്രമെന്നുള്ള ദൃഷ്ടി മാത്രമാണ് ഇവിടെ വിധിക്കുന്നതു്. അല്ലാതെ "അദ്ഭിഃ പരിദധതി" എന്നുള്ളതുകൊണ്ടു വേറെ ആചമനം വിധിക്കയല്ല. ലൗകികങ്ങളായ പ്രാണികളാൽ ഭക്ഷിക്കപ്പെടുന്ന അന്നത്തിൽ പ്രാണന്റെ അന്നമാണെന്നുള്ള ദർശനംമാത്രം വിധിച്ചിരിക്കുന്നതു് എങ്ങനെയോ, അങ്ങനെതന്നെയാണ് ഇതും. "എനിക്ക് അന്നമെന്താണ്? എനിക്ക വസ്ത്രമെന്താണ്? എന്നുംമററുമുള്ള ചോദ്യങ്ങളും അവയ്ക്കുള്ള ഉത്തരങ്ങളും രണ്ടിലും തുല്യമാണല്ലോ.

മുഖ്യപ്രാണനു വസ്ത്രത്തിനായി, പുതിയതായി ആചമനം വിധിക്കയാണെന്നു വയ്ക്കുന്നപക്ഷം, കൃമി മുതലായവയുടെ അന്നവും പ്രാണനു ഭക്ഷ്യമായി വിധിച്ചിരിക്കുകയാണെന്നു പറയേണ്ടിവരും. വിജ്ഞാനത്തിനുവേണ്ടിയുള്ള ചോദ്യോത്തരങ്ങൾ രണ്ടിലും തുല്യങ്ങളാണു്. പ്രകരണം വിജ്ഞാനത്തിനുവേണ്ടിയുള്ളതുമാണു്. അതിനാൽ അർദ്ധജരതീയന്യായം കല്പിക്കുന്നതു് (ഒന്നിന്റെ പകുതി എടുക്കുകയും പകുതി തള്ളുകയുംചെയ്യുകയാണു് അർദ്ധജരതീയന്യായത്തിന്റെ സ്വഭാവം. ഇവിടെ, സർവാന്നഭക്ഷണം പ്രമാണവിരുദ്ധമായതുകൊണ്ടു്, മുമ്പിലത്തേതിൽ പ്രാണന്റെ അന്നമെന്നുള്ള ദൃഷ്ടിയെ മാത്രമേ വിധിക്കുന്നുള്ളു എന്നും, എന്നാൽ ഇതിൽ അങ്ങനെ പ്രമാണവിരോധമൊന്നുമില്ലാത്തതുകൊണ്ടു് പുതിയതായി ആചമനംതന്നെ വിധിക്കയാണെന്നുമുള്ള കല്പന) യുക്തമല്ല.

പിന്നെ, പ്രസിദ്ധമായ ആചമനം ശുദ്ധിക്കും പ്രാണന്റെ അനഗ്നതയ്ക്കും ഇങ്ങനെ രണ്ടിനുംവേണ്ടിയുള്ളതാണെന്നു പറയാൻ പാടില്ലെന്നും ആചമനം ഒന്നേയുള്ളുവെന്നും ഒരു എതിർവാദമുണ്ടു്. എന്നാൽ ആചമനം അങ്ങനെ രണ്ടിനുംവേണ്ടിയുള്ളതാണെന്നു നാം പറയുന്നില്ല; നാം പറയുന്നതു, ശുദ്ധിക്കുവേണ്ടിയുള്ള ആചമനക്രിയയ്ക്കു സാധനമായിരിക്കുന്ന അപ്പുകളിൽ, പ്രാണന്റെ വാസസ്സാണെന്നുള്ള ദർശനം വിധിച്ചിരിക്കുകയാണെന്നത്രേ. അതിൽ ആചമനം രണ്ടിനുംവേണ്ടിയുള്ളതാണെന്നു വരുമെന്നുള്ള ദോഷം പറയുന്നതിനു ന്യായമില്ല. വാസസ്സിനുവേണ്ടി പുതിയതായി ആചമനം വിധിക്കുന്നതായാലും, അതിൽ അനഗ്നതയ്ക്കുവേണ്ടിയാണെന്നുള്ള ദർശനമാകാമല്ലോ, എന്നാണെങ്കിൽ, അതു ശരിയല്ല, വാസസ്സെന്നുള്ള ജ്ഞാനത്തിനുവേണ്ടിയുള്ള വാക്യത്തിൽ, വാസസ്സിനുവേണ്ടി

അപൂർവാചമനത്തേയും, അതു് അനഗ്നതസ്സുവേണ്ടിയുള്ള താണെന്നുള്ള ദൃഷ്ടിയേയും പ്രത്യേകം വിധിക്കുകയാണെ ങ്കിൽ വാക്യഭേദംവരും. ആചമനം, വാസസ്സിനുവേണ്ടിയും വാസസ്സെന്നുള്ള ദൃഷ്ടിക്കുവേണ്ടിയും ആണെന്നു പറയുന്ന തിനു പ്രമാണമില്ല. അതിനാൽ, പ്രസിദ്ധമായ ആചമന ത്തിനു സാധനമായ അപ്പുകളിൽ വാസസ്സെന്നുള്ള ദൃഷ്ടി യെമാത്രം വിധിക്കുന്നതിലാണു് ഈ വാക്യത്തിനു താത്പര്യം 2

ഉപ:— തദ്ധൈതത് സത്യകാമോ ജാബാലോ, ഗോശ്രുതയേ വൈയാഘ്രപദ്യായോക്ത്വാവാച:— യദ്യ പ്യേതച്ഛുഷ്കായ സ്ഥാണവേ ബ്രൂയാജ്ജായേരന്നേ വാസ്മിഞ്ഛാഖാഃ, പ്രരോഹേയുഃ പലാശാനീതി. 3

തത് ഏതത് — അങ്ങനെയുള്ള ഈ പ്രാണദർശ നത്തെ

ജാബാലഃ — ജബാലയുടെ പുത്രനായ

സത്യകാമഃ — സത്യകാമൻ

വൈയാഘ്രപദ്യായ — വ്യാഘ്രപത്തിൻെറ പുത്രനായ

ഗോശ്രുതയേ — ഗോശ്രുതിക്കു്

ഉക്ത്വാ — പറഞ്ഞുകൊടുത്തിട്ട്

ഉവാച ഹ — പറഞ്ഞു:—

ഏതത് — "ഇതിനെ

ശുഷ്കായ — ശുഷ്കമായ

സ്ഥാണവേ അപി — സ്ഥാണുവിനുപോലും — കുററിക്കുപോലും

യദി ബ്രൂയാത് — പറഞ്ഞുകൊടുക്കുകയാണെങ്കിൽ

അസ്മിൻ — ഈ സ്ഥാണുവിൽ

ശാഖാഃ — ശാഖകൾ

ജായേരൻ ഏവ —ഉണ്ടാവും തീർച്ചതന്നെ.
പലാശാനി —പലാശങ്ങൾ—ഇലകൾ
പ്രരോഹേയുഃ ച —മുളയ്ക്കുകയും ചെയ്യും''
ഇതി —എന്നു്

ഭാഷ്യം:— ഈ പ്രാണദർശനത്തെ സ്തുതിക്കുന്നു:— ഈ പ്രാണദർശനത്തെ വ്യാഘ്രപത്തിന്റെ പുത്രനായ ഗോശ്രുതിക്കു പറഞ്ഞുകൊടുത്തിട്ടു്, ജബാലയുടെ പുത്രനായ സത്യകാമൻ പറഞ്ഞു:— "ഈ ദർശനത്തെ പ്രാണവിത്തു് ഒരു ശുഷ്കമായ സ്ഥാണുവിനുതന്നേ പറഞ്ഞുകൊടുക്കുന്നതായാലും, ആ സ്ഥാണുവിൽ ശാഖകൾ ഉണ്ടാവുകയും ഇലകൾ മുളയ്ക്കുയും ചെയ്യും. തീർച്ചതന്നെ. പിന്നെ ജീവിക്കുന്ന പുരുഷനു പറഞ്ഞുകൊടുക്കുന്നതായാലുള്ള ഫലം പറയണമോ?" 3

മേൽപറഞ്ഞപ്രകാരമുള്ള പ്രാണദർശനത്തെ അറിയുന്നവനു മന്ഥമെന്നു പറയുന്ന കർമ്മത്തെ വിധിക്കുവാൻ തുടങ്ങുന്നു:—

ഉപ:— അഥ യദി മഹജ്ജിഗമിഷേ,ദമാവാസ്യായാം ദീക്ഷിത്വാ പൗർണ്ണമാസ്യാം രാത്രൗ സർവൗഷധസ്യ മന്ഥം ദധിമധുനോരുപമഥ്യ, ജ്യേഷ്ഠായ ശ്രേഷ്ഠായ സ്വാഹേത്യഗ്നാവാജ്യസ്യ ഹുത്വാ മന്ഥേ സംപാതമവനയേത്. 4

അഥ —അനന്തരം,
മഹത് —മഹത്തിനെ—മഹത്ത്വത്തെ
യദി ജിഗമിഷേത് —ഗമിക്കുവാൻ ഇച്ഛിക്കുകയാണെങ്കിൽ
അമാവാസ്യായാം —കറുത്ത വാവുന്നാൾ
ദീക്ഷിത്വാ —ദീക്ഷിച്ചിട്ടു്

| | |
|---|---|
| പൗർണ്ണമാസ്യാം | =വെളുത്തവാവുന്നാൾ |
| രാത്ര്യാ | =രാത്രിയിൽ |
| സർവൗഷധസ്യ | =എല്ലാ ഔഷധത്തിന്റെയും |
| മന്ഥം | =മന്ഥത്തെ=പിഷ്ടത്തെ |
| ദധിമധുനോഃ | =തൈരും തേനും കൂട്ടിയതിൽ |
| ഉപമഥ്യ | =ഉപമഥനംചെയ്തിട്ട്=കലക്കിയിട്ട്, |
| അഗ്നൗ | =അഗ്നിയിൽ |
| ജ്യേഷ്ഠായ ശ്രേഷ്ഠായ സ്വാഹാ ഇതി | ="ജ്യേഷ്ഠായ ശ്രേഷ്ഠായസ്വാഹാ'' എന്ന്, |
| ആജ്യസ്യ | =ആജ്യത്തെ |
| ഹുത്വാ | =ഹോമിച്ചിട്ട് |
| സംപാതം | =സംപാതത്തെ |
| മന്ഥേ | =മന്ഥത്തിൽ |
| അവനയേത് | =അവനയിക്കണം=വീഴ്ത്തണം. |

ഭാഷ്യം:— പ്രാണവിദ്യ ഉണ്ടായതിനുശേഷം, മഹത്ത്വത്തെ പ്രാപിക്കുവാനിച്ഛിക്കയാണെങ്കിൽ, അവനു ചെയ്യേണ്ടതായ കർമ്മം വിധിക്കുവാൻപോകുന്നു:— മഹത്ത്വം ഉണ്ടാകുമ്പോഴാണല്ലോ ശ്രീയുണ്ടാകുന്നത്. ശ്രീമാനു ധനമുണ്ടെന്നുള്ളത് അർത്ഥസിദ്ധമാണ്. ധനമുണ്ടായാൽ കർമ്മം അനുഷ്ഠിക്കും. അതുകൊണ്ട് ദേവയാനമെന്നോ പിതൃയാണമെന്നോ പറയുന്ന മാർഗ്ഗത്തെ പ്രാപിക്കയും ചെയ്യും. ഈ പ്രയോജനത്തെ ഉദ്ദേശിച്ച് മഹത്ത്വം വേണമെന്നാഗ്രഹിക്കുന്നവനുവേണ്ടിയാണ് ഈ കർമ്മം; അല്ലാതെ, വിഷയോപഭോഗത്തെ ആഗ്രഹിക്കുന്നവനുവേണ്ടിയല്ല. ആ കർമ്മത്തിനുള്ള കാലം മുതലായവയുടെ വിധി പറയുന്നു:— കറുത്തവാവുദിവസം ദീക്ഷിക്കണം. ദീക്ഷി

ക്കുക എന്നുവെച്ചാൽ, ദീക്ഷിച്ചിരിക്കുന്നവനെപ്പോലേ, ഭൂമിയിൽ ശയിക്കുക മുതലായ തപോരൂപമായ നിയമം അനുഷ്ഠിച്ചുകൊണ്ടു് സത്യവചനം, ബ്രഹ്മചര്യം മുതലായ ധർമ്മങ്ങളോടുകൂടിയിരിക്കുക എന്നർത്ഥം. അല്ലാതെ ദീക്ഷയിലുള്ള എല്ലാ കർമ്മങ്ങളും ഇവിടെ എടുക്കുന്നില്ല. എന്തെന്നാൽ, മന്ഥമെന്നുപറയുന്ന കർമ്മം മറെറാരു കർമ്മത്തിൻെറയും വികൃതിയല്ല. വികൃതിയായിരുന്നെങ്കിൽ, പ്രകൃതിയെപ്പോലേ വികൃതിയേയും ചെയ്യണമെന്നുള്ള ന്യായമനുസരിച്ചു് പ്രകൃതിഭൂതമായ കർമ്മത്തിൻെറ ചടങ്ങുകളെല്ലാം ഇതിലും അനുഷ്ഠിക്കണമെന്നു പറയാമായിരുന്നു. എന്നാൽ ഇതു് ആവക കർമ്മങ്ങളുടെ വികൃതിയല്ല. "ഉപസദ്വ്രതീ" എന്നു വേറേ ശ്രുതിയിൽ പറഞ്ഞിട്ടുള്ളതുകൊണ്ടു് ശുദ്ധികാരണമായ തപസ്സായി പാൽ മാത്രം ഭക്ഷിക്കുക എന്നതിനെ എടുക്കുന്നുമുണ്ടു്. ഉപസത്തുകൾ എന്നു പറയുന്നതു് പ്രവർഗ്യാഹസ്സുകളിലുള്ള ഒരുതരം ഇഷ്ടികളാണു്. അവയിലുള്ള വ്രതം പാൽമാത്രം കുടിക്കുക എന്നുള്ളതത്രേ. ആ വ്രതത്തോടുകൂടിയിരുന്നു വേണം മന്ഥകർമ്മം ചെയ്വാൻ എന്നു സാരം. ഇങ്ങനെ ദീക്ഷിച്ചിട്ടു് വെളുത്ത വാവുന്നാൾ കർമ്മം ആരംഭിക്കണം. അതിലേയ്ക്കു്, കഴിവുള്ളിടത്തോളം, നാട്ടിലും കാട്ടിലുമുള്ള ഓഷധികൾ കുറേശ്ശ എടുത്തു് ഉമികളഞ്ഞു്, പച്ചയ്ക്കുതന്നേ അരച്ചു് അതിനെ, അത്തിത്തടികൊണ്ടുണ്ടാക്കിയതും, പാനപാത്രത്തിൻേറയോ ചമസ (സോമരസം സംഗ്രഹിക്കുന്നതിനുള്ള പാത്ര)ത്തിൻേറയോ ആകൃതിയിലുള്ളതുമായ പാത്രത്തിൽ (ഇതു വേറേ ശ്രുതിയനുസരിച്ചു പറയുന്നതാണു്) തൈരും തേനും ഒഴിച്ചു് അതിൽ കലക്കി മുൻപിൽ വയ്ക്കണം. എന്നിട്ടു്, ഔപാസനമെന്നു പറയുന്ന കർമ്മംചെയ്യുന്ന, ആവസഥ്യമെന്നു പേരുള്ള ലൗകികാഗ്നിയിൽ ആവാപസ്ഥാനത്തിൽ (=ആഹുതിയേ പ്രക്ഷേപിക്കുന്ന പ്രദേശ

ത്തിൽ) "ജ്യേഷ്ഠായ ശ്രേഷ്ഠായസ്വാഹാ" എന്നു് ആജ്യത്തെ ഹോമിച്ചിട്ടു്, സ്രുവത്തിൽ പററിയ സമ്പാതത്തെ മന്ഥത്തിൽ വീഴ്ത്തണം. 4

ഉപ:— വസിഷ്ഠായ സ്വാഹേത്യഗ്നാവാജ്യസ്യ ഹുത്വാ മന്ഥേ സംപാതമവനയേത്; പ്രതിഷ്ഠായൈ സ്വാഹേത്യഗ്നാവാജ്യസ്യ ഹുത്വാ മന്ഥേ സമ്പാതമവനയേത്; സമ്പദേ സ്വാഹേത്യഗ്നാവാജ്യസ്യ ഹുത്വാ മന്ഥേ സമ്പാതമവനയേത്; ആയതനായ സ്വാഹേത്യ ഗ്നാവാജ്യസ്യ ഹുത്വാ മന്ഥേ സമ്പാതമവനയേത്. 5

വസിഷ്ഠായ സ്വാഹാ ഇതി — "വസിഷ്ഠായ സ്വാഹാ" എന്നു്
അഗ്നൗ — അഗ്നിയിൽ
ആജ്യസ്യ ഹുത്വാ — ആജ്യത്തെ ഹോമിച്ചിട്ടു്
സമ്പാതം — സമ്പാതത്തെ
മന്ഥേ — മന്ഥത്തിൽ
അവനയേത് — വീഴ്ത്തണം,

പ്രതിഷ്ഠായൈ സ്വാഹാ ഇതി — "പ്രതിഷ്ഠായൈ സ്വാഹാ" എന്നു്
അഗ്നൗ — അഗ്നിയിൽ
ആജ്യസ്യ ഹുത്വാ — ആജ്യത്തെ ഹോമിച്ചിട്ടു്,
സമ്പാതം — സമ്പാതത്തെ
മന്ഥേ — മന്ഥത്തിൽ
അവനയേത് — വീഴ്ത്തണം.
സമ്പദേ സ്വാഹാ ഇതി — "സമ്പദേ സ്വാഹാ" എന്നു്
അഗ്നൗ ആജ്യസ്യ ഹുത്വാ — അഗ്നിയിൽ ആജ്യത്തെ ഹോമിച്ചിട്ടു്,
സമ്പാതം — സമ്പാതത്തെ

മന്ഥേ —മന്ഥത്തിൽ
അവനയേത് —വീഴ്ത്തണം
ആയതനായ സ്വാഹാ ഇതി —"ആയതനായ സ്വാഹാ എന്നു്
അഗ്നൗ —അഗ്നിയിൽ
ആജ്യസ്യ ഹുത്വാ —ആജ്യത്തെ ഹോമിച്ചിട്ടു്,
സമ്പാതം —സമ്പാതത്തെ
മന്ഥേ —മന്ഥത്തിൽ
അവനയേത് —വീഴ്ത്തണം.

ഭാഷ്യം:— "വസിഷ്ഠായ സ്വാഹാ", "പ്രതിഷ്ഠായൈ സ്വാഹാ", "സമ്പദേ സ്വാഹാ", "ആയതനായ സ്വാഹാ" ഇങ്ങനെ പ്രത്യേകം ഹോമിച്ചിട്ടു മുമ്പിലത്തെപ്പോലെ മന്ഥത്തിൽ സമ്പാതത്തെ വീഴ്ത്തണം. മറ്റെല്ലാം മുമ്പിലത്തേതുപോലെതന്നെ. 5

ഉപ:— അഥ പ്രതിസൃപ്യാഞ്ജലൗ മന്ഥമാദായ ജപതി:— അമോ നാമാസി; അമാ ഹി തേ സർവമിദം; സ ഹി ജ്യേഷ്ഠഃ ശ്രേഷ്ഠോ രാജാഽധിപതിഃ; സ മാ ജ്യൈഷ്ഠ്യം ശ്രൈഷ്ഠ്യം രാജ്യമാധിപത്യം ഗമയതു; അഹമേവേ തത് സർവമസാനി 6

അഥ —അനന്തരം
പ്രതിസൃപ്യ —അല്പം അകലെമാറി
അഞ്ജലൗ —അഞ്ജലിയിൽ—തൊഴു കൈയിൽ
മന്ഥം ആദായ —മന്ഥത്തെ എടുത്തു്
ജപതി —താഴെപറയുന്ന മന്ത്രംജപി ക്കണം:—
അമഃ നാമ അസി —"നീ അമൻ എന്നു പേരുള്ളവ നാകുന്നു.

| | |
|---|---|
| ഹി | —എന്തെന്നാൽ— |
| ഇദം സർവം | —ഈ ജഗത്തെല്ലാം |
| തേ<br>അമാ | —നിന്റെ കൂടെയാകുന്നു. |
| സഃ | —അതു് —പ്രാണഭൂതമായ മന്ഥം |
| ജ്യേഷ്ഠഃ | —ജ്യേഷ്ഠനും |
| ശ്രേഷ്ഠഃ | —ശ്രേഷ്ഠനും |
| രാജാ | —രാജാവും —ദീപ്തിമാനും |
| അധിപതിഃ | —അധിഷ്ഠിതിചെയ്തു പാലിക്കുന്നവനും ആകുന്നു. |
| സഃ | —ആ മന്ഥം |
| മാ | —എന്നെ |
| ജൈഷ്ഠ്യം | —ജ്യേഷ്ഠതേത്തേയും |
| ശ്രൈഷ്ഠ്യം | —ശ്രേഷ്ഠതയേയും |
| രാജ്യം | —രാജ്യത്തേയും |
| ആധിപത്യം | —ആധിപത്യത്തേയും |
| ഗമയതു | —പ്രാപിപ്പിക്കട്ടെ. |
| അഹം ഏവ | —ഞാൻതന്നെ |
| ഇദം സർവം | —ഇതെല്ലാമായി —ഈ ജഗത്തെല്ലാമായി |
| അസാനി | —തീരട്ടെ!'' |
| ഇതി | —എന്നു്. |

ഭാഷ്യം:— അനന്തരം, അഗ്നിയിൽനിന്നു് അല്പം അകലെ മാറിനിന്നു തൊഴക്കൈയിൽ മന്ഥം എടുത്തിട്ടു്, "അമോനാമാസി" ഇത്യാദി മന്ത്രത്തെ ജപിക്കണം. മന്ത്രത്തിന്റെ അർത്ഥം:— "നീ അമൻ എന്നു പേരുള്ളതാകുന്നു. (അന്നംകൊണ്ടാണല്ലോ ദേഹത്തിൽ പ്രാണൻ പ്രാണിക്കുന്നതു്; അതിനാൽ പ്രാണന്റെ അന്നമായതുകൊണ്ടു

മന്ഥദ്രവ്യത്തെ പ്രാണനായി സ്തുതിക്കയാണു്.) എന്തെന്നാൽ ഈ ജഗത്തെല്ലാം, പ്രാണഭൂതമായ നിൻെറകൂടെ ആകുന്നു. (കൂടെ എന്ന അൎത്ഥത്തിൽ സംസ്കൃതത്തിൽ 'അമാ' എന്ന ഒരു അവ്യയമുണ്ടു്. അതാണിവിടെ മന്ത്രത്തിൽ പ്രയോഗിച്ചിരിക്കുന്നതു്) പ്രാണഭൂതമായ ആ മന്ഥം ജ്യേഷ്ഠവും ശ്രേഷ്ഠവുമാകുന്നു; അതുകൊണ്ടുതന്നെ, രാജാവും അധിപതിയും ആകുന്നു. (രാജാവു് എന്നതിനു ദീപ്തിയുള്ളതെന്നും അധിപതി എന്നതിനു സർവത്തേയും അധിഷ്ഠിതിചെയ്തു പാലിക്കുന്നതെന്നും അൎത്ഥം) അങ്ങനെയുള്ള പ്രാണനായ ആ മന്ഥം എനിക്കു്, തനിക്കുള്ള ശ്രൈഷ്ഠ്യാദിഗുണത്തെ വരുത്തിത്തരട്ടെ! ഞാൻ പ്രാണനെപ്പോലെ ഈ ജഗത്തെല്ലാമായിത്തീരട്ടെ!" ഇതി എന്ന ശബ്ദം, മന്ത്രം അവസാനിച്ചു എന്നു കാണിക്കുന്നതിനാണു്.

ഉപ:— അഥ ഖല്വേതയൎച്ചാ പച്ഛ ആചാമതി, തത് സവിതുർവൃണീമഹ ഇത്യാചാമതി; വയം ദേവസ്യ ഭോജനമിത്യാചാമതി; ശ്രേഷ്ഠം സർവധാതമമിത്യാചാമതി; തുരം ഭഗസ്യ ധീമഹീതി സർവം പിബതി, നിർണിജ്യ കംസം ചമസം വാ പശ്ചാദഗ്നേഃ സംവിശതി ചൎമ്മണി വാ സ്ഥണ്ഡിലേ വാ വാചംയമഃ; അപ്രസാഹഃ സ യദി സ്ത്രീയം പശ്യേത് സമൃദ്ധം കർമ്മേതി വിദ്യാത്. 7

അഥ ഖലു — അനന്തരം

ഏതയാ ഋചാ — താഴെപറയുന്ന ഋക്കുകൊണ്ടു്

പച്ഛഃ — ഓരോ പാദംവീതമായി

ആചാമതി — ആചമിക്കണം.

എങ്ങനെ എന്നാൽ,

| | |
|---|---|
| തത് സവിതുർവ്വണീമഹേ ഇതി | ="തത് സവിതുർവ്വണീമഹേ" എന്നു് |
| ആചാമതി | =ആചമിക്കണം |
| വയം ദേവസ്യ ഭോജനം ഇതി | ="വയം ദേവസ്യ ഭോജനം" എന്നു് |
| ആചാമതി | =ആചമിക്കണം. |
| ശ്രേഷ്ഠം സർവധാതമം ഇതി | ="ശ്രേഷ്ഠം സർവധാതമം" എന്നു് |
| ആചാമതി | =ആചമിക്കണം. |
| തുരം ഭഗസ്യ ധീമഹി ഇതി | ="തുരം ഭഗസ്യ ധീമഹി" എന്നു് |
| സർവം പിബതി | =മുഴവനും പാനംചെയ്യണം. |

ആചമനത്തിനുള്ള ശ്ലോകത്തിന്റെ സ്വരൂപം

"തത് സവിതുർവ്വണീമഹേ വയം ദേവസ്യ ഭോജനം ശ്രേഷ്ഠം സർവധാതമം തുരം ഭഗസ്യ ധീമഹി'' എന്നാണു്. അതിന്റെ അന്വയം താഴെ കാണിക്കുന്നു.

| | |
|---|---|
| "വയം | =''ഞങ്ങൾ |
| സവിതുഃ ദേവസ്യ | =സവിതാവായ ദേവന്റെ |
| ശ്രേഷ്ഠം | =ശ്രേഷ്ഠവും=എല്ലാ അന്നങ്ങളെക്കാളും ശ്രേഷ്ഠവും |
| സർവധാതമം | =എല്ലാ ജഗത്തിനേയും ഏററവും ധാരണംചെയ്യുന്നതും (അ) എല്ലാ ജഗത്തിനേയും അതിശയേന വിധാനംചെയ്യുന്നതും ആയ |
| തത് ഭോജനം | =ആ ഭോജനത്തെ |
| വൃണീമഹേ | =വരിക്കുന്നു. |

| | |
|---|---|
| ഭഗസ്യ | —ഭഗൻെറ—സവിതാവായ ദേവ ൻെറ |
| (സ്വരൂപം) | —സ്വരൂപത്തെ |
| തൂരം | —വേഗത്തിൽ |
| ധീമഹി" | —ഞങ്ങരം ധ്യാനിക്കുന്നു." |
| കംസം ചമസം വാ | —കംസത്തേയോ ചമസത്തേയോ |
| നിർണിജ്യ | —നിർണേജനംചെയ്തിട്ടു—കഴുകിയിട്ടു |
| അഗ്നേഃ പശ്ചാത് | —അഗ്നിയുടെ പടിഞ്ഞാറുവശം |
| ചർമ്മണി വാ | —ചർമ്മത്തിലോ—തുകലിലോ |
| സ്ഥണ്ഡിലേ വാ | —വെറുംതറയിലോ |
| വാചംയമഃ | —വാചംയമനായിട്ടു—വാക്കടക്കിക്കൊണ്ടു് |
| സംവിശതി | —സംവേശിക്കണം—ഉറങ്ങണം. |
| സഃ | —അവൻ |
| അപ്രസാഹഃ | —അനിഷ്ടസ്വപ്നദർശനംകൊണ്ടു ഇളകാതെ മനസ്സുറപ്പിച്ചു |
| സ്ത്രീയം | —സ്ത്രീയേ |
| യദി പശ്യേത് | —കാണുകയാണെങ്കിൽ (സ്വപ്നത്തിൽ) |
| കർമ്മ | —കർമ്മം |
| സമൃദ്ധം ഇതി | —സമൃദ്ധമാണെന്നു് |
| വിദ്യാത് | —അറിഞ്ഞുകൊള്ളണം. |

ഭാഷ്യം:— അനന്തരം "തത്സവിതുർവൃണീമഹേ" ഇത്യാദി ഋക്കിൻെറ ഓരോ പദംകൊണ്ടു ഒരു ഗ്രാസംവീതം (ഗ്രാസം എന്നതു് ഒരിക്കൽ വായിൽ കൊള്ളുന്നതാണു്) ഭക്ഷിക്കണം. ഋക്കിൻെറ അത്ഥം:— ഞങ്ങരം സവിതാവായ—സർവത്തേയും പ്രസവിക്കുന്ന ദേവൻെറ മന്ഥ

രൂപമായ ആ ഭോജനത്തെ വരിക്കുന്നു (=പ്രാൎത്ഥിക്കുന്നു) (ഇവിടെ പ്രാണനേയും ആദിത്യനേയും ഒന്നാക്കിപ്പറഞ്ഞിരിക്കയാണ്. ഞങ്ങൾ സവിതാവിന്റെ, ഭോജനത്തെ അനുഭവിച്ചു സവിതാവിന്റെ സ്വരൂപത്തെ പ്രാപിക്കണമെന്നഭിപ്രായം) ആ ഭോജനം സർവാന്നങ്ങളെക്കാളും കൂടുതലായി ഈ ജഗത്തിനെ എല്ലാം ധാരണം ചെയ്യുന്നതാകുന്നു. അഥവാ സർവജഗത്തിന്റേയും ഉൽപത്തിക്കു മററുള്ള സർവത്തേക്കാളും കാരണമായിട്ടുള്ളതാകുന്നു. ഞങ്ങൾ വേഗത്തിൽ ഭഗന്റെ—സവിതാവായ ദേവന്റെ സ്വരൂപത്തെ ചിന്തിക്കണം. ഞങ്ങൾ വിശിഷ്ടഭോജനത്താൽ സംസ്കരിക്കപ്പെട്ടു ശുദ്ധാത്മാക്കളായിത്തീൎന്നിട്ടു സവിതാവായ ദേവന്റെ സ്വരൂപത്തെ ചിന്തിക്കുന്നു എന്നഭിപ്രായം. അഥവാ ഭഗത്തിന്—ശ്രീക്കു കാരണമായ മഹത്വത്തെ പ്രാപിക്കുന്നതിനു കർമ്മംചെയ്തിട്ടുള്ള ഞങ്ങൾ ആ സവിതൃരൂപത്തെ ധ്യാനിക്കുന്നു.

മേൽപറഞ്ഞ അൎത്ഥത്തിലുള്ള ഋക്കിന്റെ ഒരു പാദമായ, "തത് സവിതുർവൃണീമഹേ" എന്ന് ഒന്നാമതായി ആചമിക്കണം. പിന്നെ, വയം ദേവസ്യ ഭോജനം എന്നു രണ്ടാമത്തും, "ശ്രേഷ്ഠം സർവധാതമം'' എന്നു മൂന്നാമത്തും ആചമിച്ചിട്ടു, നാലാമത്തു "തുരം ഭഗസ്യ ധീമഹി" എന്നു പാത്രത്തിലുള്ള മന്ഥത്തെയെല്ലാം വടിച്ചു കുടിക്കണം. അനന്തരം കംസാകൃതിയിലോ ചമസാകൃതിയിലോ ഉള്ള ഔദുമ്ബരപാത്രത്തെ പ്രക്ഷാളനംചെയ്തു പാനവും ആചമനവുംകഴിച്ച്, അഗ്നിയുടെ പടിഞ്ഞാറുഭാഗത്തു, കൃഷ്ണാജിനത്തിലോ വെറുംതറയിലോ മൗനവ്രതത്തോടുകൂടി കിടന്നുറങ്ങണം. സ്ത്രീ മുതലായ അനിഷ്ടസ്വപ്നങ്ങളെ കണ്ടതുകൊണ്ട് ഇളക്കമൊന്നുമുണ്ടാകാത്തവിധമുള്ള ചിത്തസംയമനത്തോടുകൂടി, അവൻ, സ്വപ്നത്തിൽ ഉത്തമസ്ത്രീയെ

കാണുകയാണെങ്കിൽ കർമ്മം സമൃദ്ധമായി എന്നു് അറിഞ്ഞു കൊള്ളണം. 7

ഉപ:— തദേഷ ശ്ലോകഃ— യദാ കർമ്മസു കാമ്യേഷു സ്ത്രീയം സ്വപ്നേഷു പശ്യതി, സമൃദ്ധിം തത്ര ജാനീയാത് തസ്മിൻ സ്വപ്നനിദർശനേ തസ്മിൻ സ്വപ്നനിദർശനേ. 8

| | |
|---|---|
| തത് | = ആ അർത്ഥത്തിൽ |
| ഏഷഃ ശ്ലോകഃ | = താഴേപറയുന്ന ശ്ലോകമുണ്ടു് — |
| യദാ | = എപ്പോഠം |
| കാമ്യേഷു കർമ്മസു | = കാമ്യങ്ങളായ കർമ്മങ്ങളിൽ |
| സ്വപ്നേഷു | = സ്വപ്നങ്ങളിൽ = സ്വപ്നം കാണുമ്പോഠം (അ) ഉറങ്ങുമ്പോഠം. |
| സ്ത്രീയം | = സ്ത്രീയെ |
| പശ്യതി | = കാണുന്നുവോ |
| തസ്മിൻ | = അങ്ങനെയുള്ള |
| സ്വപ്നനിദർശനേ | = സ്വപ്നദർശനമുള്ളപക്ഷം |
| തത്ര | = അവിടെ |
| സമൃദ്ധിം | = സമൃദ്ധിയെ = കർമ്മങ്ങളുടെ ഫലപ്രാപ്തിയെ |
| ജാനീയാത് | = അറിയണം |

ഉപ:— മേൽപറഞ്ഞ അർത്ഥത്തിൽ ഒരു മന്ത്രമുണ്ടു്. അതാണു "യദാകർമ്മസു" ഇത്യാദി. അതിന്റെ അർത്ഥം— കാമത്തിനുവേണ്ടിച്ചെയ്യുന്ന കർമ്മങ്ങളിൽ സ്വപ്നം കാണുമ്പോഠം, അല്ലെങ്കിൽ ഉറങ്ങുമ്പോഠം സ്ത്രീകഠം മുതലായ പ്രശസ്തസ്വപ്നങ്ങളെ കാണുന്നപക്ഷം അവിടെ കർമ്മങ്ങളുടെ ഫലം സിദ്ധിക്കുമെന്നറിയണം. "തസ്മിൻ സ്വപ്ന

നിദർശനേ" എന്നു രണ്ടുതവണ പറഞ്ഞിരിക്കുന്നതു, കർമ്മത്തെപ്പററി പറഞ്ഞുകഴിഞ്ഞു എന്നു കാണിപ്പാനാണ്.

അഞ്ചാമദ്ധ്യായം രണ്ടാംഖണ്ഡം കഴിഞ്ഞു.

---

## അഞ്ചാമദ്ധ്യായം മൂന്നാംഖണ്ഡം.

ഭാഷ്യം:— ഇനി, മുമുക്ഷുക്കൾക്കു വൈരാഗ്യമുണ്ടാകുന്നതിനായി; ബ്രഹ്മാവുമുതൽ സ്തംബംവരെയുള്ള സംസാരഗതികൾ പറയണമെന്നുവച്ച് ആഖ്യായിക ആരംഭിക്കുന്നു:—

ഉപ:— ശ്വേതകേതുർഹാ *ff* രുണേയഃ പഞ്ചാലാനാം സമിതിമേയായ, തം ഹ പ്രവാഹണോ ജൈവലിരുവാച:— കുമാരാനുത്വാ *f* ശിഷത് പിതേതി അനു ഹി ഭഗവ ഇതി. 1

ആരുണേയഃ =ആരുണിയുടെ പുത്രനായ
ശ്വേതകേതുഃ =ശ്വേതകേതു എന്ന ആൾ
പഞ്ചാലാനാം =പഞ്ചാലങ്ങളുടെ=പഞ്ചാലങ്ങൾ എന്നു പറയുന്ന ജനപദങ്ങളുടെ
സമിതിം =സമിതിയിൽ=സഭയിൽ
ഏയായ ഹ =ആഗമിച്ചു=ചെന്നപ്പോൾ.
തം =അവനോട് = ആ ശ്വേതകേതുവിനോട്
ജൈവലിഃ =ജൈവലിയായ=ജീവലൻെറ പുത്രനായ
പ്രവാഹണഃ =പ്രവാഹണൻ എന്ന ആൾ
ഉവാച =പറഞ്ഞു:—

കുമാര! —“അല്ലയോ കുമാരാ!
പിതാ —പിതാവു്
ത്വാ —നിന്നെ
അന്വശിഷത് —അനുശാസിച്ചിട്ടുണ്ടോ?”
ഇതി —എന്നു്.
ഭഗവഃ —അല്ലയോ ഭഗവാനേ!
അനു ഹി —“അനുശാസിച്ചിട്ടുണ്ടു്”
ഇതി —എന്നു് ശ്വേതകേതു ഉത്തരം പറഞ്ഞു.

ഭാഷ്യം:— ആരുണിയുടെ പുത്രനായ ശ്വേതകേതു എന്ന ആരം പഞ്ചാലനാട്ടിലുള്ള സഭയിൽചെന്നു. അപ്പോരം അവനോടു ജീവലപുത്രനായ പ്രവാഹണൻ ചോദിച്ചു— “കുമാരാ, നിൻെറ അച്ഛൻ നിന്നെ അനുശാസിച്ചിട്ടുണ്ടോ?” ഇതുകേട്ടു് “അനുശാസിച്ചിട്ടുണ്ടു ഭഗവാനേ” എന്നു ശ്വേതകേതു മറുപടിപറഞ്ഞു. 1

ഉപ:— വേത്ഥ യദിതോ⁄ധി പ്രജാഃ പ്രയന്തീതി. ന ഭഗവ ഇതി. വേത്ഥ യഥാ പുനരാവൎത്തന്ത ഇതി.ന ഭഗവ ഇതി. വേത്ഥ പഥോർദ്ദേവയാനസ്യ പിതൃയാണസ്യ ച വ്യാവൎത്തനമിതി. ന ഭഗവ ഇതി. 2

പ്രജാഃ —“പ്രജകരം
ഇതഃ —ഈ ലോകത്തിൽനിന്നു്
അധി —മുകളിൽ
യത് —എതിനെ
പ്രയന്തി —ഗമിക്കുന്നുവോ
തത് —അതിനെ
വേത്ഥ —നിനക്കു അറിയാമോ?”
ഇതി —എന്നു പ്രവാഹണൻ ചോദിച്ചു
ന ഭഗവഃ ഇതി —“അറിഞ്ഞുകൂടാ ഭഗവാനേ!” എന്നു ശ്വേതകേതു മറുപടിപറഞ്ഞു.

യഥാ —"ഏതു പ്രകാരത്തിൽ
പുനരാവർത്തന്തേ —തിരിച്ചുപോരുന്നു എന്നു
വേത്ഥ ഇതി —നിനക്കു് അറിയാമോ?" എന്നു പ്രവാഹണൻെറ ചോദ്യം.
ഭഗവഃ —"അല്ലയോ ഭഗവാനേ!
ന —അറിഞ്ഞുകൂടാ,"
ഇതി —എന്നു ശ്വേതകേതുവിൻെറ ഉത്തരം
ദേവയാനസ്യ —"ദേവയാനത്തിൻെറയും
പിതൃയാണസ്യ ച —പിതൃയാണത്തിൻെറയും
പഥോഃ —പന്ഥാക്കളുടെ—വഴികളുടെ
വ്യാവർത്തനാം —വ്യാവർത്തനയെ—പരസ്പരവിയോഗസ്ഥാനത്തെ
വേത്ഥ —നിനക്കു് അറിയാമോ?"
ഇതി —എന്നു വീണ്ടും ചോദ്യം.
ന ഭഗവഃ ഇതി —"അറിഞ്ഞുകൂടാ ഭഗവാനേ!" എന്നുത്തരം

ഭാഷ്യം: — ശ്വേതകേതുവിനോടു പ്രവാഹണൻ ചോദിച്ചു:— "നിന്നെ അച്ഛൻ പഠിപ്പിച്ചിട്ടുണ്ടെങ്കിൽ, പ്രജകൾ ഈ ലോകത്തിൽനിന്നു മുകളിലേക്ക പോകുന്നതു് എവിടെയാണെന്നു നിനക്കറിയാമോ?" ഇതിനു "അറിഞ്ഞുകൂടാ ഭഗവാനേ!" എന്നു ശ്വേതകേതു ഉത്തരംപറഞ്ഞു. എന്നാൽ "എങ്ങനെയാണു വീണ്ടും അവിടെനിന്നു പോരുന്നതെന്നറിയാമോ?" എന്നു വീണ്ടും ചോദ്യം. "അറിഞ്ഞുകൂടാ ഭഗവാനേ!" എന്നുത്തരം. "ദേവയാനമെന്നും പിതൃയാണമെന്നും പറയുന്ന മാർഗ്ഗങ്ങൾ പരസ്പരം പിരിയുന്നതു ഏതു സ്ഥാനത്തുവച്ചാണെന്നു നിനക്കറിയാമോ" എന്നു പ്രവാഹണൻ. "അറിഞ്ഞുകൂടാ ഭഗവാനേ!" എന്നു ശ്വേതകേതു. 2

ഉപ:— വേത്ഥ യഥാ/സൗ ലോകോ ന സംപൂര്യ്യതാ ഇതി; ന ഭഗവ ഇതി. വേത്ഥ യഥാ പഞ്ചമ്യാമാഹുതാ വാപഃ പുരുഷവചസോ ഭവന്തീതി. നൈവ ഭഗവ ഇതി 3

| | |
|---|---|
| അസൗ ലോകഃ | —''പരലോകം |
| യഥാ | —ഏതുവിധത്തിലാണു്—എന്തു കാരണത്താലാണു് |
| ന സംപൂര്യ്യതേ (ഇതി) | —നിറയാതെ ഇരിക്കുന്നതെന്നു് |
| വേത്ഥ | —നിനക്കു് അറിയാമോ?'' |
| ഇതി | —എന്നു് പ്രവാഹണൻ ചോദിച്ചു. |
| ന ഭഗവഃ ഇതി | —"അറിഞ്ഞുകൂടാ ഭഗവാനേ" എന്നു ശ്വേതകേതു പറഞ്ഞു. |
| യഥാ | —"ഏതുപ്രകാരമാണു് |
| പഞ്ചമ്യാം ആഹുതൗ | —അഞ്ചാമത്തെ ആഹുതിയിൽ |
| ആപഃ | —അപ്പുകൾ —ആഹുതിസാധനങ്ങളായ അപ്പുകൾ |
| പുരുഷവചസഃ | —പുരുഷൻ എന്നുള്ള വചസ്സോ (നാമത്തോ)ടുകൂടിയവയായി |
| ഭവന്തി | —ഭവിക്കുന്നതെന്നു് |
| വേത്ഥ | —നിനക്കറിയാമോ?" |
| ഇതി | —എന്നു പ്രവാഹണൻ ചോദിച്ചു. |
| ഭഗവഃ ന ഏവ | —"ഭഗവാനേ, തീരെ അറിഞ്ഞുകൂടാ" |
| ഇതി | —എന്നു ശ്വേതകേതു പറഞ്ഞു. |

ഭാഷ്യം:— "പിതൃസംബന്ധിയായ ലോകം—എത്തിയാൽ തിരിച്ചുപോരുന്ന ലോകം—ഇവിടെനിന്നു പലരും മരിച്ചു് അങ്ങോട്ടുപോയിട്ടും നിറയാതിരിക്കുന്നതു് എന്തു കാരണത്താലാണെന്നു നിനക്കറിയാമോ?'' എന്നു പ്രവാഹണന്റെ ചോദ്യം. "ഭഗവാനേ! എനിക്കറിഞ്ഞുകൂടാ''

എന്നു ശ്വേതകേതുവിൻെറ ഉത്തരം. ''അഞ്ചാമത്തെ ആഹു തി ഹോമിക്കപ്പെട്ടമ്പോഠം ആഹുതിസാധനങ്ങളായ അപ്പു കഠം പുരുഷൻ എന്നു പേരുള്ളവയായിത്തീരുന്നതെങ്ങനെ യാണെന്നു നിനക്കറിയാമോ?'' എന്നു വീണ്ടും ചോദ്യം. ക്രമേണ ഹോമിക്കപ്പെട്ടുന്നവയും ഒടുവിൽ ആറാമത്തെ ആഹുതിയായിത്തീരുന്നവയുമായ ശ്രദ്ധ, സോമൻ, വൃഷ്ടി, അന്നം, രേതസ്സു് ഇവയിൽ അഞ്ചാമത്തെ ആഹുതിക്കു സാ ധനങ്ങളായ അപ്പുകളെ പുരുഷശബ്ദംകൊണ്ടു പറയാം. അതെങ്ങനെയാണെന്നറിയാമോ എന്നത്ഥം. "ഭഗവാനേ, എനിക്കു ഒന്നും തീരെ അറിഞ്ഞുകൂടാ" എന്നു ശ്വേതകേതു വിൻെറ ഉത്തരം. 3

ഉപ:— അഥ— നു കിമനുശിഷ്ടോ$f$വോചഥാ, യോ ഹീമാനി ന വിദ്യാത് കഥം സോ $f$നുശിഷ്ടോ ബ്രുവീ ത ഇതി. സ ഹാ $ff$യസ്തഃ പിതുരദ്ധമേയായ തം ഹോ വാച— അനനുശിഷ്യ വാവ മാ ഭഗവാനബ്രവീദനു ത്വാ$f$ ശിഷമിതി. 4

| | |
|---|---|
| അഥ നു | —"എന്നാൽപിന്നെ |
| അനുശിഷ്ടഃ | —അനുശിഷ്ടനായിട്ടുണ്ടെന്നു് — അനുശാസിക്കപ്പെട്ടിട്ടുണ്ടെന്നു് |
| കിം അവോചഥാഃ | —നീ പറഞ്ഞതെന്താണു്? |
| യഃ ഹി | —ആരു് |
| ഇമാനി | —ഇവയെ—ഈ ചോദിച്ച സംഗ തികളെ |
| ന വിദ്യാത് | —അറിയുകയില്ലയോ? |
| സഃ | —അവൻ |
| അനുശിഷ്ടഃ | —അനുശാസിക്കപ്പെട്ടവനെന്നു് |
| കഥം | —എങ്ങനെ |
| ബ്രുവീത | —പറയും?" |

| | |
|---|---|
| ഇതി | =എന്നു പ്രവാഹണൻ ചോദിച്ചു. |
| സഃ | =അവൻ=ശ്വേതകേതു |
| ആയസ്തഃ | =ആയസ്തനായിട്ടു=വളരെ വിഷമിച്ചു് |
| പിതുഃ | =പിതാവിൻെറ |
| അദ്ധം | =അദ്ധത്തിൽ=സ്ഥാനത്തിൽ |
| ഏയായ | =ആഗമിച്ചു. |
| തം | =അവനോടു്=പിതാവിനോടു് |
| ഉവാച ഹ | =പറഞ്ഞു:— |
| അനനുശിഷ്യ വാവ കില | =“അനുശാസിക്കാതെതന്നെയാണല്ലോ |
| ഭഗവാൻ | =ഭഗവാൻ |
| ത്വാ അനുശിഷം | =“നിന്നെ ഞാൻ അനുശാസിച്ചു കഴിഞ്ഞിരിക്കുന്നു” |
| ഇതി | =എന്നു് |
| മാ അബ്രവീത് | =എന്നോടു പറഞ്ഞതു്, |

ഭാഷ്യം:— “എന്നാൽ പിന്നെ ഇങ്ങനെ അജ്ഞനായിരുന്നുകൊണ്ടു്, “എന്നെ അച്ഛൻ അനുശാസിച്ചിട്ടുണ്ടു്” എന്നു നീ പറഞ്ഞതെന്താണു്? ഞാൻ ചോദിച്ച സംഗതികും അറിയാത്തവൻ വിദ്വാന്മാരുടെ അടുക്കൽ, “ഞാൻ അനുശാസിക്കപ്പെട്ടവനാണെന്നു്, എങ്ങനെ പറയും?” ഇങ്ങനെ രാജാവിനാൽ വിഷമിപ്പിക്കപ്പെട്ടു് ശ്വേതകേതു, പിതാവിൻെറ അടുക്കൽ വന്നു് അദ്ദേഹത്തിനോടു പറഞ്ഞു:— “ഭഗവാൻ, അനുശാസിക്കാതെതന്നെയാണല്ലോ, സമാവൎത്തനകാലത്തിൽ ‘നിന്നെ ഞാൻ അനുശാസിച്ചുകഴിഞ്ഞിരിക്കുന്നു” എന്നു് എന്നോടുപറഞ്ഞതു്. 4

ഉപ:— പഞ്ച മാ രാജന്യബന്ധുഃ പ്രശ്നാനപ്രാക്ഷീത്, തേഷാം നൈകംചനാശകം വിവക്തുമിതി; സ ഹോ—

വാച:— യഥാ മാ ത്വം തദൈതാനവദോ യഥാƒഹ മേ ഷാം നൈകംചന വേദ; യദ്യഹമിമാനവേദിഷ്യം, കഥം തേ നാവക്ഷ്യമിതി. 5

രാജന്യബന്ധുഃ —"രാജന്യബന്ധു—ക്ഷത്രബന്ധു
മാ —എന്നോട്
പഞ്ച പ്രശ്നാൻ —അഞ്ചു പ്രശ്നങ്ങളെ — അഞ്ചു ചോദ്യങ്ങളെ
അപ്രാക്ഷീത് —ചോദിച്ചു;
തേഷാം —അവയിൽ—ആ ചോദ്യങ്ങളിൽ
ഏകംചന —ഒന്നിനെപ്പോലും
വിവക്തും —വിശേഷിച്ചു നിർണ്ണയിക്കുന്നതിനു
ന അശകം —ഞാൻ ശക്തനായില്ല"
ഇതി —എന്നു്.
സഃ —അവൻ—പിതാവു്
ഉവാച ഹ —പറഞ്ഞു:—
ത്വം —"നീ
തദാ —അപ്പോൾ—നീ വന്നുടനെ
മാ —എന്നോട്
ഏതാൻ —ഇവയെപ്പററി—ഈ പ്രശ്നങ്ങളെപ്പററി
യഥാ അവദഃ —എങ്ങനെ പറഞ്ഞുവോ
(തഥാ —അതുപോലെതന്നെ
മാം ജാനീഹി) —എന്നെ അറിഞ്ഞുകൊള്ളുക.
യഥാ —എങ്ങനെ എന്നാൽ,
അഹം —ഞാൻ
ഏഷാം —ഇവയിൽ—ഈ പ്രശ്നങ്ങളിൽ
ഏകംചന —ഒന്നിനേയും

| | |
|---|---|
| ന വേദ | =അറിയുന്നില്ല. |
| അഹം | =ഞാൻ |
| ഇമാൻ | =ഇവയെ = ഈ ചോദ്യങ്ങളെ |
| യദി അവേദിഷ്യം | =അറിഞ്ഞിരുന്നു എങ്കിൽ |
| തേ | =നിനക്കു് |
| കഥം ന അവക്ഷ്യം | =പറഞ്ഞുതരാതിരിക്കുമായിരുന്നോ?" |
| ഇതി | =എന്നു്. |

ഭാഷ്യം:— "എന്തെന്നാൽ, ആ ക്ഷത്രബന്ധു—ആ ദുർവൃത്തനായ ക്ഷത്രിയൻ എന്നോടു് അഞ്ചു ചോദ്യങ്ങരം ചോദിച്ചു. അതിൽ ഒന്നിൻെറപോലും അത്ഥം നിണ്ണയിക്കുന്നതിനു് എനിക്കു കഴിഞ്ഞില്ല." ഇതുകേട്ടു്, പിതാവു പറഞ്ഞു:— "വത്സ, നീ വന്ന ഉടനെ, ഈ പ്രശ്നങ്ങളെക്കുറിച്ചു്, "എനിക്കു് ഇവയിൽ ഒന്നിനുപോലും സമാധാനം പറയുവാൻ കഴിഞ്ഞില്ല, എന്നു പറഞ്ഞില്ലേ? അതുപോലെ തന്നെ എന്നെയും അറിഞ്ഞുകൊരംക. എന്നു വച്ചാൽ നിൻെറ അജ്ഞാനമാകുന്ന അടയാളംകൊണ്ടു് എനിക്കു് ആ വിഷയത്തിലുള്ള അജ്ഞാനം അറിഞ്ഞുകൊള്ളുക. എങ്ങനെഎന്നാൽ, ഈ പ്രശ്നങ്ങളുടെ ഉത്തരം നിനക്കു് അറിഞ്ഞുകൂടാത്തതുപോലെതന്നെ എനിക്കും അറിഞ്ഞുകൂടാ. അതിനാൽ, ഞാൻ അറിഞ്ഞിട്ടുള്ള വിഷയം നിനക്കു പറഞ്ഞുതരാതിരുന്നു എന്നു നീ ശങ്കിക്കേണ്ട. ഈ ചോദ്യങ്ങളുടെ ഉത്തരം എനിക്കു് അറിയാമായിരുന്നു എങ്കിൽ, എൻെറ പ്രിയപുത്രനായ നിനക്കു്, മുമ്പു് സമാവത്തനകാലത്തിൽ ഞാൻ പറഞ്ഞുതരാതിരിക്കുമായിരുന്നുവോ?" 5

ഉപ:— സ ഹ ഗൗതമോ രാജ്ഞോഽദ്ധമേയായ തസ്മൈ ഹ പ്രാപ്തായാർഹാംചകാര; സ ഹ പ്രാതഃ സഭാഗ

ഉദേയായ; തം ഹോവാച:— മാനുഷസ്യ ഭഗവൻ ഗൗതമ വിത്തസ്യ വരം വൃണീഥാ ഇതി. സ ഹോവാച:— തവൈവ രാജൻ! മാനുഷം വിത്തം; യാമേവ കുമാരസ്യാന്തേ വാചമഭാഷഥാ, സ്താമേവമേ ബ്രൂഹീതി. സ ഹകൃഛ്റീ ബഭൂവ. 6

സഃ ഗൗതമഃ — ആ ഗൗതമൻ
രാജ്ഞഃ അർദ്ധം — രാജാവിൻെറ സ്ഥാനത്തെ
ഏയായ — ഗമിച്ചു.
പ്രാപ്തായ — പ്രാപ്തനായ — തൻെറ അടുക്കൽവന്ന
തസ്മൈ — അവന്നു് — ആ ഗൗതമന്നു്
അർഹാം — അർഹയേ — പൂജയേ
ചകാര — ചെയ്തു (രാജാവു്.)
സഃ — അവൻ — ഗൗതമൻ
പ്രാതഃ — രാവിലേ
സഭാഗേ — രാജാവു സഭയിൽ വന്നപ്പോശം,
ഉദേയായ — ഉദ്ഗമിച്ചു — അദ്ദേഹത്തിൻെറ അടുക്കൽ കയറിച്ചെന്നു.
തം — അവനോടു് — ഗൗതമനോടു്
ഉവാച ഹ — രാജാവു പറഞ്ഞു:—
ഭഗവൻ ഗൗതമ — "അല്ലയോ, പൂജ്യനായ ഗൗതമ,
മാനുഷസ്യ — മാനുഷമായ — മനുഷ്യസംബന്ധിയായ
വിത്തസ്യ — വിത്തത്തെസംബന്ധിച്ചു്
വരം — വരത്തെ — അങ്ങേയ്ക്കു് ഇഷ്ടമുള്ളതിനെ
വൃണീഥാഃ — അങ്ങു വരിച്ചുകൊള്ളുക."
ഇതി — എന്നു്.

| | |
|---|---|
| സഃ | —അവൻ—ഗൗതമൻ |
| ഉവാച ഹ | —പറഞ്ഞു:— |
| രാജൻ | —"അല്ലയോ രാജാവേ, |
| മാനുഷം വിത്തം | —മാനുഷമായ വിത്തം |
| തവ ഏവ | —അങ്ങേയ്ക്കുതന്നെ |
| (തിഷ്ഠതു) | —ഇരിക്കട്ടെ. |
| കുമാരസ്യ അന്തേ | —എന്റെ കുമാരന്റെ അടുക്കൽ |
| യാം ഏവ വാചം | —ഏതു വാക്കിനെ |
| അഭാഷഥാഃ | —അങ്ങു പറഞ്ഞുവോ, |
| താം ഏവ | —ആ വാക്കിനെത്തന്നെ |
| മേ | —എനിക്കു |
| ബ്രൂഹി | —പറഞ്ഞുതരിക" |
| ഇതി | —എന്നു്, |
| സഃ | —അവൻ—രാജാവു് |
| കൃച്ഛ്റീ | —കൃച്ഛ്റ (ദുഃഖ) മുള്ളവനായി |
| ബഭൂവ | —ഭവിച്ചു. |

ഭാഷ്യം:— ഇപ്രകാരം പുത്രനോടു പറഞ്ഞിട്ടു്, ആ ഗൗതമൻ (ശ്വേതകേതുവിന്റെ പിതാവു് ഗൗതമഗോത്രക്കാരനായിരുന്നു) രാജാവായ ജൈവലിയുടെ അടുക്കൽ ചെന്നു. തന്റെ അടുക്കൽ വന്നുചേൎന്ന ആ ഗൗതമനെ രാജാവു വേണ്ടവിധത്തിൽ സൽക്കരിച്ചു. ഗൗതമൻ സൽക്കാരം സ്വീകരിച്ചുകൊണ്ടു് അന്നു് അവിടെ താമസിച്ചു. പിറേറന്നാൾ രാവിലേ രാജാവു സഭയിൽ ഇരിക്കുമ്പോൾ അദ്ദേഹത്തിന്റെ അടുക്കൽ കയറിച്ചെന്നു. ('സഭാഗേ' എന്നു പദച്ഛേദം ചെയ്യുമ്പോഴാണു് ഈ അൎത്ഥം. 'സഭാഗഃ' എന്നാണു പദം ഛേദിക്കുന്നതെങ്കിൽ—അതും ആകാം—സഭാഗനായിട്ടു്, ഭാഗത്തോടുകൂടിയവനായിട്ടു, ഭാഗം—സേവ—അതായതു അന്യന്മാരാൽ പൂജിക്കപ്പെട്ടുകൊണ്ടു്, ഗൗതമൻ

രാജാവിൻെറ അടുക്കൽ ചെന്നു എന്നു് അർത്ഥം പറയണം.) ആ ഗൗതമനോടു രാജാവു പറഞ്ഞു:— "പൂജ്യനായ ഗൗതമ, ഗ്രാമം മുതലായ മനുഷ്യസംബന്ധിയായ, വിത്തത്തിൽ അങ്ങേയ്ക്കു് ഇഷ്ടമുള്ളതിനെ വരിച്ചുകൊള്ളുക" ഇതുകേട്ടു ഗൗതമൻ പറഞ്ഞു:— "രാജാവേ, മനുഷ്യസംബന്ധിയായ വിത്തം അങ്ങേയ്ക്കുതന്നെ ഇരിക്കട്ടെ. അങ്ങു് എൻെറ പുത്രൻെറ അടുക്കൽ പറഞ്ഞ പഞ്ചപ്രശ്നരൂപമായ വാക്കു് ഏതോ, ആ വാക്കുതന്നെ എനിക്കു പറഞ്ഞുതരിക!" ഇപ്രകാരം ഗൗതമൻ പറഞ്ഞതുകേട്ടു്, രാജാവു്, "ഇതെങ്ങനെയാണു്?" എന്നു വിചാരിച്ചു ദുഃഖം ഉള്ളവനായിത്തീർന്നു. 6

ഉപ:— തം ഹ ചിരം വസേത്യാജ്ഞാപയാംചകാര; തം ഹോവാച; യഥാ മാ ത്വം ഗൗതമാവദോ, യഥേയം ന പ്രാക് ത്വത്തഃ പുരാ വിദ്യാ ബ്രാഹ്മണാൻ ഗച്ഛതി, തസ്മാദു സർവേഷു ലോകേഷു ക്ഷത്രസ്യൈവ പ്രശാസനമഭൂദിതി. തസ്മൈ ഹോവാച. 7

| | |
|---|---|
| തം | =അവനോടു് |
| ചിരം വസ ഇതി | =വളരെനാൾ ഇവിടെത്താമസിക്കുക എന്നു്; |
| ആജ്ഞാപയാംചകാര | =രാജാവു് ആജ്ഞാപിച്ചു. |
| തം | =അവനോടു്=ആ ഗൗതമനോടു് |
| ഉവാച ഹ | =രാജാവു പറഞ്ഞു:— |
| ഗൗതമ | ="അല്ലയോ ഗൗതമ, |
| ത്വം | =അങ്ങു് |
| മാം | =എന്നോടു് |
| യഥാ | =ഏതുപ്രകാരത്തിൽ |
| അവദഃ | =പറഞ്ഞുവോ, |
| (തത്ര | = അതിൽ |

| | |
|---|---|
| വക്തവ്യം അസ്തി) | —പറയാനുണ്ടു് |
| യഥാ | —ഏതുപ്രകാരത്തിൽ |
| ഇയം വിദ്യാ | —ഈ വിദ്യ |
| ത്വത്തഃ പ്രാക് | —നിനക്കു മുമ്പു് |
| ബ്രാഹ്മണാൻ | — ബ്രാഹ്മണരെ |
| ന ഗച്ഛതി | —ഗമിച്ചിട്ടില്ലയോ, |
| (തഥാ | —അപ്രകാരം |
| ലോകേ പ്രസിദ്ധം) | —ലോകത്തിൽ പ്രസിദ്ധമാകുന്നു. |
| തസ്മാത്ഉ | — അതുകൊണ്ടു് |
| പുരാ | —പണ്ടു് |
| സർവേഷു ലോകേഷു | —എല്ലാ ലോകങ്ങളിലും |
| ക്ഷത്രസ്യ ഏവ | —ക്ഷത്രിയജാതിക്കു മാത്രമേ |
| പ്രശാസനം | —ശിഷ്യന്മാരെ ഈ വിദ്യകൊണ്ടു് അനുശാസിക്കുക എന്നുള്ളതു് |
| അഭൂത് | —ഉണ്ടായിരുന്നുള്ളു." |
| ഇതി | —എന്നു പറഞ്ഞിട്ടു് |
| തസ്മൈ | —അവന്നു്—ഗൗതമന്നു് |
| ഉവാച ഹ | —വിദ്യയെ ഉപദേശിച്ചുകൊടുത്തു. |

ഭാഷ്യം:— ഇങ്ങനെ വിഷമിച്ച രാജാവു് ബ്രാഹ്മണനെ നിരാകരിക്കുവാൻ പാടില്ലെന്നു വിചാരിച്ചു്, ന്യായമനുസരിച്ചു വിദ്യ പറഞ്ഞുകൊടുക്കേണ്ടതാണെന്നു കരുതി, ആ ഗൗതമനോടു് "ദീർഘകാലം ഇവിടെ വസിക്കുക" എന്നു് ആജ്ഞാപിച്ചു. ആദ്യം ബ്രാഹ്മണനെ നിരാകരിക്കയും പിന്നെ വളരെക്കാലം വസിക്കുവാൻ ആജ്ഞാപിക്കയും ചെയ്തതിനു്, അതിനുള്ള ഹേതു പറഞ്ഞു്, ബ്രാഹ്മണനെ ക്ഷമിപ്പിക്കുന്നതിനായി രാജാവു് അവനോടു പറഞ്ഞു:— "അങ്ങു് എല്ലാ വിദ്യയും അറിഞ്ഞിരിക്കേണ്ട ബ്രാഹ്മണനായിരുന്നിട്ടും, അജ്ഞാനത്താൽ

വിദ്യാരൂപമായ ആ വാക്കിനെത്തന്നെ എനിക്കു പറഞ്ഞു തരണം എന്നു പറഞ്ഞുവല്ലോ; അതിനാൽ അങ്ങ് അറിയുക; ആ വിഷയത്തിൽ കുറച്ചു പറയാനുണ്ട്. ഈ വിദ്യ അങ്ങേയ്ക്കു മുമ്പു ബ്രാഹ്മണരിൽ ചെന്നിട്ടില്ല. ബ്രാഹ്മണർ ഈ വിദ്യകൊണ്ട് ശിഷ്യന്മാരെ അനുശാസിച്ചിട്ടുമില്ല. ഇക്കാര്യം ലോകത്തിൽ പ്രസിദ്ധമാണ്. അതുകൊണ്ട്, പണ്ട് എല്ലാ ലോകങ്ങളിലും ക്ഷത്രിയർക്കു മാത്രമേ, ഈ വിദ്യകൊണ്ടു ശിഷ്യന്മാരെ അനുശാസിക്കുക എന്നതു ഉണ്ടായിരുന്നുള്ളു. ക്ഷത്രിയപരമ്പരയായിത്തന്നെയാണ് ഈ വിദ്യ ഇത്രയുംകാലം വന്നിട്ടുള്ളതു്. എങ്കിലും ഞാൻ ഈ വിദ്യയെ അങ്ങേയ്ക്കു് പറഞ്ഞുതരാം. അങ്ങേയ്ക്കു പറഞ്ഞു തന്നതിൻെറ ശേഷം ബ്രാഹ്മണർക്കും കിട്ടും. അതിനാൽ, ഞാൻ ആദ്യം പറഞ്ഞതെല്ലാം അങ്ങ് ക്ഷമിക്കണം." ഇങ്ങനെ പറഞ്ഞിട്ട് രാജാവു ഗൗതമനു് വിദ്യയെ ഉപദേശിച്ചു കൊടുത്തു: 7

അഞ്ചാമധ്യായത്തിൽ മൂന്നാം ഖണ്ഡം കഴിഞ്ഞു.

---

## അഞ്ചാമധ്യായത്തിൽ നാലാം ഖണ്ഡം

ഭാഷ്യം:—''അഞ്ചാമത്തെ ആഹുതിയിൽ അപ്പുകൾക്കു പുരുഷൻ എന്നു പേരു പറയാവുന്നതെങ്ങനെ?'' എന്നുള്ള ചോദ്യത്തിനു് ആദ്യമായി സമാധാനം പറയുന്നു. എന്തെന്നാൽ, അതിനു സമാധാനം പറഞ്ഞു കഴിഞ്ഞാൽ പിന്നെ മററു ചോദ്യങ്ങൾക്കു സമാധാനം പറയുന്നതിനു എളുപ്പമുണ്ടായിരിക്കും.

വാജസനേയകത്തിൽ അഗ്നിഹോത്രാഹുതികൾ അവയുടെ ഫലത്തെ ആരംഭിക്കുന്നതിനെപ്പററി യാജ്ഞവല്ക്യൻ ജനകനോടു ചോദിക്കുന്നവയായി, "തം പ്രതി

പ്രശ്നാഃ— ഉൽക്രാന്തിരാഹുത്യോർഗ്ഗതിഃ, പ്രതിഷ്ഠാ, പുനരാവൃത്തിർല്ലോകം പ്രത്യുത്ഥായി" എന്നു് ആറു ചോദ്യങ്ങളുണ്ടു്. (അഗ്നിഹോത്രാഹുതികളുടെ കാൎയ്യാരംഭത്തെക്കുറിച്ചു് ആറു ചോദ്യങ്ങളുണ്ടു്; രാവിലേയും വൈകിട്ടും ഹോമിക്കപ്പെടുന്ന അഗ്നിഹോത്രാഹുതികൾ ഈ ലോകത്തിൽനിന്നു് ഉൽക്രമിക്കുന്നതു്; ഉൽക്രമിച്ചതിന്റെ ശേഷം അവ പരലോകത്തിലേക്കു പോകുന്നതു്; പരലോകത്തിലെത്തി അവിടെ പ്രതിഷ്ഠിതങ്ങളായിത്തീരുന്നതു്; അവിടെ പ്രതിഷ്ഠിതങ്ങളായതിന്റെ ശേഷം അവ തങ്ങളുടെ ആശ്രയത്തിനു തൃപ്തിയെ സമ്പാദിച്ചുകൊടുക്കുന്നതു്; തൃപ്തിയെ സമ്പാദിച്ചുകൊടുത്തുകൊണ്ടിരുന്നിട്ടു് അവ ഈ ലോകത്തിലേക്കു തിരിച്ചുപോരുന്നതു്; അനന്തരം അവറ്റു് ആശ്രയമായ പുരുഷൻ പരലോകത്തിലേറ്റു് ഉത്ഥാനശീലനായിത്തീരുന്നതു് ഇവയെല്ലാമെങ്ങനെ? എന്നാണു് ആറു പ്രശ്നങ്ങൾ എന്നു സാരം.) ആ വാജസനേയകത്തിൽത്തന്നെ, "തേ വാ ഏതേ ആഹുതീഹുതേ ഉൽക്രാമതഃ; തേ അന്തരിക്ഷമാവിശതഃ തേ അന്തരിക്ഷമേവാ *ff* ഹവനീയം കുർവാതേ; വായും സമിധം, മരീചിരേവ ശുക്ലാമാഹുതിം; തേ അന്തരിക്ഷംതൎപ്പയതഃ;തേ തത ഉൽക്രാമതഃ;" ഇത്യാദി. ഇതുപോലെതന്നെ, "പൂർവവദ്ദിവം തൎപ്പയതഃ തേ തത ആവർത്തേതേ; ഇമാമാവശ്യ തൎപ്പയിത്വാ പുരുഷമാവിശതഃ; തതഃ; സ്ത്രീയമാവിശ്യ ലോകം പ്രത്യുത്ഥായീ ഭവതി." ഇങ്ങനെ അവറ്റു സമാധാനവും പറഞ്ഞിട്ടുണ്ടു്.

(അപൂർവ—അദൃഷ്ടവിശേഷരൂപങ്ങളായ ആഹുതികൾ, ഉൽക്രമിക്കുന്ന യജമാനനെ പരിവേഷ്ടനം ചെയ്തു, ഉൽക്രമിക്കുന്നു. യജമാനൻ ധൂമാദിയിൽക്കൂടി അന്തരിക്ഷത്തിൽ പ്രവേശിക്കുമ്പോൾ, അവനെ ആശ്രയിച്ചിരിക്കുന്ന ആ ആഹുതികളും അന്തരിക്ഷത്തിൽ പ്രവേശിക്കുന്നു. അവിടെ

സ്ഥിതിചെയ്യുന്ന യജമാനന്ന് സുഖകരങ്ങളായി അവയും അവിടെ സ്ഥിതിചെയ്തുകൊണ്ട് അന്തരിക്ഷത്തെ ആഹവനീയനെപ്പോലെ ആക്കുന്നു. ആഹുതിക്ക് അധികരണമായിട്ടുള്ളതാണല്ലോ ആഹവനീയൻ. അതിൽ വായുവിനെ സമിത്തുപോലെ ആക്കുന്നു. വായുവിനെക്കൊണ്ട് അന്തരിക്ഷം ദീപിക്കുന്നുണ്ടല്ലോ. മരീചികളെത്തന്നെ ശുക്ല(ശുദ്ധ)മായ ആഹുതിയാക്കുന്നു. രശ്മികൾ അന്തരിക്ഷത്തിൽ വ്യാപ്തങ്ങളാണല്ലോ അങ്ങനെ അന്തരിക്ഷത്തിൽ സ്ഥിതി ചെയ്തുകൊണ്ട്, അവിടെ സ്ഥിതിചെയ്യുന്ന യജമാനനെ ഫലോന്മുഖനാക്കിത്തീർക്കുന്നു. പിന്നെ യജമാനൻ അന്തരിക്ഷത്തിൽനിന്ന് ഉൽക്രമിക്കുമ്പോൾ അവയും, കൂടെ ഉൽക്രമിക്കുന്നു. യജമാനൻ ദ്യുലോകത്തിൽ പ്രവേശിക്കുമ്പോൾ അവയും കൂടെത്തന്നെ ദ്യുലോകത്തിൽ പ്രവേശിക്കുന്നു, അവിടെ പ്രവേശിച്ച ആ ദ്യുലോകത്തെത്തന്നെ ആഹവനീയനാക്കിയും ആദിത്യനെ സമിത്താക്കിയും തീർക്കുന്നു എന്നും മററുമുള്ളത് അന്തരിക്ഷത്തിനു പറഞ്ഞതുപോലെതന്നെ. മുമ്പ് അന്തരിക്ഷത്തിൽ സ്ഥിതിചെയ്യുന്ന യജമാനനെ തപ്പ്ണം ചെയ്യുന്നു എന്നു പറഞ്ഞതുപോലെതന്നെ ആ ആഹുതികൾ ദ്യുലോകത്തിൽ സ്ഥിതിചെയ്യുന്ന യജമാനനേയും ഫലദാനംകൊണ്ടു സുഖിപ്പിക്കുന്നു. അനന്തരം ആ ആഹുതികൾ ക്ഷയിച്ചുതുടങ്ങുകയും യജമാനൻ ദ്യുലോകത്തിൽനിന്നു പൃഥിവിയിൽ പ്രവേശിക്കയും ചെയ്യുമ്പോൾ അവയും അപ്പുകളായിത്തീൎന്നു കൂടെ തിരിച്ചു പോരുന്നു. പിന്നെ അവ പൃഥിവിയിൽ പ്രവേശിച്ച് തങ്ങളുടെ ആശ്രയത്തെ വ്രീഹിമുതലായവയോടു ചേർത്ത് ആശ്രയദ്വാരേണ രേതസ്സിനെ നിഷേചനം ചെയ്യുന്ന പുരുഷനിൽ പ്രവേശിക്കുന്നു. ആ പുരുഷനിൽനിന്ന് അവ സ്ത്രീയിൽ പ്രവേശിച്ചു ഗർഭമായിത്തീൎന്ന്, തങ്ങളുടെ ആശ്രയത്തെ കർമ്മാനുഷ്ഠാനയോഗ്യമായ ദേഹമുള്ളവനാക്കിത്തീർക്കുന്നു. അനന്തരം

ഈ പുരുഷൻ പരലോകത്തിനുപകരിക്കുന്ന കർമ്മത്തെ അനുഷ്ഠിച്ചു് ഒടുവിൽ തനിക്കു യോഗ്യമായ ലോകത്തിലേ യ്ക്കുയരുന്നവനായിത്തീരുന്നു. ഇങ്ങനെ എല്ലാം ജനകൻ, മേൽപറഞ്ഞ ചോദ്യങ്ങൾക്കുത്തരം പറഞ്ഞിട്ടുണ്ടെന്നു സാരം) എന്നാൽ അതിൽ, അഗ്നിഹോത്രാഹുതികളുടെ കാര്യാരംഭം മാത്രം ഇന്നവിധത്തിലുണ്ടാകുന്നു എന്നേ പറ ഞ്ഞിട്ടുള്ളു. ഇതിലാകട്ടെ, അഗ്നിഹോത്രാഹുതികളുടെ പരിണാമരൂപമായ കാര്യാരംഭത്തെ അഞ്ചായി വിഭജിച്ചു്, ഉത്തരമാർഗ്ഗപ്രാപ്തിക്കു സാധനമായി, അഗ്നികളെന്ന നിലയിൽ അവയുടെ ഉപാസനത്തെ വിധിക്കുവാനിച്ഛിച്ചു കൊണ്ടു പറയുന്നു:—

ഉപ:— അസൗ വാവ ലോകോ ഗൗതമാഗ്നി,— സ്തസ്യാ ƒƒ ദിത്യ ഏവ സമിദ്, രശ്മയോ ധൂമോ ƒ ഹരർച്ചി, ശ്ചന്ദ്രമാ അങ്ഗാരാ, നക്ഷത്രാണി വിസ്ഫുലിങ്ഗാഃ 1

| | |
|---|---|
| ഗൗതമ | =അല്ലയോ ഗൗതമ, |
| അസൗ ലോകഃ വാവ | =അങ്ങേ ലോകം (ദ്യുലോകം) തന്നെ |
| അഗ്നിഃ | =അഗ്നിയാകുന്നു. |
| തസ്യ | =അതിന്നു് =ദ്യുലോകമെന്നു പറയുന്ന ആ അഗ്നിക്കു് |
| ആദിത്യഃ ഏവ | =ആദിത്യൻതന്നെ |
| സമിത് | =സമിത്താകുന്നു. |
| രശ്മയഃ | =രശ്മികൾ |
| ധൂമഃ | =ധൂമമാകുന്നു. |
| അഹഃ | =അഹസ്സു് =പകൽ |
| അർച്ചിഃ | =അർച്ചിസ്സാകുന്നു =ജ്വാലയാകുന്നു. |
| ചന്ദ്രമാഃ | =ചന്ദ്രമസ്സു് |

അങ്ഗാരാഃ — അങ്ഗാരങ്ങളാകുന്നു.
നക്ഷത്രാണി — നക്ഷത്രങ്ങൾ
വിസ്ഫുലിങ്ഗാഃ — തീപ്പൊരികളാകുന്നു.

ഭാഷ്യം:— "അസൗ വാവ ലോകോ ഗൗതമാഗ്നിഃ" എന്നു തുടങ്ങുന്ന പര്യായത്തിന്റെ താത്പര്യത്തെ ചുരുക്കത്തിൽ പറയുന്നു:— ഈ ലോകത്തിൽ, സായംകാലത്തിലും പ്രാതഃകാലത്തിലും പയസ്സു മുതലായ സാധനങ്ങളെക്കൊണ്ടു ശ്രദ്ധാപൂർവം ഹോമിക്കപ്പെടുന്നവയും, ആഹവനീയാഗ്നി, സമിത്ത്. ധൂമം, അർച്ചിസ്സ്, അങ്ഗാരം, തീപ്പൊരികൾ ഇവയോടും, കർത്താവു മുതലായ കാരകങ്ങളോടുംകൂടി ഭാവനചെയ്യപ്പെടുന്നവയും, സൂക്ഷ്മങ്ങളായിത്തീന്ന് അന്തരിക്ഷക്രമത്തിൽ ഉൽക്രമിച്ചു ദ്യുലോകത്തിൽ പ്രവേശിക്കുന്നവയുമായ ആഹുതികൾ രണ്ടും അപ്പുകളോടു സംബന്ധമുള്ളവയായതുകൊണ്ടു അപ്പുകളെന്നും, ശ്രദ്ധാപൂർവം ചെയ്യപ്പെടുന്നവയാകയാൽ ശ്രദ്ധയെന്നും പറയപ്പെടുന്നു. അവയ്ക്കു അധികരണമായിട്ടുള്ളതിനെ അഗ്നി എന്നും അതിനോട് (ആ അഗ്നിയോട്) സംബന്ധമുള്ള മററുള്ളതിനെ സമിത്തു മുതലായതെന്നും പറയുന്നു. ആഹുതികളെ സംബന്ധിച്ച അഗ്നി മുതലായവയുടെ ഭാവനയും അതുപോലെതന്നെ നിർദ്ദേശിക്കപ്പെടുന്നു.

ഈ ലോകത്തിൽ ആഹവനീയാഗ്നി എങ്ങനെയോ അതുപോലെതന്നെ അഗ്നിഹോത്രാഹുതികൾക്ക് അധികരണമായതുകൊണ്ട് അങ്ങേ ലോകം അഗ്നിയാകുന്നു. ദ്യുലോകം എന്നു പറയുന്ന ആ അഗ്നിക്ക് സമിത്ത് ആദിത്യൻതന്നെ. ആദിത്യനാൽ സമിദ്ധമായി (ദീപിപ്പിക്കപ്പെട്ടി)ട്ടാണല്ലോ ആ ലോകം ദീപ്തമാകുന്നത്. അതിനാൽ സമിന്ധനം ചെയ്യുന്നതുകൊണ്ട് ആദിത്യൻ സമിത്താകുന്നു. ആദിത്യനിൽനിന്നുയരുന്ന

രശ്മികഠം ധൂമമാകുന്നു. സമിത്തിൽനിന്നാണല്ലോ ധൂമം ഉയരുന്നതു്. പ്രകാശമെന്ന സാമ്യമുള്ളതുകൊണ്ടു് അഹസ്സു് (പകൽ) ആ അഗ്നിയുടെ അർച്ചിസ്സാകുന്നു. ആദിത്യനിൽനിന്നുണ്ടാകുന്നതായതുകൊണ്ടു ചന്ദ്രമസ്സു് അങ്ഗാരമാണു്. അർച്ചിസ്സു ശമിക്കുമ്പോഠം അങ്ഗാരം തെളിയുന്നതുപോലെ അഹസ്സു ശമിക്കുമ്പോഠം ആണല്ലോ ചന്ദ്രൻ തെളിയുന്നതു്. ചന്ദ്രന്റെ അവയവങ്ങഠം എന്ന പോലെ ചിതറിക്കിടക്കുന്നതുകൊണ്ടു നക്ഷത്രങ്ങഠം തീപ്പൊരികളാകുന്നു. 1

ഉപ:— തസ്മിന്നേതസ്മിന്നഗ്നൗ ദേവാഃ ശ്രദ്ധാം ജുഹ്വതി, തസ്യാ ആഹുതേഃ സോമോ രാജാ സംഭവതി. 2

| | |
|---|---|
| തസ്മിൻ ഏതസ്മിൻ അഗ്നൗ | = അങ്ങനെയുള്ള ഈ അഗ്നിയിൽ |
| ദേവാഃ | = ദേവന്മാർ = അഗ്ന്യാദികഠം |
| ശ്രദ്ധാം | = ശ്രദ്ധയെ = ശ്രദ്ധയെന്നു പറയപ്പെടുന്ന അപ്പുകളേ |
| ജുഹ്വതി | = ഹോമിക്കുന്നു. |
| തസ്യാഃ ആഹുതേഃ | = ആ ആഹുതിയിൽനിന്നു |
| സോമഃ രാജാ | = സോമനാകുന്ന രാജാവു് |
| സംഭവതി | = സംഭവിക്കുന്നു = ഉണ്ടാകുന്നു. |

ഭാഷ്യം:— മേൽപറഞ്ഞ ലക്ഷണത്തോടുകൂടിയ അഗ്നിയിൽ, യജമാനൻ പ്രാണനായിട്ടുള്ള അഗ്നി മുതലായ അധിദൈവതമായിട്ടുള്ള ദേവന്മാർ ശ്രദ്ധയേ (അഗ്നിഹോത്രാഹുതികളുടെ പരിണാമാവസ്ഥാരൂപങ്ങളും

ശ്രദ്ധാഭാവിതങ്ങളും സൂക്ഷ്മങ്ങളുമായ അപ്പുകളെ ആണ് ഇവിടെ ശ്രദ്ധയെന്നു പറയുന്നതു്. "പഞ്ചമ്യാമാഹുതാവാപഃ പുരുഷവചസോ ഭവന്തി" എന്നു് അപ്പുകളെയാണു് ഹോമിക്കപ്പെടേണ്ടവയായി ശ്രുതിയിൽ പറയുന്നതു്. "ശ്രദ്ധാ വാ ആപഃ ശ്രദ്ധാമേവാഽഽരഭ്യ പ്രണീയപ്രചരന്തി" എന്നു തൈത്തിരീയകന്മാരും പഠിക്കുന്നു. ശ്രദ്ധാപൂർവകമായ ഹോമത്തെ ഉദ്ദേശിച്ചു പയസ്സ്, സോമം, ആജ്യം മുതലായ സാധനത്തെ സമ്പാദിച്ചിട്ടു ഹോമിക്കുന്നു. അതിനാൽ അപ്പുകൾ ശ്രദ്ധയാകുന്നു എന്നാണു് അതിന്റെ അർത്ഥം. അതുകൊണ്ടു് അപ്പുകളെ ശ്രദ്ധയെന്നു പറയാം. അങ്ങനെയുള്ള അപ്പുകളുടെ രൂപത്തിലുള്ള ശ്രദ്ധയെ)ഹോമിക്കുന്നു. ആ ആഹുതിയിൽനിന്നു സോമനാകുന്ന രാജാവുണ്ടാകുന്നു. ദ്യുലോകമാകുന്ന അഗ്നിയിൽ ഹോമിക്കപ്പെടുന്ന ശ്രദ്ധയെന്നു പറയപ്പെടുന്ന അപ്പുകളുടെ പരിണാമമായി സോമനാകുന്ന രാജാവുണ്ടാകുന്നു എന്നർത്ഥം. ഭ്രമരങ്ങൾ മുതലായ മധുകരങ്ങളാൽ കൊണ്ടുവരപ്പെടുന്ന ഋഗ്വേദം മുതലായ പുഷ്പങ്ങളുടെ രസങ്ങൾ ആദിത്യനിൽ രോഹിതാദി രൂപമാകുന്ന ലക്ഷണത്തോടുകൂടിയ യശസ്സുമുതലായ കാര്യത്തെ ആരംഭിക്കുന്നു എന്നു മുമ്പു പറഞ്ഞിട്ടുള്ളതെങ്ങനെയോ അതുപോലെ അഗ്നിഹോത്രാഹുതികളോടു സംബന്ധിച്ചിരിക്കുന്നവയും സൂക്ഷ്മങ്ങളും ശ്രദ്ധാശബ്ദവാച്യങ്ങളുമായ അപ്പുകൾ ദ്യുലോകത്തിൽ പ്രവേശിച്ചു്, അഗ്നിഹോത്രാഹുതികളുടെ ഫലരൂപമായ ചാന്ദ്രമായ കാര്യത്തെ—ചന്ദ്രസമീപസ്ഥവും ചന്ദ്രസദൃശവുമായ ശരീരത്തെ ആരംഭിക്കുന്നു. ആഹുതിമയന്മാരും ആഹുതിഭാവനയാൽ ഭാവിതന്മാരുമായ ആഹുതികർത്താക്കളായ യജമാനന്മാരും ആഹുതിരൂപമായ കർമ്മത്താൽ ആകൃഷ്ടന്മാരായിട്ടു ശ്രദ്ധാരൂപമായ അപ്പുകളോടു സംബന്ധിച്ചു ദ്യുലോകത്തിൽ പ്രവേ

ശിച്ച് സോമഭൃതന്മാരായിത്തീരുന്നു. അതിനായിട്ടാണ ല്ലോ അവർ അഗ്നിഹോത്രത്തെ ഹോമിച്ചിട്ടുള്ളതു്. ഇവി ടെ ഉപാസനത്തിനുവേണ്ടി പഞ്ചാഗ്നിസംബന്ധക്രമ ത്തിൽ ആഹുതിപരിണാമത്തെത്തന്നെയാണ പ്രധാനമായി വിവക്ഷിച്ചിട്ടുള്ളതു്. അല്ലാതെ യജമാനന്മാരുടെ ഗതി യെ അല്ല. ആ ഗതിയെ ആകട്ടെ, അവിദ്വാന്മാക്കു ധൂമാ ദിക്രമത്തിൽ ദക്ഷിണമാർഗ്ഗമായും വിദ്വാന്മാക്കു വിദ്യ നിമിത്തം ഉത്തരമാഗ്ഗമായും മേൽ പറയും.

അഞ്ചാമധ്യായത്തിൽ നാലാംഖണ്ഡം കഴിഞ്ഞു.

---

## അഞ്ചാമധ്യായത്തിൽ അഞ്ചാം ഖണ്ഡം

ഭാഷ്യം:— രണ്ടാമത്തെ ഹോമത്തെ സംബന്ധിച്ച രണ്ടാമത്തെ പയ്യായത്തിൻെറ അർത്ഥത്തെ അറിയുന്നതി നായി ആ പയ്യായത്തെ എടുക്കുന്നു:—

ഉപ:— പർജന്യോ വാവ ഗൗതമാഗ്നി സ്തസ്യ വായു രേവ സമിദ്, അഭ്രം ധൂമോ, വിദ്യുദർച്ചി,രശനിരംഗാരാ, ഹ്രാദനയോ വിസ്ഫുലിംഗാഃ  1

| | |
|---|---|
| ഗൗതമ | =അല്ലയോ ഗൗതമ, |
| പർജന്യഃ വാവ | =പർജന്യൻതന്നെ=വൃഷ്ടിദേവത തന്നെ |
| അഗ്നിഃ | =അഗ്നിയാകുന്നു. |
| തസ്യ | =അതിന്നു്= ആ പർജന്യനാകുന്ന അഗ്നിക്കു് |
| സമിത് | =സമിത്തു്—ചമത (വിറകു്) |
| വായുഃ ഏവ | =വായുതന്നെ. |
| അഭ്രം | =അഭ്രം=മേഘം |

| | |
|---|---|
| ധൂമഃ | —ധൂമമാകുന്നു. |
| വിദ്യുത് | —വിദ്യുത്ത് |
| അച്ചിഃ | —അച്ചിസ്സാകുന്നു. |
| അശനിഃ | —ഇടിത്തീ |
| അങ്ഗാരാഃ | —അംഗാരങ്ങളാകുന്നു — കനലുകളാകുന്നു. |
| ഹ്രാദനയഃ | —ഹ്രാദനികരം — ഗജ്ജിതശബ്ദങ്ങരം |
| വിസ്ഫുലിങ്ഗാഃ | —വിസ്ഫുലിങ്ഗങ്ങളാകുന്നു — തീപ്പൊരികളാകുന്നു. |

ഭാഷ്യം:— അല്ലയോ ഗൗതമ, പർജന്യൻതന്നെ അഗ്നിയാകുന്നു. പർജന്യൻ എന്നു പറയുന്നതു വൃഷ്ട്യുപകരണാഭിമാനിനിയായ ദേവതയാകുന്നു. ആ പർജന്യനാകുന്ന അഗ്നിക്കു സമിത്തു വായുതന്നെ. വായുവിനേക്കൊണ്ടാണു പർജന്യൻ വദ്ധിക്കുന്നതു്. എന്തെന്നാൽ, കിഴക്കൻ കാററു മുതലായതു മുറുകുമ്പോരം മഴ കാണുന്നു. ധൂമത്തിൽ നിന്നുണ്ടാകുന്നതാകയാലും ധൂമംപോലെ കാണപ്പെടുന്നതുകൊണ്ടും അഭ്രം ആ അഗ്നിയുടെ ധൂമമാകുന്നു. വിദ്യുത്ത് അച്ചിസ്സാണ്. പ്രകാശം രണ്ടിനും ഒരുപോലെ ഉണ്ടല്ലോ. അശനി (ഇടിത്തീ) കനലാകുന്നു. അങ്ഗാരംപോലെ കഠിനവും അർച്ചിസ്സായ വിദ്യുത്തിനോടു സംബന്ധിച്ചതുമാകയാൽ ആണ് അശനി അങ്ഗാരങ്ങളാണെന്നു പറഞ്ഞതു് ഇടിമുഴക്കങ്ങരം തീപ്പൊരികളാകുന്നു. അവ, തിപ്പൊരികരംപോലെ അങ്ങുമിങ്ങും ചിതറിയാണല്ലോ ഉണ്ടാകുന്നതു്. 1

ഉപ:— തസ്മിന്നേതസ്മിന്നഗ്നൗ ദേവാഃ സോമം രാജാനം ജുഹ്വതി; തസ്യാ ആഹുതേ വർഷം സംഭവതി 2

തസ്മിൻ ഏതസ്മിൻ അഗ്നൗ — അങ്ങനെയുള്ള ഈ പർജന്യനാകുന്ന അഗ്നിയിൽ
ദേവാഃ — ദേവന്മാർ
സോമം രാജാനം — സോമനാകുന്ന രാജാവിനെ
ജുഹ്വതി — ഹോമിക്കുന്നു.
തസ്യാഃ ആഹുതേഃ — ആ ആഹുതിയിൽനിന്നു്
വർഷം സംഭവതി — വർഷം സംഭവിക്കുന്നു

ഭാഷ്യം:— അങ്ങനെയുള്ള ഈ പർജന്യനാകുന്ന അഗ്നിയിൽ ദേവന്മാർ മുൻപിലത്തെപ്പോലെ സോമനാകുന്ന രാജാവിനെ ഹോമിക്കുന്നു. ആ ആഹുതിയിൽനിന്നു വർഷമുണ്ടാകുന്നു. സോമാകാരത്തിൽ പരിണമിച്ചിട്ടുള്ള, ശ്രദ്ധയെന്നു പേരുള്ള അപ്പുകൾ രണ്ടാമത്തെ പര്യായത്തിൽ പർജന്യാഗ്നിയെ പ്രാപിച്ചു വൃഷ്ടിയായി പരിണമിക്കുന്നു എന്നു സാരം.        2

അഞ്ചാമധ്യായത്തിൽ അഞ്ചാം ഖണ്ഡം കഴിഞ്ഞു.

---

## അഞ്ചാമധ്യായത്തിൽ ആറാം ഖണ്ഡം

ഉപ:— പൃഥിവീ വാവ ഗൗതമാഗ്നി,—സ്തസ്യാഃ സംവത്സര ഏവ സമി,—ദാകാശോ ധൂമോ, രാത്രിരർച്ചിർദ്ദിശോംഗാരാ, അവാന്തരദിശോ വിസ്ഫുലിംഗാഃ        1

ഗൗതമ — അല്ലയോ ഗൗതമ
പൃഥിവീ വാവ — പൃഥിവിതന്നെ
അഗ്നിഃ — അഗ്നിയാകുന്നു.
തസ്യാഃ — ആ പൃഥിവി എന്നു പറയുന്ന അഗ്നിക്കു

| | |
|---|---|
| സമിത് | —സമിത്തു് |
| സംവത്സരഃ ഏവ | —സംവത്സരംതന്നെയാകുന്നു. |
| ആകാശഃ | —ആകാശം |
| ധൂമഃ | —ധൂമമാകുന്നു. |
| രാത്രിഃ | —രാത്രി |
| അർച്ചിഃ | —അർച്ചിസ്സാകുന്നു. |
| ദിശഃ | —ദിക്കുകൾ |
| അങ്ഗാരാഃ | —അങ്ഗാരങ്ങളാകുന്നു. |
| അവാന്തരദിശഃ | —അവാന്തരദിക്കുകൾ—ഇടട്ടിക്കുകൾ |
| വിസ്ഫുലിങ്ഗാഃ | —തീപ്പൊരികളാകുന്നു. |

ഭാഷ്യം:— അല്ലയോ ഗൗതമ, പൃഥിവിതന്നെ അഗ്നിയാകുന്നു. ആ (പൃഥിവി എന്നുപറയുന്ന) അഗ്നിക്കു സമിത്തു സംവത്സരംതന്നെ. സംവത്സരമാകുന്ന കാലം കൊണ്ടാണല്ലോ പൃഥിവി, വ്രീഹി മുതലായവയുണ്ടാകുന്നതിനുതകത്തക്കവിധത്തിൽ പരിപുഷ്ടിയുള്ളതായിത്തീരുന്നതു്. ആകാശം ധൂമമാകുന്നു. ആകാശം, അഗ്നിയിൽനിന്നു ധൂമമെന്നപോലെ, പൃഥിവിയിൽനിന്നു് ഉയന്നിരിക്കുന്നതുപോലെയാണല്ലോ കാണപ്പെടുന്നതു്. രാത്രി ആ അഗ്നിയുടെ അർച്ചിസ്സാകുന്നു. അർച്ചിസ്സ് അഗ്നിക്കു് അനുരൂപമായിരിക്കുന്നതുപോലെ, തമോരൂപമായ രാത്രി, അപ്രകാശസ്വരൂപമായ പൃഥിവിക്കു് അനുരൂപമായിട്ടുള്ളതാണല്ലോ. ഉപശാന്തത്വം എന്ന സാമ്യം പ്രമാണിച്ചു, ദിക്കുകൾ പൃഥിവിയാകുന്ന അഗ്നിയുടെ അങ്ഗാരങ്ങളാകുന്നു. തീപ്പൊരികളെപ്പോലെ ക്ഷുദ്രങ്ങളായതുകൊണ്ടു് അവാന്തരദിക്കുകൾ തീപ്പൊരികളുടെ സ്ഥാനം വഹിക്കുന്നു. 1

ഉപ:— തസ്മിന്നേതസ്മിന്നഗ്നൗ ദേവാ വർഷം ജുഹ്വതി; തസ്യാ ആഹുതേരന്നം സംഭവതി 2

| | |
|---|---|
| തസ്മിൻ ഏതസ്മിൻ അഗ്നൗ | =അങ്ങനെയുള്ള ഈ പൃഥിവിയാകുന്ന അഗ്നിയിൽ |
| ദേവാഃ | =ദേവന്മാർ |
| വർഷം ജുഹ്വതി | =വർഷത്തെ ഹോമിക്കുന്നു. |
| തസ്യാഃ ആഹുതേഃ | =ആ ആഹുതിയിൽനിന്നു് |
| അന്നം സംഭവതി | =അന്നം ഉണ്ടാകുന്നു. |

ഭാഷ്യം:— "തസ്മിന്നേതസ്മിൻ" ഇത്യാദിയുടെ വ്യാഖ്യാനം മുൻപിലത്തേതിന്റെ വ്യാഖ്യാനംപോലെതന്നെ. ആ ആഹുതിയിൽനിന്നു വ്രീഹി യവാദിരൂപമായ അന്നം സംഭവിക്കുന്നു. 2

അഞ്ചാമധ്യായത്തിൽ ആറാംഖണ്ഡം കഴിഞ്ഞു.

---

## അഞ്ചാമധ്യായത്തിൽ ഏഴാംഖണ്ഡം.

ഉപ:— പുരുഷോ വാവ ഗൗതമാഗ്നി, സ്തസ്യ വാഗേവ സമിത്, പ്രാണോ ധൂമോ, ജിഹ്വാƒർച്ചി, ശ്ചക്ഷു രങ്ഗാരാഃ, ശ്രോത്രം വിസ്ഫുലിങ്ഗാഃ 1

| | |
|---|---|
| ഗൗതമ | =അല്ലയോ ഗൗതമ |
| പുരുഷഃ വാവ | =പുരുഷൻതന്നെ |
| അഗ്നിഃ | =അഗ്നിയാകുന്നു |
| തസ്യ | =അതിന്നു്=ആ പുരുഷനാകുന്ന അഗ്നിക്കു് |
| സമിത് | =സമിത്തു് |
| വാക് ഏവ | =വാക്കുതന്നെയാകുന്നു. |

| | |
|---|---|
| പ്രാണഃ | =പ്രാണൻ |
| ധൂമഃ | =ധൂമമാകുന്നു. |
| ജിഹ്വാ | =ജിഹ്വ |
| അർച്ചിഃ | =അർച്ചിസ്സാകുന്നു. |
| ചക്ഷുഃ | =ചക്ഷുസ്സ് |
| അങ്ഗാരാഃ | =അങ്ഗാരങ്ങളാകുന്നു. |
| ശ്രോത്രം | =ശ്രോത്രം |
| വിസ്ഫുലിങ്ഗാഃ | =തീപ്പൊരികളാകുന്നു. |

ഭാഷ്യം:— അല്ലയോ ഗൗതമ, പുരുഷൻതന്നെ അഗ്നിയാകുന്നു. ആ അഗ്നിക്ക് സമിത്ത് വാക്കുതന്നെ. വാക്കുനിമിത്തമാണു പുരുഷൻ വർദ്ധിക്കുന്നത്; മൂകൻ വർദ്ധിക്കുന്നില്ല. ധൂമത്തെപ്പോലെ മുഖത്തിൽനിന്നു നിർഗ്ഗമിക്കുന്നതുകൊണ്ടു പ്രാണൻ ധൂമമാകുന്നു. ചുവന്നിരിക്കുന്നതുകൊണ്ടു ജിഹ്വ അർച്ചിസ്സാകുന്നു. പ്രകാശത്തിന് ആശ്രയമായതിനാൽ ചക്ഷുസ്സ് അങ്ഗാരങ്ങളാകുന്നു. ശ്രോത്രം തീപ്പൊരികളാണ്. എന്തെന്നാൽ അതു തീപ്പൊരികളെപ്പോലെ അങ്ങുമിങ്ങും ചിതറിയാണു സ്ഥിതിചെയ്യുന്നത് 1

ഉപ:— തസ്മിന്നേതസ്മിന്നഗ്നൗ ദേവാ അന്നം ജുഹ്വതി തസ്യാ ആഹുതേ രേതഃ സംഭവതി. 2

| | |
|---|---|
| തസ്മിൻ ഏതസ്മിൻ അഗ്നൗ | =അങ്ങനെയുള്ള ഈ പുരുഷനാകുന്ന അഗ്നിയിൽ |
| ദേവാഃ | =ദേവന്മാർ |
| അന്നം | =അന്നത്തെ=വ്രീഹി മുതലായതുകൊണ്ടുണ്ടാക്കപ്പെടുന്ന അന്നത്തെ |
| ജുഹ്വതി | =ഹോമിക്കുന്നു. |
| തസ്യാഃ ആഹുതേഃ | =ആ ആഹുതിയിൽനിന്ന് |
| രേതഃ | =രേതസ്സ് |

സംഭവതി =ഉണ്ടാകുന്നു.

ഭാഷ്യം:— അങ്ങനെയുള്ള ഈ പുരുഷനാകുന്ന അഗ്നിയിൽ ദേവന്മാർ വ്രീഹി മുതലായതുകൊണ്ടുണ്ടാക്കപ്പെട്ട അന്നത്തെ ഹോമിക്കുന്നു. ആ ആഹുതിയിൽനിന്നു രേതസ്സുണ്ടാകുന്നു. 2

അഞ്ചാമദ്ധ്യായത്തിൽ ഏഴാംഖണ്ഡം കഴിഞ്ഞു

---

## അഞ്ചാമദ്ധ്യായം എട്ടാംഖണ്ഡം.

ഉപ:— യോഷാ വാവ ഗൗതമാഗ്നി, സ്തസ്യാ ഉപസ്ഥ ഏവ സമി,ദ്യദുപമന്ത്രയതേ സ ധൂമോ, യോനിരർച്ചി,ര്യദന്തഃ കരോതി തേ/ങ്ഗാരാ, അഭിനന്ദാ വിസ്ഫുലിങ്ഗാഃ 1

ഗൗതമ =അല്ലയോ ഗൗതമ,
യോഷാ വാവ =യോഷതന്നെ=സ്ത്രീതന്നെ
അഗ്നിഃ =അഗ്നിയാകുന്നു.
തസ്യാഃ =ആ യോഷാഗ്നിക്കു്
സമിത് =സമിത്തു്
ഉപസ്ഥഃ ഏവ =ഉപസ്ഥംതന്നെ.
യത് ഉപമന്ത്രയതേ സഃ =ഉപമന്ത്രിക്കുന്നതു്=പതുക്കെ വർത്തമാനം പറയുന്നതു്
ധൂമഃ =ധൂമമാകുന്നു.
യോനിഃ =യോനി
അർച്ചിഃ =അർച്ചിസ്സാകുന്നു.
യത് അന്തഃ കരോതി } =അകത്താക്കുന്നതു്
തേ
അങ്ഗാരാഃ =അങ്ഗാരങ്ങളാകുന്നു.

അഭിനന്ദാഃ = ചെറിയ സുഖങ്ങൾ
വിസ്ഫുലിങ്ഗാഃ = തീപ്പൊരികളാകുന്നു.

ഭാഷ്യം:— അല്ലയോ ഗൗതമ, യോഷ (സ്ത്രീ) തന്നെ അഗ്നിയാകുന്നു. ആ അഗ്നിക്ക് സമിത്ത്, ഉപസ്ഥംതന്നെ. ഉപസ്ഥത്താലാണല്ലോ സ്ത്രീ, പുത്രാദ്യുൽപാദനത്തിനായി വർദ്ധിപ്പിക്കപ്പെടുന്നത്. പതുക്കെ വർത്തമാനം പറയുന്നത് ആ അഗ്നിയുടെ ധൂമമാകുന്നു. എന്തെന്നാൽ അതു സ്ത്രീയിൽ നിന്നാണുണ്ടാകുന്നത്. ചുവന്നിരിക്കുന്നതുകൊണ്ടു, യോനി അർച്ചിസ്സാകുന്നു. അകത്താക്കുന്നത്, അർച്ചിസ്സിനോടു സംബന്ധമുള്ളതുകൊണ്ട് അങ്ഗാരങ്ങളുടെ സ്ഥാനം വഹിക്കുന്നു. അതിൽനിന്നുണ്ടാകുന്ന സുഖലേശങ്ങൾ ക്ഷുദ്രത്വമെന്ന സാമ്യമുള്ളതുകൊണ്ട് തീപ്പൊരികളാകുന്നു. 1

ഉപ:— തസ്മിന്നേതസ്മിന്നഗ്നൗ ദേവാ രേതോ ജുഹ്വതി, തസ്യാ ആഹുതേർ ഗർഭഃ സംഭവതി. 2

തസ്മിൻ ഏതസ്മിൻ അഗ്നൗ = അങ്ങനെയുള്ള ഈ യോഷാഗ്നിയിൽ
ദേവാഃ = ദേവന്മാർ
രേതഃ = രേതസ്സിനെ
ജുഹ്വതി = ഹോമിക്കുന്നു.
തസ്യാഃ ആഹുതേഃ = ആ ആഹുതിയിൽനിന്നു്
ഗർഭഃ സംഭവതി = ഗർഭം സംഭവിക്കുന്നു.

ഭാഷ്യം:— മേൽപറഞ്ഞ ലക്ഷണങ്ങളോടുകൂടിയ യോഷാഗ്നിയിൽ ദേവന്മാർ രേതസ്സിനെ ഹോമിക്കുന്നു. ആ ആഹുതിയിൽനിന്നു ഗർഭമുണ്ടാകുന്നു. ഇങ്ങനെ, ശ്രദ്ധ, സോമൻ, വർഷം, അന്നം, രേതസ്സ്, ഇവയുടെ ഹവനങ്ങളിൽ, മേൽ വ്യാഖ്യാനിച്ച പ്രകാരം ഒരോപര്യായത്തില്പ

മുള്ള ക്രമമനുസരിച്ചു് അപ്പുകൾതന്നെയാണു് ഗർഭമായി ത്തീരുന്നതു്. ഭൂതങ്ങളിൽ അപ്പുകളിലാണു് പ്രധാനമായി ആഹുതി സംബന്ധിക്കുന്നതെന്നുള്ളതിനാൽ, അവയ്ക്കു പ്രാ ധാന്യം വിവക്ഷിച്ചുകൊണ്ടാണു്, അഞ്ചാമത്തെ ആഹുതി യിൽ അപ്പുകൾ പുരുഷനെന്നു പേരുള്ളവയായിത്തീരുന്നു എന്നു പറഞ്ഞതു്. അല്ലാതെ വെറും അപ്പുകൾതന്നെ സോ മാദികാര്യത്തെ ആരംഭിക്കയില്ല. എന്നുമാത്രമല്ല, ത്രിവൃത്കരണം* കൂടാതെ വെറും അപ്പുകളുമില്ല. ത്രിവൃത്താ ക്കപ്പെട്ടതിൻെറ ശേഷവും, ഏതെങ്കിലും ഒന്നിൻെറ ആധി ക്യത്താൽ ഇതു പൃഥിവി, ഇവ അപ്പുകൾ, ഇതു അഗ്നി, എന്നിങ്ങനെ വിശേഷസംജ്ഞകൾ ഉണ്ടായിട്ടുള്ളതായിക്ക ണ്ടിട്ടുണ്ടല്ലോ. അതിനാൽ, കർമ്മങ്ങൾ സംബന്ധിക്കുന്ന വയും എല്ലാംകൂടിത്തന്നെ സോമാദികാര്യത്തെ ആരംഭിക്കു ന്നവയുമായ ഭൂതങ്ങളെ എല്ലാം ചേർത്താണു് അപ്പുകൾ എന്നു പറയുന്നതു്. അപ്പുകൾ അധികമുള്ളതാണു് അങ്ങനെ പറയുന്നതിനു കാരണം. സോമൻ, വൃഷ്ടി, അന്നം, രേതസ്സു് ദേഹം ഇവയിൽ ദ്രവം കൂടുതലായിക്കാണുന്നുമുണ്ടു്, ശരീരം പാർത്ഥിവമാണെങ്കിലും അതിലും ദ്രവം വളരെയുണ്ടു്. യോഷാഗ്നിയിൽ ഹോമിക്കപ്പെടുന്ന അഞ്ചാമത്തെ ആഹുതിയിൽ രേതോരൂപങ്ങളായ അപ്പുകളാണു് ഗർഭമാ യിത്തീരുന്നതു്.

അഞ്ചാമധ്യായത്തിൽ എട്ടാംഖണ്ഡം കഴിഞ്ഞു

---

*"താസാം ത്രിവൃതം ത്രിവൃതമേകൈകാമകരോത്" എന്നു ശ്രുതിയുണ്ടു്. തേജസ്സു്, അപ്പുകൾ, അന്നം ഇവയിൽ ഓരോന്നിനേയും ആദ്യം രണ്ടായി വിഭജിച്ചു അതിൽ ഓ രോ ഭാഗത്തെ വീണ്ടും രണ്ടാക്കി ഒന്നിൻെറ ആ അംശത്തെ മററു രണ്ടിൻെറ അർദ്ധത്തിൽചേർക്കുകയാണു് ത്രിവൃത്ക്ക രണം

അഞ്ചാമധ്യായത്തിൽ ഒൻപതാംഖണ്ഡം.

ഉപ:— ഇതി തു പഞ്ചമ്യാമാഹുതാവാപഃ പുരുഷവചസോ ഭവന്തീതി. സ ഉല്ബാവൃതോ ഗർഭോ ദശ വാ നവ വാ മാസാനന്തഃ ശയിത്വാ യാവദ്വാ *f* ഥ ജായതേ 1

| | |
|---|---|
| ഇതി തു | =ഇങ്ങനെയാണു് |
| പഞ്ചമ്യാം ആഹുതൗ | =അഞ്ചാമത്തെ ആഹുതിയിൽ |
| ആപഃ | =അപ്പുകരം |
| പുരുഷവചസഃ | =പുരുഷൻ എന്നു പേരുള്ളവയായി |
| ഭവന്തി | =തീരുന്നു |
| ഇതി | =എന്നു പറഞ്ഞതു്. |
| സഃ ഗർഭഃ | =ആ ഗർഭം |
| ഉല്ബാവൃതഃ | =ഉല്ബത്താൽ (ജരായു എന്നു പറയുന്ന ഗർഭവേഷ്ടനത്താൽ) ആവൃതമായിട്ടു് |
| ദശ വാ നവ വാ | =പത്തോ ഒൻപതോ |
| മാസാൻ | =മാസത്തോളം കാലം, |
| യാവത് വാ | =അല്ലെങ്കിൽ അതിൽ അല്പം കൂടിയോ കുറഞ്ഞോ ഉള്ള കാലം |
| അന്തഃ ശയിത്വാ | =ഉള്ളിൽ (മാതാവിൻെറ കുക്ഷിയിൽ) കിടന്നിട്ടു് |
| അഥ | =പിന്നെ |
| ജായതേ | =ജനിക്കുന്നു. |

ഭാഷ്യം:— അഞ്ചാമത്തെ ആഹുതിയിൽ അപ്പുകരം പുരുഷനെന്നു പേരുള്ളവയായിത്തീരുന്നു എന്നുള്ള ഒരു

പ്രശ്നം ഇങ്ങനെ വ്യാഖ്യാനിച്ചു കഴിഞ്ഞിരിക്കുന്നു. ദ്യുലോകത്തിൽനിന്നു പൃഥിവിയിലേക്കു തിരിച്ചുപോരുന്ന ആഹുതികാംക്കു ആശ്രയമായിട്ടുള്ള പുരുഷൻ പൃഥിവിയിലും പുരുഷനിലും സ്ത്രീയിലും ക്രമേണ പ്രവേശിച്ചു പരലോകത്തിലേക്കുയരുന്നവനായിത്തീരുന്നു എന്നു വാജസനേയകത്തിൽ പറഞ്ഞിട്ടുള്ളതിൻെറ പ്രസംഗത്താൽ പറഞ്ഞ ഗർഭീഭാവത്തെ തുടന്നുള്ള മററു സംഗതികാം ഇവിടെ പറയുന്നു. ഈ ശ്രുതിയിൽത്തന്നെ ഒന്നാമത്തെ പ്രശ്നമായി, "പ്രജകാം ഈ ലോകത്തിൽനിന്നു മുകളിലേക്കു പോകുന്നതെവിടെയാണെന്നറിയാമോ?" എന്നു ചോദിച്ചിട്ടുണ്ടു്. അതിനു സമാധാനം പറയുന്നതിനുള്ള ഉപക്രമം കൂടിയാണിതു്:— ആഹുതികർമ്മത്തിനു ആശ്രയങ്ങളും, ശ്രദ്ധയെന്നു പറയപ്പെടുന്നവയുമായ അപ്പുകളുടെ അഞ്ചാമത്തെ പരിണാമവിശേഷമായ ആ ഗർഭം, ജരായു എന്നു പറയുന്ന ഗർഭവേഷ്ടനത്താൽ ആവൃതമായിട്ടു്, പത്തോ ഒൻപതോ മാസമോ, അല്ലെങ്കിൽ അതിൽ അല്പം കൂടിയോ കുറഞ്ഞോ ഉള്ള കാലമോ മാതാവിൻെറ കുക്ഷിയിൽ കിടന്നതിൻെറശേഷം ജനിക്കുന്നു.

ഉല്ബാവൃതമായിട്ടു മാതാവിൻെറ കുക്ഷിയിൽ കിടക്കുന്നു എന്നുംമററും പറയുന്നതു വൈരാഗ്യമുണ്ടാക്കുന്നതിനു വേണ്ടിയാണു്. ഈ ഗർഭം, രക്തശുക്ലങ്ങളാകുന്ന അശുദ്ധപദാൎത്ഥങ്ങളിൽനിന്നു ജനിച്ചു, മാതാവു ഭക്ഷിക്കുന്നതിൻേറയും പാനം ചെയ്യുന്നതിൻേറയും രസം തന്നിൽ പ്രവേശിച്ചു വളൎന്നും, മൂത്രം, പുരീഷം, വാതം, പിത്തം, ശ്ലേഷ്മം മുതലായവ നിറഞ്ഞ മാതാവിൻെറ കുക്ഷിയിൽ അവയെല്ലാം പുരണ്ടും, ജരായു എന്നു പറയുന്ന അശുചിപടലത്താൽ ആവരണംചെയ്യപ്പെട്ടും, ശക്തിയും ബലവും വീൎയ്യവും തേജസ്സും പ്രജ്ഞയും ചേഷ്ടയും തടുക്കപ്പെട്ടും കിടക്കുന്നതു വളരെ

കഷ്ടമായിട്ടുള്ളതാണ്. പിന്നെ, ജന്മകാലത്തിൽ യോനിദ്വാരത്തിൽക്കൂടി ഞെങ്ങിഞെരുങ്ങി പുറത്തേയ്ക്കു പോരുന്നതു് അതിലും കഷ്ടമാണ്; ഈമാതിരി കഷ്ടത, ഒരു മുഹൂർത്തംപോലും അസഹ്യമായിട്ടുള്ളതു്, പത്തോ ഒൻപതോ മാസത്തോളമുള്ള അതിദീർഘമായ കാലത്തേയ്ക്കു് ഉള്ളിൽ കിടന്നുകൊണ്ടു സഹിക്കണം; എന്നെല്ലാം പറഞ്ഞു വൈരാഗ്യമുണ്ടാക്കുന്നു.

ഉപ:— സ ജാതോ യാവദായുഷം ജീവതി, തം പ്രേതം ദിഷ്ടമിതോ ऽ ഗ്നയ ഏവ, ഹരന്തിയത ഏവേതോ യതഃ സംഭൂതോ ഭവതി. 2

| | |
|---|---|
| സഃ ജാതഃ | —ആ ജനിച്ചവൻ |
| യാവദായുഷം | —ആയുസ്സുള്ളിടത്തോളംകാലം |
| ജീവതി | —ജീവിക്കുന്നു. |
| പ്രേതം തം | —പ്രേതനായ അവനെ |
| ദിഷ്ടം | —പരലോകത്തെ ഉദ്ദേശിച്ച്, |
| ഇതഃ | —ഈ ഗ്രാമത്തിൽനിന്നു്, |
| യതഃ ഏവ ഇതഃ | —അവൻ ഏതു് അഗ്നിയിൽ നിന്നു വന്നുവോ, |
| യതഃ സംഭൂതഃ ഭവതി | —അവൻ ഏതു് അഗ്നിയിൽനിന്നുണ്ടായിരിക്കുന്നുവോ, |
| തസ്മൈ അഗ്നയേ ഏവ | —ആ അഗ്നിയിലേയ്ക്കുതന്നെ |
| നയന്തി | —കൊണ്ടുപോകുന്നു, |

ഭാഷ്യം:— അങ്ങനെ ജനിച്ചവൻ, ഘടീയന്ത്രംപോലെ വീണ്ടുംവീണ്ടും പോകയും വരികയും ചെയ്യുന്നതിനോ കുലാലചക്രംപോലെ വട്ടത്തിൽ ചുററുന്നതിനോ കാരണമായ കർമ്മത്തെ ചെയ്തുകൊണ്ടു്, കർമ്മത്താൽ സിദ്ധിച്ചിട്ടുള്ള ആയുസ്സുള്ളിടത്തോളംകാലം ജീവിക്കുന്നു. ആയുസ്സ്

അവസാനിക്കുമ്പോഠം മരിക്കുന്നു. അവൻ ജീവിച്ചിരുന്ന പ്പോഠം വൈദികമായ കമ്മത്തിലോ ജ്ഞാനത്തിലോ അധികൃതനായിരുന്നു എങ്കിൽ, അപ്പോഠം, അവനെ, അവ ന്റെ കർമ്മത്താൽ നിർദ്ദേശിക്കപ്പെട്ടിട്ടുള്ള പരലോകത്തെ ഉദ്ദേശിച്ചു് അന്ത്യകർമ്മത്തിനായി അവൻ പാത്തിരുന്ന ഗ്രാമത്തിൽനിന്നു്, അവൻ ശ്രദ്ധാദ്യാഹുതിക്രമത്തിൽ ഏതു് അഗ്നിയിൽനിന്നു വന്നുവോ, അവൻ ഏതു പഞ്ചാ ഗ്നികളിൽനിന്നു് സംഭവിച്ചിരിക്കുന്നുവോ, ആ അഗ്നി യിലേക്കുതന്നെ ഋത്വിക്കുകളോ പുത്രന്മാരോ കൊണ്ടുപോ കുന്നു. സ്വയോനിയിൽത്തന്നെ എത്തിക്കുന്നു എന്നത്ഥം. 2

അഞ്ചാമധ്യായത്തിൽ ഒൻപതാം ഖണ്ഡം കഴിഞ്ഞു.

---

## അഞ്ചാമധ്യായത്തിൽ പത്താം ഖണ്ഡം.

ഉപ:— തദ്യ ഇത്ഥം വിദുഃ, യേ ചേമേ ƒരണ്യേ ശ്രദ്ധാ തപ ഇത്യുപാസതേ തേ ƒച്ചിഷമഭിസംഭവന്തി; അച്ചിഷോ ƒഹ—രഹ്ന ആപൂര്യ്യമാണപക്ഷ,—മാപൂര്യ്യമാണ പക്ഷാദ്യാൻ ഷഡുദങ്ങേതി മാസാംസ്താൻ 1

മാസേഭ്യഃ സംവത്സരം സംവത്സരാദാദിത്യ,—മാദി ത്യാച്ചന്ദ്രമസം ചന്ദ്രമസോ വിദ്യുതം,തൽപുരുഷോƒമാനവഃ സ ഏതാൻ ബ്രഹ്മഗമയതി ഏഷദേവയാനഃ പന്ഥാഃഇതി. 2

തത് — അവരിൽ — പരലോകത്തിലേക്കുതഥാനംചെയ്യുന്ന അധികൃതരായ ഗൃഹസ്ഥന്മാരിൽ
യേ — ഏവർ
ഇത്ഥം വിദുഃ — ഇപ്രകാരം അറിയുന്നുവോ
തേ — അവരും

അരണ്യേ =അരണ്യത്തിൽ
ശ്രദ്ധാ. തപ ഇതി =ശ്രദ്ധ തപസ്സ് എന്നിങ്ങനെയുള്ളതിനെ
യേ ഇമേ ഉപാസതേ =ആരാണോ ഈ ഉപാസിക്കുന്നത്
തേ ച =അവരും
അച്ചിഷം അഭിസംഭവന്തി =അച്ചിസ്സിനെ പ്രാപിക്കുന്നു = അച്ചിരഭിമാനിനിയായ ദേവതയെ പ്രാപിക്കുന്നു.
അച്ചിഷഃ =അച്ചിസ്സിൽനിന്നു്
അഹഃ =അഹസ്സിനേയും = അഹരഭിമാനിനിയായ ദേവതയേയും,
അഹ്നഃ =അഹസ്സിൽനിന്നു്
ആപൂർയ്യമാണപക്ഷം =ആപൂർയ്യമാണ(ശുക്ല)പക്ഷത്തേയും =ശുക്ലപക്ഷാഭിമാനിനിയായ ദേവതയേയും
ആപൂർയ്യമാണപക്ഷാത് =ആപൂർയ്യമാണപക്ഷത്തിൽനിന്നു്
യാൻ ഷട് =ഏതു് ആറുമാസങ്ങളിൽ
ഉദങ് ഏതി =വടക്കോട്ടു പോകുന്നുവോ (സൂർയ്യൻ)
താൻ മാസാൻ =ആ മാസങ്ങളേയും = ഉത്തരായണ ദേവതയേയും
മാസേഭ്യഃ =മാസങ്ങളിൽനിന്നു് =ഉത്തരായണ ദേവതയിൽ നിന്നു്
സംവത്സരം =സംവത്സരത്തേയും = സംവത്സരാഭിമാനിനിയായ ദേവതയേയും
സംവത്സരാത് =സംവത്സരത്തിൽനിന്നു്
ആദിത്യം =ആദിത്യനേയും
ആദിത്യാത് =ആദിത്യനിൽ നിന്നു്

| | |
|---|---|
| ചന്ദ്രമസം | —ചന്ദ്രനേയും |
| ചന്ദ്രമസഃ | —ചന്ദ്രനിൽനിന്നു് |
| വിദ്യുതം | —വിദ്യുത്തിനേയും |
| അഭിസംഭവന്തി | —പ്രാപിക്കുന്നു. |
| തത് | —അവിടെ |
| അമാനവഃ | —അമാനവനായ |
| പുരുഷഃ | —പുരുഷൻ |
| (ആഗച്ഛതി) | —ബ്രഹ്മലോകത്തിൽനിന്നു വരുന്നു. |
| സഃ | —അവൻ—ആ പുരുഷൻ |
| ഏനാൻ | —ഇവരെ |
| ബ്രഹ്മ ഗമയതി | —ബ്രഹ്മത്തെ പ്രാപിപ്പിക്കുന്നു. |
| ഏഷഃ | —ഇതു |
| ദേവയാനഃ പന്ഥാഃ | —ദേവയാനമെന്നു പറയുന്ന മാർഗ്ഗമാകുന്നു. |
| ഇതി | —എന്നു്, |

ഭാഷ്യം:— "ഇവിടെനിന്നു പ്രജകൾ മുകളിലേക്കു പോകുന്നതെവിടെയാണെന്നറിയാമോ? എന്നുള്ള ചോദ്യത്തിനു സമാധാനം പറയുവാനുള്ള അവസരം വന്നിരിക്കുന്നു;— പരലോകത്തിലേക്കുത്ഥാനം ചെയ്യുന്ന അധികൃതന്മാരായ ഗൃഹസ്ഥന്മാരുടെ കൂട്ടത്തിൽ മേൽപറഞ്ഞ പഞ്ചാഗ്നിദർശനത്തെ അറിയുന്നതു്—അതായതു തങ്ങൾ ദ്യുലോകം മുതലായ അഗ്നികളിൽനിന്നു ക്രമേണ ജനിച്ചവരും അഗ്നിസ്വരൂപന്മാരും പഞ്ചാഗ്നികളാകുന്ന ആത്മാവോടുകൂടിയവരുമാണെന്നറിയുന്നതു് ആരോ, അവരും അരണ്യത്തിൽ ശ്രദ്ധ, തപസ്സ് മുതലായതിനെ ഉപാസിക്കുന്ന(ശ്രദ്ധയുള്ളവരും തപസ്സുചെയ്യുന്നവരുമായ എന്നർത്ഥം. ഉപാസനശബ്ദം ഇവിടെ താത്പര്യാർത്ഥത്തിലാണു പ്രയോ

ഗിച്ചിരിക്കുന്നതു്. "ഇഷ്ടാപൂർത്തേ ദത്തമിത്യുപാസതേ" എന്നുള്ളതുപോലെയാണിതും) വാനപ്രസ്ഥന്മാരും, പരി വ്രാജകന്മാരും, നൈഷ്ഠികബ്രഹ്മചാരികളും, വേറേ ശ്രുതി യനുസരിച്ചു്, ഹിരണ്യഗർഭൻ എന്നു പറയുന്ന ബ്രഹ്മത്തെ ഉപാസിക്കുന്നവരും ഇവരെല്ലാം അച്ചിരഭിമാനിനിയായ ദേവതയെ പ്രാപിക്കുന്നു. ശിഷ്ടമുള്ളതെല്ലാം ഉപകോസല വിദ്യയിൽ പറഞ്ഞ ഗതിവ്യാഖ്യാനംപോലെതന്നെ. ഈ വ്യാഖ്യാനിച്ചതു ദേവയാനമെന്നു പറയുന്ന മാർഗ്ഗമാണു്. ഇതു സത്യലോകംവരെ മാത്രമല്ലാതെ അണ്ഡത്തിനു വെ ളിക്കു് എത്തുന്നതല്ല. "യദാന്തരാ പിതരം മാതരം ച" (കർമ്മത്തിനും ജ്ഞാനത്തിനും അധികാരമുള്ള ഈ വിശ്വം പിതാവായ ദ്യുലോകത്തിൻെറയും മാതാവായ പൃഥിവി യുടെയും മദ്ധ്യത്തിലുള്ള രണ്ടു വഴികളിൽക്കൂടിയാണു പോ കുന്നതു്. അണ്ഡത്തിനു വെളിക്കു രണ്ടു ഗതിയുമില്ല) എന്നു ള്ള മന്ത്രവർണ്ണത്തിൽനിന്നു് ഇതു് അറിയാം.

ഇവിടെ പൂർവപക്ഷം — "തദ്യ ഇത്ഥം വിദുഃ" എന്നു പറഞ്ഞതു ഗൃഹസ്ഥന്മാരെ മാത്രമാണെന്നും വേറെ ആരെ യുമല്ലെന്നും എങ്ങനെ അറിയാം?

സമാധാനം:— ഇപ്രകാരം പഞ്ചാഗ്നികളെ അറി യാത്തവരും ഇഷ്ടാപൂർത്തദാനങ്ങളിൽമാത്രം താത്പര്യമുള്ള വരുമായ ഗൃഹസ്ഥന്മാർ ധൂമാദിമാർഗ്ഗത്തിൽക്കൂടി ചന്ദ്രനിൽ ഗമിക്കുമെന്നു ഇനി പറയും. അരണ്യത്തിൽ ശ്രദ്ധ തപസ്സു മുതലായതിനെ ഉപാസിക്കുന്നവരെന്നു പറഞ്ഞ വൈഖാ നസന്മാരും സംന്യാസിമാരുംകൂടി പഞ്ചാഗ്നിവിത്തുകൾ ക്കൊപ്പം അച്ചിരാദിമാർഗ്ഗത്തിൽക്കൂടി ഗമിക്കുമെന്നു അടു ത്തുതന്നെ പറവാൻപോകയും ചെയ്യുന്നു. ഇവരെയെല്ലാ മൊഴിച്ചു ബാക്കിയുള്ളവരായതുകൊണ്ടും അഗ്നിഹോത്രാ

ഹ്രതികളോടുള്ള സംബന്ധംകൊണ്ടും "ഇത്ഥം വിദുഃ" എന്നു പറഞ്ഞിടത്തു ഗൃഹസ്ഥന്മാരെത്തന്നെയാണു ഗ്രഹിക്കുന്നതു്

പൂർവപക്ഷം:— പരിശേഷിച്ചവരായതുകൊണ്ടു ഗൃഹസ്ഥന്മാരെത്തന്നെ ഗ്രഹിക്കുന്നു എന്നു പറഞ്ഞതു ശരിയല്ല. ഗ്രാമശ്രുതിയാലും അരണ്യശ്രുതിയാലും ഗ്രഹിക്കപ്പെടാത്തവരായി ബ്രഹ്മചാരികൾ ഉണ്ടല്ലോ; അവരെ ഗ്രഹിക്കരുതോ?

സമാധാനം:— പുരാണങ്ങളും സ്മൃതികളും അനുസരിച്ചു്, ഊർദ്ധ്വരേതസ്സുകളായ നൈഷ്ഠികബ്രഹ്മചാരികൾക്കു് ആദിത്യസംബന്ധത്താൽ ഉത്തരായണോപലക്ഷിതമായ ദേവയാനമെന്നുപറയുന്ന മാർഗ്ഗമാണെന്നു പ്രസിദ്ധമാണെന്നു പ്രസിദ്ധമാണു്. അതിനാൽ അവൎക്കും അഖണ്ഡിതബ്രഹ്മചൎയ്യത്താൽ അരണ്യവാസികൾക്കൊപ്പം അൎച്ചിരാദിഗതികിട്ടുന്നു. അതുകൊണ്ടു് പഞ്ചാഗ്നികളെ അറിയുന്നതുകൊണ്ടു് അവൎക്കു പ്രയോജനമില്ല. അതിനാൽ പരിശേഷിച്ചവരുടെ കൂട്ടത്തിൽ അവർ ഉൾപ്പെടുകയില്ല. ഉപകുർവാണന്മാരാകട്ടെ, സ്വാധ്യായഗ്രഹണത്തിനായിട്ടു മാത്രം ബ്രഹ്മചൎയ്യം അനുഷ്ഠിക്കുന്നവരാകയാൽ അവരെ വിശേഷിച്ചു നിർദ്ദേശിക്കുവാൻ ആവശ്യമില്ല.

പൂർവപക്ഷം:— ഊർദ്ധ്വരേതസ്സായിരിക്കുന്നതു് ഉത്തരമാൎഗ്ഗപ്രാപ്തിക്കു കാരണമാണെന്നു പുരാണങ്ങളുടേയും സ്മൃതികളുടേയും പ്രാമാണ്യത്താൽ അങ്ഗീകരിക്കയാണെങ്കിൽ പഞ്ചാഗ്നിവിത്ത്വംകൊണ്ടു പ്രയോജനമില്ലെന്നു വരുമല്ലോ.

സമാധാനം:— അങ്ങനെ വരികയില്ല; ഗൃഹസ്ഥന്മാരെ സംബന്ധിച്ചു് അതിനു പ്രയോജനമുണ്ടു്. പഞ്ചാഗ്നികളെ അറിയാത്ത ഗൃഹസ്ഥന്മാർക്കു സ്വാഭാവികമായ,

ധൂമാദിയായ ദക്ഷിണമാൎഗ്ഗമാണു വഴി എന്നുള്ളതു പ്രസിദ്ധമാണ്. അവരിൽ പഞ്ചാഗ്നിവിത്തുകളായിട്ടുള്ളവരും സഗുണമായ വേറെ ബ്രഹ്മത്തെ അറിയുന്നവരും (“അഥ യദുചാസ്മിൻ ശവ്യം കുർവന്തി, യദിചന, അൎച്ചിഷമേവ” എന്നുള്ള ശ്രുതിയനുസരിച്ചാണ് ഇതുപറഞ്ഞതു്.) ഉത്തര മാൎഗ്ഗത്തിൽക്കൂടി ഗമിക്കുന്നു.

പൂർവപക്ഷം:— ഊൎദ്ധ്വരേതസ്സുകൾക്കും ഗൃഹസ്ഥന്മാൎക്കും ആശ്രമിത്വം തുല്യമായിരിക്കുമ്പോൾ, ഊൎദ്ധ്വരേതസ്സുകൾ മാത്രമേ ഉത്തരമാർഗ്ഗത്തിൽക്കൂടി ഗമിക്കയുള്ളൂ, ഗൃഹസ്ഥന്മാർ ഗമിക്കയില്ല എന്നു പറയുന്നതു യുക്തമല്ല. ഗൃഹസ്ഥനു അഗ്നിഹോത്രം മുതലായ കർമ്മങ്ങളും വളരെ കൂടുതലുണ്ട്. അങ്ങനെയിരിക്കെ അവിദ്വാന്മാരായ ഊൎദ്ധ്വരേതസ്സുകൾക്കുമാത്രം ദേവയാനം വഴി ഗമനമുണ്ടെന്നും ഗൃഹസ്ഥന്മാൎക്കില്ലെന്നും പറയുന്നതു്, സാധനമധികമുണ്ടെങ്കിൽ ഫലവുമധികമുണ്ടായിരിക്കുമെന്ന ന്യായത്തിനു വിരുദ്ധമാണ്.

സമാധാനം:— അങ്ങനെ പറവാൻ പാടില്ല. എന്തെന്നാൽ, ആ ഗൃഹസ്ഥന്മാർ അശുദ്ധന്മാരാണ്. ശത്രുക്കളോടും മിത്രങ്ങളോടുംഉള്ള സംയോഗംനിമിത്തമുള്ള ദ്വേഷവും രാഗവും അവൎക്കുണ്ട്. അതുപോലെ, ഹിംസയും അനുഗ്രഹവുംനിമിത്തമുള്ള അധർമ്മവും ധർമ്മവും അവൎക്കുണ്ട്. ഹിംസ, അനൃതം, മായ, അബ്രഹ്മചൎയ്യം മുതലായ പല അശുദ്ധികാരണങ്ങളും അവൎക്കു ഒഴിക്കുവാൻ നിവൃത്തിയില്ല. അതിനാൽ അവർ അശുദ്ധരാകുന്നു. അശുദ്ധരായതുകൊണ്ട് അവൎക്കു വടക്കേവഴിക്കു പോകാൻ പാടില്ല. മറ്റേവർ, ഹിംസ, അനൃതം, മായ, അബ്രഹ്മചൎയ്യം മുതലായവയെ ഒഴിക്കുന്നതിനാൽ ശുദ്ധാത്മാക്കളും

ശത്രുമിത്രങ്ങൾ, രാഗദ്വേഷങ്ങൾ മുതലായവയെ വെടിയുന്നതിനാൽ വിരജസ്സുകളുമാണു്. അതിനാൽ അവർക്കു് ഉത്തരമാർഗ്ഗഗമനം യുക്തംതന്നെ. പൌരാണികന്മാർ പറയുന്നു:—

"യേ പ്രജാമീഷിരേഽധീരാസ്തേ ശ്മശാനാനി ഭേജിരേ;
യേ പ്രജാം നേഷിരേ ധീരാസ്തേഽമൃതത്വം ഹി ഭേജിരേ"

(പ്രജയെ ഇച്ഛിച്ച അവിദ്വാന്മാർ ശ്മശാനങ്ങളെ പ്രാപിച്ചു. പ്രജയെ ഇച്ഛിക്കാതിരുന്ന വിദ്വാന്മാർ അമൃതത്വത്തെ പ്രാപിച്ചു) എന്നു്.

പൂർവപക്ഷം:— ഇങ്ങനെ പഞ്ചാഗ്നികളെ അറിയുന്ന ഗൃഹസ്ഥന്മാർക്കും അരണ്യവാസികൾക്കും മാർഗ്ഗം തുല്യമായിരിക്കയും അമൃതത്വരൂപമായ ഫലം ഒരുപോലെ ലഭിക്കുകയും ചെയ്യുന്നപക്ഷം അരണ്യവാസികളുടെ വിദ്യകൊണ്ടു പ്രയോജനമില്ലെന്നു വന്നുകൂടുന്നു. അപ്പോൾ ശ്രുതിവിരോധവുംവരുന്നു. "ന തത്ര ദക്ഷിണായന്തി നാവിദ്വാംസസ്തപസ്വിനഃ" (ദക്ഷിണമാർഗ്ഗത്തിൽകൂടി ഗമിക്കുന്നവരും, അവിദ്വാന്മാരായ തപസ്വികളും അവിടെ എത്തുകയില്ല) എന്നും, "സ ഏനമവിദിതോ ന ഭുനക്തി" (അറിയപ്പെടാതിരുന്നാൽ ബ്രഹ്മം മുക്തികൊടുത്തു് അധികാരിയെ രക്ഷിക്കയില്ല) എന്നുമാണു ശ്രുതി ഈ ശ്രുതികൾക്കാണു വിരോധം വരുമെന്നു പറഞ്ഞതു്.

സമാധാനം:— അങ്ങനെ ശ്രുതിക്കു വിരോധം വരികയില്ല, പ്രളയംവരെ നിൽക്കുന്ന സ്ഥാനത്തെയാണു് അമൃതമെന്നു പറഞ്ഞതു്. "ആഭൂതസംപ്ലവം സ്ഥാനാമമൃതത്വം ഹി ഭാഷ്യതേ" എന്നു പൌരാണികന്മാർ അവിടെത്തന്നെ (പ്രജകളെ കാമിക്കുന്നവർക്കു മുക്തികിട്ടുകയില്ലെന്നു പറഞ്ഞിടത്തുതന്നെ) പറഞ്ഞിട്ടുണ്ടു്. "ന തത്ര ദക്ഷിണായന്തി", "സ ഏനമവിദിതോ ന ഭുനക്തി" എന്നും മററുമുള്ള

ശ്രുതികളാകട്ടെ, ആത്യന്തികമായ അമൃതത്വത്തെ അപേക്ഷിച്ചു പറഞ്ഞിട്ടുള്ളവയാകയാൽ അവയോടു വിരോധമില്ല.

പൂർവപക്ഷം:— എന്നാലും, "ന ച പുനരാവർത്തതേ" എന്നും "ഇതീമം മാനവമാവർത്തം നാ ff വർത്തന്തേ'' എന്നുംമററുമുള്ള ശ്രുതികൾക്കു വിരോധം വരുമല്ലോ.

സമാധാനം:— വരികയില്ല. 'ഇമം മാനവം' എന്നുള്ള വിശേഷണമുള്ളതുകൊണ്ടു്, അവക്കു് ഈ കല്പത്തിൽ പുനരാവൃത്തിയില്ലെന്നേ ആ ശ്രുതികൾക്കു് അർത്ഥമുള്ളു. അവർ തീരെ ആവർത്തിക്കയില്ലെങ്കിൽ "ഇമം മാനവം" എന്ന വിശേഷണങ്ങൾക്കു് അർത്ഥമില്ലാതെപോകും.

പൂർവപക്ഷം:— "ഇമം" "ഇഹ" എന്നതു് ആവൃത്തിയുടെ ആകൃതിമാത്രം പറഞ്ഞിരിക്കയാണു്.

സമാധാനം:— അങ്ങനെയും പറവാൻപാടില്ല. ആവർത്തിക്കയില്ലെന്നുമാത്രം പറഞ്ഞാലും നിത്യമായ അനാവൃത്തി എന്നുള്ള അർത്ഥത്തിനു പ്രതീതിവരുന്നതാകയാൽ ആകൃതികല്പനകൊണ്ടു പ്രയോജനമില്ല. അതിനാൽ "ഇമം ഇഹ" എന്നുള്ള വിശേഷണം അർത്ഥവത്താകുന്നതിനുവേണ്ടി മറെറാരിക്കൽ ആവൃത്തിയുണ്ടെന്നു കല്പിക്കതന്നെ വേണം. "സദേകമേവാദ്വിതീയം ബ്രഹ്മ'' എന്നുള്ള ജ്ഞാനമുള്ളവക്കു, മൂർദ്ധാവിലുള്ള നാഡിവഴി, അർച്ചിരാദിമാർഗ്ഗത്തിൽകൂടിയുള്ള ഗമനവുമില്ല. "ബ്രഹ്മൈവസൻ ബ്രഹ്മാപ്യേതി" (ബ്രഹ്മംതന്നെ ആയി ബ്രഹ്മത്തിൽ ലയിക്കുന്നു) "തസ്മാത് തത് സർവമഭവത്", ''ന തസ്യ പ്രാണാ ഉത്ക്രാമന്തി" (അവന്റെ പ്രാണങ്ങൾ ഉത്ക്രമി

ക്കുന്നില്ല). "അത്രൈവ സമവലീയന്തേ" (ഇവിടത്തന്നെ ലയിക്കുന്നു) ഇത്യാദികളായ അനേകം ശ്രുതികൾ ഇതിലേക്കു പ്രമാണമാകുന്നു.

പൂർവപക്ഷം:— "ന തസ്മാത് പ്രാണാ ഉത്ക്രാമന്തി" എന്നുള്ള മാധ്യംദിനശ്രുതിക്കു, ഉത്ക്രമിക്കുവാൻപോകുന്ന ജീവനിൽനിന്നു പ്രാണങ്ങൾ ഉത്ക്രമിക്കുന്നില്ല, കൂടെത്തന്നെ പോകുന്നു" എന്നാണു് അർത്ഥം. ആ അർത്ഥംതന്നെ "ന തസ്യ പ്രാണാ ഉത്ക്രാമന്തി" എന്നുള്ള കാണ്വശ്രുതിക്കും കല്പിക്കേണ്ടതാണു്.

സമാധാനം:— അങ്ങനെ കല്പിക്കുന്നപക്ഷം "അത്രൈവ സമവലീയന്തേ'' എന്നുള്ള വിശേഷണം അനർത്ഥകമായിത്തീരും. എന്നുമാത്രമല്ല, ''സർവേ പ്രാണാ അനൂത്ക്രാമന്തി" എന്നുള്ളതുകൊണ്ടു പ്രാണങ്ങളോടുകൂടിയാണു ജീവൻ ഉത്ക്രമിക്കുന്നതെന്നുള്ളതു സിദ്ധമായതിനാൽ ഉത്ക്രമിക്കുവാൻപോകുന്ന ജീവനിൽനിന്നു പ്രാണങ്ങൾ ഉത്ക്രമിക്കുന്നു എന്നുള്ള ആശങ്കയ്ക്കു വഴിയുമില്ല. ഇനി, സംസാരദശയിൽ വിജ്ഞാനാത്മാവു പ്രാണങ്ങളോടുകൂടി ഗമിക്കുന്നു എങ്കിലും, മോക്ഷം സംസാരഗതിയിൽനിന്നു വിലക്ഷണമായതുകൊണ്ടു് അതിൽ പ്രാണങ്ങൾ ജീവനോടുകൂടി ഗമിക്കയില്ലെന്നു് ആശങ്കിച്ചിട്ടാണു് "തസ്മാന്നോത്ക്രാമന്തി'' എന്നു പറഞ്ഞിരിക്കുന്നതെന്നുവച്ചാലും "അത്രൈവ സമവലീയന്തേ'' എന്നുള്ള വിശേഷണം അനർത്ഥകമായിത്തീരും. പ്രാണങ്ങളോടു വിയോഗംവന്നാൽ പിന്നെ ഗതിയാകട്ടെ ജീവത്വമാകട്ടെ ഉണ്ടായിരിക്കുവാൻ ന്യായവുമില്ല. സദാത്മാവു സർവഗതനും നിരവയവനുമായതുകൊണ്ടു് അതിനു തീപ്പൊരിക്കു തീയിൽനിന്നുള്ള ഭേദംപോലെ ജീവത്വമെന്ന ഭേദമുണ്ടാകുന്നതിനുള്ള കാരണം പ്രാണസംബന്ധംമാത്രമാണു്. ശ്രുതി പ്രമാണമാ

ണെങ്കിൽ, ആ പ്രാണനോടു വിയോഗംവന്നാൽ പിന്നെ ജീവത്വമോ ഗതിയോ കല്പിക്കുവാൻ സാധിക്കയില്ല. ''നിഷ്കലം നിഷ്ക്രിയം ശാന്തം" ഇത്യാദി ശ്രുതിയുള്ളതു കൊണ്ടു്, സത്തിൽനിന്നു് അണുവായ ഒരു അവയവം പൊട്ടി വേറേയായി ജീവനെന്ന പേരിൽ സദ്രൂപത്തിനു വിടവുണ്ടാക്കിക്കൊണ്ടു പോകുന്നു എന്നു കല്പിക്കുവാനും സാധിക്കയില്ല. അതിനാൽ, ''തയോർദ്ധ്വമായന്നമൃതത്വ മേതി'' എന്നുള്ള ശ്രുതിയിൽ പറയുന്നതു് സഗുണബ്രഹ്മോ പാസകനു് പ്രാണങ്ങളോടുകൂടെ നാഡിയിൽക്കൂടി ഗമനവും ആപേക്ഷികം മാത്രമായ അമൃതത്വവും ഉണ്ടെന്നും സാക്ഷാൽ മോക്ഷമില്ലെന്നുമാണെന്നറിയാം. എന്തെന്നാൽ "തദപരാ ജിതാപൂസ്തദൈരം മദീയം സരഃ" (അവിടെ അപരാജിത എന്നുപറയുന്ന പുരിയും സുരാമണ്ഡംകൊണ്ടു പൂർണ്ണവും ഉപ യോഗിക്കുന്നവർക്കു മദജനകവുമായ സരസ്സും ഉണ്ടു്) എന്നും മററും പറഞ്ഞിട്ടു്; "തേഷാമേവൈഷ ബ്രഹ്മലോകോ നാ ന്യേഷാമകൃതാത്മനാം" (ആ ബ്രഹ്മവിത്തുകൾക്കു മാത്രമേ, മുൻപറഞ്ഞമാതിരി വിശേഷഗുണങ്ങളോടുകൂടിയ ഈ ബ്രഹ്മലോകം കിട്ടുകയുള്ളു; അകൃതാത്മാക്കളായ മററുള്ള വർക്കു കിട്ടുകയില്ല.) എന്നു വിശേഷിപ്പിച്ചിരിക്കുന്നതി നാൽ ആ ബ്രഹ്മവിത്തുകൾക്കുള്ള അമൃതത്വം ആ ലോക ത്തിൽ വസിക്കുന്നവർക്കൊപ്പം ആപേക്ഷികമായിട്ടുള്ളതാ ണെന്നു തീർച്ചപ്പെടുത്താം. അതിനാൽ "യ ഇത്ഥം വിദുഃ" എന്നുള്ളിടത്തു് ഗൃഹസ്ഥന്മാരെത്തന്നെയാണെടുക്കേണ്ടതെ ന്നു പറഞ്ഞതു ശരിതന്നെ. 1, 2.

ഉപ:— അഥ യ ഇമേ ഗ്രാമ ഇഷ്ടാപൂർത്തേ ദത്തമിത്യു പാസതേ, തേ ധൂമമഭിസംഭവന്തി; ധൂമാദ്രാത്രിം രാത്രേരപര പക്ഷ, മപരപക്ഷാദ്യാൻ ഷഡ്ദക്ഷിണൈതി മാസാം

സ്ഥാൻ, നൈതേ സംവത്സരമഭിപ്രാപ്നുവന്തി 3

| | |
|---|---|
| അഥ | =പിന്നെ, |
| ഇമേ യേ | =ഇവർ ആരാണോ |
| ഗ്രാമേ | =ഗ്രാമത്തിൽ |
| ഇഷ്ടാപൂർത്തേ | =ഇഷ്ടാപൂർത്തങ്ങളം= ഇഷ്ടവും പൂർത്തവും |
| ദത്തം | =ദാനം |
| ഇതി | =ഇങ്ങനെയുള്ളവയെ |
| ഉപാസതേ | =ഉപാസിക്കുന്നതു്=താൽപര്യത്തോടുകൂടി ചെയ്യുന്നതു്. |
| തേ | =അവർ |
| ധൂമം അഭിസംഭവന്തി | =ധൂമാഭിമാനിനിയായ ദേവതയെ പ്രാപിക്കുന്നു. |
| ധൂമാത് | =ധൂമത്തിൽനിന്നു് |
| രാത്രിം | =രാത്രിയേയും=രാത്ര്യഭിമാനിനിയായ ദേവതയേയും |
| രാത്രേഃ | =രാത്രിയിൽനിന്നു് |
| അപരപക്ഷം | =അപരപക്ഷത്തേയും=കൃഷ്ണപക്ഷാഭിമാനിനിയായ ദേവതയേയും |
| അപരപക്ഷാത് | =അപരപക്ഷത്തിൽനിന്നു്, |
| യാൻ ഷട് | =ഏതു് ആറുമാസക്കാലം |
| ദക്ഷിണാ ഏതി | =സൂര്യൻ ദക്ഷിണദിക്കിലേക്കു പോകുന്നുവോ, |
| താൻ മാസാൻ | =ആ മാസങ്ങളേയും=ദക്ഷിണായനമായ ആറുമാസത്തിൻെറ അഭിമാനിദേവതകളേയും |
| അഭിസംഭവന്തി | =പ്രാപിക്കുന്നു. |

ഏതേ — ഇവർ
സംവത്സരം — സംവത്സരത്തെ — സംവത്സരാഭിമാനിനിയായ ദേവതയെ
ന അഭിപ്രാപ്നവന്തി — പ്രാപിക്കുന്നില്ല.

ഭാഷ്യം:— മൂലത്തിൽ 'അഥ' എന്നുള്ള ശബ്ദം വേറേ സംഗതി പറവാൻപോകുന്നു എന്നു കാണിക്കുന്നതിനാണ്. ഗ്രാമത്തിൽ എന്നുള്ളതു ഗൃഹസ്ഥന്മാക്കുള്ള അസാധാരണ വിശേഷമാകുന്നു. അതു് അരണ്യവാസികളിൽനിന്നു ഗൃഹസ്ഥന്മാരെ വ്യാവർത്തിപ്പിക്കുന്നതിനുവേണ്ടിയാണു ചേർത്തിരിക്കുന്നതു്. ഗൃഹസ്ഥന്മാരിൽനിന്നു വ്യാവർത്തിപ്പിക്കുന്നതിനായി വാനപ്രസ്ഥന്മാക്കും സംന്യാസിമാക്കും അരണ്യത്തിൽ എന്നു വിശേഷണം ചേർത്തിട്ടുള്ളതുപോലെയാണ് ഇതു്. ഇഷ്ടമെന്നു പറയുന്നതു് അഗ്നിഹോത്രം മുതലായ വൈദികകർമ്മവും പൂർത്തം വാപീകൂപതടാകാരാമാദികരം ഉണ്ടാക്കുന്നതുമാണ്. ദത്തമെന്നതു വേദികപുറത്തു യഥാശക്തി അർഹന്മാക്കു ദ്രവ്യം പകുത്തുകൊടുക്കയത്രേ. ആറുമാസത്തിന്റെ ദേവതകരം സംഘമായി സഞ്ചരിക്കുന്നവരാകയാലാണു മാസങ്ങളെ എന്നു ബഹുവചനം പ്രയോഗിച്ചിരിക്കുന്നതു്. "ദത്തമിതി" എന്നുള്ളിടത്തു് ഇതിശബ്ദം പ്രകാരവാചിയാണ്.

ഗ്രാമത്തിൽ ഇഷ്ടാപൂർത്തങ്ങരം, ദത്തം ഇങ്ങനെയുള്ളവയെ താത്പര്യത്തോടുകൂടി ചെയ്യുന്ന ഗൃഹസ്ഥന്മാർ, ജ്ഞാനഹീനരായതുകൊണ്ടു ധൂമാഭിമാനിനിയായ ദേവതയെ പ്രാപിക്കുന്നു. ആ ദേവതയാൽ നയിക്കപ്പെട്ടു രാത്രിദേവതയേയും രാത്രിയിൽനിന്നു് അപരപക്ഷദേവതയേയും അപരപക്ഷദേവതയിൽനിന്നു ദക്ഷിണായനഷണ്മാസാഭിമാനിനികളായ ദേവതകളേയും പ്രാപിക്കുന്നു. പ്രകൃതന്മാരായ ഈ കർമ്മികരം സംവത്സരാഭിമാനിനിയായ ദേവത

യെ പ്രാപിക്കയില്ല.

ആകട്ടെ, ഇവർ സംവത്സരത്തെ പ്രാപിക്കയില്ലെന്നു നിഷേധിക്കുന്നതിൻെറ കാരണമെന്താണു്? ഇവർ സംവത്സരത്തെ പ്രാപിക്കുമെന്നു വിചാരിക്കുവാൻ വല്ല ഇടയുമുണ്ടോ? എന്നാണെങ്കിൽ ഇടയുണ്ടു്. ദക്ഷിണോത്തരായണങ്ങൾ ഒരു സംവത്സരത്തിൻെറതന്നെ അവയവങ്ങളാണു്. അർച്ചിരാദിവഴി പോകുന്നവർ ഉത്തരായണമാസങ്ങളിൽ നിന്നു് അവയവിയായ സംവത്സരത്തിൽ എത്തുമെന്നു പറഞ്ഞു. അതിനാൽ ഇവിടെയും ആ സംവത്സരത്തിൻെറ അവയവഭൂതങ്ങളായ ദക്ഷിണായനമാസങ്ങളെ പ്രാപിക്കുന്നതായി കേട്ടു്, മുമ്പിലത്തെപ്പോലെ അവയുടെ അവയവിയായ സംവത്സരത്തേയും പ്രാപിക്കുമെന്നു വിചാരിച്ചുപോകാവുന്നതാണു്. അങ്ങനെ വിചാരിക്കരുതെന്നു കരുതിയാണു്, അവർ ഈ സംവത്സരത്തെ പ്രാപിക്കയില്ലെന്നു്, അതിനെ ഇവിടെ പ്രതിഷേധിച്ചിരിക്കുന്നതു്.

ഉപ:— മാസേഭ്യഃ പിതൃലോകം പിതൃലോകാദാകാശ, മാകാശാച്ചന്ദ്രമസം; ഏഷ സോമോ രാജാ തദ്ദേവാനാമന്നം, തം ദേവാ ഭക്ഷയന്തി. 4

| | |
|---|---|
| മാസേഭ്യഃ | =മാസങ്ങളിൽനിന്നു |
| പിതൃലോകം | =പിതൃലോകത്തേയും |
| പിതൃലോകാത് | =പിതൃലോകത്തിൽനിന്നു |
| ആകാശം | =ആകാശത്തേയും |
| ആകാശാത് | =ആകാശത്തിൽനിന്നു |
| ചന്ദ്രമസം | =ചന്ദ്രമസ്സിനേയും |
| അഭിസംഭവന്തി | =പ്രാപിക്കുന്നു. |
| ഏഷഃ | =ഇവൻ=ഈ ചന്ദ്രമസ്സ് |

| | |
|---|---|
| രാജാ | =രാജാവായ=ബ്രാഹ്മണരുടെ രാജാവായ |
| സോമഃ | =സോമനാകുന്നു. |
| തത് | =അതാണു് |
| ദേവാനാം | =ദേവന്മാരുടെ |
| അന്നം | =അന്നം. |
| തം | =അവനെ=ആ അന്നമായ ചന്ദ്രമസ്സിനെ |
| ദേവാഃ | =ദേവന്മാർ |
| ഭക്ഷയന്തി | =ഭക്ഷിക്കുന്നു. |

ഭാഷ്യം:— മാസങ്ങളിൽനിന്നു പിതൃലോകത്തേയും, പിതൃലോകത്തിൽനിന്നു് ആകാശത്തേയും, ആകാശത്തിൽനിന്നു ചന്ദ്രമസ്സിനേയും പ്രാപിക്കുന്നു. അവർ പ്രാപിക്കുന്ന ചന്ദ്രമസ്സു് ഏതാണെന്നു പറയുന്നു:— ആ ചന്ദ്രമസ്സു് അന്തരിക്ഷത്തിൽ കാണപ്പെടുന്ന, ബ്രാഹ്മണരുടെ രാജാവായ സോമനാണു്. അതാണു ദേവന്മാരുടെ അന്നം. ആ ചന്ദ്രമസ്സാകുന്ന അന്നത്തെ ഇന്ദ്രാദികളായ ദേവന്മാർ ഭക്ഷിക്കുന്നു. അതിനാൽ ആ കർമ്മികരം ധൂമാദി മാർഗ്ഗത്തിൽക്കൂടി ചന്ദ്രനായിത്തീർന്നു ദേവന്മാരാൽ ഭക്ഷിക്കപ്പെടുന്നു.

പൂർവപക്ഷം:— ഇങ്ങനെ ദേവന്മാരുടെ അന്നമായിത്തീർന്നു് അവരാൽ ഭക്ഷിക്കപ്പെടുമെങ്കിൽ, ഇഷ്ടാപൂർത്താദി ചെയ്യുന്നതു് അനർത്ഥകാരണമാണല്ലോ.

സമാധാനം:— അങ്ങനെ പറവാൻ പാടില്ല; അന്നമെന്നുപറയുന്നതു് ഉപകരണമെന്നുള്ള അർത്ഥത്തിലാണു്. അവരെ ദേവന്മാർ ഉരുട്ടിമിഴുങ്ങുന്നില്ല. സ്ത്രീകരം, പശുക്കരം, ഭൃത്യന്മാർ, മുതലായവയേപ്പോലെ അവർ ദേവന്മാർക്കുപകരണമായിത്തീരുന്നു എന്നേ ഉള്ളൂ. "സ്ത്രീയോഽന്നം,

പശവോ/ന്നം, വിശോ/ന്നം രാജ്ഞാം" ഇത്യാദികളിൽ ഉപകരണാർത്ഥത്തിൽ അന്നശബ്ദം കണ്ടിട്ടുമുണ്ടു്. സ്ത്രീകൾ മുതലായവ പുരുഷൻെറ ഉപഭോഗസാധനങ്ങളാണെങ്കിലും അവയ്ക്കും ഉപഭോഗമില്ലാതില്ല. അതിനാൽ കർമ്മികൾ ദേവന്മാരുടെ ഉപഭോഗസാധനങ്ങളാണെങ്കിലും സുഖമനുഭവിച്ചുകൊണ്ടു ദേവന്മാരോടുകൂടി ക്രീഡിക്കുന്നു. അവർക്കു സുഖോപഭോഗത്തിനു യോഗ്യമായ, ജലമയമായ ശരീരവും ചന്ദ്രമണ്ഡലത്തിൽ ആരംഭിക്കപ്പെടുന്നു. ദ്യുലോകമാകുന്ന അഗ്നിയിൽ ഹോമിക്കപ്പെടുന്ന ശ്രദ്ധാശബ്ദവാച്യങ്ങളായ അപ്പുകൾ രാജാവായ സോമനായിത്തീരുമെന്നു് മുമ്പു പറഞ്ഞിട്ടുള്ളതു് അതാണു്. കർമ്മത്തിനു് ആശ്രയങ്ങളായ ആ അപ്പുകൾ മററു ഭൂതങ്ങളാലും അനുഗമിക്കപ്പെട്ടു് ദ്യുലോകത്തെ പ്രാപിച്ചു ചന്ദ്രനായിപ്പരിണമിച്ചു്, ഇഷ്ടാപൂർത്താദികളെ ഉപാസിക്കുന്നവർക്കു ശരീരാദ്യാരംഭകങ്ങളായിത്തീരുന്നു. അന്ത്യമായ ശരീരാഹുതി അഗ്നിയിൽ ഹോമിക്കപ്പെടുന്ന അവസരത്തിൽ, ശരീരത്തെ അഗ്നി ദഹിപ്പിക്കുമ്പോൾ അതിൽനിന്നുയരുന്ന അപ്പുകൾ യജമാനനെ ആവേഷ്ടനംചെയ്തു് ധൂമത്തോടുകൂടി മേൽപ്പോട്ടുപോയി ചന്ദ്രമണ്ഡലത്തിൽ എത്തി, ഘടാദികൾക്കു മൂത്തുമുതലായവയെപ്പോലെ ബാഹ്യശരീരത്തിനു് ആരംഭകങ്ങളായിത്തീരുന്നു. അവയാൽ ആരംഭിക്കപ്പെടുന്ന ശരീരംകൊണ്ടു് ഇഷ്ടാപൂർത്താദികളുടെ ഫലത്തെ അനുഭവിച്ചുകൊണ്ടു് ആ കർമ്മികൾ അവിടെ സ്ഥിതിചെയ്യുന്നു. 4

ഉപ:— തസ്മിൻ യാവത്സംപാതമുഷിത്വാ/ഥൈതമേവാധ്വാനം പുനന്നിവർത്തന്തേ യഥേത,മാകാശ,മാകാശാദ്വായും, വായുർഭൂത്വാ ധൂമോ ഭവതി, ധൂമോ ഭൂത്വാ/ഭ്രം ഭവതി. 5

അഭ്രം ഭൂത്വാ മേഘോ ഭവതി; മേഘോ ഭൂത്വാ പ്രവർഷതി; ത ഇഹ വ്രീഹിയവാ; ഓഷധിവനസ്പതയ, സ്തിലമാഷാ ഇതി ജായന്തേ അതോ വൈ ഖലു ദുന്നിഷ്പ്രപതരം, യോയോ ഹ്യന്നമത്തി, യോ രേതഃ സിഞ്ചതി, തദ്ഭൂയ ഏവ ഭവതി. 6

തസ്മിൻ — അതിൽ — ആ ചന്ദ്രമണ്ഡലത്തിൽ
യാവത്സംപാതം — സംപാതം (കർമ്മക്ഷയം) വരെ
ഉഷിത്വാ — വസിച്ചിട്ട്
അഥ — പിന്നെ
ഏതം ഏവ അധ്വാനം — അടുത്തു പറവാൻപോകുന്ന വഴിക്കുതന്നെ
യഥേതം — പോയതുപോലെ
പുനഃ — വീണ്ടും
നിവർത്തന്തേ — തിരിച്ചുപോരുന്നു.
ആകാശം — ആകാശത്തേയും
ആകാശാത് വായും — ആകാശത്തിൽനിന്നു വായുവിനേയും
(പ്രതിപദ്യന്തേ) — പ്രാപിക്കുന്നു.
വായുഃ ഭൂത്വാ — വായുവായിത്തീർന്നിട്ട്
ധൂമഃ ഭവതി — ധൂമമായിപ്പരിണമിക്കുന്നു.
ധൂമഃ ഭൂത്വാ — ധൂമമായിത്തീർന്നിട്ട്
അഭ്രം ഭവതി — അഭ്രമായിപ്പരിണമിക്കുന്നു.
അഭ്രം ഭൂത്വാ — അഭ്രമായിത്തീർന്നിട്ട്
മേഘഃ ഭവതി — മേഘമായിത്തീരുന്നു.
മേഘഃ ഭൂത്വാ — മേഘമായിത്തീർന്നിട്ട്
പ്രവർഷതി — വർഷിക്കുന്നു — വർഷധാരാരൂപത്തിൽ കീഴ്പോട്ടു വീഴുന്നു.

| | |
|---|---|
| തേ | —അവർ |
| ഇഹ | —ഇവിടെ |
| വ്രീഹി യവാഃ | —വ്രീഹികളും, യവങ്ങളും |
| ഓഷധി വനസ്പതയഃ | —ഓഷധികളും വൃക്ഷങ്ങളും |
| തില മാഷാഃ | —തിലങ്ങളും മാഷങ്ങളും |
| ഇതി | —മററുമായി |
| ജായന്തേ | —ജനിക്കുന്നു. |
| അതഃ | —ഇക്കാരണത്താൽ |
| ദുന്നിഷ്പ്രപതരം | —നിഷ്ക്രമിക്കുവാൻ വളരെ പ്രയാസമാണു്. |
| യഃ യഃ | —ആരെല്ലാം |
| അന്നം അത്തി | —അന്നത്തെ ഭക്ഷിക്കുന്നുവോ |
| തദ്ഭൂയഃ ഏവ ഭവതി | —മിക്കവാറും അവൻെറ എല്ലാം അവയവങ്ങളോടും ആകൃതിയോടുംകൂടിയവനായിത്തന്നേ തീരുന്നു. |

ഭാഷ്യം:— ഏതു നിമിത്തമാണോ സംപതിക്കുന്നതു്, അതായതു് ഊർദ്ധ്വലോകത്തിൽനിന്നു് അധഃപതിക്കുന്നതു്, അതാണു സംപാതമെന്നു പറയുന്നതു്; കർമ്മക്ഷയമെന്നർത്ഥം. ആ കർമ്മക്ഷയം വരുന്നതുവരെ ചന്ദ്രമണ്ഡലത്തിൽ വസിച്ചിട്ടു്, പിന്നെ, അങ്ങോട്ടു പോയതുപോലെ, അടുത്തു പറയുന്ന വഴിക്കു വീണ്ടും തിരിച്ചുപോരുന്നു. വീണ്ടും തിരിച്ചുപോരുന്നു എന്നു പറഞ്ഞതുകൊണ്ടു മുമ്പും പല പ്രാവശ്യം ചന്ദ്രമണ്ഡലത്തിൽ ചെല്ലുകയും തിരിച്ചു പോരികയും ഉണ്ടായിട്ടുണ്ടെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഇഹലോകത്തിൽ ഇഷ്ടാപൂർത്താദികർമ്മങ്ങളെ സമ്പാദിച്ചുകൊണ്ടു ചന്ദ്രമണ്ഡലത്തിൽ എത്തുന്നു. അതു ക്ഷയി

ച്ചാൽ ക്ഷണമാത്രംപോലും അവിടെ സ്ഥിതിചെയ്യുവാൻ സാധിക്കയില്ല. ഉടനെ തിരിച്ചുപോരണം. എന്തെന്നാൽ ദീപത്തിന്റെ സ്ഥിതിക്കു കാരണം എണ്ണയായിരിക്കുന്നതുപോലെ ചന്ദ്രമണ്ഡലത്തിലേ സ്ഥിതിക്കു കാരണം കർമ്മമാണു്. എണ്ണ തീർന്നാൽ ദീപം നിലനില്ക്കയില്ലാത്തതുപോലെ കർമ്മം തീന്നാൽ ചന്ദ്രമണ്ഡലത്തിലുള്ള സ്ഥിതിയും നിലനില്ക്കയില്ല.

ഇവിടെ ആശങ്ക—ചന്ദ്രമണ്ഡലത്തിൽ ആരോഹണം ചെയ്യുന്നതിനു കാരണമായ കർമ്മം മുഴുവൻ തീരുമ്പോഴാണോ അവിടെനിന്നു പോരുന്നതു്? അതോ ബാക്കിയുള്ളപ്പോഴോ? മുഴുവൻ തീന്നിട്ടാണെങ്കിൽ ചന്ദ്രമണ്ഡലത്തിൽവച്ചുതന്നേ മോക്ഷം സിദ്ധിക്കും. മോക്ഷം സിദ്ധിക്കുമോ ഇല്ലയോ എന്നുള്ളതിരിക്കട്ടെ. അവിടെനിന്നു പോന്നാലും ശരീരോപഭോഗം മുതലായതൊന്നും സംഭവിക്കയില്ല. കർമ്മശേഷത്തോടുകൂടിയാണു തിരിച്ചു പോരുന്നതെന്നുള്ള സ്മൃതിക്കു വിരോധം വരികയും ചെയ്യും.

സമാധാനം:— ഇഷ്ടാപൂർത്തങ്ങളും ദത്തവുമല്ലാതെയും മനുഷ്യലോകത്തിൽ ശരീരോപഭോഗത്തിനു നിമിത്തങ്ങളായി പല കർമ്മങ്ങൾ ഉണ്ടാവാം. അവയ്ക്കു ചന്ദ്രമണ്ഡലത്തിൽ ഉപഭോഗമുണ്ടാകുന്നില്ല. അതിനാൽ അവ ക്ഷയിക്കുന്നില്ല. ചന്ദ്രമണ്ഡലത്തിൽ ആരോഹണം ചെയ്യുന്നതിനു നിമിത്തങ്ങളായ കർമ്മങ്ങൾ മാത്രമേ ക്ഷയിക്കുന്നുള്ളു. അതിനാൽ സ്മൃതിവിരോധമില്ല. എല്ലാം കർമ്മങ്ങളായതുകൊണ്ടു ശേഷശബ്ദവും വിരുദ്ധമല്ല. അഭുക്തങ്ങളായ മററുകർമ്മങ്ങളെ ഉദ്ദേശിച്ചാണു് അതു പ്രയോഗിച്ചിരിക്കുന്നതു്. ഇങ്ങനെ അനുപഭുക്തങ്ങളായ കർമ്മങ്ങൾ ഉള്ളതുകൊണ്ടുതന്നെ ചന്ദ്രമണ്ഡലത്തിൽവച്ചുതന്നെ മോക്ഷമുണ്ടാകുമെന്നുള്ള ദോഷവും പറവാനില്ല. വിരുദ്ധങ്ങളായ

അനേക യോനികളിൽ ഫലമനുഭവിക്കേണ്ട കർമ്മങ്ങളിൽ ഓരോന്നും ജന്തുവിനു ശരീരാദ്യാരംഭകമായി വരാവുന്ന താണു്. ഒരു ജന്മത്തിൽ എല്ലാ കർമ്മങ്ങൾക്കും ക്ഷയമുണ്ടാവാനും തരമില്ല. ബ്രഹ്മഹത്യ മുതലായ കർമ്മങ്ങളിൽ ഓരോന്നുതന്നെ അനേകം ജന്മങ്ങളെ ഉണ്ടാക്കുമെന്നു സ്മൃതികളിൽ പറയുന്നുണ്ടു്. സ്ഥാവരാദി ജന്മങ്ങളെ പ്രാപിച്ച അത്യന്ത മൂഢന്മാർക്കു് ഉൽകൃഷ്ഹേതുവായ കർമ്മം ചെയ്‌വാൻ തരമില്ലാത്തതിനാൽ, ഒരു ജന്മത്തിൽതന്നെ എല്ലാ കർമ്മങ്ങളും ക്ഷയിക്കുമെന്നു പറയുന്ന പക്ഷം അവർക്കു അടുത്ത ഉൽകൃഷ്ടജന്മത്തിനു തക്കതായ കർമ്മമില്ലെന്നു വരും. ഗർഭത്തിൽത്തന്നെ അലസിപ്പോകുന്നവക്കു യാതൊരു കർമ്മവും സംഭവിക്കാത്തതിനാൽ അവർക്കു സംസാരമുണ്ടാകുന്നതിനു ന്യായമില്ലാതേയും പോകും. അതിനാൽ ഒരുജന്മത്തിൽതന്നേ എല്ലാകർമ്മങ്ങൾക്കും ഉപഭോഗം ഉണ്ടാകുന്നില്ല.

ചിലർക്കു ഒരു വാദമുണ്ടു്—"ഫലംതരുവാൻ തുടങ്ങിയിട്ടുള്ള കർമ്മം ക്ഷയിക്കാതിരിക്കുന്നിടത്തോളം കാലം, അതു് മററു കർമ്മങ്ങളുടെ പ്രവൃത്തിയെ പ്രതിബന്ധിക്കുന്നതിനാൽ മററു കർമ്മങ്ങൾ അവയുടെ ഫലത്തെ ആരംഭിക്കുന്നില്ല. മരണകാലത്തിലാകട്ടെ, പ്രതിബന്ധകമായി യാതൊന്നുമില്ലാത്തതിനാൽ അവ സർവ്വകർമ്മങ്ങൾക്കും ആശ്രയമായ ശരീരത്തെ ഉപമർദ്ദിച്ചിട്ടു് ഉത്തരശരീരത്തെ ആരംഭിക്കുന്നു. അവയിൽ ചില കർമ്മങ്ങൾ ഫലത്തെ ആരംഭിക്കാതെതന്നെ സ്ഥിതിചെയ്യുന്നുഎന്നും ചില കർമ്മങ്ങൾ ജന്മത്തെ ആരംഭിക്കുന്നു എന്നും പറയുന്നതു് യുക്തിയുക്തമല്ല. ദീപം അതിനു് ഗോചരമായ സർവത്തേയും അഭിവ്യഞ്ജിപ്പിക്കുന്നതുപോലെ മരണം സർവകർമ്മങ്ങളേയും അഭിവ്യഞ്ജിപ്പിക്കുന്നതാണു്."

ഈ വാദം ശരിയല്ല; എന്തെന്നാൽ, മധുബ്രാഹ്മണത്തിൽ പറഞ്ഞിട്ടുള്ള ന്യായത്താൽ സർവവും സർവാത്മകമാണെന്ന് അംഗീകരിക്കപ്പെട്ടിട്ടുണ്ട്. ദേഹവും സർവാത്മകമാകയാൽ അതിന്ന സർവാത്മനാ ഉപമർദ്ദം ഉണ്ടാകുവാൻ തരമില്ല. സർവവും സർവത്തിനും കാരണവും കാര്യവുമാണെന്നുള്ള ന്യായത്താൽ സർവവും സർവാത്മകമായിരിക്കുമ്പോൾ ഒന്നിനും ഒരിടത്തും സർവാത്മനാ ഉപമർദ്ദമോ അഭിവ്യക്തിയോ ഉണ്ടാകുവാൻ തരമില്ലല്ലോ. ഉപമർദ്ദം മുതലായതു ഉണ്ടെന്ന തോന്നുന്നത് ദേശം, കാലം മുതലായവയുടെ വിശേഷത്താൽ ആണ്. അതുപോലെ കർമ്മങ്ങൾക്കും അവയുടെ ആശ്രയമായ ശരീരത്തിനും സർവാത്മനാ ഉപമർദ്ദമോ അഭിവ്യക്തിയോ ഉണ്ടാകുവാൻ തരമില്ല. മുമ്പ് അനുഭവിച്ചിട്ടുള്ള മനുഷ്യ മയൂര മർക്കടാദി ജന്മങ്ങളിൽ സമ്പാദിക്കപ്പെട്ടിട്ടുള്ള വിരുദ്ധങ്ങളായ അനേകം വാസനകളെ, മർക്കടത്വത്തെ പ്രാപിക്കുന്നതിന്ന കാരണമായ കർമ്മം മർക്കടജന്മത്തെ ആരംഭിക്കുമ്പോൾ ഉപമർദ്ദിക്കുന്നില്ലാത്തതു എങ്ങനെയോ, അതുപോലെ, അന്യജന്മപ്രാപ്തിക്കു നിമിത്തങ്ങളായ കർമ്മങ്ങളേയും ഉത്തരജന്മത്തെ ആരംഭിക്കുന്ന കർമ്മം ഉപമർദ്ദിക്കുന്നില്ല, എന്നു പറയുന്നതാണു യുക്തം. പൂർവജന്മാനുഭവവാസനകൾ എല്ലാം, മർക്കടജന്മനിമിത്തമായ കർമ്മത്താൽ മർക്കടജന്മം ആരംഭിക്കപ്പെടുമ്പോൾ, ഉപമർദ്ദിക്കപ്പെടുമെന്നു പറയുന്ന പക്ഷം, ജനിച്ച ഉടനെ മർക്കടത്തിന്, അതിൻെറ തള്ള ഒരു ശാഖയിൽനിന്നു മറെറാരു ശാഖയിലേക്കു ചാടുമ്പോൾ വയററിൽ പററിപ്പിടിച്ചുകിടന്നുകൊള്ളുന്നതിനും മററുമുള്ള കൗശലമുണ്ടാവാൻ തരമില്ലാതെ പോകും. എന്തെന്നാൽ ആവക കൗശലങ്ങളൊന്നും ആ മർക്കടം ഈ ജന്മത്തിൽ അഭ്യസിച്ചിട്ടില്ലല്ലോ. എന്നാൽ, മുമ്പുള്ള ജന്മങ്ങളിലെ

വാസനകളെല്ലാം നശിക്കുമെങ്കിലും അടുത്തുകഴിഞ്ഞ ജന്മത്തിലെ വാസന നശിക്കയില്ലെന്നും, അടുത്തുകഴിഞ്ഞ ജന്മത്തിൽ അവൻ മക്ടെംതന്നെ ആയിരുന്നു എന്നും, അതനുസരിച്ചാണു് അവൻ ഈ ജന്മത്തിൽ മക്ടെതോചിതങ്ങളായ വ്യാപാരങ്ങളിൽ ആദ്യമായി പ്രവർത്തിക്കുന്നതെന്നും പറയാമെന്നുവച്ചാൽ അതിനും നിവൃത്തിയില്ല എന്തെന്നാൽ "തം വിദ്യാകർമ്മണീ സമന്വാരഭേതേ പൂർവപ്രജ്ഞാച" എന്ന ശ്രുതി അനുസരിച്ചു്, അവന്റെ മുജ്ജന്മങ്ങളിലെ വിദ്യയും കർമ്മവും മുമ്പിലുള്ള പ്രജ്ഞയും എല്ലാം അവിശേഷേണ അവനെ അനുഗമിക്കുന്നതാണു്. അപ്പോൾ അടുത്തുകഴിഞ്ഞ ജന്മത്തിലെ വാസനമാത്രം അവനെ അനുഗമിക്കുമെന്നും, മറെറാന്നും അനുഗമിക്കയില്ലെന്നും പറയുന്നതിനു യാതൊരു ന്യായവുമില്ല. അതിനാൽ വാസനകൾക്കെന്നപോലെ കർമ്മങ്ങൾക്കും എല്ലാത്തിനും ഉപമർദ്ദമുണ്ടാകുന്നില്ല. അതുകൊണ്ടു ശേഷകർമ്മം ഉണ്ടാവാം. ഇങ്ങനെയാകയാൽ, അനുഭവിച്ചതിനു ശിഷ്ടമുള്ള കർമ്മത്താൽ സംസാരമുണ്ടാവാം. അതുകൊണ്ടു്, ശ്രൗതമോ, സ്മാർത്തമോ ലൌകികമോ ആയ വിരോധമൊന്നുമില്ല.

ചന്ദ്രമണ്ഡലത്തിൽനിന്നു തിരിച്ചുപോരുന്നതു് ഏതു വഴിക്കാണെന്നു പറയുന്നു:—

അങ്ങോട്ടു പോയതുപോലെതന്നെ തിരിച്ചുപോന്നു.

പൂർവപക്ഷം:— മാസങ്ങളിൽനിന്നു് പിതൃലോകത്തേയും, പിതൃലോകത്തിൽനിന്നു് ആകാശത്തേയും, ആകാശത്തിൽനിന്നു് ചന്ദ്രനേയും ഇങ്ങനെയാണല്ലോ ഗമനക്രമം പറഞ്ഞതു്. തിരിച്ചുപോരുന്നതു് അങ്ങനെയല്ലല്ലോ. തിരിച്ചുപോരുമ്പോൾ ആകാശത്തിൽനിന്നു് വായുവിനേയും മററുമാണല്ലോ പ്രാപിക്കുന്നതു്. പിന്നെ പോയതുപോലെ തിരിച്ചുപോരുന്നു എന്നു പറഞ്ഞതെങ്ങനെ?.

സമാധാനം:— ഈ ദോഷം പറവാനില്ല. ആകാശപ്രാപ്തിയും പൃഥിവീപ്രാപ്തിയും, പോകുമ്പോഴും പോരുമ്പോഴും തുല്യമായതുകൊണ്ടു" അങ്ങനെ പറഞ്ഞു എന്നേ ഉള്ളു. പോയതുപോലെതന്നെ എന്നല്ല നിയമം. അങ്ങനെയല്ലാതെയും തിരിച്ച് പോരാറുണ്ട്. തിരിച്ചുപോരുമെന്നുള്ളതാണ് നിയമം. അതുകൊണ്ട്, പോയതുപോലേ എന്നു പറഞ്ഞതു് ഉപലക്ഷണാൎത്ഥമാണ്. അതുകൊണ്ട്, അവർ ആദ്യമായി ഭൗതികമായ ആകാശത്തെ പ്രാപിക്കുന്നു. ചന്ദ്രമണ്ഡലത്തിൽ അവൎക്കു ശരീരാരംഭകങ്ങളായി ഉണ്ടായിരുന്ന അപ്പുകൾ, അവിടെ ഉള്ള ഉപഭോഗത്തിനു നിമിത്തങ്ങളായ കർമ്മങ്ങൾ ക്ഷയിക്കുമ്പോൾ, കട്ടിയായ ഘൃതം അഗ്നിസംയോഗംകൊണ്ടുരുകുന്നതുപോലെ ഉരുകുന്നു. അവ ഉരുകി ആകാശംതന്നെ ആയതുപോലെ സൂക്ഷ്മമായിത്തീൎന്നു് അന്തരിക്ഷത്തിൽ സ്ഥിതിചെയ്യുന്നു. അന്തരിക്ഷത്തിൽനിന്നു് വായുവായിത്തീരുന്നു വായുവായിത്തീൎന്നു വായുവിൽ സ്ഥിതിചെയ്യുമ്പോൾ അവ, വായുവിനാൽ അങ്ങുമിങ്ങും നയിക്കപ്പെടുന്നു. അവയോടുകൂടി ക്ഷീണകൎമ്മാവായ പുരുഷനും വായുവായിത്തീരുന്നു. വായുവായതിൻെറശേഷം ആ അപ്പുകളോടുകൂടിത്തന്നെ അവൻ ധൂമമായിത്തീരുന്നു. ധൂമാവസ്ഥയിൽനിന്നു് അഭ്രാവസ്ഥയെ പ്രാപിക്കുന്നു. അഭ്രമെന്നുപറയുന്നതു അപ്പുകളെ ഭരിക്കുകമാത്രം ചെയ്യുന്നതാണ്. അഭ്രമായതിൻെറ ശേഷം ജലത്തെ സേചനം ചെയ്യുന്നതിനു് സമൎത്ഥമായ മേഘമായിത്തീരുന്നു. മേഘമായി ഉയൎന്ന സ്ഥലങ്ങളിൽ വർഷിക്കുന്നു. വർഷധാരാരൂപത്തിൽ, കർമ്മശേഷമുള്ള പുരുഷൻ പതിക്കുന്നു എന്നൎത്ഥം. അങ്ങനെ പതിക്കുന്ന ക്ഷീണകർമ്മാക്കൾ, ഈ ലോകത്തിൽ, വ്രീഹികൾ, യവങ്ങൾ, ഓഷധികൾ, വൃക്ഷങ്ങൾ, തിലങ്ങൾ മാഷങ്ങൾ മുതലായവയായിത്തീരുന്നു. ക്ഷീണകർമ്മാക്കൾ വളരെ ഉള്ളതുകൊണ്ടാണ് അവർ എന്നു

ബഹുവചനംകൊണ്ടു് നിർദ്ദേശിച്ചതു്. മേഘം മുതലായി മുമ്പു് പറഞ്ഞവയിൽ അവരെല്ലാം ഒരേ രൂപത്തിലാകയാൽ ഏകവചനംകൊണ്ടു് നിർദ്ദേശിച്ചു്, വർഷധാരകളോടുകൂടി ഭൂമിയിൽ പതിക്കുന്ന ക്ഷീണകർമ്മാക്കൾ, ഗിരിതടങ്ങൾ, ദുർഗ്ഗങ്ങൾ, നദികൾ, സമുദ്രങ്ങൾ, അരണ്യങ്ങൾ, മരുഭൂമികൾ മുതലായി പലമാതിരി സ്ഥലങ്ങളിൽ അകപ്പെടാവുന്നതാണു്. അതുകൊണ്ടു് അവിടെനിന്നു് വെളിക്കു കടക്കുക എന്നതു് വളരെ വിഷമമാണു്. എന്തെന്നാൽ, ഗിരിതടത്തിൽനിന്നു് ജലപ്രവാഹത്താൽ നയിക്കപ്പെട്ടു് നദികളേയും, അനന്തരം സമുദ്രത്തേയും പ്രാപിക്കുന്നു. പിന്നെ മകരാദികളാൽ ഭക്ഷിക്കപ്പെടുന്നു. ആ മകരാദികൾ മററു ജന്തുക്കൾക്കു ഭക്ഷ്യങ്ങളായിത്തീരുന്നു. ചിലപ്പോൾ മകരത്തോടുകൂടി സമുദ്രത്തിൽ ലയിച്ചു് സമുദ്രജലത്തോടുകൂടി മേഘങ്ങളാൽ ആകർഷിക്കപ്പെട്ടു് പിന്നെയും വർഷധാരകളോടുകൂടി മരുപ്രദേശത്തിലോ ഗിരിതടത്തിലോ മററു് അഗമ്യമായ പ്രദേശത്തിലോ പതിച്ചു് അവിടെ കിടന്നുപോകുന്നു. ചിലപ്പോൾ സപ്പങ്ങൾ മൃഗങ്ങൾ മുതലായവയാൽ ജലത്തോടുകൂടി പാനംചെയ്യപ്പെടുന്നു. അവ വേറേ ജന്തുക്കളാൽ ഭക്ഷിക്കപ്പെടുന്നു. അവയെ മററു ജന്തുക്കൾ ഭക്ഷിക്കുന്നു. ഇങ്ങനെ ചുററിത്തിരിയുന്നു. ചിലപ്പോൾ ഭക്ഷിക്കുവാൻ കൊള്ളരുതാത്ത സ്ഥാവരങ്ങളായി ജനിച്ചു് അവിടെത്തന്നെ നിന്നു് ഉണങ്ങിപ്പോകുന്നു. ഭക്ഷ്യങ്ങളായ സ്ഥാവരങ്ങളിൽ ജനിക്കുന്നവയ്ക്കും, സ്ഥാവരങ്ങൾ വളരെ ഉള്ളതുകൊണ്ടു് രേതസ്സിനെ സേചനംചെയ്യുന്ന പുരുഷൻെറ ദേഹത്തോടു് സംബന്ധമുണ്ടാവുക അത്ര എളുപ്പമല്ല. അതുകൊണ്ടാണു് വ്രീഹിയവാദ്യവസ്ഥയിൽനിന്നു് വെളിക്കു കടക്കുന്നതു് വളരെ വിഷമമാണെന്നു പറഞ്ഞതു്. ഇങ്ങനെ അത്ഥം പറഞ്ഞതു്, "ദൃഷ്പ്രപ

തരം" എന്നാണ് പദമെന്നു വച്ചുകൊണ്ടാണ്. "ദുഷ്പ്രപ തതര"മെന്നാണ് പദമെന്നും ഒരു തകാരം ലോപിച്ചുപോയിരിക്കുന്നു എന്നും വച്ചുകൊള്ളുകയും ചെയ്യാം. അപ്പോഴം, ആ വ്രീഹിയവാദ്യവസ്ഥയിൽനിന്ന്, നിർഗ്ഗമിക്കുവാൻ കൂടുതൽ വിഷമമുള്ള അവസ്ഥയിൽ എത്തുന്നു എന്ന് അർത്ഥം പറയണം. ഈ പക്ഷത്തിൻ "അതഃ" എന്നുള്ള പദത്തിന് "ഈവ്രീഹിയവാദ്യവസ്ഥയിൽനിന്ന്", എന്നർത്ഥം വച്ചുകൊള്ളണം. വ്രീഹിയവാദ്യവസ്ഥ യിൽനിന്ന് നിർഗ്ഗമിക്കുന്നതുതന്നെ വളരെ പ്രയാസമാണ് രേതസ്സിനെ സേചനം ചെയ്യുന്നവൻെറ ദേഹത്തോട് സംബന്ധമുണ്ടാവുക അതിലും വിഷമമാണെന്നർത്ഥം. എന്തെന്നാൽ, ഊർദ്ധ്വരേതസ്സുകളോ ബാലന്മാരോ പുരുഷത്വമില്ലാത്തവരോ ഭക്ഷിച്ചിട്ട് ഇടയ്ക്കു പൊടിഞ്ഞുപോയി എന്നുവരാം. അന്നത്തെ ഭക്ഷിക്കുന്നവർ വളരെ ഉണ്ടല്ലോ. ചിലപ്പോഴം കാകതാളീയന്യായേന, രേതസ്സിനെ സേചനം ചെയ്യുന്നവൻ ഭക്ഷിച്ചു എന്നും വരാം. അപ്പോഴം അവർ ആ രേതഃസിക്കുകളായിത്തീരുകയും അവരുടെ ഭാവിദേഹാരംഭകമായ കർമ്മത്തിൻെറ പ്രവൃത്തിക്ക് അവസരം കിട്ടുകയും ചെയ്യുന്നു. അതെങ്ങനെ എന്നാൽ, ഏതേതു രേതഃസേചകനാണോ അനുശയികളോട് (കർമ്മശേഷമുള്ള ജീവാത്മാക്കളോട്) ചേന്നിരിക്കുന്ന അന്നത്തെ ഭക്ഷിക്കയും, ഋതുകാലത്തിൽ സ്ത്രീയിൽ രേതസ്സിനെ സേചനംചെയ്കയും ചെയ്യുന്നതു്, രേതോരൂപത്തിൽ ഗർഭാശയത്തിൽ കടക്കുന്ന അനുശയി അതാതു് രേതസ്സിക്കിൻെറ ആകൃതിയുള്ളവനായിത്തീരും. മിക്കവാറും ആ രേതസ്സിക്കിനെപ്പോലെ ആകൃതിയും അവയവങ്ങളുമുള്ളവനായിത്തീരുമെന്നർത്ഥം. എന്തെന്നാൽ, രേതസ്സിൽ രേതഃസിക്കിൻെറ ആകൃതിയ്ക്കുള്ള സംസ്കാരം അടങ്ങിയിട്ടുണ്ട്. "സർവേഭ്യോ ഽങ്ഗേഭ്യസ്തേജഃ സംഭൃതം" എന്നു വേറേ ശ്രുതിയിൽ പറ

യുന്നു. രേതസ്സെന്നു പറയുന്നതു് എല്ലാ അങ്ഗങ്ങളിലും നിന്നുണ്ടാകുന്ന തേജസ്സാണെന്നാകുന്നു അതിൻെറ അർത്ഥം. മനുഷ്യനിൽനിന്നു് ജനിക്കുന്നവൻ മനുഷ്യാകൃതിയായിരിക്കും, ഗോവിൽനിന്നു ജനിക്കുന്നവൻ ഗവാകൃതിതന്നെയായിരിക്കും. വേറൊരു ജാതിയുടെ ആകൃതിയുള്ളവനായിരിക്കയില്ല അതുകൊണ്ടു് മിക്കവാറും രേതഃസിക്കിൻെറ ആകൃതിയോടും അവയവങ്ങളോടുംകൂടിയിരിക്കുമെന്നു പറഞ്ഞതു് ശരിതന്നെ.

എന്നാൽ, ഘോരങ്ങളായ പാപകർമ്മങ്ങരംകൊണ്ടു് വ്രീഹി യവാദി ഭാവത്തെ പ്രാപിക്കയും പിന്നെ മനുഷ്യാദ്യവസ്ഥയെ പ്രാപിക്കയും ചെയ്യുന്ന അനുശയികളല്ലാത്തവർ, അനുശയികളെപ്പോലെ മേൽപ്പറഞ്ഞ ദുഷ്പ്രപതരമായ അവസ്ഥയെ പ്രാപിക്കയില്ല. അവക്കു വ്രീഹ്യാദ്യവസ്ഥയിൽനിന്നു് വെളിക്കു കടക്കുവാൻ പ്രയാസമുണ്ടാകുന്നില്ലെന്നർത്ഥം. കർമ്മംനിമിത്തമാണല്ലോ അവർ വ്രീഹി യവാദി ദേഹത്തെ സ്വീകരിക്കുന്നതു്. അതിനാൽ, ആ ദേഹത്തിലുള്ള ഉപഭോഗത്തിനു് നിമിത്തമായ കർമ്മം ക്ഷയിക്കുകയും അതുനിമിത്തം വ്രീഹി മുതലായവയുടെ സ്തംബങ്ങരം നശിക്കുകയും ചെയ്യുമ്പോരം, അവരവരുടെ കർമ്മത്താൽ സമ്പാദിക്കപ്പെട്ടിട്ടുള്ളതനുസരിച്ചുള്ള വേറേ ദേഹത്തിലേയ്ക്കു, മുമ്പുള്ള വിജ്ഞാനത്തോടുകൂടിത്തന്നെ, തൃണജളൂക (തോട്ടപ്പുഴ) യെപ്പോലെ സംക്രമിക്കയാണു് അവർ ചെയ്യുന്നതു്. "സവിജ്ഞാനോ ഭവതി, സവിജ്ഞാനമേവാനവക്രാമതി" എന്നു് വേറേ ശ്രുതിയുണ്ടു്. ദേഹാന്തരത്തിലേയ്ക്കു സംക്രമിക്കുന്ന ജീവാത്മാക്കരം അതിനെ സംബന്ധിച്ചുള്ള വിജ്ഞാനത്തോടുകൂടിത്തന്നെയാണു് സംക്രമിക്കുന്നതെന്നാണു് അതിൻെറ അർത്ഥം. കരണങ്ങളെ ഉപസംഹരിച്ചുകൊണ്ടാണു് ദേഹാന്തരത്തിലേയ്ക്കു

സംക്രമിക്കുന്നതെങ്കിലും, ശ്രുതിയുടെ പ്രാമാണ്യത്താൽ, അപ്പോഴും, സ്വപ്നത്തിലെന്നപോലെ, ദേഹാന്തരപ്രാപ്തിക്കു നിമിത്തമായ കർമ്മത്താൽ ഉണൎത്തപ്പെടുന്ന വാസനാരൂപമായ വിജ്ഞാനമുണ്ടെന്നുതന്നെയാണ് വിചാരിക്കേണ്ടതു്. അതുപോലെ, അൎച്ചിരാദി മാൎഗ്ഗത്തിൽക്കൂടിയും ധൂമാദി മാൎഗ്ഗത്തിൽക്കൂടിയുമുള്ള ഗമനവും സ്വപ്നത്തിലെന്നപോലെയുള്ള ഉദ്ഭൂതവാസനാരൂപമായ വിജ്ഞാനത്തോടുകൂടിയാണ്. എന്തെന്നാൽ ആ ഗമനവും, പ്രവൎത്തിച്ചുകൊണ്ടിരിക്കുന്ന കർമ്മംനിമിത്തമുണ്ടാകുന്നതാണല്ലോ. എന്നാൽ, വ്രീഹി മുതലായവയായി ജനിക്കുന്ന അനുശയികൾക്ക് രേതസ്സിക്കിന്റെയും സ്ത്രീയുടേയും ദേഹങ്ങളോട് സംബന്ധമുണ്ടാകുന്നതു്, അതുപോലെ വിജ്ഞാനത്തോടുകൂടിത്തന്നെ ആയിരിക്കുന്നതിന് ന്യായമില്ല. വ്രീഹി മുതലായവയെ അരിയുകയും ഇടിക്കുകയും അരസ്സുകയും മററും ചെയ്യുമ്പോൾ, വിജ്ഞാനത്തോടുകൂടിയാണ് അനുശയികൾ അവയിൽ സ്ഥിതിചെയ്യുന്നതെങ്കിൽ, വ്രീഹ്യാദികളുടെ ജീവനെപ്പോലെ അനുശയികളും അവയിൽനിന്ന് പോകുമെന്നുവരും. അതിനാൽ അവൎക്കു രേതഃസിക്കിന്റെ ദേഹത്തോട് സംബന്ധമുണ്ടാവാൻ തരമില്ലാതെപോകുകയും ചെയ്യും.

പൂർവപക്ഷം: — ചന്ദ്രമണ്ഡലത്തിൽനിന്നു അവരോഹണം ചെയ്യുന്നവൎക്കും, തൃണജളൂകയെപ്പോലെ ദേഹാന്തരത്തിൽ പോകുക എന്നതു തുല്യമായതുകൊണ്ടു്, സവിജ്ഞാനത്വമുണ്ടെന്നു പറയുന്നതാണ് യുക്തം. അങ്ങനെയാകുമ്പോൾ, ഇഷ്ടാപൂൎത്താദി കർമ്മങ്ങൾ ചെയ്യുന്നവൎക്ക്, ചന്ദ്രമണ്ഡലംമുതൽ ബ്രാഹ്മണാദി ജന്മം കിട്ടുന്നതുവരെ, ഘോരമായ നരകാനുഭവമാണെന്നുവരും. അപ്പോൾ ഇഷ്ടാപൂൎത്താദി കർമ്മം ചെയ്‌വാൻ വിധിച്ചിട്ടുള്ളതു അനൎത്ഥ

ത്തിനാണെന്നും വൈദികങ്ങളായ കർമ്മങ്ങൾ അനൎത്ഥാനു ബന്ധികളായതുകൊണ്ടു ശ്രുതി അപ്രമാണമാണെന്നും വരികയും ചെയ്യും.

സമാധാനം:— അങ്ങനെ പറവാൻ പാടില്ല. രണ്ടു കൂട്ടരുടേയും സ്ഥിതികൾക്കു തമ്മിൽ, വൃക്ഷാഗ്രത്തിൽ കയറുന്നതിനും അവിടെനിന്നും വീഴുന്നതിനും തമ്മിലുള്ളതു പോലെയുള്ള വ്യത്യാസമുണ്ടു്. വൃക്ഷത്തിൽ കയറുന്നതു അറിഞ്ഞുകൊണ്ടും, അതിൽനിന്നു വീഴുന്നതു അറിയാതെയുമാണു്. അതുപോലെ ദേഹാന്തരത്തെ പ്രാപിക്കുവാൻ പോകുന്നവൻെറ കർമ്മം പ്രവർത്തിച്ചുതുടങ്ങിയിരിക്കുന്നതിനാൽ, കർമ്മത്താൽ ഉണർത്തപ്പെട്ട വാസനാരൂപമായ വിജ്ഞാനം അവനുള്ളതുകൊണ്ടു്, അവനു വിജ്ഞാനമുണ്ടെന്നു പറയുന്നതു യുക്തംതന്നെ. ഫലം പറിക്കുവാൻ വൃക്ഷാഗ്രത്തിൽ കയറുന്നവൻെറ സ്ഥിതിപോലെയാണു ഇവൻെറ സ്ഥിതി. അതുപോലെ അൎച്ചിരാദിമാൎഗ്ഗത്തിൽ കൂടി ഗമിക്കുന്നവർക്കും ധൂമാദി മാൎഗ്ഗത്തിൽക്കൂടി ചന്ദ്രമണ്ഡലത്തിൽ ആരോഹണം ചെയ്‌വാൻ പോകുന്നവൎക്കും വിജ്ഞാനമുണ്ടായിരിക്കും. എന്നാൽ ചന്ദ്രമണ്ഡലത്തിൽ നിന്നു് അവരോഹണം ചെയ്‌വാൻപോകുന്നവൎക്കു്. വൃക്ഷാഗ്രത്തിൽനിന്നു വീഴുന്നവർക്കെന്നപോലെ, വിജ്ഞാനമുണ്ടായിരിക്കയില്ല. ഇരുമ്പുലക്ക മുതലായതുകൊണ്ടുള്ള അടിയേററു് അതിൻെറ വേദനനിമിത്തം ബോധംകെട്ടു്, ഇന്ദ്രിയങ്ങളുടെ വിഷയഗ്രഹണശക്തിക്കു പ്രതിബന്ധം വന്നിട്ടുള്ളവരെ ആ ദേഹത്തോടുകൂടിത്തന്നെ ദേശാന്തരത്തിലേക്കു കൊണ്ടുപോയാലും അവരറിയാതിരിക്കുന്നതെങ്ങനെയോ, അതുപോലെ, ചന്ദ്രമണ്ഡലത്തിൽനിന്നു മാനുഷാദി ദേഹാന്തരത്തിലേയ്ക്കു് അവരോഹണം ചെയ്‌വാൻ പോകുന്നവർക്കു് സ്വൎഗ്ഗഭോഗനിമിത്തമായ കൎമ്മത്തിൻെറ

ക്ഷയത്താൽ ജലമായ ദേഹത്തിന്ന മൎദ്ദനം സംഭവിച്ചു് കരണശക്തികൾക്ക പ്രതിബന്ധം വരുന്നതിനാൽ വി ജ്ഞാനമില്ലാതെപോകുന്നു. അതിനാൽ അവർ, ദേഹഭാവ ത്തിന്ന ബീജഭൂതമായ കർമ്മത്തെ വിടാതിരിക്കുന്ന അപ്പുക ളോടുകൂടി, ബോധക്കേടുവന്നവരെപ്പോലെ ആകാശാദി ക്രമത്തിൽ ഭൂമിയിൽ ഇറങ്ങി, കരണശക്തികൾക്ക പ്രതി ബന്ധം വന്നിരിക്കുന്നതിനാൽ വിജ്ഞാനത്തിന്ന ഉണർച്ച വരാതെതന്നെ കർമ്മഫലഭൂതമായ ജാതിയിലുള്ള സ്ഥാ വരദേഹങ്ങളോടു സംബന്ധിക്കുന്നു. അതുപോലെതന്നെ, കൊയ്യുകയും, കുത്തുകയും, അരയ്ക്കുകയും, സംസ്കരിക്കുകയും, രസാദികളായിപ്പരിണമിക്കയും, രേതസ്സിനെ സേചനം ചെയ്കയും ചെയ്യുന്ന അവസരങ്ങളിലും മൂർച്ഛിതന്മാരെ പ്പോലെതന്നെയാണു് അവരുടെ സ്ഥിതി. എന്തെന്നാൽ, ദേഹാന്തരത്തെ ആരംഭിക്കുന്ന കർമ്മത്തിനു് അപ്പോൾ പ്രവൃത്തി കിട്ടുന്നില്ല. അവർ എല്ലാ അവസ്ഥകളിലും, ദേഹത്തിന്ന ബീജഭൂതങ്ങളായ അപ്പുകളോടുള്ള സംബന്ധ ത്തെ പരിത്യജിക്കാതെതന്നെയാണു വർത്തിക്കുന്നതു്. അതിനാൽ ജളൂകയ്ക്കുള്ളതുപോലെ അവർക്കു ചേതനയുണ്ടാ യിരിക്കുന്നതിന്ന വിരോധമില്ല. ഇടയ്ക്കുള്ള വിജ്ഞാനമി ല്ലായ്കയാകട്ടെ, മൂർച്ഛിതനുള്ളതുപോലെയാണു്. അതി നാൽ ദോഷമൊന്നുമില്ല.

വൈദികങ്ങളായ കർമ്മങ്ങൾ ഹിംസായുക്തങ്ങളാ യതുകൊണ്ടു് അൎത്ഥത്തിനും അനൎത്ഥത്തിനും രണ്ടിനും കാര ണമാണെന്നനുമാനിക്കുവാൻ സാധിക്കുന്നതുമല്ല; എന്തെ ന്നാൽ വൈദികകർമ്മങ്ങളിലുള്ള ഹിംസ ശാസ്ത്രചോദിത മാണു്. "അഹിംസൻ സർവഭൂതാന്യന്യത്രതീർത്ഥേഭ്യഃ" എന്ന ശ്രുതിയുള്ളതുകൊണ്ടു്, ശാസ്ത്രചോദിതമായ ഹിംസ യ്ക്കു് അധർമ്മഹേതുത്വം സ്വീകരിക്കുന്നില്ല. അധർമ്മഹേ

ത്വതപം സ്വീകരിക്കുന്നതായാലും മന്ത്രങ്ങൾ ജപിച്ചു വിഷം ഭക്ഷിച്ചാൽ വിഷഭക്ഷണംകൊണ്ടുണ്ടാകാറുള്ള അനർത്ഥം നീങ്ങിപ്പോകുന്നതുപോലെ ആ അധർമ്മത്വം നീങ്ങിപ്പോകാവുന്നതുകൊണ്ടു്, വൈദികകർമ്മങ്ങളിലുള്ള ഹിംസ ദുഃഖരൂപമായ കാര്യത്തെ ഉണ്ടാക്കുവാൻ വഴിയില്ല. മന്ത്രം ജപിച്ചു ഭക്ഷിക്കുന്ന വിഷം അനർത്ഥഹേതുവായിത്തീരുന്നില്ലെന്നു മാത്രമല്ല, പുഷ്ടികാരണമായിബ്ഭവിക്കുകൂടി ചെയ്യുന്നുണ്ടു്; അതുപോലെ, വൈദികകർമ്മങ്ങളിലുള്ള ഹിംസ ദുഃഖകാരണമല്ലെന്നു മാത്രമല്ല, പുരുഷാർത്ഥമാണുതാനും. എന്നു സാരം. 5, 6.

ഉപ:— തദ്യ ഇഹ രമണീയചരണാ, അഭ്യാശോ ഹ യത്തേ രമണീയാം യോനിമാപദ്യേരൻ; ബ്രാഹ്മണയോനിം വാ ക്ഷത്രിയയോനിം വാ വൈശ്യയോനിം വാ അഥ യ ഇഹ കപൂയചരണാ, അഭ്യാശോ ഹ യത്തേ കപൂയാം യോനിമാപദ്യേരൻ; ശ്വയോനിം വാ സൂകരയോനിം വാ ചണ്ഡാലയോനിം വാ. 7

| | |
|---|---|
| തത് | =അവരിൽ =ആ അനുശയികളിൽ |
| യേ | =ആരാണോ |
| ഇഹ | =ഈ ലോകത്തിൽ |
| രമണീയചരണാഃ | =ശോഭനമായ ശീലത്തോടുകൂടിയവരായിരിക്കുന്നതു്, |
| തേ | =അവർ |
| രമണീയാം യോനിം | =ശോഭനമായ യോനിയെ |
| ബ്രാഹ്മണയോനിം വാ | =അതായതു് ബ്രാഹ്മണയോനിയേയോ |
| ക്ഷത്രിയയോനിം വാ | =ക്ഷത്രിയയോനിയേയോ |
| വൈശ്യയോനിം വാ | =വൈശ്യയോനിയേയോ |

| | |
|---|---|
| ആപദ്യേരൻ ഇതി യത് തത് | =പ്രാപിക്കുകയെന്നുള്ളതു് |
| അഭ്യാശഃ ഹ | =ശീഘ്രംതന്നെ ഉണ്ടാകുന്നതാണു്, |
| അഥ | =പിന്നെ, |
| യേ | =എവർ |
| ഇഹ | =ഈ ലോകത്തിൽ |
| കപൂയചരണാഃ | =അശോഭനശീലന്മാരായിരിക്കുന്നവോ, |
| തേ | =അവർ |
| കപൂയാം യോനിം | =അശോഭനമായ യോനിയേ, |
| ശ്വയോനിം വാ | =അതായതു് ശ്വയോനിയേയോ |
| സൂകരയോനിം വാ | =സൂകരയോനിയേയോ |
| ചാണ്ഡാലയോനിം വാ | =ചണ്ഡാലയോനിയേയോ, |
| ആപദ്യേരൻ ഇതി യത് തത് | =പ്രാപിക്കുകയെന്നുള്ളതു് |
| അഭ്യാശഃ ഹ | =വേഗത്തിൽ ഉണ്ടാകും. |

ഭാഷ്യം:— ആ അനുശയികളുടെ കൂട്ടത്തിൽ, ഈ ലോകത്തിൽ രമണീയചരണന്മാരായിട്ടുള്ളവർ ശോഭനശീലത്താൽ (സൂചിപ്പിക്കപ്പെടുന്ന ശോഭനമായ അനുശയത്തോടു് അതായതു് പുണ്യകർമ്മത്തോടു കൂടിയവരെയാണു് രമണീയചരണന്മാരെന്നു പറയുന്നതു്. ക്രൗര്യം, അനൃതം മായ ഇവയൊന്നുമില്ലാത്തവർക്കു് ശോഭനമായ അനുശയമുണ്ടായിരിക്കുമെന്നു വിചാരിക്കാവുന്നതാണല്ലോ.) ചന്ദ്രമണ്ഡലത്തിൽ അനുഭവിച്ചതുകഴിച്ചു ശിഷ്ടമുള്ള പുണ്യകർമ്മമാകുന്ന ശോഭനമായ അനുശയംനിമിത്തം ക്രൗര്യം മുതലായതില്ലാത്ത ശോഭനമായ യോനിയെ, അതായതു ബ്രാഹ്മണയോനിയേയോ ക്ഷത്രിയയോനിയേയോ വൈശ്യയോനിയേയോ, തന്റെ കർമ്മമനുസരിച്ചു പ്രാപിക്കുക

എന്നുള്ളതു് താമസിയാതെതന്നെ ഉണ്ടാവുന്നതാണു്. നേരേ മറിച്ചു് അശുഭശീലത്തോടു്, അതായതു അശുഭമായ അനുശയത്തോടുകൂടിയവർ സ്വകർമ്മത്തിനനുസരിച്ചുള്ള അശോഭനമായ യോനിയേ—അതായതു്, ശ്വയോനിയേയോ, സൂകരയോനിയേയോ, ചണ്ഡാലയോനിയേയോ ഏതെങ്കിലും ധർമ്മസംബന്ധമില്ലാത്ത നിന്ദ്യമായ യോനിയെ പ്രാപിക്കുന്നതിനും താമസമുണ്ടാകയില്ല. ശോഭനശീലത്തോടുകൂടിയ ദ്വിജാതികൾ തങ്ങളുടെ കർമ്മങ്ങളെ അനുഷ്ഠിച്ചുകൊണ്ടു് ഇഷ്ടാപൂർത്താദികൾ ചെയ്കയാണെങ്കിൽ അവർ ഘടീയന്ത്രംപോലെ ധൂമാദിമാർഗ്ഗത്തിൽക്കൂടി പോകയും വീണ്ടും വരികയുംചെയ്യുന്നു. അവർ വിദ്യയെ പ്രാപിക്കുന്നപക്ഷം അർച്ചിരാദിമാർഗ്ഗത്തിൽക്കൂടി ഗമിക്കുന്നു, 7

ഉപ:— അഥൈതയോഃ പഥോൎന്ന കതരേണചന, താനീമാനി ക്ഷുദ്രാണ്യസകൃദാവർത്തീനി ഭൂതാനി ഭവന്തി; ജായസ്വ മ്രിയസ്വേത്യേതത് തൃതീയം സ്ഥാനം; തേനാസൗ ലോകോ ന സംപൂര്യ്യതേ; തസ്മാജ്ജുഗുപ്സേത; തദേഷ ശ്ലോകഃ 8

| | |
|---|---|
| അഥ | —പിന്നെ |
| യാനി | —ഏതു ഭൂതങ്ങൾ |
| ഏതയോഃ പഥോഃ | —ഇപ്പറഞ്ഞ രണ്ടുമാർഗ്ഗങ്ങളിൽ |
| കതരേണചന | —ഒന്നിലുംകൂടി |
| ന (യന്തി) | —പോകുന്നില്ലയോ, |
| താനി ഇമാനി ഭൂതാനി | —അങ്ങനെയുള്ള ഈ ഭൂതങ്ങൾ |
| അസകൃദാവർത്തീനി | —പലപ്രാവശ്യം ആവൎത്തിക്കുന്ന |
| ക്ഷുദ്രാണി | —ക്ഷുദ്രങ്ങളായി—ഈച്ച, കൊതുകു്, പുഴ മുതലായവയായി |
| ഭവന്തി | —ഭവിക്കുന്നു. |

| | |
|---|---|
| ജായസ്വ മ്രിയസ്വ ഇതി ഏതത് | = ജനിക്ക, മരിക്ക എന്നുള്ളതു |
| തൃതീയം സ്ഥാനം | = മൂന്നാമത്തെ സ്ഥാനമാകുന്നു. |
| തേന | = അതുകൊണ്ടു് |
| അസൗ ലോകഃ | = പരലോകം |
| ന പൂര്യതേ | = നിറയുന്നില്ല. |
| തസ്മാദ് | = അതിനാൽ |
| ജുഗുപ്സേത | = സംസാരഗതിയെ വെറുക്കണം |

ഭാഷ്യം:— വിദ്യയെ സമ്പാദിക്കയോ ഇഷ്ടാപൂർത്താദി കർമ്മത്തെ അനുഷ്ഠിക്കയോ ചെയ്യാതിരിക്കുമ്പോഠം മേൽ പറഞ്ഞ രണ്ടു മാർഗ്ഗങ്ങളിൽ ഒന്നിലുംകൂടി ഗമിക്കുന്നില്ല. അങ്ങനെയുള്ള ഭൂതങ്ങഠം, പലപ്രാവശ്യം ആവർത്തിക്കുന്ന, ഈച്ച, കൊതുകു്, പുഴ മുതലായ ക്ഷുദ്രജന്തുക്കളായിത്തീരുന്നു. രണ്ടുമാർഗ്ഗത്തിൽനിന്നും ഭ്രഷ്ടരായവർ പലപ്രാവശ്യം ജനിക്കയും മരിക്കയും ചെയ്യുന്നു എന്നർത്ഥം. അവരുടെ ജനനമരണപരമ്പരയുടെ അനുകരണമാണു് ജനിക്ക,മരിക്ക എന്നു് പറഞ്ഞതു് അഥവാ രണ്ടുമാർഗ്ഗത്തിൽനിന്നും ഭ്രഷ്ടനായവനെ, സർവേശ്വരൻ, "നീ ജനിക്കയും മരിക്കയും തുടർച്ചയായി ചെയ്ക" എന്നു് പ്രേരിപ്പിക്കുന്നു എന്നും അർത്ഥം പറയാം. അവക്കു ജനനമരണരൂപമായ കാലക്ഷേപമേയുള്ളു; ക്രിയകഠം ചെയ്യുന്നതിനോ ഭോഗങ്ങഠം അനുഭവിക്കുന്നതിനോ അവർക്കു സമയമില്ലെന്നർത്ഥം. ക്ഷുദ്രജന്തുക്കളായിത്തീരുക എന്നുള്ളതു് സംസാരികഠംക്കുള്ള മൂന്നാമത്തെ സ്ഥാനമാണു്. ഇങ്ങനെ, ദക്ഷിണമാർഗ്ഗത്തിൽക്കൂടിപ്പോകുന്നവരും തിരിച്ചു പോരുന്നതുകൊണ്ടും, ജ്ഞാനത്തിലും കർമ്മത്തിലും അധികാരമില്ലാത്തവർ ദക്ഷിണമാർഗ്ഗത്തിൽക്കൂടി പോകുന്നതേയില്ലാത്തതുകൊണ്ടും പരലോകം നിറഞ്ഞുപോകുന്നില്ല.

അഞ്ചു പ്രശ്നങ്ങളിൽ അഞ്ചാമത്തേതു് പഞ്ചാഗ്നിവിദ്യ കൊണ്ടു് വ്യാഖ്യാനിക്കപ്പെട്ടു. ഒന്നാമത്തെ പ്രശ്നത്തിനു് ദക്ഷിണോത്തരമാർഗ്ഗങ്ങളെക്കൊണ്ടു് സമാധാനം പറഞ്ഞു. ദക്ഷിണോത്തരമാർഗ്ഗങ്ങൾ പിരിയുന്നതെവിടെവച്ചാണെന്നുള്ള ചോദ്യത്തിനും, മരിച്ചതിൻെറശേഷം വിദ്വാന്മാർക്കും അവിദ്വാന്മാർക്കും അഗ്നിയിൽ പ്രക്ഷേപിക്കുക എന്നതു തുല്യമാണെന്നും അനന്തരം രണ്ടുകൂട്ടരും രണ്ടുവഴിക്കു്— അതായതു് ഒരുകൂട്ടർ അർച്ചിരാദിവഴിക്കും മററൊരുകൂട്ടർ ധൂമാദി വഴിക്കും തിരിയുന്നു എന്നും പിന്നെ ഉത്തരദക്ഷിണായനങ്ങളായ ഷൺമാസങ്ങളിൽ എത്തി വീണ്ടും ഒരുമിച്ചുചേൎന്നു പിന്നെയും പിരിഞ്ഞു് ഒരുകൂട്ടർ സംവത്സരത്തിലേയ്ക്കും മറേറവർ പിതൃലോകത്തിലേക്കും തിരിഞ്ഞു പോകുന്നു എന്നും ഉത്തരം പറഞ്ഞുകഴിഞ്ഞു. കർമ്മം ക്ഷയിച്ചവർക്കു ചന്ദ്രമണ്ഡലത്തിൽനിന്നു് ആകാശാദിക്രമത്തിൽ പുനരാവൃത്തിയും പറഞ്ഞു. 'അതുകൊണ്ടാണു് പരലോകം നിറഞ്ഞുപോകാത്തതു്'' എന്നു്, പരലോകം നിറയാത്തതിനുള്ള കാരണം, ശ്രുതി തനിയേ വിളിച്ചുപറകയും ചെയ്തിരിക്കുന്നു. ഇങ്ങനെ ജനനമരണങ്ങളാൽ ഉണ്ടാകുന്ന വേദന അനുഭവിക്കുന്നതിനൊഴിഞ്ഞു വേറെ ഒന്നിനും അവസരമില്ലാതെ, ക്ഷുദ്രജന്തുക്കൾ, സാഗരംപോലെ അഗാധവും കടക്കുന്നതിനു് യാതൊരുപായവുമില്ലാത്തതുമായ, ദുസ്തരവും ഘോരവുമായ കൂരിരുട്ടിൽ പ്രവേശിക്കപ്പെടുകയും ഉത്തരണത്തിൽ നിരാശന്മാരായിത്തീരുകയും ചെയ്യുന്നതുകൊണ്ടു് ഇപ്രകാരമുള്ള സംസാരഗതിയേ വെറുക്കണം. ഇപ്രകാരമുള്ള ഘോരമായ സംസാരമഹോദധിയിൽ പതിക്കുവാനിടയാവരുതെന്നു് വിചാരിക്കണം. പഞ്ചാഗ്നിവിദ്യയെ സ്തുതിക്കുന്നതായി, താഴേപ്പറയുന്ന ഒരു ശ്ലോകമുണ്ടു്. 8

ഉപ:— സ്തേനോ ഹിരണ്യസ്യ സുരാം പിബംശ്ച ഗുരോസ്തല്പമാവസൻ ബ്രഹ്മഹാ ച ഏതേ പതന്തി ചത്വാരഃ പഞ്ചമശ്ചാ ff ചരംസ്തൈരിതി. 9

ഹിരണ്യസ്യ —ഹിരണ്യത്തിൻെറ—സ്വർണ്ണത്തിൻെറ

സ്തേനഃ —സ്തേനനും—ചോരനും—സ്വർണ്ണം മോഷ്ടിക്കുന്നവനും

സുരാം പിബൻ ച—മദ്യപാനം ചെയ്യുന്നവനും.

ഗുരോഃ തല്പം —ഗുരുവിൻെറ തല്പത്തിൽ } —ഗുരുദാരങ്ങളെ പരിഗ്രഹിക്കുന്നവനും
ആവസൻ —വസിക്കുന്നവനും

ബ്രഹ്മഹാ ച —ബ്രാഹ്മണനെ കൊല്ലുന്നവനും
ഏതേ ചത്വാരഃ —ഈ നാലുപേരും
തൈഃ —അവരോട്ടുകൂടി
ആചരൻ —ആചരിക്കുന്ന—പ്രവൎത്തിക്കുന്ന
പഞ്ചമഃ ച —അഞ്ചാമത്തേവനും
പതന്തി ഇതി —പതിക്കുന്നു എന്നു്

ഭാഷ്യം:— ബ്രാഹ്മണൻെറ സ്വർണ്ണം മോഷ്ടിക്കുന്നവൻ, മദ്യപാനംചെയ്യുന്ന ബ്രാഹ്മണൻ, ഗുരുദാരഗമനം ചെയ്യുന്നവൻ, ബ്രാഹ്മണനെ കൊല്ലുന്നവൻ ഈ നാലുപേരും അഞ്ചാമതായി അവരോട്ടുകൂടി പ്രവൎത്തിക്കുന്നവനും പതിക്കുന്നു. 9

ഉപ:— അഥ ഹ യ ഏതാൻ പഞ്ചാഗ്നീൻ വേദ, ന സ ഹ തൈരപ്യാചരൻ പാപ്മനാ ലിപ്യതേ, ശുദ്ധഃ പൂതഃ പുണ്യലോകോ ഭവതി യ ഏവം വേദ, യ ഏവം വേദ. 10

അഥ ഹ —പിന്നെ,

| | |
|---|---|
| യഃ | =ആരു് |
| ഏവം | =ഇപ്രകാരം |
| ഏതാൻ പഞ്ചാഗ്നീൻ | =ഈ പഞ്ചാഗ്നികളെ |
| വേദ | =അറിയുന്നുവോ, |
| സഃ | =അവൻ |
| തൈഃ സഹ | =അവരോടുകൂടി=മേൽപ്പറഞ്ഞ മഹാപാതകികളോടുകൂടി |
| ആചരൻ അപി | =ആചരിച്ചാലും=പ്രവത്തിച്ചാലും |
| പാപ്മനാ | =പാപത്താൽ |
| ന ലിപ്യതേ | =ലിപ്തനാകയില്ല. |
| ഏവം | =ഇപ്രകാരം |
| യഃ വേദ | =ആർ അറിയുന്നുവോ |
| സഃ | =അവൻ |
| ശുദ്ധഃ | =ശുദ്ധനായും |
| പൂതഃ | =പൂതനായും= ശുദ്ധനാക്കപ്പെട്ടവനായും |
| പുണ്യലോകഃ | =പുണ്യമായ ലോകമുള്ളവനായും |
| ഭവതി | =ഭവിക്കുന്നു. |

ഭാഷ്യം:— മേൽപറഞ്ഞ അഞ്ചു അഗ്നികളെ അറിയുന്നവൻ ആ മഹാപാതകികളോടുചേൎന്നു പ്രവത്തിച്ചാലും അവന്നു പാപം പററുകയില്ല. അഞ്ചു പ്രശ്നങ്ങളിൽ ചോദിച്ചിട്ടുള്ള സംഗതികളെല്ലാമറിയുന്നവൻ ശുദ്ധനായിത്തന്നേ ഇരിക്കും. എന്തെന്നാൽ അവൻ ആ പഞ്ചാഗ്നിദർശനത്താൽ ശുദ്ധനാക്കപ്പെടുന്നു. അവന്നു് പുണ്യങ്ങളായ പ്രാജാപത്യാദി ലോകങ്ങൾ ലഭിക്കും "യ ഏവം വേദ" എന്നു രണ്ടുതവണ പറഞ്ഞതു് എല്ലാ

പ്രശ്നങ്ങളേയും നിർണ്ണയിച്ചുകഴിഞ്ഞു എന്നു കാണിപ്പാൻ വേണ്ടിയാണ്.

അഞ്ചാമദ്ധ്യായത്തിൽ പത്താം ഖണ്ഡം കഴിഞ്ഞു

---

## അഞ്ചാമദ്ധ്യായത്തിൽ പതിനൊന്നാം ഖണ്ഡം

ഭാഷ്യം:— ദക്ഷിണമാർഗ്ഗത്തിൽക്കൂടി പോകുന്നവൎക്ക് അന്നമെന്ന അവസ്ഥ ഉണ്ടെന്ന്, "തദ്ദേവാനാമന്നം, തം ദേവാ ഭക്ഷയന്തി" എന്നുള്ളതുകൊണ്ടു പറഞ്ഞു. ക്ഷുദ്രജന്തുക്കളായിത്തീരുന്ന രൂപത്തിലുള്ള കഷ്ടമായ സംസാരഗതിയും പറഞ്ഞു. ആ രണ്ടു ദോഷത്തേയും പരിഹരിക്കുന്നതിനായി, വൈശ്വാനരനെന്ന അത്മാവിൻെറ അവസ്ഥയെ പ്രാപിക്കുവാൻവേണ്ടി ഉത്തരഗ്രന്ഥം ആരംഭിക്കുന്നു. വൈശ്വാനരൻ എന്നു പറയുന്ന അത്മാവിൻെറ അവസ്ഥയെ പ്രാപിക്കുന്നതിനുവേണ്ടിത്തന്നെയാണ് ഉത്തരഗ്രന്ഥം ആരംഭിക്കുന്നതെന്നുള്ളതിലേക്കു "അത്സ്യന്നം പശ്യസി പ്രിയം" ഇത്യാദിയായി ഇനി പറയുവാൻ പോകുന്നതു തെളിവാകുന്നു. ഇതിൽ പറയുന്ന ആഖ്യായികയാകട്ടെ, സുഖമായി മനസ്സിലാകുന്നതിനും വിദ്യ വാങ്ങുന്നവനു വേണ്ട വിനയാദിസമ്പത്തിയെ കാണിക്കുന്നതിനുംവേണ്ടി പറഞ്ഞിരിക്കുകയാണ്.

ഉപ:— പ്രാചീനശാല ഔപമന്യവഃ, സത്യയജ്ഞഃ പൗലുഷി, രിന്ദ്രദ്യുമ്നോ ഭാല്ലവേയോ, ജനഃ ശാൎക്കരാക്ഷ്യോ, ബുഡില ആശ്വതരാശ്വിസ്തേ ഹൈതേ മഹാശാലാ മഹാ ശ്രോത്രിയാഃ സമേത്യ മീമാംസാംചക്രുഃ, കോ ന ആത്മാ, കിം ബ്രഹ്മേതി. 1

മഹാശാലാഃ =വലിയ യജ്ഞശാലകളോടു കൂടിയവരും

| | |
|---|---|
| മഹാശ്രോത്രിയാഃ | —വലിയ ശ്രോത്രിയന്മാരും ആയ |
| ഔപമന്യവഃ | —ഉപമന്യുവിൻെറ പുത്രനായ |
| പ്രാചീനശാലഃ | —പ്രാചീനശാലൻ, |
| പൗലുഷിഃ | —പുലുഷൻെറ പുത്രനായ |
| സത്യയജ്ഞഃ | —സത്യയജ്ഞൻ, |
| ഭാല്ലവേയഃ | —ഭാല്ലവിയുടെ പുത്രനായ |
| ഇന്ദ്രദ്യുമ്നഃ | —ഇന്ദ്രദ്യുമ്നൻ, |
| ശാർക്കരാക്ഷ്യഃ | —ശർക്കരാക്ഷൻെറ പുത്രനായ |
| ജനഃ | —ജനൻ, |
| ആശ്വതരാശ്വിഃ | —അശ്വതരാശ്വൻെറ പുത്രനായ |
| ബുഡിലഃ | —ബുഡിലൻ, |
| തേ ഏതേ | —ഇവർ |
| സമേത്യ | —ഒരിടത്തു ഒരുമിച്ചുകൂടി, |
| നഃ ആത്മാ കഃ | —നമ്മുടെ ആത്മാവേതു്? |
| ബ്രഹ്മ കിം? | —ബ്രഹ്മം ഏതു്? |
| ഇതി | —എന്നു് |
| മീമാംസാംചക്രുഃ ഹ | —വിചാരണചെയ്തു |

ഭാഷ്യം:— ഉപമന്യുവിൻെറ പുത്രനായ പ്രാചീനശാലൻ, പുലുഷൻെറ പുത്രനായ സത്യയജ്ഞൻ, ഭാല്ലവിയുടെ (ഭല്ലവിയുടെ പുത്രൻെറ) പുത്രനായ ഇന്ദ്രദ്യുമ്നൻ, ശാർക്കരാക്ഷൻെറ പുത്രനായ ജനൻ, അശ്വതരാശ്വൻെറ പുത്രനായ ബുഡിലൻ, ഇങ്ങനെ, മഹാശാലന്മാരും (—വലിയ യജ്ഞശാലകളോടുകൂടിയ മഹാഗൃഹസ്ഥന്മാർ) മഹാശ്രോത്രിയന്മാരും, (ശാസ്ത്രജ്ഞാനം, വേദാധ്യയനം, സദാചാരം ഇവയുള്ളവർ) ആയ അഞ്ചുപേർ ഒരിടത്തു് ഒരുമിച്ചുകൂടി, നമ്മുടെ ആത്മാവേതു്? ബ്രഹ്മമേതു്? എന്നിങ്ങനെ വിചാരണചെയ്തു. ഇവിടെ ആത്മശബ്ദത്തിനും ബ്രഹ്മശബ്ദത്തിനും പരസ്പരം വിശേഷണവിശേഷ്യഭാവമാണു്. ബ്രഹ്മ

മെന്നതു് അധ്യാത്മപരിച്ഛിന്നമായ (ശരീരോപാധിയാൽ അതിരു തിരിക്കപ്പെട്ട) ആത്മാവല്ല ഉപാസ്യമെന്നു കാണിക്കുന്നു. ആത്മാവെന്നുള്ളതു്, ആത്മാവല്ലാത്ത ആദിത്യാദി ബ്രഹ്മമല്ല ഉപാസിക്കപ്പെടേണ്ടതെന്നു കാണിക്കുന്നു. ആത്മാവുതന്നേ ബ്രഹ്മം, ബ്രഹ്മംതന്നേ ആത്മാവു്, എന്നുള്ള അഭേദത്താൽ, സർവ്വാത്മാവായ വൈശ്വാനരനാണു ബ്രഹ്മമെന്നും ആ വൈശ്വാനരൻ ആത്മാവാകുന്നു എന്നും സിദ്ധമാകുന്നു. "മൂർദ്ധാതേവ്യപതിഷ്യത്" "അന്ധോ ƒഭവിഷ്യത്" എന്നുംമററും ഇനി പറയാൻപോകുന്നതുകൊണ്ടു പരിച്ഛിന്നോപാസനം നിന്ദിക്കപ്പെട്ടിരിക്കുന്നതുതന്നെ, ഉപാസിക്കപ്പെടേണ്ടതു സർവാത്മകമാണെന്നുള്ളതിലേയ്ക്കു തെളിവാണു്. 1

ഉപ:— തേ ഹ സമ്പാദയാംചക്രുരുദ്ദാലകോ വൈ ഭഗവന്തോ ƒയ മാരുണിഃ സമ്പ്രതീമമാത്മാനം വൈശ്വാനരമധ്യേതി; തം ഹാഭ്യാഗച്ഛാമേതി തം ഹാഭ്യാജഗ്മുഃ 2.

| | |
|---|---|
| ഭഗവന്തഃ | —ഭഗവാന്മാരായ— പൂജ്യന്മാരായ |
| തേ | —അവർ |
| സംപാദയാംചക്രുഃ | —സമ്പാദിച്ചു—തങ്ങരംക്കു് ഉപദേഷ്ടാവിനെ ആലോചിച്ചു. |
| ആരുണിഃ | —"അരുണൻെറ പുത്രനായ |
| അയം ഉദ്ദാലകഃ | —ഈ ഉദ്ദാലകൻ |
| വൈശ്വാനരം | —വൈശ്വാനരനാകുന്ന |
| ഇമം ആത്മാനം | —ഈ ആത്മാവിനെ |
| സംപ്രതി | —വേണ്ടവിധത്തിൽ |
| അധ്യേതി | —അറിയുന്നു. |
| ഹന്ത | —ഇപ്പോരം |
| തം | —അവനെ |
| അഭ്യാഗച്ഛാമ | —നമുക്കു് അഭ്യാഗമിക്കാം" |

| | |
|---|---|
| ഇതി | —എന്നു നിശ്ചയിച്ചു് |
| തം | —അവനെ — ഉദ്ദാലകനെ |
| അഭ്യാജഗ്മുഃ | —അഭ്യാഗമിച്ചു. |

ഭാഷ്യം: — പൂജ്യന്മാരായ അവർ വിചാരണചെയ്തിട്ടും നിശ്ചയംകിട്ടാഞ്ഞു തങ്ങൾക്കു് ഒരുപദേഷ്ടാവിനെ സമ്പാദിച്ചു. "അരുണൻെറ പുത്രനായ ഉദ്ദാലകനു് നമ്മൾ അറിവാനാഗ്രഹിക്കുന്ന വൈശ്വാനരനെന്ന ആത്മാവിനെ വേണ്ടവിധത്തിൽ അറിയാം. നമുക്കു ഇപ്പോൾ അദ്ദേഹത്തിൻെറ അടുക്കൽ ചെല്ലാം." ഇങ്ങനെ നിശ്ചയിച്ചു അവർ ആ ആരുണിയുടെ അടുക്കൽചെന്നു. 2

ഉപ: — സ ഹ സമ്പാദയാംചകാര പ്രക്ഷ്യന്തി മാമിമേ മഹാശാലാ മഹാശ്രോത്രിയാസ്തേഭ്യോ ന സർവമിവ പ്രതിപത്സ്യേ; ഹന്താഹമന്യമഭ്യനുശാസാനീതി. 3

| | |
|---|---|
| സഃ | —അവൻ — ആ ആരുണി |
| സംപാദയാംചകാര | —വിചാരിച്ചു: — |
| മഹാശാലാഃ | —"വലിയ യജ്ഞശാലകളോടു കൂടിയവരും |
| മഹാശ്രോത്രിയാഃ | —മഹാശ്രോത്രിയന്മാരും ആയ |
| ഇമേ | —ഇവർ |
| മാം | —എന്നോടു |
| പ്രക്ഷ്യന്തി | —ചോദിക്കും. |
| തേഭ്യഃ | —അവക്കു |
| സർവം ഇവ | —അവർ ചോദിക്കുന്നതെല്ലാം |
| ന പ്രതിപത്സ്യേ | —പറഞ്ഞുകൊടുക്കുവാൻ ഞാനുത്സാഹിക്കുന്നില്ല. |
| ഹന്ത | —ഇപ്പോൾ |
| അഹം | —ഞാൻ |

അന്യം —വേറൊരു ഉപദേഷ്ടാവിനെ
അഭ്യനുശാസാനി —അഭ്യനുശാസിക്കാം.''
ഇതി —എന്നു്,

ഭാഷ്യം:— ആ ആരുണി, അവരെ കണ്ട ഉടൻതന്നെ അവരുടെ വരവിൻെറ പ്രയോജനത്തെ മനസ്സിലാക്കിയിട്ട വിചാരിച്ചു, എങ്ങനെ എന്നാൽ, "മഹാശാലന്മാരും മഹാശ്രോത്രിയന്മാരുമായ ഇവർ എന്നോടു്, വൈശ്വാനരനെപ്പററി ചോദിക്കും. എന്നാൽ, അവക്കു ഞാൻ, അവർ ചോദിക്കുന്നതെല്ലാം പറഞ്ഞുകൊടുക്കുവാൻ വിചാരിക്കുന്നില്ല. അതിനാൽ അവക്കു വേറൊരുപദേഷ്ടാവിനെ പറഞ്ഞുകൊടുക്കാം."

ഉപ:— താൻ ഹോവാചാശ്വപതിർവൈ ഭഗവന്തോ/യം കൈകേയഃ സംപ്രതീമമാത്മാനം വൈശ്വാനരമധ്യേതി. തം ഹന്താഭ്യാഗച്ഛാമേതി തം ഹാഭ്യാജഗ്മുഃ 4

താൻ ഉവാച ഹ —അവരോടു പറഞ്ഞു:—
ഭഗവന്തഃ —"അല്ലയോ ഭഗവാന്മാരേ!
കൈകേയഃ —കേകയൻെറ പുത്രനായ
അയം അശ്വപതിഃ —ഈ അശ്വപതി എന്ന രാജാവു്
സംപ്രതി —വേണ്ടവിധത്തിൽ,
ഇമം —ഈ
വൈശ്വാനരം ആത്മാനം —വൈശ്വാനരനെന്ന ആത്മാവിനെ
അധ്യേതി —അറിയുന്നു."
തം —''അവനെ
ഹന്ത —ഇപ്പോഠം
അഭ്യാഗച്ഛാമ —നമുക്കു് അഭ്യാഗമിക്കാം''
ഇതി —എന്നു നിശ്ചയിച്ചു്,

| | |
|---|---|
| തം | =അവനെ=അശ്വപതിയെ |
| അഭ്യാജഗ്മുഃ ഹ | =അഭ്യാഗമിച്ചു |

ഭാഷ്യം:— ഇങ്ങനെ വിചാരിച്ചിട്ടു്, അവരോടു പറഞ്ഞു:— "കേകയന്റെ പുത്രനായ അശ്വപതി എന്ന രാജാവു്, നിങ്ങൾ അറിവാനാഗ്രഹിക്കുന്ന വൈശ്വാനരനെന്ന ആത്മാവിനെ നല്ലവണ്ണമറിയുന്നു" ഇതുകേട്ടു്, "നമുക്കു് ഇനി അദ്ദേഹത്തിന്റെ അടുക്കൽ പോകാം" എന്നു നിശ്ചയിച്ചു അവർ അശ്വപതിയുടെ അടുക്കൽച്ചെന്നു. 4

ഉപ:— തേഭ്യോ ഹ പ്രാപ്തേഭ്യഃ പൃഥഗർഹാണി കാരയാംചകാര. സ ഹ പ്രാതഃ സംജിഹാന ഉവാച:— ന മേ സ്തേനോ ജനപദേ, ന കദര്യോ ന മദ്യപോ, നാനാഹിതാഗ്നിർനാവിദ്വാൻ, ന സ്വൈരീ, സ്വൈരിണീ കുതോ, യക്ഷ്യമാണോ വൈ ഭഗവന്തോഽഹമസ്മി, യാവദേകൈകസ്മാ ഋത്വിജേ ധനം ദാസ്യാമി, താവദ് ഭഗവദ്ഭ്യോ ദാസ്യാമി, വസന്തു ഭഗവന്ത ഇതി. 5

| | |
|---|---|
| പ്രാപ്തേഭ്യഃ | =പ്രാപ്തരായ=വന്നുചേർന്ന |
| തേഭ്യഃ | =അവർക്കു |
| പൃഥക് | =പ്രത്യേകം |
| അർഹാണി | =അർഹണങ്ങളെ=സൽക്കാരങ്ങളെ |
| കാരയാംചകാരഹ | =ചെയ്യിച്ചു. |
| സഃ | =അവൻ=ആ രാജാവു് |
| പ്രാതഃ | =പ്രാതഃകാലത്തിൽ |
| സംജിഹാനഃ | =വിനയത്തോടുകൂടി ചെന്നു് |
| ഉവാച ഹ | =പറഞ്ഞു.— |
| മേ ജനപദേ | ="എന്റെ നാട്ടിൽ |
| സ്തേനഃ ന | =കള്ളനില്ല, |

| | |
|---|---|
| കദര്യഃ ന | =കൃപണൻ ഇല്ല; |
| മദ്യപഃ ന | =മദ്യപനില്ല; |
| അനാഹിതാഗ്നിഃ ന | =അഗ്ന്യാധാനം ചെയ്യാത്തവനില്ല |
| അവിദ്വാൻ ന | =വിദ്വാനല്ലാത്തവനില്ല; |
| സ്വൈരീ ന | =പരദാരഗമനം ചെയ്യുന്നവനില്ല, |
| സ്വൈരിണീ കുതഃ | =ദുഷ്ടചാരിണിയായ സ്ത്രീ എവിടെ? |
| ഭഗവന്തഃ | =അല്ലയോ ഭഗവാന്മാരേ! |
| അഹം | =ഞാൻ |
| യക്ഷ്യമാണഃ അസ്മി വൈ | =യാഗംചെയ്‌വാൻ പോവുകയാണ്. |
| ഏകൈകസ്മൈ ഋത്വിജേ | =ഓരോ ഋത്വിക്കിനും |
| യാവത് ധനം | =എന്തുമാത്രം ധനം |
| ദാസ്യാമി | =ഞാൻ കൊടുക്കുമോ, |
| താവത് | =അത്രയും |
| ഭഗവദ്ഭ്യഃ | =ഭഗവാന്മാരായ നിങ്ങൾക്ക് |
| ദാസ്യാമി | =തരുന്നുണ്ട്. |
| ഭഗവന്തഃ | =ഭഗവാന്മാർ |
| വസന്തു | =ഇവിടെ വസിക്കുവിൻ |
| ഇതി | =എന്ന് |

ഉപ:— തേ ഹോചുര്യേന ഹൈവാർത്ഥേന പുരുഷശ്ചരേത്, തം ഹൈവ വദേത്, ആത്മാനമേവേമം വൈശ്വാനരം സംപ്രത്യധ്യേഷി; തമേവ നോ ബ്രൂഹീതി. 6

| | |
|---|---|
| തേ | =അവർ |
| ഊചുഃ ഹ | =പറഞ്ഞു:— |
| യേന ഏവ അർത്ഥേന | ="ഏതു പ്രയോജനത്തെ ഉദ്ദേശിച്ച് |
| പുരുഷഃ | =പുരുഷൻ |

ചരേത്ഹ —ഒരാളുടെ അടുക്കൽ ചെല്ലുന്നുവോ
തം ഏവ —അതിനെത്തന്നെ
വദേത് ഹ —പറഞ്ഞുകൊടുക്കണം.
ആത്മാനം ഏവ —ആത്മാവുതന്നെയായ
ഇമം വൈശ്വാനരം —ഈ വൈശ്വാനരനെ
സംപ്രതി —ശരിയായി
അധ്യേഷി —അങ്ങു് അറിയുന്നു.
തം ഏവ —ആ വൈശ്വാനരനെത്തന്നെ
നഃ —ഞങ്ങൾക്കു്
ബ്രൂഹി —പറഞ്ഞുതരിക”
ഇതി —എന്നു്

ഉപ: — താൻ ഹോവാച, പ്രാതർവഃ പ്രതിവക്താസ്മീതി, തേ ഹ സമിത്പാണയഃ പൂർവാഹ്ണേ പ്രതിചക്രമിരേ; താൻ ഹാനുപനീയൈവൈതദുവാച. 7

താൻ —അവരോടു്
ഉവാച ഹ —അശ്വപതി പറഞ്ഞു: —
പ്രാതഃ —“രാവിലേ
വഃ —നിങ്ങൾക്കു്
പ്രതിവക്താസ്മി —പ്രത്യുത്തരംനല്കാം”
ഇതി —എന്നു്
തേ —അവർ
സമിത്പാണയഃ —കൈകളിൽ സമിത്തുകളോടുകൂടി
പൂർവാഹ്ണേ —പൂർവാഹ്ണത്തിൽ
പ്രതിചക്രമിരേ ഹ —രാജാവിൻെറ അടുക്കൽച്ചെന്നു.
താൻ —അവരെ
അനുപനീയ ഏവ —ഉപനയിക്കാതെതന്നെ
ഏതത് —ഇതിനെ—താഴെപ്പറയുന്ന വൈശ്വാനരവിജ്ഞാനത്തെ
ഉവാച —പറഞ്ഞുകൊടുത്തു.

ഭാഷ്യം:— തന്റെ അടുക്കൽ വന്നുചേർന്ന പ്രാചീനശാലപ്രഭൃതികൾക്കു രാജാവു് പുരോഹിതന്മാരേയും ഭൃത്യന്മാരേയുംകൊണ്ടു പ്രത്യേകം പ്രത്യേകം സൽക്കാരങ്ങൾ ചെയ്യിച്ചു. അടുത്തദിവസം രാജാവു് വിനയപൂർവം അവരുടെ അടുക്കൽച്ചെന്നു്, "എന്നിൽനിന്നു് ഈ ധനത്തെ സ്വീകരിക്കുവിൻ" എന്നു് അപേക്ഷിച്ചു. എന്നാൽ അവർ ആ അപേക്ഷയെ നിരാകരിക്കയാണു ചെയ്തതു്. അതിനാൽ അവർ തന്നിൽ ദോഷം കാണുന്നുണ്ടെന്നും അതുകൊണ്ടാണു തന്നിൽനിന്നു ധനം വാങ്ങാത്തതെന്നും വിചാരിച്ചു്, താൻ സദ്വൃത്തനാണെന്നു പ്രതിപാദിക്കുവാനിച്ഛിച്ചുകൊണ്ടു പറഞ്ഞു:— "എന്റെ നാട്ടിൽ പരധനം അപഹരിക്കുന്നവൻ ഇല്ല; പാങ്ങുണ്ടെങ്കിൽ ദാനം ചെയ്യാത്തവനുമില്ല; മദ്യപാനംചെയ്യുന്ന ബ്രാഹ്മണനുമില്ല. നൂറു ഗോക്കളുള്ളപ്പോൾ അഗ്ന്യാധാനം ചെയ്യാത്തവനാകട്ടെ, അധികാരമനുസരിച്ചു വിദ്വാനല്ലാത്തവനാകട്ടെ, ഇല്ല. പരദാരഗമനം ചെയ്യുന്നവനുമില്ല, ചീത്ത നടപടിയുള്ള സ്ത്രീയുമില്ല." ഇതു കേട്ടപ്പോൾ "ഞങ്ങൾ ധനത്തെ ആവശ്യപ്പെടുന്നവരല്ല" എന്നു് അവർ പറഞ്ഞതുകേട്ടു്, ഇവർ താൻ കൊടുക്കാമെന്നുപറഞ്ഞ ധനം കുറച്ചേയുള്ളു എന്നുകരുതിയാണു വാങ്ങാത്തതെന്നുവിചാരിച്ചു പറഞ്ഞു:— ''അല്ലയോ പൂജ്യന്മാരേ, ഞാൻ ഏതാനുംദിവസത്തിനകം യാഗംചെയ്‌വാൻപോകുന്നു. അതിനായി കല്പിച്ചിട്ടുള്ള ധനം ഓരോ ഋത്വിക്കിനും എത്രമാത്രം ഞാൻ കൊടുക്കുമോ അത്രയും ധനം ഭഗവാന്മാൎക്കും പ്രത്യേകം തരാം. ഭഗവാന്മാർ ഇവിടെ വസിക്കുവിൻ, എന്റെ യാഗത്തെ കാണുവിൻ!'' ഇതു കേട്ടു് അവർ പറഞ്ഞു:— "ഏതു പ്രയോജനത്തെ ഉദ്ദേശിച്ചാണോ ഒരാൾ മറ്റൊരാളുടെ അടുക്കൽ പോകുന്നതു് അയാൾ ആ പ്രയോജനത്തെത്തന്നെ പറയണം. ഇതുതന്നെയാണല്ലോ ആഗമനത്തിന്റെ പ്രയോജനം. ഇതാണു

സജ്ജനങ്ങളുടെ മുറ. ഞങ്ങൾ വൈശ്വാനരജ്ഞാനത്തെ ആഗ്രഹിക്കുന്നവരാണ്. ആത്മാവുതന്നെയായ ഈ വൈശ്വാനരനെ അങ്ങേയ്ക്കു് നല്ലവണ്ണം അറിയാം. അതിനാൽ ആ വൈശ്വാനരനെത്തന്നെ ഞങ്ങൾക്കു പറഞ്ഞുതരിക.'' ഇതുകേട്ട രാജാവു്, "നിങ്ങൾക്കു നാളെ രാവിലെ പ്രത്യുത്തരം നൽകാം" എന്നു പറഞ്ഞു. അവർ ഇതുകേട്ടു്, രാജാവിൻെറ അഭിപ്രായം മനസ്സിലാക്കി, അടുത്തദിവസം രാവിലെ കൈകളിൽ സമിദ്ഭാരങ്ങളോടുകൂടി രാജാവിൻെറ അടുക്കൽ ചെന്നു. മഹാശാലന്മാരും മഹാശ്രോത്രിയന്മാരുമായ ബ്രാഹ്മണരായിരുന്നിട്ടും, തങ്ങൾ മഹാശാലന്മാരാണെന്നും മററുമുള്ള അഭിമാനത്തെ ഉപേക്ഷിച്ചു കൈകളിൽ സമിദ്ഭാരങ്ങളോടുകൂടി ജാതിയിൽ കുറവുള്ള രാജാവിൻെറ അടുക്കൽ, വിദ്യാൎത്ഥികളായിട്ടു വിനയത്തോടുകൂടി, ചെന്നതിനാൽ, മററു വിദ്യാൎത്ഥികളും അതുപോലെ ചെയ്യേണ്ടതാണ്. രാജാവു് അവൎക്കു ഉപനയനം ചെയ്യാതെതന്നെ വിദ്യയെ ഉപദേശിച്ചുകൊടുക്കുകയും ചെയ്തു. അശ്വപതി യോഗ്യരായ ഇവൎക്കു വിദ്യയെ കൊടുത്തതുപോലെ മററുള്ളവരും വിദ്യയെ കൊടുക്കേണ്ടതാണെന്നാണ് ഈ കഥയുടെ സാരം. രാജാവുപദേശിച്ചുകൊടുത്ത വൈശ്വാനരവിജ്ഞാനം താഴെപ്പറയുന്നു. 5, 6, 7.

അഞ്ചാമധ്യായം പതിനൊന്നാം ഖണ്ഡം കഴിഞ്ഞു.

---

## അഞ്ചാമധ്യായം പന്ത്രണ്ടാം ഖണ്ഡം

രാജാവു് പറഞ്ഞതെങ്ങനെയാണെന്നു പറയുന്നു;

ഉപ:— ഔപമന്യവ, കം ത്വമാത്മാനമുപാസ്സ ഇതി; ദിവമേവ ഭഗവോ രാജന്നിതി ഹോവാച; ഏഷ വൈ

സുതേജാ ആത്മാ വൈശ്വാനരോ യം ത്വമാത്മാനമുപാസ്സേ,
തസ്മാത്തവസുതം, പ്രസുത, മാസുതം കുലേ ദൃശ്യതേ. 1

ഔപമന്യവ —അല്ലയോ ഉപമന്യുപുത്ര,
ത്വം —അങ്ങു്
കം ആത്മാനം —ഏതു് ആത്മാവിനെയാണു്.
ഉപാസ്സേ —ഉപാസിക്കുന്നതു്?"
ഇതി —എന്നു രാജാവു ചോദിച്ചു
ഭഗവഃ രാജൻ —"പൂജ്യനായ രാജാവേ,
ദിവം ഏവ —ദ്യോവിനെത്തന്നെ"
ഇതി ഉവാച ഹ —എന്നു മഹാശാലൻ മറുപടി പറഞ്ഞു.
ഏഷഃ —ഇതു് —അങ്ങു് ഉപാസിക്കുന്നതു്.
സുതേജാഃ —സുതേജസ്സെന്നു പറയുന്ന
വൈശ്വാനരഃ ആത്മാ —വൈശ്വാനരനായ ആത്മാവാകുന്നു.
യം ആത്മാനം —ആ ആത്മാവിനെയാണു്
ത്വം ഉപാസ്സേ —നീ ഉപാസിക്കുന്നതു്.
തസ്മാത് —അതിനാൽ
തവ കുലേ —നിന്റെ കുലത്തിൽ
സുതം —സുതവും
പ്രസുതം —പ്രസുതവും
ആസുതം —ആസുതവും
ദൃശ്യതേ —കാണപ്പെടുന്നു.

ഭാഷ്യം:— "അല്ലയോ ഉപമന്യുപുത്ര, അങ്ങു് ഏതിനെയാണു് ആത്മാവായി (വൈശ്വാനരനായി) ഉപാസിക്കുന്നതു്?" എന്നു രാജാവു ചോദിച്ചു. ആചാര്യനായിരുന്നുകൊണ്ടു് ഇങ്ങനെ ശിഷ്യനോടു ചോദിക്കുന്നതു മുറയല്ലെന്നു്

ളുവിടെ കുററംപറവാൻ പാടില്ല. നിനക്കറിയാവുന്നതും കൊണ്ടു് എൻെറ അടുക്കൽ വരിക, അതിനുമേലുള്ളതു ഞാൻ പറഞ്ഞുതരാം" എന്നുള്ള ന്യായം കാണുന്നുണ്ടല്ലോ. പ്രതിഭയില്ലാത്ത ശിഷ്യനു പ്രതിഭയുണ്ടാക്കുന്നതിനായി, ആചാർയ്യൻ ശിഷ്യനോടു ചോദ്യങ്ങൾ ചോദിക്കുന്നതിനു് വേറെയും ഉദാഹരണമുണ്ടു്. ബൃഹദാരണ്യകശ്രുതിയിൽ, അജാതശത്രു എന്ന ആചാർയ്യൻ ശിഷ്യനോടു്, ''ക്വൈഷ തദാ ƒ ഭൂത്? കുതഏതദാഗാത്?'' എന്നു ചോദിക്കുന്നതു നോക്കുക!. രാജാവിൻെറ ചോദ്യംകേട്ടു്, "അല്ലയോ പൂജ്യനായ രാജാവേ, ഞാൻ ദ്യുലോകത്തെയാണു വൈശ്വാനരനായി ഉപാസിക്കുന്നതു്'' എന്നു മഹാശാലൻ മറുപടി പറഞ്ഞു. ഇതുകേട്ടു രാജാവു പറഞ്ഞു:— "ഇതു് സുതേജസ്സെന്നു പറയുന്ന വൈശ്വാനരനായ ആത്മാവാകുന്നു. അതു് ആത്മാവിൻെറ അവയവമാണു്. അങ്ങു് ഉപാസിക്കുന്നതു്, ആ ആത്മൈകദേശത്തെയാണു്. ആ സുതേജസ്സെന്നു പറയുന്ന വൈശ്വാനരൻെറ ഉപാസനത്താൽ നിൻെറ കുലത്തിൽ, ജ്യോതിഷ്ടോമം മുതലായ അഹർഗണത്തിലുള്ള സോമരൂപമായ ലതാദ്രവ്യമാകുന്ന സുതവും, അഹീനത്തിലുള്ള പ്രസുതവും സത്രത്തിലുള്ള ആസുതവും കാണപ്പെടുന്നു. നിൻെറ കുലത്തിലുള്ളവർ ഏററവും കർമ്മം ചെയ്യുന്നവരാണെന്നർത്ഥം.'' 1

ഉപ:— അത്സ്യന്നം പശ്യസി പ്രിയം, അത്ത്യന്നം പശ്യതിപ്രിയം, ഭവത്യസ്യബ്രഹ്മവർച്ചസം കുലേ യ ഏതമേവമാത്മാനം വൈശ്വാനരമുപാസ്തേ, മൂർദ്ധാത്വേഷ ആത്മന ഇതിഹോവാച; മൂർദ്ധാതേ വ്യപതിഷ്യദ്യന്മാം നാ ƒƒ ഗമിഷ്യ ഇതി. 2

അന്നം അത്സി —"നീ അന്നത്തെ അദിക്കു (ഭക്ഷിക്കു)ന്നു.

| | |
|---|---|
| പ്രിയം പശ്യസി | =പ്രിയത്തെ കാണുന്നു |
| യഃ | =ആരു് |
| ഏവം | =ഇപ്രകാരം |
| ഏതം വൈശ്വാനരം ആത്മാനം | ഈ വൈശ്വാനരനായ ആത്മാവിനെ |
| ഉപാസ്തേ | =ഉപാസിക്കുന്നുവോ |
| സഃ | =അവൻ |
| അന്നം അത്തി | =അന്നത്തെ ഭക്ഷിക്കും. |
| പ്രിയം പശ്യതി | =പ്രിയത്തെ കാണും |
| അസ്യ കുലേ | =ഇവൻെറ കുലത്തിൽ |
| ബ്രഹ്മവർച്ചസം ഭവതി | = ബ്രഹ്മവർച്ചസമുണ്ടാകും. |
| തു (കിന്തു) | =എന്നാൽ |
| ഏഷഃ | =ഇതു് |
| ആത്മനഃ | =ആത്മാവിൻെറ |
| മൂർദ്ധാ | =മൂർദ്ധാവാകുന്നു." |
| ഇതി ഉവാചഹ | =എന്നുപറഞ്ഞു. |
| മാം | ="എൻെറ അടുക്കൽ, |
| ന ആഗമിഷ്യഃ യത് | =അങ്ങു വന്നില്ലായിരുന്നു എങ്കിൽ |
| തേ മൂർദ്ധാ | =അങ്ങേ മൂർദ്ധാവു് |
| വ്യപതിഷ്യത് | =വിപതിക്കുമായിരുന്നു=വീണു പോകുമായിരുന്നു" |
| ഇതി | =എന്നുകൂടിപ്പറഞ്ഞു. |

ഭാഷ്യം:— "നീ അഗ്നിദീപ്തിയോടുകൂടി അന്നത്തെ ഭക്ഷിക്കുന്നു. പുത്രപൗത്രാദിയായ പ്രിയത്തെ കാണുകയും ചെയ്യുന്നു. വേറെയും ആരെങ്കിലും മേൽപറയപ്പെട്ടപ്രകാരമുള്ള വൈശ്വാനരനെ ഉപാസിക്കുന്നതായാൽ, അവനും അന്നത്തെ ഭക്ഷിക്കയും പ്രിയത്തെ കാണുകയുംചെയ്യും. ഇവൻെറ കുലത്തിൽ, സുതം പ്രസുതം ആസുതം മുതലായ

കൎമ്മിത്വവും ഉണ്ടാവും എന്നാൽ, ഇപ്പറഞ്ഞതു് വൈശ്വാനരന്റെ മൂൎദ്ധാവുമാത്രമാണു്, അല്ലാതെ സമസ്തനായ വൈശ്വാനരനല്ല. അതിനാൽ അങ്ങു് എന്റെ അടുക്കൽ വന്നില്ലായിരുന്നു എങ്കിൽ സമസ്തനായ വൈശ്വാനരനെന്നു വിചാരിച്ചു് ഇതിനെ ഉപാസിക്കുന്നതിനാൽ, വിപരീതമായി ധരിച്ചിരിക്കുന്ന അങ്ങേ മൂൎദ്ധാവു പതിച്ചുപോകുമായിരുന്നു. അതിനാൽ അങ്ങു് എന്റെ അടുക്കൽ വന്നതു നന്നായി."

അഞ്ചാമദ്ധ്യായം പന്ത്രണ്ടാം ഖണ്ഡം കഴിഞ്ഞു.

---

## അഞ്ചാമദ്ധ്യായം പതിമ്മൂന്നാം ഖണ്ഡം.

ഉപ:— അഥ ഹോവാച സത്യയജ്ഞം പൗലുഷിം:— പ്രാചീനയോഗ്യ, കം ത്വമാത്മാനമുപാസ്സ ഇതി. ആദിത്യമേവ ഭഗവോ രാജന്നിതിഹോവാച; ഏഷ വൈ വിശ്വരൂപ ആത്മാ വൈശ്വാനരോ യം ത്വമാത്മാനമുപാസ്സേ; തസ്മാത്തവ ബഹു വിശ്വരൂപം കുലേ ദൃശ്യതേ, 1

അഥ —അനന്തരം
പൗലുഷിം —പുലുഷന്റെ പുത്രനായ
സത്യയജ്ഞം —സത്യയജ്ഞനോടു്
ഉവാച ഹ —പറഞ്ഞു:—
പ്രാചീനയോഗ്യ —"അല്ലയോ പ്രാചീനയോഗ്യ,
ത്വം —"അങ്ങു്
കം —ഏതിനെ
ആത്മാനം —ആത്മാവായി
ഉപാസ്സേ —ഉപാസിക്കുന്നു?"
ഇതി —എന്നു്

ഭഗവഃ രാജൻ —"പൂജ്യനായ രാജാവേ!
ആദിത്യം ഏവ —ആദിത്യനെത്തന്നെ."
ഇതി ഉവാച ഹ —എന്നു പറഞ്ഞു.
ത്വം —അങ്ങ്
യം —ഏതിനെയാണോ
ആത്മാനം —ആത്മാവായി
ഉപാസ്സേ —ഉപാസിക്കുന്നത്,
ഏഷഃ — ഇത്
വിശ്വരൂപഃ —വിശ്വരൂപൻ എന്നു പ്രസിദ്ധനായ
വൈശ്വാനരഃ ആത്മാ —വൈശ്വാനരനായ ആത്മാവാകുന്നു.
തസ്മാത് —അതിനാൽ
തവ കുലേ —നിന്റെ കുലത്തിൽ
ബഹു —വളരെ
വിശ്വരൂപം —ഇഹപരലോകങ്ങൾക്കുവേണ്ടിയുള്ള ഉപകരണം
ദൃശ്യതേ —കാണപ്പെടുന്നു.

ഭാഷ്യം:— അനന്തരം പുലുഷന്റെ പുത്രനായ സത്യയജ്ഞനോട്, "അല്ലയോ പ്രാചീനയോഗ്യ, അങ്ങ്, ഏതിനെ ആണ് ആത്മാവായി (വൈശ്വാനരനായി) ഉപാസിക്കുന്നത്?" എന്നു രാജാവു ചോദിച്ചു "അല്ലയോ പൂജ്യനായ രാജാവേ, ആദിത്യനെത്തന്നെയാണ്" എന്നു സത്യയജ്ഞൻ ഉത്തരം പറഞ്ഞു. "അങ്ങ് ആത്മാവായി ഉപാസിക്കുന്നത്, ആത്മാവിന്റെ ഏകദേശമായ, വിശ്വരൂപൻ എന്നു പറയുന്ന വൈശ്വാനരനെയാണ്. ആദിത്യനെ വിശ്വരൂപൻ എന്നു പറയുന്നത് ശുക്ലനീലാദി രൂപങ്ങൾ ഉള്ളതുകൊണ്ടാണ്. അഥവാ എല്ലാ രൂപങ്ങളും

ആദിത്യനെ സംബന്ധിച്ചവയാകകൊണ്ടാണു് അങ്ങനെ പറയുന്നതെന്നും വിചാരിക്കാം. അങ്ങനെയുള്ള ആദിത്യനെ ഉപാസിക്കുന്നതുകൊണ്ടു്, അങ്ങയുടെ കുലത്തിൽ വളരെ വിശ്വരൂപം, അതായതു് ഇഹലോകത്തിനും പരലോകത്തിനുംവേണ്ടിയുള്ള ഉപകരണം, കാണപ്പെടുന്നു. 1

ഉപ:— പ്രവൃത്തോഽശ്വതരീരഥോ ദാസീനിഷ്കോഽത്സ്യന്നം പശ്യസി പ്രിയം. അത്ത്യന്നം പശ്യതി പ്രിയം, ഭവത്യസ്യ ബ്രഹ്മവർച്ചസം കുലേ, യ ഏതമേവമാത്മാനം വൈശ്വാനരമുപാസ്തേ; ചക്ഷുഷ്ട്വേതദാത്മന ഇതി ഹോവാചാന്ധോഽഭവിഷ്യോ യദി മാം നാഽഽഗമിഷ്യ ഇതി.

| | |
|---|---|
| അശ്വതരീരഥഃ | —"അശ്വതരികളെ കെട്ടിയിട്ടുള്ള രഥവും |
| ദാസീനിഷ്കഃ | —ദാസികളോടുകൂടിയ ഹാരവും |
| പ്രവൃത്തഃ | —നിനക്കുപയോഗപ്പെടുന്നു. |
| അന്നം അത്സി | —നീ അന്നത്തെ ഭക്ഷിക്കുന്നു— ദീപ്താഗ്നിയായിരിക്കുന്നു. |
| പ്രിയം പശ്യസി | —പ്രിയത്തെ കാണുന്നു. |
| യഃ | —ആരാണോ |
| ഏവം | —ഇപ്രകാരം |
| ഏതം വൈശ്വാനരം ആത്മാനം | —ഈ വൈശ്വാനരനാകുന്ന ആത്മാവിനെ |
| ഉപാസ്തേ | —ഉപാസിക്കുന്നതു്, |
| സഃ | —അവൻ |
| അന്നം അത്തി | —അന്നത്തെ ഭക്ഷിക്കുന്നു. |
| പ്രിയം പശ്യതി | —പ്രിയത്തെ കാണുന്നു. |
| അസ്യ കുലേ | —ഇവന്റെ കുലത്തിൽ |
| ബ്രഹ്മവർച്ചസം | —വൃത്താദ്ധ്യയനസമൃദ്ധി |
| ഭവതി | —ഉണ്ടാകുന്നു. |

| | |
|---|---|
| തു (കിംതു) | = എന്നാൽ |
| ഏതത് | = ഇതു് |
| ആത്മനഃ | = ആത്മാവിൻെറ — വൈശ്വാനരൻെറ |
| ചക്ഷുഃ | = ചക്ഷുസ്സാകുന്നു " |
| ഇതി ഉവാച ഹ | = എന്നുപറഞ്ഞു |
| ത്വം | = "അങ്ങു് |
| മാം ന ആഗമിഷ്യഃ യത് | = എൻെറ അടുക്കൽ വന്നില്ലായിരുന്നു എങ്കിൽ |
| അന്ധഃ അഭവിഷ്യഃ | = അന്ധനായിത്തീരുമായിരുന്നു " |
| ഇതി | = എന്നും പറഞ്ഞു, |

ഭാഷ്യം:— എന്നുമാത്രമല്ല, രണ്ടു പെൺകോവർകഴുതകളെ കെട്ടിയ തേരും, ദാസികളും, ഹാരവും നിനക്കു് ഉപയോഗത്തിനുതകുന്നു. ("അത്സ്യന്നം" എന്നതുമുതൽ "വൈശ്വാനരമുപാസ്തേ" എന്നതുവരെയുള്ളതിൻെറ വ്യാഖ്യാനം മുമ്പു പറഞ്ഞിട്ടുള്ളതുപോലെതന്നെ). എന്നാൽ സവിതാവു് വൈശ്വാനരൻെറ ചക്ഷുസ്സു മാത്രമാണു്. ആ സവിതാവിനെ മുഴുവൻ വൈശ്വാനരനെന്നു വിചാരിച്ചു് ഉപാസിക്കുന്നതുകൊണ്ടു്, എൻെറ അടുക്കൽ വന്നില്ലായിരുന്നുവെങ്കിൽ, അങ്ങു് അന്ധനായിത്തീരുമായിരുന്നു.

അഞ്ചാമധ്യായത്തിൽ പതിമ്മൂന്നാം ഖണ്ഡം കഴിഞ്ഞു

---

## അഞ്ചാമധ്യായം പതിന്നാലാം ഖണ്ഡം.

ഉപ:— അഥ ഹോവാചേന്ദ്രദ്യുമ്നം ഭാല്ലവേയം:— വൈയാഘ്രപദ്യ കം ത്വമാത്മാനമുപാസ്സ ഇതി. വായുമേവ ഭഗവോ രാജന്നിതി ഹോവാച ഏഷ വൈ പൃഥഗ്വർത്മാ ff ത്മാ വൈശ്വാനരോ യം ത്വമാത്മാനമുപാസ്സേ;

തസ്മാത് ത്വാം പൃഥഗ് ബലയ ആയന്തി പൃഥഗ്രഥശ്രേണയോ ƒനുയന്തി. 1

അഥ —പിന്നെ
ഭാല്ലവേയം —ഭാല്ലവിയുടെ പുത്രനായ
ഇന്ദ്രദ്യുമ്നം —ഇന്ദ്രദ്യുമ്നനോടു്
ഉവാച —പറഞ്ഞു:—
വൈയാഘ്രപദ്യ —"അല്ലയോ വൈയാഘ്രപദ്യ (വ്യാഘ്രപത്തിൻെറ പുത്ര),
ത്വം —അങ്ങു്
കം —എന്തിനെ
ആത്മാനം —ആത്മാവായി—വൈശ്വാനരനായി
ഉപാസ്സേ —ഉപാസിക്കുന്നു?"
ഇതി —എന്നു്
ഭഗവഃ രാജൻ — പൂജ്യനായ രാജാവേ!
വായും ഏവ —വായുവിനെത്തന്നെ"
ഇതി ഉവാച ഹ —എന്നു പറഞ്ഞു.
ത്വം —"അങ്ങു്
യം —ഏതിനെയാണോ
ആത്മാനം ഉപാസ്സേ —ആത്മാവായി ഉപാസിക്കുന്നതു്
ഏഷഃ —ഇതു്—ഈ വായു
പൃഥഗ്വർത്മാ —പൃഥഗ്വർത്മാവെന്നു പേരുള്ള
ആത്മാ വൈശ്വാനരഃ —ആത്മാവായ വൈശ്വാനരനാകുന്നു.
തസ്മാത് —അതിനാൽ—പൃഥഗ്വർത്മാവെന്ന ആത്മാവിനെ ഉപാസിക്കുന്നതിനാൽ

| | |
|---|---|
| പൃഥക് | =വേറേവേറേ |
| ബലയഃ | =ഉപഹാരങ്ങൾ |
| ത്വാം ആയന്തി | =അങ്ങയുടെ അടുക്കൽ വരുന്നു. |
| പൃഥക് | =വേറേവേറേ |
| രഥശ്രേണയഃ | =തേർനിരകൾ |
| ത്വാം അനുയന്തി | =അങ്ങേ അനുഗമിക്കുന്നു. |

ഭാഷ്യം:— അനന്തരം ഭാല്ലവിയുടെ പുത്രനായ ഇന്ദ്രദ്യുമ്നനോടു രാജാവു ചോദിച്ചു:— "അങ്ങു് ഏതിനെയാണു് ആത്മാവായി ഉപാസിക്കുന്നതു്?" "പൂജ്യനായ രാജാവേ! വായുവിനെത്തന്നെയാണു്" എന്നു് ഇന്ദ്രദ്യുമ്നൻ ഉത്തരം പറഞ്ഞു. അതുകേട്ടു രാജാവു പറഞ്ഞു:— "അങ്ങു് ആത്മാവായി ഉപാസിക്കുന്ന വായു, പൃഥഗ്വർത്മാവെന്നു പ്രസിദ്ധനായ ആത്മാവായ വൈശ്വാനരനാകുന്നു. ആവഹൻ, ഉദ്വഹൻ, മുതലായി പല ഭേദങ്ങളോടുകൂടിയിരിക്കകൊണ്ടാണു്, പല മാർഗ്ഗങ്ങളോടുകൂടിയതെന്നുള്ള അർത്ഥത്തിൽ വായുവിനെ പൃഥഗ്വർത്മാവെന്നു പറയുന്നതു്. ഈ പൃഥഗ്വർത്മാവെന്ന വൈശ്വാനരനെ ഉപാസിക്കുന്നതിനാൽ, പല ദിക്കുകളിൽനിന്നു വസ്ത്രം, അന്നം മുതലായ ഉപഹാരങ്ങൾ അങ്ങേയ്ക്കു വന്നുചേരുകയും പല തേർനിരകൾ അങ്ങേ അനുഗമിക്കയും ചെയ്യുന്നു. 1

ഉപ:— അത്സ്യന്നം, പശ്യസിപ്രിയം; അത്ത്യന്നം പശ്യതിപ്രിയം; ഭവത്യസ്യ ബ്രഹ്മവർച്ചസം കുലേ യ ഏതമേവമാത്മാനം വൈശ്വാനരമുപാസ്തേ; പ്രാണസ്ത്വേഷ ആത്മന ഇതിഹോവാച; പ്രാണസ്ത ഉദക്രമിഷ്യദ്യന്മാം നാ ff ഗമിഷ്യ ഇതി. 2

| | |
|---|---|
| അന്നം അത്സി | =അങ്ങു് അന്നത്തെ ഭക്ഷിക്കുന്നു |
| പ്രിയം പശ്യസി | =പ്രിയത്തെക്കാണുന്നു. |
| യഃ | =ആരാണോ |

| | |
|---|---|
| ഏതം വൈശ്വാനരം ആത്മാനം | = ഈ വൈശ്വാനരനാകുന്ന ആത്മാവിനെ |
| ഉപാസ്തേ | = ഉപാസിക്കുന്നതു്, |
| സഃ | = അവൻ |
| അന്നം അത്തി | = അന്നത്തെ ഭക്ഷിക്കും; |
| പ്രിയം പശ്യതി | = പ്രിയത്തെ കാണും; |
| അസ്യ കുലേ | = ഇവന്റെ കുലത്തിൽ |
| ബ്രഹ്മവർച്ചസം ഭവതി | = ബ്രഹ്മവർച്ചസം ഉണ്ടാകും. |
| ഏഷഃ തു | = എന്നാൽ ഇതു് |
| ആത്മനഃ | = ആത്മാവിന്റെ = വൈശ്വാനരന്റെ |
| പ്രാണഃ | = പ്രാണനാകുന്നു'' |
| ഇതി ഉവാച ഹ | = എന്നുപറഞ്ഞു |
| മാം ന ആഗമിഷ്യഃ യത് | = "അങ്ങു എന്റെ അടുക്കൽ വന്നില്ലായിരുന്നു എങ്കിൽ |
| തേ പ്രാണഃ | = അങ്ങയുടെ പ്രാണൻ |
| ഉദക്രമിഷ്യത് | = ഉത്ക്രമിക്കുമായിരുന്നു." |
| ഇതി | = എന്നും പറഞ്ഞു. |

ഭാഷ്യം:— ("അത്സ്യന്നം" എന്നുതുടങ്ങി "വൈശ്വാനരമുപാസ്തേ എന്നുവരേയുള്ളതിന്റെ വ്യാഖ്യാനം മുമ്പു പറഞ്ഞിട്ടുള്ളതുപോലെതന്നെ) "ഈ പൃഥഗവർത്മാവു് വൈശ്വാനരന്റെ പ്രാണനാകുന്നു. അങ്ങു് എന്റെ അടുക്കൽ വന്നില്ലായിരുന്നു എങ്കിൽ അങ്ങേ പ്രാണൻ ഉത്ക്രമിക്കുമായിരുന്നു" എന്നു രാജാവു പറഞ്ഞു

അഞ്ചാമധ്യായത്തിൽ പതിന്നാലാംഖണ്ഡം കഴിഞ്ഞു.

---

അഞ്ചാമധ്യായം പതിനഞ്ചാംഖണ്ഡം.

ഉപ:— അഥ ഹോവാച ജനം— ശാക്കരാക്ഷ്യ, കം ത്വമാത്മാനമുപാസ്സ ഇതി. ആകാശമേവ ഭഗവോ രാജന്നിതി ഹോവാച. ഏഷ വൈ ബഹുല ആത്മാ വൈശ്വാനരോ യം ത്വമാത്മാനമുപാസ്സേ; തസ്മാത്ത്വം ബഹുലോഽസി പ്രജയാ ച ധനേന ച 1

| | |
|---|---|
| അഥ | —അനന്തരം |
| ജനം | —ജനനോട്ട് |
| ഉവാച | —പറഞ്ഞു:— |
| ശാക്കരാക്ഷ്യ | —"അല്ലയോ ശാക്കരാക്ഷപുത്ര, |
| ത്വം | —അങ്ങ് |
| കം | —ഏതിനെയാണ് |
| ആത്മാനം | —ആത്മാവായി |
| ഉപാസ്സേ | —ഉപാസിക്കുന്നത്?" |
| ഇതി | —എന്ന്. |
| ഭഗവഃ രാജൻ | —"പൂജ്യനായ രാജാവേ! |
| ആകാശം ഏവ | —ആകാശത്തെത്തന്നെ" |
| ഇതി ഉവാച ഹ | —എന്നുപറഞ്ഞു. |
| ത്വം | —"അങ്ങ് |
| യം | —ഏതിനെയാണോ |
| ആത്മാനം ഉപാസ്സേ | —ആത്മാവായി ഉപാസിക്കുന്നത്, |
| ഏഷഃ | —ഇത് |
| ബഹുലഃ | —ബഹുലൻ എന്നുപേരുള്ള |
| ആത്മാ വൈശ്വാനരഃ | —ആത്മാവായ വൈശ്വാനരനാകുന്നു. |
| തസ്മാത് | —അതിനാൽ |

| | |
|---|---|
| ത്വം | —അങ്ങു് |
| പ്രജയാച | —പ്രജയെക്കൊണ്ടും |
| ധനേനച | —ധനംകൊണ്ടും |
| ബഹുലഃ അസി | —സമൃദ്ധനായിരിക്കുന്നു. |

ഭാഷ്യം:— അനന്തരം രാജാവു് ജനനോടു്, "അല്ലയോ ശാക്കരാക്ഷ്യ, അങ്ങു് ഏതിനെയാണു് ആത്മാവായി ഉപാസിക്കുന്നതു്?" എന്നു ചോദിച്ചു. "പൂജ്യനായ രാജാവേ, ആകാശത്തെത്തന്നെയാണു്'' എന്നു ജനൻ ഉത്തരംപറഞ്ഞു. അതുകേട്ട രാജാവു പറഞ്ഞു:— "അങ്ങു് ഉപാസിക്കുന്നതു് ബഹുലൻ എന്നു പ്രസിദ്ധനായ, വൈശ്വാനരനായ ആത്മാവാകുന്നു. ആകാശം സർവഗതമായതുകൊണ്ടാണു് അതിനെ ബഹുലമെന്നു പറയുന്നതു്. ഇങ്ങനെ ബഹുലത്വ ഗുണത്തോടുകൂടിയതിനെ ഉപാസിക്കുന്നതിനാൽ, അങ്ങു്, പുത്രപൌത്രാദിസന്താനങ്ങളെക്കൊണ്ടും ധനംകൊണ്ടും സമൃദ്ധനായിരിക്കുന്നു. 1

ഉപ:— അത്സ്യന്നം, പശ്യസിപ്രിയമത്ത്യന്നം പശ്യതിപ്രിയം, ഭവത്യസ്യ ബ്രഹ്മവർച്ചസം കുലേ യ ഏതമേവമാത്മാനം വൈശ്വാനരമുപാസ്തേ, സംദേഹസ്ത്വേഷ ആത്മന ഇതി ഹോവാച സന്ദേഹസ്തേ വ്യശീര്യദ്യന്മാം നാ $ff$ഗമിഷ്യ ഇതി. 2

| | |
|---|---|
| അന്നം അത്സി | —"അങ്ങു് അന്നത്തെ ഭക്ഷിക്കുന്നു, |
| പ്രിയം പശ്യസി | —പ്രിയത്തേ കാണുന്നു. |
| യഃ | —ആരു് |
| ഏവം | —ഇപ്രകാരം |
| ഏതം വൈശ്വാനരം ആത്മാനം | —ഈ വൈശ്വാനരനാകുന്ന ആത്മാവിനെ |
| ഉപാസ്തേ | —ഉപാസിക്കുന്നുവോ, |
| സഃ | —അവൻ |

| | |
|---|---|
| അന്നം അത്തി | =അന്നത്തെ ഭക്ഷിക്കും; |
| പ്രിയം പശ്യതി | =പ്രിയത്തെ കാണും; |
| അസ്യ കുലേ | =ഇവന്റെ കുലത്തിൽ |
| ബ്രഹ്മവച്ച്സം ഭവതി | =ബ്രഹ്മവർച്ചസം ഉണ്ടാകും; |
| ഏഷഃ തു | =എന്നാൽ ഇതു് |
| ആത്മനഃ | =ആത്മാവിന്റെ=വൈശ്വാനരന്റെ |
| സന്ദേഹഃ | =സന്ദേഹമാകുന്നു=മധ്യമശരീരമാകുന്നു" |
| ഇതി ഉവാച ഹ | =എന്നു പറഞ്ഞു |
| ത്വം | =“അങ്ങു് |
| മാം | =എന്റെ അടുക്കൽ |
| ന ആഗമിഷ്യഃ യത് | =വന്നില്ലായിരുന്നു എങ്കിൽ |
| തേ സന്ദേഹഃ | =അങ്ങേ ശരീരം |
| വ്യശീയ്യത് | =വിശീർണ്ണമായിത്തീരുമായിരുന്നു" |
| ഇതി | =എന്നും പറഞ്ഞു. |

ഭാഷ്യം:— എന്നാൽ ഇതു വൈശ്വാനരന്റെ സന്ദേഹം—അതായതു മധ്യമശരീരം ആകുന്നു. “ദിഹ്” എന്ന ധാതുവിനു് ഉപചയം എന്നൎത്ഥമാകയാലും ശരീരം മാംസരുധിരാസ്ഥ്യാദികളാൽ ബഹുലമാകയാലും ശരീരത്തെ സന്ദേഹമെന്നു പറയുന്നു. ആകാശവും ബഹുലത്വഗുണത്തോടുകൂടിയതാണു്. അതുകൊണ്ടാണു് ആകാശം വൈശ്വാനരന്റെ ശരീരമെന്നു പറഞ്ഞതു്. അങ്ങു് എന്റെ അടുക്കൽ വന്നില്ലായിരുന്നു എങ്കിൽ അങ്ങയുടെ ശരീരം വിശീർണ്ണമായിപ്പോകുമായിരുന്നു.

അഞ്ചാമധ്യായം പതിനഞ്ചാം ഖണ്ഡം കഴിഞ്ഞു.

---

അഞ്ചാമദ്ധ്യായം പതിനാറാം ഖണ്ഡം

ഉപ:— അഥ ഹോവാച ബുഡിലമാശ്വതരാശ്വിം:— വൈയാഘ്രപദ്യ കം ത്വമാത്മാനമുപാസ്സ ഇതി. അപ ഏവ ഭഗവോ രാജന്നിതി ഹോവാച ഏഷ വൈ രയി രാത്മാ വൈശ്വാനരോ യം ത്വമാത്മാനമുപാസ്സേ; തസ്മാത്ത്വം രയിമാൻ പുഷ്ടിമാനസി. 1

| | |
|---|---|
| അഥ | = അനന്തരം |
| ആശ്വതരാശ്വിം | = അശ്വതരാശ്വന്റെ പുത്രനായ |
| ബുഡിലം | = ബുഡിലനോടു് |
| ഉവാചഹ | = പറഞ്ഞു:— |
| വൈയാഘ്രപദ്യ | = "അല്ലയോ വ്യാഘ്രപത്തിന്റെ പുത്ര, |
| ത്വം | = അങ്ങു് |
| കം | = ഏതിനെയാണു്. |
| ആത്മാനം | = ആത്മാവായി = വൈശ്വാനരനായി |
| ഉപാസ്സേ | = ഉപാസിക്കുന്നതു്'' |
| ഇതി | = എന്നു്. |
| ഭഗവഃ രാജൻ | = "അല്ലയോ പൂജ്യനായ രാജാവേ, |
| അപഃ ഏവ | = അപ്പുകളെത്തന്നെയാണു്." |
| ഇതി ഉവാച ഹ | = എന്നു ബുഡിലൻ ഉത്തരംപറഞ്ഞു; |
| ത്വം | = ''അങ്ങു് |
| യം | = ഏതിനെയാണോ |
| ആത്മാനം ഉപാസ്സേ | = ആത്മാവായി ഉപാസിക്കുന്നതു്, |
| ഏഷഃ | = ഇതു് |
| രയിഃ | = രയി എന്നു പ്രസിദ്ധനായ |

| | |
|---|---|
| ആത്മാ വൈശ്വാനരഃ | =ആത്മാവായ വൈശ്വാനരനാകുന്നു. |
| തസ്മാത് | =അതിനാൽ |
| ത്വം | =അങ്ങ് |
| രയിമാൻ | =ധനമുള്ളവനായും |
| പുഷ്ടിമാൻ | = പുഷ്ടിയുള്ളവനായും |
| അസി | =ഇരിക്കുന്നു, |

ഭാഷ്യം:— അനന്തരം രാജാവു് അശ്വതരാശ്വൻെറ പുത്രനായ ബുഡിലനോടു് "അങ്ങ് ഏതു ആത്മാവിനെയാണു ഉപാസിക്കുന്നതു്?" എന്നു ചോദിച്ചു. അപ്പുകളെയാണെന്നു ബുഡിലൻ ഉത്തരം പറഞ്ഞു. ഇതുകേട്ടു രാജാവു പറഞ്ഞു:— "അങ്ങ് ഉപാസിക്കുന്ന ഈ വൈശ്വാനരനാകുന്ന ആത്മാവു് ധനരൂപനാകുന്നു. അപ്പുകളിൽനിന്നു് അന്നവും അതിൽനിന്നു ധനവും ഉണ്ടാകുന്നു. അതുകൊണ്ടാണു് അബാത്മകനായ വൈശ്വാനരനെ ധനരൂപനായി പറഞ്ഞതു്. ഇങ്ങനെ ധനരൂപനായ വൈശ്വാനരനെ ഉപാസിക്കുന്നതുകൊണ്ടു് അങ്ങ് ധനവാനായും ശരീരം കൊണ്ടു പുഷ്ടിയുള്ളവനായും ഇരിക്കുന്നു. അന്നംനിമിത്തമാണല്ലോ പുഷ്ടി ഉണ്ടാകുന്നതു്. 1

ഉപ:— അത്സ്യന്നം, പശ്യസി പ്രിയം; അത്ത്യന്നം പശ്യതി പ്രിയം ഭവത്യസ്യ ബ്രഹ്മവർച്ചസം കുലേ, യ ഏതമേവമാത്മാനം വൈശ്വാനരമുപാസ്തേ; വസ്തിസ്ത്വേഷ ആത്മന ഇതി ഹോവാച; വസ്തിസ്തേ വ്യഭേത്സ്യദ്യന്മാം നാ ff ഗമിഷ്യ ഇതി. 2

| | |
|---|---|
| അന്നം അത്സി | =''അങ്ങു അന്നത്തെ ഭക്ഷിക്കുന്നു; |
| പ്രിയം പശ്യസി | =പ്രിയത്തെ കാണുന്നു. |
| യഃ | =ആരു് |

ഏവം — ഇപ്രകാരം
ഏതം വൈശ്വാനരം ആത്മാനം — ഈ വൈശ്വാനരനാകുന്ന ആത്മാവിനെ
ഉപാസ്തേ — ഉപാസിക്കുന്നുവോ,
സഃ — അവൻ
അന്നം അത്തി — അന്നത്തെ ഭക്ഷിക്കും.
പ്രിയം പശ്യതി — പ്രിയത്തെ കാണും;
അസ്യ കുലേ — ഇവൻെറ കുലത്തിൽ
ബ്രഹ്മവർച്ചസം ഭവതി — ബ്രഹ്മവർച്ചസം ഉണ്ടാകും.
ഏഷഃ തു — എന്നാൽ ഇതു്
ആത്മനഃ വസ്തിഃ — ആത്മാവിൻെറ വസ്തിയാകുന്നു.''
ഇതി ഉവാച ഹ — എന്നുപറഞ്ഞു.
മാം ന ആഗമിഷ്യഃ യത് — ''അങ്ങു എൻെറ അടുക്കൽ വരാതിരുന്നു എങ്കിൽ
തേ വസ്തിഃ — അങ്ങയുടെ വസ്തി
വ്യഭേത്സ്യത് — വിഭേദിക്കുമായിരുന്നു = വിഭിന്നമായിത്തീരുമായിരുന്നു.
ഇതി — എന്നു്

ഭാഷ്യം:— ''അപ്പുകളം വൈശ്വാനരൻെറ വസ്തിയാകുന്നു. വസ്തി എന്നു പറയുന്നതു മൂത്രാശയമാണു്. അങ്ങു് എൻെറ അടുക്കൽ വരാതിരുന്നെങ്കിൽ അങ്ങയുടെ വസ്തി പൊട്ടിപ്പോകുമായിരുന്നു''

അഞ്ചാമദ്ധ്യായത്തിൽ പതിനാറാം ഖണ്ഡം കഴിഞ്ഞു.

## അഞ്ചാമദ്ധ്യായത്തിൽ പതിനേഴാം ഖണ്ഡം

ഉപ:— അഥ ഹോവാചോദ്ദാലകമാരുണിം:—ഗൗതമ, കം ത്വമാത്മാനമുപാസ്സ ഇതി. പൃഥിവീമേവ ഭഗവോ

രാജന്നിതിഹോവാച. ഏഷ വൈ പ്രതിഷ്ഠാ ƒ ത്മാ വൈശ്വാനരോ യം ത്വമാത്മാനമുപാസ്സേ; തസ്മാത് ത്വം പ്രതിഷ്ഠിതോ ƒ സിപ്രജയാ ച പശുഭിശ്ച. 1

അത്സ്യന്നം പശ്യസിപ്രിയം; അത്ത്യന്നം പശ്യതി പ്രിയം ഭവത്യസ്യ ബ്രഹ്മവർച്ചസം കുലേ യ ഏതമേവ മാത്മാനം വൈശ്വാനരമുപാസ്സേ; പാദൗത്വേതാവാത്മന ഇതി ഹോവാച; പാദൗ തേ വ്യമ്ലാസ്യേതാം യന്മാം നാ ƒƒ ഗമിഷ്യ ഇതി. 2

| | |
|---|---|
| അഥ | =അനന്തരം |
| ആരുണിം | =അരുണപുത്രനായ |
| ഉദ്ദാലകം | =ഉദ്ദാലകനോട് |
| ഉവാച ഹ | =പറഞ്ഞു:— |
| ഗൗതമ | =“അല്ലയോ ഗൗതമ |
| ത്വം | =അങ്ങ് |
| കം ആത്മാനം | =ഏതു് ആത്മാവിനെയാണ് |
| ഉപാസ്സേ | =ഉപാസിക്കുന്നതു്?” |
| ഇതി | =എന്നു്. |
| ഭഗവഃ രാജൻ | =ഭഗവാനായ രാജാവേ, |
| പൃഥിവീം ഏവ | =പൃഥിവിയെത്തന്നെ” |
| ഇതി ഉവാച ഹ | =എന്നു ഉദ്ദാലകൻ ഉത്തരം പറഞ്ഞു. |
| ത്വം | =“അങ്ങ് |
| യം | =ഏതു് |
| ആത്മാനം | =ആത്മാവിനെയാണോ |
| ഉപാസ്സേ | =ഉപാസിക്കുന്നതു്, |
| ഏഷഃ | =ഇതു |
| പ്രതിഷ്ഠാ | =പ്രതിഷ്ഠ എന്നു പറയുന്ന |
| ആത്മാ | =ആത്മാവായ |

| | |
|---|---|
| വൈശ്വാനരഃ | —വൈശ്വാനരനാകുന്നു |
| തസ്മാത് | — അതിനാൽ |
| ത്വം | —അങ്ങു് |
| പ്രജയാ പശുഭിഃ ച | — പ്രജകളെക്കൊണ്ടും പശുക്കളെക്കൊണ്ടും |
| പ്രതിഷ്ഠിതഃ അസി | —പ്രതിഷ്ഠിതനായിരിക്കുന്നു. |
| അന്നം അത്സി | —അന്നത്തെ ഭക്ഷിക്കുന്നു. |
| പ്രിയം പശ്യസി | —പ്രിയത്തെ കാണുന്നു. |
| യഃ | —ആരാണോ |
| ഏവം | —ഇപ്രകാരം |
| ഏതം ആത്മാനം വൈശ്വാനരം ഉപാസ്തേ | —ഈ ആത്മാവായ വൈശ്വാനരനെ ഉപാസിക്കുന്നതു്, |
| സഃ | —അവൻ |
| അന്നം അത്തി | —അന്നത്തെ ഭക്ഷിക്കും; |
| പ്രിയം പശ്യതി | —പ്രിയത്തെ കാണും; |
| അസ്യ കുലേ | —ഇവന്റെ കുലത്തിൽ |
| ബ്രഹ്മവർച്ചസം ഭവതി | —ബ്രഹ്മവർച്ചസം ഉണ്ടാകും. |
| ഏതൗ തു | —എന്നാൽ ഇവ |
| ആത്മനഃ പാദൗ | —ആത്മാവിന്റെ പാദങ്ങളാകുന്നു" |
| ഇതി ഉവാച ഹ | —എന്നു രാജാവു പറഞ്ഞു. |
| ത്വം | —"അങ്ങു് |
| മാം | —എന്റെ അടുക്കൽ |
| ന ആഗമിഷ്യഃ യത് | —ആഗമിച്ചില്ലായിരുന്നു എങ്കിൽ |
| തേ പാദൗ | —അങ്ങേയുടെ പാദങ്ങൾ |
| വ്യമ്ലാസ്യേതാം | —തളർന്നുപോകുമായിരുന്നു" |
| ഇതി | —എന്നും പറഞ്ഞു. |

ഭാഷ്യം: പിന്നെ രാജാവു് അരുണപുത്രനായ ഉദ്ദാലകനോടു് "അങ്ങു് ഏതു് ആത്മാവിനെയാണു് ഉപാസിക്കുന്നതു്? എന്നു ചോദിച്ചു. പൃഥിവിയെയാണു് എന്നു് ഉദ്ദാലകൻ മറുപടിപറഞ്ഞു. "ഇതു വൈശ്വാനരൻെറ പാദങ്ങളാണു്. അങ്ങു് എൻെറ അടുക്കൽ വന്നില്ലായിരുന്നു എങ്കിൽ അങ്ങേയുടെ പാദങ്ങൾ തളൎന്നുപോകുമായിരുന്നു" എന്നു രാജാവു പറഞ്ഞു.

അഞ്ചാമദ്ധ്യായത്തിൽ പതിനേഴാംഖണ്ഡം കഴിഞ്ഞു.

---

## അഞ്ചാമദ്ധ്യായത്തിൽ പതിനെട്ടാം ഖണ്ഡം.

ഉപ:— താൻ ഹോവാച:— ഏതേ വൈ ഖലു യൂയം പൃഥഗിവേമമാത്മാനം വൈശ്വാനരം വിദ്വാംസോഽന്നമത്ഥ; യസ്ത്വേതമേവം പ്രാദേശമാത്രമഭിവിമാനമാത്മാനം വൈശ്വാനരമുപാസ്തേ, സ സർവേഷു ലോകേഷു സർവേഷു ഭൂതേഷു സർവേഷ്വാത്മസ്വന്നമത്തി. 1

താൻ ഉവാച ഹ —അവരോടു രാജാവു പറഞ്ഞു:—
ഏതേ യൂയം —ഈ നിങ്ങൾ
ഇമം ആത്മാനം വൈശ്വാനരം } —ഈ ആത്മാവായ വൈശ്വാനരനെ
പൃഥക് ഇവ —വേറേവേറേ എന്നപോലെ
വിദ്വാംസഃ —വിചാരിച്ചുകൊണ്ടാണു്
അന്നം അത്ഥ വൈ ഖലു —അന്നത്തെ ഭക്ഷിക്കുന്നതു്.
യഃ തു —എന്നാൽ ആരാണോ,
ഏവം —ഇപ്രകാരം
പ്രാദേശമാത്രം —പ്രാദേശമാത്രനും
അഭിവിമാനം —അഭിവിമാനനും ആയ

വൈശ്വാനരം ആത്മാനം —വൈശ്വാനരനായ ആത്മാവിനെ

| | |
|---|---|
| ഉപാസ്തേ | —ഉപാസിക്കുന്നതു്, |
| സഃ | —അവൻ |
| സർവേഷു ലോകേഷു | —എല്ലാ ലോകങ്ങളിലും |
| സർവേഷു ഭൂതേഷു | —എല്ലാ ഭൂതങ്ങളിലും |
| സർവേഷു ആത്മസു | —എല്ലാ ആത്മാക്കളിലും |
| അന്നം അത്തി | —അന്നത്തെ ഭക്ഷിക്കുന്നു. |

ഭാഷ്യം:— 'ഖലു' 'വൈ' എന്നുള്ള നിപാതങ്ങൾ രണ്ടും അർത്ഥമില്ലാത്തവയാണു്. പ്രാദേശമാത്രൻ—ദ്യോവാകുന്ന മൂർദ്ധാവുമുതൽ പൃഥിവിയാകുന്ന പാദങ്ങൾവരേയുള്ള പ്രാദേശങ്ങളെക്കൊണ്ടു (ആധിദൈവികങ്ങളായ അവയവങ്ങളെക്കൊണ്ടു്) പ്രത്യഗാത്മാവിൽത്തന്നെ മാനം ചെയ്യപ്പെടുന്നവൻ (അറിയപ്പെടുന്നവൻ). അഥവാ, മുഖാദികളായ അവയവങ്ങളിൽ അത്താവെന്നനിലയിൽ അറിയപ്പെടുന്നവൻ. ദ്യുലോകം മുതൽ പൃഥിവിവരെയുള്ള പ്രദേശങ്ങളാകുന്ന മാത്രയോ (പരിമാണത്തോ)ടുകൂടിയവൻ എന്നും അർത്ഥം പറയാം. പ്രകർഷേണ ശാസ്ത്രത്താൽ ആദേശിക്കപ്പെടുന്ന ദ്യുലോകാദികൾ പ്രാദേശങ്ങൾ; അത്രയും പരിമാണമുള്ളവൻ പ്രാദേശമാത്രൻ, എന്നു പറയുന്നതിനും വിരോധമില്ല. ജാബാലശ്രുതിയിൽ മൂർദ്ധാവുമുതൽ ചുബുകം (താടി)വരെയുള്ള ദേഹാവയവത്തെ വൈശ്വാനരനായി കല്പിച്ചു് ഒരു ചൊട്ടച്ചാൺ അളവുള്ളവൻ എന്ന അർത്ഥത്തിൽ, പ്രാദേശമാത്രൻ എന്നു പറയുന്നുണ്ടു്. എന്നാൽ ഇവിടെ, "തസ്യ ഹ വാ ഏതസ്യാത്മനഃ" ഇത്യാദിയായി ഉപസംഹാരമുള്ളതുകൊണ്ടു്, പ്രാദേശമാത്രൻ എന്നതിനു ജാബാലശ്രുതിയിലെ അർത്ഥം വിവക്ഷിച്ചിട്ടില്ല. അഭിവിമാനൻ—അഭിവിമാനിക്ക

പ്പെടുന്നവൻ. 'ഞാൻ' എന്നിങ്ങനെ പ്രത്യഗാത്മാവായി അറിയപ്പെടുന്നവൻ. വൈശ്വാനരൻ=വിശ്വനരന്മാരെയും നയിക്കുന്നവൻ. അതായത്ു എല്ലാ നരന്മാരേയും പുണ്യപാപാനുരൂപമായ ഗതിയെ പ്രാപിപ്പിക്കുന്നവൻ. സർവാത്മാവായ ഈശ്വരൻ എന്നർത്ഥം. വിശ്വനരന്മാരും ആയിട്ടുള്ളവൻ എന്നും അർത്ഥം പറയാം. വൈശ്വാനരൻ സർവാത്മാവാണല്ലോ. വിശ്വരായ നരന്മാരാലും പ്രത്യഗാത്മാവെന്നനിലയിൽ വിഭജിച്ചു നയിക്കപ്പെടുന്നവൻ എന്നുള്ള അർത്ഥവും വൈശ്വാനരശബ്ദത്തിനു ചേരും.

മേൽപറഞ്ഞപ്രകാരം വൈശ്വാനരദർശനമുള്ള ആ ബ്രാഹ്മണരോടു രാജാവു പറഞ്ഞു: — "നിങ്ങളെല്ലാം, വേറെയല്ലാത്ത (ഏകനായ) ഈ വൈശ്വാനരനായ ആത്മാവിനെ വേറെ എന്നപോലെ വിചാരിച്ചുകൊണ്ടു് അന്നത്തെ ഭക്ഷിക്കുന്നു. അതായത്ു കുരുടന്മാർ ആനയെക്കണ്ടതുപോലെ, പരിച്ഛിന്നനായ ആത്മാവെന്നുള്ള വിചാരത്തോടുകൂടി അന്നത്തെ ഭക്ഷിക്കുന്നു. എന്നാൽ ആരാണോ ദ്യുലോകമാകുന്ന മൂർദ്ധാവുമുതൽ പൃഥിവിയാകുന്ന പാദങ്ങൾവരെയുള്ള അവയവങ്ങളോടുകൂടിയവനും, "ഞാൻ" എന്നിങ്ങനെ പ്രത്യഗാത്മാവായി അറിയപ്പെടുന്നവനും സർവാത്മകനുമായ, വൈശ്വാനരനായ ആത്മാവിനെ ഉപാസിക്കുന്നത്ു, ആ വൈശ്വാനരവിത്ത്ു അന്നത്തെ ഭക്ഷിക്കുമ്പോൾ, ദ്യുലോകം മുതലായ എല്ലാ ലോകങ്ങളിലും, ചരാചരങ്ങളായ എല്ലാ ഭൂതങ്ങളിലും, പ്രാണികൾ ആത്മാവായി കല്പിച്ചു വ്യവഹരിക്കാറുള്ള എല്ലാ ശരീരേന്ദ്രിയമനോബുദ്ധികളിലും സർവാത്മാവായിട്ടു് അന്നത്തെ ഭക്ഷിക്കുന്നു അവൻ അജ്ഞനെപ്പോലെ ഭൂതപിണ്ഡത്തെ മാത്രം ആത്മാവെന്നഭിമാനിച്ചുകൊണ്ടല്ല അന്നത്തെ ഭക്ഷിക്കുന്നതെന്നർത്ഥം.

ഉപ:— തസ്യ ഹ വാ ഏതസ്യാ ffത്മനോ വൈ-ശ്വാനരസ്യ മൂർദ്ധൈവ സുതേജാ, ശ്ചക്ഷുർവിശ്വരൂപഃ, പ്രാണഃ പൃഥഗ്വർത്മാത്മാ, സന്ദേഹോ, ബഹുലോ, വസ്തിരേവ രയിഃ പൃഥിവ്യേവ പാദാ,വുര ഏവ വേദിർ, ല്ലോമാനി ബർഹിർ, ഹൃദയം ഗാർഹപത്യോ, മനോfന്വാഹാര്യ്യപചന, ആസ്യമാഹവനീയഃ.          2

തസ്യ ഏതസ്യ ആത്മനഃ = അങ്ങനെയുള്ള ഈ വൈശ്വാനരനാകുന്ന ആത്മാവിന്നു്.

| | |
|---|---|
| സുതേജാഃ | = സുതേജസ്സു് = ദ്യുലോകം |
| മൂദ്ധാ ഏവ ഹ വൈ | = മൂദ്ധാവാകുന്നു. |
| വിശ്വരൂപഃ | = വിശ്വരൂപൻ = ആദിത്യൻ |
| ചക്ഷുഃ | = ചക്ഷുസ്സാകുന്നു. |
| പൃഥഗ്വർത്മാത്മാ | = പൃഥഗ്വർത്മാത്മാവു് = വായു. |
| പ്രാണഃ | = പ്രാണനാകുന്നു. |
| ബഹുലഃ | = ബഹുലം = ആകാശം |
| സന്ദേഹഃ | = സന്ദേഹമാകുന്നു = ശരീരമാകുന്നു. |
| രയിഃ | = രയി = അന്നകാരണമായ അപ്പുകൾ |
| വസ്തിഃ ഏവ | = വസ്തിയാകുന്നു = മൂത്രാശയമാകുന്നു. |
| പൃഥിവീ | = പൃഥിവി |
| പാദൗ ഏവ | = പാദങ്ങളാകുന്നു |
| ഉരഃ ഏവ | = ഉരസ്സു = വൈശ്വാനരാത്മകനായ ഭോക്താവിന്റെ ഉരസ്സു് |
| വേദിഃ | = വേദിയാകുന്നു = സംസ്കരിക്കപ്പെട്ട തറയാകുന്നു. |

| | |
|---|---|
| ലോമാനി | =രോമങ്ങൾ |
| ബർഹിഃ | =ബർഹിസ്സാകുന്നു=ദർഭകളാകുന്നു. |
| ഹൃദയം | =ഹൃദയം |
| ഗാർഹപത്യഃ | =ഗാർഹപത്യനാകുന്നു. |
| മനഃ | =മനസ്സ് |
| അന്വാഹാര്യപചനഃ | =അന്വാഹാര്യപചനനാകുന്നു =ദക്ഷിണാഗ്നിയാകുന്നു. |
| ആസ്യം | =വായ് |
| ആഹവനീയഃ | =ആഹവനീയനാകുന്നു. |

ഭാഷ്യം:— വൈശ്വാനരോപാസകൻ സർവാത്മാവായിട്ട് അന്നത്തെ ഭക്ഷിക്കുന്നു എന്നുപറഞ്ഞതു് എങ്ങനെ എന്നു പറയുന്നു:— പ്രകൃതനായ ഈ വൈശ്വാനരനായ ആത്മാവിന്, ദ്യുലോകം മൂർദ്ധാവും ആദിത്യൻ ചക്ഷുസ്സും വായു പ്രാണനും ആകാശം ശരീരവും അപ്പുകൾ മൂത്രാശയവും പൃഥിവി പാദങ്ങളുമാകുന്നു. (ഇങ്ങനെ വീണ്ടും പറഞ്ഞതു് ഈ വിധത്തിൽ ഉപാസിക്കണമെന്നു വിധിക്കുന്നതിനാണെന്നും വിചാരിക്കാം. ഇനി, വൈശ്വാനരവിത്തിന്റെ ഭോജനത്തിൽ അഗ്നിഹോത്രത്തെ സമ്പാദിക്കണമെന്നുവച്ചു പറയുന്നു:—) വൈശ്വാനരനായ ഈ ഭോക്താവിന്റെ ഉരസ്സു വേദിയാകുന്നു. ഉരസ്സിനും വേദിക്കും ആകൃതി ഒരുപോലെയാണല്ലോ. വേദിയിൽ എന്നപോലെ ഉരസ്സിൽ വിരിക്കപ്പെട്ടിരിക്കുന്നതായിക്കാണപ്പെടുന്ന രോമങ്ങൾ ദർഭകളാകുന്നു. ഹൃദയം ഗാർഹപത്യനാകുന്നു. ഹൃദയത്തിൽനിന്നുണ്ടായതുപോലെ അടുത്തിരിക്കുന്നതുകൊണ്ടു് മനസ്സു ദക്ഷിണാഗ്നിയത്രേ ആഹവനീയനിൽ ആജ്യാദി എന്നപോലെ മുഖത്തിൽ അന്നം ഹോമിക്കപ്പെടുന്നതുകൊണ്ടു മുഖം ആഹവനീയനാകുന്നു. 2

അഞ്ചാമധ്യായത്തിൽ പതിനെട്ടാം ഖണ്ഡം കഴിഞ്ഞു.

---

അഞ്ചാമധ്യായത്തിൽ പത്തൊൻപതാം ഖണ്ഡം.

ഉപ:— തദ്യദ് ഭക്തം പ്രഥമമാഗച്ഛേത് തദ്ധോമീയം, സ യാം പ്രഥമാമാഹുതിം ജുഹുയാത് താം ജുഹുയാത് പ്രാണായ സ്വാഹേതി; പ്രാണസ്തൃപ്യതി. 1

തത് —അങ്ങനെയിരിക്കെ,
യത് ഭക്തം —ഏതു് അന്നമാണോ?
പ്രഥമം —ഒന്നാമതായി
ആഗച്ഛേത് —വരുന്നതു്,
തത് —അതു്
ഹോമീയം —ഹോമിക്കുവാനുള്ള സാധനമാകുന്നു.
സഃ —അവൻ —വൈശ്വാനരവിത്തു്
യാം പ്രഥമാം ആഹുതിം —ഏതു് ആദ്യത്തെ ആഹുതിയെയാണോ
ജുഹുയാത് —ഹോമിക്കുന്നതു്,
താം —അതിനെ
പ്രാണായ സ്വാഹാ ഇതി —"പ്രാണായ സ്വാഹാ" എന്നു്
ജുഹുയാത് —ഹോമിക്കണം;
പ്രാണഃ തൃപ്യതി —പ്രാണൻ തൃപ്തനാകും

ഭാഷ്യം:— മേൽപ്പറഞ്ഞ ന്യായത്താൽ വൈശ്വാനരവിത്തിന്റെ ഭോജനത്തിൽ അഗ്നിഹോത്രം സമ്പാദിക്കപ്പെട്ടിരിക്കുന്നതിനാൽ, ഭോജനകാലത്തിൽ വന്നുചേരുന്ന അന്നമേതോ അതു് ഹോമിക്കുവാനുള്ള സാധനമാകുന്നു. (ഇവിടെ വൈശ്വാനരവിത്തിന്റെ ഭോജനത്തെ അഗ്നിഹോത്രമെന്നു വിചാരിക്കണമെന്നു മാത്രമേ വിവക്ഷിച്ചിട്ടുള്ളു അതിനാൽ അഗ്നിഹോത്രാങ്ഗങ്ങളായ അഗ്ന്യുദ്ധരണാദികളും ഇതിൽ ഉണ്ടായിരിക്കുമെന്നു ശങ്കിക്കേണ്ട.) ആ

ഭോക്താവു്, ഹോമിക്കുന്ന ഒന്നാമത്തെ ആഹുതിയെ "പ്രാണായ സ്വാഹാ" എന്നുള്ള മന്ത്രംകൊണ്ടു് ഹോമിക്കണം. കർമ്മികൾ ആഹുതിക്കുപയോഗിക്കുന്നിടത്തോളം അന്നത്തെ മുഖത്തിൽ പ്രക്ഷേപിക്കണമെന്നർത്ഥം. അതുകൊണ്ടു് പ്രാണൻ തൃപ്തനാകും. 1

ഉപ:— പ്രാണേ തൃപ്യതി ചക്ഷുസ്തൃപ്യതി, ചക്ഷുഷി തൃപ്യത്യാദിത്യസ്തൃപ്യതി ആദിത്യേ തൃപ്യതി ദ്യൗസ്തൃപ്യതി, ദിവി തൃപ്യന്ത്യാം യത് കിഞ്ച ദ്യൗശ്ചാഽദിത്യശ്ചാധിതിഷ്ഠതസ്തത് തൃപ്യതി, തസ്യാനുതൃപ്തിം തൃപ്യതി പ്രജയാ, പശുഭി,രന്നാദ്യേന തേജസാ ബ്രഹ്മവർച്ചസേനേതി 2.

| | |
|---|---|
| പ്രാണേ തൃപ്യതി | =പ്രാണൻ തൃപ്തനാകുമ്പോൾ |
| ചക്ഷുഃ തൃപ്യതി | =ചക്ഷുസ്സു തൃപ്തിപ്പെടുന്നു. |
| ചക്ഷുഷി തൃപ്യതി | =ചക്ഷുസ്സു തൃപ്തിപ്പെടുമ്പോൾ |
| ആദിത്യഃ തൃപ്യതി | =ആദിത്യൻ തൃപ്തിപ്പെടുന്നു. |
| ആദിത്യേ തൃപ്യതി | =ആദിത്യൻ തൃപ്തിപ്പെടുമ്പോൾ |
| ദ്യൗഃ തൃപ്യതി | =ദ്യോവു തൃപ്തിപ്പെടുന്നു. |
| ദിവി തൃപ്യന്ത്യാം | =ദ്യോവു തൃപ്തിപ്പെടുമ്പോൾ, |
| ദ്യൗഃ ച ആദിത്യഃ ച | =ദ്യോവും ആദിത്യനും |
| യത്കിംച അധിതിഷ്ഠതഃ | =ഏതിനെയാണോ അധിഷ്ഠിതി ചെയ്യുന്നതു് |
| തത് | =അതു് |
| തൃപ്യതി | =തൃപ്തിപ്പെടുന്നു. |
| തസ്യ തൃപ്തിം അനു | =അതിൻെറ തൃപ്തിയെത്തുടൎന്നു്, |
| പ്രജയാ | =പ്രജയെക്കൊണ്ടും |
| പശുഭിഃ | =പശുക്കളെക്കൊണ്ടും |
| അന്നാദ്യേന | =അന്നം മുതലായതുകൊണ്ടും |

| | |
|---|---|
| തേജസാ | =തേജസ്സുകൊണ്ടും |
| ബ്രഹ്മവർച്ചസേന | =ബ്രഹ്മവർച്ചസംകൊണ്ടും |
| തൃപ്യതി | =താനും തൃപ്തനായിത്തീരുന്നു. |

ഭാഷ്യം:— പ്രാണൻ തൃപ്തനാകുമ്പോൾ ചക്ഷുസ്സും ആദിത്യനും ദ്യോവും മുറയ്ക്കു തൃപ്തിപ്പെടും. ദ്യോവും ആദിത്യനും എതിനെയാണോ അധിഷ്ഠിതിചെയ്യുന്നതു് അതും തൃപ്തിപ്പെടും. അതു് തൃപ്തിപ്പെടുമ്പോൾ, ഭുജിക്കുന്നവനും പ്രത്യക്ഷമായി തൃപ്തിപ്പെടും. എന്നുമാത്രമല്ല, പ്രജയെക്കൊണ്ടും പശുക്കളെക്കൊണ്ടും, അന്നം മുതലായതുകൊണ്ടും തേജസ്സുകൊണ്ടും ബ്രഹ്മവർച്ചസംകൊണ്ടും അവൻ തൃപ്തനായിത്തീരുകയും ചെയ്യും. തേജസ്സെന്നു പറയുന്നതു് ശരീരത്തിലുള്ള കാന്തി അല്ലെങ്കിൽ ഉജ്ജ്വലതമാകുന്നു. സദാചാരനിഷ്ഠയും സ്വാദ്ധ്യായവുംകൊണ്ടുണ്ടാകുന്ന തേജസ്സാണു് ബ്രഹ്മവർച്ചസം. 2.

അഞ്ചാമദ്ധ്യായത്തിൽ പത്തൊൻപതാംഖണ്ഡം കഴിഞ്ഞു.

---

## അഞ്ചാമദ്ധ്യായത്തിൽ ഇരുപതാം ഖണ്ഡം.

ഉപ·— അഥ യാം ദ്വിതീയാം ജുഹുയാത്താം ജുഹുയാദ് വ്യാനായസ്വാഹേതി; വ്യാനസ്തൃപ്യതി. 1

വ്യാനേ തൃപ്യതി ശ്രോത്രം തൃപ്യതി; ശ്രോത്രേ തൃപ്യതി ചന്ദ്രമാസ്തൃപ്യതി; ചന്ദ്രമസി തൃപ്യതി ദിശസ്തൃപ്യന്തി; ദിക്ഷു തൃപ്യന്തീഷു യത്കിംച ദിശശ്ച ചന്ദ്രമാശ്ചാധിതിഷ്ഠന്തി തത് തൃപ്യതി; തസ്യാനുതൃപ്തിം തൃപ്യതി പ്രജയാ പശുഭിരന്നാദ്യേന തേജസാ ബ്രഹ്മവർച്ചസേനേതി. 2

| | |
|---|---|
| അഥ | =പിന്നെ |
| യാം ദ്വിതീയാം ജൂഹുയാത് | =ഏതു രണ്ടാമത്തെ ആഹുതിയെയാണോ ഹോമിക്കുന്നതു്, |
| താം | =അതിനെ |
| വ്യാനായ സ്വാഹാ ഇതി | ="വ്യാനായ സ്വാഹാ" എന്നു്, |
| ജൂഹുയാത് | =ഹോമിക്കണം. |
| വ്യാനേ തൃപ്യതി | =വ്യാനൻ തൃപ്തനാകുമ്പോൾ |
| ശ്രോത്രം തൃപ്യതി | =ശ്രോത്രം തൃപ്തമാകുന്നു. |
| ശ്രോത്രേ തൃപ്യതി | =ശ്രോത്രം തൃപ്തമാകുമ്പോൾ |
| ചന്ദ്രമാഃ തൃപ്യതി | =ചന്ദ്രൻ തൃപ്തനാകുന്നു. |
| ചന്ദ്രമസി തൃപ്യതി | =ചന്ദ്രൻ തൃപ്തനാകുമ്പോൾ, |
| ദിശഃ തൃപ്യന്തി | =ദിക്കുകൾ തൃപ്തങ്ങളാകും. |
| ദിക്ഷു തൃപ്യന്തീഷു | =ദിക്കുകൾ തൃപ്തങ്ങളാകുമ്പോൾ, |
| ദിശഃ ച ചന്ദ്രമാഃ ച | =ദിക്കുകളും ചന്ദ്രമസ്സും |
| യത് കിം ച | =ഏതൊന്നിനെയാണോ |
| അധിതിഷ്ഠന്തി | =അധിഷ്ഠിതി ചെയ്യുന്നതു്, |
| തത് തൃപ്യതി | =അതു തൃപ്തമാകും. |
| തസ്യ തൃപ്തിം അനു | =അതിൻെറ തൃപ്തിയെത്തുടന്നു് |
| പ്രജയാ പശുഭിഃ | =പ്രജയെക്കൊണ്ടും പശുക്കളെക്കൊണ്ടും |
| അന്നാദ്യേന | =അന്നംമുതലായതുകൊണ്ടും. |
| തേജസാ | =തേജസ്സുകൊണ്ടും |
| ബ്രഹ്മവർച്ചസേന | =ബ്രഹ്മവർച്ചസംകൊണ്ടും |
| തൃപ്യതി | =താനും തൃപ്തനായിത്തീരുന്നു. |
| ഇതി | =എന്നു്. 2 |

അഞ്ചാമധ്യായത്തിൽ ഇരുപതാം ഖണ്ഡം കഴിഞ്ഞു.

അഞ്ചാമദ്ധ്യായത്തിൽ ഇരുപത്തൊന്നാം ഖണ്ഡം.

ഉപ: — അഥ യാം തൃതീയാം ജുഹുയാത് താം ജുഹുയാദപാനായസ്വാഹേതി; അപാനസ്തൃപ്യതി. 1

അപാനേ തൃപ്യതി വാക്തൃപ്യതി; വാചി തൃപ്യന്ത്യാമഗ്നിസ്തൃപ്യതി: അഗ്നൗ തൃപ്യതി പൃഥിവീ തൃപ്യതി; പൃഥിവ്യാം തൃപ്യന്ത്യാം യത് കിംച പൃഥിവീ ചാഗ്നി ശ്ചാധിതിഷ്ഠതസ്തത്തൃപ്യതി, തസ്യാനുതൃപ്തിം തൃപ്യതി പ്രജയാ പശുഭിരന്നാദ്യേന തേജസാ ബ്രഹ്മവർച്ചസേനേതി. 2

| | |
|---|---|
| അഥ | =പിന്നെ |
| യാം തൃതീയാം | =ഏതു മൂന്നാമത്തെ ആഹുതിയെയാണോ |
| ജുഹുയാത് | =ഹോമിക്കുന്നതു്, |
| താം | =ആ ആഹുതിയെ |
| അപാനായ സ്വാഹാ ഇതി | =“അപാനായ സ്വാഹാ എന്നു് |
| ജുഹുയാത് | =ഹോമിക്കണം. |
| അപാനഃ തൃപ്യതി | =അപാനൻ തൃപ്തനാകും. |
| അപാനേ തൃപ്യതി | =അപാനൻ തൃപ്തനാകുമ്പോൾ |
| വാക് തൃപ്യതി | =വാക്ക തൃപ്തമാകും. |
| വാചി തൃപ്യന്ത്യാം | =വാക്ക തൃപ്തമാകുമ്പോൾ |
| അഗ്നിഃ തൃപ്യതി | =അഗ്നി തൃപ്തനാകും. |
| അഗ്നൗ തൃപ്യതി | =അഗ്നി തൃപ്തനാകുമ്പോൾ |
| പൃഥിവീ തൃപ്യതി | =പൃഥിവി തൃപ്തയാകും |
| പൃഥിവ്യാം തൃപ്യന്ത്യാം | =പൃഥിവി തൃപ്തയാകുമ്പോൾ, |
| പൃഥിവീ ച അഗ്നിഃ ച | =പൃഥിവിയും അഗ്നിയും |
| യത്കിംച | =ഏതൊന്നിനെയാണോ |

അധിതിഷ്ഠതഃ —അധിഷ്ഠിതിചെയ്യുന്നതു്,
തത് തൃപ്യതി —അതു തൃപ്തമാകും.

"തസ്യാനു തൃപ്തിം" ഇത്യാദിയുടെ അർത്ഥം മുമ്പിലത്തെപ്പോലെതന്നെ.

അഞ്ചാമധ്യായത്തിൽ ഇരുപത്തൊന്നാം ഖണ്ഡം കഴിഞ്ഞു.

---

അഞ്ചാമധ്യായത്തിൽ ഇരുപത്തുരണ്ടാം ഖണ്ഡം.

ഉപ: — അഥ യാം ചതുർത്ഥീം ജുഹുയാത് താം ജുഹുയാത് സമാനായ സ്വാഹേതി; സമാനസ്തൃപ്യതി. 1

സമാനേ തൃപ്യതി മനസ്തൃപ്യതി; മനസി തൃപ്യതി പർജന്യസ്തൃപ്യതി; പർജന്യേ തൃപ്യതി വിദ്യുത്തൃപ്യതി; വിദ്യുതി തൃപ്യന്ത്യാം യത് കിംച വിദ്യുച്ച പർജന്യശ്ചാധിതിഷ്ഠതസ്തത്തൃപ്യതി; തസ്യാനുതൃപ്തിം തൃപ്യതി പ്രജയാ പശുഭിരന്നാദ്യേന തേജസാ ബ്രഹ്മവർച്ചസേനേതി. 2

അഥ —പിന്നെ
യാം ചതുർത്ഥീം ജുഹുയാത് } —ഏതു നാലാമത്തെ ആഹുതിയെയാണോ ഹോമിക്കുന്നതു്.
താം —അതിനെ
സമാനായ സ്വാഹാ ഇതി } —"സമാനായ സ്വാഹാ" എന്നു്
ജുഹുയാത് —ഹോമിക്കണം.
സമാനഃ തൃപ്യതി —സമാനൻ തൃപ്തനാകും
സമാനേ തൃപ്യതി —സമാനൻ തൃപ്തനാകുമ്പോൾ
മനഃ തൃപ്യതി —മനസ്സ് തൃപ്തമാകും.
മനസി തൃപ്യതി —മനസ്സ തൃപ്തമാകുമ്പോൾ
പർജന്യഃ തൃപ്യതി —പർജന്യൻ തൃപ്തനാകും.

| | |
|---|---|
| പർജന്യേ തൃപ്യതി | =പർജന്യൻ തൃപ്തനാകുമ്പോൾ |
| വിദ്യുത് തൃപ്യതി | =വിദ്യുത്തു തൃപ്തയാകും. |
| വിദ്യുതി തൃപ്യന്ത്യാം | =വിദ്യുത്തു തൃപ്തയാകുമ്പോൾ |
| വിദ്യുത് ച പർജന്യഃ ച | =വിദ്യുത്തും പർജന്യനും |
| യത് കിം ച | =ഏതൊന്നിനെയാണോ |
| അധിതിഷ്ഠതഃ | =അധിഷ്ഠിതിചെയ്യുന്നതു്, |
| തത് തൃപ്യതി | =അതു തൃപ്തമാകും. |

"തസ്യാനുതൃപ്തിം" ഇത്യാദിയുടെ വ്യാഖ്യാനം മുമ്പിലത്തെപ്പോലെതന്നെ.

അഞ്ചാമദ്ധ്യായത്തിൽ ഇരുപത്തിരണ്ടാം ഖണ്ഡം കഴിഞ്ഞു.

---

## അഞ്ചാമദ്ധ്യായത്തിൽ ഇരുപത്തുമൂന്നാം ഖണ്ഡം.

ഉപ:— അഥ യാം പഞ്ചമീം ജുഹുയാത് താം ജുഹുയാദുദാനായ സ്വാഹേതി, ഉദാനസ്തൃപ്യതി. 1

ഉദാനേ തൃപ്യതി ത്വക് തൃപ്യതി; ത്വചി തൃപ്യന്ത്യാം വായുസ്തൃപ്യതി; വായൗ തൃപ്യത്യാകാശസ്തൃപ്യതി; ആകാശേ തൃപ്യതി യത് കിം ച വായുശ്ചാ*ff*കാശശ്ചാധിതിഷ്ഠതസ്തത് തൃപ്യതി, തസ്യാനു തൃപ്തിം തൃപ്യതി പ്രജയാ പശുഭിരന്നാദ്യേന തേജസാ ബ്രഹ്മവർച്ചസേനേതി. 2.

| | |
|---|---|
| അഥ | =പിന്നെ |
| യാം പഞ്ചമീം ജുഹുയാത് | =ഏതു് അഞ്ചാമത്തെ ആഹുതിയെയാണോ ഹോമിക്കുന്നതു്. |
| താം | =അതിനെ |

ഉദാനായ സ്വാഹാ ഇതി —"ഉദാനായ സ്വാഹാ"എന്ന്
ജൂഹുയാത് —ഹോമിക്കണം.
ഉദാനഃ തൃപ്യതി —ഉദാനൻ തൃപ്തനാകും.
ഉദാനേ തൃപ്യതി —ഉദാനൻ തൃപ്തനാകുമ്പോൾ

ത്വക് തൃപ്യതി —ത്വക്ക തൃപ്തമാകും.
ത്വചി തൃപ്യന്ത്യാം —ത്വക്ക തൃപ്തമാകുമ്പോൾ
വായുഃ തൃപ്യതി —വായു തൃപ്തനാകും.
വായൗ തൃപ്യതി —വായു തൃപ്തനാകുമ്പോൾ
ആകാശഃ തൃപ്യതി —ആകാശം തൃപ്തമാകും.
ആകാശേ തൃപ്യതി —ആകാശം തൃപ്തമാകുമ്പോൾ,

വായുഃ ച ആകാശഃ ച —വായുവും ആകാശവും
യത് കിം ച അധിതിഷ്ഠതഃ—ഏതൊന്നിനെയാണോ അധിഷ്ഠിതി ചെയ്യുന്നത്.

തത് തൃപ്യതി —അതു തൃപ്തമാകും.

"തസ്യാനുതൃപ്തിം" ഇത്യാദിയുടെ വ്യാഖ്യാനം മുമ്പിലത്തേപ്പോലെതന്നെ.

അഞ്ചാമധ്യായത്തിൽ ഇരുപത്തുമൂന്നാം ഖണ്ഡം കഴിഞ്ഞു.

---

അഞ്ചാമധ്യായത്തിൽ ഇരുപത്തുനാലാം ഖണ്ഡം.

ഉപ:— സ യ ഇദമവിദ്വാനഗ്നിഹോത്രം ജൂഹോതി, യഥാऽങ്ഗാരാനപോഹ്യ ഭസ്മനി ജൂഹുയാത് താദൃക് തത് സ്യാത്.

യഃ —ആരാണോ
ഇദം —ഇതിനെ—ഈ വൈശ്വാനരദർശനത്തെ

| | |
|---|---|
| അവിദ്വാൻ | — അറിയാതെ |
| അഗ്നിഹോത്രം ജുഹോതി | — അഗ്നിഹോത്രത്തെ ഹോമിക്കുന്നതു്, |
| തത് | — അതു് — അവൻെറ ആ അഗ്നിഹോത്രം |
| യഥാ | — ഏതുപ്രകാരമാണോ |
| അംഗാരാൻ അപോഹ്യ | — കനലുകളെ നീക്കിയിട്ടു് |
| ഭസ്മനി ജുഹുയാത് | — ചാമ്പലിൽ ഹോമിക്കുന്നതു്, |
| താദൃക് സ്യാത് | — അതുപോലെ ആയിത്തീരും. |

ഭാഷ്യം:— ആരെങ്കിലും ഈ വൈശ്വാനരദർശനത്തെ അറിയാതെ പ്രസിദ്ധമായ അഗ്നിഹോത്രത്തെ ഹോമിക്കയാണെങ്കിൽ, അവൻെറ ആ അഗ്നിഹോത്രഹവനം, ആഹുതിയോഗ്യങ്ങളായ കനലുകളെ നീക്കിയിട്ടു് ആഹുതിസ്ഥാനമല്ലാത്ത ചാമ്പലിൽ ഹോമിക്കുന്നതുപോലെയായിത്തീരും. ഇങ്ങനെ വൈശ്വാനരദർശനമില്ലാത്തവൻെറ അഗ്നിഹോത്രഹവനത്തിനു വൈഫല്യം പറഞ്ഞതു വൈശ്വാനരവിത്തിൻെറ അഗ്നിഹോത്രത്തെ അപേക്ഷിച്ചാകുന്നു. പ്രസിദ്ധമായ അഗ്നിഹോത്രത്തെ നിന്ദിക്കുന്നതു വൈശ്വാനരവിത്തിൻെറ അഗ്നിഹോത്രത്തെ സ്തുതിക്കുവാനായിട്ടു മാത്രമാണു്.

ഉപ:— അഥ യ ഏതദേവം വിദ്വാനഗ്നിഹോത്രം ജുഹോതി, തസ്യ സർവേഷു ലോകേഷു സർവേഷു ഭൂതേഷു സർവേഷ്വാത്മസു ഹുതം ഭവതി.  2

| | |
|---|---|
| അഥ | — പിന്നെ |
| യഃ | — ആരാണോ |
| ഏതത് | — ഇതിനെ |
| ഏവം വിദ്വാൻ | — ഇപ്രകാരം അറിഞ്ഞു് |

| | |
|---|---|
| അഗ്നിഹോത്രം ജുഹോതി | =അഗ്നിഹോത്രത്തെ ഹോമിക്കുന്നതു്, |
| തസ്യ | =അവൻെറ അഗ്നിഹോത്രം |
| സർവേഷു ലോകേഷു | =എല്ലാ ലോകങ്ങളിലും |
| സർവേഷു ഭൂതേഷു | =എല്ലാ ഭൂതങ്ങളിലും |
| സർവേഷു ആത്മസു | =എല്ലാ ആത്മാക്കളിലും |
| ഹുതം ഭവതി | =ഹോമിക്കപ്പെട്ടതായിത്തീരുന്നു. |

ഭാഷ്യം:— പ്രാണാഗ്നിഹോത്രം വിശിഷ്ടമാണെന്നുള്ളതിലേക്കു വേറെ ഒരു ഹേതുകൂടി പറയുന്നു. ഈ വൈശ്വാനരദർശനത്തെ ഇപ്രകാരമറിഞ്ഞു് അഗ്നിഹോത്രത്തെ ഹോമിക്കുന്നവൻെറ അഗ്നിഹോത്രം, ദ്യുലോകംമുതലായ എല്ലാ ലോകങ്ങളിലും പരാചരങ്ങളായ എല്ലാ ഭൂതങ്ങളിലും ശരീരേന്ദ്രിയമനോബുദ്ധികളാകുന്ന എല്ലാ ആത്മാക്കളിലും ഹോമിക്കപ്പെട്ടതായിത്തീരുന്നു. ഇവിടെ പറഞ്ഞതു പ്രാണാഗ്നിഹോത്രത്തെയാണു്. "സർവേഷു ലോകേഷു" ഇത്യാദിയുടെ അൎത്ഥം, മുമ്പു വൈശ്വാനരന്റെ സർവാത്മത്വം പറഞ്ഞിടത്തു പറഞ്ഞിട്ടുള്ളതുതന്നെയാണു്. അവിടെ "അന്നം അത്തി" എന്നുള്ളതിനും ഇവിടെ "ഹുതം" എന്നതിനും അൎത്ഥം ഒന്നുപോലെയാണു്. അന്നഭക്ഷണത്തെയാണല്ലോ ഇവിടെ അഗ്നിഹോത്രമായി കല്പിച്ചിരിക്കുന്നതു്. 2

ഉപ:— തദ്യഥേഷീകാതൂലമഗ്നൌ പ്രോതം പ്രദൂയേതൈവം ഹാസ്യ സർവേ പാപ്മാനഃ പ്രദൂയന്തേ യ ഏതദേവം വിദ്വാനഗ്നിഹോത്രം ജുഹോതി. 3

| | |
|---|---|
| തത് | =അതിൽ (ഒരു ദൃഷ്ടാന്തം പറയുന്നു) |
| യഃ | =ആരാണോ |

ഏതത് —ഈ വൈശ്വാനരദർശനത്തെ
ഏവം വിദ്വാൻ —ഇപ്രകാരം അറിഞ്ഞു,
അഗ്നിഹോത്രം ജുഹോതി —അഗ്നിഹോത്രത്തെ ഹോമിക്കുന്നതു് —ഭോജനം ചെയ്യുന്നതു്
തസ്യ സർവേ പാപ്മാനഃ —അവൻെറ എല്ലാ പാപങ്ങളും
അഗ്നൗ പ്രോതം —അഗ്നിയിൽ പ്രക്ഷിപ്തമായ
ഇഷീകാതൂലം —ഇഷീക എന്നു പറയുന്ന തൃണവിശേഷത്തിൻെറ പഞ്ഞി
അഗ്നൗ പ്രോതം —അഗ്നിയിൽ പ്രക്ഷിപ്തമായാൽ
യഥാ പ്രദൂയേത —എങ്ങനെയാണോ ദഹിക്കുന്നതു്
ഏവം പ്രദൂയന്തേ —ഇപ്രകാരം ദഹിക്കുന്നു.

ഭാഷ്യം:— ആ വൈശ്വാനരദർശനത്തിൻെറ മാഹാത്മ്യത്തിൽ ഒരു ദൃഷ്ടാന്തംകൂടിപ്പറയാം. ഈ വൈശ്വാനരദർശനത്തെ മേൽപറഞ്ഞപ്രകാരം അറിഞ്ഞുകൊണ്ടു് അഗ്നിഹോത്രത്തെ ഹോമിക്കുന്നതു്, അതായതു അന്നത്തെ ഭക്ഷിക്കുന്നതു് ആരോ, അങ്ങനെയുള്ള സർവാന്നഭക്ഷകൻെറ, അനേകജന്മങ്ങളിൽ സമ്പാദിക്കപ്പെട്ടിട്ടുള്ളവയും, ഈ ജന്മത്തിൽത്തന്നെ ജ്ഞാനോത്പത്തിക്കു മുമ്പും ജ്ഞാനോത്പത്തിയോടുകൂടേയും ഉണ്ടായിട്ടുള്ളവയും ആയ ധർമ്മാധർമ്മരൂപങ്ങളായ എല്ലാ പാപങ്ങളും നിഃശേഷം ദഹിക്കും. ഇവിടെ എല്ലാ പാപങ്ങളും നിഃശേഷം ദഹിക്കുമെന്നു പറഞ്ഞതു വർത്തമാനശരീരത്തിനു കാരണമായ പാപത്തെ ഒഴിച്ചാണു്. ലാക്കിലേയ്ക്കു വിട്ട ശരംപോലെ

അതിൻെറ ഫലം ആരംഭിച്ചുപോയതുകൊണ്ടു് അതു ദഹി ക്കയില്ല. 3

ഉപ:— തസ്മാദുഹൈവംവിദ്യദ്യപി ചണ്ഡാലായോ ച്ഛിഷ്ടം പ്രയച്ഛേദാത്മനി ഹൈവാസ്യ തദ്വൈശ്വാനരേ ഹുതം സ്യാദിതി, തദേഷശ്ലോകഃ; 4

| | |
|---|---|
| തസ്മാത് | =അതിനാൽ |
| ഏവം വിത് | =ഇപ്രകാരം അറിയുന്നവൻ |
| ചണ്ഡാലായ | =ചണ്ഡാലനു് |
| യദ്യപി ഉച്ഛിഷ്ടം പ്രയച്ഛേത് | =ഉച്ഛിഷ്ടംകൊടുത്താലും |
| അസ്യ തത് | =ഇവൻെറ ആ ഉച്ഛിഷ്ടദാനം |
| വൈശ്വാനരേ ആത്മനിഏവ | =വൈശ്വാനരൻെറ ആത്മാവിൽത്തന്നെ |
| ഹുതം ഭവതി | =ഹോമിക്കപ്പെട്ടതായിത്തീരും |
| ഇതി | =എന്നു്. |
| തത് | =ആ വിഷയത്തിൽ |
| ഏഷഃ ശ്ലോകഃ | =താഴെ പറയുന്ന ശ്ലോകം ഉണ്ടു്. |

ഭാഷ്യം:— അതിനാൽ ഇപ്രകാരം വൈശ്വാനരനെ അറിയുന്നവൻ. ഉച്ഛിഷ്ടംകൊടുക്കുവാൻ പാടില്ലാത്ത ചണ്ഡാലനു് ഉച്ഛിഷ്ടം കൊടുത്താലും, അവൻെറ ആ ഉച്ഛി ഷ്ടദാനം ചണ്ഡാലൻെറ ദേഹത്തിൽ സ്ഥിതിചെയ്യുന്ന വൈശ്വാനരനാകുന്ന ആത്മാവിൽ ഹോമിക്കയായിത്തീ രുന്നു. അതിനാൽ അതു പുണ്യത്തിനു നിമിത്തമാണു്; എന്നു പറഞ്ഞു വിദ്യയെ സ്തുതിക്കുന്നു. ഇങ്ങനെ വിദ്യയെ സ്തുതിക്കുന്ന വിഷയത്തിൽ താഴെ പറയുന്ന ഒരു ശ്ലോക മുണ്ടു്. 4

ഉപ:— യഥേഹ ക്ഷുധിതാ ബാലാ മാതരം പര്യുപാ സതേ ഏവം സർവാണി ഭൂതാന്യഗ്നിഹോത്രമുപാസത ഇതി, അഗ്നിഹോത്രമുപാസത ഇതി. 5

| | |
|---|---|
| യഥാ | =ഏതുപ്രകാരമാണോ |
| ഇഹ | =ഈ ലോകത്തിൽ |
| ക്ഷുധിതാഃ | =ക്ഷുധിതന്മാരായ =വിശപ്പുള്ള |
| ബാലാഃ | =ബാലന്മാർ |
| മാതരം | =മാതാവിനെ |
| പര്യുപാസതേ | =പര്യുപാസിക്കുന്നതു= ചുററിക്കൂടുന്നതു് |
| ഏവം | =ഇപ്രകാരം |
| സർവാണി ഭൂതാനി | =എല്ലാ ഭൂതങ്ങളും |
| അഗ്നിഹോത്രം ഉപാസതേ | =അഗ്നിഹോത്രത്തെ ഉപാസിക്കുന്നു. |
| ഇതി | =എന്നു് |

ഭാഷ്യം:— ലോകത്തിൽ വിശപ്പുള്ള കുട്ടികൾ അമ്മ നമുക്കു് എപ്പോൾ അന്നം തരുമെന്നിങ്ങനെ വിചാരിച്ചു അമ്മയെ ചുററിക്കൂടുന്നതെങ്ങനെയോ അതുപോലെ എല്ലാ ഭൂതങ്ങളും അഗ്നിഹോത്രത്തെ—അതായതു വൈശ്വാനര വിത്തിൻെറ ഭോജനത്തെ ഉപാസിക്കുന്നു. ഇദ്ദേഹം എപ്പോൾ ഭോജനം ചെയ്യുമെന്നുവച്ചു കാത്തിരിക്കുന്നു എന്ന ത്ഥം. വിദ്വാൻെറ ഭോജനത്താൽ ലോകം മുഴുവൻ തൃപ്തമായിത്തീരുമെന്നു സാരം. "അഗ്നിഹോത്രമുപാസത ഇതി" എന്നു രണ്ടുതവണ പറഞ്ഞതു് അധ്യായം അവസാനിച്ചു എന്നു കാണിപ്പാനാണു്, 5

അഞ്ചാം അധ്യായത്തിൽ ഇരുപത്തുനാലാം ഖണ്ഡം കഴിഞ്ഞു.

അഞ്ചാമധ്യായവും കഴിഞ്ഞു.

ആറാമധ്യായം ഒന്നാം ഖണ്ഡം.

ഭാഷ്യം:— ഈ ജഗത്തെല്ലാം ബ്രഹ്മത്തിൽനിന്നു ജനിക്കുന്നതും ബ്രഹ്മത്തിൽത്തന്നെ ലയിക്കുന്നതും ബ്രഹ്മത്താൽ ജീവിക്കുന്നതുമാണെന്നു മൂന്നാമധ്യായത്തിൽ പറഞ്ഞിട്ടുണ്ടല്ലൊ. ബ്രഹ്മത്തിൽനിന്നു ജഗത്തുണ്ടാകുന്നതും അതിൽത്തന്നെ ലയിക്കുന്നതും അതുകൊണ്ടുതന്നേ ജീവിക്കുന്നതും എങ്ങനെയാണെന്നു പറയേണ്ടിയിരിക്കുന്നു. അടുത്തു മുമ്പു് ഒരു വിദ്വാൻ ഭോജനംചെയ്താൽ ജഗത്തെല്ലാം തൃപ്തമാകുമെന്നു പറഞ്ഞു. അതു് എല്ലാ ഭൂതങ്ങളിലും സ്ഥിതിചെയ്യുന്ന ആത്മാവു് ഒന്നാണെങ്കിലേ ഉപപന്നമാകയുള്ളു. ആത്മാവു വേറേവേറേയായിരിക്കുന്നപക്ഷം അതു് അനുപപന്നമാകും. അതിനാൽ ആത്മാവിന്റെ ഏകത്വം എങ്ങനെയാണെന്നും കാണിക്കണം. അതിനായിട്ടാണു് ഈ ആറാമധ്യായം "ശ്വേതകേതുർഹാ ഽഽരുണേയഃ" എന്നു തുടങ്ങുന്നതു്. അച്ഛന്റെയും മകന്റെയും കഥ ഇതിൽ പറയുന്നതു്, വിദ്യ ഏററവും ശ്രേഷ്ഠമായിട്ടുള്ളതാണെന്നു കാണിക്കുവാനായിട്ടു മാത്രമാണു്.

ഉപ:— ഓം ശ്വേതകേതുർഹാ ഽഽരുണേയ ആസ; തം ഹ പിതോവാച —ശ്വേതകേതോ, വസ ബ്രഹ്മചര്യം; ന വൈ സോമ്യാസ്മത്കുലീനോ ഽനനൂച്യ ബ്രഹ്മബന്ധുരിവ ഭവതീതി. 1

| | |
|---|---|
| ആരുണേയഃ | —അരുണന്റെ പൗത്രനായി |
| ശ്വേതകേതുഃ | —ശ്വേതകേതു എന്നൊരാൾ |
| ആസ ഹ | —ഉണ്ടായിരുന്നപോൽ. |
| തം | —അവനോടു |
| പിതാ ഉവാച ഹ | —പിതാവു പറഞ്ഞു:- |
| ശ്വേതകേതോ | —"അല്ലയോ ശ്വേതകേതോ, |

ബ്രഹ്മചര്യം വസ —നീ ബ്രഹ്മചര്യം പാക്കുക;
സോമ്യ —അല്ലയോ സൗമ്യ,
അസ്മത്കുലീന —നമ്മുടെ കുലത്തിലുള്ളവൻ
അനനൂച്യ —അധ്യയനം ചെയ്യാതെ
ബ്രഹ്മബന്ധുഃ ഇവ —ബ്രഹ്മബന്ധുവിനെപ്പോലെ
ന ഭവതി —ആയിത്തീരാൻ പാടില്ല.

ഭാഷ്യം:— അരുണന്റെ പൗത്രനായി ശ്വേതകേതു എന്നൊരാരാം ഉണ്ടായിരുന്നു. യോഗ്യനായ അവൻ വിദ്യയ്ക്കു പാത്രമാണെന്നു വിചാരിച്ചും അവന്റെ ഉപനയനകാലം അതിക്രമിക്കുന്നതു കണ്ടും, പിതാവായ ആരുണി അവനോടു പറഞ്ഞു:— ശ്വേതകേതോ, നീ നമ്മുടെ കുലത്തിനു അനുരൂപനായ ഒരു ഗുരുവിന്റെ അടുക്കൽപോയി ബ്രഹ്മചര്യം പാക്കുക. നമ്മുടെ കുലത്തിലുള്ളവൻ വേദം പഠിക്കാതെ ബ്രഹ്മബന്ധുവിനെപ്പോലെയായിത്തീരുന്നതു യുക്തമല്ല. ബ്രാഹ്മണരെ ബന്ധുക്കളെന്നു പറയുന്നതല്ലാതെ താൻതന്നെ ബ്രാഹ്മണനായിരിക്കാത്തവനെയാണു ബ്രഹ്മബന്ധു എന്നു പറയുന്നതു്. 1

**ഉപ:— സ ഹ ദ്വാദശവർഷ ഉപേത്യ, ചതുർവിംശതി വർഷഃ സർവാൻ വേദാനധീത്യ മഹാമനാ അനൂചാനമാനീസ്തബ്ധ ഏയായ തം ഹ പിതോവാച:— "ശ്വേതകേതോ, യന്നു സോമ്യേദം മഹാമനാ അനൂചാനമാനീ സ്തബ്ധോസി? ഉത തമാദേശമപ്രാക്ഷ്യോ, യേനാശ്രുതം ശ്രുതം ഭവത്യമതം മതമവിജ്ഞാതം വിജ്ഞാത"മിതി. 2**

സഃ —അവൻ—ശ്വേതകേതു.
ദ്വാദശവർഷഃ —പന്ത്രണ്ടു വയസ്സായപ്പോരം
ഉപേത്യ —ആചാര്യന്റെ അടുക്കൽ ചെന്നിട്ടു്

| | |
|---|---|
| ചതുർവിംശതിവർഷഃ | —ഇരുപത്തുനാലു വയസ്സായ പ്പോഠം, |
| സർവാൻ വേദാൻ അധീത്യ | —എല്ലാവേദങ്ങളും പഠിച്ച് |
| മഹാമനാഃ | —മഹത്തായ (ഗംഭീരമായ) മന സ്സോടുകൂടിയവനായും |
| അനൂചാനമാനീ | —താൻ സാങ്ഗമായ വേദം പഠിച്ചുകഴിഞ്ഞവനാണെന്നു ള്ള അഭിമാനത്തോടുകൂടിയവ നായും |
| സ്തബ്ധഃ | —സ്തബ്ധനായും —വണക്കമില്ലാ ത്തവനായും |
| ഏയായ | —വന്നു (ഗൃഹത്തിൽ) |
| തം | —അവനോട് |
| പിതാ ഉവാച ഹ | —പിതാവു പറഞ്ഞു:— |
| ശ്വേതകേതോ | —"അല്ലയോ ശ്വേതകേതോ, |
| സോമ്യ | —സൗമ്യ, |
| യത് നു | —എന്തുകൊണ്ടാണോ |
| ത്വം | —നീ |
| ഇദം | —ഇങ്ങനെ |
| മഹാമനാഃ | —മഹാമനസ്സായും |
| അനൂചാനമാനീ | —താൻ അനൂചാനനാണെന്നു വിചാരിക്കുന്നവനായും |
| സ്തബ്ധഃ | —സ്തബ്ധനായും —വണക്ക മില്ലാത്തവനായും |
| അസി | —ഇരിക്കുന്നതു്, |
| തത് | —അതുകൊണ്ടു്, |
| യേന | —ഏതു് ആദേശത്താൽ |
| അശ്രുതം | —ശ്രവിക്കപ്പെടാത്തതു് |

| | |
|---|---|
| ശ്രുതം | —ശ്രവിക്കപ്പെട്ടതായും, |
| അമതം | —ഊഹിക്കപ്പെടാത്തതു് |
| മതം | —ഊഹിക്കപ്പെട്ടതായും |
| അവിജ്ഞാതം | —നിശ്ചയിക്കപ്പെടാത്തതു്, |
| വിജ്ഞാതം | —നിശ്ചയിക്കപ്പെട്ടതായും |
| ഭവതി | —തീരുന്നുവോ, |
| തം ആദേശം | —ആ ആദേശത്തെ —ശാസ്ത്രാചാര്യോപദേശങ്ങളെക്കൊണ്ടു് അറിയപ്പെടേണ്ട വസ്തുവിനെ- |
| ഉത അപ്രാക്ഷ്യഃ | —നീ ചോദിച്ചുവോ?" |
| ഇതി | —എന്നു്. |

ഭാഷ്യം:— ഗുണവാനായിരുന്നിട്ടും താൻതന്നെ പുത്രനെ ഉപനയിക്കാത്തതുകൊണ്ടു്, പിതാവു സ്വഗൃഹംവിട്ടു ദേശാന്തരത്തിൽ പോയിരുന്നതായി ഊഹിക്കേണ്ടിയിരിക്കുന്നു. പിതാവു പറഞ്ഞതുകേട്ടു് ശ്വേതകേതു, പന്ത്രണ്ടു വയസ്സിൽ ആചാര്യന്റെ അടുക്കൽച്ചെന്നു്, നാലു വേദങ്ങളും അധ്യയനംചെയ്തു് അവയുടെ അർത്ഥവും മനസ്സിലാക്കി. ഇരുപത്തിനാലു വയസ്സായപ്പോഴം, താൻ എതിരില്ലാത്തവനാണെന്നു അന്യന്മാർ വിചാരിക്കുന്നതായി ധരിച്ചു് വലിയ ഭാവത്തോടും സാങ്ഗമായ വേദം മുഴുവൻ പഠിച്ചുകഴിഞ്ഞവനെന്നുള്ള അഭിമാനത്തോടുംകൂടി, വണക്കമില്ലാത്തവനായി തിരികെ സ്വഗൃഹത്തിലെത്തി. ഇപ്രകാരം തനിക്കു് അനുരൂപമല്ലാത്ത ശീലത്തോടുകൂടിയവനും വണക്കമില്ലാത്തവനും മാനിയുമായ പുത്രനെ കണ്ടിട്ടു് അവനെ നല്ലവഴിക്കു തിരിച്ചുവിടണമെന്നിച്ഛിച്ചുകൊണ്ടു് പിതാവു പറഞ്ഞു:— "ശ്വേതകേതോ, സൌമ്യ, നീ എന്താണിങ്ങനെ വലിയ ഭാവമുള്ളവനായും പഠിച്ചവനെ

ന്നുള്ള അഭിമാനമുള്ളവനായും വണക്കമില്ലാത്തവനായുമി രിക്കുന്നതു്? ഉപാധ്യായനിൽനിന്നു് നിനക്കു എന്തു മെച്ച മാണു് കിട്ടിയിട്ടുള്ളതു്? നീ ഉപാധ്യായനോടു് ആ ആദേ ശത്തെ—ഏതു് ആദേശം കേട്ടാലാണോ, കോക്കാത്തതു കേട്ടതായും വിചാരിക്കാത്തതു വിചാരിച്ചതായും നിശ്ച യിക്കാത്തതു നിശ്ചയിച്ചതായും തീരുന്നതു്, ആ ആദേശ ത്തെ ചോദിച്ചുവോ?" ആദേശം—ആദേശിക്കപ്പെടുന്നതു്— ശാസ്ത്രംകൊണ്ടും ആചാര്യോപദേശംകൊണ്ടും മാത്രം അറിയ പ്പെടുന്നതു്. അഥവാ, ഏതുകൊണ്ടാണോ പരമായ ബ്രഹ്മം ആദേശിക്കപ്പെടുന്നതു്, അതു്. എല്ലാ വേദങ്ങളും അധ്യ യനംചെയ്താലും മററു് അറിയാനുള്ളതെല്ലാം അറിഞ്ഞാലും ആത്മതത്വത്തെ അറിയാതിരിക്കുന്നിടത്തോളംകാലം അകൃതാൎത്ഥനായിത്തന്നെ ഇരിക്കുമെന്നു് ഈ കഥയിൽ നിന്നു മനസ്സിലാക്കാം.

ഉപ:— കഥം നു ഭഗവഃ സ ആദേശോ ഭവതീതി. 3

| | |
|---|---|
| ഭഗവഃ | —"അല്ലയോ ഭഗവാനേ, |
| സഃ ആദേശഃ | —ആ ആദേശം |
| കഥം നു ഭവതി | —ഏതുപ്രകാരത്തിലുള്ളതാണു്?" |
| ഇതി | —എന്നു ശ്വേതകേതു ചോദിച്ചു. |

ഭാഷ്യം:— ഈ അത്ഭുതമായിട്ടുള്ളതിനെ കേട്ടു്, ഒന്നി നെ അറിഞ്ഞാൽ മറെറാന്നു് അറിയപ്പെട്ടതായിത്തീരു മെന്നു പറയുന്നതു് എങ്ങനെയാണെന്നു വിചാരിച്ചുകൊണ്ടു ശ്വേതകേതു, "അല്ലയോ ഭഗവാനേ ആ ആദേശം എങ്ങനെ ഉള്ളതാണു്?" എന്നു ചോദിച്ചു. 3

ഉപ:— യഥാ സോമ്യൈകേന മൃത്പിണ്ഡേന സർവം മൃന്മയം വിജ്ഞാതം സ്യാദ്വാചാ ff രംഭണം വികാരോ നാമധേയം; മൃത്തികേത്യേവ സത്യം. 4

യഥാസോമ്യൈകേന ലോഹമണിനാ സർവംലോഹ മയം വിജ്ഞാതം സ്യാദ്വാചാ ff രംഭണം വികാരോ നാമ ധേയം; ലോഹമിത്യേവ സത്യം. 5

യഥാസോമ്യൈകേന നഖനികൃന്തനേന സർവം കാർഷ്ണായസം വിജ്ഞാതം സ്യാദ്വാചാ ff രംഭണം വികാ രോ നാമധേയം, ലോഹമിത്യേവ സത്യം.

യഥാ സോമ്യൈകേന നഖനികൃന്തനേന സർവം കാർഷ്ണായസം വിജ്ഞാതം സ്യാദ്വാചാ ff രംഭണം വികാ രോ നാമധേയം; കൃഷ്ണായസമിത്യേവ സത്യം. ഏവം സോമ്യ, സ ആദേശോ ഭവതീതി. 6

| | |
|---|---|
| സോമ്യ | =അല്ലയോ സൌമ്യ, |
| യഥാ | =ഏതുപ്രകാരമെന്നാൽ— |
| ഏകേന മൃത്പിണ്ഡേന | =ഒരു മൃത്പിണ്ഡംകൊണ്ടു് |
| സർവം മൃന്മയം | =മൃത്തിന്റെ വികാരമായിട്ടുള്ള തെല്ലാം |
| വിജ്ഞാതം സ്യാത് | =അറിയപ്പെട്ടതായിത്തീരുന്നു; |
| വികാരഃ | =വികാരമെന്നു പറയുന്നതു്, |
| വാചാ ആരംഭണം | =വാക്കിന്റെ കാര്യമായ=വാ ക്കിനെ ആശ്രയിച്ചുള്ള |
| നാമധേയം | =നാമധേയംമാത്രമായിരിക്കു ന്നു. |
| മൃത്തികാ ഇതി ഏവ | =മൃത്തിക എന്നുള്ളതുതന്നെയാ ണു് |
| സത്യം | =സത്യമായിട്ടുള്ളതു്. |
| ഹേ സോമ്യ | =അല്ലയോ സൌമ്യ, |
| യഥാ | =ഏതുപ്രകാരമെന്നാൽ, |
| ഏകേന ലോഹമണിനാ | =ഒരു സുവർണ്ണപിണ്ഡംകൊണ്ടു് |

| | |
|---|---|
| സർവം ലോഹമയം | —സുവർണ്ണമയമായിട്ടുള്ള തെല്ലാം |
| വിജ്ഞാതം സ്യാത് | —അറിയപ്പെട്ടതായിത്തീരും. |
| വികാരഃ | —വികാരമെന്നുള്ളത് |
| വാചാ ആരംഭണം | —വാക്കിനെ ആശ്രയിച്ചിരിക്കുന്ന |
| നാമധേയം | —നാമധേയമാകുന്നു. |
| ലോഹം ഇതി ഏവ | —സുവർണ്ണം എന്നുള്ളതുതന്നെയാണ് |
| സത്യം | —സത്യമായിട്ടുള്ളത്. |
| ഹേ സോമ്യ | —അല്ലയോ സൌമ്യ, |
| യഥാ | —എങ്ങനെയെന്നാൽ — |
| ഏകേന നഖനികൃന്തനേന | —ഒരു നഖംവാങ്ങികൊണ്ട് |
| സർവം കാർഷ്ണായസം | —കാരിരുമ്പുകൊണ്ടുള്ള തെല്ലാം |
| വിജ്ഞാതം സ്യാത് | —അറിയപ്പെട്ടതായിത്തീരുന്നു |
| വികാരഃ | —വികാരമെന്നുള്ളത് |
| വാചാ ആരംഭണം | —വാക്കിനെ ആശ്രയിച്ചുള്ള |
| നാമധേയഃ | —നാമധേയമാകുന്നു. |
| കൃഷ്ണായസം ഇതി ഏവ | —കാരിരുമ്പെന്നുള്ളതു തന്നെയാണ് |
| സത്യം | —സത്യമായിട്ടുള്ളത്. |
| സോമ്യ | —അല്ലയോ സൌമ്യ |
| സഃ ആദേശഃ | —ആ ആദേശം |
| ഏവം ഭവതി | —ഇങ്ങനെയാകുന്നു. |

ഭാഷ്യം:— ശ്വേതകേതുവിൻെറ ചോദ്യംകേട്ടു പിതാവു മറുപടി പറഞ്ഞു:— "ആ ആദേശം എങ്ങനെയാണെന്നു

പറയാം, കേട്ടുകൊള്ളുക:— ലോകത്തിൽ ജലപാത്രം, കുടം മുതലായതിനു കാരണഭൂതമായ മൃത്പിണ്ഡത്തെ ഒന്നിനെമാത്രം അറിഞ്ഞാൽ, അതിന്റെ വികാരങ്ങളായ മണ്ണുകൊണ്ടുള്ള സർവവും അറിയപ്പെട്ടതായിത്തീരുന്നു. കാരണമായ മൃത്പിണ്ഡത്തെ അറിയുമ്പോഠം കാര്യമായ മററുള്ളതു് അറിയപ്പെട്ടതായിത്തീരുന്നതെങ്ങനെയാണെന്നു ചോദിക്കയാണെങ്കിൽ പറയാം. കാരണവും കാര്യവും ഒന്നായതുകൊണ്ടാണു് അങ്ങനെ അറിയപ്പെടുന്നതു്. കാരണത്തിൽനിന്നു് അന്യമായിരുന്നു കാര്യമെങ്കിൽ ഒന്നിനെ അറിയുമ്പോഠം മറെറാന്നു അറിയപ്പെട്ടതായിത്തീരുകയില്ലെന്നു നീ വിചാരിക്കുന്നതു ശരിതന്നെയാകുമായിരുന്നു. എന്നാൽ കാരണം അങ്ങനെ കാര്യത്തിൽനിന്നു വേറേയല്ല. എന്നാൽ ലോകത്തിൽ, ഒന്നു കാരണമാണെന്നും മറെറാന്നു് അതിന്റെ വികാരമാണെന്നും പറയുന്നതെന്താണെന്നു ചോദിക്കയാണെങ്കിൽ പറയാം, കേട്ടുകൊള്ളുക;— വികാരമെന്നു പറയുന്നതു വാക്കിനെ ആശ്രയിച്ചുള്ള നാമധേയം മാത്രമാണു്. വികാരമെന്നു പറയുന്ന ഒരു വസ്തു ഇല്ലെന്നും, അതു ഒരു വെറുംപേരാണെന്നും സാരം. വികാരം മിഥ്യയാണെങ്കിൽ—പിന്നെ ഏതാണു സത്യമായിട്ടുള്ളതെന്നാണെങ്കിൽ മൃത്തികമാത്രമാണു സത്യമായിട്ടുള്ളതു്. അതുപോലെ ഒരു സുവർണ്ണപിണ്ഡത്തെ അറിഞ്ഞാൽ സുവർണ്ണത്തിന്റെ വികാരങ്ങളായ കടക മകുട കേയൂരാദികളെല്ലാം അറിയപ്പെട്ടവയായിത്തീരുന്നു. അവിടെയും വികാരങ്ങളെല്ലാം മിഥ്യയും പരമാർത്ഥമായിട്ടുള്ളതു സുവർണ്ണവുമാകുന്നു. അപ്രകാരംതന്നെ ഒരു കാരിരുമ്പുപിണ്ഡത്തെ(മൂലത്തിൽ "നഖം വാങ്ങി" എന്നു പറഞ്ഞതു കാരിരുമ്പുപിണ്ഡത്തിന്റെ ഉപലക്ഷണമാകുന്നു.) അറിഞ്ഞാൽ കാരിരുമ്പുകൊണ്ടുണ്ടാക്കപ്പെട്ട സർവവും അറിഞ്ഞതായിത്തീരുന്നു. അവിടെയും വികാരങ്ങളെല്ലാം മിഥ്യയും പരമാർത്ഥമായിട്ടുള്ളതു കാരി

രുമ്പുമാണു്. (ഇങ്ങനെ അനേകം ദൃഷ്ടാന്തങ്ങളെ പറയുന്നതു ദാർഷ്ടാന്തികത്തിലുള്ള അനേക ഭേദങ്ങൾക്കു് അനുഗമം സിദ്ധിക്കുന്നതിനും ദൃഢമായി ബോധപ്പെടുത്തുന്നതിനും വേണ്ടി ആണു്.) അല്ലയോ സൌമ്യ, ഇതുപോലെയാണു ഞാൻ പറഞ്ഞ ആദേശം".

ഉപ:— ന വൈ നൂനം ഭഗവന്തസ്ത ഏതദവേദിഷുഃ യദ്ധ്യേ തദവേദിഷ്യൻ കഥം മേ നാവക്ഷ്യന്നിതി, ഭഗവാം സ്ത്വേവമേതദ് ബ്രവീതചിതി; തഥാ സോമ്യേതി ഹോവാച. 7

ഭഗവന്തഃ തേ —"ഭഗവാന്മാരായ എന്റെ ഗുരുക്കൾ

ഏതത് —അങ്ങു പറഞ്ഞ ഈ വസ്തുവിനെ

ന അവേദിഷുഃ<br>വൈ നൂനം } —അറിഞ്ഞിട്ടില്ല തീർച്ചതന്നെ

ഹി —എന്തെന്നാൽ

ഏതത് —ഇതിനെ

യത് അവേദിഷ്യൻ —അറിഞ്ഞിട്ടുണ്ടായിരുന്നുഎങ്കിൽ

മേ —എനിക്കു്

കഥം ന അവക്ഷ്യൻ —പറഞ്ഞുതരാനിരുന്നതെങ്ങനെ?"

ഇതി —എന്നു്.

(കിം) തു —"എന്നാൽ

ഭഗവാൻ ഏവ —ഭഗവാൻതന്നെ

മേ —എനിക്കു്

തദ് —അതിനെ

ബ്രവീതു —പറഞ്ഞുതന്നാലും!"

ഇതി —എന്നു ശ്വേതകേതു പറഞ്ഞു.

ഹേ സോമ്യ —"അല്ലയോ സൌമ്യ,

തഥാ —അങ്ങനെയാകട്ടെ"

ഇതി ഉവാച ഹ —എന്നു പിതാവു പറഞ്ഞു.

ഭാഷ്യം:— പിതാവു മേൽപ്രകാരം പറഞ്ഞതുകേട്ടു പുത്രൻ പറഞ്ഞു:— പൂജ്യരായ എന്റെ ഗുരുക്കൾ അങ്ങു പറഞ്ഞ ഈ വസ്തുവിനെ തീർച്ചയായും അറിഞ്ഞിട്ടുണ്ടായിരിക്കയില്ല. എന്തെന്നാൽ അറിഞ്ഞിരുന്നുഎങ്കിൽ ഇതിനെ, ഭക്തനും ശുശ്രൂഷാശീലനും ഗുണവാനുമായ എനിക്കു് എങ്ങനെയാണു് പറഞ്ഞുതരാനിരുന്നതു്. അതുകൊണ്ടു് അദ്ദേഹം അറിഞ്ഞിട്ടില്ലെന്നുതന്നെ ഞാൻ വിചാരിക്കുന്നു." ഇങ്ങനെ, പറയാൻപാടില്ലാത്തതാണെങ്കിലും ഗുരുവിനെ താഴ്ത്തിപ്പറയുന്നതു വീണ്ടും ഗുരുകുലത്തിലേയ്ക്കയയ്ക്കുമെന്നുള്ള ഭയത്താൽ ആണു്. അയാൾ തുടന്നു പറഞ്ഞു:— "അതിനാൽ ഏതു വസ്തുവിനെ അറിഞ്ഞാൽ സർവജ്ഞത്വം സിദ്ധിക്കുമോ, ആ വസ്തുവിനെ ഭഗവാൻ തന്നെ എനിക്കു് ഉപദേശിച്ചുതന്നാലും." ഇതുകേട്ട പിതാവു് "സൌമ്യ, അങ്ങനെയാകട്ടെ" എന്നു പറഞ്ഞു. 7

ആറാമധ്യായത്തിൽ ഒന്നാം ഖണ്ഡം കഴിഞ്ഞു.

---

## ആറാമധ്യായത്തിൽ രണ്ടാം ഖണ്ഡം.

ഉപ:— സദേവ സോമ്യേദമഗ്ര ആസീദേകമേവാദ്വിതീയം; തദ്ധൈക ആഹുരസദേവേദമഗ്ര ആസീദേകമേവാദ്വിതീയം; തസ്മാദസതഃ സജ്ജായത. 1

| | |
|---|---|
| സോമ്യ | —അല്ലയോ സൌമ്യ, |
| ഇദം | —ഇതു് |
| അഗ്രേ | —മുമ്പു് |
| ഏകം ഏവ | —സജാതീയമായി വേറെ ഒന്നില്ലാത്തതും |
| അദ്വിതീയം | —വിജാതീയമായി വേറൊന്നില്ലാത്തതും ആയ |

| | |
|---|---|
| സത് ഏവ | —സത്തുമാത്രം |
| ആസീത് | —ആയിരുന്നു. |
| തത് | —ആ വിഷയത്തിൽ |
| ഏകേ ആഹുഃഹ | —ഒരുകൂട്ടർ പറയുന്നു:— |
| ഇദം | —"ഇതു് |
| അഗ്രേ | —മുമ്പു് |
| ഏകം ഏവ | —ഏകംമാത്രമായിട്ടുള്ളതും |
| അദ്വിതീയം | —അദ്വിതീയവുമായ |
| അസത് ഏവ | —അസത്തുതന്നെ |
| ആസീത് | —ആയിരുന്നു. |
| അസ്മാത് അസതഃ | —ആ അസത്തിൽനിന്നു് |
| സത് ജായത | —സത്തു് ഉണ്ടായി." |

ഭാഷ്യം:— ഈ ജഗത്തെന്നുള്ളനിലയിൽ നാമരൂപക്രിയകളോടുകൂടി വികൃതമായി കാണപ്പെടുന്ന വസ്തു, ജഗത്തിന്റെ ഉത്പത്തിക്കുമുമ്പു്, സർവവേദാന്തങ്ങളിൽനിന്നും അറിയപ്പെടുന്ന, സൂക്ഷ്മവും നിർവിശേഷവും സർവഗതവും ഏകവും നിരഞ്ജനവും നിരവയവവുമായ വിജ്ഞാനമാകുന്ന സത്തു് (ഉണ്ടെന്നുമാത്രമുള്ള വസ്തു) മാത്രം ആയിരുന്നു.

പൂർവപക്ഷം:— ഇപ്പോഴം ഇതു സത്തല്ലയോ? ആണെങ്കിൽ പിന്നെ എന്താണു്, മുമ്പു സത്തായിരുന്നു എന്നു വിശേഷിപ്പിക്കുന്നതു്?

സമാധാനം:— പറയാം. ഇപ്പോഴും ഈ ജഗത്തു സത്തുതന്നെ. എന്നാൽ ഇതു് നാമരൂപവിശേഷണങ്ങളോടുകൂടിയും, ഇതു് എന്നുള്ള ശബ്ദത്തിനും ബുദ്ധിക്കും വിഷയമായും ഇരിക്കകൊണ്ടു് ഇതെന്നും വ്യവഹരിക്കപ്പെടുന്നു. എന്നാൽ ഉത്പത്തിക്കുമുമ്പാകട്ടെ, സത്തു് എന്നുള്ള ശബ്ദ

ത്തിനും ജ്ഞാനത്തിനും മാത്രമേ വിഷയമായിരുന്നുള്ളൂ. അല്ലാതെ ഇതു് എന്നുള്ള ശബ്ദത്തിനും ജ്ഞാനത്തിനും വിഷയമായിരുന്നില്ല അതുകൊണ്ടു ഇതു് ഉത്പത്തിക്കു മുമ്പു സത്തുമാത്രമായിരുന്നു എന്നു് അവധാരണംചെയ്കയാണു്. ഉത്പത്തിക്കുമുമ്പുള്ള കാലത്തിൽ, ഇതു് എന്നുള്ള ശബ്ദത്തിനും ബുദ്ധിക്കും വിഷയമല്ലായിരുന്നു എന്നു മനസ്സിലാക്കുവാനാണു് ആ വിശേഷണം. സുഷുപ്തികാലത്തിൽ വസ്തു സത്താണെങ്കിലും ഇതെന്നുള്ള ശബ്ദത്തിനും ബുദ്ധിക്കും ഗോചരമല്ലാതിരിക്കുന്നതുപോലെ, ഉത്പത്തിക്കുമുമ്പു് ജഗത്തു് സത്താണെങ്കിലും നാമത്തോടുകൂടിയും രൂപത്തോടുകൂടിയും ഇതെന്നു ഗ്രഹിക്കപ്പെടുവാൻ സാധിക്കയില്ല എന്നാൽ സുഷുപ്തിയിൽ വസ്തു ഇല്ലെന്നു പറയുവാൻ സാധിക്കയില്ല; എന്തെന്നാൽ ഉണന്നെഴുന്നേററവൻ അതിനെ പരാമർശിക്കുന്നുണ്ടു്. അനുഭവിക്കപ്പെട്ടതും അനുഭവിച്ചവനുമില്ലാത്തപക്ഷം അങ്ങനെ പരാമർശിക്കുന്നതിനു വഴിയില്ലല്ലോ. സുഷുപ്തിയിൽ നാമരൂപങ്ങളോടുകൂടി, വേർപിരിഞ്ഞാണു വസ്തു കാണപ്പെടുന്നതെന്നു പറവാനും തരമില്ല എന്തെന്നാൽ അങ്ങനെ കാണപ്പെടുന്നപക്ഷം സുഷുപ്തിതന്നെ ഇല്ലെന്നു വരും. അതുകൊണ്ടു സുഷുപ്തിയിൽ വസ്തു സത്തുമാത്രമാണെന്നു നമുക്കറിയാം. അതുപോലെ ഉത്പത്തിക്കുമുമ്പും സർവവും സന്മാത്രമായിരുന്നു എന്നാണു് അഭിപ്രായം.

ഒരാറം രാവിലേ, ഘടംമുതലായതുണ്ടാക്കുവാനായി കുലാലൻ നിരത്തിയിട്ടിരിക്കുന്ന മൃത്പിണ്ഡം കണ്ടുംവച്ചു വേറൊരു ഗ്രാമത്തിൽ പോയിട്ടു വൈകുന്നേരം മടങ്ങിവന്നു്, ആ സ്ഥലത്തുതന്നെ, കുടം, ചട്ടി മുതലായി മണ്ണുകൊണ്ടുണ്ടാക്കിയ പലമാതിരി സാമാനങ്ങരം കണ്ടിട്ടു്, ഇതെല്ലാം രാവിലേ മണ്ണുമാത്രമായിരുന്നു എന്നു പറയാറു

ണ്ടല്ലോ. അതുപോലെയാണു് ഇവിടെയും ഇതു സത്തുമാത്ര മായിരുന്നു എന്നു പറയുന്നതു്. തന്നിൽനിന്നുണ്ടായ തായി വേറൊന്നില്ലാത്തതെന്നുള്ള അർത്ഥത്തിലാണു് ഏക മെന്നുള്ള വിശേഷണം ചേർത്തിരിക്കുന്നതു്. മൃത്തിനു്, അതിനുപുറമേ അതിനെ ഘടംമുതലായവയുടെ ആകൃതി യിൽ പരിണമിപ്പിക്കുന്ന കുലാലൻ മുതലായ വേറേ നിമിത്തകാരണമുള്ളതായി കണ്ടിട്ടുള്ളതുകൊണ്ടു്, സത്തി നും അതിനുപുറമേ, അതിൻെറ സഹകാരികാരണമായി രണ്ടാമതൊരു വസ്തു ഉണ്ടെന്നു വിചാരിച്ചുപോകാവുന്നതാ കയാൽ അതിനെ പ്രതിഷേധിക്കുന്നതിനാണു് അദ്വിതീ യം എന്ന വിശേഷണം. ദ്വിതീയമായി (രണ്ടാമതായി) വേറൊരു വസ്തുവില്ലാത്തതെന്നാണു് അതിൻെറ അർത്ഥം.

പൂർവ്വപക്ഷം:— വൈശേഷികപക്ഷത്തിലും ദ്രവ്യം സത്തു്, ഗുണംസത്തു്, കർമ്മംസത്തു് എന്നും മററും വ്യവ ഹാരം കാണുന്നതുകൊണ്ടു്, ദ്രവ്യഗുണാദികളിൽ സത്തെ ന്നുള്ള ബുദ്ധി അനുവർത്തിക്കുന്നതിനാൽ, സർവത്തിനും സത്തിനോടു സാമാനാധികരണ്യം ഉപപന്നമാകുന്നുണ്ട ല്ലോ.

സമാധാനം:— സത്യംതന്നെ. വൈശേഷികന്മാ രുടെ മതത്തിൽ ഇപ്പോഠം സർവത്തിനും സത്സാമാനാ ധികരണ്യമുണ്ടു്. എന്നാൽ ഉത്പത്തിക്കുമുൻപു് ഈ കാര്യം സത്തുതന്നെ ആയിരുന്നു എന്നു് അവർ അംഗീക രിക്കുന്നില്ല. എന്തെന്നാൽ ഉത്പത്തിക്കു മുൻപു കാര്യം അസത്താണെന്നാണു് അവർ അങ്ഗീകരിക്കുന്നതു്. ഉത് പത്തിക്കു മുമ്പു ഏകവും അദ്വിതീയവുമായ സത്തുമാത്ര മായിരുന്നു എന്നും അവർ സമ്മതിക്കുന്നില്ല. അതിനാൽ, മൃത്തുമുതലായ ദൃഷ്ടാന്തങ്ങളിൽനിന്നു് ഇവിടെ പറയുന്ന

കാരണമായ സത്തു്, വൈശേഷികന്മാർ കല്പിക്കുന്ന സത്തിൽനിന്നു് അന്യമായിട്ടുള്ളതാണു്.

ഇങ്ങനെ ഉൽപത്തിക്കു മുമ്പുള്ള ഈ വസ്തുവിനെ നിരൂപണംചെയ്തുകൊണ്ടു് വൈനാശികന്മാർ, ഉത്പത്തിക്കു മുമ്പു് ഈ ജഗത്തു് ഏകവും അദ്വിതീയവുമായ അസത്തുമാത്രമായിരുന്നു എന്നും ആ അസത്തിൽനിന്നാണു സത്തുണ്ടായതു് എന്നും പറയുന്നു. അവർ അസത്തെന്നു പറയുന്നതു സത്തിൻെറ അഭാവം മാത്രമെന്നുള്ള അർത്ഥത്തിലാണു്. ഉത്പത്തിക്കുമുമ്പുള്ള തത്ത്വം സത്തിൻെറ അഭാവം മാത്രമാണെന്നാണല്ലോ ബൗദ്ധന്മാർ കല്പിക്കുന്നതു്. അല്ലാതെ, സത്തെന്നു ഗ്രഹിക്കപ്പെടുന്നതായും, അതിനു വിപരീതമായി അസത്തെന്നു ഗ്രഹിക്കപ്പെടുന്നതായും, സത്തെന്നും അസത്തെന്നും രണ്ടു തത്ത്വങ്ങളുണ്ടെന്നു് അങ്ഗീകരിക്കുന്ന നൈയായികന്മാരെപ്പോലേ സത്തിനെതിരായി അസത്തെന്നു് വേറൊരുവസ്തുവിനെ ബൗദ്ധന്മാർ അങ്ഗീകരിക്കുന്നില്ലല്ലോ.

പൂർവപക്ഷം:— ഉത്പത്തിക്കുമുമ്പു് ജഗത്തു് സദഭാവമാത്രമായിരുന്നു എന്നാണു വൈനാശികന്മാരുടെ അഭിപ്രായമെങ്കിൽ, ഉത്പത്തിക്കുമുമ്പു് ഈ അസത്തു് ഉണ്ടായിരുന്നു എന്നും, ഏകവും അദ്വിതീയവുമായിരുന്നു എന്നും കാലസംബന്ധവും സംഖ്യാസംബന്ധവും അദ്വിതീയത്വവും അവർ പറയുന്നതെങ്ങനെ?

സമാധാനം:— അതു സത്യംതന്നെ; സത്തിൻെറ അഭാവം മാത്രമാണു് അസത്തെന്നു് അങ്ഗീകരിക്കുന്ന അവരുടെ പക്ഷത്തിൽ ആ അസത്തിനു കാലസംബന്ധവും സങ്ഖ്യാസംബന്ധവും അദ്വിതീയത്വവും അങ്ഗീകരിക്കുന്നതു യുക്തമല്ല; എന്നുമാത്രമല്ല, സർവത്തിൻെറയും അസത്ത്വത്തെ അംഗീകരിക്കുന്നതും യുക്തമല്ല. എന്തെ

ന്നാൽ, അങ്ങനെയായാൽ അങ്ഗീകരിക്കുന്നവനേയും അങ്ഗീകരിക്കുന്നില്ലെന്നുവരും.

പൂർവപക്ഷം:— ഇപ്പോഠം, അങ്ഗീകരിക്കുന്നവനെ അങ്ഗീകരിക്കുന്നുണ്ട്, ഉത്പത്തിക്കുമുമ്പു അങ്ഗീകരിക്കുന്നില്ല.

സിദ്ധാന്തി:— അങ്ങനെ പറയുവാൻ പാടില്ല ഉത്പത്തിക്കുമുമ്പു സത്തുണ്ടായിരുന്നില്ലെന്നുള്ളതിലേക്കു പ്രമാണമൊന്നുമില്ല. അതിനാൽ ഉത്പത്തിക്കുമുമ്പ് അസത്തുമാത്രമായിരുന്നു എന്നു കല്പിക്കുവാൻ ന്യായമില്ല.

പൂർവപക്ഷം:— വസ്തുവിൻെറ ആകൃതിയാണ് ശബ്ദത്തിൻെറ അത്ഥമെന്നുള്ള പക്ഷത്തിൽ "അസദേകമേവാദ്വിതീയം" എന്നുള്ള പദങ്ങളുടെയും വാക്യത്തിൻെറയും അത്ഥം അനുപപന്നമായിത്തീരും. എന്തെന്നാൽ ഏകമെന്നും അദ്വിതീയമെന്നുമുള്ള പദങ്ങഠംക്കു ആകൃതിവാചകത്വം സംഭവിക്കയില്ല. വാക്യാത്ഥം അനുപപന്നമാകുമ്പോഠം വാക്യം അപ്രമാണമെന്നും വരും.

സമാധാനം:— ഈ ദോഷം പറവാനില്ല. ഈ വാക്യത്തിൻെറ താത്പര്യം, ഉത്പത്തിക്കുമുമ്പുള്ള തത്ത്വം സത്തെന്നു ഗ്രഹിക്കാതിരിക്കണമെന്നാണ് "സത്" എന്നുള്ള ശബ്ദം സത്തായ ആകൃതിയോടുകൂടിയതിനെ പറയുന്നതാണ്. "ഏകമേവ, അദ്വിതീയം'' എന്നുള്ള ശബ്ദങ്ങഠം "സത്" എന്ന ശബ്ദത്തിനു സമാനാധികരണങ്ങളാണ്. "ഇദം, ആസീത്" എന്നുള്ള ശബ്ദങ്ങളും അതുപോലെതന്നെ സച്ഛബ്ദത്തോടു സമാനാധികരണങ്ങഠംതന്നെ. അങ്ങനെ ഇരിക്കെ, സദ്വാക്യത്തിൽ പ്രയോഗിക്കപ്പെട്ടിരിക്കുന്ന നഞ്ഞ് (''ന" എന്ന നിഷേധാത്ഥകമായ ശബ്ദം) സദ്വാക്യത്തെത്തന്നെ അവലംബിച്ച്, "സദേകമേവേ" ത്യാദി

സദ്വാക്യാർത്ഥത്തെ വിഷയീകരിച്ചുള്ള ബുദ്ധിയെ, ആ സദ്വാക്യാത്ഥത്തിൽനിന്നു്, അശ്വത്തെ ആശ്രയിച്ചിരിക്കുന്ന അശ്വാരൂഢൻ അശ്വത്തെ അതിനു് അഭിമുഖമായ വിഷയത്തിൽനിന്നു നിവത്തിപ്പിക്കുന്നതുപോലെ, നിവത്തിപ്പിക്കയത്രേ ചെയ്യുന്നതു്. അല്ലാതെ സത്തിൻെറ അഭാവത്തെത്തന്നെ അഭിധാനം ചെയ്യുകയല്ല. അതുകൊണ്ടു് പുരുഷൻെറ വിപരീതഗ്രഹണത്തിൻെറ നിവൃത്തിക്കുവേണ്ടിയാണു് "അസദേവേദ''മിത്യാദി വാക്യം പ്രയോഗിക്കപ്പെട്ടിരിക്കുന്നതു്. എന്തെന്നാൽ വിപരീതഗ്രഹണത്തെ കാണിച്ചതിൻെറ ശേഷമല്ലേ അതിൽനിന്നു നിവത്തിപ്പിക്കുവാൻ സാധിക്കയുള്ളൂ. ഇങ്ങനെ, അത്ഥമുള്ളതായതുകൊണ്ടു് ''അസദേവേ''ത്യാദിവാക്യത്തിനു് ശ്രൗതത്വവും പ്രാമാണ്യവും സിദ്ധിക്കുന്നു. അതിനാൽ നിങ്ങൾ പറഞ്ഞ ദോഷമില്ല. ("അജായത'' എന്നു വേണ്ടിടത്തു് 'ജായത' എന്നു് അഡാഗമംകൂടാതെയുള്ള പ്രയോഗം ഛാന്ദസമാണു്.)

ഉപ: കുതസ്തു ഖലു സോമ്യൈവം സ്യാദിതി ഹോവാച; കഥമസതഃ സജ്ജായേതേതി, സത്ത്വേവ സോമ്യേദമഗ്ര ആസീദേകമേവാദ്വിതീയം. 2

| | |
|---|---|
| സോമ്യ | —"അല്ലയോ സൌമ്യ, |
| കുതഃ തു ഖലു | —എന്നാൽ ഏതുപ്രമാണത്തിൽ നിന്നാണു് |
| ഏവം സ്യാത് | —ഇപ്രകാരം സംഭവിക്കുന്നതു്?'' |
| ഇതി ഉവാച ഹ | —എന്നു് ആചാര്യൻ പറഞ്ഞു. |
| അസതഃ | —"അസത്തിൽനിന്നു് |
| സത് കഥം ജായേത | —സത്തു് എങ്ങനെ ഉണ്ടാകും?" |
| ഇതി | —എന്നും പറഞ്ഞു. |
| (കിം) തു | —"പിന്നെയോ, |

| | |
|---|---|
| സോമ്യ | —അല്ലയോ സൌമ്യ, |
| ഇദം | —ഈ ജഗത്ത് |
| അഗ്രേ | —മുമ്പ് |
| ഏകം ഏവ | —ഏകംതന്നെയായുള്ളതും |
| അദ്വിതീയം | —അദ്വിതീയവും ആയ |
| സത് ഏവ | —സത്തുമാത്രം |
| ആസീത് | —ആയിരുന്നു." |

ഭാഷ്യം:— മുമ്പുപറഞ്ഞപ്രകാരം വിപരീതഗ്രഹണരൂപമായ മഹാവൈനാശികപക്ഷത്തെ കാണിച്ചതിൻെറശേഷം അതിനെ പ്രതിഷേധിക്കുന്നു:— അല്ലയോ സൌമ്യ, ഇങ്ങനെ, അസത്തിൽനിന്നു സത്തുണ്ടാകുമെന്നു ഏതു പ്രമാണംകൊണ്ടു സിദ്ധിക്കും? ഒരു പ്രമാണംകൊണ്ടും സിദ്ധിക്കയില്ല. ബീജത്തിൻെറ നാശത്തിൽ അങ്കുരമുണ്ടാകുന്നതായി കണ്ടിട്ടുണ്ടെന്നും ആ അങ്കുരോത്പത്തി അഭാവത്തിൽനിന്നുതന്നെയാണെന്നും വാദിക്കയാണെങ്കിൽ അതു് അവരുടെ അഭ്യുപഗമത്തിനു വിരുദ്ധമാണു്. എങ്ങനെ എന്നാൽ ബീജാകാരസംസ്ഥാനത്തോടുകൂടിയ ബീജാവയവങ്ങൾ അംകുരത്തിലും അനുവർത്തിക്കതന്നെ ചെയ്യുന്നു. അതിനാൽ അംകുരമുണ്ടാകുമ്പോൾ അവ നശിക്കുന്നില്ല. ബീജാകാരസംസ്ഥാനമാകട്ടെ, ബീജാവയവങ്ങൾക്കു പുറമേ ഒരു പരമാർത്ഥവസ്തുവാണെന്നു വൈനാശികന്മാർ അംഗീകരിക്കുന്നുമില്ല. അതിനാൽ അംകുരമുണ്ടാകുമ്പോൾ അതിനു നാശം വരുന്നു എന്നു പറയാൻ തരമില്ല. ബീജാവയവങ്ങൾക്കു പുറമേ പരമാർത്ഥവസ്തുവായി ബീജാകാരസംസ്ഥാനമുണ്ടെന്നു പറകയാണെങ്കിൽ അവരുടെ അഭ്യുപഗമത്തിനു വിരോധം വരികയും ചെയ്യും.

ഇനി, സംവൃതി(വസ്തുതത്വത്തെ സംവരണംചെയ്യുന്ന ലൗകികബുദ്ധി)യാൽ അങ്ഗീകരിക്കപ്പെടുന്ന ബീജ

സംസ്ഥാനരൂപത്തിനു് അങ്കുരജന്മത്തിൽ നാശമുണ്ടാകുന്നുണ്ടെന്നു പറകയാണെങ്കിൽ, ചോദിക്കട്ടെ; ഈ സംവൃതി എന്നു പറയുന്നതെന്താണു്? ഭാവമോ അഭാവമോ? അഭാവമാണെങ്കിൽ, അഭാവത്തിൽനിന്നു ഭാവമുണ്ടാകുന്നു എന്നതിലേക്കു ദൃഷ്ടാന്തമില്ല. സംവൃതി പരമാർത്ഥവസ്തുവല്ലാത്തതുകൊണ്ടു് അതു് ബീജത്തിന്റെ സത്തയെ സാധിക്കയുമില്ല. സംവൃതി ഭാവരൂപമാണെന്നു പറകയാണെങ്കിലും അഭാവത്തിൽനിന്നല്ല അങ്കുരോത്പത്തി, ബീജാവയവങ്ങളാണു് അങ്കുരാകാരത്തിൽ പരിണമിക്കുന്നതെന്നു് സംവൃതികൊണ്ടു സിദ്ധിക്കുന്നതിനാൽ അഭാവത്തിൽനിന്നു ഭാവമുണ്ടാകുന്നു എന്നതിലേക്കു ദൃഷ്ടാന്തം സിദ്ധിക്കുന്നില്ല.

അവയവങ്ങൾക്കു നാശമുണ്ടാകുന്നുണ്ടെന്നു പറകയാണെങ്കിൽ അതും ശരിയായിരിക്കയില്ല. അസത്തായ അവയവിക്കു നാശമുണ്ടാവാൻ തരമില്ലാത്തതുപോലെതന്നെ അതിന്റെ അവയവങ്ങൾക്കും അതുണ്ടാവാൻ തരമില്ല. വൈനാശികന്മാർക്കു ബീജസംസ്ഥാനരൂപമായ അവയവി ഇല്ലാത്തതുപോലെതന്നെ അവയവങ്ങളുമില്ല അതിനാൽ അവയവങ്ങൾക്കും ഉപമർദ്ദമുണ്ടാവാൻ ന്യായമില്ല. ബീജാവയവങ്ങൾക്കു സൂക്ഷ്മാവയവങ്ങളും അവക്കു സൂക്ഷ്മതരാവയവങ്ങളും ഇങ്ങനെ അവസാനിക്കാതെ അവയവ പരമ്പരയുണ്ടു്. അതിലെങ്ങും ഉപമർദ്ദത്തിനു് ഉപപത്തിയുമില്ല. ഈ അവയവപരമ്പരക്കു വിശ്രമസ്ഥാനം കല്പിച്ചുകളയാമെന്നുവച്ചാൽ, അതു ശൂന്യമാണെങ്കിൽ, അതിനുപമർദ്ദം വരുന്നു എന്നു പറയുന്നപക്ഷം സത്കാരണവാദം വന്നുകൂടും. അശൂന്യമാണെന്നുപറയുന്നപക്ഷവും കാര്യമാണെങ്കിൽ അതു സാവയവമായതുകൊണ്ടു മുൻപറഞ്ഞ ദോഷം അതേ സ്ഥിതിയിൽത്തന്നേ ഇരിക്കും. അകാര്യമാണെങ്കിൽ ഭാവമായാൽ ഉപമർദ്ദമുണ്ടാകുവാൻ തരമില്ല. അഭാവമാണെങ്കിൽ ഉപമർദ്ദമുണ്ടാകുന്നപക്ഷം സത്കാരണവാദംതന്നെ വന്നുകൂടും.

എന്നാൽ സദ്വാദികൾക്കു്, സദ്ബുദ്ധി അനുവർത്തി ക്കുന്നതിനാൽ സത്തും നിവർത്തിക്കുന്നില്ലാത്തതുകൊണ്ടു സത്തിൽനിന്നുതന്നെ സത്തിൻെറ ഉത്പത്തി സിദ്ധിക്കും. അസദ്വാദികൾക്കാകട്ടെ, അസത്തിൽനിന്നു സത്തുണ്ടാകു ന്നതിനു ദൃഷ്ടാന്തമില്ല. മൃത്തുള്ളപ്പോൾ ഘടമുണ്ടായിരിക്ക യും മൃത്തില്ലാത്തപ്പോൾ ഇല്ലാതിരിക്കയും ചെയ്യുന്നതുകൊ ണ്ടു്, സദ്വാദികൾക്കു് മൃത്പിണ്ഡത്തിൽനിന്നുള്ള ഘടോത്പത്തി ദൃഷ്ടാന്തമായിപ്പറയാം.

അഭാവത്തിൽനിന്നുതന്നെയായിരുന്നു ഘടമുണ്ടാകുന്ന തെങ്കിൽ ഘടം വേണമെന്നുള്ളവൻ മൃത്പിണ്ഡത്തെ ഉപാദാനം ചെയ്കയില്ലായിരുന്നു. ഘടാദിയിൽ അഭാവ മെന്നുള്ള ശബ്ദവും ബുദ്ധിയും അനുവർത്തിക്കയും ചെയ്യുമാ യിരുന്നു, അങ്ങനെ കാണുന്നില്ല; അതിനാൽ അസത്തിൽ നിന്നു സത്തുണ്ടാകുന്നില്ല. പിന്നെ, മൃദ്ബുദ്ധി ഘടബുദ്ധി ക്കു നിമിത്തമായതുകൊണ്ടു് മൃദ്ബുദ്ധി ഘടബുദ്ധിക്കു കാരണമെന്നു പറയുന്നതല്ലാതെ, പരമാർത്ഥത്തിൽ മൃത്തോ ഘടമോ ഇല്ലെന്നു് അവർ വാദിക്കാറുണ്ടെങ്കിലും വാസ്തവ ത്തിലുള്ള മൃദ്ബുദ്ധിതന്നെയാണു് വാസ്തവത്തിലുള്ള ഘട ബുദ്ധിക്കു കാരണമെന്നുള്ളതുകൊണ്ടു്, അസത്തിൽനിന്നു സത്തുണ്ടാകുന്നില്ല. മൃദ്ബുദ്ധിക്കും ഘടബുദ്ധിക്കും നിമിത്ത നൈമിത്തികങ്ങളെന്ന നിലയിൽ ആനന്തര്യം മാത്രമല്ലാ തെ കാര്യകാരണഭാവമില്ലെന്നാണു വാദമെങ്കിൽ, ഇല്ലാത്ത ബുദ്ധികൾക്കു് ആനന്തര്യംകൊണ്ടു നിമിത്തനൈമിത്തിക ഭാവമുണ്ടെന്നുള്ളതു്, പുറമേ ദൃഷ്ടാന്തമില്ലാത്തതിനാൽ സം ഭാവ്യമല്ല. അതിനാൽ ആണു്, അസത്തിൽനിന്നു സത്തു ണ്ടാകുമെന്നുള്ളതിലേക്കു് ഒരുവിധത്തിലുള്ള ദൃഷ്ടാന്തവുമി ല്ലെന്നുള്ള അഭിപ്രായത്തിൽ, അസത്തിൽനിന്നു സത്തുണ്ടാ കുന്നതെങ്ങനെയെന്നു ചോദിക്കുന്നതു് ഇങ്ങനെ അസദ്വാ

ദികളുടെ പക്ഷത്തെ ഖണ്ഡിച്ചിട്ടു് "സത്തേ്വവസോമ്യേദമഗ്രആസീത്" എന്നു് സ്വപക്ഷസിദ്ധിയെ ഉപസംഹരിക്കുന്നു.

പൂർവപക്ഷം:— ആകട്ടെ, സദ്വാദികളും സത്തിൽനിന്നു സത്തുണ്ടാകുന്നു എന്നതിലേക്കു ദൃഷ്ടാന്തമില്ലതന്നെ. ഒരു ഘടത്തിൽനിന്നു വേറൊരുഘടമുണ്ടായിക്കാണുന്നില്ലല്ലോ.

സമാധാനം:— സത്യംതന്നെ; ഇങ്ങനെ ഒരു സത്തിൽനിന്നു വേറൊരു സത്തുണ്ടാകുന്നില്ല; പിന്നെയോ, ആ സത്തുതന്നെ വേറൊരു സംസ്ഥാനത്തിൽ സ്ഥിതിചെയ്യുന്നു. എങ്ങനെയെന്നാൽ, നീണ്ടുകിടന്ന സർപ്പം ചുരുളായിത്തീരുന്നതുപോലെയും മണ്ണു്, ഘടകപാലാദിഭേദങ്ങളോടുകൂടി സ്ഥിതിചെയ്യുന്നതുപോലെയും.

പൂർവപക്ഷം:— ഇങ്ങനെ സത്തുതന്നെയാണു് എല്ലാവിധത്തിലുമുള്ള അവസ്ഥകളിലും സ്ഥിതിചെയ്യുന്നതെങ്കിൽ, ഉത്പത്തിക്കുമുമ്പു് ഇതു സത്തായിരുന്നു എന്നു പറഞ്ഞതെങ്ങനെ?

സമാധാനം:— ഇതു് എന്ന ശബ്ദത്തിന്റെ അർത്ഥമായ കാര്യത്തെ ഉത്പത്തിക്കുമുമ്പു സത്തുമാത്രമായിരുന്നു എന്നു് അവധാരണം ചെയ്തതു നിങ്ങൾ കേട്ടില്ലയോ?

പൂർവപക്ഷം:— അങ്ങനെയാണെങ്കിൽ ഉത്പത്തിക്കുമുമ്പു് അസത്തുതന്നെയായിരുന്നു എന്നാണു വന്നുകൂടുന്നതു്. ഇതു് എന്ന ശബ്ദംകൊണ്ടു പറയപ്പെടുന്ന കാര്യം അപ്പോൾ ഉണ്ടായിരുന്നില്ലല്ലോ. ഇതു് ഇപ്പോഴാണല്ലോ ഉണ്ടായതു്.

സമാധാനം:— അങ്ങനെ പറവാൻ പാടില്ല. എന്തെന്നാൽ മണ്ണുതന്നെ പിണ്ഡം, ഘടംമുതലായ ശബ്ദത്തിനും ബുദ്ധിക്കും വിഷയമായി സ്ഥിതിചെയ്യുന്നതെങ്ങനെയോ

അതുപോലേ, സത്തുതന്നെയാണ്, ഇതെന്നുള്ള ശബ്ദത്തിനും ബുദ്ധിക്കും വിഷയമായി സ്ഥിതിചെയ്യുന്നത്.

പൂർവപക്ഷം:— മൃദ്വസ്തുതന്നെയായ പിണ്ഡഘടാദി, മൃദ്ബുദ്ധിവിലക്ഷണങ്ങളായ പിണ്ഡഘടാദി ബുദ്ധികൾക്കു വിഷയങ്ങളാകയാൽ മൃത്തിൽനിന്നു ഭിന്നങ്ങളാകുന്നു. അതുപോലെ കാര്യം സദ്ബുദ്ധിവിലക്ഷണമായ ഇദം ബുദ്ധിക്കു വിഷയമായതുകൊണ്ട്, അശ്വബുദ്ധിവിലക്ഷണമായ ഗോബുദ്ധിക്കു വിഷയമായ ഗോവ് അശ്വത്തിൽനിന്നു ഭിന്നമായിരിക്കുന്നതുപോലെ കാര്യം സത്തിൽനിന്നു ഭിന്നമായ വേറൊരു വസ്തുവായിരിക്കണം.

സമാധാനം:— അങ്ങനെയല്ല; പിണ്ഡഘടാദികൾ പരസ്പരം വ്യഭിചാരമുണ്ടെങ്കിലും, അവ മൃത്തെന്നുള്ള അവസ്ഥയെ വ്യഭിചരിക്കുന്നില്ല. എന്നുവച്ചാൽ, പിണ്ഡം ഘടത്തേയും ഘടം പിണ്ഡത്തേയും വ്യഭിചരിക്കുന്നുണ്ടെങ്കിലും അവ മൃത്വത്തെ വ്യഭിചരിക്കുന്നില്ല. അതിനാൽ പിണ്ഡവും ഘടവും മൃത്തുതന്നെ. എന്നാൽ ഗോവ് അശ്വത്തേയും അശ്വം ഗോവിനേയും വ്യഭിചരിക്കുന്നുണ്ട്. അതിനാൽ അശ്വം ഗോവിൽനിന്നു ഭിന്നംതന്നെ. പിണ്ഡഘടാദി അതുപോലെ മൃത്തിൽനിന്നു ഭിന്നമായ വേറൊരു വസ്തുവല്ല. ഘടം മുതലായവ മൃത്തു മുതലായവയുടെ ആകൃതിഭേദങ്ങൾ മാത്രമാണ്. അതുപോലെ സത്തിൻെറ ആകൃതിഭേദം മാത്രമാണ് ഇതെല്ലാമെന്നുള്ളതുകൊണ്ട്, ഉത്പത്തിക്കുമുമ്പ് ഇതു സത്തുമാത്രമായിരുന്നു എന്നു പറഞ്ഞതു യുക്തംതന്നെ. എല്ലാ വികാരസംസ്ഥാനങ്ങളും വാചാരംഭണമാത്രമാണല്ലോ.

പൂർവപക്ഷം:— ആകട്ടെ, നിരവയവവും സത്തും നിഷ്ക്രിയവും ശാന്തവും നിരഞ്ജനവും ദിവ്യവും അമൂർത്തവും സബാഹ്യാഭ്യന്തരവും അജവും ആകുന്നു എന്നും മററുമുള്ള

ശ്രുതി അനുസരിച്ചു് നിരവയവമായ സത്തിനു് വികാര സംസ്ഥാനം ഉപപന്നമാകുന്നതെങ്ങനെ?

സമാധാനം:— ഈ ദോഷം പറവാൻ പാടില്ല. രജ്ജു മുതലായവയുടെ അവയവങ്ങളിൽനിന്നു സപ്പാദിസംസ്ഥാനമുണ്ടാകുന്നതുപോലെ ബുദ്ധിപരികല്പിതങ്ങളായ സദവയവങ്ങളിൽനിന്നു് വികാരസംസ്ഥാനം ഉണ്ടാകാവുന്നതാണു്. "വാചാരംഭണം വികാരോ നാമധേയം, മൃത്തികേത്യേവ സത്യം, ഏവം സദേവ സത്യം" എന്നു ശ്രുതിയുണ്ടല്ലോ. പരമാർത്ഥത്തിൽ ഇദംബുദ്ധികാലത്തിലും ഏകവും അദ്വിതീയവുമായ സത്തുതന്നെയാണു്.

ഉപ:— തദൈക്ഷത ബഹുസ്യാം പ്രജായേയേതി, തത്തേജോ ƒസൃജത, തത്തേജ ഐക്ഷത ബഹു സ്യാം പ്രജായേയേതി; തദപോ ƒസൃജത, തസ്മാദ്യത്ര കച ച ശോചതി സ്വേദതേ വാ പുരുഷസ്തേജസ ഏവ തദധ്യാപോജായന്തേ 3

| | |
|---|---|
| തത് | —ആ സത്തു്, |
| ബഹു സ്യാം | —"എനിക്ക പലതാകണം, |
| പ്രജായേയ | —എനിക്ക പ്രജനിക്കണം" |
| ഇതി | —എന്നു് |
| ഐക്ഷത | —ദർശനംചെയ്തു. |
| തത് | —അതു്—ആ സത്തു് |
| തേജഃ അസൃജത | —തേജസ്സിനെ സൃഷ്ടിച്ചു. |
| തത് തേജഃ | —ആ തേജസ്സു് |
| ബഹു സ്യാം പ്രജായേയ ഇതി | —"എനിക്ക പലതായിത്തീരണം പ്രജനിക്കണം" എന്നിങ്ങനെ |
| ഐക്ഷത | —ദർശനംചെയ്തു. |
| തത് | —ആ തേജസ്സു് |
| അപഃ അസൃജത | —അപ്പുകളെ സൃഷ്ടിച്ചു. |

| | |
|---|---|
| തസ്മാത് | —അതിനാൽ |
| യത്ര ക്വച | —എപ്പോഴാണോ വല്ലപ്പോഴും |
| പുരുഷഃ | —പുരുഷൻ |
| ശോചതി | —സംതപിക്കയോ |
| പ്രസ്വേദതേ വാ | —സ്വേദിക്കയോ ചെയ്യുന്നതു്, |
| തത് | —അപ്പോഠം |
| തേജസഃ ഏവ | —തേജസ്സിൽനിന്നുതന്നെ |
| ആപഃ | —അപ്പുകഠം |
| അധിജായന്തേ | —ജനിക്കുന്നു. |

ഭാഷ്യം:— ആ സത്തു ദർശനംചെയ്തു. ഇങ്ങനെ, ദർശനംചെയ്തു എന്നു പറഞ്ഞിരിക്കകൊണ്ടു് ആ സത്തു സാംഖ്യന്മാരാൽ ജഗത്തിനു കാരണമായി കല്പിക്കപ്പെട്ടിരിക്കുന്ന പ്രധാനമല്ല; എന്തെന്നാൽ അവർ പ്രധാനത്തെ അചേതനമായിട്ടാണു അംഗീകരിച്ചിരിക്കുന്നതു്. ഈ സത്താകട്ടെ, ദർശനകർത്താവായതുകൊണ്ടു സചേതനമാകുന്നു. ആ സത്തു് എങ്ങനെയാണു ദർശനം ചെയ്തതെന്നുവച്ചാൽ "എനിക്കു പലതാകണം; എനിക്കു്, മൃത്തു, ഘടാദ്യാകൃതിയിലും, രജ്ജു, ബുദ്ധിപരികല്പിതമായ സർപ്പാദ്യാകൃതിയിലും, ജനിക്കുന്നതുപോലെ ജനിക്കണം" ഇങ്ങനെയാണു ദർശനം ചെയ്തതു്.

പൂർവപക്ഷം:— ഇങ്ങനെയാണെങ്കിൽ സർപ്പാദ്യാകാരത്തിൽ രജ്ജു എന്നപോലെ ഗ്രഹിക്കപ്പെടുന്നതായതുകൊണ്ടു് സർവവും അസത്താണല്ലോ.

സമാധാനം:— അങ്ങനെയല്ല, സത്തുതന്നെയാണു ദ്വൈതഭേദത്താൽ മററൊരുവിധത്തിൽ ഗ്രഹിക്കപ്പെടുന്നതു്; അതിനാൽ ഒന്നിനും ഒരിടത്തും അസത്ത്വമില്ല എന്നാണു ഞങ്ങഠം പറയുന്നതു്. താർക്കികന്മാർ, സത്തിൽ

നിന്നു് അന്യമായ വേറൊരു വസ്തുവിനെ കല്പിച്ചു്, അ
തിനുതന്നെ ഉത്പത്തിക്കു മുമ്പും പ്രധ്വംസത്തിനു ശേഷവും
അസത്ത്വംപറയുന്നതുപോലെ ഞങ്ങൾ, ഒരിടത്തും, ഒരിക്ക
ലും, സത്തിൽനിന്നു് അന്യമായി അഭിധാനമോ അഭിധേ
യമോ ആയ ഒരു വസ്തുവിനെ കല്പിക്കുന്നില്ല, എല്ലാ
അഭിധാനവും, മറെറാന്നെന്നുള്ള വിചാരത്തോടുകൂടി അഭി
ധാനംചെയ്യപ്പെടുന്ന സർവവും സത്തുതന്നെയാണു്. ലോ
കത്തിൽ രജ്ജുതന്നെ, സർപ്പമെന്നുള്ള വിചാരത്താൽ
സപ്പമെന്നു വിളിക്കപ്പെടുന്നതുപോലെയും, പിണ്ഡഘ
ടാദി മൃത്തിൽനിന്നു ഭിന്നമാണെന്നുള്ള വിചാരത്താൽ പി
ണ്ഡഘടാദിശബ്ദംകൊണ്ടു് അഭിധാനം ചെയ്യപ്പെടുന്ന
തുപോലേയുമാണു്, സത്തു് മറെറാന്നെന്നുള്ള വിചാര
ത്താൽ വേറേ പേരുകൊണ്ടു വിളിക്കപ്പെടുന്നതു്. എന്നാൽ
രജ്ജുവിനെ തിരിച്ചറിയുന്നവക്കു സപ്പമെന്ന വിചാരവും
വിളിയും നീങ്ങിപ്പോകുന്നതുപോലെയും, മൃത്തിനെ തിരി
ച്ചറിയുന്നവക്കു ഘടാദിശബ്ദബുദ്ധികൾ നിവത്തിക്കുന്ന
തുപോലെയും, സത്തിനെ തിരിച്ചറിയുന്നവക്കു മററു വികാ
രങ്ങളെന്നുള്ള വിചാരവും വിളിയും നീങ്ങിപ്പോകുന്നതാ
ണു്. അജ്ഞാനമുള്ളപ്പോൾ ഉണ്ടായിരിക്കയും അജ്ഞാനം
നീങ്ങുമ്പോൾ ഇല്ലാതാകയും ചെയ്യുന്നതുകൊണ്ടു് രജ്ജു
സപ്പാദികൾ അജ്ഞാനമയങ്ങളാകുന്നു; അതുപോലെ,
ദ്വൈതാഭിനിവേശം സന്മാത്രമെന്നുള്ള വിവേകമില്ലാത്ത
പ്പോൾ മാത്രമേ ഉണ്ടാകുന്നുള്ളൂ എന്നതുകൊണ്ടും, സത്തി
നെ തിരിച്ചറിയുമ്പോൾ ഇല്ലാതാകുന്നതുകൊണ്ടും ദ്വൈത
വും അജ്ഞാനമയംതന്നെയാണു്; ആ ദ്വൈതത്തിനു, സന്മാ
ത്രവും വാങ്മനസാതീതവുമായ തത്ത്വമാണു് അധിഷ്ഠാന
മായിരിക്കുന്നതു് എന്നു സാരം. ആ തത്ത്വം വാങ്മനസാ
തീതമാണെന്നുള്ളതിലേക്കു്, "യതോ വാചോ നിവത്തന്തേ,

അപ്രാപ്യമനസാ സഹ", "അനിരുക്തേ ƒ നിലയനേ" എന്നും മററുമുള്ള ശ്രുതികഠം പ്രമാണമാകുന്നു.

മേൽപറഞ്ഞപ്രകാരം ദർശനംചെയ്തിട്ട്, ആ സത്ത് തേജസ്സിനെ സൃഷ്ടിച്ചു.

പൂർവപക്ഷം:— ആകട്ടെ, "തസ്മാദ്വാ ഏതസ്മാദാത്മന ആകാശഃ സംഭൂതഃ" എന്നു തുടങ്ങിയുള്ള വേറേ ശ്രുതിയിൽ, ആകാശത്തിൽനിന്നു വായുവും, അതിൽനിന്നു മൂന്നാമതായി തേജസ്സും ഉണ്ടായതായിട്ടാണല്ലോ പറയുന്നത്. ഇതിൽ സത്തിൽനിന്ന് ഒന്നാമതായി തേജസ്സു സൃഷ്ടിക്കപ്പെട്ടതായും, അനന്തരംമാത്രം ആകാശം സൃഷ്ടിക്കപ്പെട്ടതായും മേൽപറഞ്ഞ ശ്രുതിക്കു വിരുദ്ധമായിപ്പറഞ്ഞിരിക്കുന്നതെന്താണ്.

സമാധാനം:— ഈ ദോഷം പറവാൻപാടില്ല, ആകാശത്തേയും വായുവിനേയും സൃഷ്ടിച്ചതിൻെറ ശേഷം, ആ സത്ത് തേജസ്സിനെ സൃഷ്ടിച്ചു എന്നു കല്പിച്ചാൽ എല്ലാം ശരിയാകും. അല്ലെങ്കിൽ, ഇവിടെ സൃഷ്ടിക്രമം വിവക്ഷിച്ചിട്ടില്ലെന്നും പറയാം. ഇതെല്ലാം സത്തിൻെറ കാൎയ്യമാണെന്നും സത്ത് ഏകവും അദ്വിതീയവുമാണെന്നും മാത്രമാണു വിവക്ഷിക്കപ്പെട്ടിരിക്കുന്നത്. മൃത്തു മുതലായ ദൃഷ്ടാന്തങ്ങളിൽനിന്ന് അങ്ങനെയാണല്ലോ വിചാരിക്കേണ്ടത്. അഥവാ, ത്രിവൃത്കരണം വിവക്ഷിതമായിരിക്കുന്നതുകൊണ്ട്, തേജസ്സ്, അപ്പുകഠം, അന്നം ഇവയുടെ സൃഷ്ടിയെ മാത്രമേ പറയുന്നുള്ളു.

തേജസ്സെന്നുള്ളതു ലോകത്തിൽ പ്രസിദ്ധമാണ്. അതു്, ദഹിപ്പിക്കുന്നതും പചിക്കുന്നതും പ്രകാശിപ്പിക്കുന്നതും ചുവന്നിരിക്കുന്നതുമാണെന്നും എല്ലാവർക്കും അറിയാം. അങ്ങനെ, സത്തിനാൽ സൃഷ്ടിക്കപ്പെട്ട ആ തേജസ്സ്—അതായതു്, തേജസ്സിൻെറ രൂപത്തിൽ സ്ഥിതി

ചെയ്യുന്ന സത്തു് — ദർശനംചെയ്തു. മുമ്പിലത്തെപ്പോലെ, "എനിക്കു പലതാകണം, ജനിക്കണം" എന്നിങ്ങനെയാണു ദർശനംചെയ്തതു്. ഇങ്ങനെ ദർശനംചെയ്തിട്ടു്, അതു് അപ്പുകളെ സൃഷ്ടിച്ചു. അപ്പുകൾ ദ്രവാത്മകങ്ങളും, സ്നിഗ്ദ്ധങ്ങളും ഒഴുകുന്നവയും, വെളുപ്പുനിറമുള്ളവയുമാണെന്നു ലോകത്തിൽ പ്രസിദ്ധമാണു്. അപ്പുകൾ തേജസ്സിന്റെ കാര്യമായിട്ടുള്ള വയാകയാൽ ഏതുദേശത്തിൽ അഥവാ കാലത്തിൽ പുരുഷൻ സന്തപിക്കയോ വിയർക്കുകയോ ചെയ്യുന്നുവോ അവിടെ, അല്ലെങ്കിൽ അപ്പോൾ തേജസ്സിൽനിന്നുതന്നെ അപ്പുകൾ ഉണ്ടാകുന്നു.

ഉപ: — താ ആപ ഐക്ഷന്ത ബഹ്വ്യഃ സ്യാമ പ്രജായേമഹീതി. താ അന്നമസൃജന്ത, തസ്മാദ്യത്രകച വർഷതി, തദേവഭൂയിഷ്ഠമന്നം ഭവതി. അദ്ഭ്യ ഏവ തദധ്യന്നാദ്യം ജായതേ.

| | |
|---|---|
| താഃ ആപഃ | = ആ അപ്പുകൾ |
| ബഹ്വ്യഃ സ്യാമ | = "നമുക്കു പലതാകണം, |
| പ്രജായേമഹി | = പ്രജനിക്കണം" |
| ഇതി ഐക്ഷന്ത | = എന്നു് ഈക്ഷിച്ചു. |
| താഃ | = അവ |
| അന്നം അസൃജന്ത | = അന്നത്തെ സൃഷ്ടിച്ചു = പൃഥിവീരൂപമായ അന്നത്തെ സൃഷ്ടിച്ചു. |
| തത് | = അതിനാൽ |
| യത്ര കച | = എവിടെയാണോ വല്ലെടത്തും |
| വർഷതി | = വർഷിക്കുന്നതു്, |
| തത് ഏവ | = അവിടെത്തന്നെ |
| ഭൂയിഷ്ഠം | = അധികമായ |
| അന്നം | = അന്നം |

| | |
|---|---|
| ഭവതി | —ഉണ്ടാകുന്നു |
| തത് അന്നാദ്യം | —ആ അന്നാദ്യം |
| അദ്ഭ്യഃ ഏവ | —അപ്പുകളിൽനിന്നുതന്നെ |
| അധിജായതേ | —ഉണ്ടാകുന്നു. |

ഭാഷ്യം:— ആ അപ്പുകൾ ദർശനംചെയ്തു. മുമ്പിലത്തെപ്പോലെ അപ്പുകളുടെ ആകൃതിയിൽ സ്ഥിതിചെയ്യുന്ന സത്ത് ദർശനംചെയ്തു എന്നർത്ഥം. "നമുക്കു പലതാകണം, പ്രജനിക്കണം" എന്നിങ്ങനെയാണ് അവ ദർശനം ചെയ്തത്. അവ പൃഥിവീരൂപമായ അന്നത്തെ സൃഷ്ടിച്ചു. അന്നം പാർത്ഥിവമാണല്ലോ. അന്നം അപ്പുകളുടെ കാര്യമായതുകൊണ്ട്, ഏതു ദേശത്തിലാണോ വർഷിക്കുന്നത്, അവിടെത്തന്നെ അധികമായ അന്നമുണ്ടാകുന്നു. അതിനാൽ അപ്പുകളിൽനിന്നുതന്നെയാണ് ആ അന്നാദ്യം ഉണ്ടാകുന്നത്. മുമ്പ് "താ അന്നമസൃജന്ത" എന്നുള്ളിടത്ത് അന്നശബ്ദംകൊണ്ടു പൃഥിവിയെയാണു പറഞ്ഞത്. എന്നാൽ ഇവിടെ ദൃഷ്ടാന്തത്തിൽ അന്നാദ്യമെന്ന് ആദ്യശബ്ദംകൊണ്ടു വിശേഷിപ്പിച്ചിരിക്കുന്നതിനാൽ (ആദ്യം = അദിക്കപ്പെടത്തക്കത് = ഭക്ഷിക്കപ്പെടത്തക്കത്) അന്നശബ്ദംകൊണ്ടു വ്രീഹിയവങ്ങളെയാണു പറയുന്നത്. അന്നം, ഗുരുവും, ഉറപ്പുള്ളതും, ശരീരത്തെ നിലനിർത്തുന്നതും കറുപ്പുനിറമുള്ളതുമാണെന്നു ലോകത്തിൽ പ്രസിദ്ധമാണല്ലോ.

പൂർവപക്ഷം:— പ്രാണികൾ ഈക്ഷണം ചെയ്യുന്നതിൽ ഹിംസാദിപ്രതിഷേധമോ അനുഗ്രഹവിധാനമോ ഉദ്ദേശ്യമുണ്ട്. ഈക്ഷണത്തിന്റെ കാര്യമായ ദർശനവുമുണ്ടാകുന്നുണ്ട്. എന്നാൽ തേജസ്സു മുതലായവയിൽ ഹിംസാദിപ്രതിഷേധമില്ല; ത്രാസാദി കാര്യം അനുഭവപ്പെടുന്നുമില്ല; ഈക്ഷണത്തിന്റെ കാര്യമായ ദൃഷ്ടിയുമില്ല.

അങ്ങനെ ഇരിക്കെ തേജസ്സു മുതലായവ ഈക്ഷണം ചെയ്തു എന്നു പറഞ്ഞിരിക്കുന്നതെങ്ങനെ?

സമാധാനം:— ഇങ്ങനെ ആക്ഷേപിക്കുവാൻ പാടില്ല. തേജസ്സു മുതലായവ ഈക്ഷണകർത്താവായ കാരണത്തിൻെറ പരിണാമങ്ങളായതുകൊണ്ടും, ഈക്ഷണകൎത്താവായ സത്തുതന്നെയാണു് നിയതക്രമത്തോടുകൂടിയ കാൎയ്യത്തെ ഉത്പാദിപ്പിക്കുന്നതെന്നുള്ളതുകൊണ്ടും, തേജസ്സു മുതലായവ, ഈക്ഷണം ചെയ്യുന്നതുപോലെ പ്രവൎത്തിച്ചു എന്ന അൎത്ഥത്തിൽ, ഉപചാരമായി ഈക്ഷണംചെയ്തു എന്നു പറഞ്ഞിരിക്കുന്നു എന്നുള്ളതാണു വാസ്തവം.

പൂർവപക്ഷം:— സത്തിനും ഈക്ഷണകൎത്തൃത്വം പറഞ്ഞിരിക്കുന്നതു് ഉപചാരമായിട്ടുതന്നെയാണു് എന്നു പറഞ്ഞുകൂടയോ?

സമാധാനം:— പാടില്ല സത്തിൻെറ ഈക്ഷണം കേവലം ശബ്ദംകൊണ്ടു് (ശബ്ദംകൊണ്ടുമാത്രം) അറിയപ്പെടുന്നതാകയാൽ അതു് ഉപചാരമായിപ്പറഞ്ഞിരിക്കയാണെന്നു കല്പിക്കുവാൻ നിവൃത്തിയില്ല. തേജസ്സുമുതലായവയ്ക്കാകട്ടെ, മുഖ്യേക്ഷണമില്ലെന്നു് അനുമാനംകൊണ്ടു് അറിയപ്പെടുന്നതിനാൽ അവയുടെ ഈക്ഷണകർത്തൃത്വം ഉപചാരമായിപ്പറഞ്ഞിരിക്കുന്നതാണെന്നു കല്പിക്കുന്നതു യുക്തംതന്നെ.

പൂർവപക്ഷം:— സത്തും, മൃത്തുപോലെ കാരണമായതുകൊണ്ടു, അചേതനമാണെന്നു് അനുമാനിക്കുവാൻ കഴിയും. അതിനാൽ പ്രധാനമെന്നപോലെ, അചേതനമായ സത്തും, ചേതനത്തിനുവേണ്ടിയുള്ളതാകയാലും നിയതമായ കാലവും ക്രമവുമുള്ള കാൎയ്യത്തെ ഉത്പാദിപ്പിക്കുന്നതാകകൊണ്ടും,, ഈക്ഷിക്കുന്നതുപോലെ പ്രവൎത്തിച്ചു

എന്നുള്ള അർത്ഥത്തിൽ ഉപചരിതമായ ഈക്ഷണത്തെത്ത ന്നെയാണ പറഞ്ഞിരിക്കുന്നതെന്നു് അനുമാനിക്കുവാൻ കഴിയും. അചേതനത്തിൻെറ വിഷയത്തിൽ ചേതന ത്തിൻെറ വിഷയത്തിലെന്നപോലെയുള്ള വ്യവഹാരം ലോകത്തിൽ കാണപ്പെടുന്നുമുണ്ടു്. നദീതടം പതിക്കുവാൻ ഭാവിക്കുന്നു എന്നു പറയാറുണ്ടല്ലോ. അതിനാൽ സത്തി നെ സംബന്ധിച്ചും അങ്ങനെ വ്യവഹാരം വരാവുന്നതാ ണു്.

സമാധാനം:— അങ്ങനെ പറവാൻ പാടില്ല. എന്തെ ന്നാൽ, "തത് സത്യം സ ആത്മാ" എന്നു് ആ സത്തിൽ ആത്മത്വം ഉപദേശിച്ചിട്ടുണ്ടു്.

പൂർവപക്ഷം:— "ഭദ്രസേനൻ എൻെറ ആത്മാവാ ണു്." എന്നിങ്ങനെ, തൻെറ സർവകാര്യങ്ങളും നടത്തുന്ന, ആത്മാവല്ലാത്ത ഒരുവനെ ആത്മാവായി ഉപചരിക്കുന്നതു പോലെ, ആത്മത്വം ഉപദേശിച്ചിരിക്കുന്നതും ഉപചാരമാ യിട്ടാണ്.

സമാധാനം:— അങ്ങനെ പറഞ്ഞുകൂടാ. "ഞാൻ സത്താകുന്നു." എന്നിങ്ങനെ സത്താണ സത്യമായിട്ടുള്ളതെ ന്നുള്ള അഭിസന്ധയോടുകൂടിയവനു് "തസ്യ താവദേവ ചിരം" എന്നു മോക്ഷം ഉപദേശിച്ചിട്ടുണ്ടു്. അതിനാൽ ആത്മോപദേശം ഗൗണമാണെന്നു പറവാൻ തരമില്ല.

പൂർവപക്ഷം:— മോക്ഷോപദേശവും ഗൗണമെന്നു വിചാരിച്ചാലെന്താ? പ്രധാനത്തെ ആത്മാവെന്നു വിചാ രിക്കുന്നവനു് മോക്ഷസാമീപ്യമുണ്ടെന്നുള്ളതുകൊണ്ടു് മോ ക്ഷോപദേശവും ഉപചരിതമാണെന്നു വരരുതോ? ലോക ത്തിൽ ഒരു ഗ്രാമത്തിലേക്കു പോകുവാൻ പുറപ്പെട്ടവൻ തൻെറ ത്വരയേ അപേക്ഷിച്ചു് "ഞാൻ ഇതാ ഗ്രാമത്തി

ലെത്തിക്കഴിഞ്ഞു" എന്നു പറയാറുണ്ടല്ലോ. അതുപോലെ യാണിതെന്നു വന്നുകൂടയോ?

സമാധാനം:— അങ്ങനെ പറവാൻ പാടില്ല. "ഏതിനെ അറിഞ്ഞാൽ, അറിയപ്പെട്ടിട്ടില്ലാത്തതു് അറിയപ്പെട്ടതായിത്തീരുമോ" എന്നാണു് ഉപക്രമം. സത്തിനെ ഒന്നിനെ മാത്രം അറിഞ്ഞാൽ എല്ലാം അറിയപ്പെട്ടതായിത്തീരും. എന്തെന്നാൽ, സർവവും സത്തിൽനിന്നു് അനന്യമാണു്. എന്നുമാത്രമല്ല, അതല്ലാതെ വേറൊന്നുമില്ലെന്നും പറഞ്ഞിട്ടുണ്ടു്. അറിയപ്പെടേണ്ടതായി വേറൊന്നുള്ളതായി ശ്രുതിയിൽ പറഞ്ഞിട്ടില്ല; ലിങ്ഗംകൊണ്ടു് അനുമാനിപ്പാനും പാടില്ല. അങ്ങനെ ശ്രുതിയിൽ പറഞ്ഞിരിക്കയോ ലിങ്ഗംകൊണ്ടനുമാനിക്കാമായിരിക്കയോ ചെയ്തെങ്കിൽ മോക്ഷോപദേശം ഉപചരിതമാണെന്നു പറയാമായിരുന്നു. വേദവാക്യങ്ങളുടെ അർത്ഥമെല്ലാം ഉപചരിതമാണെന്നു കല്പിക്കുന്നപക്ഷം കല്പിക്കുന്നവന്റെ ശ്രമം വ്യർത്ഥമായിത്തീരും. എന്തെന്നാൽ, അവനു പുരുഷാർത്ഥസാധനമായ വിജ്ഞാനം തർക്കംകൊണ്ടുതന്നെ കിട്ടുമല്ലോ. അതിനാൽ, വേദം പ്രമാണമായതുകൊണ്ടു്, ജഗത്തിന്റെ കാരണം ചേതനയുള്ളതാണെന്നു സിദ്ധിക്കുന്നു. 4

ആറാമധ്യായത്തിൽ രണ്ടാം ഖണ്ഡം കഴിഞ്ഞു.

---

## ആറാമധ്യായത്തിൽ മൂന്നാം ഖണ്ഡം.

ഉപ:— തേഷാം ഖല്വേഷാം ഭൂതാനാം ത്രീണ്യേവ ബീജാനി ഭവന്ത്യാണ്ഡജം ജീവജമുദ്ഭിജ്ജമിതി. 1

തേഷാം ഏഷാം ഭൂതാനാം — അങ്ങനെ ഉള്ള ഈ ഭൂതങ്ങൾക്കു്

| | |
|---|---|
| ആണ്ഡജം | —അണ്ഡത്തിൽനിന്നു ജനിച്ചതു്, |
| ജീവജം | —ജീവനിൽനിന്നു ജനിച്ചതു്, |
| ഉദ്ഭിജ്ജം | —ഉദ്ഭിത്തിൽനിന്നു ജനിച്ചതു്, |
| ഇതി | —ഇങ്ങനെ |
| ത്രീണി ഏവ | —മൂന്നു മാത്രമേ |
| ബീജാനി ഭവന്തി | —ബീജങ്ങളുള്ളു. |

ഭാഷ്യം:— 'ഏഷാം' എന്നു പ്രത്യക്ഷനിർദ്ദേശം ചെയ്തിരിക്കുന്നതുകൊണ്ടു ഭൂതങ്ങൾ എന്നതിനു് പക്ഷിമുതലായവ എന്നു് അർത്ഥം പറയണം. തേജഃപ്രഭൃതികൾക്കു ത്രിവൃത്കരണം മേൽപറയുവാൻപോകുന്നതേയുള്ളു. അതിനാൽ അവയെ ഗ്രഹിക്കുവാൻ തരമില്ല. ത്രിവൃത്കരണമില്ലാത്തപ്പോൾ പ്രത്യക്ഷമായി നിർദ്ദേശിക്കുവാൻ വഴിയില്ല. എന്നുമാത്രമല്ല, "ഇമാസ്തിസ്രോദേവതാഃ'' എന്നു് അവയിൽ ദേവതാശബ്ദം പ്രയോഗിച്ചിരിക്കുന്നതുമുണ്ടു്. അതിനാൽ ഇവിടെ ഭൂതശബ്ദംകൊണ്ടു് പക്ഷി പശു സ്ഥാവരാദികളെത്തന്നെ എടുക്കണം.

ഈ പക്ഷി പശു സ്ഥാവരാദികളായ ഭൂതങ്ങൾക്കു് മൂന്നുമാത്രമേ ബീജങ്ങളായിട്ടുള്ളു; അതിൽ കൂടുതലില്ല അവ ഏതെല്ലാമെന്നാൽ, അണ്ഡജം, ജീവജം, ഉദ്ഭിജ്ജം ഇവയാണു്. അണ്ഡത്തിൽനിന്നു ജനിക്കുന്ന പക്ഷി സർപ്പാദികളെയാണു് അണ്ഡജങ്ങളെന്നു പറയുന്നതു്. പക്ഷി സർപ്പാദികളിൽനിന്നാണല്ലോ പക്ഷി സർപ്പാദികൾ ഉണ്ടാകുന്നതായിക്കാണപ്പെടുന്നതു്. അതിനാൽ, പക്ഷി പക്ഷികളുടേയും, സർപ്പം സർപ്പങ്ങളുടേയും, അതുപോലേ മററും അണ്ഡത്തിൽനിന്നു ജനിച്ചതു് ആ ജാതിയിലുള്ളവയുടെയും ബീജമെന്നർത്ഥം.

പൂർവപക്ഷം:— ആകട്ടെ, അണ്ഡത്തിൽനിന്നു ജനിച്ചതിനെയാണല്ലോ അണ്ഡജമെന്നു പറയുന്നതു്. അതിനാൽ അണ്ഡത്തെത്തന്നെയാണു ബീജമെന്നു പറയേണ്ടതു്. അണ്ഡജമാണു ബീജമെന്നു പറയുന്നതെങ്ങനെയാണു്?

സമാധാനം:— സത്യംതന്നെ ശ്രുതി നിങ്ങളുടെ ഇച്ഛയ്ക്കു് അധീനയായിരുന്നു എങ്കിൽ അങ്ങനെതന്നെ പറയുമായിരുന്നു. എന്നാൽ ശ്രുതി സ്വതന്ത്രയാണു്; അതിനാൽ, അണ്ഡജം മുതലായതാണു ബീജമെന്നു പറഞ്ഞു. അണ്ഡാദിയാണെന്നു പറഞ്ഞില്ല. അണ്ഡജങ്ങളില്ലാതെ പോയാലാണു് ആ ജാതിയിലുള്ള സന്തതി ഇല്ലാതായിക്കാണുന്നതും. അണ്ഡമില്ലാതെപോയാലല്ല. അതിനാൽ അണ്ഡജാദികൾക്കു് അണ്ഡജാതികൾ തന്നെയാണു് ബീജങ്ങൾ.

ജീവനിൽനിന്നു ജനിച്ചതിനെ അതായതു് ജരായുജത്തെ ജീവജമെന്നു പറയുന്നു. മനുഷ്യൻ, പശു മുതലായതു് അത്തരത്തിൽ പെട്ടതാണു്. ഉദ്ഭേദിക്കുന്ന—പൊട്ടിമുളച്ചുണ്ടാകുന്ന സ്ഥാവരം ഉദ്ഭിത്താകുന്നു. അതിൽനിന്നും ജനിക്കുന്നതു് ഉദ്ഭിജ്ജം. അതാണു് സ്ഥാവരങ്ങളുടെ ബീജം. സ്വേദത്തിൽനിന്നു ജനിക്കുന്ന പേൻ മുതലായവ അണ്ഡജങ്ങളിലും ചൂടുകൊണ്ടു ഭൂമിയെ ഉദ്ഭേദിച്ചുണ്ടാകുന്ന ചിതൽ മുതലായവ ഉദ്ഭിജ്ജങ്ങളിലും യഥാസംഭവം അന്തർഭവിക്കുന്നു. അങ്ങനെയായാലേ, മൂന്നേ ബീജങ്ങളുള്ളു എന്നുള്ള അവധാരണം ഉപപന്നമാകയുള്ളുവല്ലോ. 1

ഉപ:— സേയം ദേവതൈക്ഷത, ഹന്താഹമിമാസ്തിസ്രോ ദേവതാ അനേന ജീവേനാ*ff*ത്മനാ*f*നുപ്രവിശ്യ നാമരൂപേ വ്യാകരവാണീതി. 2

| | |
|---|---|
| സാ ഇയം ദേവതാ | —അങ്ങനെയുള്ള ഈ ദേവത |
| അഹം | —''ഞാൻ |
| ഇമാഃ തിസ്രഃ ദേവതാഃ | —ഈ (തേജസ്സുമുതലായ) മൂന്നു ദേവതകളിൽ |
| അനേന ജീവേന ആത്മനാ | —ഈ ജീവനാകുന്ന ആത്മാവു കൊണ്ടു് |
| അനുപ്രവിശ്യ | —അനുപ്രവേശിച്ചിട്ടു് |
| നാമരൂപേ | —നാമത്തേയും രൂപത്തേയും |
| വ്യാകരവാണി | —വ്യാകരിക്കാം'' |
| ഇതി | —എന്നു് |
| ഐക്ഷത | —ഈക്ഷിച്ചു. |

ഭാഷ്യം:— തേജസ്സിൻേറയും അപ്പുകളുടേയും അന്നത്തിൻേറയും യോനിയായ സത്തെന്നുപറയുന്ന ആ ദേവത മുമ്പു് "എനിക്കു വളരെ ആകണം പ്രജനിക്കണം" എന്നു വിചാരിച്ചതുപോലെ പിന്നെയും വിചാരിച്ചു. മുമ്പു വിചാരിച്ചു, വളരെ ആയിത്തീരുക എന്ന പ്രയോജനം ഇപ്പോഴും നടന്നിട്ടില്ലാത്തതുകൊണ്ടു്, ബഹുവായിത്തീരുക എന്ന പ്രയോജനത്തെ വച്ചുകൊണ്ടു്, പിന്നെയും വിചാരിച്ചു എന്നർത്ഥം. എങ്ങനെയാണു് ഈക്ഷണം ചെയ്തതെന്നാൽ, "ഇനി ഇപ്പോറം ഞാൻ ഈ തേജസ്സുമുതലായ ദേവതകളിൽ ഈ ജീവനാകുന്ന ആത്മാവുകൊണ്ടു് അനുപ്രവേശിച്ചു്, തേജസ്സു്, അപ്പുകൾ, അന്നം ഇവയുടെ ഭൂതമാത്രകളോടുള്ള സംസർഗ്ഗംകൊണ്ടു് വിശേഷവിജ്ഞാനം ലഭിച്ചു്, നാമത്തേയും രൂപത്തേയും വ്യാകരിക്കാം—വിസ്പഷ്ടമാക്കാം" ഇതിൻെറ പേരിന്നതാണു് രൂപമിന്നതാണു്, എന്നിങ്ങനെ വെളിപ്പെടുത്താമെന്നർത്ഥം. തൻെറ ബുദ്ധിയിൽ സ്ഥിതിചെയ്യുന്നതും മുൻപിലത്തെ സൃഷ്ടിയിൽ പ്രാണധാരണത്തെ അനുഭവിച്ചിട്ടുള്ളതുമായ ആത്മാവിനെത്തന്നെ സ്മരിച്ചുകൊണ്ടാണു്, "ഈ ജീവനാകുന്ന" എന്നു പറഞ്ഞതു്. പ്രാണധാരണ

കർത്താവായ ആത്മാവുകൊണ്ടെന്നു പറഞ്ഞതുകൊണ്ടു്, തന്നിൽനിന്നു വേറെയല്ലാത്തതും ചൈതന്യസ്വരൂപമായതുകൊണ്ടു യാതൊരു വിശേഷവുമില്ലാത്തതുമായ സ്വരൂപം കൊണ്ടാണു തേജസ്സു മുതലായ ദേവതകളിൽ അനുപ്രവേശിക്കുന്നതെന്നു കാണിച്ചിരിക്കുന്നു,

പൂർവപക്ഷം:— സംസാരമില്ലാത്ത സർവജ്ഞയായ ദേവത, അറിഞ്ഞുകൊണ്ടുതന്നെ, അനേകായിരം അനർത്ഥങ്ങൾക്കു് ആശ്രയമായ ദേഹത്തിൽ അനുപ്രവേശിച്ചു് ദുഃഖത്തെ അനുഭവിക്കാമെന്നു് സങ്കല്പിച്ചതും, സ്വാതന്ത്ര്യമുള്ളപ്പോൾ അനുപ്രവേശിച്ചതും യുക്തമല്ല.

സമാധാനം:— സത്യംതന്നെ. അവികൃതമായ സ്വരൂപത്തിൽതന്നെ അനുപ്രവേശിക്കാമെന്നും ദുഃഖമനുഭവിക്കാമെന്നും സംകല്പിച്ചിരുന്നെങ്കിൽ അതു് അയുക്തംതന്നെ എന്നു പറയാമായിരുന്നു. എന്നാൽ അങ്ങനെയല്ല സങ്കല്പിച്ചതു്. പിന്നെയോ? ഈ ജീവനാകുന്ന ആത്മാവുകൊണ്ടു് അനുപ്രവേശിക്കാമെന്നാണു്. ജീവൻ എന്നു പറയുന്നതു ദേവതയുടെ ആഭാസം മാത്രമാണു്. അതു്, ബുദ്ധിമുതലായ ഭൂതമാത്രകളോടുള്ള സംസർഗ്ഗത്താൽ ഉണ്ടായിട്ടുള്ളതും കണ്ണാടിയിൽ കാണുന്ന പുരുഷപ്രതിബിംബംപോലേയും, ജലത്തിൽ ഉണ്ടാകുന്ന സൂര്യാദിപ്രതിബിംബം പോലേയും ഉള്ളതുമാകുന്നു. അചിന്ത്യങ്ങളും അനന്തങ്ങളുമായ ശക്തികളോടുകൂടിയ ദേവതയ്ക്കു്, തന്നിലുള്ള മായാശക്തിയാൽ ബുദ്ധിമുതലായവയോടു സംബന്ധമുണ്ടാകുന്നു. അതുകൊണ്ടു് ജീവനെന്നു പറയുന്ന ചൈതന്യാഭാസം സിദ്ധിക്കുന്നു. ബുദ്ധിമുതലായവയോടു സംബന്ധമുണ്ടാകുന്നതിനു് നിമിത്തം ദേവതാസ്വരൂപത്തെ തിരിച്ചറിയായ്കയാണു്. ഈ ബുദ്ധ്യാദി സംബന്ധമാണു്, സുഖി എന്നും ദുഖി എന്നും മൂഢനെന്നും മററുമുള്ള വികല്പപ്രത്യയങ്ങൾക്കു ഹേതു.

ഛായാമാത്രമായ ജീവരൂപത്തിൽ അനുപ്രവേശിച്ചിരിക്കു ന്നതുകൊണ്ടു് ദേവത, സ്വന്തനിലയിൽ ദേഹത്തെ സംബ ന്ധിച്ച സുഖദുഃഖാദികളോടു സംബന്ധിക്കുന്നില്ല. കണ്ണാടി വെള്ളം മുതലായവയിൽ ഛായകൊണ്ടുമാത്രം അനുപ്രവേ ശിച്ചിരിക്കുന്ന പുരുഷാദികൾ, കണ്ണാടി, വെള്ളം മുതലാ യവയുടെ ദോഷങ്ങളോടു സംബന്ധിക്കാത്തതെങ്ങനെ യോ, അതുപോലെ ദേവതയും ദേഹസംബന്ധങ്ങളായ സുഖ ദുഃഖാദികളോടു സംബന്ധിക്കുന്നില്ല.

"സൂര്യോ യഥാ സർവലോകസ്യ ചക്ഷുർന ലിപ്യ തേ ചാക്ഷുഷൈർബാഹ്യദോഷൈഃ ഏകസ്തഥാ സർവഭൂതാ ന്തരാത്മാ ന ലിപ്യതേ ലോകദുഃഖേന ബാഹ്യഃ"

"ആകാശവത് സർവഗതശ്ച നിത്യഃ" എന്നും മററു മുള്ള കാഠകശ്രുതി, ആ ദേവതയ്ക്കു സ്വന്തനിലയിൽ ദുഃഖ സംബന്ധമില്ലെന്നുള്ളതിലേയ്ക്കും "ധ്യായതീവ ലേലായതീ വ" എന്ന വാജസനേയകവാക്യം, ഉപാധിദ്വാരാ അതിനു സംസാരിത്വമുണ്ടെന്നുള്ളതിലേക്കും പ്രമാണങ്ങളാകുന്നു.

പൂർവപക്ഷം:— ജീവൻ ഛായാമാത്രനാണെങ്കിൽ വാസ്തവത്തിൽ ഇല്ലെന്നുതന്നെ വരുന്നു. അതുപോലെ ആ ജീവനു പരലോകം ഇഹലോകം മുതലായതും വാസ്തവ ത്തിൽ ഉള്ളതല്ലെന്നു വന്നുകൂടുന്നു.

സമാധാനം:— അങ്ങനെയല്ല. എന്തെന്നാൽ സത്തെ ന്നുള്ള നിലയിൽ ജീവനു സത്യത്വമുണ്ടെന്നു് അംഗീകരി ച്ചിട്ടുണ്ടു്. നാമം രൂപം മുതലായ എല്ലാവക വികാരവും സത്തെന്നുള്ള നിലയിൽ മാത്രമേ സത്യമാകയുള്ളു. സ്വന്ത നിലയിൽ അനൃതംതന്നെയാണു്. "വാചാ ff രംഭണം വികാരോ നാമധേയം" എന്നു പറഞ്ഞിട്ടുണ്ടല്ലോ. അതു പോലെതന്നെ ജീവനും. യക്ഷനു് അനുരൂപമായിരിക്കും

ബലി എന്നാണല്ലോ ന്യായപ്രസിദ്ധി. ഈ ന്യായമനു സരിച്ചു്, ഭോഗ്യമായ പ്രപഞ്ചം മിഥ്യയായിരിക്കുമ്പോരം ഭോക്താവായ ജീവനും ജീവനെന്നുള്ള നിലയിൽ മിഥ്യ തന്നെ. അതിനാൽ സർവവ്യവഹാരങ്ങരംക്കും സർവ വി കാരങ്ങരംക്കും സത്തെന്നുള്ള നിലയിൽ സത്യത്വമുണ്ടു് മററുള്ള നിലയിൽ അനൃതത്വവുമുണ്ടു്. അതിനാൽ, പരസ്പര വിരുദ്ധങ്ങളായ ദ്വൈതവാദങ്ങരം സ്വബുദ്ധിപരികല്പി തങ്ങളും തത്ത്വത്തെ അടിസ്ഥാനപ്പെടുത്താത്തവയുമാ ണെന്നു ദോഷം പറവാൻ കഴിയുന്നതുപോലെ, ഈ അദ്വൈതവാദത്തിൽ താക്കികന്മാക്കു യാതൊരു ദോഷവും പറവാൻ സാധിക്കയില്ല.　　　2

ഉപ:— താസാം ത്രിവൃതം ത്രിവൃതമേകൈകാം കരവാ ണീതി, സേയം ദേവതേമാസ്തിസ്രോ ദേവതാ അനേനൈവ ജീവേനാ*ff*ത്മനാ*f*നുപ്രവിശ്യ നാമരൂപേ വ്യാകരോത്. 3

| | |
|---|---|
| താസാം | = "അവയിൽ = ആ ദേവതക ളിൽ |
| ഏകൈകാം | = ഓരോന്നിനേയും |
| ത്രിവൃതം ത്രിവൃതം | = മുമ്മൂന്നു പിണിയുള്ളതാക്കി |
| കരവാണി | = ചെയ്യാം." |
| ഇതി | = എന്നു് ഈക്ഷിച്ചിട്ടു്, |
| സാ ഇയം ദേവതാ | = അങ്ങനെയുള്ള സദാത്മിക യായ ഈ ദേവത |
| ഇമാഃ തിസ്രഃ ദേവതാഃ | = തേജസ്സു മുതലായ ഈ മൂന്നു ദേവതകളിൽ |
| അനേന ജീവേന ആത്മനാ ഏവ | = ഈ ജീവനാകുന്ന ആത്മാവു കൊണ്ടുതന്നെ |
| അനുപ്രവിശ്യ | = അനുപ്രവേശിച്ചു് |
| നാമരൂപേ | = നാമരൂപങ്ങളെ |
| വ്യാകരോത് | = വെളിപ്പെടുത്തി. |

ഭാഷ്യം:— ഈ ദേവത, "ഞാൻ സ്വാത്മാവസ്ഥയിൽ ഇരിക്കുന്നവയും ബീജഭൂതങ്ങളും അവ്യാകൃതങ്ങളുമായ നാമരൂപങ്ങളെ വ്യാകരിക്കാം" എന്നു വിചാരിച്ചിട്ട്, "അവയിൽ ഓരോന്നിനേയും ത്രിവൃത്താക്കി— മുപ്പിരിണിയാക്കി ചെയ്യണം" എന്ന് ആലോചിച്ചു. ഓരോന്നിനേയും ത്രിവൃത്താക്കുന്നത്, ഒന്നിനു പ്രാധാന്യവും മററു രണ്ടിന്ന് അപ്രാധാന്യവും ഉണ്ടായിരിക്കത്തക്ക നിലയിലാണ്. അതെങ്ങനെ എന്നാൽ, ആദ്യം ഓരോന്നിനേയും രണ്ടായി ഭാഗിക്കുക. ഓരോന്നിൻേറയും ഓരോ പകുതി എടുത്തു വീണ്ടും രണ്ടായി ഭാഗിക്കുക. അവയെ മററു രണ്ടെണ്ണത്തിൻെറ ഓരോ പകുതികളോടു ചേർക്കുക. അപ്പോൾ ഒന്നിൻെറ പകുതിയും മററു രണ്ടിൻെറ കാൽഭാഗങ്ങളും ചേൎന്ന് ഒരു മുപ്പിരിണിയുണ്ടാകുന്നു. ഇങ്ങനെ മൂന്നിനേയും ത്രിവൃത്ക്കരണം ചെയ്യുമ്പോൾ മുപ്പിരിണിയായ മൂന്നു കൂട്ടം കിട്ടുന്നു ഓരോന്നിലും ഒന്നിന്ന് പ്രാധാന്യവും മററു രണ്ടിന്ന് അപ്രാധാന്യവുമുണ്ടായിരിക്കും. ഇങ്ങനെയല്ലാതെ, കയറു മുപ്പിരിണിയാക്കുന്നപോലെ മൂന്നിനേയും ഒരുമിച്ചുചേൎത്ത് ത്രിവൃത്ക്കരണം ചെയ്കയാണെങ്കിൽ ഒരു ത്രിവൃത്ക്കരണമേ ഉണ്ടാകുവാൻ പാടുള്ളു. അല്ലാതെ മൂന്നിനും പ്രത്യേകം പ്രത്യേകം ത്രിവൃത്ക്കരണത്തിനു വഴിയില്ല. ഇങ്ങനെയായാൽ മാത്രമേ, തേജസ്സ്, അപ്പുകൾ, അന്നം ഇവയ്ക്ക് പ്രത്യേകം ഇതു തേജസ്സ്, ഇവ അപ്പുകൾ, ഇതു് അന്നം, എന്നിങ്ങനെ നാമവും പ്രത്യയവും കിട്ടുകയുമുള്ളു. വേറേ വേറേ നാമപ്രത്യയങ്ങൾ ഉണ്ടായാലേ, ദേവതകൾക്കു വേണ്ടുംവണ്ണമുള്ള വ്യവഹാരത്തിൻെറ പ്രസിദ്ധിയെന്ന പ്രയോജനം സിദ്ധിക്കയുമുള്ളു.

മേൽപറഞ്ഞപ്രകാരം ആലോചിച്ചിട്ട് സദാത്മികയായ ഈ ദേവത തേജസ്സു മുതലായ മൂന്നു ദേവതകളിൽ,

മുൻപു പറഞ്ഞപ്രകാരമുള്ള ഈ ജീവനാകുന്ന ആത്മാവുകൊണ്ടുതന്നെ സൂര്യൻെറ പ്രതിബിംബംപോലെ ഉള്ളിൽ പ്രവേശിച്ചിട്ടു്—ആദ്യമായി വൈരാജമായ പിണ്ഡത്തേയും പിന്നെ ദേവാദികളുടെ പിണ്ഡങ്ങളേയും ഇങ്ങനെ മുററും അനുപ്രവേശിച്ചിട്ടു്—തൻെറ സങ്കല്പംപോലെ തന്നെ, ഇതു് ഇന്ന നാമമുള്ളതു്, ഇന്ന രൂപമുള്ളതു്, എന്നിങ്ങനെ നാമരൂപങ്ങളെ വ്യാകരിച്ചു. 3

ഉപ:— താസാം ത്രിവൃതം ത്രിവൃതമേകൈകാമകരോത്, യഥാ തു ഖലു സോമ്യേമാസ്തിസ്രോ ദേവതാസ്ത്രിവൃത് ത്രിവൃദേകൈകാ ഭവതി, തന്മേ വിജാനീഹീതി. 4

| | |
|---|---|
| താസാം ഏകൈകാം | —ആ തേജസ്സുമുതലായ ദേവതകളിൽ ഓരോന്നിനേയും |
| ത്രിവൃതം ത്രിവൃതം | —മുപ്പിണിയാക്കി |
| അകരോത് | —ചെയ്തു |
| സോമ്യ | —"അല്ലയോ സൗമ്യ, |
| യഥാ തു | —എന്നാൽ എങ്ങനെയാണോ |
| ഇമാഃ തിസ്രഃ ദേവതാഃ | —ഈ മൂന്നു ദേവതകൾ |
| ഏകൈകാ | —ഓരോന്നും |
| ത്രിവൃത് ത്രിവൃത് ഭവതി | —മുപ്പിണിയായി ഇരിക്കുന്നതു്, |
| തത് | —അതിനെ—ആ പ്രകാരത്തെ |
| മേ | —എൻെറ അടുക്കൽനിന്നു് |
| വിജാനീഹി | —അറിഞ്ഞുകൊള്ളുക" |
| ഇതി | —എന്നു് ആരുണി പറഞ്ഞു. |

ഭാഷ്യം:— ആ സദാത്മികയായ ദേവത, തേജസ്സു മുതലായ ആ മൂന്നു ദേവതകളിൽ ഓരോന്നിനേയും പ്രധാനമെന്നും അപ്രധാനങ്ങളെന്നും ഉള്ള നിലയിലുള്ള മുമ്മൂന്നംശങ്ങൾ ഉള്ളതാക്കിത്തീർത്തു. ഇങ്ങനെ നാമരൂപങ്ങളെ

ക്കൊണ്ട് വ്യാകരിക്കപ്പെട്ടിട്ടുള്ള ദേവതാദിപിണ്ഡങ്ങൾക്ക തേജോമയം, അമ്മയം, അന്നമയം എന്നുള്ള നിലയിൽ ത്രൈവിധ്യമുണ്ടെന്നുള്ളതിരിക്കട്ടെ. ഈ പിണ്ഡങ്ങൾക്ക പുറമേയുള്ള ഈ ദേവതകൾ ഓരോന്നും മുമ്മൂന്നംശമുള്ളവയാകുന്നതെങ്ങനെയെന്ന ഞാൻ പറയുന്ന ഉദാഹരണങ്ങളിൽനിന്ന സ്പഷ്ടമായി മനസ്സിലാക്കിക്കൊള്ളുക എന്ന് ആരുണി പറഞ്ഞു.

ആറാമധ്യായത്തിൽ മൂന്നാം ഖണ്ഡം കഴിഞ്ഞു.

---

ആറാമധ്യായത്തിൽ നാലാം ഖണ്ഡം.

ഉപ:— യദഗ്നേ രോഹിതം രൂപം തേജസസ്തദ്രൂപം; യച്ഛുക്ലം തദപാം; യത് കൃഷ്ണം തദന്നസ്യ, അപാഗാദഗ്നേരഗ്നിത്വം. വാചാ ff രംഭണം വികാരോ നാമധേയം— ത്രീണി രൂപാണീത്യേവ സത്യം. 1

| | |
|---|---|
| അഗ്നേഃ | =അഗ്നിയുടെ |
| രോഹിതം രൂപം | =രോഹിതമായ (ചുവന്ന) രൂപം |
| യത് | =ഏതോ |
| തത് | =അത് |
| തേജസഃ രൂപം | =തേജസ്സിന്റെ രൂപമാകുന്നു. |
| ശുക്ലം | =ശുക്ലമായ രൂപം |
| യത് | =ഏതോ |
| തത് | =അത് |
| അപാം | =അപ്പുകളുടെ രൂപമാകുന്നു. |
| കൃഷ്ണം യത് | =കൃഷ്ണമായ രൂപമേതോ |
| തത് അന്നസ്യ | =അത് അന്നത്തിന്റെ രൂപമാകുന്നു. |

| | |
|---|---|
| അഗ്നേഃ | —അഗ്നിയിൽനിന്നു് |
| അഗ്നിത്വം | —അഗ്നി എന്നുള്ള അവസ്ഥ |
| അപാഗാത് | —പൊയ്പ്പോയി. |
| വികാരഃ | —വികാരമെന്നതു് |
| വാചാ ff രംഭണം | —വാക്കിനെ ആശ്രയിച്ചുള്ള |
| നാമധേയം | —നാമധേയമാകുന്നു. |
| ത്രീണി രൂപാണി ഇതി ഏവ | —മൂന്നു രൂപങ്ങരം എന്നുള്ളതു മാത്രമാണു് |
| സത്യം | —സത്യമായിട്ടുള്ളതു്. |

ഭാഷ്യം:— ദേവതകളുടെ ത്രിവൃത്ക്കരണം പറഞ്ഞുവല്ലോ. അതിനുതന്നെ ഉദാഹരണം പറയുന്നു. ഉദാഹരണം പറയുന്നതു് ചിലേടത്തുള്ള പ്രസിദ്ധികൊണ്ടു് എല്ലായിടത്തും പ്രസിദ്ധി കിട്ടുന്നതിനാണു്. അങ്ങനെയുള്ള ഉദാഹരണം പറയുന്നു:— ത്രിവൃത്ക്കരണംചെയ്തിട്ടുള്ള അഗ്നിയുടെ, ലോകത്തിൽ പ്രസിദ്ധമായ രോഹിതരൂപമേതോ, അതു ത്രിവൃത്ക്കരണംചെയ്യാത്ത തേജസ്സിൻെറ രൂപമെന്നറിയുക. അതുപോലെ അഗ്നിയുടെതന്നെ ശുക്ലമായ രൂപമേതോ, അതു ത്രിവൃത്ക്കരണം ചെയ്യാത്ത അപ്പുകളുടെ രൂപമാകുന്നു. ആ അഗ്നിയുടെതന്നെ കൃഷ്ണമായ രൂപമേതോ അതു് ത്രിവൃത്ക്കരണം ചെയ്യാത്ത അന്നത്തിൻെറ—പൃഥിവിയുടെ രൂപമെന്നും അറിയുക. ഇങ്ങനെയിരിക്കയാൽ, ഈ മൂന്നുരൂപത്തിനു പുറമേ നീ അഗ്നിഎന്നു വിചാരിക്കുന്നതേതോ, ആ അഗ്നിയുടെ അഗ്നിത്വം ഇപ്പോരം പൊയ്പ്പോയിരിക്കുന്നു. മൂന്നു രൂപത്തേയും തിരിച്ചറിയുന്നതിനുമുമ്പു് നിനക്കുണ്ടായിരുന്ന അഗ്നി എന്നുള്ള ബുദ്ധിയും ശബ്ദവും പൊയ്പ്പോയിരിക്കുന്നു എന്നർത്ഥം. കാണപ്പെടുന്ന ഒരു രക്തപദാർത്ഥത്തോടു ചേർന്നിരിക്കുന്ന സ്ഫടികത്തെ കണ്ടാൽ, സ്ഫടികത്തെയും ആ പദാർത്ഥത്തേയും തിരിച്ചറിയുന്നതിനുമുമ്പു്, അതു് ഒരു പത്മരാഗമാണെന്നു

തോന്നും. അതിനെ പത്മരാഗമെന്നു വിളിക്കയും ചെയ്യും. എന്നാൽ, അവയെ തിരിച്ചറിയുമ്പോൾ, അങ്ങനെ തിരിച്ചറിയുന്നവനു്, പത്മരാഗമെന്ന ശബ്ദവും ബുദ്ധിയും നീങ്ങിപ്പോകും. അതുപോലെയാണു്, മൂന്നു രൂപങ്ങളേയും തിരിച്ചറിയുമ്പോൾ മേൽപ്പറഞ്ഞ ആഗ്നിയെന്നുള്ള ശബ്ദവും ബുദ്ധിയും നീങ്ങിപ്പോകുന്നതു്. ഇവിടെ ഒരു ആക്ഷേപമുണ്ടാവാം; — "ഇതിൽ ബുദ്ധിയേയും ശബ്ദത്തേയും കല്പിക്കുന്നതെന്തിനാണു്? രൂപത്രയത്തെ വിവേചിക്കുന്നതിനുമുമ്പു് അഗ്നിതന്നെ ആയിരുന്നു. രോഹിതാദി രൂപങ്ങളെ വേർതിരിച്ചതിനാൽ, തന്തുക്കളെ വലിച്ചെടുത്തുകളയുമ്പോൾ പടമില്ലാതാകുന്നതുപോലെ, ആ അഗ്നിയുടെ അഗ്നിത്വം പൊയ്പ്പോയി; എന്നു പറഞ്ഞാൽപോരയോ?" എന്നാണു് ആ ആക്ഷേപം. അതിനു സമാധാനം പറയുന്നു:— അഗ്നി എന്നതു ശബ്ദവും ബുദ്ധിയും മാത്രമാണു്. എന്തെന്നാൽ വികാരമെല്ലാം വാക്കിനെ ആശ്രയിച്ചുള്ള നാമംമാത്രമാണു്. അഗ്നി നാമമാത്രമായതിനാൽ അഗ്നി എന്നുള്ള ബുദ്ധിയും മിഥ്യതന്നെ. പിന്നെ അതിൽ സത്യമായിട്ടുള്ളതെന്താണെന്നു ചോദിച്ചാൽ മൂന്നുരൂപങ്ങൾ എന്നുള്ളതുമാത്രമാണു് സത്യമായിട്ടുള്ളതു്. രൂപത്രയത്തിനു പുറമേ അണുമാത്രപോലും സത്യമായിട്ടില്ലെന്നാണു്, അവധാരണം ചെയ്തിരിക്കുന്നതിന്റെ അർത്ഥം. 1

ഉപ:— യദാദിത്യസ്യ രോഹിതം രൂപം, തേജസസ്തദ്രൂപം; യച്ഛുക്ലം, തദപാം, യത് കൃഷ്ണം തദന്നസ്യ; അപാഗാദാദിത്യാദാദിത്യത്വം; വാചാ ff രംഭണം വികാരോ നാമധേയം, ത്രീണി രൂപാണീത്യേവ സത്യം. 2

യച്ചന്ദ്രമസോ രോഹിതം രൂപം, തേജസസ്തദ്രൂപം; യച്ഛുക്ലം തദപാം, യത്കൃഷ്ണം തദന്നസ്യ, അപാഗാച്ചന്ദ്രാച്ചന്ദ്രത്വം, വാചാ ff രംഭണം വികാരോ നാമധേയം, ത്രീണി രൂപാണീത്യേവസത്യം. 3

യദാദിത്യസ്യ രോഹിതംരൂപം, തേജസസ്തദ്രൂപം, യച്ഛുക്ലം തദപാം, യത്കൃഷ്ണം തദന്നസ്യ, അപാഗാദാദിത്യാദാദിത്യത്വം, വാചാ ff രംഭണം വികാരോ നാമധേയം ത്രീണി രൂപാണീത്യേവ സത്യം. 4

| | |
|---|---|
| ആദിത്യസ്യ | =ആദിത്യന്റെ |
| രോഹിതം രൂപം | =രോഹിതമായ രൂപം |
| യത് | =ഏതോ |
| തത് | =അതു്, |
| തേജസഃ രൂപം | =തേജസ്സിന്റെ രൂപമാകുന്നു. |
| ശുക്ലം യത് | =ശുക്ലമായ രൂപമേതോ |
| തത് | =അതു് |
| അപാം | =അപ്പുകളുടെ രൂപമാകുന്നു. |
| കൃഷ്ണം യത് | =കൃഷ്ണമായ രൂപമേതോ, |
| തത് അന്നസ്യ | =അതു് അന്നത്തിന്റെ രൂപമാകുന്നു. |
| ആദിത്യാത് ആദിത്യത്വം അപാഗാത് | =ആദിത്യനിൽനിന്നു് ആദിത്യത്വം പോയി, |

"വാചാരംഭണം" ഇത്യാദിയുടെ അൎത്ഥം മുമ്പു പറഞ്ഞിട്ടുള്ളതുപോലെതന്നെ.

| | |
|---|---|
| ചന്ദ്രമസഃ | =ചന്ദ്രന്റെ |
| രോഹിതം രൂപം | =രോഹിതമായ രൂപം |
| യത് | =ഏതോ |
| തത് | =അതു് |
| തേജസഃ രൂപം | =തേജസ്സിന്റെ രൂപമാകുന്നു. |
| ശുക്ലം യത് | =ശുക്ലമായിട്ടുള്ളതേതോ |
| തത് | =അതു് |
| അപാം | =അപ്പുകളുടെ രൂപമാകുന്നു. |
| കൃഷ്ണം യത് | =കൃഷ്ണമായിട്ടുള്ളതേതോ, |

തത് — അത്
അന്നസ്യ — അന്നത്തിൻെറ രൂപമാകുന്നു
ചന്ദ്രാത് — ചന്ദ്രനിൽനിന്നു്
ചന്ദ്രത്വം — ചന്ദ്രത്വം
അപാഗാത് — പോയി.

"വാചാരംഭണം" ഇത്യാദിയുടെ അൎത്ഥം മുമ്പിലത്തെപ്പോലെതന്നെ.

വിദ്യുതഃ — വിദ്യുത്തിൻെറ
രോഹിതം രൂപം — രോഹിതമായ രൂപം
യത് — ഏതോ
തത് — അതു്
തേജസഃ രൂപം — തേജസ്സിൻെറ രൂപമാകുന്നു.
ശുക്ലം യത് — ശുക്ലമായ രൂപമേതോ
തത് — അതു്
അപാം — അപ്പുകളുടെ രൂപമാകുന്നു.
കൃഷ്ണം യത് — കൃഷ്ണമായ രൂപമേതോ
തത് അന്നസ്യ — അതു് അന്നത്തിൻെറ രൂപമാകുന്നു.
വിദ്യുതഃ — വിദ്യുത്തിൽനിന്നു്
വിദ്യുത്ത്വം — വിദ്യുത്തെന്നുള്ള അവസ്ഥ
അപാഗാത് — അപഗമിച്ചു.

"വാചാരംഭണം" ഇത്യാദിയുടെ അൎത്ഥം മുൻപു പറഞ്ഞതുതന്നെ.

ഭാഷ്യം:— അപ്രകാരംതന്നെ ആദിത്യൻേറയും ചന്ദ്രൻേറയും വിദ്യുത്തിൻേറയും രോഹിതാദി രൂപങ്ങൾ തേജസ്സു മുതലായവയുടെ രൂപങ്ങളാകുന്നു.

പൂൎവപക്ഷം:— ആകട്ടെ, "ഈ മൂന്നു ദേവതകൾ ഓരോന്നും ത്രിവൃത്തായിരിക്കുന്നതെങ്ങനെയെന്നു് ഞാൻ

പറയുന്ന ഉദാഹരണങ്ങളിൽനിന്നു മനസ്സിലാക്കിക്കൊള്ളുക" എന്നു പറഞ്ഞിട്ടു്, അഗ്നിമുതലായ നാലുദാഹരണങ്ങളേക്കൊണ്ടു് തേജസ്സിന്റെ ത്രിവൃത്ക്കരണം മാത്രമേ കാണിച്ചുള്ളു. അപ്പുകൾക്കും അന്നത്തിനും ത്രിവൃത്ക്കരണത്തിനുള്ള ഉദാഹരണം കാണിച്ചില്ലല്ലോ.

സമാധാനം:— അപ്പുകളുടേയും അന്നത്തിന്റേയും വിഷയത്തിലും തേജസ്സിന്റെ വിഷയത്തിൽ കാണിച്ചതുപോലെയുള്ള ഉദാഹരണങ്ങൾ കണ്ടുകൊള്ളണമെന്നാണു് ശ്രുതിയുടെ അഭിപ്രായം. മൂന്നിനും രൂപമുള്ളതുകൊണ്ടു്. പറഞ്ഞപ്രകാരമുള്ള രൂപവിഭാഗത്തിനു് അവയിൽ സ്ഫുടത്വം സംഭവിക്കുന്നതിനാൽ, തേജസ്സിനെ ഉദാഹരിച്ചതു്, അന്നാദിവിഷയത്തിലുള്ള ഉദാഹരണങ്ങളുടെ ഉപലക്ഷണത്തിനുവേണ്ടിയാണു്. ഗന്ധ രസങ്ങളെ ഉദാഹരിക്കാഞ്ഞതു മൂന്നിനും ഇല്ലാത്തതിനാലാണു്. ഗന്ധരസങ്ങൾ തേജസ്സിൽ ഇല്ലല്ലോ. സ്പർശവും ശബ്ദവും എല്ലാത്തിലും ഉണ്ടെങ്കിലും അവയെ തിരിച്ചുകാണിപ്പാൻ സാധിക്കാത്തതുകൊണ്ടാണു് അവയെ ഉദാഹരിക്കാഞ്ഞതു്.

ഇങ്ങനെ അഗ്നി മുതലായവയെപ്പോലെ ജഗത്തു മുഴുവൻ ത്രിവൃത്ക്കരണം ചെയ്തിട്ടുള്ളതാണെങ്കിൽ, അഗ്നിയിൽനിന്നു അഗ്നിത്വം എന്നപോലെ ജഗത്തിൽനിന്നു ജഗത്ത്വം പോയി. മൂന്നു രൂപങ്ങൾ എന്നുള്ളതുമാത്രമേ സത്യമായിട്ടുള്ളു. രൂപത്രയത്തിനു പുറമേ ജഗത്തില്ല; അതുപോലെ പൃഥിവി എന്നു പറയുന്ന കൃഷ്ണരൂപം, ശുക്ലരൂപം മാത്രമായ അപ്പുകളുടെ കാര്യമായതുകൊണ്ടു് ജലത്തിനു പുറമേ അതിനു സത്ത്വമില്ല. അതുപോലെ ശുക്ലരൂപം മാത്രമായ അപ്പുകൾ ലോഹിതരൂപംമാത്രമായ തേജസ്സിന്റെ കാര്യമായതുകൊണ്ടു അവസ്ഥും മനസ്സിൽനിന്നു ഭിന്നമായി സത്ത ഇല്ല തേജസ്സു സത്തിന്റെ കാര്യമായതു

കൊണ്ടു് സത്തെന്നുള്ളതുതന്നെയാണു് സത്യമായിട്ടുള്ളതു്. തേജസ്സെന്നുള്ളതു നാമംമാത്രമാണു്. ഇങ്ങനെ സത്തുമാത്രം പരിശേഷിക്കുന്നു; എന്നുള്ള അൎത്ഥവും ത്രിവൃത്ക്കരണപ്രകരണത്തിൽ വിവക്ഷിച്ചിട്ടുണ്ടു്.

പൂർവപക്ഷം:— ആകട്ടെ, വായുവും ആകാശവും തേജസ്സുമുതലായവയിൽ അന്തർഭവിച്ചിട്ടില്ലാത്തതുകൊണ്ടു്, ത്രിവൃത്ക്കരണം ചെയ്യപ്പെടാതെ അവശേഷിക്കുന്നു. ഇതുപോലെ ഗന്ധരസസ്പർശ ശബ്ദങ്ങളും ബാക്കിവരുന്നു. അങ്ങനെയിരിക്കെ, എങ്ങനെയാണു് സത്തിനെ അറിഞ്ഞാൽ മററുള്ളതെല്ലാം അറിയപ്പെട്ടതായിത്തീരുന്നതു്. അല്ലെങ്കിൽ സത്തിനെ അറിയുമ്പോാം വായു മുതലായവയെ അറിയുന്നതിനു പ്രകാരാന്തരം പറയണം.

സമാധാനം:— അങ്ങനെ പറവാൻ പാടില്ല. എന്തെന്നാൽ രൂപമുള്ള ദ്രവ്യത്തിൽ സർവവും കാണുന്നുണ്ടു്. എങ്ങനെ എന്നാൽ, രൂപവത്തായ തേജസ്സിൽ ശബ്ദസ്പർശങ്ങളും കാണുന്നതുകൊണ്ടു് സ്പർശവും ശബ്ദവുമാകുന്ന ഗുണങ്ങളോടുകൂടിയ വായുവും ആകാശവും അതിൽ ഉള്ളതായി അനുമാനിക്കാവുന്നതാണു്. അതുപോലെ രൂപമുള്ള അപ്പുകളിലും അന്നത്തിലും രസഗന്ധങ്ങാം അന്തർഭവിക്കുന്നു. രൂപവത്തുക്കളായ തേജസ്സു്, അപ്പുകാം, അന്നം ഇവയുടെ ത്രിവൃത്ക്കരണം കാണിച്ചതുകൊണ്ടു്, അവയിൽ അന്തർഭവിച്ച സർവവും സത്തിൻെറ വികാരമായതിനാൽ മൂന്നു രൂപങ്ങളായിത്തന്നെ അറിയപ്പെടുന്നതായി ശ്രുതി വിചാരിക്കുന്നു. മൂർത്തവും രൂപവത്തുമായ ദ്രവ്യമില്ലാതെ വായ്വാകാശങ്ങാംക്കും അവയുടെ ഗുണങ്ങളായ സ്പർശ ശബ്ദങ്ങാംക്കും ഗ്രഹണമുണ്ടാകുന്നില്ല.

അഥവാ, രൂപമുള്ള ദ്രവ്യങ്ങളുടെ ത്രിവൃത്ക്കരണവും, പഞ്ചീകരണം കാണിക്കുന്നതിനായിട്ടായിരിക്കാം പറ

ഞ്ഞിരിക്കുന്നതു്, ത്രിവൃത്ക്കരണംചെയ്തതിൽ മൂന്നുരൂപം മാത്രമേ സത്യമായിട്ടുള്ളു എന്നു പറഞ്ഞതുപോലെതന്നെ, പഞ്ചീകരണത്തിലും തുല്യന്യായത്താൽ സർവവും സദ്വികാരമായതുകൊണ്ടു് സത്തിനെ അറിഞ്ഞാൽ ജഗത്തെല്ലാം അറിയപ്പെട്ടതായിത്തീരും. അതുകൊണ്ടു് ഏകവും അദ്വിതീയവുമായ സത്തുതന്നെയാണു സത്യമായിട്ടുള്ളതെന്നു സിദ്ധംതന്നെയായിത്തീരുന്നു. അതിനാൽ സത്തിനെ ഒന്നിനെ അറിഞ്ഞാൽ എല്ലാം അറിയപ്പെട്ടതായിത്തീരുമെന്നു പറഞ്ഞതു ശരിതന്നെ.

ഉപ: — ഏതദ്ധ സ്മ വൈ തദ്വിദ്വാംസ ആഹുഃ പൂർവേ മഹാശാലാ മഹാശ്രോത്രിയാ ന നോഽദ്യ കശ്ചനാശ്രുതമമതമവിജ്ഞാതമുദാഹരിഷ്യതീതിഹ്യേഭ്യോ വിദാം ചക്രുഃ 5

| | |
|---|---|
| തത് ഏതത് | = അങ്ങനെയുള്ള ഈ ത്രിവൃത്ക്കരണത്തെ |
| വിദ്വാംസഃ | = അറിഞ്ഞിട്ടുള്ള |
| പൂർവേ | = കഴിഞ്ഞുപോയ |
| മഹാശാലാഃ | = മഹാശാലന്മാരായ |
| മഹാശ്രോത്രിയാഃ | = മഹാശ്രോത്രിയന്മാർ |
| ആഹുഃ സ്മ ഹ വൈ | = പറഞ്ഞിട്ടുണ്ടുപോൽ; — |
| അദ്യ | = "ഇപ്പോഴും |
| നഃ | = നമ്മുടെ കുലത്തിൽ |
| കശ്ചിത് | = ഒരുവൻപോലും |
| അശ്രുതം | = അശ്രുതമയിട്ടുള്ളതിനേയോ — ശ്രവിക്കപ്പെടാത്തതിനേയോ |
| അമതം | = മനനം ചെയ്യപ്പെടാത്തതിനേയോ |
| അവിജ്ഞാതം | = അറിയപ്പെടാത്തതിനേയോ |
| ന ഉദാഹരിഷ്യതി | = ഉദാഹരിക്കയില്ല. |

ഹി =എന്തെന്നാൽ
ഏഭ്യഃ =ഇവയിൽനിന്ന് = രോഹി താദി രൂപങ്ങളിൽനിന്ന്
വിദാംചക്രുഃ =അവർ അറിഞ്ഞു"
ഇതി =എന്ന്.

ഭാഷ്യം:— ഈ ത്രിവൃത്ക്കരണത്തെ അറിഞ്ഞിട്ടുള്ള, കഴിഞ്ഞുപോയ, മഹാശാലന്മാരായ ശ്രോത്രിയന്മാർ പറഞ്ഞിട്ടുണ്ടുപോൽ:— "ഇപ്പോഴ, പറയപ്പെട്ടിട്ടുള്ളപ്രകാരമുള്ള വിജ്ഞാനത്തോടുകൂടിയ നമ്മുടെ കുലത്തിൽ ഒരുത്തൻ പോലും ശ്രവിക്കപ്പെടാത്തതിനേയോ, മനനം ചെയ്യപ്പെടാത്തതിനേയോ അറിയപ്പെടാത്തതിനേയോ ഉദാഹരിക്കയില്ല. നമ്മുടെ കുലത്തിലുള്ളവർക്ക്, സദ്വിജ്ഞാനമുള്ളതിനാൽ എല്ലാം അറിയപ്പെട്ടതുതന്നെ എന്നർത്ഥം. (എന്നാൽ അവർ എങ്ങനെയാണ സർവത്തേയും അറിഞ്ഞതെന്നു പറയുന്നു) ത്രിവൃത്ക്കരണം ചെയ്യപ്പെട്ട ഈ രോഹിതാദികളായ മൂന്നു രൂപങ്ങളെ അറിഞ്ഞതിൽനിന്നു ശിഷ്ടമുള്ളതെല്ലാം ഇതുപോലെതന്നെ എന്ന് അവർ അറിഞ്ഞു." അതിനാൽ, അവർ സത്തിനെ അറിഞ്ഞതുകൊണ്ട് സർവജ്ഞന്മാർതന്നെ ആയിരുന്നു എന്നർത്ഥം. അഥവാ ഇവയിൽനിന്ന് അറിഞ്ഞു എന്നതിന്, അഗ്നിമുതലായ ദൃഷ്ടാന്തങ്ങളെ അറിഞ്ഞതിൽനിന്നു മററുള്ള സർവത്തേയും അറിഞ്ഞു എന്ന് അർത്ഥം പറയാം. 5

ഉപ:— യദു രോഹിതമിവാഭൂദിതി, തേജസസ്തദ്രൂപമിതി തദ്വിദാം ചക്രുഃ. യദു ശുക്ലമിവാഭൂദിത്യപാം രൂപമിതി തദ്വിദാം ചക്രുഃ. യദു കൃഷ്ണമിവാഭൂദിത്യന്നസ്യ രൂപമിതി തദ്വിദാം ചക്രുഃ. 6

യദ്വവിജ്ഞാതമിവാഭൂദിത്യേതാസാമേവ ദേവതാനാം സമാസ ഇതി തദ്വിദാം ചക്രുഃ. യഥാ ഖലു ന സോ

മേൃമാസ്തിസ്രോ ദേവതാഃ പുരുഷം പ്രാപ്യ ത്രിവൃത് ത്രിവൃദേകൈകാ ഭവതി, തം വിജാനീഹീതി. 7

യത് ഉ —"ഏതു രൂപമാണോ
രോഹിതം ഇവ അഭൂത് ഇതി — രോഹിതംപോലെ തോന്നിയതു്
തത് — അതു്
തേജസഃ രൂപം ഇതി — തേജസ്സിൻെറ രൂപമാകുന്നു എന്നു്
തത് വിദാംചക്രുഃ — അതിനെ അവർ അറിഞ്ഞു.
യത് ഉ — ഏതാണോ
ശുക്ലം ഇവ അഭൂത് ഇതി — ശുക്ലമെന്നപോലെ അവക്കു തോന്നിയതു്
തത് — അതിനെ
അപാം രൂപം ഇതി — അപ്പുകളുടെ രൂപമെന്നു്
വിദാം ചക്രുഃ — അവർ അറിഞ്ഞു.
യത് ഉ — ഏതൊരു രൂപമാണോ
കൃഷ്ണം ഇവ അഭൂത് ഇതി — കൃഷ്ണംപോലെ തോന്നിയതു്
തത് — അതിനെ
അന്നസ്യ രൂപം ഇതി — അന്നത്തിൻെറ രൂപമെന്നു്
വിദാം ചക്രുഃ — അറിഞ്ഞു.
യത് ഉ — ഏതാണോ
അവിജ്ഞാതം ഇവ അഭൂത് ഇതി — ഇന്നതെന്നു തിരിച്ചറിയാൻ പാടില്ലാത്തതുപോലെ തോന്നിയതു്.
തത് — അതിനെ
ഏതാസാം ദേവതാനാം ഏവ — ഈ ദേവതകളുടെതന്നെ
സമാസഃ ഇതി — സമാസമെന്നു് സമുദായമെന്നു്
വിദാം ചക്രുഃ — അറിഞ്ഞു.

| | |
|---|---|
| സോമ്യ | —അല്ലയോ സൗമ്യ |
| യഥാ ന ഖലു | —ഏതുപ്രകാരമാണോ, |
| ഇമാഃ തിസ്രഃ ദേവതാഃ | —ഈ മൂന്നദേവതകഠം |
| പുരുഷം പ്രാപ്യ | —പുരുഷനെ പ്രാപിച്ചിട്ട് |
| ഏകൈകാ | —ഓരോന്നും |
| ത്രിവൃത് ത്രിവൃത് | —മുമ്മൂന്നംശമുള്ളതായി |
| ഭവതി | —തീരുന്നതു്, |
| തത് | —അതിനെ |
| മേ | —എൻെറ അടുക്കൽനിന്നു് |
| വിജാനീഹി | —അറിഞ്ഞുകൊള്ളുക" |
| ഇതി | —എന്നു് |

ഭാഷ്യം:— അവർ അറിഞ്ഞതെങ്ങനെ എന്നാൽ, വേറെ, നിറമേതെന്നു സന്ദേഹം തോന്നുന്ന കപോതാദി രൂപത്തിൽ അവക്കു രോഹിതമെന്നപോലെ തോന്നിയതിനെ തേജസ്സിൻെറ രൂപമെന്നും ശുക്ലമെന്നപോലെ തോന്നിയതിനെ അപ്പുകളുടെ രൂപമെന്നും കൃഷ്ണമെന്നപോലെ തോന്നിയതിനെ അന്നത്തിൻെറ രൂപമെന്നും അവർ അറിഞ്ഞിരുന്നു. ഇങ്ങനെയാണു് ഗ്രഹിക്കപ്പെടേണ്ട വസ്തുക്കഠം പൂർവന്മാക്കു്, അഗ്നിമുതലായവയെപ്പോലെ അറിയപ്പെട്ടവയായിത്തീന്നതു്. ഇനി ഇപ്പോഠം, അല്ലയോ "സൗമ്യ, ഈ മൂന്നു ദേവതകഠം, പുരുഷനെ—തല, കൈ മുതലായവയോടുകൂടിയ കായ്യകാരണസംഘാതത്തെ പ്രാപിച്ചിട്ടു്, അതായതു പുരുഷനാൽ ഉപയോഗിക്കപ്പെട്ടിട്ടു്, ഓരോന്നും മുമ്മൂന്നു വിധത്തിലുള്ളതായിത്തീരുന്നതു് എങ്ങനെയാണെന്നു് ഞാൻ പറയുന്നതു കേട്ടു മനസ്സിലാക്കിക്കൊഠംക" എന്നു പറഞ്ഞിട്ടു് വീണ്ടും പറഞ്ഞു.

ആറാമദ്ധ്യായത്തിൽ നാലാം ഖണ്ഡം കഴിഞ്ഞു.

---

ആറാമദ്ധ്യായത്തിൽ അഞ്ചാം ഖണ്ഡം.

ഉപ:— അന്നമശിതം ത്രേധാ വിധീയതേ; തസ്യ യഃ സ്ഥവിഷ്ഠോ ധാതുസ്തത് പുരീഷം ഭവതി, യോ മദ്ധ്യമസ്തന്മാംസം, യോƒണിഷ്ഠസ്തന്മനഃ 1

| | |
|---|---|
| അശിതം അന്നം | —ഭക്ഷിക്കപ്പെട്ട അന്നം |
| ത്രേധാ | — മൂന്നപ്രകാരത്തിൽ |
| വിധീയതേ | —ആയിത്തീരുന്നു. |
| തസ്യ | —അതിൻെറ |
| സ്ഥവിഷ്ഠഃ ധാതുഃ | —ഏററവും സ്ഥൂലമായ അംശം |
| യഃ | —ഏതോ |
| തത് | —അതു് |
| പുരീഷം ഭവതി | —പുരീഷമായിത്തീരുന്നു. |
| മധ്യമഃ യഃ | —മധ്യമമായ അംശം ഏതോ |
| തത് മാംസം | —അതു മാംസമായിത്തീരുന്നു. |
| അണിഷ്ഠഃ യഃ | —ഏററവും ചെറിയ അംശം ഏതോ |
| തത് മനഃ | —അതു മനസ്സായിത്തീരുന്നു. |

ഭാഷ്യം:— ഭക്ഷിക്കപ്പെട്ട അന്നം ജഠരാഗ്നിയാൽ പചിക്കപ്പെടുമ്പോൾ മൂന്നുതരത്തിൽ പിരിയുന്നു. അതിൻെറ ഏററവും സ്ഥൂലമായ അംശം പുരീഷമായിത്തീരുന്നു. അന്നത്തിൻെറ മധ്യമമായ അംശമാകട്ടെ, രസാദിക്രമത്തിൽ പരിണമിച്ചു മാംസമായിത്തീരുന്നു. ഏററവും അണുവായ അംശം മേല്പോട്ടുവന്നു ഹൃദയത്തിൽ എത്തി ഹിതകൾ എന്നുപേരുള്ള നാഡികളിൽ പ്രവേശിച്ചു, വാക്കു മുതലായ കരണങ്ങളുടെ സംഘാതങ്ങളെ നിലനിർത്തിക്കൊണ്ടു മനസ്സായിത്തീരുന്നു. മനസ്സായി പരിണമിച്ചു മനസ്സിനെ പോഷിപ്പിക്കുന്നു എന്നത്ഥം. അതിനാൽ മനസ്സ്

അന്നംകൊണ്ടു പരിപുഷ്ടമായതുകൊണ്ടു ഭൗതികംതന്നെയാണെന്നും അല്ലാതെ, വൈശേഷികതന്ത്രത്തിൽ പറഞ്ഞിട്ടുള്ളതുപോലെ നിത്യവും നിരവയവവും അല്ലെന്നും മനസ്സിലാക്കാം. മനസ്സ് ഇവന്റെ ദൈവമായ ചക്ഷുസ്സാണെന്നു മേൽ പറയുന്നുണ്ടെങ്കിലും, അതു്, മനസ്സ് നിത്യമാണെന്നു വച്ചിട്ടല്ല, സൂക്ഷ്മങ്ങളും, മറഞ്ഞിരിക്കുന്നവയും, ദൂരസ്ഥങ്ങളും മററും ആയിട്ടുള്ള വിഷയങ്ങളിലും, എല്ലാ ഇന്ദ്രിയങ്ങളുടേയും വിഷയങ്ങളിലും വ്യാപിക്കുന്നതായതുകൊണ്ടാണ്. ചക്ഷുരാദികൾ ഇല്ലാത്തപ്പോഴും മനസ്സ് ഉള്ളതായിക്കാണുന്നതുകൊണ്ടു മനസ്സിനു നിത്യത്വമുണ്ടെന്നു പറയാമെങ്കിലും അതും ആപേക്ഷികമാണെന്നു് ഇനി പറയും. സത്തു് ഏകവും അദ്വിതീയവുമാണെന്നാണല്ലോ ശ്രുതിയിൽ പറയുന്നതു്. 1

ഉപ:— ആപഃ പീതാസ്ത്രേധാ വിധീയന്തേ, താസാം യഃ സ്ഥവിഷ്ഠോ ധാതു, സ്തന്മൂത്രം ഭവതി; യോ മധ്യമസ്തല്ലോഹിതം, യോഽണിഷ്ഠഃ സ പ്രാണഃ

| | |
|---|---|
| പീതാഃ | =പാനംചെയ്യപ്പെട്ട |
| ആപഃ | =അപ്പുകൾ |
| ത്രേധാ വിധീയന്തേ | =മൂന്നുവിധത്തിൽ ആയിത്തീരുന്നു |
| താസാം | =അവയുടെ |
| സ്ഥവിഷ്ഠഃ ധാതുഃ | =ഏററവും സ്ഥൂലമായ അംശം |
| യഃ | =ഏതോ |
| തത് | =അതു് |
| മൂത്രം ഭവതി | =മൂത്രമായിത്തീരുന്നു. |
| മധ്യമഃ യഃ | =മധ്യമമായ അംശം ഏതോ |
| തത് ലോഹിതം | =അതു രക്തമായിത്തീരുന്നു. |
| അണിഷ്ഠഃ യഃ | =ഏററവും ചെറുതായിട്ടുള്ള അംശം ഏതോ |
| സഃ പ്രാണഃ | =അതു പ്രാണനായിത്തീരുന്നു. |

ഭാഷ്യം: — അതുപോലെ പാനംചെയ്യപ്പെട്ട ജലം മൂന്ന പ്രകാരത്തിലായി പിരിയുന്നു. അതിൻെറ ഏററവും സ്ഥൂലമായ അംശം മൂത്രമായും മധ്യമമായ അംശം രക്തമായും ഏററവും അണുവായ ഭാഗം പ്രാണനായും തീരുന്നു. പ്രാണൻ ജലമയനാണെന്നും, അതിനാൽ പാനംചെയ്യാത്തവൻെറ പ്രാണങ്ങൾക്കു വിച്ഛേദം വരുമെന്നും ഇനിയും പറയും. 2

ഉപ: — തേജോ/ശിതം ത്രേധാ വിധീയതേ, തസ്യ യഃ സ്ഥവിഷ്ഠോ ധാതുസ്തദസ്ഥി ഭവതി, യോ മധ്യമഃ സ മജ്ജാ, യോ/ണിഷ്ഠഃ സാ വാക്. 3

| | |
|---|---|
| അശിതം | —ഭക്ഷിക്കപ്പെട്ട |
| തേജഃ | — തേജസ്സ് |
| ത്രേധാ വിധീയതേ | —മൂന്നപ്രകാരത്തിൽ വിഭക്തമായിത്തീരുന്നു. |
| തസ്യ | —അതിൻെറ—തേജസ്സിൻെറ |
| സ്ഥവിഷ്ഠഃ | —ഏററവും സ്ഥൂലമായ |
| ധാതുഃ | —അംശം |
| യഃ | —ഏതാണോ |
| തത് | — അതു് |
| അസ്ഥി ഭവതി | — അസ്ഥിയായിത്തീരുന്നു. |
| മധ്യമഃ യഃ | —മധ്യമമായ അംശം ഏതോ |
| സഃ മജ്ജാ | — അതു മജ്ജയാകുന്നു. |
| അണിഷ്ഠഃ യഃ | —ഏററവും അണുവായിട്ടുള്ള അംശം ഏതോ |
| സാ വാക് | —അതു വാക്കാകുന്നു, |

ഭാഷ്യം: — അതുപോലെ ഭക്ഷിക്കപ്പെടുന്ന തൈല ഘൃതാദിയായ തേജസ്സും മൂന്നായിപ്പിരിയുന്നു. അതിൻെറ സ്ഥൂലതമമായ അംശം അസ്ഥിയായും മധ്യമമായ അംശം മജ്ജയായും തീരുന്നു. ഏററവും അണുവായ ഭാഗം

വാക്കായിത്തീരുന്നു. തൈലം ഘൃതം മുതലായതു ഭക്ഷിച്ചാൽ വാഗിന്ദ്രിയം വിശദമായും സംഭാഷണസമർത്ഥമായും തീരുന്നു എന്നതു ലോകത്തിൽ പ്രസിദ്ധമാണല്ലോ. 3

ഉപ:— അന്നമയം ഹി സോമ്യ മന, ആപോമയഃ പ്രാണസ്തേജോമയീ വാഗിതി, ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപയത്വിതി, തഥാ സോമ്യേതി ഹോവാച. 4

| | |
|---|---|
| സോമ്യ | —"അല്ലയോ സൌമ്യ, |
| മനഃ | —മനസ്സ് |
| അന്നമയം ഹി | —അന്നമയമാകുന്നു. |
| പ്രാണഃ | —പ്രാണൻ |
| ആപോമയഃ | —ജലമയനാകുന്നു. |
| വാക് | —വാക്കു് |
| തേജോമയീ | —തേജോമയിയാകുന്നു" |
| ഇതി | —എന്നു് ആരുണി പറഞ്ഞു |
| ഭഗവാൻ | —"ഭഗവാനായ അങ്ങു് |
| ഭൂയഃ ഏവ | —വീണ്ടും |
| മാ വിജ്ഞാപയതു | —എനിക്കു മനസ്സിലാക്കിത്തരിക" |
| ഇതി | —എന്നു ശ്വേതകേതു അപേക്ഷിച്ചു |
| സോമ്യ | —"അല്ലയോ സൌമ്യ, |
| തഥാ | —അങ്ങനെയാകട്ടെ" |
| ഇതി ഉവാച ഹ | —എന്നു പിതാവു പറഞ്ഞു. |

ഭാഷ്യം:— അല്ലയോ സൌമ്യ, ഇപ്രകാരമായതുകൊണ്ടു മനസ്സ് അന്നമയവും, പ്രാണൻ ജലമയനും വാക്കു തേജോമയിയുമാകുന്നു.

പൂർവപക്ഷം:— ആകട്ടെ, അന്നംമാത്രം ഭക്ഷിക്കുന്ന എലി മുതലായവ വാക്കും പ്രാണനുമുള്ളവയായും, ജലം മാത്രം ഭക്ഷിക്കുന്ന സമുദ്രത്തിലുള്ള മത്സ്യ മകരാദികൾ

മനസ്സും വാക്കും ഉള്ളവയായും ഇരിക്കുന്നു. അതുപോലെ സ്നേഹം പാനംചെയ്യാത്തവയ്ക്കും പ്രാണനും മനസ്സും ഉള്ളതായി ഊഹിക്കാൻ കഴിയും. ഇങ്ങനെയിരിക്കെ, മനസ്സ് അന്നമയമാണെന്നും മററും പറഞ്ഞതെങ്ങനെയാണ്?

സമാധാനം:— ഈ ദോഷം പറയാനില്ല. എന്തെന്നാൽ സർവത്തേയും ത്രിവൃത്ക്കരണം ചെയ്തിട്ടുള്ളതുകൊണ്ടു, സർവത്തിലും സർവവും അടങ്ങിയിരിക്കുന്നു. ഒരുത്തനും, ത്രിവൃത്ക്കരണം ചെയ്യപ്പെടാത്ത അന്നത്തെ ഭക്ഷിക്കയോ ജലത്തെ പാനംചെയ്കയോ തേജസ്സിനെ അശിക്കയോ ചെയ്യുന്നില്ല അതിനാൽ അന്നംമാത്രം ഭക്ഷിക്കുന്ന എലി മുതലായവയ്ക്കും വാഗ്മിത്വവും പ്രാണവത്ത്വവും മററും കാണുന്നതിനു വിരോധമില്ല."

ഇങ്ങനെ പിതാവു മനസ്സിലാക്കിക്കൊടുത്തതിന്റെ ശേഷവും ശ്വേതകേതു പറഞ്ഞു. "മനസ്സ് അന്നമയമാണെന്നും മററും പറഞ്ഞതിനെ പൂജ്യനായ അങ്ങു വീണ്ടും ദൃഷ്ടാന്തംകൊണ്ടു് എനിക്കു് മനസ്സിലാക്കിത്തരണം. ഇപ്പോഴും എനിക്കു് ഈ വിഷയത്തിൽ വേണ്ടുംവണ്ണം നിശ്ചയമുണ്ടായിട്ടില്ല" ഒരുപോലെ തേജോബന്നമയമായ ഒരേ ദേഹത്തിൽ ഉപയോഗിക്കപ്പെടുന്ന അന്നവും അപ്പുകളും സ്നേഹങ്ങളും, ഏററവും അണുവായ ധാതുവിന്റെ രൂപത്തിൽ വകമാറാതെ മനസ്സിനേയും പ്രാണനേയും വാക്കിനേയും ഉപചയിപ്പിക്കുന്നു എന്നുപറയുന്നതു മനസ്സിലാകുവാൻ പ്രയാസമായിരിക്കുന്നു എന്നുള്ള അഭിപ്രായത്തോടുകൂടിയാണു വീണ്ടും മനസ്സിലാക്കിക്കൊടുക്കണമെന്നു ശ്വേതകേതു അപേക്ഷിക്കുന്നതു്, ഇതുകേട്ടു പിതാവു്, "നീ ചോദിച്ചതു വേണ്ടപോലെ മനസ്സിലാകുവാൻ തക്കവണ്ണമുള്ള ദൃഷ്ടാന്തം പറയാം, കേട്ടുകൊള്ളുക" എന്നു പറഞ്ഞു 4

ആറാമദ്ധ്യായത്തിൽ അഞ്ചാംഖണ്ഡം കഴിഞ്ഞു.

## ആറാമദ്ധ്യായത്തിൽ ആറാം ഖണ്ഡം.

ഉപ:— ദധ്നഃ സോമ്യ, മഥ്യമാനസ്യ യോƒണിമാ സ ഊർദ്ധ്വഃ സമുദീഷതി; തത് സർപ്പിർഭവതി. 1

| | |
|---|---|
| സോമ്യ | =“അല്ലയോ സൌമ്യ, |
| മഥ്യമാനസ്യ | =മഥിക്കപ്പെടുന്ന |
| ദധ്നഃ | =ദധിയുടെ |
| അണിമാ | =അണുത്വം=അണുവായ അംശം |
| യഃ | =ഏതോ |
| സഃ | =അതു് |
| ഊർദ്ധ്വഃ | =ഊർദ്ധ്വമായിട്ടു് =മേല്പോട്ടായിട്ടു് |
| സമുദീഷതി | =ഒന്നുചേർന്നു പൊങ്ങുന്നു. |
| തത് | =അതു് |
| സർപ്പിഃ ഭവതി | =സർപ്പിസ്സായിത്തീരുന്നു. |

ഭാഷ്യം:— കടയുന്ന തൈരിൻെറ ഏററവും സൂക്ഷ്മമായ അംശം ഒരുമിച്ചുചേർന്നു് വെണ്ണ എന്ന അവസ്ഥയിൽ മുകളിൽവരുന്നു. അതു നെയ്യായിത്തീരുന്നു.

ഉപ:— ഏവമേവ ഖലു സോമ്യാന്നസ്യാശ്യമാനസ്യ യോƒണിമാ സ ഊർദ്ധ്വഃ സമുദീഷതി, തന്മനോ ഭവതി. 2

| | |
|---|---|
| സോമ്യ | =അല്ലയോ സൌമ്യ, |
| ഏവം ഏവ ഖലു | =ഇങ്ങനെതന്നെ |
| അശ്യമാനസ്യ | =അശിക്കപ്പെടുന്ന |
| അന്നസ്യ | =അന്നത്തിൻെറ |
| അണിമാ | =അണുവായ അംശം |
| യഃ | =ഏതോ |
| സഃ | =അതു് |
| ഊർദ്ധ്വഃ | =മേല്പോട്ടു് |

സമുദീഷതി —ഒരുമിച്ചുചേൎന്നു പൊങ്ങുന്നു.
തത് മനഃ ഭവതി —അതു മനസ്സായിത്തീരുന്നു.

ഭാഷ്യം:— ഈ ദൃഷ്ടാന്തംപോലെതന്നെ, ഓദനം മുതലായി നാം അശിക്കുന്ന അന്നം, വായുസഹിതമായ ജഠരാഗ്നിയാൽ വിഘടനംചെയ്യപ്പെടുമ്പോൾ, മത്തുകൊണ്ടു കടയുന്ന തയിരിന്റെ എന്നപോലെ അതിന്റെ സൂക്ഷ്മാംശം മേല്പോട്ടു പൊങ്ങുകയും അതു മനസ്സിന്റെ അവയവങ്ങളോടു് ഒന്നുചേൎന്നു മനസ്സിനെ പോഷിപ്പിക്കയും ചെയ്യുന്നു.

ഉപ:— അപാം സോമ്യ, പീയമാനാനാം യോഽണിമാ സ ഊൎദ്ധ്വഃ സമുദീഷതി, സ പ്രാണോ ഭവതി. 3

സോമ്യ —അല്ലയോ സൌമ്യ.
പീയമാനാനാം —പാനംചെയ്യപ്പെടുന്ന
അപാം —അപ്പുകളുടെ
അണിമാ —അണുവായ അംശം
യഃ —ഏതോ
സഃ —അതു്
ഊൎദ്ധ്വഃ സമുദീഷതി —മേല്പോട്ടു പൊങ്ങുന്നു.
സഃ പ്രാണഃ ഭവതി —അതു പ്രാണനായിത്തീരുന്നു.

ഭാഷ്യം:— അതുപോലെ, പാനംചെയ്യപ്പെടുന്ന അപ്പുകളുടെ അണുവായ അംശം മേല്പോട്ടു പൊങ്ങുന്നു അതു പ്രാണനായിത്തീരുന്നു. 3

ഉപ:— തേജസഃ സോമ്യാശ്യമാനസ്യ യോഽണിമാ സ ഊൎദ്ധ്വഃ സമുദീഷതി; സാ വാഗ് ഭവതി. 4

സോമ്യ —അല്ലയോ സൌമ്യ,
അശ്യമാനസ്യ —അശിക്കപ്പെടുന്ന
തേജസഃ —തേജസ്സിന്റെ
അണിമാ —അണുവായ അംശം

| | |
|---|---|
| യഃ | =ഏതോ, |
| സഃ | =അതു് |
| ഊർദ്ധ്വഃ സമുദീഷതി | =മേല്പോട്ടു പൊങ്ങുന്നു |
| സാ | =അതു് |
| വാക് ഭവതി | =വാക്കായിത്തീരുന്നു. |

ഭാഷ്യം: — ഇങ്ങനെ, ഭക്ഷിക്കപ്പെടുന്ന തേജസ്സിൻെറ അണുവായ അംശം മേല്പോട്ടു പൊങ്ങി, അതു വാക്കായിത്തീരുന്നു. 4

ഉപ: — അന്നമയം ഹി സോമ്യ മന, ആപോമയഃ പ്രാണ, സ്തേജോമയീ വാഗിതി; ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപയത്വിതി; തഥാ സോമ്യേതി ഹോവാച. 5

(ഇതിൻെറ അന്വയം മുമ്പു കാണിച്ചിട്ടുള്ളതുപോലെ തന്നെ.)

ഭാഷ്യം: — "സൌമ്യ, മനസ്സ് അന്നമയവും പ്രാണൻ ജലമയവും വാക്കു തേജോമയിയുമാണെന്നു് ഞാൻ പറഞ്ഞതു് ശരിതന്നെ." ഇതുകേട്ടു, ശ്വേതകേതു പിന്നെയും പറഞ്ഞു: — "പ്രാണൻ അന്നമയമാണെന്നും വാക്കു തേജോമയിയാണെന്നും മററും പറഞ്ഞതു് അങ്ങനെതന്നെ ആയിരുന്നുകൊള്ളട്ടെ; എന്നാൽ, മനസ്സ് അന്നമയമാണെന്നുള്ളതിൽ എനിക്കു നല്ല നിശ്ചയം വന്നില്ല. അതിനാൽ മനസ്സിൻെറ അന്നമയത്വത്തെ കൂടുതൽ ദൃഷ്ടാന്തം കാണിച്ചു ഭഗവാൻ എനിക്കു മനസ്സിലാക്കിത്തരണം." ഇതുകേട്ടു് പിതാവു് "അങ്ങനെ ആകട്ടെ." എന്നു പറഞ്ഞു.

ആറാമദ്ധ്യായത്തിൽ ആറാംഖണ്ഡം കഴിഞ്ഞു.

---

## ആറാമധ്യായത്തിൽ ഏഴാം ഖണ്ഡം

ഉപ:— ഷോഡശകലഃ സോമ്യ പുരുഷഃ; പഞ്ചദശാഹാനി മാfശീഃ; കാമമപഃ പിബാ ff പോമയഃ പ്രാണോ ന പിബതോ വിച്ഛേത്സ്യത ഇതി. 1

| | |
|---|---|
| സോമ്യ | =“അല്ലയോ സൌമ്യ, |
| പുരുഷഃ | =പുരുഷൻ |
| ഷോഡശ കലഃ | =പതിനാറു കലകളോടുകൂടിയവനാകുന്നു. |
| പഞ്ചദശ അഹാനി | =പതിനഞ്ചു ദിവസത്തേയ്ക്കു് |
| മാ അശീഃ | =നീ ഭക്ഷണം കഴിക്കാതിരിക്കുക; |
| കാമം | =ഇഷ്ടംപോലെ |
| അപഃ പിബ | =ജലത്തെ പാനംചെയ്തുകൊള്ളുക. |
| ന പിബതഃ | =പാനംചെയ്യാത്തവനു്, |
| ആപോമയഃ | =ജലമയനായ |
| പ്രാണഃ | =പ്രാണൻ |
| വിച്ഛേത്സ്യതേ | =വിച്ഛേദത്തെ പ്രാപിക്കും.” |
| ഇതി | =എന്നു പിതാവു് പറഞ്ഞു. |

ഭാഷ്യം:— “ഭക്ഷിക്കപ്പെടുന്ന അന്നത്തിൻെറ ഏററവും അണുവായ അംശം മനസ്സിൽ ഉള്ള ശക്തിയെ പോഷിപ്പിക്കുന്നു ഇങ്ങനെ അന്നത്താൽ പോഷിപ്പിക്കപ്പെടുന്ന മനസ്സിൻെറ ശക്തിയെ പതിനാറായി വിഭജിച്ചു് ആ വിഭാഗങ്ങളെ പുരുഷൻെറ കലകളായി നിർദ്ദേശിക്കുവാൻ ഉദ്ദേശിച്ചിരിക്കുന്നു. ഇങ്ങനെ മനസ്സിൽ അന്നത്താൽ ഉപചയിക്കപ്പെട്ടതും പതിനാറായി ഭാഗിക്കപ്പെട്ടതുമായ ശക്തിയോടുകൂടിയ, കാര്യകാരണസങ്ഘാതസ്വരൂപനും ജീവവിശിഷ്ടനുമായ പുരുഷൻ, പതിനാറു കലകളോടുകൂടിയവൻ എന്നുള്ള അർത്ഥത്തിൽ ഷോഡശ കലൻ എന്നു്

വിളിക്കപ്പെടുന്നു. ഈ ശക്തിയുള്ളപ്പോഠം പുരുഷൻ, ദ്രഷ്ടാവായും ശ്രോതാവായും മന്താവായും ബോദ്ധാവായും കർത്താവായും വിജ്ഞാതാവായും സർവക്രിയാസമർത്ഥനായും തീരുന്നു. അതു് കുറയുമ്പോഠം സാമർത്ഥ്യവും കുറയും. "അന്നസ്യായീദ്രഷ്ടാ'' (അന്നത്തെ ലഭിച്ചവൻ ദ്രഷ്ടാവായിരിക്കും) ഇത്യാദി ഇനി പറയും. എല്ലാ കാര്യത്തിന്റേയും കരണത്തിന്റേയും സാമർത്ഥ്യം മനസ്സിനാൽ ഉണ്ടാക്കപ്പെടുന്നതു തന്നെയാണു്. മാനസമായ ബലത്തോടുകൂടിയവരാണല്ലോ ബലവാന്മാരായി കാണപ്പെടുന്നതു്. അന്നം സർവാത്മകമായതുകൊണ്ടു് ലോകത്തിൽ ചിലർ ധ്യാനാഹാരന്മാരായുമിരിക്കുന്നു. ധ്യാനം അന്നപരമ്പരയാൽ ഉണ്ടാകുന്നതാണു്. എന്തെന്നാൽ അന്നംതന്നെയാണു് ദേഹാദിരൂപത്തിൽ പരിണമിക്കുന്നതു്. അതിനാൽ മാനസമായ വീര്യം അന്നകൃതമാണു്. പതിനാറു കലകളോടുകൂടിയവനാണു് പുരുഷൻ എന്നുള്ളതിനെ പ്രത്യക്ഷമാക്കുന്നതിനു് നീ ആഗ്രഹിക്കുന്നു എങ്കിൽ പതിനഞ്ചുദിവസത്തേയ്ക്കു് ഭക്ഷിക്കാതിരിക്കുക. ഇഷ്ടംപോലെ വെള്ളം കുടിച്ചുകൊള്ളണം. വെള്ളം കുടിക്കാതിരുന്നാൽ നിന്റെ പ്രാണങ്ങഠക്കു് വിച്ഛേദം വരും. എന്തെന്നാൽ പ്രാണൻ ജലമയനാകുന്നു. കാര്യത്തിനു് തന്റെ കാരണത്തിന്റെ താങ്ങില്ലാത്തപക്ഷം, നശിക്കാതെ നിലനില്ക്കുവാൻ സാധിക്കയില്ലല്ലോ." 1

ഉപ:— സ ഹ പഞ്ചദശാഹാനി നാശ; അഥ ഹൈനമുപസസാദ; കിം ബ്രവീമി ഭോ ഇതി; ഋചഃ സോമ്യ, യജൂംഷി സാമാനീതി. സഹോവാച, ന വൈ മാ പ്രതിഭാന്തി ഭോ ഇതി. 2

സഃ —അവൻ—ശ്വേതകേതു
പഞ്ചദശ അഹാനി —പതിനഞ്ചു ദിവസത്തേക്കു

| | |
|---|---|
| ന ആശ | =അശിച്ചില്ല = ഭക്ഷണംകഴിച്ചില്ല |
| അഥ | =പിന്നെ |
| പിതരം ഉപസസാദഹ | =പിതാവിന്റെ അട്ടക്കൽ ചെന്നു |
| ഭോഃ | ="അല്ലയോ പിതാവേ, |
| കിം ബ്രവീമി | =ഞാൻ എന്തു പറയണം?'' |
| ഇതി | =എന്നു ചോദിച്ചു. |
| ഋചഃ യജൂംഷി സാമാനി | ="ഋക്കുകളേയും യജൂസ്സുകളേയും സാമങ്ങളേയും" |
| ഇതി | =എന്നു പിതാവു പറഞ്ഞു |
| സഃ | =അവൻ=ശ്വേതകേതു |
| ഉവാച ഹ | =പറഞ്ഞു:— |
| ഭോഃ | =''അല്ലയോ പിതാവേ! |
| മാ ന പ്രതിഭാന്തി വൈ | =എനിക്കു തോന്നുന്നില്ല." |
| ഇതി | =എന്നു്. |

ഭാഷ്യം:— ഇങ്ങനെ പിതാവു പറഞ്ഞതുകേട്ടു്, ശ്വേതകേതു, മനസ്സിന്റെ അന്നമയത്വത്തെ പ്രത്യക്ഷമാക്കണമെന്നു വിചാരിച്ചു്, പതിനഞ്ചു ദിവസത്തേയ്ക്കു ഭക്ഷണം കഴിച്ചില്ല പതിനാറാം ദിവസം പിതാവിന്റെ അട്ടക്കൽചെന്നു് "ഭഗവാനേ, ഞാൻ എന്തുപറയണം?'' എന്നു ചോദിച്ചു. ''സൌമ്യ, ഋക്കുകളേയും യജൂസ്സുകളേയും സാമങ്ങളേയും അധ്യയനംചെയ്ക" എന്നു് പിതാവു് ആജ്ഞാപിച്ചു ഇതുകേട്ടു് ശ്വേതകേതു, ''ഭഗവാനേ! ഋക്കുമുതലായവ ഒന്നും എനിക്കു തോന്നുന്നില്ല." എന്നു മറുപടിപറഞ്ഞു.

ഉപ:— തം ഹോ വാച:— യഥാ സോമ്യ, മഹതോഽഭ്യാഹിതസ്യൈ, കോഽങ്ഗാരഃ ഖദ്യോതമാത്രഃ പരിശിഷ്ടഃ സ്യാത്, തേന തതോഽപി ന ബഹുദഹേത്, ഏവം

സോമ്യ, തേ ഷോഡശാനാം കലാനാമേകാ കലാ$\int$തി ശിഷ്ടാ സ്യാത്; തയൈതർഹി വേദാൻ നാനുഭവസി; അശാനാ,ഥമേ വിജ്ഞാസ്യസീതി. 3

തം — അവനോടു് — ശ്വേതകേതുവിനോടു്
ഉവാചഹ — പിതാവു പറഞ്ഞു: —
സോമ്യ — "അല്ലയോ സൌമ്യ,
യഥാ — എങ്ങനെയാണോ,
മഹതഃ — മഹത്തായ
അഭ്യാഹിതസ്യ — വിറകിട്ടുവളൎത്തിയ അഗ്നിയുടെ;
ഖദ്യോതമാത്രഃ — മിന്നാമിനുങ്ങിയോളമുള്ള
ഏകഃ അംഗാരഃ — ഒരു കനൽ
പരിശിഷ്ടഃ സ്യാത് — പരിശിഷ്ടമായിരിക്കുന്നതു്;
തേന — അതുകൊണ്ടു് — ആ ചെറിയ കനൽകൊണ്ടു്
തതഃ അപി ബഹു — അതിനേക്കാൾ കൂടുതലായി
ന ദഹേത് — ദഹിക്കാത്തതു്.
സോമ്യ — അല്ലയോ സൌമ്യ,
ഏവം — ഇപ്രകാരം
തേ ഷോഡശാനാം കലാനാം — നിൻെറ പതിനാറു കലകളിൽ
ഏകാ കലാ — ഒരു കല
അതിശിഷ്ടാ സ്യാത് — ശേഷിച്ചിരിക്കും
തയാ — അതുകൊണ്ടു് — ആ കലകൊണ്ടു്
ഏതർഹി — ഇപ്പോൾ,
ത്വം — നീ
വേദാൻ — വേദങ്ങളെ

| | |
|---|---|
| ന അനുഭവസി | = അനുഭവിക്കുന്നില്ല = അറിയുന്നില്ല. |
| അശാന | = നീ ഭക്ഷണം കഴിക്കുക. |
| അഥ | = പിന്നെ |
| മേ വിജ്ഞാസ്യസി | = എന്റെ വാക്കിൽനിന്നു് നിനക്കു മനസ്സിലാക്കാം" |
| ഇതി | = എന്നു്. |

ഭാഷ്യം:— മേൽപ്രകാരം പറഞ്ഞ ശ്വേതകേതുവിനോടു് പിതാവു് പറഞ്ഞു.— "സൌമ്യ, നിനക്കു് ഋക്കു മുതലായവ തോന്നാത്തതിനുള്ള കാരണം ഞാൻ പറയാം, കേട്ടുകൊള്ളുക— വിറകിട്ടു വളർത്തിയിരുന്ന ഒരു വലിയ തീയുടെ, മിന്നാമിനുങ്ങിയോളമുള്ള ഒരു കനൽ മാത്രം ശേഷിച്ചു എന്നിരിക്കട്ടെ. ആ കനൽകൊണ്ടു്, അതിന്റെ വലിപ്പത്തിൽ ഒട്ടും കൂടുതലായി ദഹിക്കയില്ലല്ലോ. ഇതു പോലെ, നിന്റെ അന്നംകൊണ്ടു് വദ്ധിച്ചിരുന്ന പതിനാറു കലകളിൽ ഒരു കലമാത്രമേ അവശേഷിച്ചിരിക്കയുള്ളു. മിന്നാമിനുങ്ങിയോളമുള്ള കനലിനു് തുല്യമായ ആ ഒരു കലകൊണ്ടു് നീ ഇപ്പോഠം വേദങ്ങളെ അറിയുന്നില്ല; നീ ഭക്ഷണം കഴിക്കുക; പിന്നെ ഞാൻ പറയുന്നതു കേട്ടു്, എല്ലാം നിനക്കു് മനസ്സിലാകും. 3

ഉപ:— സ ഹാ ഽശാഥ ഹൈനമുപസസാദ, തം ഹ യത്കിംച പപ്രച്ഛ, സർവം ഹ പ്രതിപേദേ. 4

| | |
|---|---|
| സഃ | = അവൻ = ശ്വേതകേതു |
| ആശ ഹ | = ഭക്ഷണംകഴിച്ചു. |
| അഥ | = അനന്തരം |
| ഏനം ഉപസസാദ ഹ | = ഇദ്ദേഹത്തിന്റെ (പിതാവിന്റെ അടുക്കൽചെന്നു |

| | |
|---|---|
| തം | =അവനോടു് |
| യത്കിംച | =എന്തെല്ലാം |
| പപ്രച്ഛ ഹ | =പിതാവു ചോദിച്ചുവോ, |
| തത് സർവം | =അതിനെ എല്ലാം |
| പ്രതിപേദേ ഹ | =അവൻ അറിഞ്ഞിരുന്നു |

ഭാഷ്യം:— ശ്വേതകേതു ഭക്ഷണം കഴിച്ചു. അനന്തരം, പറയുന്നതു കേൾക്കുവാനായി പിതാവിൻെറ അടുക്കൽ ചെന്നു. തൻെറ അടുക്കൽ വന്ന പുത്രനോടു് പിതാവു്, ഋക്കുമുതലായവയിൽ, ഗ്രന്ഥമായിട്ടോ അർത്ഥമായിട്ടോ ഏതെല്ലാം ചോദിച്ചുവോ അതെല്ലാം അവനു് അറിയാമായിരുന്നു. 4

ഉപ:— തം ഹോവാച യഥാ സോമ്യ, മഹതോഽഭ്യാഹിതസ്യൈകമങ്ഗാരം ഖദ്യോതമാത്രം പരിശിഷ്ടം തം തൃണൈരുപസമാധായ പ്രാജ്വലയേത് തേന തതോഽപി ബഹ്വദഹേ, ഏവംസോമ്യ, തേ ഷോഡശാനാം കലാനാമേകാ കലാഽതിശിഷ്ടാഽഭൂത്; സാഽന്നേനോപസമാഹിതാ പ്രാജ്വാലീത്, തയൈതർഹി വേദാനനുഭവസി 5

| | |
|---|---|
| തം ഉവാച ഹ | =അവനോടു് പിതാവു പറഞ്ഞു. |
| സോമ്യ | =“അല്ലയോ സൌമ്യ, |
| യഥാ | =ഏതുപ്രകാരമാണോ |
| മഹതഃ അഭ്യാഹിതസ്യ | =വിറകിട്ടു വളർത്തിയിട്ടുള്ള വലിയ തീയുടെ |
| പരിശിഷ്ടം | =ശേഷിച്ചിട്ടുള്ള |
| ഖദ്യോതമാത്രം | =മിന്നാമിനുങ്ങിയോളമുള്ള |
| തം ഏകം അങ്ഗാരം | =ആ ഒരു കനലിനെ |
| തൃണൈഃ ഉപസമാധായ | =പുല്ലുകളെക്കൊണ്ടു കൂട്ടി |
| പ്രാജ്വലയേത് | =പ്രജ്വലിപ്പിക്കുന്നതും' |
| തേന | =അതുകൊണ്ടു് |

| | |
|---|---|
| തതഃ അപി ബഹു | —മുൻപിലത്തെ അളവിൽ നിന്നു കൂടുതലായി |
| ദഹേത് | —ദഹിപ്പിക്കുന്നതും, |
| സോമ്യ | —അല്ലയോ സൌമ്യ, |
| ഏവം | —ഇങ്ങനെ |
| തേ | —നിന്റെ |
| ഷോഡശാനാം കലാനാം | —പതിനാറുകലകളിൽ |
| ഏകാ കലാ | —ഒരു കല |
| അതിശിഷ്ടാ അഭൂത് | —അതിശേഷിച്ചിരുന്നു. |
| സാ | —അതു്—ആ കല |
| അന്നേന ഉപസമാഹിതാ | —അന്നത്താൽ വളർത്തപ്പെട്ടു് |
| പ്രാജ്വാലീത് | —പ്രജ്വലിച്ചു. |
| തയാ | —ആ കലകൊണ്ടു് |
| ഏതർഹി | —ഇപ്പോഠം |
| വേദാൻ അനുഭവസി | —നീ വേദങ്ങളെ അനുഭവിക്കുന്നു." |

ഭാഷ്യം:— അവനോടു പിതാവു പിന്നെയും പറഞ്ഞു:— "അല്ലയോ സൌമ്യ, വിറകിട്ടു വളർത്തിയിരുന്ന വലിയ അഗ്നിയുടെ, മിന്നാമിനുങ്ങോളമുള്ള ഒരു കനൽമാത്രം ശേഷിച്ചിരുന്നതിനെ പുല്ലും പൊടിവിറകുമിട്ടു വളർത്തിയാൽ, അതുകൊണ്ടു മുൻപിലത്തേതിലും കൂടുതൽ ദഹിപ്പിക്കാവുന്നതാണല്ലോ. അതുപോലെ പതിനഞ്ചുദിവസം ഭക്ഷണം കഴിക്കാതിരുന്ന നിന്റെ സാമർത്ഥ്യരൂപങ്ങളായ പതിനാറുകലകളിൽ ദിവസംതോറും ഓരോ കലവീതം, അപരപക്ഷത്തിൽ ചന്ദ്രന്റെ കല എന്നപോലെ ക്ഷയിച്ചു് ഒരു കല മാത്രം ശേഷിച്ചിരുന്നതു്, ഭക്ഷിച്ച അന്നത്താൽ വളർത്തപ്പെട്ടു പ്രജ്വലിച്ചു അങ്ങനെ വളർത്തപ്പെട്ട

ആ കലകൊണ്ടാണ നീ ഇപ്പോഠം വേദങ്ങളെ അനുഭവി ക്കുന്നതു്. (ഓർമ്മിച്ചറിയുന്നതു്).

ഉപ:— അന്നമയം ഹി സോമ്യ, മന, ആപോമയഃ പ്രാണസ്തേജോമയീവാഗിതി. തദ്ധാസ്യ വിജജ്ഞാവിതി, വിജജ്ഞാവിതി. 6

| | |
|---|---|
| സോമ്യ | —"അല്ലയോ സൌമ്യ, |
| മനഃ | —മനസ്സു് |
| അന്നമയം ഹി | —അന്നമയമെന്നു സിദ്ധമായല്ലോ |
| പ്രാണഃ | —പ്രാണൻ |
| ആപോമയഃ | —ജലമയനാകുന്നു. |
| വാക് | —വാക്കു് |
| തേജോമയീ | —തേജോമയിയാകുന്നു" |
| ഇതി | —എന്നു പിതാവു പറഞ്ഞു. |
| അസ്യ | —ഇവൻെറ—പിതാവിൻെറ |
| തത് | —ആ വചനത്തെ |
| വിജജ്ഞൗ ഹ | —ശ്വേതകേതു മനസ്സിലാക്കി. |
| ഇതി | —എന്നു് |

ഭാഷ്യം:— ഇങ്ങനെ അന്വയവ്യതിരേകങ്ങഠംകൊണ്ടു്—അന്നം ഉപയോഗിക്കാതിരുന്നാൽ മനസ്സിനു സാമത്ഥ്യമില്ലാതാവുകയും ഉപയോഗിച്ചാൽ സാമത്ഥ്യമുണ്ടായിരിക്കയും ചെയ്യുന്നതുകൊണ്ടു് മനസ്സു് അന്നമയമാണെന്നു സിദ്ധിക്കുന്നു എന്നു് ഉപസംഹരിച്ചിട്ടു്, ''നിനക്കു് ഇങ്ങനെ മനസ്സു് അന്നമയമാണെന്നു സിദ്ധിച്ചതുപോലെ, പ്രാണൻ ജലമയനാണെന്നും, വാക്കു തേജോമയി ആണെന്നുമുള്ളതും സിദ്ധംതന്നെ" എന്നു, പറഞ്ഞു ഇങ്ങനെ പിതാവു പറഞ്ഞ, മനസ്സു മുതലായവയുടെ അന്നാദിമയത്വത്തെ ശ്വേതകേതു മനസ്സിലാക്കി. "വിജജ്ഞാവിതി'' എന്നു

രണ്ടുതവണ പറഞ്ഞതു് ത്രിവൃത്ക്കരണം അവസാനിച്ചു എന്നു കാണിക്കുന്നതിനാണു്. 6

ആറാമദ്ധ്യായത്തിൽ ഏഴാംഖണ്ഡംകഴിഞ്ഞു.

## ആറാമദ്ധ്യായത്തിൽ എട്ടാംഖണ്ഡം

ഉപ:— ഉദ്ദാലകോ ഹാ *ff* രുണിഃ ശ്വേതകേതും പുത്രമുവാച, സ്വപ്നാന്തം മേ സോമ്യ, വിജാനീഹീതി. യത്രൈതത്പുരുഷഃ സ്വപിതി നാമ സതാ സോമ്യ, തദാ സമ്പന്നോ ഭവതി, സ്വമപീതോ ഭവതി, തസ്മാദേനം സ്വപിതീത്യാചക്ഷതേ, സ്വംഹ്യപീതോ ഭവതി. 1

| | |
|---|---|
| ആരുണിഃ ഉദ്ദാലകഃ | =അരുണപുത്രനായ ഉദ്ദാലകൻ |
| പുത്രം ശ്വേതകേതും ഉവാച | =പുത്രനായ ശ്വേതകേതുവിനോടു പറഞ്ഞു:— |
| സോമ്യ | =“അല്ലയോ സൌമ്യ, |
| മേ | =എന്റെ വചനത്തിൽനിന്നു |
| സ്വപ്നാന്തം | =സ്വപ്നാന്തത്തെ = സ്വപ്നമദ്ധ്യത്തെ=സുഷുപ്തത്തെ |
| വിജാനീഹി | =അറിയുക.” |
| ഇതി | =എന്നു്. |
| സോമ്യ | =“അല്ലയോ സൌമ്യ, |
| യത്ര | =ഏതു കാലത്തിലാണോ- |
| പുരുഷഃ സ്വപിതി | = “പുരുഷൻ സ്വപിക്കുന്നു” |
| ഇതി ഏതത് നാമ | =എന്നുള്ള പേരുള്ളതു്, |
| തദാ | =അപ്പോഠം |
| സതാ | =സത്തിനോടു്=സത്തെന്നുപറയുന്ന ദേവതയോടു് |

സമ്പന്നഃ — സംപന്നനായി — ഏകീഭൂത നായി
ഭവതി — ഭവിക്കുന്നു.
സ്വം — സ്വന്തരൂപത്തെ
അപീതഃ — അപീതനായി — തിരികെ പ്രാപിച്ചവനായി
ഭവതി — ഭവിക്കുന്നു.
തസ്മാത് — അതിനാൽ
ഏനം — ഇവനെപ്പററി
സ്വപിതി ഇതി — 'സ്വപിക്കുന്നു' എന്നു
ആചക്ഷതേ — ലൗകികന്മാർ പറയുന്നു.
ഹി — എന്തെന്നാൽ
സ്വം അപീതഃ ഭവതി — സ്വന്തരൂപത്തെ തിരികെ പ്രാപിച്ചവനായിത്തീരുന്നു.

ഭാഷ്യം:— കണ്ണാടിയിൽ പുരുഷനും ജലം മുതലായവയിൽ സൂര്യാദികളും പ്രതിബിംബരൂപത്തിൽ പ്രവേശിക്കുന്നതുപോലെ, പരയായ ദേവത ജീവരൂപത്തിൽ പ്രവേശിച്ചിരിക്കുന്ന, അന്നമയമായ മനസ്സ്, തേജോമയങ്ങളായ വാക്കിനോടും പ്രാണനോടും ചേർന്നിരിക്കുന്നതാണെന്നു മനസ്സിലായി. ജീവൻ ഏതിന്റെ രൂപത്തിലും, ഏതിലും ഇരുന്നാണോ മനനം, ദർശനം, ശ്രവണം മുതലായ വ്യവഹാരങ്ങൾക്കു സമർത്ഥനായിത്തീരുന്നതു് ആ മനസ്സ് അടങ്ങുമ്പോൾ ജീവൻ സ്വന്തമായ ദേവതാരൂപത്തെത്തന്നെ പ്രാപിക്കുന്നു. അതു്, "ധ്യായതീവ ലേലായതീവ," "സധീഃ സ്വപ്നോ ഭൂത്വേമം ലോകമതിക്രാമതി," "സ വാ അയമാത്മാ ബ്രഹ്മ വിജ്ഞാനമയോ മനോമയഃ" "സ്വപ്നേന ശാരീരം" "പ്രാണന്നേവ പ്രാണോ നാമ ഭവതി" ഇത്യാദികളായ വേറേ ശ്രുതികളിൽനിന്നു അറിയാം. ഇങ്ങനെ,

മനസ്സിൽ സ്ഥിതിചെയ്കയും, മനസ്സെന്ന പേരു ലഭിക്കയും ചെയ്തിട്ടുള്ള ഈ പുരുഷൻ മനസ്സു് അടങ്ങുമ്പോൾ അതുവഴിയായി ഇന്ദ്രിയവിഷയങ്ങളിൽനിന്ന പിൻവാങ്ങി, സ്വന്തരൂപമായ പരയായ ദേവതയിൽ സ്ഥിതിചെയ്യുന്നതിനെ പുത്രന പറഞ്ഞുകൊടുക്കണമെന്ന വിചാരിച്ചു്, അരുണപുത്രനായ ഉദ്ദാലകൻ, പുത്രനായ ശ്വേതകേതുവിനോടു പറഞ്ഞു:— "അല്ലയോ സൌമ്യ, ഞാൻ സ്വപ്നാന്തത്തെപ്പററിപ്പറയാം, അതുകേട്ടു മനസ്സിലാക്കിക്കൊള്ളുക "

ഇവിടെ സ്വപ്നാന്തം എന്നതിന സ്വപ്നത്തിൻെറ മധ്യം എന്നൎത്ഥം. സ്വപ്നം എന്നതു്, സ്വപ്നംകാണുന്ന അവസ്ഥയുടെ പേരാണു്. അതിൻെറ മധ്യം സുഷുപ്തമാകുന്നു. അഥവാ, സ്വപ്നാന്തം സ്വപ്നത്തിൻെറ ബീജം എന്ന പറയാം. എന്നാലും അർത്ഥവശാൽ അതു സുഷുപ്തിതന്നെ. എന്തെന്നാൽ അപ്പോൾ സ്വന്തരൂപത്തെ പ്രാപിക്കുന്നതായിപ്പറഞ്ഞിരിക്കുന്നു. സുഷുപ്തത്തിലല്ലാതെ ജീവൻ സ്വന്തരൂപത്തെ തിരികെ പ്രാപിക്കുന്നതായി ബ്രഹ്മവിത്തുകൾക്കു് അഭിപ്രായമില്ല. കണ്ണാടി നീക്കുമ്പോൾ കണ്ണാടിയിലുള്ള പുരുഷപ്രതിബിംബം തിരികെ സ്വന്തരൂപമായ പുരുഷനെ പ്രാപിക്കുന്നതുപോലെ നാമരൂപങ്ങളെ വ്യാകരിക്കുന്നതിനായി ചൈതന്യപ്രതിബിംബരൂപമായ ജീവാത്മാവെന്നനിലയിൽ മനസ്സിൽ പ്രവേശിച്ചിരിക്കുന്ന പരയായ ദേവത മനസ്സുമുതലായവ അടങ്ങുമ്പോൾ, മനസ്സെന്നുപറയുന്ന ജീവരൂപത്തെ ഉപേക്ഷിച്ചു് സ്വന്തരൂപത്തെത്തന്നെ പ്രാപിക്കുന്നതു സുഷുപ്തിയിലാണല്ലോ. അതുകൊണ്ടു സ്വപ്നാന്തമെന്നു പറയുന്നതു സുഷുപ്തിതന്നെയാണെന്നു മനസ്സിലാക്കാം. ഉറങ്ങിയവൻ സ്വപ്നംകാണുന്ന അവസ്ഥയാകട്ടെ, സുഖദുഃഖങ്ങളോടുകൂടിയ

താകയാൽ പുണ്യപാപങ്ങളുടെ കാൎയ്യമാകുന്നു. സുഖദുഃഖ ങ്ങളെ ഉണ്ടാക്കുന്നതു പുണ്യപാപങ്ങളാണെന്നുള്ളതു പ്രസി ദ്ധമാണല്ലോ പുണ്യാപുണ്യങ്ങളും, സുഖദുഃഖങ്ങളും അവ യുടെ അനുഭവവുമാകുന്ന കാൎയ്യങ്ങളെ ഉണ്ടാക്കുന്നതു്, അവി ദ്യയുടേയും കാമത്തിന്റേയും സഹായത്തോടുകൂടി മാത്രമാ യിരിക്കുവാനേ ന്യായമുള്ളു. അതിനാൽ, സ്വപ്നം സം സാരഹേതുക്കളായ അവിദ്യാകാമകൎമ്മങ്ങളോടുകൂടിയതാ കകൊണ്ടു്, ആ അവസ്ഥയിൽ സ്വന്തരൂപത്തെ പ്രാപിക്കു വാൻ സാധിക്കയില്ല സ്വന്തരൂപത്തിൽ പുണ്യവും പാ പവും അനുഗമിക്കയില്ല. അതിനെ പ്രാപിക്കുമ്പോൾ ഹൃദയത്തിന്റെ എല്ലാ ശോകങ്ങളേയും തരണംചെയ്തവ നായിരിക്കുമല്ലോ "തദ്വാ ഏതദതിച്ഛന്ദാ, ഏഷ പരമ ആനന്ദഃ" ഇത്യാദി ശ്രുതികളിൽനിന്നു് ഈ സംഗതി അറിയാം. സുഷുപ്തത്തിൽത്തന്നെ ജീവത്വം വിട്ടിട്ടുള്ള സ്വന്തമായ ദേവതാരൂപത്തെ കാണിക്കാമെന്നാണു് ഉദ്ദാല കൻ പറയുന്നതു്.

"ലോകത്തിൽ, സ്വപിക്കുവാൻപോകുന്ന പുരുഷനെ പ്പററി സ്വപിക്കുന്നു" എന്നു പറയാറുണ്ടല്ലോ. ഈ നാമം ഗൗണമാണു്. എങ്ങനെ എന്നാൽ, പുരുഷൻ സ്വപിക്കുന്നു എന്നു പറയുന്നതെപ്പോഴാണോ, അപ്പോൾ സത്തെന്നുപറ യുന്ന പ്രകൃതയായ ദേവതയോടുചേൎന്നു് ഒന്നായിത്തീരുന്നു. മനസ്സിൽ പ്രവേശിച്ചിട്ടുള്ളതും മനസ്സു മുതലായവയുടെ സംസൎഗ്ഗത്താൽ ഉണ്ടായിട്ടുള്ളതുമായ ജീവരൂപത്തെ പരി ത്യജിച്ചു്, പരമാൎത്ഥസത്യമായ സ്വന്തം സദ്രൂപത്തെ അപീതനായിത്തീരുന്നു—തിരികെ പ്രാപിക്കുന്നു. അതി നാൽ ലൗകികന്മാർ ഇവനെപ്പററി "സ്വപിക്കുന്നു'' എന്നു പറയുന്നു. സ്വമ്മിനെ അപീതനായി—സ്വന്തരൂപത്തെ തിരികെ പ്രാപിച്ചവനായിത്തീരുന്നു എന്നുള്ള അൎത്ഥ

ത്തിലാണു് അങ്ങനെ പറയുന്നതു്. ഇങ്ങനെ ഗൗണമായ ഈ നാമത്തിൻെറ പ്രസിദ്ധി നോക്കിയാലും സുഷുപ്ത ത്തിൽ ജീവൻ സ്വന്തരൂപത്തെ പ്രാപിക്കുന്നതായി അറി യാം. എന്നാൽ ജീവൻ സ്വന്തരൂപത്തെ പ്രാപിക്കുന്നതു് ലൗകികന്മാക്കു പ്രസിദ്ധമായിത്തീരുന്നതെങ്ങനെയാണു്? എന്നു ചോദിക്കയാണെങ്കിൽ, സ്വാപം ജാഗ്രത്തിലുള്ള ശ്രമംനിമിത്തം ഉത്ഭവിക്കുന്നതാകകൊണ്ടെന്നാണു സമാ ധാനം പറയുന്നതു്. ജാഗരിതത്തിൽ ജീവൻ പുണ്യപാപ ങ്ങരംനിമിത്തമുള്ള സുഖാദികളായ അനേകായാസങ്ങളെ അനുഭവിച്ചു ശ്രാന്തനായിത്തീരുന്നു. അപ്പോരം, അനേകം വ്യാപാരങ്ങരംക്കുവേണ്ടി ആയാസപ്പെട്ടു തളൎന്നിരിക്കുന്ന കരണങ്ങരംക്കു തങ്ങളുടെ വ്യാപാരങ്ങളിൽനിന്നു് ഉപരമമു ണ്ടാകുന്നു "ശ്രാമ്യത്യേവവാക്, ശ്രാമ്യതി ചക്ഷുഃ" ഇത്യാദി ശ്രുതികരം കരണങ്ങളുടെ ശ്രാന്തിക്കും, അതുപോലെ, "ഗൃഹീതാ വാഗ്ഗൃഹീതം ചക്ഷുർഗൃഹീതം ശ്രോത്രം, ഗൃഹീ തം മനഃ" ഇത്യാദി ശ്രുതികരം ശ്രാന്തങ്ങളായ കരണങ്ങളുടെ ഉപരമത്തിനും പ്രമാണങ്ങളാകുന്നു. വാഗാദി കരണങ്ങരം പ്രാണനാൽ ഗ്രസിക്കപ്പെട്ടുകയും പ്രാണൻമാത്രം ദേഹമാ കുന്ന കൂട്ടിൽ ഉണർച്ചയോടുകൂടിയിരിക്കയും ചെയ്യുന്നു. അപ്പോരം ജീവൻ, ശ്രമംതീക്കുവാനായി, ദേവതാരൂപമായ സ്വന്തം ആത്മാവിനെ പ്രാപിക്കുന്നു. സ്വരൂപത്തിൽ സ്ഥി തിചെയ്യുന്നതുകൊണ്ടല്ലാതെ, വേറൊന്നുകൊണ്ടും ശ്രമം തീരുകയില്ലല്ലോ. അതിനാൽ, അപ്പോരം ജീവൻ സ്വന്ത രൂപത്തെ പ്രാപിക്കുന്നു എന്നു ലൗകികന്മാരുടെ ഇടയിൽ പ്രസിദ്ധിയുണ്ടായിരിക്കുന്നതും, അതനുസരിച്ചു് "സ്വപി ക്കുന്നു" എന്നു പറയുന്നതും യുക്തംതന്നെ. "തദ്യഥാ, ശ്യേനോ വാ സുപൎണ്ണോ വാ വിപരിപത്യ ശ്രാന്തഃ" ഇത്യാദി ബൃഹദാരണ്യകശ്രുതിയും, സുഷുപ്ത്യവസ്ഥയിൽ

ജാഗ്രത്സ്വപ്നങ്ങളിൽ ഉണ്ടായിട്ടുള്ള ശ്രമം തീർക്കുന്നതിനായി, ജീവൻ, ബ്രഹ്മമാകുന്ന കൂട്ടിൽ, സ്വസ്ഥാനത്തിൽ എത്തുന്നു എന്നതിനു പ്രമാണമാകുന്നു.

ഉപ:— സ യഥാ, ശകുനിഃ സൂത്രേണ പ്രബദ്ധോ, ദിശം ദിശം പതിത്വാƒന്യത്രാƒƒയതനമലബ്ധ്വാ ബന്ധനമേവോപശ്രയത ഏവമേവ ഖലു സോമ്യ, തന്മനോ ദിശം ദിശം പതിത്വാƒന്യത്രാ ƒƒയതനമലബ്ധ്വാ, പ്രാണമേവോപശ്രയതേ; പ്രാണബന്ധനം ഹി സോമ്യ, മന ഇതി. 2

| | |
|---|---|
| സഃ യഥാ | =അത് എങ്ങനെ എന്നാൽ |
| യഥാ | =ഏതുപ്രകാരമാണോ, |
| സൂത്രേണ | =സൂത്രംകൊണ്ട് =ചരടുകൊണ്ട് |
| ബദ്ധഃ | =ബന്ധിക്കപ്പെട്ട |
| ശകുനിഃ | =ശകുനി = പക്ഷി |
| ദിശം ദിശം | =ഓരോ ദിക്കിലും |
| പതിത്വാ | =ചാടിപ്പോയിട്ട്, |
| അന്യത്ര | =മറെറാരിടത്ത് |
| ആയതനം | =ആയതനത്തെ =വിശ്രമസ്ഥാനത്തെ |
| അലബ്ധ്വാ | =ലഭിക്കാതെ |
| ബന്ധനം ഏവ | =ബന്ധനസ്ഥാനത്തെത്തന്നെ |
| ഉപശ്രയതേ | =ആശ്രയിക്കുന്നു, |
| ഏവം ഏവ ഖലു | =ഇങ്ങനെതന്നെയാണ് |
| തത് മനഃ | =ആ മനസ്സ് |
| ദിശം ദിശം | =ഓരോ ദിക്കിലും |
| പതിത്വാ | =ചാടിപ്പോയിട്ട് |
| അന്യത്ര | =മറെറാരിടത്ത് |
| ആയതനം അലബ്ധ്വാ | =വിശ്രമസ്ഥാനം ലഭിക്കാതെ |
| പ്രാണം ഏവ | =പ്രാണനെത്തന്നെ |

| | |
|---|---|
| ഉപശ്രയതേ | =വന്നു് ആശ്രയിക്കുന്നതു്, |
| ഹി | =എന്തെന്നാൽ |
| സൌമ്യ | =അല്ലയോ സൌമ്യ, |
| മനഃ | =മനസ്സു് |
| പ്രാണബന്ധനം | =പ്രാണനാകുന്ന ബന്ധനസ്ഥാനത്തോടുകൂടിയതാകുന്നു. |

ഭാഷ്യം:— മേൽപറഞ്ഞ സംഗതിക്കു് ഒരു ദൃഷ്ടാന്തം പറയാം:— ഘാതകൻെറ കൈയിൽ ഇരിക്കുന്ന ചരടിൽ കെട്ടപ്പെട്ടിരിക്കുന്ന പക്ഷി, കെട്ടിൽനിന്നു വിട്ടുകിട്ടുന്നതിനായി ഓരോദിക്കിലും ചാടിപ്പോയിട്ടു്, വേറൊരു വിശ്രമസ്ഥാനം കിട്ടാതെ, ബന്ധനസ്ഥാനത്തെത്തന്നെ ആശ്രയിക്കുന്നതെങ്ങനെയോ, അതുപോലെതന്നെയാണു് ഷോഡശ കലകളോടുകൂടിയതും അന്നത്താൽ പോഷിപ്പിക്കപ്പെട്ടതെന്നു തെളിഞ്ഞിട്ടുള്ളതുമായ ആ മനസ്സു്, (മനസ്സിൽ പ്രവേശിച്ചു് അതിൽ സ്ഥിതിചെയ്യുന്നതും മനസ്സാകുന്ന ലക്ഷണത്തോടുകൂടിയതുമായ ജീവനെയാണു് ഇവിടെ ആ മനസ്സെന്നു നിർദ്ദേശിച്ചിരിക്കുന്നതു്. മഞ്ചങ്ങളിൽ ഇരിക്കുന്നവർ നിലവിളിക്കുന്നു എന്നുള്ള അർത്ഥത്തിൽ മഞ്ചങ്ങൾ നിലവിളിക്കുന്നു എന്നു പറയാറുള്ളതുപോലെയാണു് ഇതു്.) അതായതു് മനസ്സെന്നു പറയുന്ന ഉപാധിയോടുകൂടിയ ജീവൻ ജാഗ്രത്തിലും സ്വപ്നത്തിലും, അവിദ്യാകാമകർമ്മങ്ങളാൽ ഉപദേശിക്കപ്പെടുന്ന ഓരോദിക്കിലും ചാടിപ്പോയിട്ടു് അവിടെയുള്ള സുഖദുഃഖാദികളെ അനുഭവിച്ചു്, വേറേയെങ്ങും വിശ്രമസ്ഥാനം ലഭിക്കാതെ, പ്രാണനെത്തന്നെ (ഇവിടെ പ്രാണനെന്നു പറഞ്ഞതു് എല്ലാ കാര്യങ്ങൾക്കും കരണങ്ങൾക്കും ആശ്രയമായ പ്രാണനാൽ ഉപലക്ഷിതമായ, സത്തെന്നുപറയുന്ന പരയായ ദേവതയെയാണു്. "പ്രാണസ്യ പ്രാണഃ," "പ്രാണശരീരോഭാരൂപഃ"

ഇത്യാദി ശ്രുതി അതിനു പ്രമാണമാകുന്നു.) അതായതു പ്രാണനെന്നുപറയുന്ന പരയായ ദേവതയെത്തന്നെ ആശ്രയിക്കുന്നു. എന്തെന്നാൽ "മനസ്സിൻെറ ബന്ധനസ്ഥാനം പ്രാണനാകുന്നു" മനസ്സിനാൽ ഉപലക്ഷിതനായ ജീവൻെറ ബന്ധനസ്ഥാനം, പ്രാണനാൽ ഉപലക്ഷിതയായ ദേവതയാകുന്നു എന്നൎത്ഥം. 2

ഉപ:— അശനാപിപാസേ മേ സോമ്യ, വിജാനീഹീതി. യത്രൈതത് പുരുഷോ ƒശിശിഷതി നാമാ ƒƒപ ഏവ തദശിതം നയന്തേ, തദ്യഥാ ഗോനായോ ƒശ്വനായഃ പുരുഷനായ ഇത്യേവം തദപ ആചക്ഷതേ ƒശനായേതി, തത്രൈതച്ഛുങ്ഗമുൽപതിതം സോമ്യ, വിജാനീഹി, നേദമമൂലം ഭവിഷ്യതീതി. 3

സോമ്യ —"അല്ലയോ സൌമ്യ
മേ —എൻെറ വചനത്തിൽനിന്നു
അശനാ പിപാസേ —അശനയേയും പിപാസയേയും
—വിശപ്പിനേയും ദാഹത്തേയും പററി
വിജാനീഹി —അറിയുക"
ഇതി —എന്നു ഉദ്ദാലകൻ പറഞ്ഞു.
യത്ര —"എപ്പോഴാണോ
പുരുഷഃ —പുരുഷൻ
അശിശിഷതി ഏതത് നാമ —അശിക്കുവാൻ ഇച്ഛിക്കുന്നു എന്നുപറയുന്നതു്
തത് —അപ്പോഠ
അശിതം —അശിക്കപ്പെട്ടതിനെ
ആപഃ ഏവ —അപ്പുകഠ തന്നെയാണു്
നയന്തേ —നയിക്കുന്നതു്.
തത് —അതിനാൽ

| | |
|---|---|
| യഥാ | =ഏതു പ്രകാരമാണോ |
| ഗോനായഃ | =ഗോനായൻ, |
| അശ്വനായഃ | =അശ്വനായൻ, |
| പുരുഷനായഃ | =പുരുഷനായൻ, |
| ഇതി | =എന്നു പറയുന്നതു്, |
| ഏവം | =ഇപ്രകാരം |
| തത് | =അപ്പോഠ |
| അപഃ | =അപ്പുകളെ |
| അശനായാ ഇതി | =അശനായ എന്നു |
| ആചക്ഷതേ | =ലൗകികന്മാർ പറയുന്നു. |
| തത്ര | =അങ്ങനെയിരിക്കയാൽ |
| ഉത്പതിതം | =ഉദ്ഗതമായിരിക്കുന്ന |
| ഏതത് ശുങ്ഗം | =ഈ ശരീരമാകുന്ന അങ്കുരത്തെ |
| സോമ്യ | =അല്ലയോ സൌമ്യ |
| വിജാനീഹി | =അറിയുക |
| ഇദം | =ഇതു് =ഈ ശരീരം |
| അമൂലം | =മൂലമില്ലാത്തതായി |
| ന ഭവിഷ്യതി | =ഭവിക്കയില്ല" |
| ഇതി | =എന്നു് |

ഭാഷ്യം:— ഇങ്ങനെ സ്വപിക്കുന്നു എന്നുള്ള നാമത്തിന്റെ പ്രസിദ്ധിവഴി ജഗത്തിന്റെ മൂലമായ ജീവന്റെ സത്യസ്വരൂപത്തെ പുത്രനു കാണിച്ചുകൊടുത്തിട്ടു അന്നാദി കാര്യകാരണപരമ്പരകൊണ്ടും ജഗത്തിന്റെ മൂലമായ സത്തിനെ കാണിച്ചുകൊടുക്കണമെന്നു വിചാരിച്ചു് ഉദ്ദാലകൻ പറയുന്നു:— "അല്ലയോ സൌമ്യ, അശനാപിപാസകളെപ്പററി ഞാൻ പറയുന്നതു മനസ്സിലാക്കുക" അശന എന്നതു് അശനായ എന്നതിലെ 'യ' ലോപിച്ചതാണു്. അശിപ്പാനുള്ള ഇച്ഛ എന്നർത്ഥം. പിപാസ, പാനം

ചെയ്‌വാനുള്ള ഇച്ഛയാകുന്നു. അതിനാൽ അശനാപിപാസകം എന്നതിനു വിശപ്പും ദാഹവും എന്നർത്ഥം അവയുടെ ബീജത്തെ മനസ്സിലാക്കിക്കൊൾക എന്നർത്ഥം. "പുരുഷനെപ്പററി 'അശിപ്പാൻ ഇച്ഛിക്കുന്നു' എന്നു പറയാറുണ്ടല്ലൊ. അങ്ങനെ പറയുന്നതെന്താണ്? പുരുഷൻ ഭക്ഷിക്കുന്ന കഠിനമായ അന്നത്തെ, പാനംചെയ്യുന്ന അപ്പുകൾ ദ്രവമാക്കി നയിക്കുന്നു, അതായതു രസാദികളെന്നനിലയിൽ പരിണമിപ്പിക്കുന്നു. അപ്പോൾ ആ അന്നം ജീർണ്ണമായിത്തീരുന്നു. അനന്തരം പുരുഷനെപ്പററി "അശിപ്പാനിച്ഛിക്കുന്നു" എന്നു ഗൗണമായ നാമം പറകയും ചെയ്യുന്നു. അന്നം ജീർണ്ണമാകുമ്പോഴാണല്ലൊ എല്ലാ ജന്തുക്കളും അശിക്കുവാനിച്ഛിക്കുന്നത്. ഇങ്ങനെ അശിക്കപ്പെടുന്ന അന്നത്തെ നയിക്കുന്നതുകൊണ്ടു അപ്പുകളെ അശനായകൾ എന്നു പറയുന്നു. ഗോക്കളെ നയിക്കുന്നതുകൊണ്ടു ഗോപാലനെ ഗോനായൻ എന്നും അശ്വങ്ങളെ നയിക്കുന്നതുകൊണ്ടു അശ്വപാലനെ അശ്വനായൻ എന്നും, പുരുഷന്മാരെ നയിക്കുന്നതുകൊണ്ടു രാജാവിനേയോ സേനാപതിയേയൊ പുരുഷനായൻ എന്നും പറയുന്നതുപോലെയാണ് അപ്പുകളെ അശനായകൾ എന്നു പറയുന്നത്. പക്ഷേ അശനായകൾ എന്നു പറയേണ്ടതിനു പകരം അശനായ എന്നേ പറയാറുള്ളു. (സംസ്കൃതത്തിൽ ''അശനായാഃ" എന്നു പറയേണ്ടതിനു പകരം വിസർഗ്ഗം വിട്ടുകളഞ്ഞു. "അശനായാ" എന്നു മാത്രമേ പറയാറുള്ളു എന്നർത്ഥം ) ഇങ്ങനെ അപ്പുകൾ രസാദ്യവസ്ഥയിൽ പരിണമിപ്പിക്കുന്ന അന്നത്താൽ നിഷ്പാദിപ്പിക്കപ്പെട്ടിരിക്കുന്ന ഈ ശരീരം വടകണികയിൽ അങ്കുരമെന്നപോലെ ഉണ്ടായിരിക്കുന്നതാണ്. അങ്ങനെയുണ്ടായിരിക്കുന്ന ശരീരമെന്നുപറയുന്ന ഈ ശുംഗത്തെ—കാര്യത്തെ നീ മനസ്സിലാക്കുക. ഇതിൽ മനസ്സിലാക്കുവാൻ എന്തുള്ള

എന്നാണെങ്കിൽ, പറയാം, കേട്ടുകൊള്ളുക:— "ഈ ശരീരം അങ്കുരംപോലെ കാൎയ്യമായതിനാൽ മൂലമില്ലാത്തതായിരിക്കയില്ല" 3

ഉപ:— തസ്യ ക്വ മൂലം സ്യാദന്യത്രാന്നാത്? ഏവമേവ ഖലു സോമ്യാന്നേന ശുങ്ഗേനാപോമൂലമന്വിച്ഛ; അദ്ഭിഃ സോമ്യ, ശുങ്ഗേന തേജോ മൂലമന്വിച്ഛ, തേജസാ സോമ്യ, ശുങ്ഗേന സന്മൂലമന്വിച്ഛ; സന്മൂലാഃ സോമ്യേമാഃ സൎവ്വാഃ പ്രജാഃ സദായതനാഃ സത്പ്രതിഷ്ഠാ 4

തസ്യ — 'അതിന്'— ആ ശരീരത്തിന്,
അന്നാത് അന്യത്ര — അന്നത്തെ ഒഴിച്ചു്
മൂലം ക്വ സ്യാത് — മൂലം എവിടെ ഉണ്ടാകും?
സോമ്യ — സൌമ്യ,
ഏവം ഏവ ഖലു — ഇങ്ങനെതന്നെ
അന്നേന ശുങ്ഗേന — അന്നമാകുന്ന ശുംഗം (—അങ്കുരം —കാൎയ്യം.) കൊണ്ടു്
മൂലം — മൂലമായ —അന്നത്തിന്റെ മൂലമായ
അപഃ — അപ്പുകളെ
അന്വിച്ഛ — മനസ്സിലാക്കുക.
സോമ്യ — സൌമ്യ,
അദ്ഭിഃ ശുങ്ഗേന — അപ്പുകളാകുന്ന ശുങ്ഗംകൊണ്ടു്
മൂലം — മൂലമായ
തേജഃ — തേജസ്സിനെ
അന്വിച്ഛ — അറിയുക.
സോമ്യ — സൌമ്യ
തേജസാ ശുങ്ഗേന — തേജസ്സാകുന്ന ശുങ്ഗംകൊണ്ടു്
മൂലംസത് — മൂലമായ സത്തിനെ
അന്വിച്ഛ — അറിയുക.

സോമ്യ —അല്ലയോ സൌമ്യ,
ഇമാഃ സർവാഃ പ്രജാഃ —ഈ പ്രജകളെല്ലാം
സന്മൂലാഃ —സത്താകുന്ന മൂലത്തോടുകൂടിയവയും
സദായതനാഃ —സത്താകുന്ന ആയതനത്തോടുകൂടിയവയും
സത്പ്രതിഷ്ഠാഃ —സത്താകുന്ന പ്രതിഷ്ഠയോടുകൂടിയവയുമാകുന്നു.

ഭാഷ്യം:— മേൽപ്രകാരം പിതാവു പറഞ്ഞതുകേട്ട ശ്വേതകേതു ചോദിച്ചു:— "ശരീരം ഇങ്ങനെ വടാദിശുങ്ഗംപോലെ മൂലത്തോടുകൂടിയതാണെങ്കിൽ, അതിനു മൂലമെന്താണ്?" പിതാവു പറഞ്ഞു:— "അതിന് അന്നത്തെ ഒഴിച്ചു മൂലം എവിടെ ഉണ്ടാകും? അന്നംതന്നേ ശരീരത്തിനു മൂലം. ഭക്ഷിക്കപ്പെടുന്ന അന്നം അപ്പുകളാൽ ദ്രവീകൃതമായി, ജാഠരമായ അഗ്നിയാൽ പചിക്കപ്പെട്ട പ്പോരം രസമായി പരിണമിക്കുന്നു. രസത്തിൽനിന്നു രക്തവും രക്തത്തിൽനിന്നു മാംസവും മാംസത്തിൽനിന്നു മേദസ്സും മേദസ്സിൽനിന്ന് അസ്ഥികളും, അസ്ഥികളിൽനിന്ന് മജ്ജയും, മജ്ജയിൽനിന്ന് ശുക്ലവും ഉണ്ടാകുന്നു. അതുപോലെ സ്ത്രീ ഭക്ഷിക്കുന്ന അന്നവും ഇങ്ങനെ രസാദിക്രമത്തിൽ പരിണമിച്ചു ശോണിതമായിത്തീരുന്നു. അന്നകാര്യങ്ങളും, ദിവസംതോറും ഭക്ഷിക്കപ്പെടുന്ന അന്നംകൊണ്ടുതന്നെ വദ്ധിക്കുന്നവയുമായ ശുക്ലശോണിതങ്ങരം ഒന്നുചേന്ന് അതിൽനിന്ന്, മൃത്പിണ്ഡങ്ങളെക്കൊണ്ടു ചുവരെന്നപോലെ ദിവസംതോറും വളന്നുവരുന്നതും അന്നമൂലകവുമായ ദേഹാങ്കുരം നിഷ്പന്നമായിരിക്കുന്നു. ദേഹമാകുന്ന അങ്കുരത്തിനു മൂലമായി നിർദ്ദേശിക്കപ്പെട്ട അന്നവും, ദേഹംപോലെ, വിനാശവും ഉത്പത്തിയുമുള്ളതായതുകൊണ്ട്

ഏതോ ഒരു മൂലത്തിൽനിന്നുണ്ടായ കാൎയ്യംതന്നെ ആയിരിക്കണം. അതിനാൽ ദേഹമാകുന്ന കാൎയ്യം അന്നമൂലകമായിരിക്കുന്നതുപോലെതന്നെ, അന്നവും കാൎയ്യമായതുകൊണ്ടു് അതിനും മൂലമുണ്ടായിരിക്കും. അന്നംകൊണ്ടു് അതിന്റെ മൂലമായ അപ്പുകളെ അറിയുക. അപ്പുകൾക്കും വിനാശോത്പത്തികൾ ഉള്ളതുകൊണ്ടു് അവയും കാൎയ്യമായതിനാൽ അപ്പുകളെക്കൊണ്ടു് അവയുടെ മൂലമായ തേജസ്സിനെ അറിയുക. തേജസ്സിനും വിനാശോത്പത്തികളുള്ളതിനാൽ, അതും കാൎയ്യമാകുന്നു. തേജസ്സാകുന്ന കാൎയ്യംകൊണ്ടു അതിന്റെ മൂലമായിട്ടുള്ള, ഏകവും അദ്വിതീയവും പരമാൎത്ഥസത്യവുമായ സത്തിനെ അറിയുക. ആ സത്തിലാണു്, വാചാരംഭണമായ നാമധേയം മാത്രമായിട്ടുള്ളതും അനൃതവുമായ ഈ വികാരമെല്ലാം, രജ്ജുവിൽ സൎപ്പാദിവികല്പങ്ങളെന്നപോലെ അവിദ്യയാൽ ആരോപിക്കപ്പെട്ടിരിക്കുന്നതു്. അതാണു് ഈ ജഗത്തിന്റെ മൂലം. അതിനാൽ സ്ഥാവര ജംഗമാത്മികകളായ ഈ പ്രജകളെല്ലാം സത്താകുന്ന മൂലത്തോടുകൂടിയവയാണു്. എന്നു മാത്രമല്ല, ഇപ്പോൾ സ്ഥിതികാലത്തിലും അവ സത്തിനെ ആശ്രയിച്ചാണിരിക്കുന്നതു്. മൃത്തിനെ ആശ്രയിക്കാതെ ഘടാദികൾക്കു സത്തായോ സ്ഥിതിയോ ഇല്ലല്ലോ ഘടാദികൾക്കു മൃത്തുപോലെ പ്രജകൾക്കു മൂലം സത്തായതിനാൽ അവ സത്തിനെ ആശ്രയിച്ചുതന്നെ ഇരിക്കുമെന്നൎത്ഥം. അവസാനത്തിൽ അവ ലയിക്കുന്നതും സത്തിൽത്തന്നെ. (സത്പ്രതിഷ്ഠകൾ എന്നതിൽ, പ്രതിഷ്ഠാശബ്ദത്തിനു്, ലയം=സമാപ്തി=പരിശേഷം എന്നൎത്ഥമാണു്.)　　4

ഉപ:— അഥ യത്രൈതത് പുരുഷഃ പിപാസതി നാമ തേജ ഏവ തത്പീതം നയതേ; തദ്യഥാ, ഗോനായോഽശ്വനായഃ പുരുഷനായ ഇത്യേവം തത്തേജ ആചഷ്ട ഉദന്യേതി,

തദ്യൈതദേവ ശുങ്ഗമുത്പതിതം സോമ്യ, വിജാനീഹി, നേദമമൂലം ഭവിഷ്യതീതി. 5

അഥ =പിന്നെ,
യത്ര =എപ്പോഴാണോ
പുരുഷഃ =പുരുഷൻ
പിപാസതി =പാനംചെയ്യാൻ ഇച്ഛിക്കുന്നു
ഏതത് നാമ =എന്നുള്ള പേരുള്ളതു്,
തത് =അപ്പോറം
പീതം =പാനംചെയ്യപ്പെട്ടതിനെ
തേജഃ ഏവ =തേജസ്സുതന്നെയാണു്
നയതേ =നയിക്കുന്നതു്.
തത് =അതിനാൽ
യഥാ =ഏതുപ്രകാരത്തിലാണോ
ഗോനായഃ =ഗോനായൻ
അശ്വനായഃ =അശ്വനായൻ
പുരുഷനായഃ =പുരുഷനായൻ
ഇതി =എന്നുപറയുന്നതു്,
ഏവം =ഇപ്രകാരം
തത് =അപ്പോറം
തേജഃ =തേജസ്സിനെ
ഉദന്യാ ഇതി = ഉദന്യ എന്നു്
ആചക്ഷേ =ലോകം പറയുന്നു.
തത്ര =അങ്ങനെയിരിക്കേ
സോമ്യ =അല്ലയോ സൌമ്യ
ഏതത് ഏവ =ഇതിനെത്തന്നെ=ഈ ശരീരത്തെത്തന്നെ
ഉത്പതിതം =ഉത്പതിച്ചിട്ടുള്ള=ഉദ്ഗമിച്ചിട്ടുള്ള

| | |
|---|---|
| ശുങ്ഗം | =ശുങ്ഗമെന്നു് = അംകുരമെന്നു് |
| വിജാനീഹി | =അറിയുക. |
| ഇദം | =ഇതു് |
| അമൂലം | =മൂലമില്ലാത്തതായി |
| ന ഭവിഷ്യതി | =ഭവിക്കയില്ല" |
| ഇതി | =എന്നു് |

ഭാഷ്യം:— ഇനി ഇപ്പോഠം, അപ്പുകളാകുന്ന കാൎയ്യംവഴി കാരണമായ സത്തിനെ മനസ്സിലാക്കണമെന്നു പറയുന്നു:— "പുരുഷനേപ്പററി പാനംചെയ്വാൻ ഇച്ഛിക്കുന്നു എന്നു പറയാറുണ്ടല്ലോ. അശിപ്പാൻ ഇച്ഛിക്കുന്നു എന്നുള്ളതു പോലെ ഈ നാമവും ഗൗണമാണു്. ദ്രവീകൃതമായ അന്നത്തെ നയിക്കുന്ന അപ്പുകഠം, തേജസ്സിനാൽ ശോഷിപ്പിക്കപ്പെടാതിരുന്നാൽ, അന്നകാൎയ്യമായ ദേഹത്തെ ക്ലേദിപ്പിച്ചു ശിഥിലമാക്കിക്കളയും. അപ്പുകഠം തേജസ്സിനാൽ അധികം ശോഷിപ്പിക്കപ്പെട്ടമ്പോഠം അവ ദേഹമായിപ്പരിണമിക്കയും, പുരുഷനു പാനംചെയ്വാനുള്ള ഇച്ഛയുണ്ടാവുകയും ചെയ്യുന്നു. അപ്പോഴാണു് പുരുഷനെപ്പററി, പാനം ചെയ്വാൻ ഇച്ഛിക്കുന്നു എന്നു പറയുന്നതു്. ഇങ്ങനെ പാനംചെയ്യുന്ന അപ്പുകളേയും മററും ശോഷിപ്പിച്ചു നയിക്കുന്നതു്—ദേഹത്തിലുള്ള ശോണിതം, പ്രാണൻ മുതലായവയായിപ്പരിണമിപ്പിക്കുന്നതു് തേജസ്സാകയാൽ, ഗോനായൻ, അശ്വനായൻ എന്നും മററും പറയുന്നതുപോലെ, തേജസ്സിനെ, ഉദകത്തെ നയിക്കുന്നതെന്നുള്ള അൎത്ഥത്തിൽ ഉദന്യ എന്നു ലോകം പറയുന്നു. ('അശനായാ' എന്നതുപോലെ ഉദന്യാ എന്നുള്ളതും ഛാന്ദസമാണു്, തേജസ്സിനെ ഉദന്യം എന്നാണല്ലോ പറയേണ്ടതു്) അപ്പുകഠക്കും ഈ ശരീരംതന്നെയാണു് ശുങ്ഗം; വേറെയൊന്നല്ല." (ശിഷ്ടമെല്ലാം മുമ്പു പറഞ്ഞതുപോലെതന്നെ.)        5

ഉപ: — തസ്യ ക്വ മൂലം സ്യാദന്യത്രാദ്ഭ്യോ ഽദ്ഭിഃ സോമ്യ, ശുങ്ഗേന തേജോമൂലമന്വിച്ഛ, തേജസാ സോമ്യ, ശുങ്ഗേന സന്മൂലമന്വിച്ഛ; സന്മൂലാഃ സോമ്യേമാഃ സർവാഃ പ്രജാഃ സദായതനാഃ സത്പ്രതിഷ്ഠാഃ. യഥാ തു ഖലു സോമ്യേമാസ്തിസ്രോ ദേവതാഃ പുരുഷം പ്രാപ്യ ത്രിവൃത് ത്രിവൃദേകൈകാ ഭവതി തദുക്തം പുരസ്താദേവ ഭവതി. അസ്യ സോമ്യ, പുരുഷസ്യ പ്രയതോ വാങ്മനസി സമ്പദ്യതേ, മനഃപ്രാണേ പ്രാണസ്തേജസി, തേജഃ പരസ്യാം ദേവതായാം. 6

| | |
|---|---|
| തസ്യ | =ആ ശരീരത്തിന്ന |
| അദ്ഭ്യഃ അന്യത്ര | =അപ്പുകളല്ലാതെ |
| മൂലം ക്വ സ്യാത് | =മൂലം എവിടെ ഉണ്ടാകും? |
| സോമ്യ | =അല്ലയോ സൌമ്യ, |
| അദ്ഭിഃ ശുങ്ഗേന | =അപ്പുകളാകുന്ന ശുങ്ഗംകൊണ്ടു |
| മൂലം തേജഃ | =മൂലമായ തേജസ്സിനെ |
| അന്വിച്ഛ | =അറിയുക. |
| സോമ്യ | =സൌമ്യ, |
| തേജസാ ശുങ്ഗേന | =തേജസ്സാകുന്ന ശുങ്ഗംകൊണ്ടു |
| മൂലം സത് | =മൂലമായ സത്തിനെ |
| അന്വിച്ഛ | =അറിയുക. |
| സോമ്യ | =അല്ലയോ സൌമ്യ |
| ഇമാഃ സർവാഃ പ്രജാഃ | =ഈ പ്രജകളെല്ലാം |
| സന്മൂലാഃ | =സത്താകുന്ന മൂലത്തോടുകൂടിയവയും |
| സദായതനാഃ | =സത്താകുന്ന ആയതന(ആശ്രയ)ത്തോടുകൂടിയവയും |
| സത്പ്രതിഷ്ഠാഃ | =സത്താകുന്ന പ്രതിഷ്ഠ (=ലയസ്ഥാനം)യോടുകൂടിയവയും |

| | |
|---|---|
| സോമ്യ | =സൌമ്യ. |
| യഥാ തു | =ഏതുപ്രകാരമാണോ |
| ഇമാഃ തിസ്രഃ ദേവതാഃ | =തേജസ്സു മുതലായ ഈ മൂന്നു ദേവതകൾ. |
| ഏകൈകാ | =ഓരോന്നും |
| പുരുഷംപ്രാപ്യ | =പുരുഷനെ പ്രാപിച്ചു്, |
| ത്രിവൃത് ത്രിവൃത് | =മുമ്മൂന്നുവിധമായി |
| ഭവതി | =തീരുന്നതു്, |
| തത് | =അതു് |
| പുരസ്താത് ഏവ | =മുമ്പേതന്നെ |
| ഉക്തം ഭവതി | =പറയപ്പെട്ടിട്ടുണ്ടു്. |
| സോമ്യ | =സൌമ്യ, |
| പ്രയതഃ | =പ്രയാന്നായ=ദേഹം വിട്ടുപോകുന്ന |
| അസ്യ പുരുഷസ്യ | =ഈ പുരുഷൻെറ |
| വാക് | =വാക്കു് |
| മനസി സമ്പദ്യതേ | =മനസ്സിൽ ഏകീഭവിക്കുന്നു. |
| മനഃ പ്രാണേ | =മനസ്സു പ്രാണനിൽ ഏകീഭവിക്കുന്നു. |
| പ്രാണഃ തേജസി | =പ്രാണൻ തേജസ്സിൽ ഏകീഭവിക്കുന്നു. |
| തേജഃ പരസ്യാം ദേവതായാം | =തേജസ്സു പരയായ ദേവതയിൽ ഏകീഭവിക്കുന്നു. |

ഭാഷ്യം:— "ത്രിവൃത്കരണമനുസരിച്ച തേജസ്സിനും ഈ ശരീരമെന്നു പറയുന്നതുതന്നെയാണു ശൃംഗം. അതിനാൽ അപ്പുകളാകുന്ന ശൃംഗംകൊണ്ടു മൂലമായ തേജസ്സിനേയും തേജസ്സാകുന്ന ശൃംഗംകൊണ്ടു മൂലമായ സത്തിനേയും മുമ്പിലത്തെപ്പോലെ അറിയുക. ഇങ്ങനെ തേജോ

ബന്നമയവും വാചാരംഭണമാത്രവുമായ ദേഹമാകുന്ന ശുങ്ഗത്തിനു്, അന്നാദിപരമ്പരയാ, പരമാത്മസത്യവും, അഭയവും, അസന്ത്രാസവും നിരായാസവുമായ സത്താണ മൂലമെന്നറിയുക." ഇങ്ങനെ, "അശിക്കവാനിച്ഛിക്കുന്നു", "പാനംചെയ്‌വാനിച്ഛിക്കുന്നു" എന്നുള്ള നാമങ്ങളുടെ പ്രസിദ്ധിവഴിയായി പുത്രനു മനസ്സിലാക്കിക്കൊടുത്തിട്ടു്, ഈ പ്രകരണത്തിൽ, പുരുഷൻ ഉപയോഗിക്കുന്ന തേജസ്സും അപ്പുകളും അന്നവും വകതെററാതെ, കാൎയ്യകരണസംഘാതരൂപമായ ദേഹശുങ്ഗത്തെ പോഷിപ്പിക്കുന്നതെങ്ങനെ എന്നുള്ളതുകൂടി പറയേണ്ടതായിട്ടുള്ളതു മുമ്പേതന്നെ പറഞ്ഞിട്ടുണ്ടെന്നും അതു് ഇവിടെ പറഞ്ഞതായി കണ്ടുകൊള്ളണമെന്നും പറയുന്നു:— "അല്ലയോ സൌമ്യ, തേജസ്സു്, അപ്പുകൾ, അന്നം എന്ന ഈ മൂന്നു ദേവതകൾ ഓരോന്നും പുരുഷനെ പ്രാപിച്ചു് മുമ്മൂന്നായി പിരിയുന്നതെങ്ങനെയാണെന്നുള്ളതു് "അന്നമശിതം ത്രേധാ വിധീയതേ" ഇത്യാദികൊണ്ടു് മുമ്പേതന്നെ പറഞ്ഞിട്ടുണ്ടു്. അവിടെത്തന്നെ "മാംസം ഭവതി", "ലോഹിതം ഭവതി", "മജ്ജാ ഭവതി", "അസ്ഥി ഭവതി'' എന്നുള്ളതുകൊണ്ടു്, ഭക്ഷിക്കപ്പെടുന്ന അന്നാദികളുടെ മധ്യമാംശങ്ങൾ ഏഴു ധാതുക്കളോടുകൂടിയ ശരീരത്തെ പോഷിപ്പിക്കുന്നു എന്നും, "തന്മനോ ഭവതി", "സപ്രാണോ ഭവതി'', "സാവാഗ്ഭവതി" എന്നുള്ളതുകൊണ്ടു് അന്നാദികളുടെ അണുതമങ്ങളായ അംശങ്ങൾ, ദേഹത്തിന്റെ അന്തഃക്കരണസംഘാതമായ മനസ്സിനേയും വാക്കിനേയും പ്രാണനേയും പോഷിപ്പിക്കുന്നു എന്നും പറഞ്ഞിട്ടുണ്ടു്."

ഈ പ്രാണകരണസംഘാതം ദേഹം പഴയതായി അതിനു കേടുതട്ടുമ്പോൾ, ആ ദേഹത്തിൽനിന്നു പ്രച്യുതമായിട്ടു്, ജീവന്റെ നേതൃത്വത്തിൽ ദേഹാന്തരത്തിൽ പോകു

ന്നതു് ഏതു ക്രമത്തിനാണെന്നു പറയുന്നു:— "അല്ലയോ സൌമ്യ, മരിക്കുന്ന പുരുഷന്റെ വാക്കു് മനസ്സിൽ ഉപസംഹരിക്കപ്പെടുന്നു. അപ്പോൾ അവന്റെ ജ്ഞാതികൾ, അവൻ സംസാരിക്കുന്നില്ലെന്നു പറയുന്നു. വാക്കിന്റെ വ്യാപാരം മനസ്സിനെ മുൻനിൎത്തിയുള്ളതാണു്. "യദ്വൈ മനസാ ധ്യായതി, തദ്വാചാ വദതി" (മനസ്സുകൊണ്ടു ധ്യാനിക്കുന്നതിനെയാണു വാക്കുകൊണ്ടു പറയുന്നതു്)എന്നു ശ്രുതിയുണ്ടു്. വാക്കു മനസ്സിൽ ഉപസംഹരിക്കപ്പെട്ടതിന്റെ ശേഷം, മനസ്സു് കേവലമായ മനനവ്യാപാരത്തോടുകൂടി വൎത്തിക്കുന്നു. പിന്നെ മനസ്സും ഉപസംഹരിക്കപ്പെടുന്നു. അതു സുഷുപ്തികാലത്തിലെന്നപോലെ പ്രാണനിൽ ഏകീഭവിക്കുന്നു അപ്പോൾ അടുത്തുള്ള ജ്ഞാതികൾ ഇവൻ ഒന്നും അറിയുന്നില്ലെന്നു പറയുന്നു. പ്രാണനും, ബാഹ്യകരണങ്ങളെ എല്ലാം തന്നിൽ ഉപസംഹരിച്ചതിന്റെ ശേഷം ഊൎദ്ധ്വമായി ശ്വസിച്ചുകൊണ്ടും ഹസ്തപാദാദികളെ എടുത്തെറിഞ്ഞുകൊണ്ടും മൎമ്മസ്ഥാനങ്ങളെ ഛേദിക്കുന്നതുപോലെ വേദനപ്പെടുത്തിക്കൊണ്ടും ഉത്സൎജ്ജനക്രമത്തിൽ ഉപസംഹരിക്കപ്പെട്ട തേജസ്സിൽ ലയിക്കുന്നു. പ്രാണൻ ബാഹ്യകരണങ്ങളെ ഉപസംഹരിക്കുന്നു എന്നുള്ളതു സംവൎഗ്ഗവിദ്യയിൽ പറഞ്ഞിട്ടുണ്ടല്ലോ. ഇങ്ങനെ പ്രാണൻ ഉപസംഹൃതനാകുമ്പോൾ ജ്ഞാതികൾ ഇവൻ അനങ്ങുന്നില്ലെന്നു പറകയും, മരിച്ചോ ഇല്ലയോ എന്നുള്ള സംശയത്തോടുകൂടി ദേഹത്തിൽ തൊട്ടുനോക്കുകയും ചൂടുള്ളതിനാൽ ജീവനുണ്ടെന്നു അഭിപ്രായപ്പെടുകയും ചെയ്യുന്നു. അനന്തരം ചൂടു് അടയാളമായിട്ടുള്ള തേജസ്സും ഉപസംഹരിക്കപ്പെടുന്നു. അപ്പോൾ ആ തേജസ്സു് പരയായ ദേവതയിൽ ലയിക്കുന്നു. ഇങ്ങനെ മനസ്സു ക്രമേണ ഉപസംഹരിക്കപ്പെടുകയും അതിന്റെ മൂലത്തെ പ്രാപിക്കയും ചെയ്യുമ്പോൾ ആ മനസ്സിൽ സ്ഥിതി

ചെയ്യുന്ന ജീവനും തന്റെ നിമിത്തം ഉപസംഹൃതമാകുന്നതു കൊണ്ടു് ഉപസംഹരിക്കപ്പെടുന്നു. ജീവനു നിമിത്തം മനസ്സാണല്ലോ. അങ്ങനെ ഉപസംഹരിക്കപ്പെടുന്ന ജീവൻ സത്യാഭിസന്ധിയോടുകൂടിയാണു ഉപസംഹരിക്കപ്പെടുന്നതെങ്കിൽ അതു സത്തുതന്നെയായിത്തീരും. ദേഹാന്തരപ്രാപ്തിക്കായി വീണ്ടും ഉത്ഥാനംചെയ്കയില്ല. ഭയമുള്ള ദേശത്തിൽ സ്ഥിതിചെയ്തിരുന്നവൻ പ്രയാസപ്പെട്ടു അഭയമായ ഒരു ദേശത്തെ പ്രാപിച്ചതിന്റെ ശേഷം വീണ്ടും സഭയമായ ദേശത്തിലേക്കു പോകുവാൻ ഇച്ഛിക്കയില്ലല്ലോ. അതുപോലെയാണു സത്യാഭിസന്ധിയോടുകൂടിയവന്റെ ജീവൻ സത്തായിത്തീർന്നതിന്റെ ശേഷം ദേഹാന്തരപ്രാപ്തിക്കായി വീണ്ടും ഉത്ഥാനംചെയ്കയില്ലെന്നു പറഞ്ഞതു്. എന്നാൽ ആത്മജ്ഞാനമില്ലാത്ത മററുള്ളവൻ സുഷുപ്തത്തിൽനിന്നെന്നപോലെ ആ മൂലത്തിൽനിന്നുതന്നെ ഉത്ഥാനംചെയ്തു മരിച്ചു്, പിന്നെയും ദേഹജാലത്തെ ആവേശിക്കുന്നു. എന്തെന്നാൽ ജീവൻ മൂലത്തിൽനിന്നു് ഉത്ഥാനംചെയ്തിട്ടാണു ദേഹത്തിൽ ആവേശിക്കുന്നതു്. 6

ഉപ:— സ യ ഏഷോ ƒണിമൈതദാത്മ്യമിദം സർവം; തത്സത്യം, സ ആത്മാ, തത്ത്വമസി ശ്വേതകേതോ ഇതി. ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപയത്വിതി. തഥാ സോമ്യേതി ഹോവാച. 7

സഃ ഏഷഃ അണിമാ —"അങ്ങനെയുള്ള ഈ അണിമാവു്
—ജഗത്തിന്റെ മൂലമായ ഈ അണുത്വം.

യഃ —ഏതോ

ഇദം സർവം —ഈ ജഗത്തെല്ലാം

ഐതദാത്മ്യം —ഇതാകുന്ന ആത്മാവോടുകൂടിയതിന്റെ അവസ്ഥയാകുന്നു.

| | |
|---|---|
| തത് | —അതുതന്നെയാണു് |
| സത്യം | —സത്യമായിട്ടുള്ളതു്; |
| സഃ | —അതുതന്നെയാണു്, |
| ആത്മാ | —ജഗത്തിൻെറ ആത്മാവു്. |
| ശ്വേതകേതോ | —അല്ലയോ ശ്വേതകേതോ, |
| തത് | —അതു് |
| ത്വം അസി | —നീയാകുന്നു.'' |
| ഇതി | —എന്നു് ആരുണി പറഞ്ഞു. |
| ഭഗവാൻ | —"പൂജ്യനായ അങ്ങു് |
| ഭൂയഃ ഏവ | —വീണ്ടും |
| മാ വിജ്ഞാപയതു | —എനിക്കു മനസ്സിലാക്കിത്തരിക " |
| ഇതി | —എന്നു് ശ്വേതകേതു അപേക്ഷിച്ചു |
| സോമ്യ | —"സൌമ്യ, |
| തഥാ | —അങ്ങനെയാകട്ടെ " |
| ഇതി ഉവാചഹ | —എന്നു് ഉദ്ദാലകൻ അനുവദിച്ചു. |

ഭാഷ്യം:— ജഗത്തിൻെറ മൂലമായി മേൽപറഞ്ഞ, സത്തെന്നുപറയുന്ന അണുഭാവമേതോ, അതാണു് ഈ ജഗത്തിൻെറ എല്ലാം ആത്മാവായിരിക്കുന്നതു്. സംസാരിയായി വേറൊരു ആത്മാവു് ഇല്ല. "നാന്യദതോ$\int$സ്തി ദ്രഷ്ടൃ നാന്യദതോ$\int$സ്തിവിജ്ഞാതൃ'' ഇത്യാദികളായ വേറേ ശ്രുതികൾ സംസാരിയായി വേറൊരാത്മാവില്ലെന്നു പറയുന്നു. ഏതു് ആത്മാവിനെക്കൊണ്ടാണോ ഈ ജഗത്തെല്ലാം ആത്മാവുള്ളതായിരിക്കുന്നതു്, ആ സത്തെന്നുപറയുന്ന കാരണംതന്നെയാണു് സത്യമായിട്ടുള്ളതു്, അതായതു് പരമാർത്ഥത്തിൽ ഉള്ളതു്. അതുകൊണ്ടു് അതുതന്നെയാണു് ജഗത്തിൻെറ ആത്മാവു്—പ്രത്യക്സ്വരൂപം—സതത്ത്വം—

യാഥാത്മ്യം. (ആത്മശബ്ദം, ഗവാദിശബ്ദംപോലെ പ്രത്യഗാത്മാവിൽ നിരൂഢമാണു്) അതിനാൽ ''അല്ലയോ ശ്വേതകേതോ, അതു് നീതന്നെയാകുന്നു." ഇങ്ങനെ മനസ്സിലാക്കിക്കൊടുത്തതിൻെറ ശേഷവും ശ്വേതകേതു പറഞ്ഞു:— ''വീണ്ടും, പൂജ്യനായ അങ്ങു് ഇതു് എനിക്കു മനസ്സിലാക്കിത്തരണം. അങ്ങു പറഞ്ഞതിൽ എനിക്കു സംശയമുണ്ടു്. ദിവസംതോറും എല്ലാ പ്രജകളും സുഷുപ്തത്തിൽ സത്തായിത്തീരുന്നുണ്ടെങ്കിലും "നാം സത്തായിത്തീൎന്നിരിക്കുന്നു." എന്നു് അവർ അറിയുന്നില്ല. അതിനാൽ ദൃഷ്ടാന്തംകൊണ്ടു് എനിക്കു മനസ്സിലാക്കിത്തരണം " പുത്രൻെറ ഈ അപേക്ഷകേട്ടു്, "സൌമ്യ, അങ്ങനെയാകട്ടെ" എന്നു് ആരുണി അനുവദിച്ചു. 7.

ആറാമധ്യായത്തിൽ എട്ടാം ഖണ്ഡം കഴിഞ്ഞു.

---

## ആറാമധ്യായത്തിൽ ഒൻപതാം ഖണ്ഡം

ഉപ:— യഥാ സോമ്യ, മധു മധുകൃതോ നിസ്തിഷ്ഠന്തി നാനാത്യയാനാം വൃക്ഷാണാം രസാൻ സമവഹാരമേകതാം രസാൻ ഗമയന്തി; തേ യഥാ തത്ര ന വിവേകം ലഭന്തേ ƒമുഷ്യാഹം വൃക്ഷസ്യ രസോ ƒസ്മീതി; ഏവമേവ ഖലു സോമ്യേമാഃ സർവാഃ പ്രജാഃ സതി സമ്പദ്യ ന വിദുഃ സതി സമ്പദ്യാമഹ ഇതി. 1, 2.

സോമ്യ — അല്ലയോ സൌമ്യ,
യഥാ — ഏതുപ്രകാരമെന്നാൽ
മധുകൃതഃ — മധുകൃത്തുകൾ — തേനീച്ചകൾ
മധു — മധുവിനെ
നിസ്തിഷ്ഠന്തി — താത്പര്യത്തോടുകൂടി നിഷ്പാദിച്ചുകൊണ്ടിരിക്കുന്നതു്;

| | |
|---|---|
| നാനാത്യയാനാം | —നാനാഗതികളായ— പലവിധത്തിലുള്ള |
| വൃക്ഷാണാം | —വൃക്ഷങ്ങളുടെ |
| രസാൻ | —രസങ്ങളെ |
| സമവഹാരം | —സമാഹരിച്ചിട്ട് —ഏകീകരിച്ചിട്ട് |
| ഏകതാം | —ഏകതയെ —ഒന്നെന്നുള്ള അവസ്ഥയെ |
| ഗമയന്തി | —പ്രാപിപ്പിക്കുന്നു; |
| യഥാ | —ഏതുപ്രകാരമാണോ |
| തേ | —അവ —ആ രസങ്ങൾ |
| തത്ര | —അതിൽ —ആ മധുവിൽ, |
| അഹം | —''ഞാൻ |
| അമുഷ്യ വൃക്ഷസ്യ | —ഇന്ന വൃക്ഷത്തിന്റെ |
| രസഃ അസ്മി | —രസമാകുന്നു." |
| അഹം | —"ഞാൻ |
| അമുഷ്യ വൃക്ഷസ്യ | —ഇന്ന വൃക്ഷത്തിന്റെ |
| രസഃ അസ്മി | —രസം ആകുന്നു " |
| ഇതി | —എന്നു് |
| വിവേകം | —വിവേകത്തെ —വിവേചിച്ചുള്ള ജ്ഞാനത്തെ |
| ന ലഭന്തേ | —ലഭിക്കുന്നില്ല; |
| സോമ്യ | —സൌമ്യ, |
| ഏവം ഏവ ഖലു | —ഇങ്ങനെതന്നെയാണു് |
| ഇമാഃ സർവാഃ പ്രജാഃ | —ഈ പ്രജകളെല്ലാം |
| സതി സമ്പദ്യ | —സത്തിൽ ഏകീഭവിച്ചിട്ടു്, |
| സതി സമ്പദ്യാമഹേ ഇതി | —"നാം സത്തിൽ ഏകീഭവിക്കുന്നു" എന്നു് |
| ന വിദുഃ | —അറിയുന്നില്ല. |

ഭാഷ്യം:— ദിവസംതോറും സത്തായിത്തീന്നിട്ടും പ്രജകാം നാം സത്തായിത്തീന്നിരിക്കുന്നു എന്നു് അറിയുന്നില്ലാത്തതെന്തുകൊണ്ടാണെന്നുള്ളതിലേക്കു ഒരു ദൃഷ്ടാന്തം പറയാം കേട്ടുകൊള്ളുക:— ലോകത്തിൽ തേനീച്ചകാം വളരെ താത്പര്യത്തോടുകൂടി തേൻ ഉണ്ടാക്കുന്നുണ്ടല്ലൊ. അതെങ്ങനെയാണു്? അവ പല ദിക്കിലുള്ള പല വൃക്ഷങ്ങളുടെയും പുഷ്പരസങ്ങളെ കൂട്ടിച്ചേർത്തു തേനെന്ന നിലയിൽ ഒന്നാക്കുന്നു. അങ്ങനെ തേൻ എന്ന നിലയിൽ ഒന്നായിത്തീന്ന ആ പുഷ്പരസങ്ങാം ഞാൻ ഇന്ന മാവിന്റെ രസമാണു്, അല്ലെങ്കിൽ ഞാൻ ഇന്ന പ്ലാവിന്റെ രസമാണു് എന്നിങ്ങനെ തിരിച്ചറിയുന്നില്ല. ചേതനയുള്ള പല പ്രാണികളും ഒരുമിച്ചു ചേരുമ്പോാം ഞാൻ ഇന്ന ആളിന്റെ പുത്രനാണു്, ഞാൻ ഇന്ന ആളിന്റെ പൌത്രന്റെ പുത്രനാണു്, എന്നെല്ലാം അവക്കു തിരിച്ചറിയാം. അങ്ങനെ തിരിച്ചറിവുള്ളതുകൊണ്ടു അവ തമ്മിൽ കലരുന്നില്ല എന്നാൽ ഇവിടെ മധുവെന്നനിലയിൽ ഒന്നായിത്തീന്നിരിക്കുന്ന മധുരം, അമ്ലം, തിക്തം, കടുകം മുതലായി പലമാതിരിയിലുള്ള വൃക്ഷരസങ്ങാംക്കു മധുരാദിഭാവത്തിൽ തിരിച്ചറിവാൻ സാധിക്കയില്ലെന്നു സാരം. ഇതുപോലെതന്നെയാണു്, ഈ പ്രജകളെല്ലാം ദിവസംതോറും സുഷുപ്തികാലത്തിലും, മരണത്തിലും, പ്രളയത്തിലും സത്തായിത്തീരുന്നുണ്ടെങ്കിലും, തങ്ങാം സത്തായിത്തീരുന്നു എന്നോ സത്തായിത്തീന്നിരിക്കുന്നു എന്നോ അറിയാതിരിക്കുന്നതു്. 1, 2.

ഉപ:— ത ഇഹ വ്യാഘ്രോ വാ സിംഹോ വാ വൃകോ വാ വരാഹോ വാ കീടോ വാ പതംഗോ വാ ദംശോ വാ മശകോ വാ യദ്യദ് ഭവന്തി തദാഭവന്തി.

| | |
|---|---|
| തേ | — അവർ |
| ഇഹ | — ഈ ലോകത്തിൽ |

| | |
|---|---|
| വ്യാഘ്രഃ വാ | —വ്യാഘ്രമോ |
| സിംഹഃ വാ | —സിംഹമോ |
| വൃകഃ വാ | —ചെന്നായോ |
| വരാഹഃ വാ | —വരാഹമോ |
| കീടഃ വാ | —കീടമോ |
| പതംഗഃ വാ | —പാററയോ |
| ദംശഃ വാ | —ഈച്ചയോ |
| മശകഃ വാ | —മശകമോ—കൊതുകോ |
| യത് യത് ഭവതി | —ഏതെല്ലാം ആയിരുന്നുവോ |
| തത് ആ ഭവന്തി | —തിരിച്ചുവന്നു് അതെല്ലാംതന്നെ യായിത്തീരുന്നു. |

ഭാഷ്യം:— ഇങ്ങനെ അവരവർ സത്തായിത്തീരുന്ന കഥ അറിയാതെയാണു പ്രജകളം സത്തിൽ ഏകീഭവിക്കുന്നതെന്നുള്ളതുകൊണ്ടു്, അവർ സത്തിൽ പ്രവേശിച്ചാലും, ഇഹലോകത്തിൽ ഏതു കർമ്മം നിമിത്തം വ്യാഘ്രാദികളിൽ ഏതു ജാതിയെ പ്രാപിച്ചിരുന്നുവോ ആ കർമ്മത്തിന്റെയും ആ ജ്ഞാനത്തിന്റെയും വാസനകളോടുകൂടി— ഞാൻ "വ്യാഘ്രമാകുന്നു" "ഞാൻ സിംഹമാകുന്നു" എന്നും മററുമുള്ള വാസനകളോടുകൂടിത്തന്നെയിരിക്കുന്നതിനാൽ, വീണ്ടും തിരിച്ചുവന്നു മുമ്പു വ്യാഘ്രമോ, സിംഹമോ, വൃകമോ, വരാഹമോ, കീടമോ, പതംഗമോ, ദംശമോ, മശകമോ ഏതേതായിരുന്നുവോ, അതാതായിത്തന്നെ തീരുന്നു. ആയിരംകോടി യുഗങ്ങളം കഴിഞ്ഞിരുന്നാലും സംസാരിയായ ജന്തുവിനു മുമ്പുണ്ടായിട്ടുള്ള വാസന നശിക്കയില്ല. "യഥാപ്രജ്ഞം ഹി സംഭവാഃ" (പൂർവവാസനയനുസരിച്ചാണു ജന്മം) എന്നു വേറെ ശ്രുതിയുണ്ടു്.

ഉപ:— സ യ ഏഷോഽണിമൈതദാത്മ്യമിദം സർവം, തത് സത്യം, സ ആത്മാ, തത്ത്വമസി ശ്വേത

കേതോ, ഇതി. ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപയത്വി
തി, തഥാ സോമ്യേതി ഹോവാച. 4

ഇതിന്റെ അന്വയം മുമ്പു കാണിച്ചിട്ടുണ്ട്.

ഭാഷ്യം:— "ആ പ്രജകൾ ഏതിൽ പ്രവേശിച്ചിട്ടാണോ വീണ്ടും വെളിപ്പെടുന്നതു്, സത്താണ സത്യമെന്ന നിശ്ചയമുള്ളവർ സദാത്മകമായ ഏതു് അണുഭാവത്തെ പ്രാപിച്ചിട്ടാണോ വീണ്ടും ആവർത്തിക്കാതിരിക്കുന്നതു്, അങ്ങനെയുള്ള ഈ അണിമാവു് സർവജഗത്തിൻേറയും ആത്മാവാകുന്നു." ഇത്യാദി മുമ്പിലത്തെപ്പോലെതന്നെ. പിതാവിന്റെ വാക്കുകേട്ടതിന്റെശേഷം ശ്വേതകേതു പറഞ്ഞു:— "ലോകത്തിൽ, തന്റെ ഗൃഹത്തിൽനിന്നു് ഉറങ്ങി എഴുന്നേററു വേറൊരുഗ്രാമത്തിൽ പോയ ഒരാൾക്കു്, താൻ തന്റെ ഗൃഹത്തിൽനിന്നാണു ചെന്നിരിക്കുന്നതെന്നു അറിയാവുന്നതുപോലെ, ജന്തുക്കൾക്കു്, 'ഞാൻ സത്തിൽനിന്നാണു വന്നിരിക്കുന്നതെ'ന്നു അറിയാൻപാടില്ലാത്തതെന്തുകൊണ്ടെന്നു വീണ്ടും എനിക്കു മനസ്സിലാക്കിത്തരണം" ശ്വേതകേതുവിന്റെ അപേക്ഷയെ പിതാവു്, "സൌമ്യ, അങ്ങനെയാകട്ടെ'' എന്നു് അനുവദിച്ചു. 4

ആറാമധ്യായത്തിൽ ഒൻപതാം ഖണ്ഡം കഴിഞ്ഞു.

---

## ആറാമധ്യായത്തിൽ പത്താം ഖണ്ഡം.

ഉപ:— ഇമാഃ സോമ്യ, നദ്യഃ പുരസ്താൽ പ്രാച്യഃ സ്യന്ദന്തേ; പശ്ചാത് പ്രതീച്യഃ, താഃ സമുദ്രാത് സമുദ്രമേവാപിയന്തി; സ സമുദ്ര ഏവ ഭവതി. താ യഥാ തത്ര ന വിദുരിയമഹമസ്മീയമഹമസ്മീതി, ഏവമേവ ഖലു സോ

മേൃമാഃ സർവാഃ പ്രജാഃ സത ആഗമ്യ ന വിദുഃ സത ആഗ
ച്ഛാമഹ ഇതി. 1

സോമ്യ —അല്ലയോ സൌമ്യ,
ഇമാഃ പ്രാച്യഃ നദ്യഃ —ഈ കിഴക്കോട്ടുപോകുന്ന നദി
കഠം
പുരസ്താത് —കിഴക്കേദിക്കിലേക്കു്
സ്യന്ദന്തേ —ഒഴുകുന്നു.
പ്രതീച്യഃ —പടിഞ്ഞാറോട്ടു പോകുന്നവ
പശ്ചാത് (സ്യന്ദന്തേ) —പടിഞ്ഞാറോട്ടൊഴുകുന്നു.
താഃ —അവ
സമുദ്രാത് —സമുദ്രത്തിൽനിന്നുണ്ടായി,
സമുദ്രം ഏവ —സമുദ്രത്തിൽതന്നെ
അപിയന്തി —ലയിക്കുന്നു.
സഃ —അതു്
സമുദ്രഃ ഏവ ഭവതി —സമുദ്രംതന്നെയായിത്തീരുന്നു.
താഃ —അവ —ആ നദികഠം,
യഥാ —എങ്ങനെയാണോ,
അഹം ഇയം അസ്മി —''ഞാൻ ഇന്ന നദിയാകുന്നു'';
അഹം ഇയം അസ്മി —“ഞാൻ ഇന്ന നദിയാകുന്നു”
ഇതി —എന്നിങ്ങനെ
ന വിദുഃ —അറിയുന്നില്ലാത്തതു്,
ഏവം ഏവ ഖലു —ഇങ്ങനെതന്നെയാണു്
ഇമാഃ സർവാഃ പ്രജാഃ —ഈ പ്രജകളെല്ലാം
സതഃ ആഗമ്യ —സത്തിൽനിന്നു വന്നിട്ടു്,
സതഃ ആഗച്ഛാമഹേ ഇതി } —“നാം സത്തിൽനിന്നുവരുന്നു” എന്നു്
ന വിദുഃ —അറിയാത്തതു്.

ഭാഷ്യം:— അതിനു് പ്രജകഠംക്കു തങ്ങഠം സത്തിൽ നിന്നു വന്നിരിക്കയാണെന്നു അറിവില്ലാതിരിക്കുന്നതിനു

ഒരു ദൃഷ്ടാന്തം പറയാം:— ഗംഗ മുതലായ നദികൾ കിഴക്കേ ദിക്കിലേക്ക് ഒഴുകുന്നു. അതുപോലെ സിന്ധു മുതലായവ പടിഞ്ഞാറോട്ട് ഒഴുകുന്നു. അവ സമുദ്രത്തിൽനിന്നു മേഘങ്ങൾ ആകർഷിക്കുന്ന ജലം വൃഷ്ടിരൂപത്തിൽ താഴെ വീണു ഉണ്ടായിട്ടുള്ളവയാണ്. വീണ്ടും സമുദ്രത്തിൽത്തന്നെ ലയിക്കുകയും ചെയ്യുന്നു. അതു സമുദ്രംതന്നെയായിത്തീരുന്നു. ആ നദികൾ സമുദ്രവുമായി ഒന്നായതിൻെറ ശേഷം "ഞാൻ ഗംഗയാണ്'' "ഞാൻ യമുനയാണ്" എന്നൊന്നും അറിയുന്നില്ലല്ലോ. ഇതുപോലെതന്നെ ഈ പ്രജകളും സത്തായിത്തീൎന്നപ്പോൾ അതറിയാഞ്ഞതുകൊണ്ടു്, സത്തിൽനിന്നു വന്നിട്ടും "നാം സത്തിൽനിന്നു വരുന്നു" എന്നോ "വന്നിരിക്കുന്നു" എന്നോ അറിയുന്നില്ല.

ഉപ:— ത ഇഹ വ്യാഘ്രോ വാ സിംഹോ വാ വൃകോ വാ വരാഹോ വാ കീടോ വാ പതംഗോ വാ ദംശോ വാ മശകോ വാ യദ്യദ് ഭവന്തി തദാഭവന്തി. 2

സ യ ഏഷോഽണിമൈതദാത്മ്യമിദം സർവം, തത് സത്യം, സ ആത്മാ, തത്ത്വമസി ശ്വേതകേതോ, ഇതി. ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപയത്വിതി. തഥാ സോമ്യേതി ഹോവാച. 3

ഇവയുടെ അന്വയം മുമ്പു കാണിച്ചിട്ടുള്ളതുപോലെതന്നെ.

ഭാഷ്യം:— "ത ഇഹ വ്യാഘ്രോ വാ'' ഇത്യാദിയുടെ വ്യാഖ്യാനം മുമ്പിലത്തെപ്പോലെതന്നെ. പിതാവിൻെറ വചനം കേട്ടതിൻെറ ശേഷം ശ്വേതകേതു പറഞ്ഞു:— "ലോകത്തിൽ, ജലത്തിൽ, വീചി, തരംഗം, ഫേനം, ബുദ്ബുദം മുതലായവ ഉണ്ടാവുകയും വീണ്ടും കാരണരൂപത്തെ പ്രാപിച്ചു നശിച്ചുപോകയും ചെയ്യുന്നതു കണ്ടിട്ടുണ്ടു്". എന്നാൽ ജീവങ്ങൾ ദിവസംതോറും സുഷുപ്തത്തിലും മരണ

ത്തിലും പ്രളയത്തിലും അതിന്റെ കാരണത്തിന്റെ അവസ്ഥയെ പ്രാപിച്ചുകൊണ്ടിരുന്നിട്ടും നശിക്കാതിരിക്കുന്നതെങ്ങനെയാണെന്നു, വീണ്ടും ഭഗവാൻ ദൃഷ്ടാന്തംകൊണ്ടു് എനിക്കു മനസ്സിലാക്കിത്തരണം." ഇതുകേട്ടു പിതാവു് "അങ്ങനെയാകട്ടെ" എന്നു സമ്മതിച്ചു. 2, 3.

ആറാമധ്യായത്തിൽ പത്താം ഖണ്ഡം കഴിഞ്ഞു.

---

## ആറാമധ്യായത്തിൽ പതിനൊന്നാം ഖണ്ഡം

ഉപ:— അസ്യ സോമ്യ മഹതോ വൃക്ഷസ്യ യോ മൂലേ ƒഭ്യാഹന്യാജ്ജീവൻ സ്രവേത്, യോ മധ്യേ ƒഭ്യാഹന്യാജ്ജീവൻ സ്രവേത്, യോ ƒഗ്രേ ƒഭ്യാഹന്യാജ്ജീവൻ സ്രവേത് സ ഏഷ ജീവേനാƒƒത്മനാƒനുപ്രഭൂതഃ പേപീയമാനോ മോദമാനസ്തിഷ്ഠതി. 1

സോമ്യ =അല്ലയോ സൌമ്യ,
അസ്യ മഹതഃ വൃക്ഷസ്യ =ഈ മഹത്തായ വൃക്ഷത്തിന്റെ
മൂലേ =മൂലത്തിൽ
യഃ (കശ്ചിത്) =ആരെങ്കിലും
(യദി) അഭ്യാഹന്യാത് =വെട്ടുകയാണെങ്കിൽ
ജീവൻ =ജീവിച്ചിരുന്നു്
സ്രവേത് =സ്രവിക്കും =കറ ഒലിക്കും.
യഃ =ആരെങ്കിലും
മധ്യേ അഭ്യാഹന്യാത് =മധ്യത്തിൽ വെട്ടുകയാണെങ്കിൽ
ജീവൻ സ്രവേത് =ജീവിച്ചിരുന്നു് കറ ഒലിക്കും.
യഃ അഗ്രേ അഭ്യാഹന്യാത് } =ആരെങ്കിലും അററത്തു വെട്ടുകയാണെങ്കിൽ,
ജീവൻ സ്രവേത് =ജീവിച്ചിരുന്നു കറ ഒലിക്കും

| | |
|---|---|
| സഃ ഏഷഃ | —അങ്ങനെയുള്ള ഈ വൃക്ഷം |
| ജീവേന ആത്മനാ | —ജീവനാകുന്ന ആത്മാവിനാൽ |
| അനുപ്രഭൂതഃ | —അനുവ്യാപ്തമായിട്ട് |
| പേപീയമാനഃ | —ഏററവും പാനംചെയ്തുകൊണ്ടു് |
| മോദമാനഃ തിഷ്ഠതി | —മോദിച്ചുനില്ക്കുന്നു. |

ഭാഷ്യം:— ദൃഷ്ടാന്തം കേൾക്കുക:—പല ശാഖകളോടും ഇലച്ചില്ലകളോടുംമററുംകൂടി നില്ക്കുന്ന ഈ (മുൻപിൽനില്ക്കുന്ന വൃക്ഷത്തെ ചൂണ്ടിക്കാണിച്ചു പറയുന്നതാണു്.) വലിയ മരത്തിൻെറ ചുവട്ടിൽ മഴു മുതലായതുകൊണ്ടു് ആരെങ്കിലും ഒന്നു വെട്ടുകയാണെങ്കിൽ, അങ്ങനെ ഒന്നു വെട്ടിയതുമാത്രംകൊണ്ടു് അതു് ഉണങ്ങുകയില്ല; ജീവിച്ചിരിക്കതന്നെചെയ്യും. അപ്പോൾ അതിൻെറ കറ ഒലിക്കും. അതുപോലെ മധ്യത്തിലോ, അഗ്രത്തിലോ വെട്ടുകയാണെങ്കിലും മരം ഉണങ്ങുകയില്ല; കറ ഒലിക്കും. അങ്ങനെയുള്ള ഈ വൃക്ഷം ഇപ്പോൾ ജീവനാകുന്ന ആത്മാവിനാൽ സർവത്ര വ്യാപ്തമായി, ധാരാളം ജലം പാനംചെയ്തു് വേരുവഴി ഭൂമിയിലുള്ള രസങ്ങളെയും ഗ്രഹിച്ചു ഹർഷിച്ചുകൊണ്ടു നില്ക്കുകയാണു്. 1

ഉപ:— അസ്യ യദേകാം ശാഖാം ജീവോ ജഹാത്യഥ സാ ശുഷ്യതി; ദ്വിതീയാം ജഹാത്യഥ സാ ശുഷ്യതി; തൃതീയാം ജഹാത്യഥ സാ ശുഷ്യതി; സർവം ജഹാതി സർവഃ ശുഷ്യതി. 2

| | |
|---|---|
| അസ്യ | —ഈ വൃക്ഷത്തിൻെറ |
| ഏകാം ശാഖാം | —ഒരു ശാഖയെ |
| ജീവഃ | —ജീവൻ |
| യദ് ജഹാതി | —എപ്പോൾ വിടുന്നുവോ, |
| അഥ | —അപ്പോൾ |

| | |
|---|---|
| സാ | = ആ ശാഖ |
| ശുഷ്യതി | = ഉണങ്ങുന്നു. |
| ദ്വിതീയാം ജഹാതി | = രണ്ടാമത്തെ ശാഖയെ എപ്പോഠം വിടുന്നുവോ |
| അഥ സാ ശുഷ്യതി | = അപ്പോഠം അതു് ഉണങ്ങുന്നു. |
| തൃതീയാം ജഹാതി | = മൂന്നാമത്തെ ശാഖയെ എപ്പോഠം വിടുന്നുവോ |
| അഥ സാ ശുഷ്യതി | = അപ്പോഠം അതു് ഉണങ്ങുന്നു. |
| സർവം ജഹാതി | = മുഴുവൻ വൃക്ഷത്തെത്തന്നെ എപ്പോഠം വിടുന്നുവോ |
| സർവഃ ശുഷ്യതി | = അപ്പോഠം മുഴുവൻ വൃക്ഷവും ഉണങ്ങിപ്പോകുന്നു. |

ഭാഷ്യം:— അങ്ങനെയുള്ള ഈ വൃക്ഷത്തിൻെറ ഒരു ശാഖയെ രോഗഗ്രസ്തമായതുകൊണ്ടോ വെട്ടുമുതലായതേററു കേടുതട്ടിയതുകൊണ്ടോ ജീവൻ വിടുമ്പോഠം അതായതു ശാഖയിൽ വ്യാപിച്ചിരിക്കുന്ന തൻെറ അംശത്തെ ജീവൻ ഉപസംഹരിക്കുമ്പോഠം ആ ശാഖ ഉണങ്ങിപ്പോകുന്നു. ജീവൻ വാക്കിലും മനസ്സിലും പ്രാണനിലും കരണഗ്രാമത്തിലും അനുപ്രവേശിച്ചിരിക്കുന്നതായതുകൊണ്ടു് അവയുടെ ഉപസംഹാരത്തിൽ ജീവനും ഉപസംഹരിക്കപ്പെടുന്നു. ഭക്ഷിക്കപ്പെടുന്നതും പാനംചെയ്യപ്പെടുന്നതും പ്രാണനോടുകൂടിയ ജീവനെക്കൊണ്ടു രസമായിപ്പരിണമിച്ചു്, രസരൂപത്തിൽ, ജീവനുള്ള ശരീരത്തോടുകൂടിയ വൃക്ഷത്തെ വദ്ധിപ്പിക്കുന്നതു്, വൃക്ഷത്തിനു ജീവനുണ്ടെന്നുള്ളതിലേക്കു് അടയാളമാകുന്നു. ഭക്ഷിക്കയും പാനംചെയ്കയും ചെയ്യപ്പെടുന്നവകൊണ്ടാണല്ലോ ജീവൻ സ്ഥിതിചെയ്യുന്നതു്. ആ ഭക്ഷിക്കയും പാനംചെയ്കയും ചെയ്യപ്പെടുന്നവ ജീവൻെറ കർമ്മത്തെ അനുസരിക്കുന്നവയുമാണു്. അതിനു

ഒരു അംഗത്തിന്റെ വൈകല്യം നിമിത്തമായ കർമ്മം എപ്പോഠം വന്നുചേരുന്നുവോ അപ്പോഠം ജീവൻ ഒരു ശാഖയെ വിടുന്നു—അതായതു ജീവൻ ആ ശാഖയിൽനിന്നു് അവനവനെ ഉപസംഹരിക്കുന്നു. അപ്പോഠം ആ ശാഖ ശോഷിക്കുന്നു. ജീവസ്ഥിതികൊണ്ടുണ്ടാകുന്ന രസം, ജീവന്റെ ഉപസംഹാരത്തിൽ ജീവന്റെ കർമ്മത്താൽ ആകർഷിക്കപ്പെടുന്നതിനാൽ നില്ക്കയില്ല. രസം പൊയ്പ്പോകുമ്പോഠം ശാഖയ്ക്കു് ഉണക്കു തട്ടുകയും ചെയ്യുന്നു. അതുപോലെ മുഴുവൻ വൃക്ഷത്തേയും ജീവൻ വിടുമ്പോഠം മുഴുവൻ വൃക്ഷവും ഉണങ്ങുന്നു. രസസ്രവണം മുതലായ അടയാളങ്ങഠംകൊണ്ടും, "സ ഏഷ വൃക്ഷോ ജീവേനാഽത്മനാനുപ്രഭൂതഃ" എന്നുള്ള ദൃഷ്ടാന്തശ്രുതിയാലും, വൃക്ഷത്തിനു ജീവനുണ്ടെന്നും, സ്ഥാവരങ്ങഠം ചേതനങ്ങളാണെന്നും, സ്ഥാവരങ്ങഠം അചേതനങ്ങളാണെന്നുള്ള ബൗദ്ധമതവും വൈശേഷികമതവും നിഃസാരമാണെന്നും കാണിക്കപ്പെട്ടിരിക്കുന്നു. 2

ഉപ:— ഏവമേവ ഖലു സോമ്യ, വിദ്ധീതി ഹോവാച ജീവാപേതം വാവ കിലേദം മ്രിയതേ ന ജീവോമ്രിയത ഇതി. സ യ ഏഷോഽണിമൈതദാത്മ്യമിദം സർവം, തത്സത്യം, സ ആത്മാ, തത്ത്വമസി ശ്വേതകേതോ, ഇതി. ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപയത്വിതി. തഥാ സോമ്യേതി ഹോവാച. 3

സോമ്യ —"അല്ലയോ സൌമ്യ,
ഏവം ഏവ ഖലു —ഇതുപോലെതന്നെ
ജീവാപേതം —ജീവനാൽ വിമുക്തമായ
ഇദം വാവ കില —ഈ ശരീരംതന്നെയാണു്
മ്രിയതേ —മരിക്കുന്നതു്;

ജീവഃ ന മ്രിയതേ —ജീവൻ മരിക്കുന്നില്ല;

ഇതി വിദ്ധി —എന്നു് അറിയുക.''

ഇതി ഉവാച ഹ —എന്നു് ഉദ്ദാലകൻ പറഞ്ഞു.

"സ ഏഷോ̕ണിമാ'' ഇത്യാദിയുടെ അന്വയം മുമ്പിലത്തേപ്പോലെതന്നെ.

ഭാഷ്യം:— മേൽ കാണിച്ച വൃക്ഷദൃഷ്ടാന്തത്തിൽ, ഉണങ്ങാതെ, രസം സ്രവിച്ചുകൊണ്ടും പാനംചെയ്തുകൊണ്ടും ജീവനോടുകൂടിയിരിക്കുന്ന വൃക്ഷത്തെ, ജീവിക്കുന്നു എന്നും, ജീവൻ പോയതിനെ മരിച്ചു എന്നും പറയുന്നതെങ്ങനെയോ, അതുപോലെ ജീവൻ പൊയ്പ്പോയ ഈ ശരീരംതന്നെയാണു മരിക്കുന്നതു്; ജീവൻ മരിക്കുന്നില്ല എന്നറിയുക ചെയ്തുതീർക്കുവാനുള്ള ഒരു കാര്യം ബാക്കിയുണ്ടായിരുന്നാൽ ഉറങ്ങി എഴുന്നേററവൻ, തനിക്കു് ഇന്നകാര്യം ചെയ്തുതീർക്കുവാനുണ്ടെന്നു് ഓർമ്മിച്ചു ചെയ്തുതീർക്കുന്നതായി കാണുന്നതിനാൽ സുഷുപ്തത്തിൽ ജീവൻ നശിക്കുന്നില്ല. ജനിച്ച ഉടനേതന്നെ ജന്തുക്കൾക്കു, മുലകുടിക്കുന്നതിനുള്ള ആഗ്രഹം ഭയം മുതലായതു കാണുന്നതിനാൽ, കഴിഞ്ഞുപോയിട്ടുള്ള ജന്മാന്തരങ്ങളിൽ അനുഭവിച്ചിട്ടുള്ള സ്തന്യപാനം ദുഃഖാനുഭവം മുതലായതിൻെറ സ്മൃതിയുള്ളതായി ഊഹിക്കാവുന്നതുകൊണ്ടു മരണത്തിലും ജീവൻ നശിക്കുന്നില്ല. അഗ്നിഹോത്രം മുതലായ കർമ്മങ്ങൾ അർത്ഥമുള്ളവയായതുകൊണ്ടും ജീവനു നാശമില്ല. അതിനാൽ ജീവൻ നിത്യനാകുന്നു.'' ("സ ഏഷോ̕ണിമാ" ഇത്യാദിയുടെ വ്യാഖ്യാനം മുമ്പിലത്തേപ്പോലെതന്നെ.) പിതാവു പറഞ്ഞതു കേട്ടതിൻെറ ശേഷം ശ്വേതകേതു പറഞ്ഞു:— "എന്നാൽ അത്യന്തസ്ഥൂലവും നാമരൂപങ്ങളോടുകൂടിയതുമായ ഈ ജഗത്തു്, അത്യന്തസൂക്ഷ്മവും നാമരൂപരഹിതവുമായ സത്തിൽനിന്നു്

ഉണ്ടാകുന്നതെങ്ങനെയെന്നു് വീണ്ടും ദൃഷ്ടാന്തംകൊണ്ടു ഭഗവാൻ എനിക്കു മനസ്സിലാക്കിത്തരണം.'' ഇതുകേട്ടു് "അങ്ങനെയാകട്ടെ" എന്നു് ഉദ്ദാലകൻ അനുവദിച്ചു. 3

ആറാമദ്ധ്യായത്തിൽ പതിനൊന്നാംഖണ്ഡം കഴിഞ്ഞു.

---

ആറാമദ്ധ്യായത്തിൽ പന്ത്രണ്ടാം ഖണ്ഡം.

ഉപ:— ന്യഗ്രോധഫലമത ആഹരേതി. ഇദം ഭഗവ ഇതി. ഭിന്ദ്ധീതി. ഭിന്നം ഭഗവ ഇതി. കിമത്ര പശ്യസീതി. അണ്വ്യ ഇവേമാ ധാനാ ഭഗവ ഇതി. ആസാമംഗൈകാം ഭിന്ദ്ധീതി. ഭിന്നം ഭഗവ ഇതി. കിമത്ര പശ്യസീതി. ന കിംചന ഭഗവ ഇതി. 1

ന്യഗ്രോധഫലം —''ന്യഗ്രോധത്തിന്റെ (പേരാലിന്റെ) ഒരു ഫലത്തെ

ആഹര —കൊണ്ടുവരിക"

ഇതി —എന്നു് ഉദ്ദാലകൻ പറഞ്ഞു.

ഇദം ഭഗവഃ ഇതി —"ഇതാ ഭഗവാനേ'' എന്നു ശ്വേതകേതു പറഞ്ഞു.

ഭിന്ദ്ധി ഇതി. —''അതു പൊട്ടിക്കുക'' എന്നു പിതാവു പറഞ്ഞു.

ഭിന്നം ഭഗവഃ ഇതി —"പൊട്ടിക്കപ്പെട്ടു ഭഗവാനേ" എന്നു പുത്രൻ പറഞ്ഞു.

അത്ര കിം പശ്യസി ഇതി —"ഇവിടെ നീ എന്തുകാണുന്നു'' എന്നു പിതാവു്.

അണ്വ്യഃ ഇവ ഇമാഃ ധാനാഃ ഇതി —"വളരെ ചെറിയ ഈ ബീജങ്ങളെ" എന്നു പുത്രൻ.

അംഗ, ആസാം ഏകാം ഭിന്ധി ഇതി; —''എടോ, ഇവയിൽ ഒന്നിനെ പൊട്ടിക്കു" എന്നു പിതാവു്.

ഭിന്നം ഭഗവ ഇതി　　—"പൊട്ടിക്കപ്പെട്ടു ഭഗവാനേ" എന്നു പുത്രൻ.

അത്ര കിം പശ്യസി ഇതി —"ഇതിൽ എന്തു കാണുന്നു'' എന്നു ചോദ്യം.

ന കിം ചന ഭഗവഃ ഇതി —"ഒന്നുംകാണുന്നില്ല ഭഗവാനേ" എന്നുത്തരം.

ഭാഷ്യം:— "നീ ഇതിനെ—സ്ഥൂലമായ കാര്യം സൂക്ഷ്മമായ കാരണത്തിൽനിന്നുണ്ടാകുന്നതെങ്ങനെയെന്നുള്ളതിനെ പ്രത്യക്ഷമാക്കണമെന്നു് ആഗ്രഹിക്കുന്നു എങ്കിൽ, ഈ വലിയ പേരാൽമരത്തിൽനിന്നു് ഒരു ഫലം കൊണ്ടുവരിക." ഇതുകേട്ടു് ശ്വേതകേതു അപ്രകാരം ചെയ്തിട്ടു് "ഫലം ഇതാ കൊണ്ടുവന്നിരിക്കുന്നു'' എന്നുപറഞ്ഞു കാണിച്ചു. അതു പൊട്ടിക്കുവാൻ പിതാവു് ആജ്ഞാപിച്ചു. പൊട്ടിച്ചു എന്നു പുത്രൻ അറിയിച്ചു. അതിൽ എന്തു കാണുന്നു എന്നു പിതാവു ചോദിച്ചു. ചെറിയ ബീജങ്ങളെ കാണുന്നുണ്ടെന്നു പുത്രൻ മറുപടി പറഞ്ഞു. ആ ബീജങ്ങളിൽ ഒന്നിനെ പൊട്ടിക്കുവാൻ പിതാവു പറഞ്ഞതുകേട്ടു പുത്രൻ അപ്രകാരം ചെയ്തിട്ടു വിവരം അറിയിച്ചു. "ആ പൊട്ടിച്ച ബീജത്തിൽ എന്തു കാണുന്നുണ്ടു്" എന്നു ചോദ്യം. "ഒന്നും കാണുന്നില്ല'' എന്നു മറുപടി.　　1

ഉപ:— തം ഹോവാച:—യം വൈ സോമ്യൈതമണിമാനം ന നിഭാലയസ ഏതസ്യ വൈ സോമ്യൈഷോഽണിമ്ന ഏവം മഹാൻ ന്യഗ്രോധസ്തിഷ്ഠതി; ശ്രദ്ധത്സ്വ സോമ്യേതി.　　2

തം　　—അവനോടു് = ആ ശ്വേതകേതുവിനോടു്

ഉവാച ഹ　　—പിതാവു പറഞ്ഞു:—

ത്വം　　—"നീ

യം ഏതം അണിമാനം =ഈ ഏതണിമാവിനെയാണോ
ന നിഭാലയസേ വൈ =കാണാതിരിക്കുന്നതു്,
സോമ്യ =സൌമ്യ,
ഏതസ്യ അണിമ്നഃ വൈ =ഈ അണിമാവിൻെറ കാര്യ മായിട്ടാണു്
ഏവം =ഇപ്രകാരം
മഹാൻ ഏഷഃ ന്യഗ്രോധഃ =വലുതായ ഈ പേരാൽമരം
(ഉത്) തിഷ്ഠതി =ഉണ്ടായി നില്ക്കുന്നതു്.
സോമ്യ =അല്ലയോ സൌമ്യ,
ശ്രദ്ധത്സ്വ =ശ്രദ്ധിക്കുക."
ഇതി =എന്നു്

ഭാഷ്യം:— ഇപ്രകാരംപറഞ്ഞ പുത്രനോടു പിതാവു പറഞ്ഞു:— വടത്തിൻെറ അരി പൊട്ടിച്ചതിൽ നീ ഒന്നും കാണുന്നില്ലെങ്കിലും അതിൽ വടത്തിൻെറ ബീജമായ അണിമാവുണ്ടു്. അത്യന്തം സൂക്ഷ്മമായതുകൊണ്ടു് അദൃശ്യമായ അണിമാവിൽനിന്നാണു് സ്ഥൂലങ്ങളായ അനേകം ശാഖകളോടും തടിയോടും ഫലങ്ങളോടും ദലങ്ങളോടുംകൂടിയ ഈ വലിയ ന്യഗ്രോധം ഇങ്ങനെ ഉണ്ടായിനില്ക്കുന്നതു്. അതിനാൽ, അണിമാത്മകമായ സത്തിൽനിന്നുതന്നെയാണു്, സ്ഥൂലവും നാമരൂപാദിയോടുകൂടിയതുമായ ജഗത്താകുന്ന കാര്യം ഉണ്ടായിട്ടുള്ളതെന്നുള്ളതിൽ നീ ശ്രദ്ധിക്ക." ന്യായംകൊണ്ടും ആഗമംകൊണ്ടും തീർച്ചപ്പെട്ടിട്ടുള്ള സംഗതി അങ്ങനെതന്നെ എന്നു ബോധപ്പെടുമെങ്കിലും, അത്യന്തസൂക്ഷ്മങ്ങളായ സംഗതികൾ, ബാഹ്യങ്ങളായ വിഷയങ്ങളിൽ ആസക്തമായ മനസ്സോടുകൂടി സ്വഭാവമനുസരിച്ചു പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവനു്, കലശലായ ശ്രദ്ധയില്ലാത്ത പക്ഷം, മനസ്സിലാക്കുവാൻ പ്രയാസമായതുകൊണ്ടാണു്

''ശ്രദ്ധിക്കുക" എന്നു പറയുന്നതു്. ശ്രദ്ധയുണ്ടായിരുന്നാൽ, അറിയാനാഗ്രഹിക്കുന്ന സംഗതിയിൽ മനസ്സു പതറാതെ നില്ക്കുകയും സംഗതി മനസ്സിലാവുകയുംചെയ്യും. "അന്യത്ര മനാ അഭൂവം" ഇത്യാദി ബൃഹദാരണ്യകശ്രുതി ഇതിലേക്കു പ്രമാണമാണു്. 2.

ഉപ:— സ യ ഏഷോഽണിമൈ, തദാത്മ്യമിദം സർവം, തത്സത്യം, സ ആത്മാ, തത്ത്വമസി ശ്വേതകേതോ, ഇതി ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപയത്വിതി. തഥാ സോമ്യേതി ഹോവാച. 3.

ഇതിന്റെ അത്ഥം മുമ്പു പറഞ്ഞിട്ടുള്ളതുതന്നെ.

ഭാഷ്യം:— പിതാവു പറഞ്ഞതുകേട്ടു ശ്വേതകേതു പറഞ്ഞു:— "സത്താണു് ജഗത്തിന്റെ മൂലമെങ്കിൽ, അതിനെ പ്രത്യക്ഷമായി അറിയാത്തതു് എന്തുകൊണ്ടാണെന്നുള്ളതു് ദൃഷ്ടാന്തംകൊണ്ടു വീണ്ടും എനിക്കു മനസ്സിലാക്കിത്തരണം." ഇതുകേട്ടു്, "സൌമ്യ അങ്ങനെയാകട്ടെ.'' എന്നു പിതാവു പറഞ്ഞു. 3.

ആറാമധ്യായത്തിൽ പന്ത്രണ്ടാംഖണ്ഡം കഴിഞ്ഞു.

---

## ആറാമധ്യായത്തിൽ പതിമ്മൂന്നാംഖണ്ഡം.

ഉപ:— ലവണമേതദുദകേഽവധായാഥ മാ പ്രാതരുപസീദഥാ ഇതി. സ ഹ തഥാ ചകാര. തം ഹോവാച—യദ്ദോഷാ ലവണമുദകേഽവാധാ അങ്ഗ, തദാഹരേതി. തദ്ധാവമൃശ്യ ന വിവേദ യഥാ; വിലീനമേവ. 1

ഏതത് ലവണം —''ഈ ലവണത്തെ

ഉദകേ അവധായ —വെള്ളത്തിൽ ഇട്ടിട്ടു്,

| | |
|---|---|
| പ്രാതഃ | —രാവിലെ |
| മാ ഉപസീദഥാഃ ഇതി | —എൻെറ അടുക്കൽ വരിക.'' |
| ഇതി | —എന്നു പിതാവു പറഞ്ഞു. |
| സഃ തഥാ ചകാര ഹ | —ശ്വേതകേതു അപ്രകാരംചെയ്തു. |
| തം ഉവാചഹ | —അവനോടു പിതാവു പറഞ്ഞു:— |
| ദോഷാ | —''രാത്രിയിൽ |
| യത് ലവണം | —ഏതു ലവണത്തെ |
| ഉദകേ അവാധാഃ | —നീ വെള്ളത്തിൽ ഇട്ടുവോ, |
| തത് ആഹര | —അതിനെ എടുത്തുകൊണ്ടു വരിക." |
| ഇതി | —എന്നു്. |
| തത് | —അതിനെ—ആ ലവണത്തെ |
| അവമൃശ്യ | —നോക്കിയിട്ടു്, |
| യഥാ (അഭൂത് തഥാ) | —അതു് മുമ്പു് എങ്ങനെയിരുന്നുവോ അങ്ങനെ |
| ന വിവേദ | —കണ്ടില്ല. |
| വിലീനം ഏവ | —അതു് അലിഞ്ഞു വെള്ളത്തിൽ ചേൎന്നുപോയിരുന്നു. |

ഭാഷ്യം:— ''ഉള്ള വസ്തുവും ചിലപ്പോൾ അതിൻെറ സ്വന്തരൂപത്തിൽ പ്രത്യക്ഷപ്പെടാതിരിക്കയും, എന്നാൽ വേറൊരുപ്രകാരത്തിൽ പ്രത്യക്ഷപ്പെടുകയും ചെയ്തു എന്നു വരാം. ഈ സംഗതി അനുഭവപ്പെടുത്തണമെന്നുണ്ടെങ്കിൽ, പിണ്ഡരൂപമായ ഈ ലവണത്തെ കുടത്തിലോമറേറാ വെള്ളത്തിലിട്ടിട്ടു, നാളെ രാവിലേ എൻെറ അടുക്കൽ വരിക." പിതാവു പറഞ്ഞ സംഗതി പ്രത്യക്ഷമാക്കുവാനിച്ഛിച്ചുകൊണ്ടു്, ശ്വേതകേതു അപ്രകാരം ചെയ്തു. അടുത്തദിവസം രാവിലെ അവനോടു പിതാവു പറഞ്ഞു:— "വത്സാ, നീ ഇന്നലെ വെള്ളത്തിലിട്ട ഉപ്പു് എടുത്തുകൊണ്ടുവരിക."

ഇതുകേട്ടു് അയാാം ഉപ്പു് എടുത്തുകൊണ്ടുപോകുവാനായി വെള്ളത്തിൽ തപ്പിനോക്കിയതിൽ, മുമ്പിരുന്നതുപോലെ കട്ടയായി ഉപ്പു് അതിൽ കണ്ടില്ല. അതു് ആ വെള്ളത്തിൽ ഉണ്ടായിരുന്നു എങ്കിലും, വെള്ളത്തിൽ അലിഞ്ഞുചേൎന്നിരുന്നു. 1

ഉപ:— അങ്ഗാസ്യാന്താദാചാമേതി. കഥമിതി. ലവണമിതി. മധ്യാദാചാമേതി. കഥമിതി. ലവണമിതി. അന്താദാചാമേതി. കഥമിതി. ലവണമിതി. അഭിപ്രാസ്യൈതദഥ മോപസീദഥാ ഇതി. തദ്ധ തഥാ ചകാര. തച്ഛശ്വത് സംവൎത്തതേ. തം ഹോവാച അത്ര വാവ കില സത് സോമ്യ, ന നിഭാലയസേ$\mathcal{f}$ത്രൈവ കിലേതി. 2

അങ്ഗ —"അല്പയോ വത്സാ,
അസ്യ —ഈ ജലത്തിന്റെ
അന്താത് —മുകൾഭാഗത്തുനിന്നു്
ആചാമ —ആചമിക്ക."
ഇതി —എന്നു പിതാവു പറഞ്ഞു.
കഥം ഇതി —"എങ്ങനെയിരിക്കുന്നു?" എന്നു ചോദിച്ചു.
ലവണം ഇതി —"ഉപ്പുരസമുണ്ടു്" എന്നു പുത്രൻ മറുപടി പറഞ്ഞു.
മധ്യാത് ആചാമ ഇതി —"മധ്യത്തിൽനിന്നു് ആചമിക്കുക" എന്നു പറഞ്ഞു.
കഥം ഇതി —"എങ്ങനെ ഇരിക്കുന്നു?" എന്നു ചോദിച്ചു.
ലവണം ഇതി —ഉപ്പുരസമുണ്ടെന്നു മറുപടി പറഞ്ഞു.
അന്താത് ആചാമ ഇതി —"അടിയിൽനിന്നു് ആചമിക്കുക" എന്നു പറഞ്ഞു.

| | |
|---|---|
| കഥം ഇതി | ="എങ്ങനെ ഇരിക്കുന്നു?" എന്നു ചോദിച്ചു |
| ലവണം ഇതി | =ഉപ്പുരസമുണ്ടെന്നു മറുപടി പറഞ്ഞു. |
| ഏതത് | ="ഇതിനെ=ഈ ലവണജലത്തെ |
| അഭിപ്രാസ്യ | =കളഞ്ഞിട്ട് |
| അഥ | =അനന്തരം |
| മാ ഉപസീദഥാഃ | =എന്റെ അടുക്കൽ വരിക" |
| ഇതി | =എന്നു പിതാവു പറഞ്ഞു. |
| തത് | =അതിനെ=പിതാവു പറഞ്ഞതിനെ |
| തഥാ ചകാര ഹ | =ശ്വേതകേതു അങ്ങനെ ചെയ്തു. |
| തത് | ="അതു്=ആ ലവണം |
| ശശ്വത് | =എല്ലായ്പ്പോഴും |
| സംവർത്തതേ | =ഉള്ളതായിത്തന്നെ ഇരിക്കുന്നു'' |
| ഇതി | =എന്നു പറകയുംചെയ്തു. |
| തം ഉവാച ഹ | =അവനോടു പിതാവു പറഞ്ഞു:= |
| സോമ്യ | ="സൌമ്യ, |
| (ഏവം ഏവ) | =ഇങ്ങനെതന്നെയാണ് |
| അത്ര വാവ കില | =ഈ ശരീരത്തിൽത്തന്നെ ഉള്ള |
| സത് | =സത്തിനെ |
| ന നിഭാലയസേ | =നീ കാണുന്നില്ലാത്തതു്. |
| അത്ര ഏവ കില | =ഈ ശരീരത്തിൽത്തന്നെ |
| ഉപലപ്സ്യസേ | =വേറേ ഉപായംകൊണ്ടു അതിനെ നിനക്കു പ്രത്യക്ഷമാക്കാം. |
| ഇതി | =എന്നു്. |

ഭാഷ്യം:— വിലീനമായ ലവണത്തെ പിണ്ഡരൂപമായി, ചക്ഷുസ്സുകൊണ്ടോ ത്വക്കുകൊണ്ടോ ഗ്രഹിക്കുവാൻ

സാധിക്കുകയില്ലെങ്കിലും, അതു വെള്ളത്തിൽ തീർച്ചയായി ഉണ്ടെന്നും വേറേ ഉപായത്താൽ അതിനെ ഗ്രഹിക്കാമെന്നും പുത്രനെ മനസ്സിലാക്കുവാനായി ഉദ്ദാലകൻ അയാളോടു്:— "ഈ ജലത്തിൻെറ മുകൾഭാഗത്തുനിന്നു കുറെ കോരി എടുത്തു് ആചമിച്ചു നോക്കുക" എന്നു പറഞ്ഞു. ഇതുകേട്ടു് അപ്രകാരംചെയ്ത പുത്രനോടു് "എങ്ങനെ ഇരിക്കുന്നു?'' എന്നു ചോദിച്ചു. 'ഉപ്പിൻെറ ചുവയുണ്ടു്.' എന്നു് അയാൾ ഉത്തരം പറഞ്ഞു. അതുപോലെ, അതിൻെറ മദ്ധ്യഭാഗത്തിൽനിന്നു് കുറെ എടുത്തു് ആചമിക്കുവാൻ പറഞ്ഞിട്ടു്, അങ്ങനെ ചെയ്തതിൻെറശേഷം മുമ്പിലത്തെപ്പോലെ, 'എങ്ങനെ ഇരിക്കുന്നു' എന്നു് പിതാവു ചോദിക്കയും പുത്രൻ അതേ മറുപടിതന്നെ പിന്നെയും പറയുകയും ചെയ്തു. പിന്നെ, അടിയിൽനിന്നു് അല്പമെടുത്തു് ആചമിച്ചു് എങ്ങനെ ഇരിക്കുന്നു എന്നുപറവാൻ ഉദ്ദാലകൻ ആവശ്യപ്പെട്ടു. പുത്രൻ അതുപോലെ ചെയ്തിട്ടു് പഴയ ഉത്തരംതന്നെ ആവർത്തിച്ചു. അനന്തരം, "അങ്ങനെയാണെങ്കിൽ ഈ വെള്ളം ദൂരെക്കളഞ്ഞു് ആചമിച്ചിട്ടു് എൻെറ അടുക്കൽ വരിക." എന്നു് ആരുണി പുത്രനോടു് ആജ്ഞാപിച്ചു അയാൾ ജലം പരിത്യജിച്ചിട്ടു് ഇങ്ങനെ പറഞ്ഞുകൊണ്ടു വന്നു. "ഞാൻ രാത്രിയിൽ വെള്ളത്തിൽ ഇട്ട ആ ഉപ്പു് ഇപ്പോഴും ആ വെള്ളത്തിൽത്തന്നെ ഉണ്ടു്.'' അവനോടു് പിതാവു പറഞ്ഞു:— "ദർശനസ്പർശനങ്ങളാൽ ആദ്യം ഗ്രഹിക്കപ്പെട്ട ലവണം വെള്ളത്തിൽ ലയിച്ചപ്പോൾ, അതിനെ കണ്ടോ തൊട്ടോ അറിവാൻ കഴിയുന്നില്ലെങ്കിലും, ജിഹ്വയാകുന്ന മറെറാരുപായംകൊണ്ടു് ഗ്രഹിക്കുവാൻ സാധിക്കുന്നതിനാൽ, അതു് ആ വെള്ളത്തിൽത്തന്നെ ഉണ്ടെന്നുള്ളതിനു് സംശയമില്ല. അതുപോലെ, തേജോബന്നാദി കാര്യമായ ഈ ശരീരത്തിലും, തേജോബന്നാദി ശുങ്ഗ

കാരണമായ സത്തു് വടബീജമായ അണിമാവുപോലെ തീർച്ചയായി ഉണ്ടെങ്കിലും നീ ഇന്ദ്രിയങ്ങളേക്കൊണ്ടു് അതിനെ അറിയുന്നില്ല. എന്നാൽ, ദർശനസ്പർശനങ്ങളേക്കൊണ്ടു് ഗ്രഹിക്കപ്പെടുന്നില്ലാത്ത ലവണം ഈ വെള്ളത്തിൽത്തന്നെ ഉണ്ടെന്നു്, ജിഹ്വകൊണ്ടു് നീ അറിഞ്ഞതുപോലെ, ഈ ശരീരത്തിൽത്തന്നെയുള്ള, ജഗത്തിന്നു് മൂലകാരണമായ സത്തിനേയും വേറേ ഉപായംകൊണ്ടു് നിനക്കു് അറിയാം. ("അത്രൈവ കില" എന്നു് കഴിഞ്ഞു് "ഉപലഭ്യസേ" എന്നുകൂടി ചേർത്തു വാക്യം മുഴുവനാക്കണം.) 2

ഉപ:— സ യ ഏഷോ ƒ ണിമൈതദാത്മ്യമിദം സർവം, തത് സത്യം, സ ആത്മാ, തത്ത്വമസി ശ്വേതകേതോ, ഇതി. ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപയത്വിതി. 3

"സ യ" ഇത്യാദിയുടെ അന്വയവും വ്യാഖ്യാനവും മുമ്പിലത്തേപ്പോലെതന്നെ.

ഭാഷ്യം:— "ജഗന്മൂലമായ സത്തു് ഇന്ദ്രിയങ്ങളേക്കൊണ്ടു് ഗ്രഹിക്കപ്പെടുന്നില്ലെങ്കിലും, അതിനെ, ലവണത്തിന്റെ അണിമാവിനെ എന്നപോലെ, വേറേ ഉപായംകൊണ്ടു് അറിവാൻ കഴിയുമെങ്കിൽ, ഏതിനെ അറിഞ്ഞാൽ ഞാൻ കൃതാർത്ഥനായും അറിയാഞ്ഞാൽ അകൃതാർത്ഥനായും തീരുമോ ആ സത്തിനെ അറിയുവാൻ എന്താണുപായമെന്നു്, വീണ്ടും ദൃഷ്ടാന്തം കാണിച്ചു് എനിക്കു മനസ്സിലാക്കിത്തരണം" എന്നു് ശ്വേതകേതു പിന്നെയും അപേക്ഷിക്കയും, "അങ്ങനെയാകട്ടെ" എന്നു് പിതാവു് അനുവദിക്കയും ചെയ്തു. 3

ആറാമധ്യായത്തിൽ പതിമ്മൂന്നാം ഖണ്ഡം കഴിഞ്ഞു.

---

ആറാമധ്യായത്തിൽ പതിന്നാലാം ഖണ്ഡം.

ഉപ:— യഥാ സോമ്യ, പുരുഷം ഗന്ധാരേഭ്യോ ƒ ഭിനദ്ധാക്ഷമാനീയ തം തതോ ƒ തിജനേ വിസൃജേത്; സ

യഥാ തത്ര പ്രാങ് വോദങ് വാ ƒധരാങ് വാ പ്രത്യങ് വാ പ്രധ്മായീതാഭിനദ്ധാക്ഷ ആനീതോ ƒഭിനദ്ധാക്ഷോ വിസൃഷ്ടഃ 1

തസ്യ യഥാ ƒഭിനഹനം പ്രമുച്യ പ്രബ്രൂയാ,ദേതാം ദിശം ഗന്ധാരാ ഏതാം ദിശം വ്രജേതി. സ ഗ്രാമാദ് ഗ്രാമം പൃച്ഛൻ പണ്ഡിതോ മേധാവീ ഗന്ധാരാനേവോപസമ്പദ്യേത; ഏവമേവേഹാ ƒƒചാര്യവാൻ പുരുഷോ വേദ; തസ്യ താവദേവ ചിരം യാവന്ന വിമോക്ഷ്യേ ƒഥ സമ്പത്സ്യ ഇതി. 2

സോമ്യ — അല്ലയോ സൌമ്യ,
യഥാ — ഏതുപ്രകാരമാണോ,
പുരുഷം — ഒരു പുരുഷനെ
ഗന്ധാരേഭ്യഃ — ഗന്ധാരദേശത്തിൽനിന്നു്
അഭിനദ്ധാക്ഷം — അഭിനദ്ധാക്ഷനായി — കണ്ണുകൾ കെട്ടപ്പെട്ടവനായി
ആനീയ — കൊണ്ടുവന്നിട്ടു്,
തതഃ — പിന്നെ
തം — അവനെ
അതിജനേ — ജനങ്ങളില്ലാത്തിടത്തു്
വിസൃജേത് — വിസർജ്ജിക്കുന്നതു — വിടുന്നതു്;
യഥാ — എപ്രകാരമാണോ,
സഃ — അവൻ
പ്രാങ് വാ — കിഴക്കോട്ടു് മുഖമായോ,
ഉദങ് വാ — വടക്കോട്ടു് മുഖമായോ
അധരാങ് വാ — തെക്കോട്ടു മുഖമായോ
പ്രത്യങ് വാ — പടിഞ്ഞാറോട്ടു മുഖമായോ,
അഹം — "ഞാൻ

അഭിനദ്ധാക്ഷഃ =കണ്ണുകരം കെട്ടപ്പെട്ടവനായി
ആനീതഃ =കൊണ്ടുവരപ്പെട്ട.
അഭിനദ്ധാക്ഷഃ =കണ്ണുകരം കെട്ടപ്പെട്ടവനായി
വിസൃഷ്ടഃ =വിസർജ്ജിക്കപ്പെട്ട."
ഇതി =എന്നു്
പ്രദ്ധ്മായീത =ശബ്ദമുണ്ടാക്കുന്നതു്;
യഥാ =എങ്ങനെയാണോ,
തസ്യ =അവൻെറ
അഭിനഹനം =കണ്ണിൻെറ കെട്ടിനെ
പ്രമുച്യ =വിട്ടുത്തിയിട്ടു്,
"ഏതാം ദിശം =ഈ ദിക്കിലാണു്
ഗന്ധാരാഃ =ഗന്ധാരദേശം;
ഏതാം ദിശം വ്രജ =ഈ ദിക്കിലേക്ക പോവുക."
ഇതി പ്രബ്രൂയാത് =എന്ന പറഞ്ഞുകൊടുക്കയും;
പണ്ഡിതഃ =പണ്ഡിതനും
മേധാവീ =മേധാവിയും =ബുദ്ധിമാനും ആയ
സഃ =അവൻ
പൃച്ഛൻ =ചോദിച്ചു്
ഗ്രാമാത് ഗ്രാമം =ഒരു ഗ്രാമത്തിൽനിന്ന മറെറാരു ഗ്രാമത്തിലെത്തി,
ഗന്ധാരാൻ ഏവ =ഗന്ധാരദേശത്തുതന്നെ
ഉപസമ്പദ്യേത =ചെന്നുചേരുകയും ചെയ്യുന്നതു്;
ഏവം ഏവ =ഇതുപോലെതന്നെ
ഇഹ =ഇവിടെ,
ആചാര്യവാൻ പുരുഷഃ =ആചാര്യനുള്ള പുരുഷൻ
വേദ =അറിയുന്നു.
തസ്യ =അവനു്

യാവത് ന വിമോക്ഷ്യേ — എപ്പോഠംവരെ അവൻ ശരീരത്തെ വിടുന്നില്ലയോ

താവത് ഏവ ചിരം — അതുവരെ മാത്രമേ താമസമുള്ളൂ;

അഥ — അപ്പോഠം — ശരീരം വിടുമ്പോഠം

(സത്) സമ്പത്സ്യേ — സത്തിൽ ഏകീഭവിക്കുന്നു.

ഭാഷ്യം:— ഒരു പുരുഷനെ, കള്ളന്മാർ ഗന്ധാരദേശത്തിൽനിന്നു്, കണ്ണുകെട്ടിക്കൊണ്ടുവന്നു് അവന്റെ ധനം അപഹരിച്ചതിന്റെ ശേഷം, കണ്ണിന്റെ കെട്ടഴിക്കാതെ, കൈയുംകൂട്ടിക്കെട്ടി, ആളില്ലാത്ത ഒരു ദേശത്തിൽ വിടുന്നു, അവൻ അവിടെ, ദിക്കറിയാതെ, കിഴക്കോട്ടോ വടക്കോട്ടോ തെക്കോട്ടോ പടിഞ്ഞാറോട്ടോ എങ്ങോട്ടെങ്കിലും പോയി, "എന്നെ കള്ളന്മാർ ഗന്ധാരദേശത്തിൽനിന്നു് കണ്ണുകെട്ടി ഇവിടെകൊണ്ടുവന്നു് കണ്ണഴിക്കാതെ വിട്ടിരിക്കുന്നു" എന്നു് വിളിച്ചുപറയുന്നു. ഇതുകേട്ടു് കാരുണികനായ ഒരാഠം അവനെ കെട്ടഴിച്ചുവിട്ടു്, "ഇതിന്നുവടക്കാണു ഗന്ധാരദേശം; ഇങ്ങോട്ടുപോകണം." എന്നു് പറഞ്ഞുകൊടുക്കുന്നു. പണ്ഡിതനും, അന്യന്മാർ ഉപദേശിക്കുന്ന ഗ്രാമപ്രവേശമാർഗ്ഗങ്ങളെ ഗ്രഹിച്ചു ഓർമ്മിച്ചുകൊള്ളുവാൻ തക്കവണ്ണം ബുദ്ധിമാനുമായ അവൻ ചോദിച്ചു് ചോദിച്ചു് ഒരു ഗ്രാമത്തിൽനിന്നു് മറ്റൊരു ഗ്രാമത്തിലെന്ന മുറയ്ക്കു പോയി ക്രമേണ ഗന്ധാരദേശത്തിൽത്തന്നെ ചെന്നുചേരുന്നു.

ഈ ദൃഷ്ടാന്തത്തിൽ പറഞ്ഞിരിക്കുന്ന പുരുഷൻ, സ്വദേശത്തിൽനിന്നു്, തസ്കരന്മാർ, കണ്ണുകെട്ടിക്കൊണ്ടുവന്നു്, തിരിച്ചറിവില്ലാതെ വിശപ്പു് ദാഹം മുതലായവയോടുകൂടി വ്യാഘ്രങ്ങഠം, തസ്കരന്മാർ മുതലായ അനേകം ഭയങ്ങളും അനർത്ഥങ്ങളുംനിറഞ്ഞ മഹാരണ്യത്തിൽ പ്രവേശിപ്പിക്കപ്പെടുകയും, അവിടെ ദുഃഖപരവശനായി നിലവിളിച്ചു

കൊണ്ടും ബന്ധമോചനം ആഗ്രഹിച്ചുകൊണ്ടും സ്ഥിതി ചെയ്കയും, ഒടുവിൽ എങ്ങനെയോ, കാരുണികനായ ഒരുവനാൽ ബന്ധനത്തിൽനിന്നു മോചിതനായി സ്വദേശത്തിൽത്തന്നെ എത്തി നിർവൃതനായിത്തീരുകയുംചെയ്തതായി വർണ്ണിക്കപ്പെട്ടിരിക്കുന്നു. ഇതുപോലെതന്നെ, ജഗത്തിൻെറ ആത്മസ്വരൂപമായ സത്തിൽനിന്നു് പുണ്യാപുണ്യാദി തസ്കരന്മാരാൽ മോഹമാകുന്ന തുണികൊണ്ടു കണ്ണുകെട്ടി, ഭാര്യ, പുത്രന്മാർ, മിത്രങ്ങൾ, പശുക്കൾ, ബന്ധുക്കൾ മുതലായി കാണാവുന്നതും കാണാൻപാടില്ലാത്തതുമായ അനേകം വിഷയങ്ങളിലുള്ള തൃഷ്ണയാകുന്ന പാശത്താൽ ബദ്ധനായി, തേജോഽബന്നാദിമയവും, വാതം, പിത്തം, കഫം, രക്തം, മേദസ്സു്, മാംസം, അസ്ഥി, മജ്ജ, ശുക്രം, കൃമികൾ, മൂത്രം, പുരീഷം, ഇവയടങ്ങിയതും, ശീതോഷ്ണാദികളായ അനേകം ദ്വന്ദ്വദുഃഖങ്ങളോടുകൂടിയതുമായ ഈ ദേഹമാകുന്ന മഹാരണ്യത്തിൽ പ്രവേശിപ്പിക്കപ്പെട്ടിരിക്കുന്ന ജീവാത്മാവും, "ഞാൻ ഇന്നവൻെറ പുത്രനാണു് ഇവർ എൻെറ ബന്ധുക്കളാണു്, ഞാൻ സുഖിയാണു്, ദുഃഖിയാണു്, മൂഢനാണു്, പണ്ഡിതനാണു്, ധാർമ്മികനാണു്. ബന്ധുക്കളുള്ളവനാണു്, ജാതനായിരിക്കുന്നു, മൃതനായിരിക്കുന്നു, ജീർണ്ണനായിരിക്കുന്നു, പാപിയായിരിക്കുന്നു, എൻെറ പുത്രൻ മരിച്ചുപോയി; എൻെറ ധനം നഷ്ടപ്പെട്ടു; അയ്യോ! ഞാൻ നശിച്ചു, ഞാൻ എങ്ങനെ ജീവിക്കും?, എനിക്കു ഗതിയെന്തു്?; രക്ഷയെന്തു്?" എന്നിങ്ങനെ, അനേകശതസഹസ്രം അനർത്ഥജാലങ്ങളോടുകൂടി നിലവിളിച്ചുകൊണ്ടിരുന്നു്, ഒടുവിൽ പുണ്യാതിശയത്താൽ വല്ലവിധത്തിലും, പരമകാരുണികനും, വിമുക്തബന്ധനനും ബ്രഹ്മനിഷ്ഠനുമായ സദ്ബ്രഹ്മാത്മവിത്തിനെ കണ്ടെത്തുകയും, ആ ബ്രഹ്മവിത്തിനാൽ, കാരുണ്യത്താൽ, സംസാരവിഷയങ്ങളിലുള്ള ദോഷംകാണുന്നതിനുള്ള വഴികാണിക്ക

പ്പെടുകയും ചെയ്യുമ്പോഠം, സംസാരവിഷയങ്ങളിൽ വിരക്തനായി, ''നീ ഇന്നാരുടെ പുത്രത്വം മുതലായ ധർമ്മങ്ങളോടുകൂടിയ സംസാരിയല്ല, പിന്നെയോ, സത്തെന്നുപറയുന്നതേതോ, അതാണു നീ.'' എന്നിങ്ങനെ, അവിദ്യാമോഹമാകുന്ന പടംകൊണ്ടുള്ള ബന്ധനത്തിൽനിന്നു മോചിപ്പിക്കപ്പെട്ടു്, ഗന്ധാരപുരുഷനേപ്പോലെ, സത്സ്വരൂപമായ അവനവനായിത്തീർന്നു് സുഖിയായും നിർവൃതനായും ഭവിക്കും. അതിനാൽ ആചാര്യനുള്ള പുരുഷൻ സത്തിനെ അറിയുന്നു. ഇങ്ങനെ ആചാര്യനുള്ളവനായും, അവിദ്യകൊണ്ടുള്ള കെട്ടററും ഇരിക്കുന്നവനു് സദാത്മസ്വരൂപത്തെ പ്രാപിക്കുന്നതിനു്, ദേഹത്തിൽനിന്നു് മോക്ഷത്തെ പ്രാപിക്കുന്ന താമസമേയുള്ളൂ. ഏതു കർമ്മത്താലാണോ ദേഹം ആരംഭിക്കപ്പെട്ടിരിക്കുന്നതു്, ആ കർമ്മം ഉപഭോഗംകൊണ്ടു് ക്ഷയിച്ചു് ദേഹം പതിക്കുന്നതെപ്പോഴാണോ അപ്പോഠം തന്നെ അവൻ സത്തായിത്തീരും'' "വിമോക്ഷ്യേ'' "സംപദ്യേ" എന്ന പദങ്ങഠം പുരുഷനെ മാററി പ്രയോഗിച്ചിരിക്കുകയാണു്. സമാനാധികരണമായ അസ്മച്ഛബ്ദം ഇല്ലാത്തതിനാൽ അവ ഉത്തമപുരുഷനായിരിക്കുവാൻ തരമില്ലല്ലോ. ദേഹപതനത്തിനും സത്തായിത്തീരുന്നതിനും കാലഭേദമില്ലാത്തതിനാൽ അഥശബ്ദത്തിനു് ആനന്തര്യമെന്നർത്ഥംപറയുവാൻ നിവൃത്തിയില്ല. അതുകൊണ്ടാണു് അതിനു് ''അപ്പോഠം'' എന്നു് അർത്ഥം പറഞ്ഞതു്.

പൂർവപക്ഷം:— കർമ്മശേഷമുള്ളതുകൊണ്ടു് സദ്വിജ്ഞാനാനന്തരംതന്നെ ദേഹപതനവും സത്തിൽ ഏകീഭാവവും ഉണ്ടാകാത്തതെങ്ങനെയോ, അതുപോലെ, ജ്ഞാനോത്പത്തിക്കു മുമ്പും ജന്മാന്തരത്തിലും സമ്പാദിക്കപ്പെട്ടിട്ടുള്ളവയായി, ഫലം ആരംഭിക്കാതെയുള്ള കർമ്മങ്ങളും ഉള്ളതുകൊണ്ടു്, അവയുടെ ഫലം അനുഭവിക്കുന്നതിനായി

ഈ ദേഹം പതിച്ചാൽ ഉടൻ വേറൊരു ശരീരം ആരംഭിക്കേണ്ടതാണു്. വിജ്ഞാനമുണ്ടായതിന്റെ ശേഷവും, ജീവിച്ചിരിക്കുന്നിടത്തോളംകാലം, വിഹിതങ്ങളോ പ്രതിഷിദ്ധങ്ങളോ ആയ കർമ്മങ്ങളെ ചെയ്തുകൊണ്ടിരിക്കുമെന്നുള്ളതു് തീർച്ചയാകയാൽ, അവയുടെ ഫലങ്ങളെ അനുഭവിക്കുന്നതിനായും തീർച്ചയായും വേറേ ശരീരം ആരംഭിച്ചേ കഴിയൂ. പിന്നെയും കർമ്മങ്ങൾ ചെയ്യും; പിന്നെയും ശരീരം ആരംഭിക്കേണ്ടതായിവരും. ഇങ്ങനെ ജ്ഞാനംകൊണ്ടു് ഫലമില്ലെന്നുവരുന്നു. എന്തെന്നാൽ കർമ്മങ്ങൾക്കു തീർച്ചയായും ഫലമുണ്ടു് ഇനി ജ്ഞാനമുള്ളവന്റെ കർമ്മങ്ങൾ ക്ഷയിച്ചുപോകുമെന്നു് പറകയാണെങ്കിൽ അപ്പോൾ, ജ്ഞാനം സത്സമ്പത്തിക്കു കാരണമായതുകൊണ്ടു് ജ്ഞാനപ്രാപ്തി ഉണ്ടാകുന്ന സമയംതന്നെ മോക്ഷമുണ്ടാകുമെന്നുള്ളതിനാൽ ശരീരം പതിച്ചുപോകുമെന്നുവരും. അപ്പോൾ, ആചാര്യൻ ഉണ്ടാവാൻ തരമില്ലാത്തതിനാൽ, "ആചാര്യവാൻ പുരുഷോ വേദ" എന്നുപറഞ്ഞതു് അനുപപന്നമാകും. ജ്ഞാനംകൊണ്ടു് മോക്ഷമുണ്ടാവുക എന്നുള്ളതു് സംഭവിക്കയില്ലെന്നും വരും. ഒരുത്തനു്, ഗ്രാമാന്തരത്തിൽ എത്തുന്നതിനുള്ള ജ്ഞാനമുണ്ടായിരുന്നാൽ, പ്രതിബന്ധമൊന്നുമില്ലാത്തപക്ഷം അവനു് ഗ്രാമപ്രാപ്തിയുണ്ടാകും; പ്രതിബന്ധമുണ്ടായിരുന്നാൽ ആ ജ്ഞാനമുണ്ടായിരുന്നാലും ഗ്രാമപ്രാപ്തി ഉണ്ടാകയില്ല. അതുപോലെ. ജ്ഞാനമുണ്ടായാലും ഭോഗംകൊണ്ടു് കർമ്മങ്ങളെല്ലാം ക്ഷയിച്ചിട്ടുള്ള ഒരുത്തനെങ്ങാനും മോക്ഷം സിദ്ധിച്ചേക്കാമെന്നല്ലാതെ, ജ്ഞാനമുണ്ടായാൽ തീർച്ചയായി മോക്ഷം സിദ്ധിക്കുമെന്നു പറയുവാൻ നിവൃത്തിയില്ലെന്നെങ്കിലും വരും.

സമാധാനം:— അങ്ങനെ പറവാൻ പാടില്ല; പ്രവൃത്തഫലങ്ങളായ കർമ്മങ്ങൾക്കും അപ്രവൃത്തഫലങ്ങളായ കർമ്മങ്ങൾക്കും ഭേദമുണ്ടു്. അപ്രവൃത്തഫലങ്ങളായ കർമ്മങ്ങൾക്കു

തീർച്ചയായും ഫലമുള്ളതുകൊണ്ടു്, ബ്രഹ്മവിത്തിന്റെ ശരീരം പതിക്കുമ്പോഠം, അങ്ങനെയുള്ള കർമ്മങ്ങളുടെ ഫലങ്ങളെ അനുഭവിക്കുന്നതിനായി വേറൊരു ശരീരം ആരംഭിക്കേണ്ടതാണെന്നു പറഞ്ഞതു് ശരിയല്ല. എന്തെന്നാൽ, "വിദുഷസ്തസ്യ താവദേവ ചിരം." എന്ന ശ്രുതി പ്രമാണമാണല്ലോ. ദേഹാന്തരം ആരംഭിക്കുമെന്നു പറയുന്നപക്ഷം അതിനു് വിരോധം വരും.

പൂർവപക്ഷം: — "പുണ്യോ വൈ പുണ്യേന കർമ്മണാ ഭവതി'' ഇത്യാദി ശ്രുതിയും പ്രമാണംതന്നെയല്ലേ?

സമാധാനം: — സത്യംതന്നെ; എങ്കിലും പ്രവൃത്തഫലങ്ങളായ കർമ്മങ്ങഠംക്കും അപ്രവൃത്തഫലങ്ങളായ കർമ്മങ്ങഠംക്കും വിശേഷമുണ്ടു്. എങ്ങനെയെന്നാൽ — വിദ്വാന്റെ ശരീരത്തിനു് ആരംഭകങ്ങളായ, പ്രവൃത്തഫലങ്ങളായ കർമ്മങ്ങഠംക്കു് ഉപഭോഗംകൊണ്ടുമാത്രമേ ക്ഷയം വരികയുള്ളു; ലാക്കിൽ വിട്ട ശരം പാഞ്ഞുതുടങ്ങിയാൽ പിന്നെ, വേഗം ക്ഷയിച്ചാലല്ലാതെ, ലക്ഷ്യത്തെ വേധിക്കുമ്പോഠം അതിന്റെ പ്രയോജനം തീൎന്നുപോയി എന്നുവച്ചു്, നില്ക്കയില്ല. അതുപോലെ, വിദ്യയ്ക്കുവേണ്ടിയുള്ള ദേഹംകൊണ്ടു്, വിദ്യ ലഭിച്ചതിനുശേഷം പ്രയോജനമില്ലെന്നുവച്ചു്, കർമ്മങ്ങഠം നിവർത്തിക്കയില്ല; എന്തെന്നാൽ അവ പ്രവർത്തിച്ചുതുടങ്ങിപ്പോയി. അതിനാൽ ഭോഗം അവസാനിക്കുമ്പോഠം മാത്രമേ അവ നിവർത്തിക്കയുള്ളു. ഈ ജന്മത്തിൽത്തന്നെ ജ്ഞാനോത്പത്തിക്കു മുമ്പോ പിമ്പോ ചെയ്തിട്ടുള്ളതോ ചെയ്യുന്നവയോ, ജന്മാന്തരത്തിൽ ചെയ്തിട്ടുള്ളവയോ ആയ അപ്രവൃത്തഫലങ്ങളായ കർമ്മങ്ങളാകട്ടെ പ്രായശ്ചിത്തംകൊണ്ടെന്നപോലെ, ജ്ഞാനംകൊണ്ടു് ദഹിച്ചുപോകുന്നു. "ജ്ഞാനാഗ്നിഃ സർവകർമ്മാണി ഭസ്മസാൽ കുരുതേ തഥാ" എന്നു് സ്മൃതിയുണ്ടു്. "ക്ഷീയന്തേചാസ്യ കർമ്മാണി"

എന്നു് ആഥർവണത്തിലും പറഞ്ഞിട്ടുണ്ടു്. അതിനാൽ ബ്രഹ്മവിത്തിനു് ജീവനം മുതലായ പ്രയോജനങ്ങളൊന്നുമില്ലെങ്കിലും, ലാക്കിൽ വിട്ട ശരം പോകുന്നതുപോലെ, പ്രവൃത്തഫലങ്ങളായ കർമ്മങ്ങളുടെ ഫലോപഭോഗം തീർച്ചയായും ഉണ്ടാകും. അതിനാൽ, "തസ്യ താവദേവ ചിരം" എന്നുപറഞ്ഞതു് ശരിതന്നെ. അതിനാൽ നിങ്ങൾ പറയുന്നതുപോലെ ദോഷം പറയുന്നതു് അനുപപന്നമാണു്. ജ്ഞാനോത്പത്തിക്കുശേഷം ബ്രഹ്മവിത്തിനു് കർമ്മമില്ലെന്നുള്ളതു് "ബ്രഹ്മസംസ്ഥോഽമൃതത്വമേതി." എന്നുള്ളിടത്തു പറഞ്ഞിട്ടുണ്ടു്. അതുകൂടി ഓർമ്മിച്ചുകൊള്ളുക 2.

ഉപ:— സ യ ഏഷോഽണിമൈതദാത്മ്യമിദം സർവ്വം, തത് സത്യം, സ ആത്മാ, തത്ത്വമസി ശ്വേതകേതോ, ഇതി. ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപയത്വിതി. തഥാ സോമ്യേതി ഹോവാച. 3.

അന്വയവും അർത്ഥവും മുമ്പിലത്തെപ്പോലെതന്നെ.

ഭാഷ്യം:— "ഇനിയും, ആചാര്യനുള്ള വിദ്വാൻ ഏതു ക്രമത്തിനാണു് സത്തായിത്തീരുന്നതു് എന്നുള്ളതിനെ ദൃഷ്ടാന്തംകൊണ്ടു് എനിക്കു മനസ്സിലാക്കിത്തരണം," എന്നു് ശ്വേതകേതു അപേക്ഷിക്കയും "അങ്ങനെയാകട്ടെ" എന്നു പിതാവു് അനുവദിക്കയും ചെയ്തു.

ആറാമധ്യായത്തിൽ പതിന്നാലാം ഖണ്ഡം കഴിഞ്ഞു.

---

## ആറാമധ്യായത്തിൽ പതിനഞ്ചാം ഖണ്ഡം.

ഉപ:— പുരുഷം സോമ്യോപതാപിനം ജ്ഞാതയഃ പര്യുപാസതേ, ജാനാസി മാം, ജാനാസി മാമിതി; തസ്യ

യാവന്ന വാങ്മനസി സമ്പദ്യതേ, മനഃ പ്രാണേ, പ്രാണസ്തേജസി, തേജഃ പരസ്യാം ദേവതായാം, താവജ്ജാനാതി. 1

| | |
|---|---|
| സോമ്യ | = അല്ലയോ സൌമ്യ, |
| ഉപതാപിനം | = ഉപതാപമുള്ള = ജ്വരം മുതലായ സുഖക്കേടുപിടിച്ചു മരിക്കുവാൻ പോകുന്ന |
| പുരുഷം | = പുരുഷനെ |
| ജ്ഞാതയഃ | = ജ്ഞാതികൾ = ബന്ധുക്കൾ, |
| മാം ജാനാസി | = "എന്നെ അറിയുന്നോ? |
| മാം ജാനാസി | = എന്നെ അറിയുന്നോ?" |
| ഇതി | = എന്നു ചോദിച്ചുകൊണ്ടു് |
| പര്യുപാസതേ | = ചുററിക്കൂടുന്നു. |
| യാവത് | = എത്രവരെ |
| തസ്യ | = അവൻെറ |
| വാക് | = വാക്കു് |
| മനസി | = മനസ്സിലും, |
| മനഃ പ്രാണേ | = മനസ്സു പ്രാണനിലും, |
| പ്രാണഃ തേജസി | = പ്രാണൻ തേജസ്സിലും, |
| തേജഃ പരസ്യാം ദേവതായാം | = തേജസ്സു പരയായ ദേവതയിലും |
| ന സമ്പദ്യതേ | = ഏകീഭവിക്കുന്നില്ലയോ, |
| താവത് | = അത്രവരെ |
| ജാനാതി | = അവൻ അറിയുന്നു. |

ഭാഷ്യം:— "സൌമ്യ, ജ്വരം മുതലായ സുഖക്കേടു വല്ലതും വന്നു മരിക്കുവാൻ കിടക്കുന്ന പുരുഷനെ, അവൻെറ ജ്ഞാതികൾ, "നിൻെറ പിതാവായ എന്നെ അറിയുന്നുവോ?, പുത്രനായ എന്നെ അറിയുന്നുവോ?, ഭ്രാതാവായ

എന്നെ അറിയുന്നുവോ?" എന്നിങ്ങനെ ചോദിച്ചുകൊണ്ടു ചുററിക്കൂടുന്നു. അവൻെറ വാക്കു മനസ്സിലും, മനസ്സു പ്രാണനിലും, പ്രാണൻ തേജസ്സിലും, തേജസ്സു പരയായ ദേവതയിലും (ഇതെല്ലാം മുമ്പേ വ്യാഖ്യാനിച്ചിട്ടുള്ളതാണു്.) ഏകീഭവിക്കാതിരിക്കുന്നിടത്തോളംകാലം അവൻ അവരെ അറിയും.

ഉപ:— അഥ യദാ$f$സ്യ വാങ്മനസി സംപദ്യതേ, മനഃ പ്രാണേ, പ്രാണസ്തേജസി, തേജഃ പരസ്യാം ദേവതായാ,മഥ ന ജാനാതി. 2

| | |
|---|---|
| അഥ | —പിന്നെ |
| യദാ | —എപ്പോൾ |
| അസ്യ | —ഇവൻെറ—ഈ മരിക്കുവാൻ കിടക്കുന്നവൻെറ |
| വാക് | —വാക്കു് |
| മനസി | —മനസ്സിലും |
| മനഃ പ്രാണേ | —മനസ്സു പ്രാണനിലും |
| പ്രാണഃ തേജസി | —പ്രാണൻ തേജസ്സിലും |
| തേജഃ | —തേജസ്സു് |
| പരസ്യാം ദേവതായാം | —പരയായ ദേവതയിലും |
| സംപദ്യതേ | —ഏകീഭവിക്കുന്നുവോ, |
| അഥ | —അപ്പോൾ |
| ന ജാനാതി | —അറിയുന്നില്ല. |

ഭാഷ്യം:— "സംസാരി മരിക്കുന്ന ക്രമം ഏതോ, ആ ക്രമത്തിനുതന്നെയാണു വിദ്വാൻ സത്തിനോടു് ഏകീഭവിക്കുന്നതും. തേജസ്സു പരയായ ദേവതയിൽ ഏകീഭവിച്ചാൽ പിന്നെ അറിയുന്നില്ല. എന്നാൽ അവിദ്വാൻ, വീണ്ടും സത്തിൽനിന്നു് ഉത്ഥാനംചെയ്തു്, മുമ്പു സിദ്ധിച്ചിട്ടുള്ള വാസന അനുസരിച്ചു വ്യാഘ്രാദികളായോ, ദേവ മനുഷ്യാ

ദികളായോ തീരുന്നു. വിദ്വാനാകട്ടെ, ശാസ്ത്രത്താലും ആചാര്യോപദേശത്താലും ഉണ്ടായിട്ടുള്ള ജ്ഞാനമാകുന്ന ദീപത്താൽ തെളിച്ചുകാണിക്കപ്പെടുന്ന സദ്ബ്രഹ്മസ്വരൂപത്തിൽ പ്രവേശിച്ചതിൻെറശേഷം ആവർത്തിക്കുന്നില്ല. ഇതാണു സത്തിനോടു് ഏകീഭവിക്കുന്നതിനുള്ള ക്രമം.

എന്നാൽ വേറേചിലർ, മൂർദ്ധാവിലുള്ള നാഡിയിൽകൂടി ഉത്ക്രമിച്ചു് ആദിത്യാദിവഴിയായി സത്തിനെ പ്രാപിക്കുന്നു എന്നു പറയുന്നുണ്ടു്. അതു ശരിയല്ല; എന്തെന്നാൽ ദേശം, കാലം, നിമിത്തം, ഫലം മുതലായവയുടെ അഭിസന്ധിയോടുകൂടിയേ ഗമനം കണ്ടിട്ടുള്ളു. സത്തായ ആത്മാവല്ലാതെ വേറൊന്നില്ലെന്നു കാണുന്ന സത്യമായ അഭിസന്ധിയോടുകൂടിയവന്നു് അന്യതമമായ ദേശ കാല നിമിത്തഫലാദികളുടെ അഭിസന്ധി ഉണ്ടാവാൻ തരമില്ല. എന്തെന്നാൽ അവ തമ്മിൽ വിരുദ്ധങ്ങളാണു്. എന്നു മാത്രമല്ല, ഗമനനിമിത്തങ്ങളായ അവിദ്യയും കാമവും കർമ്മവും, സദ്വിജ്ഞാനമാകുന്ന അഗ്നിയാൽ ദഹിപ്പിക്കപ്പെട്ടുപോകുന്നതുകൊണ്ടു വിദ്വാനു ഗമനത്തിനു തീരെ ന്യായവുമില്ല. "പര്യാപ്തകാമസ്യ കൃതാത്മനസ്തു ഇഹൈവ സർവേ പ്രവിലീയന്തി കാമാഃ'' എന്നും മററുമുള്ള ആഥർവണവചനങ്ങളും നദീസമുദ്രദൃഷ്ടാന്തശ്രുതിയും, വിദ്വാനു് അവിദ്യാകാമകർമ്മങ്ങളില്ലെന്നുള്ളതിലേക്കു പ്രമാണമാകുന്നു. 2

ഉപ:— സ യ ഏഷോഽണിമൈതദാത്മ്യമിദം സർവം, തത് സത്യം, സ ആത്മാ, തത്ത്വമസി ശ്വേതകേതോ, ഇതി. ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപയത്വിതി. തഥാ സോമ്യേതി ഹോവാച. 3

അന്വയവും അർത്ഥവും മുമ്പിലത്തെപ്പോലെ.

ഭാഷ്യം:— "സ യഃ'' ഇത്യാദിയുടെ വ്യാഖ്യാനം മുൻപറഞ്ഞതുതന്നെ. "മരിക്കുന്നവന്നും മുമുക്ഷുവിന്നും

സത്തിൽ ഏകീഭവിക്കുക എന്നതു തുല്യമാണെങ്കിൽ, വിദ്വാൻ അതിൽനിന്നു് ആവർത്തിക്കുന്നില്ലെന്നും, എന്നാൽ അവിദ്വാൻ ആവർത്തിക്കുന്നു എന്നും പറയുന്നതിനുള്ള കാരണത്തെ ദൃഷ്ടാന്തംകൊണ്ടു വീണ്ടും മനസ്സിലാക്കിത്തരണം." എന്നു പിന്നെയും ശ്വേതകേതു പ്രാർത്ഥിച്ചു. "അങ്ങനെയാകട്ടെ" എന്നു് ആരുണി അനുവദിച്ചു.

ആറാമധ്യായത്തിൽ പതിനഞ്ചാംഖണ്ഡം കഴിഞ്ഞു.

---

## ആറാമധ്യായത്തിൽ പതിനാറാം ഖണ്ഡം.

ഉപ:— പുരുഷം സോമ്യോതഹസ്തഗൃഹീതമാനയന്ത്യപഹാർഷീത്, സ്തേയമകാർഷീത്, പരശുമസ്മൈ തപതേതി. സ യദി തസ്യ കർത്താ ഭവതി തത ഏവാനൃതമാത്മാനം കുരുതേ, സോഽനൃതാഭിസന്ധോഽനൃതേനാഽത്മാനമന്തർധായ പരശും തപ്തം പ്രതിഗൃഹ്ണാതി, സ ദഹ്യതേഽഥ ഹന്യതേ. 1

| | |
|---|---|
| സോമ്യ | =അല്ലയോ സൌമ്യ, |
| പുരുഷം | =ഒരു പുരുഷനേ |
| ഹസ്തഗൃഹീതം ഇതി | =ബദ്ധഹസ്തനായിപോലും |
| ആനയന്തി | =(രാജപുരുഷന്മാർ) കൊണ്ടുവരുന്നു. |
| അപഹാർഷീത് | ="ഇവൻ ധനം അപഹരിച്ചു, |
| സ്തേയം അകാർഷീത് | =മോഷണംചെയ്തു. |
| അസ്മൈ | =ഇവന്നുവേണ്ടി |
| പരശും | =മഴുവിനെ |
| തപത | =പഴുപ്പിക്കുവിൻ" |
| ഇതി | =എന്നുപറയുന്നു. |

| | |
|---|---|
| സഃ | —അവൻ |
| തസ്യ | —അതിൻെറ—മോഷണത്തിൻെറ |
| കർത്താ ഭവതി യദി | —കർത്താവാകുന്നു എങ്കിൽ |
| തതഃ ഏവ | —അതിനാൽത്തന്നെ |
| ആത്മാനം | —അവനവനെ |
| അനൃതം കുരുതേ | —അസത്യനാക്കുന്നു. |
| അനൃതാഭിസന്ധഃ | —അനൃതമായ അഭിസന്ധിയോടുകൂടിയ |
| സഃ | —അവൻ |
| അനൃതേന | —അനൃതംകൊണ്ടു് |
| ആത്മാനം അന്തർദ്ധായ | —അവനവനെ മറച്ചിട്ടു് |
| തപ്തം പരശും | —പഴുത്ത മഴുവിനെ |
| പ്രതിഗൃഹ്ണാതി | —വാങ്ങുന്നു. |
| സഃ | —അവൻ |
| ദഹ്യതേ | —ദഹിക്കുന്നു. |
| അഥ | —അപ്പോൾ |
| ഹന്യതേ | —ഹനിക്കപ്പെടുന്നു |

ഭാഷ്യം;— "എങ്ങനെ എന്നു് കേൾക്കുക:— സൌമ്യ, മോഷണത്തിൽ സംശയിക്കപ്പെടുന്ന ഒരുവനെ, നിഗ്രഹിക്കുകയോ പരീക്ഷിച്ചു് രക്ഷിക്കുകയോ ചെയ്യുന്നതിനായി, വിലങ്ങിട്ടു്, രാജപുരുഷന്മാർ കൊണ്ടുവരുന്നു. "ഇവൻ എന്തുചെയ്തു?" എന്നു് ചോദിക്കുന്നവരോടു്, ''ഇവൻ ഇദ്ദേഹത്തിൻെറ ധനം അപഹരിച്ചു." എന്നു പറയുന്നു. "അപഹരിച്ചു എന്നുമാത്രംവച്ചു് ഒരുവനെ ബന്ധിക്കാമോ? അങ്ങനെയാണെങ്കിൽ, അപഹരിക്കപ്പെട്ട ധനം തിരിച്ചുകൊടുത്താലും ബന്ധനമുണ്ടാകണമല്ലോ.'' എന്നു് പിന്നെയും ചോദിക്കുമ്പോൾ, "ഇവൻ മോഷണംചെയ്തു. മോഷ്ടിച്ചാണു് ധനം അപഹരിച്ചതു്.'' എന്നു് വീണ്ടും അവർ പറയു

ന്നു. ഇങ്ങനെ അവർ പറയുമ്പോാം "ഞാൻ മോഷണം ചെയ്തിട്ടില്ല." എന്നു് അവൻ പറയുന്നു. "ഈ ധനം മോഷ്ടിച്ചതു് നീതന്നെയാണു്" എന്നു് പിന്നെയും അവർ വാദിക്കുന്നു. അവൻ നിഷേധിക്കയും ചെയ്യുന്നു. അപ്പോാം അവർ, "ഇവന്നു് മഴു പഴുപ്പിച്ചുകൊടുക്കുവിൻ! ഇവൻ തന്റെ നിരപരാധിത്വത്തെ തെളിയിക്കട്ടെ." എന്നു് അവർ പറയുന്നു. വാസ്തവത്തിൽ മോഷണം നടത്തിയിട്ടു് പുറമേ നിഷേധിക്കുകയാണെന്നുള്ള പക്ഷം, അവൻ ഒരു വിധത്തിലുള്ളതു തന്നെ മറെറാരുവിധത്തിലാക്കുകയാണല്ലോ. അങ്ങനെ അനൃതമായ അഭിസന്ധിയോടുകൂടി, അനൃതംകൊണ്ടു് അവനവനെ മറച്ചു്, അറിവില്ലാതെ പഴുത്ത മഴുവിനെ വാങ്ങുകയാണെങ്കിൽ തന്റെ അനൃതാഭിസന്ധിദോഷത്താൽ അവന്റെ കൈ വേവുകയും അവനാണു് മോഷണം ചെയ്തിട്ടുള്ളതെന്നു് തെളിയുന്നതുകൊണ്ടു് രാജപുരുഷന്മാർ അവനെ ഹനിക്കയും ചെയ്യുന്നു. 1.

ഉപ:— അഥ യദി തസ്യാകർത്താ ഭവതി, തത ഏവ സത്യമാത്മാനം കുരുതേ, സ സത്യാഭിസന്ധഃ സത്യേനാऽऽത്മാനമന്തർധായ പരശും തപ്തം പ്രതിഗൃഹ്ണാതി, സ ന ദഹ്യതേऽഥ മുച്യതേ. 2.

| | |
|---|---|
| അഥ | =പിന്നെ, |
| തസ്യ | =ആ മോഷണത്തിന്റെ |
| അകർത്താ ഭവതി യദി | =അകർത്താവാണെങ്കിൽ, |
| തതഃ ഏവ | =അതിനാൽത്തന്നെ |
| ആത്മാനം | =അവനവനെ |
| സത്യം | =സത്യമുള്ളവനാക്കി |
| കുരുതേ | =ചെയ്യുന്നു. |
| സത്യാഭിസന്ധഃ | =സത്യമായ അഭിസന്ധിയോടുകൂടിയ |

| | |
|---|---|
| സഃ | =അവൻ |
| സത്യേന | =സത്യംകൊണ്ടു് |
| ആത്മാനം | =അവനവനെ |
| അന്തർധായ | =മറച്ചിട്ടു് |
| തപ്തം പരശും | =പഴുത്ത മഴുവിനെ |
| പ്രതിഗൃഹ്ണാതി | =വാങ്ങുന്നു. |
| സഃ | =അവൻ |
| ന ദഹ്യതേ | =വേവുന്നില്ല. |
| അഥ | =അനന്തരം |
| മുച്യതേ | =മോചിപ്പിക്കപ്പെടുന്നു. |

ഭാഷ്യം:— നേരേമറിച്ചു്, അവൻ മോഷണംനടത്തിയിട്ടില്ലെങ്കിൽ അതിനാൽ അവൻ അവനവനെ സത്യമുള്ളവനാക്കിച്ചെയ്യുന്നു. സത്യത്തിൽ അഭിസന്ധിയോടുകൂടിയ അവൻ സത്യംകൊണ്ടു് അവനവനെ മറച്ചു് പഴുത്ത മഴുവിനെ വാങ്ങുകയാണെങ്കിൽ, സത്യത്താൽ മറഞ്ഞിരിക്കുന്നതുകൊണ്ടു് അവൻെറ കൈ വേവുന്നില്ല. അനന്തരം, തൻെറമേൽ വ്യാജമായി അപരാധം ആരോപിച്ചവരിൽനിന്നു് അവൻ മുക്തനായിത്തീരുന്നു. പഴുത്ത മഴുവിനും കൈത്തലത്തിനും തമ്മിലുള്ള സംയോഗം രണ്ടുപേക്കും തുല്യമാണെങ്കിലും മോഷ്ടിച്ചവൻെറ കൈ വേവുകയും മറേറവൻെറ കൈ വേകാതിരിക്കുകയും ചെയ്യുന്നു. 2.

ഉപ:— സ യഥാ തത്ര നാദാഹ്യേത, ഐതദാത്മ്യമിദം സർവം, തത് സത്യം, സ ആത്മാ, തത്ത്വമസി ശ്വേതകേതോ, ഇതി. തദ്ധാസ്യ വിജജ്ഞാവിതി, വിജജ്ഞാവിതി. 3.

| | |
|---|---|
| സഃ | =അവൻ=സത്യത്തിൽ അഭിസന്ധിയുള്ളവൻ |
| യഥാ | =എപ്രകാരമാണോ, |

| | |
|---|---|
| തത്ര | =അപ്പോൾ=തപ്തപരശുഗ്രഹണം ചെയ്യുമ്പോൾ |
| ന അദാഹ്യേത | =ദഹിക്കാതിരിക്കുന്നതു്, |
| (ഏവം | =ഇങ്ങനെയാണു് |
| ഏതത്) | =ഇതു്. |

("ഐതദാത്മ്യമിദം" ഇത്യാദിയുടെ അർത്ഥം മുമ്പുപറഞ്ഞിട്ടുണ്ടല്ലോ.)

| | |
|---|---|
| അസ്യ | =ഇദ്ദേഹത്തിന്റെ=പിതാവിന്റെ |
| തത് | =ആ വചനത്തെ |
| വിജജ്ഞൌഹ | =ശ്വേതകേതു മനസ്സിലാക്കി. |
| ഇതി | =എന്നു്. |

ഭാഷ്യം:— "മേൽക്കാണിച്ച ദൃഷ്ടാന്തത്തിൽ സത്യത്തിൽ അഭിസന്ധിയോടുകൂടിയവനു്, തപ്തപരശുഗ്രഹണത്തിൽ, സത്യംകൊണ്ടു് കൈത്തലം മറഞ്ഞിരിക്കുകയാൽ കൈ വേകാതിരിക്കുന്നതെങ്ങനെയോ, അതുപോലെ, സത്തായ ബ്രഹ്മമാണു് സത്യമായിട്ടുള്ളതെന്നും അതാണു് താനെന്നുമുള്ള അഭിസന്ധിയോടുകൂടിയവനും, അങ്ങനെയുള്ള അഭിസന്ധിയില്ലാത്തവനും, ശരീരം പതിക്കുന്ന കാലത്തു് സത്തിനോടു് ഏകീഭവിക്കുക എന്നതു് തുല്യമാണെങ്കിലും, വിദ്വാൻ, സത്തായിത്തീർന്നതിന്റെ ശേഷം, വ്യാഘ്ര ദേവാദി ദേഹങ്ങളെ സ്വീകരിക്കുന്നതിനായി ആവർത്തിക്കുന്നില്ല. വികാരമാകുന്ന അനൃതത്തിൽ അഭിസന്ധിയോടുകൂടിയ അവിദ്വാനാകട്ടെ, വീണ്ടും, തന്റെ കർമ്മത്തിനും ജ്ഞാനത്തിനും അനുരൂപമായി, വ്യാഘ്രാദികളുടേയോ ദേവതാദികളുടേയോ അവസ്ഥയെ പ്രാപിക്കുന്നു.

ഏതിനെ ആത്മാവെന്നു് വിശ്വസിക്കുന്നതും വിശ്വസിക്കാത്തതുംകൊണ്ടാണോ മോക്ഷവും ബന്ധനവുമുണ്ടാകു

ന്നതു്, ഏതാണോ ജഗത്തിനു് മൂലമായിട്ടുള്ളതു്, ഏതാണോ എല്ലാ പ്രജകൾക്കും ആയതനവും പ്രതിഷ്ഠയുമായിരിക്കുന്നതു്, ഏതാണോ സർവത്തിനും ആത്മാവായിരിക്കുന്നതു്, ഏതാണോ, അജവും അമൃതവും അഭയവും ശിവവും അദ്വിതീയവുമായിട്ടുള്ളതു്, ആ സത്താണു് സത്യമായിട്ടുള്ളതു്; അതാണു് നിന്റെ ആത്മാവു്; അല്ലയോ ശ്വേതകേതോ, നീ അതാകുന്നു"

എന്നാൽ, 'ത്വം' എന്ന ശബ്ദത്തിന്റെ അർത്ഥമായ ഈ ശ്വേതകേതു ആരാണു്? ആദേശത്തെ ശ്രവിക്കയും മനനംചെയ്കയും അറിയുകയും ചെയ്തിട്ടു്, "ഞാൻ ഉദ്ദാലകന്റെ പുത്രനായ ശ്വേതകേതുവാണെന്നു് വിചാരിക്കുന്നതും, അശ്രുതവും അമതവും അവിജ്ഞാതവുമായിട്ടുള്ളതിനെ അറിയുന്നതിനായി, "ഭഗവാനേ, ആ ആദേശം എങ്ങനെയുള്ളതാണു്?" എന്നു് പിതാവിനോടു് ചോദിച്ചതും ആരോ, അവനാണു". അങ്ങനെയുള്ള ശ്രോതാവും മന്താവും വിജ്ഞാതാവുമായ ഈ അധികൃതൻ, കണ്ണാടിയിൽ പുരുഷൻ എന്നപോലെയും ജലാദികളിൽ സൂര്യാദികൾ എന്നപോലെയും, നാമരൂപവ്യാകരണത്തിനായി തേജോബന്നമയമായ കാര്യകരണസങ്ഘാതത്തിൽ പ്രതിബിംബരൂപത്തിൽ പ്രവേശിച്ചിരിക്കുന്ന പരയായ ദേവത തന്നെയാണു്. അവൻ പിതാവിൽനിന്നു് കേൾക്കുന്നതിനുമുമ്പു് അവനവനെ, കാര്യകരണങ്ങളിൽനിന്നു് വേർതിരിഞ്ഞിരിക്കുന്നവനും സദ്രൂപനുമായ സർവാത്മാവെന്നു് അറിഞ്ഞിരുന്നില്ല. ഇപ്പോൾ, പിതാവിനാൽ ദൃഷ്ടാന്തങ്ങളേക്കൊണ്ടും യുക്തികളേക്കൊണ്ടും "തത് ത്വമസി" എന്നു് ബോധിപ്പിക്കപ്പെട്ടപ്പോൾ, പിതാവു് പറഞ്ഞതനുസരിച്ചു്, "ഞാൻ സത്തുതന്നെ ആകുന്നു'' എന്നിങ്ങനെ മനസ്സിലാക്കി. "വിജജ്ഞാവിതി" എന്നു് രണ്ടുതവണ

പറഞ്ഞിരിക്കുന്നതു് അധ്യായം അവസാനിച്ചു എന്നു് കാണിക്കുന്നതിനാണു്.

എന്നാൽ ഈ ആറാമധ്യായത്തിൽ വാക്യപ്രമാണത്താൽ ആത്മാവിന്റെ വിഷയത്തിൽ എന്തു ഫലമാണു് ഉണ്ടാക്കപ്പെടുന്നതു്? അവിജ്ഞാതമായിട്ടുള്ളതിന്റെ വിജ്ഞാനമാകുന്ന ഫലത്തിനുവേണ്ടി, ശ്രവിക്കുന്നതിനും മനനംചെയ്യുന്നതിനും അധികാരമുള്ളതായി, ത്വം പദത്താൽ പറയപ്പെടുന്നതായി ഏതൊരത്ഥത്തെ നാം പറഞ്ഞുവോ, അവനു്, താൻ കർത്തൃത്വത്തിനും ഭോക്തൃത്വത്തിനും അധികൃതനാണെന്നുള്ള വിജ്ഞാനത്തെ നിവത്തിപ്പിക്കുകയാണു് പ്രമാണത്തിന്റെ ഫലം. ഈ വിജ്ഞാനമുണ്ടാകുന്നതിനമുമ്പു്, "ഞാൻ ഇങ്ങനെ അഗ്നിഹോത്രം മുതലായതു് ചെയ്യും; ഞാൻ ഇതിൽ അധികൃതനാണു്. ഈ കർമ്മങ്ങളുടെ ഫലത്തെ ഈ ലോകത്തിലോ പരലോകത്തിലോ ഞാൻ അനുഭവിക്കും. അല്ലെങ്കിൽ കർമ്മങ്ങൾ ചെയ്തുതീരുമ്പോൾ കൃതകൃത്യനായിത്തീരും." ഇങ്ങനെ, താൻ കത്തൃത്വത്തിനും ഭോക്തൃത്വത്തിനും അധികാരിയാണെന്നു് അവനവനെക്കുറിച്ചു് അവനുണ്ടായിരുന്ന വിജ്ഞാനം, "ജഗത്തിന്റെ മൂലവും ഏകവും അദ്വിതീയവുമായ സത്തേതോ, അതുതന്നെയാണു് നീ എന്ന വാക്യം കൊണ്ടു് ഉണർച്ചയുണ്ടാകുമ്പോൾ നീങ്ങിപ്പോകുന്നു. "ഇതാ ഞാൻ" എന്നിങ്ങനെ, ഏകവും അദ്വിതീയവുമായ ആത്മാവിനെ അറിഞ്ഞാൽ പിന്നെ, "ഇതു് ഇതുകൊണ്ടു് ഞാൻ ചെയ്യേണ്ടതായ വേറൊന്നാണു്" എന്നോ, "ഞാൻ ഇതു ചെയ്തിട്ടു് ഇതിന്റെ ഫലം അനുഭവിക്കും" എന്നോ ഭേദവിജ്ഞാനമുണ്ടാവാൻ വഴിയില്ലല്ലോ. അതിനാൽ, സത്യവും അദ്വിതീയവുമായ സത്താണു് താൻ എന്നുള്ള ബോധമുണ്ടാകുമ്പോൾ, വികാരവും അനൃതവുമായ ജീവനാണു് താൻ

എന്നുള്ള വിജ്ഞാനം നീങ്ങിപ്പോകുമെന്നു പറയുന്നതു് യുക്തംതന്നെ.

പൂർവപക്ഷം:— ആദിത്യൻ, മനസ്സു മുതലായവയെ ബ്രഹ്മം മുതലായവയായി വിചാരിക്കണമെന്നു് ആദേശിച്ചിട്ടുണ്ടു്. ലോകത്തിൽ, പ്രതിമാദികളെ വിഷ്ണ്വാദികളായി വിചാരിക്കാറുമുണ്ടു്. അതുപോലെ 'തത് ത്വമസി' എന്നുള്ളിടത്തും 'ത്വം' പദാത്ഥത്തിൽ സത്തെന്നുള്ള ബുദ്ധി ഉപദേശിച്ചിരിക്കയാണു്; അല്ലാതെ, സത്തുതന്നെയാണു് നീ, എന്നുപദേശിക്കയല്ല. ശ്വേതകേതു സത്തുതന്നെയാണെങ്കിൽ, അതു് അറിയാതിരിക്കുന്നതെങ്ങനെ? അറിയാതിരിക്കുന്നതുകൊണ്ടല്ലയോ കൂടക്കൂടെ ഉപദേശിക്കപ്പെട്ടിരിക്കുന്നതു്.

സമാധാനം:— ആദിത്യാദിവാക്യങ്ങളിൽനിന്നു വിലക്ഷണമാണു് 'തത് ത്വമസി' എന്ന വാക്യം "ആദിത്യോ ബ്രഹ്മ" ഇത്യാദി വാക്യങ്ങളിൽ, ഇതി എന്നുള്ള ശബ്ദത്താൽ മറഞ്ഞിരിക്കുന്നതുകൊണ്ടു് ആദിത്യാദികൾക്കു സാക്ഷാൽ ബ്രഹ്മത്വം ബോധപ്പെടുന്നില്ല. എന്നുമാത്രമല്ല, ആദിത്യാദികൾക്കു രൂപം മുതലായതുണ്ടുതാനും. ആകാശമനസ്സുകൾക്കും ഇതിശബ്ദത്താൽ വ്യവധാനമുള്ളതുകൊണ്ടുതന്നെ ബ്രഹ്മത്വമില്ല. ഇവിടെയാകട്ടെ, സത്തുതന്നെയാണു് ദേഹത്തിൽ പ്രവേശിച്ചിട്ടുള്ളതെന്നു കാണിച്ചിട്ടു്, "തത് ത്വമസി" എന്നു്, സദാത്മഭാവത്തേ ഉപദേശിക്കയാണു ചെയ്യുന്നതു്.

പൂർവപക്ഷം:— ആകട്ടെ, പരാക്രമാദി ഗുണങ്ങളുള്ള ഒരുവനോടു് "നീ സിംഹമാകുന്നു എന്നു പറയാറുണ്ടല്ലോ. അതുപോലെയാണു "തത്ത്വമസി" എന്നുള്ളതുമെന്നു വരരുതോ?

സമാധാനം:— പാടില്ല, മുത്തു മുതലായതുപോലെസത്യമായും ഏകമായും അദ്വിതീയമായുമുള്ളതാണു് സത്തെന്നു് ഉപദേശിച്ചിരിക്കുന്നതു്, ഉപചാരവിജ്ഞാനത്താൽ, "തസ്യ താവദേവചിരം" എന്ന സൽസമ്പത്തിയെ ഉപദേശിക്കുവാനും തരമില്ല. എന്തെന്നാൽ ഉപചാരവിജ്ഞാനം അസത്യമാകുന്നു. "നീ ഇന്ദ്രനാണു്, യമനാണു്" എന്നൊക്കെപ്പറയുന്നതുപോലെയാണു് അതു്. ശ്വേതകേതു ഉപാസ്യനല്ലാത്തതുകൊണ്ടു് 'തത്ത്വമസി' എന്നതു ശ്വേതകേതുവിൻെറ സ്തുതിയാണെന്നും പറവാൻ പാടില്ല. ശ്വേതകേതുവാണെന്നുള്ള ഉപദേശം സത്തിനു് സ്തുതിയാവാനും ഇടയില്ല; 'അങ്ങു ദാസനാണു്' എന്നു പറഞ്ഞാൽ അതു രാജാവിനു സ്തുതിയാകയില്ലല്ലോ. ഒരു ദേശാധിപതിയെ ഗ്രാമാധ്യക്ഷനാക്കുന്നതുപോലെ, സത്തിനെ, ഏതാനും ഭാഗത്തു തടഞ്ഞുവയ്ക്കുന്നതും യുക്തമല്ല. അതിനാൽ, ഇവിടെ, സദാത്മോപദേശമല്ലാതെ വേറൊരർത്ഥവും ഗതിയായി പറയുവാൻ തരമില്ല.

പൂർവപക്ഷം:— ഇവിടെ, കർത്തവ്യമെന്നനിലയിൽ, "ഞാൻ സത്താകുന്നു." എന്നുള്ള ബുദ്ധിയെ മാത്രം വിധിച്ചിരിക്കയാണു്; അല്ലാതെ മുമ്പു് അറിഞ്ഞിട്ടില്ലാത്ത, 'ഞാൻ സത്താണു്' എന്നുള്ളതിനെ അറിയിക്കയല്ല ചെയ്തിട്ടുള്ളതു് എന്നു് വന്നുകൂടയോ?

സമാധാനം:— ഈ പക്ഷത്തിലും ''അശ്രുതം ശ്രുതം ഭവതി''എന്നും മററുമുള്ളതു് അനുപപന്നമായിത്തീരുമല്ലോ.

പൂർവപക്ഷം:— ഞാൻ സത്താകുന്നു എന്നുള്ള ബുദ്ധിയെ വിധിക്കുന്നതു് സ്തുതിക്കുവേണ്ടിയാണു്.

സമാധാനം:— അങ്ങനെ പറവാൻ പാടില്ല. എന്തെന്നാൽ "ആചാര്യവാൻ പുരുഷോ വേദ, തസ്യ താവദേവ

ചിരം" എന്നു് ഉപദേശിക്കപ്പെട്ടിരിക്കുന്നു. "ഞാൻ സത്താകുന്നു" എന്നുള്ള ബുദ്ധിയെ മാത്രമാണു് കർത്തവ്യമെന്ന നിലയിൽ വിധിക്കുന്നതെന്നും അല്ലാതെ, ത്വം ശബ്ദത്തിന്റെ അൎത്ഥത്തിനു് സദ്രൂപത്വംതന്നെ വിധിക്കയല്ലെന്നും ഉള്ളപക്ഷം, "ആചാൎയ്യവാൻ വേദ" എന്നു്, ജ്ഞാനോപായത്തെ ഉപദേശിക്കേണ്ടിവരികയില്ലായിരുന്നു. "അഗ്നിഹോത്രം, ജുഹുയാത്" ഇത്യാദികളിൽ അൎത്ഥപ്രാപ്തമായതുകൊണ്ടു് ആചാൎയ്യവത്ത്വം ഉപദേശിക്കപ്പെടുന്നില്ലല്ലോ. എന്നുമാത്രമല്ല, തസ്യ 'താവദേവചിരം' എന്നു് മോക്ഷത്തിനു് താമസം പറഞ്ഞതും യുക്തമല്ലെന്നുവരും. എന്തെന്നാൽ, സദാത്മതത്ത്വത്തെ അറിയാതിരുന്നാലും, ഒരിക്കൽമാത്രം 'ഞാൻ സത്താണു്' എന്നുള്ള ബുദ്ധിയുണ്ടായാൽ ഉടൻ മോക്ഷം വരണമല്ലോ. 'തത് ത്വമസി' എന്നു് ഉപദേശിക്കപ്പെടുമ്പോൾ, ഈ പ്രമാണവാക്യംകൊണ്ടുണ്ടാകുന്ന ബുദ്ധിയെ 'ഞാൻ സത്തല്ല' എന്നിങ്ങനെ മാററിക്കളവാനോ, ഉണ്ടായിട്ടില്ലെന്നു പറവാനോ സാധിക്കയില്ല. എല്ലാ ഉപനിഷദ്വാക്യങ്ങളുടെയും താത്പൎയ്യം അതിലാണു് പൎയ്യവസാനിക്കുന്നതു്. അഗ്നിഹോത്രാദി വിധികളാൽ ഉണ്ടാകുന്ന, അഗ്നിഹോത്രാദികളിലുള്ള കർത്തവ്യതാബുദ്ധി അയഥാർത്ഥമാണെന്നോ, അങ്ങനെ ബുദ്ധിഉണ്ടാകുന്നില്ലെന്നോ പറവാൻ കഴിയുകയില്ലല്ലോ;അതുപോലെ. പിന്നെ, സദാത്മാവായിരുന്നിട്ടു് അവനവനെ അറിയാതിരിക്കുന്നതെങ്ങനെയാണെന്നു് ചോദിച്ചുവല്ലോ, അതിനു് സമാധാനം പറയാം. സാധാരണ പ്രാണികൾക്കു്, കാൎയ്യകരണസങ്ഘാതത്തിൽനിന്നു് വ്യതിരിക്തനായി കൎത്താവും ഭോക്താവുമായ ജീവനാണു് താൻ, എന്നുകൂടി സ്വതേ ബോധം കാണുന്നില്ലാത്ത സ്ഥിതിക്കു്, ആ ജീവൻ സദാത്മകനാണെന്നുള്ള ബോധം എവിടെ ഉണ്ടാകുവാൻ പോകുന്നു? അങ്ങനെ വ്യതിരിക്തവിജ്ഞാനം ഉണ്ടെങ്കിൽ

കാര്യകരണാദികരാക്കാണ കര്ത്തൃത്വവും മററുമെന്നുള്ള വിജ്ഞാനം ഉണ്ടാവാൻ വഴിയില്ല; അതു കാണുന്നുമുണ്ട് അതുപോലെ ശ്വേതകേതുവിനും ദേഹാദികളിൽ ആത്മ ബുദ്ധിയുള്ളതുകൊണ്ട് സദാത്മവിജ്ഞാനം ഉണ്ടായിരിക്കയില്ല. അതിനാൽ വികാരരൂപമായ അനൃതത്തിൽ ഉള്ള അഭിസന്ധിയാൽ ഉണ്ടാകുന്ന ജീവാത്മവിജ്ഞാനത്തെ നിവർത്തിപ്പിക്കുന്നതാണ്, "തത്ത്വമസി" എന്നുള്ള വാക്യമെന്ന് സിദ്ധമാകുന്നു. 3.

ആറാമദ്ധ്യായത്തിൽ പതിനാറാം ഖണ്ഡം കഴിഞ്ഞു.

ആറാമദ്ധ്യായവും കഴിഞ്ഞു.

---

ഏഴാമദ്ധ്യായത്തിൽ ഒന്നാം ഖണ്ഡം.

ഓം.

ഉപ:— അധീഹി ഭഗവ ഇതി ഹോപസസാദ സനൽകുമാരം നാരദഃ. തം ഹോവാച:— യദ്വേത്ഥ തേന മോപസീദ; തതസ്ത ഊർദ്ധ്വം വക്ഷ്യാമീതി. 1

നാരദഃ — നാരദൻ
"അധീഹി ഭഗവഃ" — "ഭഗവാനേ, അധ്യയനം ചെയ്യിച്ചാലും!"
ഇതി — എന്നുള്ള മന്ത്രംകൊണ്ട്
സനൽകുമാരം — സനൽകുമാരനെ
ഉപസസാദ ഹ — ഉപസദിച്ചു.
തം — അദ്ദേഹത്തോട്
ഉവാച ഹ — സനൽകുമാരൻ പറഞ്ഞു:—
യത് വേത്ഥ — "അങ്ങേയ്ക്കു് എന്തറിയാമോ,
തേന — അതുകൊണ്ട് — അതിനെ വെളിപ്പെടുത്തിക്കൊണ്ട്

മാ ഉപസീദ —എന്നെ ഉപസദിക്ക;
തതഃ ഊർദ്ധ്വം —അതിനുമേൽ
വക്ഷ്യാമി —ഞാൻ പറഞ്ഞുതരാം
ഇതി —എന്നു്.

ഭാഷ്യം:— പ്രധാനമായി തത്ത്വോപദേശപരമായ ആറാമധ്യായം, സത്തായ ബ്രഹ്മംതന്നെയാണു് അന്തര്യാമിയായ ആത്മാവായിരിക്കുന്നതെന്നുള്ള നിശ്ചയത്തിനു് മാത്രമേ ഉപയോഗപ്പെട്ടുള്ളു; സത്തിനിപ്പുറമുള്ള വികാരരൂപങ്ങളായ തത്ത്വങ്ങൾ നിർദ്ദേശിക്കപ്പെട്ടിട്ടില്ല. അതിനാൽ, നാമംമുതൽ പ്രാണൻവരേയുള്ള ആ തത്ത്വങ്ങളെ മുറയ്ക്കു നിർദ്ദേശിച്ചു്, അവവഴിയായും, ഭൂമാവെന്നു് പറയുന്ന നിരതിശയമായ തത്ത്വത്തെ, ശാഖാചന്ദ്രദർശനന്യായേന നിർദ്ദേശിക്കണമെന്നുവച്ചു് ഈ ഏഴാമധ്യായം ആരംഭിക്കുന്നു. എന്തെന്നാൽ, സത്തിനപ്പുറമുള്ള തത്ത്വങ്ങൾ നിർദ്ദേശിക്കപ്പെടാതിരിക്കയും സത്തുമാത്രം നിർദ്ദേശിക്കപ്പെടുകയും ചെയ്യുമ്പോൾ, വേറേയും അറിയപ്പെടാത്തതായി ഉണ്ടെന്നു്, ആക്കെങ്കിലും ശങ്കയുണ്ടായേക്കാം. അതുണ്ടാവരുതെന്നു് കരുതിയാണു്, അവയേ നിർദ്ദേശിക്കണമെന്ന വിചാരിക്കുന്നതു്. അല്ലെങ്കിൽ, സോപാനാരോഹണക്രമത്തിനു്, സ്ഥൂലത്തിൽനിന്നു് ആരംഭിച്ചു് ബുദ്ധിവിഷയമായ സൂക്ഷ്മത്തേയും സൂക്ഷ്മതരത്തേയും മനസ്സിലാക്കിക്കൊടുത്തിട്ടു്, അതിനപ്പുറമുള്ള സ്വാരാജ്യത്തിൽ (താൻ തന്നെ സർവവും എന്നുള്ള അവസ്ഥയിൽ) അഭിഷേകം ചെയ്യണമെന്ന വച്ചിട്ടാണു് നാമാദികളെ നിർദ്ദേശിക്കുന്നതെന്നും പറയാം. അഥവാ, നാമാദികളായ തത്ത്വങ്ങൾ ഉത്തരോത്തരം വിശിഷ്ടങ്ങളാണെന്നും, ഭൂമാവെന്ന പറയുന്ന തത്ത്വം അവയിൽ ഏററവും ഉൽകൃഷ്ടതമമാണെന്നും അതിനെ സ്തുതിക്കുന്നതിനാണു് നാമാദികളെ ക്രമേണ ഉപ

ന്യസിക്കുന്നതെന്നും വിചാരിക്കാം. ആഖ്യായിക ചേർത്തിരിക്കുന്നതു പരവിദ്യയെ സ്തുതിക്കുന്നതിനാണ്. എങ്ങനെ എന്നാൽ — നാരദൻ ഒരു ദേവർഷിയും കർത്തവ്യങ്ങളെ എല്ലാം ചെയ്തുതീർത്തിട്ടുള്ള ആളും എല്ലാ വിദ്യകളും അറിഞ്ഞിട്ടുള്ളവനുമായിരുന്നിട്ടും, ആത്മജ്ഞാനമില്ലാത്തതിനാൽ ശോചിക്കതന്നെ ചെയ്തു. പിന്നെ, അല്പജ്ഞരും വലിയ പുണ്യമൊന്നും ചെയ്തിട്ടില്ലാത്തവരും അകൃതാർത്ഥരുമായ മററു ജന്തുക്കളുടെ കഥ പറവാനുണ്ടോ? എന്ന് അഥവാ, ആത്മജ്ഞാനത്തെ ഒഴിച്ചു നിരതിശയമായ ശ്രേയസ്സിനു സാധനമായി വേറൊന്നില്ലെന്നു കാണിക്കുന്നതിനായിട്ടാണ് സനൽകുമാര നാരദന്മാരുടെ ആഖ്യായിക ചേർത്തിരിക്കുന്നതെന്നിരിക്കട്ടെ; സർവവിജ്ഞാനശക്തി സമ്പന്നനായ ദേവർഷിയായിരുന്നിട്ടുകൂടി, നാരദനു ശ്രേയസ്സുണ്ടാകാതിരുന്നതുകൊണ്ടും, അദ്ദേഹം, ഉത്തമകുലജനനം, വിദ്യ, വൃത്തം, സാധനങ്ങൾ, ശക്തി ഇവയുടെ തികവു നിമിത്തമുള്ള അഭിമാനത്തെ ഉപേക്ഷിച്ച് പ്രാകൃതപുരുഷനെപ്പോലെ, ശ്രേയഃസാധനപ്രാപ്തിക്കായി, സനൽകുമാരന്റെ അടുക്കൽ ചെന്നതുകൊണ്ടും, ആത്മവിദ്യ നിരതിശയമായ ശ്രേയസ്സിനെ പ്രാപിക്കുന്നതിനു സാധനമാണെന്നു വെളിപ്പെടുന്നു. "അധീഹി ഭഗവഃ" എന്നു പറഞ്ഞാണല്ലോ നാരദൻ ചെന്നതു്. "അധീഹി ഭഗവഃ'' എന്നതു് ഉപസദനത്തിനുള്ള മന്ത്രമാണ്. 'അധീഹി' എന്നതിനു് അധ്യയനം ചെയ്യിച്ചാലും! എന്നാണ് അക്ഷരാർത്ഥം. അധ്യയനംചെയ്യുന്നതു ജ്ഞാനത്തിനുവേണ്ടിയാകയാൽ അറിവുണ്ടാക്കിത്തരിക! എന്നു താത്പര്യം.

ബ്രഹ്മനിഷ്ഠനായ, സനൽകുമാരൻ എന്ന യോഗീശ്വരന്റെ അടുക്കൽ "അധീഹി ഭഗവഃ" എന്നുള്ള മന്ത്രംകൊണ്ടു നാരദൻ ഉപസദിച്ചു, ന്യായമനുസരിച്ച് ഉപസദിച്ചിരി

ക്കുന്ന അദ്ദേഹത്തോടു സനൽകുമാരൻ പറഞ്ഞു:— "ആത്മാവിനെസംബന്ധിച്ചു് അങ്ങേയ്ക്കു് അറിയാവുന്നതിനെ, ''ഇതെനിക്കറിയാം" എന്നിങ്ങനെ വെളിപ്പെടുത്തിക്കൊണ്ടു് എന്നെ ഉപസദിക്ക; അങ്ങേയ്ക്കറിയാവുന്നതിനു മേലുള്ളതു ഞാൻ പറഞ്ഞുതരാം."

ഉപ:— സ ഹോവാച:— ഋഗ്വേദം ഭഗവോ$ f $ധ്യേമി; യജൂർവേദം, സാമവേദമാഥർവണം ചതുർത്ഥ,മിതിഹാസപുരാണം, പഞ്ചമം, വേദാനാം വേദം, പിത്ര്യം, രാശിം, ദൈവം, നിധിം, വാകോവാക്യ,മേകായനം, ദേവവിദ്യാം, ബ്രഹ്മവിദ്യാം, ഭൂതവിദ്യാം, ക്ഷത്രവിദ്യാം, നക്ഷത്രവിദ്യാം, സർപ്പദേവജനവിദ്യാമേതദ് ഭഗവോ$ f $ധ്യേമി. 2

| | |
|---|---|
| സഃ | =അദ്ദേഹം=നാരദൻ |
| ഉവാച ഹ | =പറഞ്ഞു:— |
| ഭഗവഃ | ="ഭഗവാനേ, |
| ഋഗ്വേദം | =ഋഗ്വേദത്തെ |
| അധ്യേമി | =എനിക്കു് അറിയാം. |
| യജൂർവേദം | =യജൂർവേദത്തേയും, |
| സാമവേദം | =സാമവേദത്തേയും, |
| ചതുർത്ഥം | =നാലാമത്തെ വേദമായ |
| ആഥർവണം | =ആഥർവണത്തേയും, |
| ഇതിഹാസപുരാണം | =ഇതിഹാസപുരാണത്തേയും, |
| പഞ്ചമം | =അഞ്ചാമത്തെ വേദമായ ഭാരതത്തേയും, |
| വേദാനാം വേദം | =വേദങ്ങളുടെ വേദമായ വ്യാകരണത്തേയും, |
| പിത്ര്യം | =ശ്രാദ്ധകല്പത്തേയും, |
| രാശിം | =രാശിയേയും=ഗണിതത്തേയും, |
| ദൈവം | =ഉത്പാതജ്ഞാനത്തേയും, |

| | |
|---|---|
| നിധിം | = നിധിശാസ്ത്രത്തേയും, |
| വാകോവാക്യം | = തക്ശൊസ്ത്രത്തേയും, |
| ഏകായനം | = നീതിശാസ്ത്രത്തേയും, |
| ദേവവിദ്യാം | = നിരുക്തത്തേയും, |
| ബ്രഹ്മവിദ്യാം | = ശിക്ഷ, കല്പം, ഛന്ദശ്ചിതി ഇവയേയും, |
| ഭൂതവിദ്യാം | = ഭൂതതന്ത്രത്തേയും, |
| ക്ഷത്്ത്രവിദ്യാം | = ധനർവേദത്തേയും, |
| നക്ഷത്്ത്രവിദ്യാം | = ജ്യൗതിഷത്തേയും, |
| സർപ്പദേവജനവിദ്യാം | = സർപ്പവിദ്യയേയും (= ഗാരുഡം) ദേവജനവിദ്യയേയും– |
| ഏതത് | = ഇതെല്ലാം, |
| ഭഗവഃ | = ഭഗവാനേ, |
| അധ്യേമി | = എനിക്കറിയാം." |

ഭാഷ്യം:— നാരദൻ പറഞ്ഞു:— അല്ലയോ ഭഗവാനേ, എനിക്കു ഋഗ്വേദം അറിയാം. (മൂലത്തിൽ "അധ്യേമി" എന്ന പദം 'അറിവുണ്ടു'ന്നുള്ള അർത്ഥത്തിലാണു പ്രയോഗിച്ചിരിക്കുന്നതു്. "അങ്ങേയ്ക്കറിയാവുന്നതേതോ'' എന്നാണല്ലൊ സനൽകുമാരൻ ചോദിച്ചിട്ടുള്ളതു്.) അതുപോലെ യജുർവേദം, സാമവേദം, ആഥർവണമെന്നു പറയുന്ന നാലാമത്തെ വേദം (വേദശബ്ദമാണല്ലോ പ്രകൃതം) ഇതിഹാസപുരാണം, അഞ്ചാമത്തെ വേദമായ ഭാരതം, വേദങ്ങളുടെ വേദമായ വ്യാകരണം (വ്യാകരണംകൊണ്ടാണല്ലോ പാദാദി വിഭാഗങ്ങളോടുകൂടി ഋഗ്വേദം മുതലായവയെ അറിയുന്നതു്), ശ്രാദ്ധകല്പം, ഗണിതം, ഉത്പാതശാസ്ത്രം (ധൂമകേതു മുതലായവയെപ്പററി വിവരിക്കുന്ന ശാസ്ത്രം), മഹാകാളാദിനിധിശാസ്ത്രം, തർക്കശാസ്ത്രം, നീതിശാസ്ത്രം, നിരുക്തം, ബ്രഹ്മവിദ്യ എന്നുപറയുന്ന (ബ്രഹ്മമെന്നു പറയുന്ന

ഋഗ്യജുസ്സാമങ്ങളുടെ വിദ്യ) ശിക്ഷയും, കല്പവും, ഛന്ദശ്ചിതിയും, സർപ്പവിദ്യ എന്നു പറയുന്ന ഗാരുഡം, ദേവജനവിദ്യ എന്നു പറയുന്ന ഗന്ധയുക്തിയുടേയും (കുങ്കുമം മുതലായതുണ്ടാക്കുക) നൃത്യഗീതവാദ്യശില്പാദിയുടേയും വിജ്ഞാനങ്ങളും ഇവയെല്ലാം എനിക്കറിയാം.　　2

ഉപ:— സോ*f*ഹം ഭഗവോ, മന്ത്രവിദേവാസ്മി; നാ*ff*ത്മവിത്; ശ്രുതം ഹ്യേവ മേ ഭഗവദ്ദൃശേഭ്യസ്തരതി ശോകമാത്മവിദിതി; സോ*f*ഹം ഭഗവഃ ശോചാമി; തം മാ ഭഗവാൻ ശോകസ്യ പാരം താരയത്വിതി. തം ഹോവാച:— യദ്വൈ കിം ചൈതദധ്യഗീഷ്ഠാനാമൈവൈതത്.　　3

| | |
|---|---|
| ഭഗവഃ | —"അല്ലയോ ഭഗവാനേ, |
| സഃ അഹം | —അങ്ങനെ ുള്ള ഞാൻ |
| മന്ത്രവിത് ഏവ | —മന്ത്രവിത്തു മാത്രമേ |
| അസ്മി | —ആകുന്നുള്ളു. |
| ന ആത്മവിത് | —ആത്മവിത്തല്ല. |
| ഹി | —എന്തെന്നാൽ |
| ആത്മവിത് | —"ആത്മവിത്തു് |
| ശോകം തരതി | —ശോകത്തെ തരണം ചെയ്യുന്നു." |
| ഇതി | —എന്നു് |
| ഭഗവദ്ദൃശേഭ്യഃ | —ഭഗവാനെപ്പോലെയുള്ളവരിൽ നിന്നു് |
| ശ്രുതം | —കേട്ടറിവു് |
| മേ | —എനിക്കു് |
| അസ്തി ഏവ | —തീർച്ചയായി ഉണ്ടു്. |
| ഭഗവഃ | —ഭഗവാനേ, |
| സഃ അഹം | —അങ്ങനെയുള്ള ഞാൻ |
| ശോചാമി | —ശോചിക്കുന്നു. |
| തം മാ | —അങ്ങനെയുള്ള എന്നെ, |

| | |
|---|---|
| ഭഗവാൻ | —ഭഗവാൻ |
| ശോകസ്യ | —ശോകത്തിൻെറ |
| പാരം താരയതു | —അക്കരെ കടത്തിയാലും!'' |
| ഇതി | —എന്നു്. |
| തം ഉവാചഹ | —അദ്ദേഹത്തോടു സനൽ കുമാരൻ പറഞ്ഞു:— |
| ത്വം | —"അങ്ങു് |
| ഏതത് യത് കിഞ്ചിത് അധ്യഗീഷ്ഠാഃ | —ഈ പഠിച്ചിട്ടുള്ളതു് ഏതെല്ലാമോ, |
| ഏതത് | —ഇതു് |
| നാമ ഏവ | —നാമം മാത്രമാകുന്നു." |

ഭാഷ്യം:— "ഭഗവാനേ, എനിക്കു ഇതെല്ലാം അറിയാമെങ്കിലും ഞാൻ മന്ത്രവിത്തു മാത്രമാണു്. അതായതു്, ശബ്ദത്തേയും അർത്ഥത്തേയും മാത്രം അറിഞ്ഞിട്ടുള്ളവനാകുന്നു. എല്ലാ ശബ്ദവും അഭിധാനം മാത്രമാണു്. അഭിധാനമെല്ലാം മന്ത്രങ്ങളിൽ അന്തർഭവിക്കയുംചെയ്യുന്നു. അതുകൊണ്ടു ഞാൻ മന്ത്രവിത്തു മാത്രമാണു്; (കർമ്മവിത്തെന്നർത്ഥം. മന്ത്രങ്ങളിൽ കർമ്മങ്ങൾ അടങ്ങിയിരിക്കുന്നു എന്നു് ഇനി പറയും.) ആത്മവിത്തല്ല. എനിക്കു ആത്മാവിനെ അറിഞ്ഞുകൂടാ.''

പൂർവപക്ഷം:— ആത്മാവും മന്ത്രങ്ങളാൽ പ്രകാശിപ്പിക്കപ്പെടുന്നുണ്ടല്ലോ. അങ്ങനെ ഇരിക്കെ മന്ത്രവിത്താണെങ്കിൽ ആത്മവിത്തല്ലാതിരിക്കുന്നതെങ്ങനെ?

സമാധാനം:— അങ്ങനെയല്ല; അഭിധാനമെന്നും അഭിധേയമെന്നുമുള്ള ഭേദം വികാരമാണു്. വികാരം ആത്മാവാണെന്നു വരുന്നതു് ഇഷ്ടവുമല്ല.

പൂർവപക്ഷം:— ആത്മാവിനേയും "ആത്മ" ശബ്ദത്താൽ അഭിധാനംചെയ്യുന്നുണ്ടല്ലോ.

സമാധാനം:— ഇല്ല; "യതോ വാചോ നിവർത്തന്തേ" "യത്ര നാന്യത് പശ്യതി" ഇത്യാദി ശ്രുതികൾ അതിനു പ്രമാണമാകുന്നു.

പൂർവപക്ഷം:— അങ്ങനെയാണെങ്കിൽ, "ആത്മൈവാധസ്താത്" "സ ആത്മാ" ഇത്യാദി ശബ്ദങ്ങൾ ആത്മാവിൻെറ പ്രതീതിയെ ഉണ്ടാക്കുന്നതെങ്ങനെ?

സമാധാനം:— ഈ ആക്ഷേപത്തിനു വഴിയില്ല; ഭേദവിഷയമായ, ദേഹത്തോടുകൂടിയ പ്രത്യഗാത്മാവിൽ പ്രയോഗിക്കപ്പെടുന്ന ആത്മശബ്ദം, ദേഹാദികളുടെ ആത്മത്വം നിരാകരിക്കപ്പെടുമ്പോൾ, പരിശിഷ്ടമായ സത്തിനെ, അതു അവാച്യമാണെങ്കിലും ബോധിപ്പിക്കുന്നു. രാജാവോടുകൂടിയ സേനയെ കാണുമ്പോൾ, ഛത്രധ്വജപതാകാദികളാൽ വ്യവഹിതനായ രാജാവിനെ കാണാതിരുന്നാലും, ഇതാ രാജാവു കാണപ്പെടുന്നു എന്നു പറയാറുണ്ടല്ലോ. അവിടെ, ഏതാണു രാജാവെന്നു വിശേഷിച്ചു നിരൂപണം ചെയ്യുന്നപക്ഷം, കാണപ്പെടുന്ന മററെല്ലാം നിരാകരിക്കപ്പെടുമ്പോൾ അവയിൽനിന്നു വേറേയായ രാജാവിനെ കാണാതിരുന്നാലും അദ്ദേഹത്തെപ്പററി രാജാവെന്നുള്ള പ്രതീതി ഉണ്ടാകാറുമുണ്ടല്ലോ. അതുകൊണ്ടു് "ഞാൻ മന്ത്രവിത്തു മാത്രമാകുന്നു. അതായതു കർമ്മവിത്തു മാത്രമാകുന്നു. കർമ്മകാര്യമായ സർവവും വികാരമായതുകൊണ്ടു് വികാരത്തെ മാത്രമേ എനിക്കറിഞ്ഞുകൂടൂ; ആത്മാവിൻെറ പ്രകൃതിസ്വരൂപത്തെ എനിക്കു് അറിഞ്ഞുകൂടാ " എന്നാണു നാരദൻ പറയുന്നതു്. ശബ്ദാർത്ഥജ്ഞാനംകൊണ്ടുമാത്രം ആത്മവിത്ത്വം ഉണ്ടാകയില്ലെന്നുള്ളതുകൊണ്ടുതന്നെയാണു് "ആചാര്യവാൻ പുരുഷോ വേദ" എന്നു പറയുന്നതു്. "യതോ വാചോ നിവർത്തന്തേ" എന്നുള്ള ശ്രുതിയും, ശബ്ദാർത്ഥജ്ഞാനംകൊണ്ടുമാത്രം ആത്മവിത്താകയില്ലെന്നുള്ളതിലേയ്ക്കു പ്രമാണമാകുന്നു.

"എന്തെന്നാൽ, ആത്മവിത്ത്, താൻ അകൃതാർത്ഥനാണെന്നുള്ള മനസ്താപത്തെ തരണംചെയ്യുമെന്നു ഭഗവാനേപ്പോലുള്ളവരുടെ അടുക്കൽനിന്നു ഞാൻ കേട്ടറിഞ്ഞിട്ടുണ്ട്. ഭഗവാനേ,ഞാൻ ആത്മവിത്തല്ലാത്തതുകൊണ്ടു ശോചിക്കുന്നു—അകൃതാർത്ഥനാണെന്നു വിചാരിച്ച് എപ്പോഴും സന്തപിക്കുന്നു. അങ്ങനെയുള്ള എന്നെ ഭഗവാൻ ആത്മജ്ഞാനമാകുന്ന ചങ്ങാടത്തിൽ കയററി ശോകസാഗരത്തിൻെറ മറുകരയിൽ എത്തിക്കണം—എനിക്കു്, കൃതാർത്ഥനെന്നുള്ള വിചാരം വരുത്തിത്തരണം—എന്നെ അഭയസ്ഥാനത്തെ പ്രാപിപ്പിക്കണം.''

ഇപ്രകാരം അപേക്ഷിച്ച നാരദനോടു സനൽകുമാരൻ അരുളിച്ചെയ്തു:—''അങ്ങു്, ഈ അധ്യയനം ചെയ്തിട്ടുള്ളതൊക്കെ (അധ്യയനം ചെയ്തതെന്നു പറയുന്നതു് അർത്ഥജ്ഞാനത്തേക്കൂടി ഉൾപ്പെടുത്തിയാണു്.) അതായതു് അറിഞ്ഞിട്ടുള്ളതൊക്കെ നാമം മാത്രമാണു്. ''വാചാ//രംഭണം വികാരോ നാമധേയം" എന്നാണല്ലോ ശ്രുതി. 3

ഉപ:— നാമ വാ ഋഗ്വേദോ, യജൂർവേദഃ, സാമവേദ, ആഥർവണശ്ചതുർത്ഥ, ഇതിഹാസപുരാണഃ പഞ്ചമോ, വേദാനാം വേദഃ, പിത്ര്യോ, രാശി,ർദൈവോ, നിധിർ,വാകോവാക്യ,മേകായനം, ദേവവിദ്യാ, ബ്രഹ്മവിദ്യാ, ഭൂതവിദ്യാ, ക്ഷത്രവിദ്യാ, നക്ഷത്രവിദ്യാ, സർപ്പദേവജനവിദ്യാ നാമൈവൈതത്; നാമോപാസ്സേ്വതി. 4

| | |
|---|---|
| ഋഗ്വേദഃ നാമ വൈ | ="ഋഗ്വേദം നാമമാകുന്നു. |
| യജൂർവേദഃ | =യജൂർവേദം, |
| സാമവേദഃ | =സാമവേദം, |
| ആഥർവണഃ | =ആഥർവണമെന്ന |
| ചതുർത്ഥഃ | =നാലാമത്തെ വേദം, |
| ഇതിഹാസപുരാണഃ | =ഇതിഹാസപുരാണം, |

| | |
|---|---|
| പഞ്ചമഃ | —അഞ്ചാമത്തെ വേദമായ ഭാരതം |
| വേദാനാം വേദഃ | —വേദങ്ങളുടെ വേദമായ വ്യാകരണം, |
| പിത്ര്യഃ | —ശ്രാദ്ധകല്പം, |
| രാശിഃ | —ഗണിതം, |
| ദൈവഃ | —ഉത്പാതശാസ്ത്രം, |
| നിധിഃ | —നിധിശാസ്ത്രം, |
| വാകോവാക്യം | —തക്കശാസ്ത്രം, |
| ഏകായനം | —നീതിശാസ്ത്രം, |
| ദേവവിദ്യാ | —നിരുക്തം, |
| ബ്രഹ്മവിദ്യാ | —ശിക്ഷ, കല്പം, ഛന്ദശ്ചിതി, |
| ഭൂതവിദ്യാ | —ഭൂതതന്ത്രം, |
| ക്ഷത്രവിദ്യാ | —ധനുർവേദം, |
| നക്ഷത്രവിദ്യാ | —ജ്യൗതിഷം, |
| സപ്പദേവജനവിദ്യാ | —സപ്പവിദ്യ, ദേവജനവിദ്യ |
| ഏതത് | —ഇതെല്ലാം |
| നാമ ഏവ | —നാമംതന്നെയാകുന്നു. |
| നാമ ഉപാസ്സ്വ | —നാമത്തെ ഉപാസിക്കുക.'' |
| ഇതി | —എന്നു്. |

ഭാഷ്യം:— ''ഋഗ്വേദം, യജ്ജുർവേദം, മുതലായതെല്ലാം നാമംമാത്രമാണു്. വിഷ്ണുവെന്നുള്ള വിചാരത്തോടുകൂടി പ്രതിമയെ ഉപാസിക്കുന്നതുപോലെ, ബ്രഹ്മമെന്നുള്ള വിചാരത്തോടുകൂടി നാമത്തെ ഉപാസിക്കുക." 4

ഉപ:— സ യോ നാമ ബ്രഹ്മേത്യുപാസ്തേ, യാവന്നാമ്നോ ഗതം തത്രാസ്യ യഥാകാമചാരോഭവതി, യോ നാമ ബ്രഹ്മേത്യുപാസ്തേ. അസ്തി ഭഗവോ നാമ്നോ ഭൂയ ഇതി. നാമ്നോ വാവ ഭൂയോഽസ്തീതി. തന്മേ ഭഗവാൻ ബ്രവീത്വിതി. 5

| | |
|---|---|
| സഃ യഃ | —"അങ്ങനെ ആരാണോ |
| നാമ | —നാമത്തെ |
| ബ്രഹ്മ ഇതി | —ബ്രഹ്മമെന്നുവച്ചു് |
| ഉപാസ്തേ | — ഉപാസിക്കുന്നതു്, |
| അസ്യ | —ഇവന്നു് |
| യാവത് | —എത്രുവരെയാണോ |
| നാമ്നഃ | —നാമത്തിൻെറ |
| ഗതം | —ഗോചരം |
| തത്ര | —അവിടെവരെ |
| യഥാകാമചാരഃ | —ഇഷ്ടംപോലെയുള്ള സഞ്ചാരം |
| ഭവതി | —സിദ്ധിക്കുന്നു" |
| ഭഗവഃ | —"ഭഗവാനേ, |
| നാമ്നഃ | —നാമത്തേക്കാറം |
| ഭൂയഃ | —കൂടിയതു് |
| അസ്തി | —എന്തെങ്കിലുമുണ്ടോ?" |
| ഇതി | —എന്നു നാരദൻ ചോദിച്ചു. |
| നാമ്നഃ ഭൂയഃ | —"നാമത്തേക്കാറം കൂടിയതു് |
| അസ്തി വാവ | —ഉണ്ടു്." |
| ഇതി | —എന്നു സനൽകുമാരൻ പറഞ്ഞു. |
| തത് | —"അതിനെ |
| ഭഗവാൻ | —ഭഗവാൻ |
| മേ ബ്രവീതു | —എനിക്കു പറഞ്ഞുതന്നാലും." |
| ഇതി | — എന്നു നാരദൻ അപേക്ഷിച്ചു. |

ഭാഷ്യം:— "നാമത്തെ ബ്രഹ്മമെന്നുവച്ചുപാസിക്കുന്നതാരോ, അവനുള്ള ഫലം കേട്ടുകൊള്ളുക:— എത്രുവരെയാണോ നാമത്തിനു ഗോചരമായിട്ടുള്ളതു്, അതുവരേയുള്ളിടത്തു് അതായതു നാമത്തിനു വിഷയമായിട്ടുള്ളതിലെല്ലാം, രാജാവിനു തൻെറ രാജ്യത്തിൽ എന്നപോലെ, ഇവനു സ്വാ

തന്ത്ര്യമുണ്ടായിരിക്കും." "യോ നാമബ്രഹ്മേത്യുപാസ്തേ"എന്നു ഒടുവിൽ പറഞ്ഞതു് ഉപസംഹാരമാണു്. ഇതുകേട്ട ഭഗവാനേ, ബ്രഹ്മദൃഷ്ടിക്കു അർഹമായി, നാമത്തേക്കാൾ കൂടിയതു വല്ലതുമുണ്ടോ?" എന്നു നാരദൻ ചോദിച്ചു. "നാമത്തേക്കാൾ കൂടിയതു തീർച്ചയായുമുണ്ടു്" എന്നു സനൽകുമാരൻ ഉത്തരം പറഞ്ഞു. "ഉണ്ടെങ്കിൽ, ഭഗവാൻ, അതെനിക്കു പറഞ്ഞുതരിക" എന്നു നാരദൻ അപേക്ഷിച്ചു.

ഏഴാമദ്ധ്യായത്തിൽ ഒന്നാം ഖണ്ഡം കഴിഞ്ഞു.

---

ഏഴാമദ്ധ്യായത്തിൽ രണ്ടാം ഖണ്ഡം.

ഉപ:— വാഗ്വാവ നാമ്നോ ഭൂയസീ,വാഗ്വാ ഋഗ്വേദം വിജ്ഞാപയതി, യജുർവേദം, സാമവേദ,മാഥർവണം ചതുർത്ഥ,മിതിഹാസപുരാണം, പഞ്ചമം, വേദാനാം വേദം, പിത്ര്യം, രാശിം, ദൈവം, നിധിം വാകോവാക്യ,മേകായനം, ദേവവിദ്യാം, ബ്രഹ്മവിദ്യാം, ഭൂതവിദ്യാം, ക്ഷത്രവിദ്യാം, നക്ഷത്രവിദ്യാം, സർപ്പദേവജനവിദ്യാം, ദിവം ച, പൃഥിവീം ച, വായും ചാ ഽഽകാശം ചാപശ്ച തേജശ്ച, ദേവാംശ്ച, മനുഷ്യാംശ്ച, പശൂംശ്ച വയാംസി ച, തൃണവനസ്പതീഞ്,ശ്വാപദാന്യാകീടപതംഗപിപീലികം, ധർമ്മംചാധർമ്മം ച, സത്യം ചാനൃതം ച, സാധു ചാസാധു ച, ഹൃദയജ്ഞംചാഹൃദയജ്ഞം ച, യദ്വൈ വാങ് നാഭവിഷ്യന്നധർമ്മോ, നാധർമ്മോ വ്യജ്ഞാപയിഷ്യ,ന്നസത്യം നാനൃതം, നസാധു നാസാധു, ന നഹൃദയജ്ഞോ, നാഹൃദയജ്ഞോ, വാഗേവൈതത് സർവം വിജ്ഞാപയതി വാചമുപാസ്സ്വേതി. 1

വാക് വാവ — "വാക്കു്" = വാഗിന്ദ്രിയം

നാമ്നഃ = നാമത്തേക്കാൾ

ഭൂയസീ — അധികതരമാകുന്നു.
വാക് വൈ — വാക്കാണു്,
ഋഗ്വേദം — ഋഗ്വേദത്തെയും
യജുർവേദം — യജുർവേദത്തെയും
സാമവേദം — സാമവേദത്തെയും
ആഥർവണം ചതുർത്ഥം — ആഥർവണമെന്നു പറയുന്ന നാലാമത്തെ വേദത്തേയും
ഇതിഹാസപുരാണം — ഇതിഹാസപുരാണത്തേയും
പഞ്ചമം — അഞ്ചാമത്തെ വേദമായ ഭാരതത്തേയും
വേദാനാം വേദം — വേദങ്ങളുടെ വേദമായ വ്യാകരണത്തേയും
പിത്ര്യം — ശ്രാദ്ധകല്പത്തേയും
രാശിം — ഗണിതത്തേയും
ദൈവം — ഉത്പാതശാസ്ത്രത്തേയും
നിധിം — നിധിശാസ്ത്രത്തേയും
വാകോവാക്യം — തർക്കശാസ്ത്രത്തേയും
ഏകായനം — നീതിശാസ്ത്രത്തേയും
ദേവവിദ്യാം — നിരുക്തത്തേയും
ബ്രഹ്മവിദ്യാം — ശിക്ഷ, കല്പം, ഛന്ദശ്ചിതി ഇവയേയും
ഭൂതവിദ്യാം — ഭൂതതന്ത്രത്തേയും
ക്ഷത്രവിദ്യാം — ധനുർവേദത്തേയും
നക്ഷത്രവിദ്യാം — ജ്യൗതിഷത്തേയും
സർപ്പദേവജനവിദ്യാം — സർപ്പവിദ്യ, ദേവജനവിദ്യ ഇവയേയും
ദിവം ച പൃഥിവീം ച — ദ്യോവിനേയും പൃഥിവിയേയും
വായും ച ആകാശം ച — വായുവിനേയും ആകാശത്തേയും

ആപഃ ച തേജഃ ച = അപ്പുകളേയും തേജസ്സിനേയും

ദേവാൻ ച മനുഷ്യാൻ ച = ദേവന്മാരേയും മനുഷ്യരേയും

പശൂൻ ച വയാംസി ച = പശുക്കളേയും പക്ഷികളേയും

തൃണവനസ്പതീൻ = തൃണങ്ങളേയും വൃക്ഷങ്ങളേയും

ആകീട പതങ്്ഗ പിപീലികം = കീടങ്ങൾ, പതങ്്ഗങ്ങൾ, പിപീലികകൾ ഇവവരേയുള്ളതിനേയും

ധർമ്മം ച അധർമ്മം ച = ധർമ്മത്തേയും അധർമ്മത്തേയും

സത്യം ച അനൃതം ച = സത്യത്തേയും അസത്യത്തേയും

സാധു ച അസാധു ച = സാധുവായിട്ടുള്ളതിനേയും അസാധുവായിട്ടുള്ളതിനേയും

ഹൃദയജ്ഞം ച അഹൃദയജ്ഞം ച = ഹൃദയപ്രിയമായുള്ളതിനേയും അല്ലാത്തതിനേയും

വിജ്ഞാപയതി = അറിയിക്കുന്നതു്.

വാക്‌യദ് ന അഭവിഷ്യത് = വാക്കു് ഉണ്ടായിരുന്നില്ലെങ്കിൽ

ധർമ്മഃ ന = ധർമ്മവും

അധർമ്മഃ ന = അധർമ്മവും

ന സത്യം = സത്യവും

ന അനൃതം = അനൃതവും

ന സാധു ന അസാധു = സാധുവും അസാധുവും

ന ഹൃദയജ്ഞഃ ന അഹൃദയജ്ഞഃ = ഹൃദയപ്രിയമായിട്ടുള്ളതും അല്ലാത്തതും

വ്യജ്ഞാപയിഷ്യത് = അറിയപ്പെടുകയില്ലായിരുന്നു.

വാക് ഏവ = വാക്കുതന്നെയാണു്

ഏതത് സർവം = ഇതിനെയെല്ലാം

വിജ്ഞാപയതി = അറിയിക്കുന്നതു്.

വാചം ഉപാസ്സ്വ —വാക്കിനെ ഉപാസിക്ക"
ഇതി —എന്നു്

ഭാഷ്യം:— "ജിഹ്വാമൂലം മുതലായ എട്ടു സ്ഥാനങ്ങളിൽ സ്ഥിതിചെയ്യുന്നതും വർണ്ണങ്ങളെ അഭിവ്യഞ്ജിപ്പിക്കുന്നതുമായ ഇന്ദ്രിയമാണു വാക്കു്. നാമം വർണ്ണങ്ങൾതന്നെയാകയാൽ, വ്യംഗ്യമായ നാമത്തെക്കാൾ വ്യഞ്ജകമായ വാഗിന്ദ്രിയം അധികതരമാകുന്നു. പുത്രനേക്കാൾ പിതാവു് അധികതരനായിരിക്കുന്നതുപോലെ ലോകത്തിൽ, കാൎയ്യത്തേക്കാൾ കാരണം അധികതരമായിട്ടാണല്ലോ കാണപ്പെടുന്നതു്. വാക്കു് എങ്ങനെയാണു നാമത്തേക്കാൾ അധികതരമാകുന്നതെന്നു ചോദിക്കയാണെങ്കിൽ പറയാം. "ഇതാണു് ഋഗ്വേദം, ഇതാണു സാമവേദം" എന്നിങ്ങനെ ഋഗ്വേദം മുതലായതിനെ അറിയിക്കുന്നതു വാക്കാണു്. വാക്കു് ഇല്ലായിരുന്നുവെങ്കിൽ ധൎമ്മം മുതലായതൊന്നും അറിയിക്കപ്പെടുകയില്ലായിരുന്നു. വാക്കില്ലാതിരുന്നാൽ അധ്യയനമുണ്ടാകയില്ല. അധ്യയനമില്ലാതിരുന്നാൽ അതിന്റെ അർത്ഥത്തിന്റെ ശ്രവണമുണ്ടാകയില്ല. അർത്ഥശ്രവണമില്ലാത്തപക്ഷം ധൎമ്മാധൎമ്മാദി ഒന്നും അറിയപ്പെടുകയുമില്ല. ഇങ്ങനെ വാക്കില്ലായിരുന്നെങ്കിൽ ധൎമ്മാധൎമ്മാദി ഒന്നും അറിയപ്പെടാതെ പോകുമായിരുന്നു. അതിനാൽ വാക്കുതന്നെയാണു ശബ്ദോച്ചാരണംകൊണ്ടു് ഇതിനെയെല്ലാം അറിയിക്കുന്നതു്. അതിനാൽ വാക്കു നാമത്തെക്കാൾ അധികതരമാകുന്നു. അതുകൊണ്ടു വാക്കിനെ ബ്രഹ്മമെന്നുവച്ചു് ഉപാസിക്കുക." 1

ഉപ:— സ യോ വാചം ബ്രഹ്മേത്യുപാസ്തേ, യാവദ്വാചോഗതം തത്രാസ്യ യഥാകാമചാരോ ഭവതി, യോ വാചം ബ്രഹ്മേത്യുപാസ്തേ, അസ്തി ഭഗവോ

വാചോ ഭൂയ ഇതി. വാചോ വാവ ഭൂയോഽസ്തീതി തന്മേ ഭഗവാൻ ബ്രവീത്വിതി. 2

| | |
|---|---|
| സഃ യഃ | —"അങ്ങനെ ആരാണോ |
| വാചം | —വാക്കിനെ |
| ബ്രഹ്മ ഇതി | —ബ്രഹ്മമെന്നുവച്ചു |
| ഉപാസ്തേ | —ഉപാസിക്കുന്നതു് |
| അസ്യ | —ഇവനു്, |
| യാവത് | —എത്തുവരെയാണോ |
| വാചഃ ഗതം ഭവതി | —വാക്കിനു ഗമനമുള്ളതു്, |
| തത്ര | —അവിടെവരെ |
| യഥാകാമചാരഃ | —ഇഷ്ടംപോലെയുള്ള സഞ്ചാരം |
| ഭവതി | —സിദ്ധിക്കുന്നു." |
| ഭഗവഃ | —"ഭഗവാനേ, |
| വാചഃ ഭൂയഃ | —വാക്കിനേക്കാരം അധികതരമായിട്ടുള്ളതു് |
| അസ്തി | —ഉണ്ടോ?" |
| ഇതി | —എന്നു നാരദൻ ചോദിച്ചു. |
| വാചഃ | —"വാക്കിനേക്കാരം |
| ഭൂയഃ | —അധികതരമായിട്ടുള്ളതു് |
| അസ്തി വാവ | —ഉണ്ടു്" |
| ഇതി | —എന്നു സനൽകുമാരൻ ഉത്തരം പറഞ്ഞു. |
| തത് | —"അതിനെ |
| ഭഗവാൻ | —ഭഗവാൻ |
| മേ ബ്രവീതു | —എനിക്കു പറഞ്ഞുതന്നാലും!" |
| ഇതി | —എന്നു നാരദൻ അപേക്ഷിച്ചു. |

ഭാഷ്യം:— ഇതിന്റെ വ്യാഖ്യാനമെല്ലാം മുമ്പിലത്തേപ്പോലെ തന്നെ. 2

ഏഴാമദ്ധ്യായത്തിൽ രണ്ടാം ഖണ്ഡം കഴിഞ്ഞു.

---

ഏഴാമദ്ധ്യായത്തിൽ മൂന്നാം ഖണ്ഡം.

ഉപ:— മനോ വാവ വാചോ ഭൂയോ, യഥാ വൈ ദ്വേ വാ*ff*മലകേ, ദ്വേ വാ കോലേ, ദ്വൗ വാ*f*ക്ഷൗ മുഷ്ടിരനുഭവത്യേവം വാചം ച നാമ ച മനോ*f*നുഭവതി; സ യദാ മനസാ മനസ്യതി മന്ത്രാനധീയീയേത്യഥാധീതേ; കർമ്മാണി കുർവീയേത്യഥ കുരുതേ; പുത്രാംശ്ച പശൂംശ്ചേച്ഛേയേത്യഥേച്ഛതേ; ഇമം ച ലോകമമും ചേച്ഛേയേത്യഥേച്ഛതേ. മനോഹ്യാത്മാ, മനോഹി ലോകോ, മനോ ഹി ബ്രഹ്മ, മന ഉപാസ്സ്വേതി. 1

| | |
|---|---|
| മനഃ | =മനസ്സ് |
| വാചഃ | =വാക്കിനേക്കാറം |
| ഭൂയഃ വാവ | =അധികതരമാകുന്നു. |
| യഥാ | =ഏതുപ്രകാരമാണോ |
| ദ്വേ ആമലകേ വാ | =രണ്ടു നെല്ലിക്കായേയോ |
| ദ്വേ കോലേ വാ | =രണ്ടു ലന്തക്കായേയോ |
| ദ്വൗ അക്ഷൗ വാ | =രണ്ടു താന്നിക്കയേയോ |
| മുഷ്ടിഃ | =മുഷ്ടി=ചുരുട്ടിയ കൈയ് |
| അനുഭവതി | =അനുഭവിക്കുന്നതു്= വ്യാപിക്കുന്നതു് |
| ഏവം | =ഇപ്രകാരം. |
| വാചം ച നാമ ച | =വാക്കിനേയും നാമത്തേയും |

| | |
|---|---|
| മനഃ അനുഭവേതി | =മനസ്സു വ്യാപിക്കുന്നു |
| സഃ | =അവൻ = പുരുഷൻ |
| യദാ | =എപ്പോറം |
| മന്ത്രാൻ അധീയീയ ഇതി | ="എനിക്കു മന്ത്രങ്ങളെ അദ്ധ്യയനംചെയ്യണ"മെന്നു |
| മനസാ | =മനസ്സുകൊണ്ടു |
| മനസ്യതി | =വിവക്ഷിക്കുന്നുവോ, |
| അഥ | =അപ്പോറം |
| അധീതേ | =അദ്ധ്യയനംചെയ്യുന്നു- |
| യദാ | =എപ്പോറം |
| കർമ്മാണി കുർവീയ ഇതി | ="എനിക്കു കർമ്മങ്ങളെ ചെയ്യണ''മെന്നു |
| മനസാ മനസ്യതി | =മനസ്സുകൊണ്ടു ചെയ്‌വാനിച്ഛിക്കുന്നുവോ |
| അഥ കുരുതേ | =അപ്പോറം ചെയ്യുന്നു. |
| പുത്രാൻ ച പശൂൻ ച | ="പുത്രന്മാരെയും പശുക്കളെയും |
| ഇച്ഛേയ ഇതി | =ഇച്ഛിക്കണെ"മെന്നു മനസ്സുകൊണ്ടു എപ്പോറം വിചാരിക്കുന്നുവോ, |
| അഥ ഇച്ഛതേ | =അപ്പോറം ഇച്ഛിക്കുന്നു. |
| ഇമം ലോകം | =''ഈ ലോകത്തെയും |
| അമും ച | =പരലോകത്തെയും |
| ഇച്ഛേയ ഇതി | =ഇച്ഛിക്കണെ''മെന്നു എപ്പോറം വിചാരിക്കുന്നുവോ, |
| അഥ ഇച്ഛതേ | =അപ്പോറം ഇച്ഛിക്കുന്നു. |
| മനഃ ഹി ആത്മാ | =മനസ്സാണു് ആത്മാവു്. |
| മനഃ ഹി ലോകഃ | =മനസ്സാണു ലോകം. |
| മനഃ ഹി ബ്രഹ്മ | =മനസ്സാണു ബ്രഹ്മം. |

മനഃ ഉപാസ്സ്വ —മനസ്സിനെ ഉപാസിക്ക''
ഇതി —എന്നു്.

ഭാഷ്യം:— ''മനനസ്യനം എന്ന സ്വവ്യാപാരത്തോടു കൂടിയ അന്തഃകരണമാണു് മനസ്സെന്നു പറയുന്നതു്. അതു വാക്കിനെക്കാരം അധികതരമാകുന്നു. അതാണു്, മനനസ്യനം എന്ന വ്യാപാരത്തോടുകൂടി, വാക്കിനെ വചിക്കേണ്ടതിൽ പ്രേരിപ്പിക്കുന്നതു്. അതുകൊണ്ടു വാക്കു മനസ്സിൽ അന്തർഭവിക്കുന്നു. എതു് എതിൽ അടങ്ങുന്നുവോ അതു് (ഒടുവിൽ പറഞ്ഞതു) അതിൻെറ (ആദ്യം പറഞ്ഞതിൻെറ) വ്യാപകമായതുകൊണ്ടു് അതിനേക്കാരം (ആദ്യം പറഞ്ഞതിനേക്കാരം) അധികതരമാകുന്നു. ലോകത്തിൽ രണ്ടു നെല്ലിക്കായോ, രണ്ടു ലന്തക്കായോ, രണ്ടു താന്നിക്കായോ മുഷ്ടിയിൽ അടങ്ങുന്നതുപോലെ, വാക്കും നാമവും മനസ്സിൽ അടങ്ങുന്നു. പുരുഷൻ മന്ത്രങ്ങളെ അധ്യയനം ചെയ്യണമെന്നു മനസ്സുകൊണ്ടു വിചാരിച്ചതിൻെറശേഷം അധ്യയനംചെയ്യുന്നു. അതുപോലെ, കർമ്മങ്ങളെ ചെയ്യണമെന്നു വിചാരിച്ചതിൻെറ ശേഷം ചെയ്യുന്നു. പുത്രന്മാരെയും പശുക്കളേയും ലഭിക്കണമെന്നു് ഇച്ഛിച്ചതിൻെറ ശേഷം അവയെ ലഭിക്കുവാനുള്ള ഉപായങ്ങളെ അനുഷ്ഠിച്ചു പുത്രാദികളെ ലഭിക്കുന്നു. അതുപോലെ, ഈ ലോകത്തേയും പരലോകത്തേയും ലഭിക്കണമെന്നു് ഇച്ഛിച്ചു് അതിനുള്ള ഉപായങ്ങളെ അനുഷ്ഠിച്ചു് അവയെ പ്രാപിക്കുന്നു. ആത്മാവിനു കർത്തൃത്വവും ഭോക്തൃത്വവും മനസ്സുള്ളപ്പോരം മാത്രമേ ഉള്ളൂ എന്നുള്ളതിനാൽ മനസ്സുതന്നെ ആത്മാവു്. മനസ്സുള്ളപ്പോരം മാത്രമേ ലോകവും ലോകപ്രാപ്തിക്കുള്ള ഉപായങ്ങളുടെ അനുഷ്ഠാനവുമുള്ളൂ എന്നുള്ളതുകൊണ്ടു് മനസ്സുതന്നെയാണു ലോകം. അതിനാൽ മനസ്സുതന്നെയാണു ബ്രഹ്മം. അതുകൊണ്ടു മനസ്സിനെ ഉപാസിക്ക.'' 1

ഉപ:— സ യോ മനോ ബ്രഹ്മേത്യുപാസ്തേ, യാവ ന്മനസോ ഗതം തത്രാസ്യ യഥാകാമചാരോ ഭവതി, യോ മനോ ബ്രഹ്മേത്യുപാസ്തേ. അസ്തി ഭഗവോ മനസോ ഭൂയ ഇതി. മനസോ വാവ ഭൂയോഽസ്തീതി. തന്മേ ഭഗവാൻ ബ്രവീത്വിതി. 2

| | |
|---|---|
| സഃ യഃ | —"അങ്ങനെ ആരാണോ |
| മനഃ | —മനസ്സിനെ |
| ബ്രഹ്മ ഇതി | —ബ്രഹ്മമെന്നുവച്ച് |
| ഉപാസ്തേ | —ഉപാസിക്കുന്നതു്, |
| അസ്യ | — ഇവന്നു്, |
| യാവത് | —എത്രവരെയാണോ, |
| മനസഃ | —മനസ്സിനു് |
| ഗതം | —ഗമനമുള്ളതു് |
| തത്ര | —അവിടെവരെ |
| യഥാകാമചാരഃ | —സ്വാതന്ത്ര്യം |
| ഭവതി | —സിദ്ധിക്കുന്നു " |
| ഭഗവഃ | —"ഭഗവാനേ, |
| മനസഃ ഭൂയഃ | —മനസ്സിനേക്കാരം അധികതരമായിട്ടുള്ളതു് |
| അസ്തി | = ഉണ്ടോ?" |
| ഇതി | —എന്നു നാരദൻ ചോദിച്ചു |
| മനസഃ ഭൂയഃ | —''മനസ്സിനേക്കാരം അധികതരമായിട്ടുള്ളതു് |
| അസ്തി വാവ | —തീർച്ചയായും ഉണ്ടു്''', |
| ഇതി | —എന്നു് സനൽകുമാരൻ പറഞ്ഞു. |

ഭാഷ്യം:— "സ യോ മനഃ" ഇത്യാദിയുടെ വ്യാഖ്യാനം മുമ്പിലത്തെപ്പോലെതന്നെ. 2

ഏഴാമദ്ധ്യായത്തിൽ മൂന്നാം ഖണ്ഡം കഴിഞ്ഞു.

ഏഴാമധ്യായത്തിൽ നാലാം ഖണ്ഡം.

ഉപ:— സങ്കല്പോ വാവ മനസോ ഭൂയാൻ; യദാ വൈ സങ്കല്പയതേ ƒഥ മനസ്യത്യഥ വാചമീരയതി; താമു നാ—മ്നീരയതി; നാമ്നി മന്ത്രാ ഏകം ഭവന്തി; മന്ത്രേഷു കർമ്മാണി. 1

| | |
|---|---|
| സങ്കല്പഃ | —സങ്കല്പം |
| മനസഃ | —മനസ്സിനേക്കാരം |
| ഭൂയാൻ വാവ | —അധികതരമാകുന്നു. |
| യദാ വൈ | —എപ്പോഴാണോ |
| സങ്കല്പയതേ | —സങ്കല്പിക്കുന്നതു്. |
| അഥ | —അനന്തരം |
| മനസ്യതി | —മനസ്യനം എന്ന അന്തഃകരണ വ്യാപാരത്തെ ചെയ്യുന്നു. |
| അഥ | —അനന്തരം |
| വാചം ഈരയതി | —വാക്കിനെ പ്രേരണംചെയ്യുന്നു. |
| താം ഉ | —അതിനെ—വാക്കിനെ |
| നാമ്നി | —നാമത്തിൻെറ വിഷയത്തിൽ |
| ഈരയതി | —പ്രേരണം ചെയ്യുന്നു. |
| നാമ്നി | —നാമത്തിൽ |
| മന്ത്രാഃ | —മന്ത്രങ്ങരം |
| ഏകം ഭവന്തി | —ഒന്നായിരിക്കുന്നു—അടങ്ങിയിരിക്കുന്നു. |
| മന്ത്രേഷു | —മന്ത്രങ്ങളിൽ |
| കർമ്മാണി | —കർമ്മങ്ങരം അന്തർഭവിക്കുന്നു. |

ഭാഷ്യം:— സങ്കല്പം മനസ്സിനേക്കാരം കൂടിയതാകുന്നു. സങ്കല്പമെന്നു പറയുന്നതും മനസ്യനത്തോടുകൂടിയ അന്തഃകരണത്തിൻെറ വൃത്തിവിശേഷംതന്നെ. കർത്തവ്യത്തേയും

അകർത്തവ്യത്തേയും വിഷയവിഭാഗംചെയ്തു നിശ്ചയിക്കുകയാണു് അതിൻെറ സ്വരൂപം. വിഭാഗംചെയ്തു നിശ്ചയിക്കപ്പെട്ട വിഷയങ്ങളിൽ അനന്തരം മനസ്യനം എന്നു പറയുന്ന ചികീർഷാബുദ്ധി—ചെയ്യണമെന്നുള്ള വിചാരം ഉണ്ടാകുന്നു. എങ്ങനെ എന്നാൽ— കർത്തവ്യാദിവിഷയങ്ങളെ, ഇന്നതു ചെയ്യേണ്ടതാണു്; ഇന്നതു ചെയ്തുകൂടാ എന്നിങ്ങനെ വിഭജിച്ചതിൻെറശേഷം, "എനിക്കു മന്ത്രങ്ങളെ പഠിക്കണം" എന്നും മററും മനസ്യനം ചെയ്യുന്നു. ഇങ്ങനെ മനസ്യനം ചെയ്തതിൻെറശേഷം മന്ത്രാദികളെ ഉച്ചരിക്കുന്നതിനായി വാക്കിനെ പ്രേരണം ചെയ്യുന്നു. ആ വാക്കിനെ, നാമങ്ങളെ ഉച്ചരിക്കുന്നതിനായി വിവക്ഷചെയ്തിട്ടു പ്രേരണം ചെയ്യുന്നു. നാമസാമാന്യത്തിൽ ശബ്ദവിശേഷങ്ങളായ മന്ത്രങ്ങരം അന്തർഭവിക്കുന്നു. സാമാന്യത്തിൽ വിശേഷം അന്തർഭവിക്കുമല്ലോ. മന്ത്രങ്ങളിൽ കർമ്മങ്ങരം അടങ്ങിയിരിക്കുന്നു. മന്ത്രങ്ങളാൽ പ്രകാശിപ്പിക്കപ്പെട്ടിട്ടുള്ള കർമ്മങ്ങളാണു ചെയ്യപ്പെടുന്നതു്. മന്ത്രമില്ലാത്ത കർമ്മമില്ല. മന്ത്രങ്ങരം പ്രകാശിപ്പിക്കയാൽ സത്ത ലഭിച്ചിട്ടുള്ള കർമ്മങ്ങളെത്തന്നെയാണു്, ഇന്ന ഫലത്തിനായി ഇന്ന കർമ്മം ചെയ്യണമെന്നു ബ്രാഹ്മണങ്ങരം വിധിക്കുന്നതു്. ബ്രാഹ്മണങ്ങളിൽ പുതിയതായി കർമ്മങ്ങളെ വിധിച്ചുകാണുന്നതും മന്ത്രങ്ങളിൽ സത്ത ലഭിച്ചിട്ടുള്ള കർമ്മങ്ങളുടെ സ്പഷ്ടീകരണം മാത്രമാണു്. മന്ത്രങ്ങരം പ്രകാശിപ്പിച്ചിട്ടില്ലാത്ത ഒരു കർമ്മവും പുത്തനായി ബ്രാഹ്മണത്തിൽ വിധിച്ചു കാണുന്നില്ല. കർമ്മമെല്ലാം ത്രയീവിഹിതമാണെന്നുള്ളതു് ലോകത്തിൽ പ്രസിദ്ധമാണു്. 'ത്രയി' എന്നതു് ഋഗ്യജുസ്സാമങ്ങളുടെ പേരുമാണു്. "മന്ത്രേഷു കർമ്മാണി കവയോ യാന്യപശ്യൻ" എന്നു് ആഥർവണത്തിൽ പറഞ്ഞിട്ടുമുണ്ടു്; അതിനാൽ, മന്ത്രങ്ങളിൽ കർമ്മങ്ങരം അടങ്ങിയിരിക്കുന്നു എന്നു പറഞ്ഞതു ശരിതന്നെ. 1

ഉപ:— താനി ഹ വാ ഏതാനി സങ്കല്പൈകായനാനി സങ്കല്പാത്മകാനി, സങ്കല്പേ പ്രതിഷ്ഠിതാനി. സമക്ലൃപതാം ദ്യാവാപൃഥിവീ, സമകല്പേതാം വായുശ്ചാകാശം ച സമകല്പന്താപശ്ച തേജശ്ച; തേഷാം സംക്ലൃപ്ത്യൈ വർഷം സങ്കല്പതേ; വർഷസ്യ സംക്ലൃപ്ത്യാ അന്നം സങ്കല്പതേ; അന്നസ്യ സംക്ലൃപ്ത്യൈ പ്രാണാഃ സങ്കല്പന്തേ; പ്രാണാനാം സംക്ലൃപ്ത്യൈ മന്ത്രാഃ സങ്കല്പന്തേ; മന്ത്രാണാം സംക്ലൃപ്ത്യൈ കർമ്മാണി സങ്കല്പന്തേ; കർമ്മണാം സംക്ലൃപ്ത്യൈ ലോകഃ സങ്കല്പതേ; ലോകസ്യ സംക്ലൃപ്ത്യൈ സർവം സങ്കല്പതേ, സ ഏഷ സങ്കല്പഃ; സങ്കല്പമുപാസ്സ്വേതി. 2

താനി ഏതാനി — "അങ്ങനെയുള്ള ഈ മനസ്സു മുതലായവ

സങ്കല്പൈകായനാനി — സങ്കല്പമാകുന്ന ഒരേ ഗതിയോടുകൂടിയവയും

സങ്കല്പാത്മകാനി — സങ്കല്പസ്വരൂപങ്ങളും

സങ്കല്പേ പ്രതിഷ്ഠിതാനി ഹ വൈ — സങ്കല്പത്തിൽ പ്രതിഷ്ഠിതങ്ങളുമാകുന്നു.

ദ്യാവാപൃഥിവീ — ദ്യോവും പൃഥിവിയും

സമക്ലൃപതാം — സങ്കല്പിച്ചു.

വായുഃ ച ആകാശം ച — വായുവും ആകാശവും

സമകല്പേതാം — സങ്കല്പിച്ചു.

ആപഃ ച തേജഃ ച — അപ്പുകളും തേജസ്സും

സമകല്പന്ത — സങ്കല്പിച്ചു.

തേഷാം — അവയുടെ — ദ്യാവാപൃഥിവ്യാദികളുടെ

സംക്ലൃപ്ത്യൈ — സംക്ലൃപ്തി (= സങ്കല്പം) നിമിത്തം

| | |
|---|---|
| വർഷം സങ്കല്പതേ | =വർഷം സങ്കല്പിക്കുന്നു (സമർത്ഥമായിത്തീരുന്നു.) |
| വർഷസ്യ സംക്ളൃപ്ത്യൈ | =വർഷത്തിന്റെ സങ്കല്പം നിമിത്തം |
| അന്നം സങ്കല്പതേ | =അന്നം സമർത്ഥമായിത്തീരുന്നു. |
| അന്നസ്യ സംക്ളൃപ്ത്യൈ | =അന്നത്തിന്റെ സങ്കല്പം നിമിത്തം |
| പ്രാണാഃ സങ്കല്പന്തേ | =പ്രാണങ്ങൾ സമർത്ഥങ്ങളായിത്തീരുന്നു. |
| പ്രാണാനാം സംക്ളൃപ്ത്യൈ | =പ്രാണങ്ങളുടെ സങ്കല്പം നിമിത്തം |
| മന്ത്രാഃ സങ്കല്പന്തേ | =മന്ത്രങ്ങൾ സമർത്ഥങ്ങളായിത്തീരുന്നു. |
| മന്ത്രാണാം സംക്ളൃപ്ത്യൈ | =മന്ത്രങ്ങളുടെ സങ്കല്പം നിമിത്തം |
| കർമ്മാണി സങ്കല്പന്തേ | =കർമ്മങ്ങൾ സമർത്ഥങ്ങളായിത്തീരുന്നു. |
| കർമ്മണാം സംക്ളൃപ്ത്യൈ | =കർമ്മങ്ങളുടെ സങ്കല്പം നിമിത്തം |
| ലോകഃ സങ്കല്പതേ | =ലോകം സമർത്ഥമായിത്തീരുന്നു |
| ലോകസ്യ സംക്ളൃപ്ത്യൈ | =ലോകത്തിന്റെ സങ്കല്പം നിമിത്തം |
| സർവം സങ്കല്പതേ | =സർവവും (=ജഗത്തുമുഴുവൻ) സമർത്ഥമായിത്തീരുന്നു. |
| സഃ ഏഷഃ സങ്കല്പഃ | =അങ്ങനെയുള്ളതാണു് ഈ സങ്കല്പം. |

| | |
|---|---|
| സങ്കല്പം ഉപാസ്സ്വ | —സങ്കല്പത്തെ ഉപാസിക്ക' |
| ഇതി | —എന്നു്. |

ഭാഷ്യം:— മേൽപറഞ്ഞ പ്രകാരമുള്ള മനസ്സ മുതലായവയെല്ലാം, ഉത്പത്തിയിൽ സങ്കല്പാത്മകങ്ങളും സ്ഥിതിയിൽ സങ്കല്പത്തിൽ പ്രതിഷ്ഠിതങ്ങളും ലയത്തിൽ സങ്കല്പത്തിൽത്തന്നെ തിരികെ ചേരുന്നവയുമാകുന്നു. ദ്യോവും പൃഥിവിയും സങ്കല്പം ചെയ്തിരിക്കുന്നു. സങ്കല്പം ചെയ്തിരിക്കുന്നതുപോലെ നിശ്ചലങ്ങളായിട്ടാണല്ലോ അവ കാണപ്പെടുന്നതു്. അതുപോലെ വായുവും ആകാശവും സങ്കല്പം ചെയ്തിരിക്കുന്നതുപോലെയിരിക്കുന്നു. അപ്രകാരം തന്നെ അപ്പുകളും തേജസ്സും, സ്വന്തരൂപത്തിൽ, സങ്കല്പം ചെയ്തിരിക്കുന്നതുപോലെ നിശ്ചലങ്ങളായി കാണപ്പെടുന്നു. മേൽപ്പറഞ്ഞ ദ്യാവാപൃഥിവ്യാദികളുടെ സങ്കല്പം നിമിത്തം വർഷം സമർത്ഥമായിത്തീരുന്നു. വർഷത്തിൻെറ സങ്കല്പം നിമിത്തമാണു് അന്നം സമർത്ഥമായിത്തീരുന്നതു്. വൃഷ്ടിയിൽനിന്നാണല്ലോ അന്നമുണ്ടാകുന്നതു്. അന്നത്തിൻെറ സങ്കല്പംനിമിത്തം പ്രാണങ്ങരം സമർത്ഥങ്ങളായിത്തീരുന്നു. പ്രാണങ്ങരം അന്നമയങ്ങളും അവയുടെ താങ്ങ് അന്നവുമാകുന്നു. "അന്നം ദാമ"(പ്രാണനെ ബന്ധിക്കുന്ന കയറു് അന്നമാകുന്നു.) എന്നു ശ്രുതിയുണ്ടു്. ആ പ്രാണങ്ങളുടെ സങ്കല്പം നിമിത്തം മന്ത്രങ്ങരം സമർത്ഥങ്ങളായിത്തീരുന്നു. പ്രാണനുള്ളവനല്ലേ മന്ത്രങ്ങരം അധ്യയനം ചെയ്കയുള്ളൂ. പ്രാണൻ (ബലം) ഇല്ലാത്തവനു് അതു സാധിക്കയില്ലല്ലോ. മന്ത്രങ്ങളുടെ സങ്കല്പത്താൽ അഗ്നിഹോത്രാദികർമ്മങ്ങരം സമർത്ഥങ്ങളായിത്തീരുന്നു. മന്ത്രങ്ങളാൽ പ്രകാശിപ്പിക്കപ്പെട്ടിട്ടാണല്ലോ കർമ്മങ്ങരം അനുഷ്ഠിക്കപ്പെടുന്നതും അവ ഫലപ്രദാനത്തിനു സമർത്ഥങ്ങളായിത്തീരുന്നതും. കർമ്മങ്ങളുടെ സങ്കല്പത്താൽ ലോകം കർമ്മകർത്താക്കളുടെ സമ

വായി എന്ന നിലയിൽ സമർത്ഥമായിത്തീരുന്നു. ലോകത്തിൻെറ സങ്കല്പത്താൽ ജഗത്തു് തൻെറ സ്വന്തരൂപത്തിനു വൈകല്യം കൂടാതിരിക്കത്തക്കവണ്ണം സമർത്ഥമായിത്തീരുന്നു. ഈ ജഗത്തെല്ലാം ഏതു ഫലപരമ്പരയുടെ ഒടുവിലത്തേതാണോ, അതുമുഴുവൻ സങ്കല്പംകൊണ്ടുണ്ടാകുന്നതാകുന്നു. അതിനാൽ അങ്ങനെയുള്ള ഈ സങ്കല്പം വിശിഷ്ടമാണു്. അതിനെ നീ ഉപാസിക്കുക. 2

അനന്തരം സങ്കല്പോപാസകനു സിദ്ധിക്കുന്ന ഫലം പറയുന്നു:—

ഉപ:— സ യഃ സങ്കല്പം ബ്രഹ്മേത്യുപാസ്തേ, സംക്ലൃപ്താൻ വൈ സ ലോകാൻ ധ്രുവാൻ ധ്രുവഃ, പ്രതിഷ്ഠിതാൻ പ്രതിഷ്ഠിതോ ƒ വ്യഥമാനാനവ്യഥമാനോ ƒ ഭിസിധ്യതി; യാവത്സങ്കല്പസ്യ ഗതം തത്രാസ്യ യഥാകാമചാരോ ഭവതി യഃ സംകല്പം ബ്രഹ്മേത്യുപാസ്തേ അസ്തി ഭഗവഃ സങ്കല്പാദ് ഭൂയ ഇതി. സങ്കല്പാദ്വാവ ഭൂയോƒസ്തീതി. തന്മേ ഭഗവാൻ ബ്രവീത്വിതി. 3

| | |
|---|---|
| സഃ യഃ | "അങ്ങനെ ആരാണോ |
| സങ്കല്പം | —സങ്കല്പത്തെ |
| ബ്രഹ്മ ഇതി | —ബ്രഹ്മമെന്നുവച്ചു് |
| ഉപാസ്തേ | —ഉപാസിക്കുന്നതു്", |
| സഃ | —അവൻ |
| ക്ലൃപ്താൻ | —കല്പിക്കപ്പെട്ടവയായ |
| ധ്രുവാൻ | —ധ്രുവങ്ങളും—നിത്യങ്ങളും |
| പ്രതിഷ്ഠിതാൻ | —ഉപകരണസമ്പന്നങ്ങളും |
| അവ്യഥമാനാൻ | —വ്യഥിക്കാത്തവയും — ശത്രുഭയം മുതലായതില്ലാത്തവയും ആയ |
| ലോകാൻ | —ലോകങ്ങളെ |
| ധ്രുവഃ | —ധ്രുവനായിട്ടും—നിത്യനായിട്ടും |

| | |
|---|---|
| പ്രതിഷ്ഠിതഃ | —ആത്മീയോപകരണങ്ങരം തികഞ്ഞവനായും |
| അവ്യഥമാനഃ | —വ്യഥിക്കാത്തവനായും |
| അഭിസിധ്യതി | —പ്രാപിക്കുന്നു. |
| സങ്കല്പസ്യ | —സങ്കല്പത്തിൻെറ |
| ഗതം | —ഗമനം—ഗോചരം |
| യാവത് | —എത്തുവരെയാണോ |
| തത്ര | —അവിടെ |
| അസ്യ | —ഇവന്ന് |
| യഥാകാമചാരഃ | —സ്വാതന്ത്ര്യം |
| ഭവതി | —സിദ്ധിക്കുന്നു." |
| ഭഗവഃ | —"ഭഗവാനേ, |
| സങ്കല്പാത് ഭൂയഃ | —സങ്കല്പത്തേക്കാരം കൂടിയതായി |
| അസ്തി | —എന്തെങ്കിലുമുണ്ടോ?'' |
| ഇതി | —എന്നു നാരദൻ ചോദിച്ചു. |
| സങ്കല്പാത് ഭൂയഃ | —സങ്കല്പത്തേക്കാരം കൂടിയതു് |
| അസ്തി വാവ | —തീർച്ചയായും ഉണ്ടു്." |
| ഇതി | —എന്നു സനൽകുമാരൻ ഉത്തരം പറഞ്ഞു. |
| തത് | —"അതിനെ |
| ഭഗവാൻ | —ഭഗവാനായ അങ്ങു് |
| മേ ബ്രവീതു | —എനിക്കു പറഞ്ഞുതന്നാലും!'' |
| ഇതി | —എന്നു നാരദൻ അപേക്ഷിച്ചു. |

ഭാഷ്യം:— സങ്കല്പത്തെ ബ്രഹ്മമെന്നുവച്ചു് ഉപാസിക്കുന്നവൻ "ഇവന്നു് ഇന്ന ലോകമാണു ഫലം" എന്നു ധാതാവു നിശ്ചയിച്ചിട്ടുള്ള, നിത്യങ്ങളും (ഇവിടെ നിത്യത്വം താരതമ്യേന ആണു്) ഉപകരണങ്ങരം തികഞ്ഞവയും,

ശത്രുക്കളിൽനിന്നും മററുമുള്ള ഭയം മുതലായതൊന്നുമില്ലാത്തവയും ആയ ലോകങ്ങളെ നിത്യനായും (ലോകത്തെ പ്രാപിക്കുന്നവൻ അനിത്യനാണെങ്കിൽ, ലോകം നിത്യമായതുകൊണ്ടു ഫലമില്ലല്ലോ) ആത്മീയോപകരണസമ്പന്നനായും—ഇങ്ങനെ ലോകങ്ങളുടെ വിശേഷണങ്ങൾക്കു് അനുരൂപങ്ങളായ വിശേഷണങ്ങളോടുകൂടി പ്രാപിക്കുന്നു. സങ്കല്പത്തിനു ഗോചരമായിട്ടുള്ളതു് എത്തുവരെയാണോ, അതുവരെ അവനു സ്വാതന്ത്ര്യവുമുണ്ടായിരിക്കും." ഇവിടെ സങ്കല്പത്തിനെന്നു പറഞ്ഞതു് അവനവന്റെ സങ്കല്പത്തിനെന്നുള്ള അർത്ഥത്തിലാണു്. അല്ലാതെ എല്ലാവരുടേയും സങ്കല്പത്തിനെന്നുള്ള അർത്ഥത്തിലല്ല. എന്തെന്നാൽ മേൽ പറയുവാൻപോകുന്ന ഫലത്തിനു് അതു വിരുദ്ധമാണു്. എല്ലാവരുടെയും സങ്കല്പത്തിനു വിഷയമായിട്ടുള്ളതിൽ സങ്കല്പോപാസകനു സ്വാതന്ത്ര്യം സിദ്ധിക്കുമെന്നു പറയുന്നപക്ഷം, പലരുടെയും സങ്കല്പം പലമാതിരിയിലായിരിക്കുമെന്നുള്ളതിനാൽ അവയെല്ലാംകൂടി എല്ലാം ഗോചരമാണെന്നും എല്ലാത്തിലും സങ്കല്പോപാസകനു സ്വാതന്ത്ര്യം ലഭിക്കുമെന്നും വരും. അപ്പോൾ ചിത്തോപാസനത്തിനു്, "യാവച്ചിത്തസ്യഗതം" ഇത്യാദി ഫലം പറയുന്നതു് അതിനു വിരുദ്ധമായിത്തീരും. എന്തെന്നാൽ സങ്കല്പോപാസനംകൊണ്ടുതന്നെ എല്ലാ ഫലവും സിദ്ധിക്കുമ്പോൾ ചിത്താദികളുടെ ഉപാസനമാകട്ടെ, അതിന്റെ ഫലമാകട്ടെ വേറെ പറയേണ്ട ആവശ്യമില്ലല്ലോ. അതിനാൽ "യാവത് സങ്കല്പസ്യ" എന്നുള്ളിടത്തു്, സങ്കല്പശബ്ദത്തിന്റെ അർത്ഥത്തെ ചുരുക്കി, അവനവന്റെ സങ്കല്പത്തിനെന്നു് അർത്ഥം പറയുന്നതാണു ന്യായം. "യഃ സങ്കല്പം ബ്രഹ്മേത്യുപാസ്തേ" ഇത്യാദിയുടെ അർത്ഥം മുമ്പിലത്തെപ്പോലെതന്നെ. 3

ഏഴാമദ്ധ്യായത്തിൽ നാലാം ഖണ്ഡം കഴിഞ്ഞു.

---

ഏഴാമദ്ധ്യായത്തിൽ അഞ്ചാം ഖണ്ഡം.

ഉപ:— ചിത്തം വാവ സങ്കല്പാദ് ഭൂയോ, യദാ വൈ ചേതയതേ ƒഥ സങ്കല്പയതേ; അഥ മനസ്യതി; അഥ വാചമീരയതി; താമുനാമ്നീരയതി; നാമ്നി മന്ത്രാ ഏകം ഭവന്തി; മന്ത്രേഷു കർമ്മാണി. 1

| | |
|---|---|
| ചിത്തം | —ചിത്തം |
| സങ്കല്പാത് | —സങ്കല്പത്തേക്കാരം |
| ഭൂയഃ വാവ | —കൂടിയതാകുന്നു. |
| യദാ വൈ | —എപ്പോഴാണോ |
| ചേതയതേ | —ചേതനമെന്നു പറയുന്ന വ്യാപാരം ചെയ്യുന്നതു്, |
| അഥ | —അനന്തരം |
| സങ്കല്പയതേ | —സങ്കല്പിക്കുന്നു. |
| അഥ | —അനന്തരം |
| മനസ്യതി | —മനസ്യനം എന്നു പറയുന്ന വ്യാപാരത്തെ ചെയ്യുന്നു. |
| അഥ വാചം ഈരയതി | —അനന്തരം വാക്കിനെ ഈരണം ചെയ്യുന്നു |
| താം ഉ | —അതിനെ—ആ വാക്കിനെ |
| നാമ്നി ഈരയതി | —നാമത്തിൽ പ്രേരണംചെയ്യുന്നു. |
| നാമ്നി | —നാമത്തിൽ |
| മന്ത്രാഃ ഏകം ഭവന്തി | —മന്ത്രങ്ങരം ഒന്നായിത്തീരുന്നു |
| മന്ത്രേഷു കർമ്മാണി | —മന്ത്രങ്ങളിൽ കർമ്മങ്ങളും ഒന്നായിത്തീരുന്നു. |

ഭാഷ്യം:— ചിത്തം സങ്കല്പത്തേക്കാരം കൂടിയതാകുന്നു. ചിത്തമെന്നു പറയുന്നതു ചേതയിതൃത്വം—അതായതു്, പ്രാപ്തകാലമായ വസ്തുവിനെ സംബന്ധിച്ച്, ആ വസ്തുവിനു് അനുരൂപമായ ബോധത്തോടുകൂടിയിരിക്കുന്ന

അവസ്ഥയും കഴിഞ്ഞുപോയതും വരുവാൻപോകുന്നതുമായ വിഷയങ്ങളുടെ പ്രയോജനത്തെ നിരൂപണംചെയ്യുന്നതിനുള്ള സാമർത്ഥ്യവും ആകുന്നു. അതു് സങ്കല്പത്തേക്കാൾ അധികതരമാകുന്നു. വന്നുചേൎന്നിരിക്കുന്ന ഒരു വസ്തുവിനെ, ഈ വസ്തു ഈവിധത്തിൽ വന്നുചേൎന്നിരിക്കുന്നു എന്നു ചേതനം ചെയ്യുന്നതു് എപ്പോഴോ, അതുകഴിഞ്ഞാണു്, അതിനെ കൊള്ളാനോ തള്ളാനോ സങ്കല്പിക്കുന്നതു്. "അഥ മനസ്യതി'' ഇത്യാദിയുടെ അർത്ഥം മുമ്പിലേപ്പോലെ തന്നെ. 1

ഉപ:— താനി ഹ വാ ഏതാനി ചിത്തൈകായതനാനി ചിത്താത്മാനി ചിത്തേ പ്രതിഷ്ഠിതാനി; തസ്മാദ്യദ്യപി ബഹുവിദചിത്തോ ഭവതി, നായമസ്തീത്യേവൈനമാഹുഃ യദയം വേദ യദ്വാ അയം വിദ്വാൻ നേത്ഥമചിത്തഃ സ്യാദിതി. അഥ യദ്യല്പവിച്ചിത്തവാൻ ഭവതി, തസ്മാ ഏവോത ശുശ്രൂഷന്തേ. ചിത്തം ഹ്യേവൈഷാമേകായതനം, ചിത്തമാത്മാ, ചിത്തം പ്രതിഷ്ഠാ, ചിത്തമുപാസ്സ്വേതി. 2

| | |
|---|---|
| താനി ഏതാനി | =അങ്ങനെയുള്ള ഇവയെല്ലാം (സങ്കല്പംമുതൽ കർമ്മഫലം വരെയുള്ളവയെല്ലാം) |
| ചിത്തൈകായതനാനി | =ചിത്തം ഒന്നുതന്നെ ആയതനമായിട്ടുള്ളവയും. |
| ചിത്താത്മാനി | =ചിത്താത്മകങ്ങളും |
| ചിത്തേ പ്രതിഷ്ഠിതാനി ഹ വൈ | =ചിത്തത്തിൽ പ്രതിഷ്ഠിതങ്ങളുമാകുന്നു |
| ബഹുവിത് അപി | =വളരെ അറിയുന്നവനാണെങ്കിലും |
| അചിത്തഃ ഭവതി യദി | =ചിത്തമില്ലാത്തവനായിരിക്കുന്നു എങ്കിൽ, |

| | |
|---|---|
| "അയം ന അസ്തി" ഇതി ഏവ | ="ഇവൻ ഇല്ല" എന്നുതന്നെ. |
| ഏനം ആഹുഃ | =ഇവനെ പറയുന്നു. |
| അയം | =''ഇവൻ |
| യദ് വേദ | =അറിയുന്നുണ്ടെങ്കിലോ, |
| യദ് വാ വിദ്വാൻ | =അറിഞ്ഞിട്ടുള്ളവനാണെങ്കിലോ, |
| ഇത്ഥം | =ഇപ്രകാരം |
| അചിത്തഃ | =ചിത്തമില്ലാത്തവനായി |
| ന സ്യാത് ഇതി | =ഭവിക്കയില്ല" എന്നും പറയുന്നു. |
| അഥ | =പിന്നെ, |
| അല്പവിത് | =അല്പം അറിവുള്ളവനായിരുന്നാലും |
| ചിത്തവാൻ ഭവതി യദി | =ചിത്തമുള്ളവനായിരിക്കുന്നു എങ്കിൽ |
| തസ്മൈ ഏവ | =അവനെത്തന്നെ=അവൻ പറയുന്ന സംഗതികളെത്തന്നെ |
| ശുശ്രൂഷന്തേ ഉത | =ശ്രവിക്കുവാൻ ഇച്ഛിക്കുകയും ചെയ്യുന്നു. |
| ഏഷാം | =ഇവയുടെ=ഈ സങ്കല്പാദിയുടെ |
| ഏകായതനം | =ഒരേ ആയതനം |
| ചിത്തം ഹി | =ചിത്തംതന്നെയാകുന്നു. |
| ആത്മാ ചിത്തം | =ആത്മാവും ചിത്തമാകുന്നു. |
| പ്രതിഷ്ഠാ ചിത്തം | =പ്രതിഷ്ഠയും ചിത്തമാകുന്നു. |
| ചിത്തം ഉപാസ്സ്വ, ഇതി | =ചിത്തത്തെ ഉപാസിക്കുക'' എന്ന്. |

ഭാഷ്യം:— "സങ്കല്പം മുതൽ കർമ്മഫലംവരേയുള്ളവ എല്ലാം ചിത്തമാകുന്ന ഒരേ ആയതനത്തോടുകൂടിയ

വയും ചിത്തത്തിൽനിന്നുണ്ടാകുന്നവയും ചിത്തത്തിൽ സ്ഥിതിചെയ്യുന്നവയുമാകുന്നു. ശാസ്ത്രം മുതലായതെല്ലാം വളരെ ഒക്കെ അറിഞ്ഞിട്ടുള്ളവനാണെങ്കിലും, ചിത്തമില്ലാത്തവനായിരുന്നാൽ — വന്നിട്ടുള്ളതിനേയും മററും പററി ചേതനം ചെയ്യുന്നതിനുള്ള സാമർത്ഥ്യമില്ലാത്തവനായിരുന്നാൽ—അവനേപ്പററി, നിപുണന്മാരായ ലൗകികന്മാർ "ഇവൻ ഇല്ല" എന്നിങ്ങനെ, ഉണ്ടെങ്കിലും ഇല്ലാത്തതിനു തുല്യംതന്നെ എന്നുള്ള അർത്ഥത്തിൽ പറയുന്നു. "ഇവർ ശാസ്ത്രം മുതലായതു വല്ലതും പഠിച്ചിട്ടുണ്ടെങ്കിലും വെറുതേതന്നെ. ഇവനു വല്ലതും അറിയാമായിരുന്നു എങ്കിൽ ഇവൻ ഇങ്ങനെ ചിത്തമില്ലാത്തവനായിരിക്കയില്ലായിരുന്നു. അതിനാൽ ഇവൻ പഠിച്ചതും പഠിക്കാത്തതുപോലെതന്നെ.'' എന്നു് അവർ പറയുന്നു. പിന്നെ, കുറച്ചേ പഠിപ്പുള്ളൂ എങ്കിലും ഒരുവൻ ചിത്തമുള്ളവനായിരുന്നാൽ, അവൻ പറയുന്നതിനെ ഗ്രഹിക്കുന്നതിനായി ആളുകൾ അവൻെറ വാക്കിനെ കേൾക്കുവാൻ ആഗ്രഹിക്കുന്നു. അതുകൊണ്ടും ചിത്തം വിശിഷ്ടമാകുന്നു. സങ്കല്പം മുതലായവസ്സുള്ള ഒരേ ആയതനം ചിത്തംതന്നെയാകുന്നു എന്നും മററുമുള്ളതു മുമ്പിലത്തെപ്പോലെതന്നെ. 2

ഉപ:— സ യശ്ചിത്തം ബ്രഹ്മേത്യുപാസ്തേ ചിത്താൻ വൈ സ ലോകാൻ ധ്രുവാൻ ധ്രുവഃ, പ്രതിഷ്ഠിതാൻ പ്രതിഷ്ഠിതോഽവ്യഥമാനാനവ്യഥമാനോഽഭിസിദ്ധ്യതി. യാവച്ചിത്തസ്യ ഗതം തത്രാസ്യ യഥാകാമചാരോ ഭവതി, യശ്ചിത്തം ബ്രഹ്മേത്യുപാസ്തേ. അസ്തി ഭഗവശ്ചിത്താദ് ഭൂയ ഇതി. ചിത്താദ്വാവഭൂയോഽസ്തീതി. തന്മേ ഭഗവാൻ ബ്രവീത്വിതി.

| | |
|---|---|
| സഃ യഃ | —അങ്ങനെ ആരാണോ, |
| ചിത്തം | —ചിത്തത്തെ |

| | |
|---|---|
| ബ്രഹ്മ ഇതി | =ബ്രഹ്മമെന്നുവച്ച് |
| ഉപാസ്തേ | =ഉപാസിക്കുന്നത്. |
| സഃ | =അവൻ=ആ ചിത്തോപാസകൻ |
| ചിത്താൻ | =ബുദ്ധിമാൻെറ ഗുണങ്ങളാൽ സമൃദ്ധങ്ങളും |
| ധ്രുവാൻ | =ധ്രുവങ്ങളും=നിത്യങ്ങളും |
| പ്രതിഷ്ഠിതാൻ | =പ്രതിഷ്ഠിതങ്ങളും =സർവോപകരണസമ്പന്നങ്ങളും |
| അവ്യഥമാനാൻ | =വ്യഥയില്ലാത്തവയുമായ |
| ലോകാൻ | =ലോകങ്ങളെ |
| ധ്രുവഃ | =ധ്രുവനായും=നിത്യനായും |
| പ്രതിഷ്ഠിതഃ | =പ്രതിഷ്ഠിതനായും=ആത്മീയോപകരണസമ്പന്നനായും |
| അവ്യഥമാനഃ | =വ്യഥയില്ലാത്തവനായും |
| അഭിസിധ്യതി | =പ്രാപിക്കുന്നു. |
| യാവത് | =എത്രുവരെയാണോ |
| ചിത്തസ്യ ഗതം | =ചിത്തത്തിനു ഗോചരമായിട്ടുള്ളത് |
| തത്ര | =അവിടെ |
| അസ്യ | =ഇവന്ന് |
| യഥാകാമചാരഃ | =യഥാകാമചാരം=സ്വാതന്ത്ര്യം |
| ഭവതി | =ഉണ്ടാകുന്നു ’’ |
| ഭഗവഃ | =“ഭഗവാനേ, |
| ചിത്താദ് ഭൂയഃ | =ചിത്തത്തേക്കാരം അധികതരമായിട്ടുള്ളത് |
| അസ്തി | =എന്തെങ്കിലുമുണ്ടോ?’’ |
| ഇതി | =എന്നു് നാരദൻ ചോദിച്ചു. |

| | |
|---|---|
| ചിത്താദ് ഭൂയഃ | —“ചിത്തത്തേക്കാറം കൂടിയതു്. |
| അസ്തി വാവ | —തീച്ച്യയായും ഉണ്ടു്.” |
| ഇതി | —എന്നു് സനൽകുമാരൻ പറഞ്ഞു. |
| തത് | —“അതിനെ |
| ഭഗവാൻ | —ഭഗവാൻ |
| മേ ബ്രവീതു | —എനിക്കു പറഞ്ഞുതരിക” |
| ഇതി | —എന്നു നാരദൻ അപേക്ഷിച്ചു. |

ഭാഷ്യം:— ചിത്തോപാസകൻ, ബുദ്ധിമാന്റെ ഗുണങ്ങളാൽ സമൃദ്ധങ്ങളും മുമ്പു പറഞ്ഞിട്ടുള്ള മററു ഗുണങ്ങളോടു കൂടിയവയും ആയ ലോകങ്ങളെ മുൻപറഞ്ഞവിധത്തിൽ പ്രാപിക്കും. 3.

ഏഴാമദ്ധ്യായത്തിൽ അഞ്ചാംഖണ്ഡം കഴിഞ്ഞു.

---

## ഏഴാമദ്ധ്യായത്തിൽ ആറാം ഖണ്ഡം.

ഉപ:— ധ്യാനം വാവ ചിത്താദ് ഭൂയോ, ധ്യായതീവ പൃഥിവീ, ധ്യായതീവാന്തരിക്ഷം, ധ്യായതീവ ദ്യൗ,ർധ്യായന്തീവാഽഽപോ, ധ്യായന്തീവ പർവതാ, ധ്യായന്തീവ ദേവമനുഷ്യാ— സ്തസ്മാദ്യ ഇഹ മനുഷ്യാണാം മഹത്താം പ്രാപ്നുവന്തി, ധ്യാനാപാദാംശാ ഇവൈവ തേ ഭവന്തി; അഥ യേഽല്പാഃ കലഹിനഃ പിശുനാ ഉപവാദിനസ്തേ; അഥ യേ പ്രഭവോ ധ്യാനാപാദാംശാ ഇവൈവ തേ ഭവന്തി ധ്യാനമുപാസ്സ്വേതി. 1.

സ യോ ധ്യാനം ബ്രഹ്മേത്യുപാസ്തേ യാവദ് ധ്യാനസ്യഗതം തത്രാസ്യ യഥാകാമചാരോ ഭവതി യോ ധ്യാനം ബ്രഹ്മേത്യുപാസ്തേ അസ്തി ഭഗവോ ധ്യാനാദ് ഭൂയ ഇതി. ധ്യാനാദ്വാവ ഭൂയോഽസ്തീതി. തന്മേ ഭഗവാൻ ബ്രവീത്വിതി. 2.

| | |
|---|---|
| ധ്യാനം | =“ധ്യാനം |
| ചിത്താദ് | =ചിത്തത്തേക്കാൾ |
| ഭൂയഃ വാവ | =കൂടിയതാകുന്നു. |
| പൃഥിവീ | =പൃഥിവി |
| ധ്യായതി ഇവ | =ധ്യാനിക്കുന്നതുപോലെ ഇരിക്കുന്നു. |
| അന്തരിക്ഷം | =അന്തരിക്ഷം |
| ധ്യായതി ഇവ | =ധ്യാനിക്കുന്നതുപോലെ ഇരിക്കുന്നു. |
| ദ്യൗഃ | = ദ്യോവ് |
| ധ്യായതി ഇവ | =ധ്യാനിക്കുന്നതുപോലെ ഇരിക്കുന്നു. |
| ആപഃ | =അപ്പുകൾ |
| ധ്യായതി ഇവ | =ധ്യാനിക്കുന്നതുപോലെ ഇരിക്കുന്നു. |
| പർവതാഃ | =പർവതങ്ങൾ |
| ധ്യായന്തി ഇവ | =ധ്യാനിക്കുന്നതുപോലെ ഇരിക്കുന്നു. |
| ദേവ മനുഷ്യാഃ | =ദേവന്മാരും മനുഷ്യരും |
| ധ്യായന്തി ഇവ | =ധ്യാനംചെയ്യുന്നതുപോലെ ഇരിക്കുന്നു. |
| തസ്മാദ് | =അതിനാൽ |
| ഇഹ | =ഈ ലോകത്തിൽ |
| മനുഷ്യാണാം | =മനുഷ്യരിൽ |
| യേ | =ആരാണോ |
| മഹത്താം | =മഹത്വത്തെ |
| പ്രാപ്നുവന്തി | =പ്രാപിക്കുന്നത് |
| തേ | =അവർ |
| ധ്യാനാപാദാംശാഃ ഇവ ഏവ | =ധ്യാനത്തിന്റെ ഫലം ലഭിച്ചതിന്റെ കലയോടുകൂടിയവരെപ്പോലെ തന്നെ |
| ഭവന്തി | =ഭവിക്കുന്നു. |
| അഥ | =പിന്നെ |

| | |
|---|---|
| യേ | =ആരാണോ |
| അല്പാഃ | =അല്പന്മാരായിരിക്കുന്നതു്, |
| തേ | =അവർ |
| കലഹിനഃ | =കലഹശീലന്മാരായും |
| പിശുനാഃ | =പരദോഷങ്ങളെ വെളിപ്പെടുത്തുന്നവരായും |
| ഉപവാദിനഃ | =ചേരുന്നവിധത്തിൽ പരദോഷം പറയുന്നവരായും |
| ഭവന്തി | =ഇരിക്കുന്നു. |
| അഥ | =പിന്നെ |
| പ്രഭവഃ | =പ്രഭുക്കളായിട്ടുള്ളവർ |
| യേ | =ആരോ |
| തേ | =അവർ |
| ധ്യാനാപാദാംശാഃ ഇവ ഏവ | =ധ്യാനഫലം കിട്ടിയതിൻെറ കലയോടുകൂടിയവരെപ്പോലെ തന്നെ |
| ഭവന്തി | =ഇരിക്കുന്നു |
| ധ്യാനം ഉപാസ്സ്വ | =ധ്യാനത്തെ ഉപാസിക്കുക'' |
| ഇതി | =എന്നു്. |
| സഃ യഃ | =“അങ്ങനെ ആരാണോ |
| ധ്യാനം | =ധ്യാനത്തെ |
| ബ്രഹ്മ ഇതി | =ബ്രഹ്മമെന്നുവച്ചു് |
| ഉപാസ്തേ | =ഉപാസിക്കുന്നതു്, |
| അസ്യ | =ഇവന്നു് |
| യാവത് | =എത്തുവരെയാണോ |
| ധ്യാനസ്യഗതം | =ധ്യാനത്തിനു ഗോചരമായിട്ടുള്ളതു് |
| തത്ര | =അവിടെവരെ |

| | |
|---|---|
| യഥാകാമചാരഃ | =സ്വാതന്ത്ര്യം |
| ഭവതി | =സിദ്ധിക്കുന്നു" |
| ഭഗവഃ | =“ഭഗവാനേ, |
| ധ്യാനാദ് ഭൂയഃ | =ധ്യാനത്തെക്കാൾ കൂടിയതായി |
| അസ്തി | =എന്തെങ്കിലുമുണ്ടോ?" |
| ഇതി | =എന്നു നാരദൻ ചോദിച്ചു. |
| ധ്യാനാത് ഭൂയഃ | =“ധ്യാനത്തെക്കാൾ കൂടിയതായി |
| അസ്തി വാവ | =തീർച്ചയായും ഉണ്ട്." |
| ഇതി | =എന്നു സനൽകുമാരൻ പറഞ്ഞു. |
| തത് | =“അതിനെ |
| ഭഗവാൻ മേ ബ്രവീതു | =ഭഗവാൻ എനിക്കു പറഞ്ഞു തരിക'' |
| ഇതി | =എന്നു നാരദൻ അപേക്ഷിച്ചു. |

ഭാഷ്യം:— ധ്യാനം ചിത്തത്തെക്കാൾ അധികതരമാകുന്നു. ധ്യാനമെന്നു പറയുന്നത്, ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ള, ദേവതകൾ മുതലായ ആലംബനങ്ങളിൽ, ഇളക്കമില്ലാത്തതും വേറേ ജാതിയിലുള്ളവയാൽ മുടക്കംവരാത്തതും ആയ പ്രത്യയ (ബോധ)പരമ്പരയാകുന്നു. ഏകാഗ്രത എന്നും അതിനെ പറയാറുണ്ട്. ധ്യാനത്തിൻെറ മാഹാത്മ്യം ഫലം കൊണ്ടു കാണുന്നതുമുണ്ട്. എങ്ങനെ എന്നാൽ, ധ്യാനിച്ചു കൊണ്ടിരിക്കുന്ന യോഗി ധ്യാനഫലം ലഭിക്കുമ്പോൾ നിശ്ചലനായിരിക്കുന്നതുപോലെ പൃഥിവിയും നിശ്ചലയായി കാണപ്പെടുന്നതിനാൽ ധ്യാനിച്ചുകൊണ്ടിരിക്കുന്നതുപോലെയിരിക്കുന്നു. (ദേവമനുഷ്യർ എന്നതിനു്, ദേവന്മാരും മനുഷ്യരും എന്നോ, ദേവസമരായ മനുഷ്യർ എന്നോ അർത്ഥം പറയാം. ശമാദി ഗുണസമ്പന്നരായ മനുഷ്യർ ദേവ

സ്വരൂപത്തെ വിടുന്നില്ലെന്നർത്ഥം.) ധ്യാനം ഇങ്ങനെ വിശിഷ്ടമായതുകൊണ്ടു്, ഈ ലോകത്തിൽ മനുഷ്യരിൽത്തന്നെ ധനംകൊണ്ടോ വിദ്യകൊണ്ടോ ഗുണങ്ങളെക്കൊണ്ടോ മഹത്ത്വത്തെ പ്രാപിക്കുന്നതാരോ അവർ ധ്യാനത്തിന്റെ ഫലം കിട്ടിയതിന്റെ കലയോടുകൂടിയവരെപ്പോലെ തന്നെ ഇരിക്കുന്നു. അവർ നിശ്ചലന്മാരെന്നപോലെ കാണപ്പെടുന്നു. ക്ഷുദ്രന്മാരെപ്പോലെയല്ല. എന്നാൽ ധനം മുതലായ മഹത്ത്വഹേതുക്കളിൽ അല്പംപോലും ലഭിക്കാത്ത ക്ഷുദ്രന്മാർ ആരോ അവർ, നേരേമറിച്ച്", കലഹശീലന്മാരും പരദോഷങ്ങളെ പ്രകാശിപ്പിക്കുന്നവരും, ചേരുന്നവിധത്തിൽ പരദോഷം പറയുന്നവരും ആയിരിക്കുന്നു ധനം മുതലായതുനിമിത്തം മഹത്ത്വത്തെ പ്രാപിച്ചിട്ടുള്ള പ്രഭുക്കൾ — അതായതു്, അന്യരുടെമേൽ അധികാരമുള്ള വിദ്യാചാര്യന്മാർ, രാജാക്കന്മാർ, പ്രഭുക്കൾ മുതലായവർ ധ്യാനഫലം കിട്ടിയതിന്റെ കലയോടുകൂടിയവരെപ്പോലെതന്നെ ഇരിക്കുന്നു. അതിനാൽ ഫലംകൊണ്ടു ധ്യാനത്തിനു മഹത്ത്വം കാണപ്പെടുന്നു. അതുകൊണ്ടു ധ്യാനം ചിത്തത്തെക്കാൾ അധികതരമാകുന്നു. അതിനാൽ ധ്യാനത്തെ ഉപാസിക്കുക. ധ്യാനത്തെ ഉപാസിക്കുന്നവനു്, ധ്യാനത്തിനു വിഷയമായിട്ടുള്ളതു് ഏതുവരെയാണോ അതുവരെ സ്വാതന്ത്ര്യമുണ്ടായിരിക്കും." (മററുള്ളതെല്ലാം മുമ്പിലത്തെപ്പോലെ തന്നെ.)

ഏഴാമധ്യായത്തിൽ ആറാം ഖണ്ഡം കഴിഞ്ഞു.

---

ഏഴാമധ്യായത്തിൽ ഏഴാം ഖണ്ഡം.

ഉപ:— വിജ്ഞാനം വാവ ധ്യാനാദ് ഭൂയോ, വിജ്ഞാനേന വാ ഋഗ്വേദം വിജാനാതി; യജുർവേദം,

സാമവേദ,മാഥർവണം, ചതുർത്ഥ,മിതിഹാസപുരാണം, പഞ്ചമം, വേദാനാം വേദം, പിത്ര്യം, രാശിം, ദൈവം, നിധിം, വാകോവാക്യ,മേകായനം, ദേവവിദ്യാം, ബ്രഹ്മവിദ്യാം, ഭൂതവിദ്യാം ക്ഷത്രവിദ്യാം നക്ഷത്രവിദ്യാം, സർപ്പദേവജനവിദ്യാം, ദിവം ച, പൃഥിവീം ച വായും ചാ*ff*കാശം ചാ *ff* പശ്ച, തേജശ്ച, ദേവാംശ്ച, മനുഷ്യാംശ്ച, പശൂംശ്ച, വയാംസിച, തൃണവനസ്പതീൻ, ശ്വാപദാ, ന്യാകീടപതംഗപിപീലകം, ധമ്മംചാധർമ്മംച, സത്യംച,സാധുചാസാധുചാ,നൃതംച ഹൃദയജ്ഞംചാഹൃദയജ്ഞംചാ,ന്നംചരസംചേമംച ലോകമമുംച വിജ്ഞാനേനൈവ വിജാനാതി വിജ്ഞാനമുപാസ്സ്വേതി. 1

“വിജ്ഞാനം = ശാസ്ത്രാത്ഥവിഷയകമായ ജ്ഞാനം
ധ്യാനാത് ഭൂയഃ വാവ = ധ്യാനത്തെക്കാരം കൂടിയതാകുന്ന
വിജ്ഞാനേന വൈ = വിജ്ഞാനംകൊണ്ടാണ്
ഋഗ്വേദം വിജാനാതി = ഋഗ്വേദത്തെ അറിയുന്നത്.
യജ്ജൂർവേദം = യജ്ജൂർവേദത്തേയും
സാമവേദം = സാമവേദത്തേയും
ആഥർവണം = ആഥർവണമെന്നു പറയുന്ന
ചതുർത്ഥം = നാലാമത്തെ വേദത്തേയും
ഇതിഹാസപുരാണം = ഇതിഹാസപുരാണത്തേയും
പഞ്ചമം = അഞ്ചാമത്തെ വേദത്തേയും (ഭാരതത്തേയും)
വേദാനാം വേദം = വേദങ്ങളുടെ വേദമായ വ്യാകരണത്തേയും
പിത്ര്യം = ശ്രാദ്ധകല്പത്തേയും
രാശിം = ഗണിതശാസ്ത്രത്തേയും

| | |
|---|---|
| ദൈവം | —ഉത്പാതശാസ്ത്രത്തേയും |
| നിധിം | —നിധിശാസ്ത്രത്തേയും |
| വാകോവാക്യം | —തക്ശാസ്ത്രത്തേയും |
| ഏകായനം | —നീതിശാസ്ത്രത്തേയും |
| ദേവവിദ്യാം | —നിരുക്തത്തേയും |
| ബ്രഹ്മവിദ്യാം | —ശിക്ഷ, കല്പം, ഛന്ദശ്ചിതി ഇവയേയും |
| ഭൂതവിദ്യാം | —ഭൂതതന്ത്രത്തേയും |
| ക്ഷത്ത്രവിദ്യാം | —ധനർവേദത്തേയും |
| നക്ഷത്രവിദ്യാം | —ജ്യൗതിഷത്തേയും |
| സപ്പദേവജനവിദ്യാം | —ഗാരുഡം, ഗന്ധയുക്തിനൃത്ത ഗീതവാദ്യശില്പാദി വിജ്ഞാനങ്ങൾ ഇവയേയും |
| ദിവം ച പൃഥിവീം ച | —ദ്യോവിനേയും പൃഥിവിയേയും |
| വായും ച ആകാശം ച | —വായുവിനേയും ആകാശത്തേയും |
| ആപഃ ച തേജഃ ച | —അപ്പുകളേയും തേജസ്സിനേയും |
| ദേവാൻ ച മനുഷ്യാൻ ച | —ദേവന്മാരേയും മനുഷ്യരേയും |
| പശൂൻ ച വയാംസി ച | —പശുക്കളേയും പക്ഷികളേയും |
| തൃണവനസ്പതീൻ | —തൃണങ്ങളേയും വൃക്ഷങ്ങളേയും |
| ശ്വാപദാനി | —ശ്വാപദങ്ങളേയും —വ്യാഘ്രാദികളേയും |
| ആകീടപതംഗപിപീലകം | —കീടങ്ങൾ പതംഗങ്ങൾമുതലായവതുടങ്ങി പിപീലികവരേയുള്ളവയേയും |
| ധർമ്മം ച അധർമ്മം ച | —ധർമ്മത്തേയും അധർമ്മത്തേയും |
| സത്യം ച അനൃതം ച | —സത്യത്തേയും അസത്യത്തേയും |

| | |
|---|---|
| സാധു ച അസാധു ച | =സാധുവായിട്ടുള്ളതിനേയും അസാധുവായിട്ടുള്ളതിനേയും |
| ഹൃദയജ്ഞം ച അഹൃദയജ്ഞം ച | =ഹൃദയപ്രിയമായിട്ടുള്ളതിനേയും അല്ലാത്തതിനേയും |
| അന്നം ച രസം ച | =അന്നത്തേയും രസത്തേയും |
| ഇമം ലോകംച അമുംച | =ഈ ലോകത്തേയും പരലോകത്തേയും |
| വിജ്ഞാനേന ഏവ | =വിജ്ഞാനംകൊണ്ടുതന്നെ ആണ് |
| വിജാനാതി | =അറിയുന്നതു്. |
| വിജ്ഞാനം ഉപാസ്സ്വ | =വിജ്ഞാനത്തെ ഉപാസിക്കുക.'' |
| ഇതി | =എന്നു് |

ഭാഷ്യം:— "വിജ്ഞാനം ധ്യാനത്തെക്കാരം കൂടിയതാകുന്നു. വിജ്ഞാനമെന്നുപറയുന്നതു ശാസ്ത്രാൎത്ഥവിഷയകമായ ജ്ഞാനമത്രേ ധ്യാനത്തിനു കാരണം അതായതുകൊണ്ടു അതു ധ്യാനത്തെക്കാരം അധികതരമാകുന്നു. അധികതരമാകുന്നതെങ്ങനെ എന്നാൽ:— 'ഇതു് ഋഗ്വേദമാണു്'' എന്നിങ്ങനെ പ്രമാണമായിട്ടു് ഋഗ്വേദത്തെ അറിയുന്നതു വിജ്ഞാനംകൊണ്ടാണു്. ആ ഋഗ്വേദത്തിന്റെ അൎത്ഥജ്ഞാനമാണല്ലോ ധ്യാനത്തിനു കാരണം. അതുപോലെ യജുർവേദം മുതലായതിനേയും വിജ്ഞാനംകൊണ്ടാണറിയുന്നതു്. എന്നു മാത്രമല്ല, പശുക്കരം മുതലായവയേയും ശാസ്ത്രപ്രസിദ്ധങ്ങളായ ധർമ്മാധർമ്മങ്ങളേയും ലോകത്തിൽ നടപ്പുള്ളതോ സ്മൃതികളനുസരിച്ചുള്ളതോ ആയ സാധുവിനേയും അസാധുവിനേയും അദൃഷ്ടവിഷയമായ സർവത്തേയും വിജ്ഞാനംകൊണ്ടുതന്നെയാണു് അറിയുന്നതു്. അതുകൊണ്ടു ധ്യാനത്തേക്കാരം കൂടിയതാണു വിജ്ഞാനമെന്നു

പറഞ്ഞതു യുക്തംതന്നെ. അതിനാൽ വിജ്ഞാനത്തെ ഉപാസിക്ക." 1

ഉപ:— സ യോ വിജ്ഞാനം ബ്രഹ്മേത്യുപാസ്തേ, വിജ്ഞാനവതോ വൈ സ ലോകാൻ ജ്ഞാനവതോ ഽഭിസിധ്യതി, യാവദ്വിജ്ഞാനസ്യ ഗതം തത്രാസ്യ യഥാകാമചാരോ ഭവതി യോ വിജ്ഞാനം ബ്രഹ്മേത്യുപാസ്തേ അസ്തി ഭഗവോ വിജ്ഞാനാദ് ഭൂയഇതി. വിജ്ഞാനാദ്വാവഭൂയോഽസ്തീതി. തന്മേ ഭഗവാൻ ബ്രവീത്വിതി. 2

സഃ യഃ —"അങ്ങനെ ആരാണോ
വിജ്ഞാനം —വിജ്ഞാനത്തെ
ബ്രഹ്മഇതി —ബ്രഹ്മമെന്നുവച്ചു്
ഉപാസ്തേ —ഉപാസിക്കുന്നതു്,
സഃ —അവൻ
വിജ്ഞാനവതഃ —വിജ്ഞാനമുള്ളവയും
ജ്ഞാനവതഃ —ജ്ഞാനമുള്ളവയും ആയ
ലോകാൻ —ലോകങ്ങളെ
അഭിസിധ്യതി —പ്രാപിക്കുന്നു.
യാവത് —എതുവരെയാണോ
വിജ്ഞാനസ്യ ഗതം —വിജ്ഞാനത്തിനു ഗോചരമായിരിക്കുന്നതു്
തത്ര —അവിടെവരെ
അസ്യ —ഇവന്നു്,
യഥാകാമചാരഃ —സ്വാതന്ത്ര്യം
ഭവതി —ഉണ്ടാകും"
ഭഗവഃ —"ഭഗവാനേ,
വിജ്ഞാനാത് ഭൂയഃ —വിജ്ഞാനത്തെക്കാൾ കൂടിയതായി

| | |
|---|---|
| അസ്തി | —എന്തെങ്കിലുമുണ്ടോ?" |
| ഇതി | —എന്നു നാരദൻ ചോദിച്ചു. |
| വിജ്ഞാനാത് ഭൂയഃ | —വിജ്ഞാനത്തെക്കാറം കൂടിയതു് |
| അസ്തി വാവ | —തീർച്ചയായുമുണ്ടു്." |
| ഇതി | —എന്നു സനൽകുമാരൻ പറഞ്ഞു. |
| തത് | —"അതിനെ |
| ഭഗവാൻ | —ഭഗവാൻ |
| മേ ബ്രവീതു | —എനിക്കു പറഞ്ഞുതരിക" |
| ഇതി | —എന്നു നാരദൻ അപേക്ഷിച്ചു. |

ഭാഷ്യം:— "വിജ്ഞാനോപാസനത്തിന്റെ ഫലത്തെ കേട്ടുകൊള്ളുക. വിജ്ഞാനത്തെ ഉപാസിക്കുന്നവൻ വിജ്ഞാനമുള്ളവയും ജ്ഞാനമുള്ളവയുമായ ലോകങ്ങളെ പ്രാപിക്കും." വിജ്ഞാനമെന്നു പറയുന്നതു ശാസ്ത്രാർത്ഥവിഷയകമായ ജ്ഞാനവും ജ്ഞാനം മററുവിഷയങ്ങളിലുള്ള നൈപുണ്യവുമാകുന്നു. അവയുള്ള ആളുകളോടുകൂടിയ ലോകങ്ങളെ പ്രാപിക്കുമെന്നർത്ഥം. "യാവദ്വിജ്ഞാനസ്യ ഗതം" ഇത്യാദിയുടെ അർത്ഥം മുമ്പിലത്തെപ്പോലെതന്നെ. 2

ഏഴാമധ്യായത്തിൽ ഏഴാം ഖണ്ഡം കഴിഞ്ഞു.

---

## ഏഴാമധ്യായത്തിൽ എട്ടാം ഖണ്ഡം.

ഉപ:— ബലം വാവ വിജ്ഞാനാദ് ഭൂയഃ അപി ഹ ശതം വിജ്ഞാനവതാമേകോ ബലവാനാകമ്പയതേ; സ യദാ ബലീ ഭവത്യഥോത്ഥാതാ ഭവതി; ഉത്തിഷ്ഠൻ പരിചരിതാ ഭവതി, പരിചരന്നുപസത്താ ഭവതി; ഉപസീദൻ

ദ്രഷ്ടാ ഭവതി; ശ്രോതാ ഭവതി; മന്താ ഭവതി; ബോദ്ധാ ഭവതി; കർത്താ ഭവതി; വിജ്ഞാതാ ഭവതി, ബലേന വൈ പൃഥിവീ തിഷ്ഠതി, ബലേനാന്തരിക്ഷം, ബലേന ദ്യൗർ, ബലേന പർവതാ, ബലേന ദേവമനുഷ്യാ, ബലേന പശവശ്ച വയാംസിച, തൃണവനസ്പതയഃ, ശ്വാപദാന്യാ കീടപതംഗപിപീലികം, ബലേന ലോകസ്തിഷ്ഠതി; ബലമുപാസ്സ്വേതി.        1

സ യോ ബലം ബ്രഹ്മേത്യുപാസ്തേ, യാവദ് ബലസ്യ ഗതം തത്രാസ്യ യഥാകാമചാരോ ഭവതി യോ ബലം ബ്രഹ്മേത്യുപാസ്തേ. അസ്തി ഭഗവോ ബലാദ് ഭൂയ ഇതി. ബലാദ്വാവ ഭൂയോഽസ്തീതി. തന്മേ ഭഗവാൻ ബ്രവീത്വിതി.        2

| | |
|---|---|
| ബലം | ="ബലം=അന്നോപയോഗം കൊണ്ടുണ്ടാകുന്ന മനഃശക്തി |
| വിജ്ഞാനാത് | =വിജ്ഞാനത്തെക്കാൾ |
| ഭൂയഃ വാവ | =കൂടിയതാകുന്നു. |
| ബലവാൻ ഏകഃ | =ബലവാനായ ഒരുവൻ |
| വിജ്ഞാനവതാം ശതം അപി | =നൂറു വിജ്ഞാനവാന്മാരെപ്പോലും |
| ആകമ്പയതേ | =കമ്പിപ്പിക്കുന്നു. |
| സഃ | =അവൻ=പുരുഷൻ |
| യദാ ബലീ ഭവതി | =എപ്പോൾ ബലമുള്ളവനായിത്തീരുന്നുവോ |
| അഥ | =അപ്പോൾ |
| ഉത്ഥാതാ ഭവതി | =ഉത്ഥാനംചെയ്യുന്നവനായിത്തീരുന്നു. |
| ഉത്തിഷ്ഠൻ | =ഉത്ഥാനംചെയ്യുന്നവനായിരിക്കുമ്പോൾ |

| | |
|---|---|
| പരിചരിതാ ഭവതി | =പരിചരിക്കുന്നവനായിത്തീരുന്നു. |
| പരിചരൻ | =പരിചരിക്കുന്നവനായിരിക്കുമ്പോരം |
| ഉപസത്താ ഭവതി | =ഉപസദിക്കുന്നവനായിത്തീരുന്നു. |
| ഉപസീദൻ | =ഉപസദിക്കുന്നവനായിരിക്കുമ്പോരം |
| ദ്രഷ്ടാ ഭവതി | =ദ്രഷ്ടാവായിത്തീരുന്നു; |
| ശ്രോതാ ഭവതി | =ശ്രോതാവായിത്തീരുന്നു; |
| മന്താ ഭവതി | =മനനം ചെയ്യുന്നവനായിത്തീരുന്നു; |
| ബോദ്ധാ ഭവതി | =ബോദ്ധാവായിത്തീരുന്നു; |
| കത്താ ഭവതി | =കത്താവായിത്തീരുന്നു |
| വിജ്ഞാതാ ഭവതി | =ഫലം അനുഭവിക്കുന്നവനായിത്തീരുന്നു. |
| പൃഥിവീ | =പൃഥിവി |
| ബലേനവൈ | =ബലംകൊണ്ടാണു് |
| തിഷ്ഠതി | =നില്ക്കുന്നതു്. |
| അന്തരിക്ഷം | =അന്തരിക്ഷം |
| ബലേന | =ബലംകൊണ്ടാണു സ്ഥിതി ചെയ്യുന്നതു്. |
| ദ്യൗഃ | =ദ്യോവു് |
| ബലേന | =ബലംകൊണ്ടു സ്ഥിതിചെയ്യുന്നു. |
| പർവതാഃ | =പർവതങ്ങരം |
| ബലേന | =ബലംകൊണ്ടാണു സ്ഥിതി ചെയ്യുന്നതു്. |
| ദേവ മനുഷ്യാഃ | =ദേവന്മാരും മനുഷ്യരും |

ബലേന —ബലംകൊണ്ടത്രേ സ്ഥിതിചെയ്യുന്നതു്.
പശവഃ ച വയാംസി ച —പശുക്കളും പക്ഷികളും
തൃണവനസ്പതയഃ —തൃണങ്ങളും വൃക്ഷങ്ങളും
ശ്വാപദാനി —വ്യാഘ്രാദി ക്രൂരജന്തുക്കളും
ആകീടപതംഗപിപീലകം —കീടങ്ങാം പതംഗങ്ങാം മുതലായവ തുടങ്ങി പിപീലികകാംവരേയുള്ളവയും
ബലേന —ബലംകൊണ്ടു സ്ഥിതിചെയ്യുന്നു
ലോകഃ —ലോകം
ബലേന തിഷ്ഠതി —ബലംകൊണ്ടു സ്ഥിതിചെയ്യുന്നു.
ബലം ഉപാസ്സ്വ —ബലത്തെ ഉപാസിക്ക."
ഇതി —എന്നു്.
സഃ യഃ —അങ്ങനെ ആരാണോ
ബലം ബ്രഹ്മഇതി ഉപാസ്തേ —ബലത്തെ ബ്രഹ്മമെന്നുവച്ചു് ഉപാസിക്കുന്നതു്,
അസ്യ —ഇവന്നു്
യാവത് —എത്തുവരെയാണോ
ബലസ്യ ഗതം —ബലത്തിനു വിഷയമായിട്ടുള്ളതു്,
തത്ര —അത്രത്തോളം
യഥാകാമചാരഃ ഭവതി —സ്വാതന്ത്ര്യം സിദ്ധിക്കുന്നു.

"യോ ബലം ബ്രഹ്മേത്യുപാസ്തേ'' എന്നുതുടങ്ങിയുള്ളതു മുമ്പിലേപ്പോലെതന്നെ.

ഭാഷ്യം:— ബലം വിജ്ഞാനത്തെക്കാാം കൂടിയതാകുന്നു. ബലം എന്നു പറയുന്നതു്, മനസ്സിനു, വിജ്ഞേയങ്ങളായ വിഷയങ്ങളിൽ പ്രതിഭാനത്തിനുള്ള സാമർത്ഥ്യ

മാണ്. അതു് അന്നോപയോഗംകൊണ്ടുണ്ടാകുന്നതത്രേ. (പട്ടിണികിടക്കയാൽ തനിക്കു ഋക്കുമുതലായവ ഒന്നും തോന്നുന്നില്ലെന്നു ശ്വേതകേതു പറഞ്ഞതായി ശ്രുതിയിൽ കാണുന്നുണ്ടല്ലോ) ശരീരത്തിനുള്ള ഉത്ഥാനാദി സാമർത്ഥ്യവും അന്നോപയോഗംകൊണ്ടുണ്ടാകുന്നതാകുന്നു. അതിനാൽ ശരീരസാമർത്ഥ്യത്തേയും ബലമെന്നു പറയാറുണ്ട്. നൂറു മനുഷ്യർ ഒന്നിച്ചുകൂടിയാലും അവരെയെല്ലാം ഒരു മദിച്ച ആനയ്ക്കു ഭയപ്പെടുത്തുവാൻ കഴിയുമല്ലോ. അതുപോലെ വിജ്ഞാനമുള്ള നൂറുപേരെ ഭയപ്പെടുത്തുന്നതിനു ഒരു **ബലവാ**നായ പ്രാണി മതി. അതിനാൽ ബലം **വിജ്ഞാനത്തെ**ക്കാൾ കൂടിയതാകുന്നു. പുരുഷൻ **അന്നാദ്യുപയോഗംകൊ**ണ്ടു ബലവാനാകുമ്പോൾ **അവൻ** ഉത്ഥാനംചെയ്യുന്നവൻ (ജോലിചെയ്യുന്നവൻ) ആയിത്തീരും. അപ്പോൾ അവൻ ഗുരുക്കന്മാരെയും ആചാര്യന്മാരെയും ശുശ്രൂഷിക്കും. അങ്ങനെ അവരോടു അടുത്തു പെരുമാറുവാൻ ഇടയാകുമ്പോൾ ക്രമേണ അവർക്കു് അവനിൽ സ്നേഹവും വിശ്വാസവും ജനിക്കുകയും അവൻ ഏകാഗ്രതയോടുകൂടി അവരെ കണ്ടുതുടങ്ങുകയും ചെയ്യും. പിന്നെ **അവർ പറയുന്നതു കേൾക്കുക, അ**തിനെപ്പററി ഇന്നതു ഇന്നവിധത്തിൽ ശരിയാണെന്നു് ഉപപത്തികളെക്കൊണ്ടു മനനംചെയ്ക, ഇന്നതു ഇന്നവിധത്തിൽ ആണെന്നു നിശ്ചയംവരുത്തുക ഇവയെല്ലാം കഴിഞ്ഞു് ആചാര്യൻ മുതലായവർ പറഞ്ഞതിനെ അനുഷ്ഠിക്കുന്നു. അതിനാൽ വിജ്ഞാതാവായിത്തീരുന്നു. അനുഷ്ഠാനഫലത്തെ അനുഭവിക്കുന്നവനായിത്തീരുന്നു എന്നർത്ഥം. ഇങ്ങനെ വിജ്ഞാനത്തിനു കാരണമായതുകൊണ്ടും ബലം വിജ്ഞാനത്തെക്കാൾ കൂടിയതാകുന്നു. എന്നു മാത്രമല്ല, പൃഥിവ്യാദികൾ സ്ഥിതിചെയ്യുന്നതും ബലംകൊണ്ടാണ്.

അതിനാൽ ബലത്തെ ഉപാസിക്ക." ശിഷ്ടമെല്ലാം മുമ്പില ത്തെപ്പോലെതന്നെ. 2

ഏഴാമദ്ധ്യായത്തിൽ എട്ടാം ഖണ്ഡം കഴിഞ്ഞു.

---

## ഏഴാമദ്ധ്യായത്തിൽ ഒൻപതാം ഖണ്ഡം.

ഉപ:— അന്നം വാവ ബലാദ് ഭൂയസ്തസ്മാദ്യദ്യപി ദശ രാത്രീന്നാശ്നീയാ,ദ്യദ്യു ഹ ജീവേദഥവാ *f* ദ്രഷ്ടാ *f* ശ്രോതാ *f* മന്താ *f* ബോദ്ധാ *f* കർത്താ *f* വിജ്ഞാതാ ഭവതി. അഥാന്നസ്യാ *f* യൈ ദ്രഷ്ടാ ഭവതി, ശ്രോതാ ഭവതി, മന്താ ഭവതി, ബോദ്ധാ ഭവതി, കർത്താ ഭവതി, വിജ്ഞാതാ ഭവ തി, അന്നമുപാസ്സ്വേതി. 1

അന്നം —"അന്നം
ബലാത് ഭൂയഃ വാവ —ബലത്തെക്കാരം കൂടിയതാകുന്നു
തസ്മാത് —അതിനാൽ
ദശ രാത്രീഃ അപി —പത്തുനാളേക്കുപോലും
യദി ന അശ്നീയാത് —അശിക്കാതിരിക്കുന്നതായാൽ
അഥവാ —ഒരുവേള
യദി ജീവേത് ഉഹ —ജീവിച്ചിരിക്കുന്നപക്ഷം
അദ്രഷ്ടാ —ദർശിക്കാൻ കഴിയാത്തവനായും
അശ്രോതാ —ശ്രവിക്കുവാൻ സാധിക്കാത്തവ നായും
അമന്താ —മനനംചെയ്‌വാൻ ശക്തിയി ല്ലാത്തവനായും
അബോദ്ധാ —ബോധിക്കുന്നതിനു സാമർത്ഥ്യ മില്ലാത്തവനായും
അകർത്താ —അനുഷ്ഠിക്കുവാൻ കഴിവില്ലാ ത്തവനായും

| | |
|---|---|
| അവിജ്ഞാതാ | = വിജ്ഞാനമില്ലാത്തവനായും |
| ഭവതി | = ഭവിക്കുന്നു. |
| അഥ | = പിന്നെ |
| അന്നസ്യ ആയൈ | = അന്നം ലഭിക്കുന്നവൻ |
| ദ്രഷ്ടാ ഭവതി | = ദ്രഷ്ടാവായിത്തീരുന്നു; |
| ശ്രോതാ ഭവതി | = ശ്രോതാവായിത്തീരുന്നു; |
| മന്താ ഭവതി | = മനനംചെയ്യുന്നവനായിത്തീരുന്നു; |
| ബോദ്ധാ ഭവതി | = ബോദ്ധാവായിത്തീരുന്നു; |
| കർത്താ ഭവതി | = അനുഷ്ഠിക്കുന്നവനായിത്തീരുന്നു; |
| വിജ്ഞാതാ ഭവതി | = അനുഷ്ഠാനഫലം അനുഭവിക്കുന്നവനായിത്തീരുന്നു. |
| അന്നം ഉപാസ്സ്വ | = അന്നത്തെ ഉപാസിക്ക" |
| ഇതി | = എന്നു്. |

ഭാഷ്യം:— "അന്നം ബലത്തെക്കാൾ കൂടിയതാകുന്നു. എന്തെന്നാൽ ബലത്തിനു കാരണം അന്നമാകുന്നു. അതിനാൽ ഒരുവൻ പത്തുദിവസത്തേക്കുപോലും അന്നത്തെ ഉപയോഗിക്കാതിരിക്കയാണെങ്കിൽ, ഒരുവേള അവൻ മരിക്കാതെ ജീവിച്ചിരിക്കുന്നപക്ഷം (ഒരുമാസം അന്നമുപയോഗിക്കാതിരുന്നിട്ടും ചിലർ ജീവിച്ചിരിക്കുന്നതായിക്കണ്ടിട്ടുണ്ടു്,) അവൻ ഗുരുവിനെപ്പോലും കാണാൻ കഴിയാത്തവനായും ഗുരു പറയുന്നതു കേൾക്കാൻ പാടില്ലാത്തവനായും മററും മുൻപറഞ്ഞതിനു നേരേ വിപരീതമായ അവസ്ഥയിലായിത്തീരും. ഇങ്ങനെ വളരെദിവസം, ഭക്ഷണം കഴിക്കാതേയും ദർശനാദിക്രിയകളിൽ സാമർത്ഥ്യമില്ലാതേയും ഇരുന്നതിൻെറ ശേഷം, അന്നം ലഭിക്കുമ്പോൾ, അവൻ പഴയപടി കാണാനും കേൾക്കാനുംമററും ശക്തിയുള്ളവനാ

യിത്തീരുന്നു. (ഇതെല്ലാം പ്രത്യക്ഷത്തിൽ അനുഭവമുള്ള താണല്ലൊ) അതിനാൽ അന്നത്തെ ഉപാസിക്ക.'' (ആയ മുള്ളവൻ എന്ന അർത്ഥത്തിൽ, "ആയീ" എന്നു പറയേണ്ട തിനു പകരം ശ്രുതിയിൽ വർണ്ണത്തെ വ്യത്യാസപ്പെടുത്തി, "ആയൈ" എന്നു പറഞ്ഞിരിക്കുന്നു. "ആയാ'' എന്നും പാഠ മുണ്ടു്. അപ്പോഴും അർത്ഥം ഇതുതന്നെ. 1

ഉപ:— സ യോ ƒന്നം ബ്രഹ്മേത്യുപാസ്തേ ƒന്നവതോ വൈ സ ലോകാൻ പാനവതോ ƒഭിസിധ്യതി. യാവദന്ന സ്യ ഗതം തത്രാസ്യ യഥാകാമചാരോ ഭവതി, യോƒന്നം ബ്രഹ്മേത്യുപാസ്തേ. അസ്തി ഭഗവോ ƒന്നാദ് ഭൂയ ഇതി. അന്നാദ്വാവ ഭൂയോ ƒസ്തീതി. തന്മേ ഭഗവാൻ ബ്രവീ ത്വിതി. 2

| | |
|---|---|
| സഃ യഃ | =അങ്ങനെ ആരാണോ, |
| അന്നം | =അന്നത്തെ |
| ബ്രഹ്മ ഇതി | =ബ്രഹ്മമെന്നുവച്ചു്, |
| ഉപാസ്തേ | =ഉപാസിക്കുന്നതു് |
| സഃ | =അവൻ |
| അന്നവതഃ | =അന്നമുള്ളവയും |
| പാനവതഃ | =പാനമുള്ളവയും ആയ |
| ലോകാൻ | =ലോകങ്ങളെ |
| അഭിസിദ്ധ്യതി വൈ | =പ്രാപിക്കുന്നു |
| അന്നസ്യ ഗതം | =അന്നത്തിനു ഗോചരമായിട്ടുള്ളതു് |
| യാവത് | =എത്തുവരെയാണോ, |
| തത്ര | =അവിടെ |
| അസ്യ | =ഇവന്നു് |
| യഥാകാമചാരഃ | =സ്വാതന്ത്ര്യം |
| ഭവതി | =സിദ്ധിക്കുന്നു.'' |

ശിഷ്ടം മുമ്പിലത്തേപ്പോലെതന്നെ.

ഭാഷ്യം:— "അന്നത്തെ ബ്രഹ്മമെന്നുവച്ച് ഉപാസിച്ചാൽ, അന്നവും പാനവും (പാനത്തിനുള്ള ജലം) സമൃദ്ധമായുള്ള ലോകങ്ങളെ പ്രാപിക്കും." ശിഷ്ടമുള്ളതു മുമ്പിലത്തെപ്പോലെതന്നെ.

ഏഴാമധ്യായത്തിൽ ഒൻപതാം ഖണ്ഡം കഴിഞ്ഞു.

---

ഏഴാമധ്യായത്തിൽ പത്താം ഖണ്ഡം.

ഉപ:— ആപോ വാവാന്നാദ് ഭൂയസ്യ,സ്തസ്മാദ്യദാ സുവൃഷ്ടിർന്ന ഭവതി, വ്യാധീയന്തേ പ്രാണാ അന്നം കനീയോ ഭവിഷ്യതീതി. അഥ യദാ സുവൃഷ്ടിർഭവത്യാനന്ദിനഃ പ്രാണാ ഭവന്ത്യന്നം ബഹു ഭവിഷ്യതീതി. ആപ ഏവേമാ മൂർത്തായേയം പൃഥിവീ, യദന്തരീക്ഷം, യദ്ദ്യൗ,ര്യത് പർവതാ, യദ്ദേവമനുഷ്യാ, യത് പശവശ്ച വയാംസി ച, തൃണവനസ്പതയഃ, ശ്വാപദാന്യാകീടപതംഗപിപീലികമാപ ഏവേമാ മൂർത്താ, അപ ഉപാസ്സ്വേതി. 1

| | |
|---|---|
| ആപഃ | =അപ്പുകൾ |
| അന്നാത് | =അന്നത്തെക്കാൾ |
| ഭൂയസ്യഃ വാവ | =കൂടിയവയാകുന്നു. |
| തസ്മാത് | =അതിനാൽ |
| യദാ | =എപ്പോൾ |
| സുവൃഷ്ടിഃ ന ഭവതി | =സുവൃഷ്ടി ഉണ്ടാകുന്നില്ലയോ, |
| തദാ | =അപ്പോൾ |
| അന്നം കനീയഃ ഭവിഷ്യതി ഇതി | =അന്നം കുറവായിത്തീരുമെന്നു വിചാരിച്ച് |
| പ്രാണാഃ | =പ്രാണങ്ങൾ=പ്രാണികൾ |

| | |
|---|---|
| വ്യാധീയന്തേ | = ദുഃഖിക്കുന്നു. |
| യദാ | = എപ്പോൾ |
| സുവൃഷ്ടിഃ ഭവതി | = സുവൃഷ്ടി ഉണ്ടാകുന്നുവോ, |
| തദാ | = അപ്പോൾ, |
| അന്നം ബഹു ഭവിഷ്യതി ഇതി | = അന്നം വളരെ ഉണ്ടാകുമെന്നു വിചാരിച്ചു് |
| പ്രാണാഃ | = പ്രാണങ്ങൾ |
| ആനന്ദിനഃ ഭവന്തി | = ആനന്ദമുള്ളവയായിത്തീരുന്നു. |
| ഇയം പൃഥിവീ യാ | = ഈ പൃഥിവി ഏതോ, |
| അന്തരിക്ഷം യത് | = അന്തരിക്ഷം ഏതോ, |
| ദ്യൗഃ യത് | = ദ്യോവു് ഏതോ, |
| പർവതാഃ യത് | = പർവതങ്ങൾ എവയോ, |
| ദേവമനുഷ്യാഃ യത് | = ദേവന്മാരും മനുഷ്യരും ആരോ, |
| പശവഃ ച വയാംസി ച | = പശുക്കളും പക്ഷികളും |
| തൃണവനസ്പതയഃ | = തൃണങ്ങളും വൃക്ഷങ്ങളും |
| ശ്വാപദാനി | = ശ്വാപദങ്ങളും = വ്യാഘ്രാദി ദുഷ്ടമൃഗങ്ങളും |
| ആകീടപതങ്ഗപിപീലികം | = കീടങ്ങൾ, പതങ്ഗങ്ങൾ (പാററകൾ) പിപീലികൾ ഇവ വരേയുള്ളവയും. |
| യത് | = എവയോ |
| ഇമാഃ | = ഇവ |
| മൂൎത്താഃ | = മൂൎത്തങ്ങളായ |
| ആപഃ ഏവ | = അപ്പുകൾതന്നെ. |
| അപഃ ഉപാസ്സ്വ | = അപ്പുകളെ ബ്രഹ്മമെന്നുവച്ചു് ഉപാസിക്ക.” |
| ഇതി | = എന്നു്. |

ഭാഷ്യം:— “അപ്പുകൾ അന്നത്തിനു കാരണമായതുകൊണ്ടു് അന്നത്തെക്കാൾ കൂടിയവയാകുന്നു. അതുകൊണ്ടു്,

സസ്യങ്ങൾക്ക ഹിതമായ നല്ല മഴ ഉണ്ടാകാത്തപ്പോൾ, നമുക്കു് ഈ വർഷത്തിൽ അന്നം അല്പതരമായിപ്പോകുമ ല്ലോ എന്നു വിചാരിച്ചു പ്രാണികൾ ദുഃഖിക്കുന്നു. എന്നാൽ സുവൃഷ്ടി എപ്പോൾ ഉണ്ടാകുന്നുവോ അപ്പോൾ പ്രാണി കൾ, വളരെ അന്നമുണ്ടാകുമെന്നുള്ള പ്രതീക്ഷയാൽ ആനന്ദ ഭരിതരായിത്തീരുന്നു. മൂർത്തമായ അന്നം അപ്പുകളിൽനി ന്നുണ്ടാകുന്നതായതുകൊണ്ടു്, പൃഥിവ്യാദികളായ മൂർത്തഭേദ ങ്ങളുടെ ആകൃതിയിൽ പരിണമിച്ചിരിക്കുന്നതു് അപ്പുകൾ തന്നെയാണു്. അതിനാൽ അപ്പുകൾ സർവഭൂതാത്മകങ്ങ ളാകുന്നു. അതുകൊണ്ടു് ആ അപ്പുകളെ ഉപാസിക്ക." 1

ഉപ:— സ യോ ƒപോ ബ്രഹ്മേത്യുപാസ്തേ ആപ്നോതി സർവാൻ കാമാംസ്തൃപ്തിമാൻ ഭവതി; യാവദപാം ഗതം തത്രാസ്യ യഥാകാമചാരോ ഭവതി യോ ƒപോ ബ്രഹ്മേ ത്യുപാസ്തേ. അസ്തി ഭഗവോ ƒദ്ഭ്യോ ഭൂയ ഇതി. അദ്ഭ്യോ വാവ ഭൂയോ ƒസ്തീതി. തന്മേ ഭഗവാൻ ബ്രവീ ത്വിതി. 2

യഃ — ആരാണോ
അപഃ — അപ്പുകളേ
ബ്രഹ്മ ഇതി — ബ്രഹ്മമെന്നുവച്ചു്
ഉപാസ്തേ — ഉപാസിക്കുന്നതു്,
സഃ — അവൻ
സർവാൻ കാമാൻ — എല്ലാ കാമങ്ങളേയും
ആപ്നോതി — പ്രാപിക്കുന്നു.
തൃപ്തിമാൻ ഭവതി — തൃപ്തിയുള്ളവനായിത്തീരുന്നു.
യാവത് — എത്രവരെയാണോ
അപാം ഗതം — അപ്പുകൾക്ക ഗമനമുള്ളതു്
തത്ര — അവിടെവരെ
അസ്യ — ഇവന്നു്

| | |
|---|---|
| യഥാകാമചാരഃ | =സ്വതന്ത്രസഞ്ചാരം |
| ഭവതി | =സിദ്ധിക്കുന്നു. |

"യോ ƒപോ ബ്രഹ്മേത്യുപാസ്തേ" എന്നതുമുതലുള്ള തിൻെറ അന്വയം മുമ്പിലത്തേതുപോലെതന്നെ.

ഭാഷ്യം:— "അപ്പുകളെ ബ്രഹ്മമെന്നുവച്ചു് ഉപാസിക്കുന്നവന്നു് സർവകാമങ്ങളും അതായതു്, മൂർത്തിമത്തുകളായ എല്ലാ കാമ്യവിഷയങ്ങളും സിദ്ധിക്കും. തൃപ്തി അപ്പുകളിൽ നിന്നുണ്ടാകുന്നതാകയാൽ, അപ്പുകളെ ഉപാസിക്കുന്നവൻ തൃപ്തിയുള്ളവനായും തീരും." മററുള്ളതെല്ലാം മുൻപിലത്തേപ്പോലെതന്നെ. 2

ഏഴാമധ്യായത്തിൽ പത്താം ഖണ്ഡം കഴിഞ്ഞു.

---

ഏഴാമധ്യായത്തിൽ പതിനൊന്നാം ഖണ്ഡം.

ഉപ:— തേജോ വാവാദ്ഭ്യോ ഭൂയഃ; തദ്വാ ഏതദ്വായുമാഗൃഹ്യാ ƒƒകാശമഭിതപതി; തദാഹുർന്നിശോചതി, നിതപതി, വർഷിഷ്യതി വാ ഇതി. തേജഃ ഏവ തത് പൂർവം ദർശയിത്വാ ƒഥാപഃ സൃജതേ; തദേതദൂർദ്ധ്വാഭിശ്ച തിരശ്ചീഭിശ്ച വിദ്യുദ്ഭിരാഹ്രാദാശ്ചരന്തി; തസ്മാദാഹുർവിദ്യോതതേ സ്തനയതി വർഷിഷ്യതി വാ ഇതി; തേജ ഏവ തത് പൂർവം ദർശയിത്വാ ƒഥാപഃ സൃജതേ; തേജ ഉപാസ്സ്വേതി. 1

| | |
|---|---|
| തേജഃ | =തേജസ്സു് |
| അദ്ഭ്യഃ | =അപ്പുകളെക്കാരം |
| ഭൂയഃ വാവ | =കൂടിയതാകുന്നു. |
| തത് ഏതത് | =അങ്ങനെയുള്ള ഈ തേജസ്സു് |
| വായും | =വായുവിനെ |

| | |
|---|---|
| ആഗൃഹ്യ | =അവഷ്ടംഭിപ്പിച്ചിട്ട് =നിശ്ച ലമാക്കിയിട്ട് |
| ആകാശം | = ആകാശത്തെ |
| അഭിതപതി വൈ | =അഭിതപിക്കുന്നു = അഭിവ്യാപിച്ചു തപിപ്പിക്കുന്നു. |
| തദാ | =അപ്പോൾ |
| നിശോചതി | ="വേവിക്കുന്നു. |
| നിതപതി | =പഴപ്പിക്കുന്നു, |
| വർഷിഷ്യതി | =മഴപെയ്യും" |
| ഇതി ആഹുഃ | =എന്ന് ലൗകികന്മാർ പറയുന്ന |
| തേജഃ ഏവ | =തേജസ്സുതന്നെ |
| തത് | =അങ്ങനെ |
| പൂർവം | =ആദ്യം |
| ദർശയിത്വാ | =തന്നെത്താൻ വെളിപ്പെടുത്തി യിട്ട് |
| അഥ | =അനന്തരം |
| അപഃ | =അപ്പുകളെ |
| സൃജതേ | =സൃഷ്ടിക്കുന്നു. |
| തത് | =അതുകൊണ്ട്, |
| ഏതത് | =ഇപ്രകാരം |
| ഊർദ്ധ്വാഭിഃ ച | =മേൽപ്പോട്ടുപോകുന്നവയും |
| തിരശ്ചീഭിഃ ച | =വിലങ്ങത്തിൽ പോകുന്നവയു മായ |
| വിദ്യുദ്ഭിഃ | =വിദ്യുത്തുകളോടുകൂടി |
| ആഹ്രാദാഃ | =ഇടിനാദങ്ങൾ |
| ചരന്തി | =സഞ്ചരിക്കുന്നു. |
| തസ്മാത് | =അതിനാൽ |
| വിദ്യോതതേ | ="മിന്നൽ മിന്നുന്നു; |
| സ്തനയതി | =ഇടിമുഴങ്ങുന്നു; |

| | |
|---|---|
| വർഷിഷ്യതി വൈ | —വർഷമുണ്ടാകും." |
| ഇതി ആഹുഃ | —എന്ന് ആളുകൾ പറയുന്നു. |
| തേജഃ | —തേജസ്സിനെ |
| ഉപാസ്സ്വ | —ബ്രഹ്മമെന്നുവച്ച് ഉപാസിക്ക'' |
| ഇതി | —എന്ന്. |

ഭാഷ്യം:— ''തേജസ്സ് അപ്പുകളെക്കാൾ കൂടിയതാകുന്നു. എന്തെന്നാൽ അപ്പുകൾക്കു കാരണം തേജസ്സാണ്. അതെങ്ങനെ എന്നാണെങ്കിൽ പറയാം— തേജസ്സിൽനിന്നാണ് അപ്പുകൾ ഉണ്ടാകുന്നതു്; ഈ തേജസ്സ്, തന്നെക്കൊണ്ടു വായുവിനെ സ്തംഭിപ്പിച്ച് ആകാശത്തിൽ എല്ലായിടത്തും വ്യാപിച്ച് അതിനു ചൂടുപിടിപ്പിക്കുന്നു. അപ്പോൾ, "എന്തൊരുഷ്ണം: പുകച്ചൽ എടുക്കുന്നു; ഇന്നു മഴപെയ്യും.'' എന്ന് ആളുകൾ പറയും. കാരണം മുതിരുന്നതു കാണുമ്പോൾ, കാര്യമുണ്ടാകുമെന്നു ഊഹിക്കുക ലോകത്തിൽ പതിവാണല്ലൊ. അങ്ങനെ തേജസ്സുതന്നെ, ആദ്യം, തന്നെത്തന്നെ സ്പഷ്ടമായിക്കാണിച്ചിട്ട് പിന്നെ അപ്പുകളെ സൃഷ്ടിക്കുന്നു. ഇങ്ങനെ അപ്പുകളെ സൃഷ്ടിക്കുന്നതായതുകൊണ്ട് തേജസ്സ് അപ്പുകളെക്കാൾ കൂടിയതാകുന്നു. എന്നു മാത്രമല്ല, ഈ തേജസ്സുതന്നെയാണ് ഇടിനാദത്തിൻെറ രൂപത്തിൽ വർഷത്തിനു കാരണമായിത്തീരുന്നതു്. മേൽപ്പോട്ടു പോകുന്നവയും വിലങ്ങത്തിൽ പായുന്നവയും ആയ മിന്നൽപ്പിണറുകളോടുകൂടി ഇടിനാദങ്ങൾ മുഴങ്ങുന്നു. അപ്പോൾ അതു കണ്ടും കേട്ടും ആളുകൾ "മിന്നൽ മിന്നുന്നു, ഇടിമുഴങ്ങുന്നു; മഴപെയ്യും " എന്നു പറയുന്നു. അതിനാൽ തേജസ്സ് അപ്പുകൾക്കു കാരണവും അപ്പുകളെക്കാൾ കൂടിയതുമാകുന്നു. തേജസ്സിനെ ഉപാസിക്ക."

ഉപ:— സ യസ്തേജോ ബ്രഹ്മേത്യുപാസ്തേ, തേജസ്വീ വൈ സ തേജസ്വതോ ലോകാൻ ഭാസ്വതോ$\!$ഽപഹതതമ

സ്സാനഭിസിദ്ധ്യതി. യാവത്തേജസോ ഗതം തത്രാസ്യ യ ഥാകാമചാരോ ഭവതി യസ്തേജോ ബ്രഹ്മേത്യുപാസ്തേ. അസ്തി ഭഗവോ തേജസോ ഭൂയ ഇതി. തേജസോ വാവ ഭൂയോഽസ്തീതി. തന്മേ ഭഗവാൻ ബ്രവീത്വിതി. 2

സഃ യഃ — അങ്ങനെ ആരാണോ
തേജഃ — തേജസ്സിനെ
ബ്രഹ്മഇതി — ബ്രഹ്മമെന്നുവച്ച്
ഉപാസ്തേ — ഉപാസിക്കുന്നത്
സഃ — അവൻ
തേജസ്വീ (ഭവതി)വൈ — തേജസ്വിയായിത്തീരുന്നു.
തേജസ്വതഃ — തേജസ്സുള്ളവയും
ഭാസ്വതഃ — പ്രകാശമുള്ളവയും
അപഹതതമസ്താൻ — ബാഹ്യവും ആഭ്യന്തരവുമായ തമസ്സു നീങ്ങിയിട്ടുള്ളവയുമായ
ലോകാൻ — ലോകങ്ങളെ
അഭിസിദ്ധ്യതി — പ്രാപിക്കുന്നു.
തേജസഃ — തേജസ്സിന്റെ
ഗതം — ഗോചരം
യാവത് — ഏതുവരെയാണോ
തത്ര — അതുവരെ
അസ്യ — ഇവന്
യഥാകാമചാരഃ — സഞ്ചാരസ്വാതന്ത്ര്യം
ഭവതി — ഉണ്ടാകുന്നു.

"യസ്തേജോ ബ്രഹ്മേതി" ഇത്യാദിയുടെ അന്വയം മുമ്പിലത്തെപ്പോലെതന്നെ.

ഭാഷ്യം:— "മേൽപ്പറഞ്ഞപ്രകാരമുള്ള തേജസ്സിനെ ബ്രഹ്മമെന്നുവച്ച് ഉപാസിക്കുന്നവൻ തേജസ്വിയായി

ത്തീരും; തേജസ്സും പ്രകാശവുമുള്ളവയും, ബാഹ്യമായിട്ടുള്ള അന്ധകാരമോ, ആന്തരമായ അജ്ഞാനാദിയോ ആകുന്ന തമസ്സില്ലാത്തതുമായ ലോകങ്ങളെ പ്രാപിക്കയും ചെയ്യും." ശിഷ്ടം മുമ്പു പറഞ്ഞിട്ടുള്ളതുപോലെതന്നെ. 2

ഏഴാമദ്ധ്യായത്തിൽ പതിനൊന്നാം ഖണ്ഡം കഴിഞ്ഞു.

---

## ഏഴാമദ്ധ്യായത്തിൽ പന്ത്രണ്ടാം ഖണ്ഡം.

ഉപ:— ആകാശോ വാവ തേജസോ ഭൂയാൻ; ആകാശേ വൈ സൂര്യ്യാചന്ദ്രമസാവുഭൗ വിദ്യുന്നക്ഷത്രാണ്യഗ്നിരാകാശേനാഽഽഹ്വയത്യാകാശേന ശൃണോത്യാകാശേന പ്രതിശൃണോത്യാകാശേ രമത ആകാശേ ന രമത ആകാശേ ജായത ആകാശമഭിജായതേ; ആകാശമുപാസ്സ്വേതി. 1

| | |
|---|---|
| ആകാശഃ | =ആകാശം |
| തേജസഃ | =തേജസ്സിനെക്കാരം |
| ഭൂയാൻ | =കൂടിയതാകുന്നു. |
| സൂര്യ്യാചന്ദ്രമസൗ ഉഭൗ | =സൂര്യ്യചന്ദ്രന്മാർ രണ്ടുപേരും |
| വിദ്യുത് | =വിദ്യുത്തും |
| നക്ഷത്രാണി | =നക്ഷത്രങ്ങളും |
| അഗ്നിഃ | =അഗ്നിയും |
| ആകാശേ വൈ | =ആകാശത്തിൽ ആകുന്നു. |
| ആകാശേന | =ആകാശത്തിൽക്കൂടി |
| ആഹ്വയതി | =ആഹ്വാനംചെയ്യുന്നു. |
| ആകാശേന | =ആകാശത്തിലൂടെ |
| ശൃണോതി | =കേറംക്കുന്നു. |
| ആകാശേന പ്രതിശൃണോതി | =ആകാശംവഴിയായി വീണ്ടു കേറംക്കുന്നു. |

| | |
|---|---|
| ആകാശേ രമതേ | —ആകാശത്തിൽ രമിക്കുന്നു. |
| ആകാശേ ന രമതേ | —ആകാശത്തിൽ രമിക്കാതിരിക്കുന്നു. |
| ആകാശേ ജായതേ | —ആകാശത്തിൽ ജനിക്കുന്നു. |
| ആകാശം അഭി | —ആകാശത്തിലേക്കു |
| ജായതേ | —ജനിക്കുന്നു—അംകുരം മുതലായതു വളരുന്നു. |
| ആകാശം ഉപാസ്സ്വ | —ആകാശത്തെ ഉപാസിക്ക” |
| ഇതി | —എന്നു്. |

ഭാഷ്യം:— “ആകാശം തേജസ്സിനെക്കാറം കൂടിയതാകുന്നു. എന്തെന്നാൽ വായുവിനോടുകൂടിയ തേജസ്സിനു കാരണം ആകാശമാണു്: (“വായുമാഗൃഹ്യ’’ എന്നു തേജസ്സോടുകൂടി വായുവിനെയും പറഞ്ഞുകഴിഞ്ഞതുകൊണ്ടാണു വായുവിനെ വേറെ പറയാത്തതു്.) ഘടാദികളെക്കാറം മൃത്തെന്നപോലെ കാരണം കാര്യത്തെക്കാറം കൂടിയതായിട്ടാണല്ലോ ലോകത്തിൽ കണ്ടിട്ടുള്ളതു്. അതുപോലെ ആകാശം വായുവോടുകൂടിയ തേജസ്സിനു കാരണമായതുകൊണ്ടു് അതിനെക്കാറം കൂടിയതാകുന്നു. തേജോരൂപന്മാരായ സൂര്യചന്ദ്രന്മാർ ആകാശത്തിലാണു്. തേജോരൂപങ്ങളായ വിദ്യുത്തു, നക്ഷത്രങ്ങളും അഗ്നിയും ആകാശത്തിനുള്ളിലാണു്. ഒന്നു മറ്റൊന്നിന്റെ ഉള്ളിലാണെങ്കിൽ ആ ഒന്നു് ആ മറ്റൊന്നിനെക്കാറം ചെറുതും ആ മറ്റൊന്നു് ആ ഒന്നിനെക്കാറം വലുതും ആയിരിക്കണമല്ലോ. ഇനിയും, ഒരുവൻ മറ്റൊരുവനെ വിളിക്കുന്നതു ആകാശംവഴിയാണു്. വിളിച്ച ശബ്ദത്തെ വിളിക്കപ്പെട്ടവൻ കേറംക്കുന്നതും ആകാശത്തിൽക്കൂടിയാണു്; അവൻ വീണ്ടും കേറംക്കുന്നതും ആകാശത്തിൽക്കൂടിത്തന്നെ. എല്ലാവരും പരസ്പരം ക്രീഡിക്കുന്നതു് ആകാശത്തിലാണു്. വധ്വാദിവിയോഗത്തിൽ രമിക്കാ

തിരിക്കുന്നതും ആകാശത്തിൽത്തന്നെ എന്തെങ്കിലും ജനി ക്കുന്നതും ആകാശത്തിലാണു്. മൂർത്തവസ്തുക്കളാൽ അടഞ്ഞി രിക്കുന്നിടത്തു ഒന്നും ജനിക്കയില്ല അതുപോലെ അംകുരം മുതലായതു് ഉണ്ടായി വളരുന്നതും ആകാശത്തിലേക്കു തന്നെ. നേരേമറിച്ചുണ്ടാകുന്നില്ല. അതിനാൽ ആകാശ ത്തെ ഉപാസിക്ക. 1

ഉപ:— സ യ ആകാശം ബ്രഹ്മേത്യുപാസ്തേ ആകാശ വതോ വൈ സ ലോകാൻ പ്രകാശവതോ ƒസംബാധാനുരു ഗായവതോƒഭിസിധ്യതി; യാവദാകാശസ്യ ഗതം തത്രാ സ്യ യഥാകാമചാരോ ഭവതി, യ ആകാശം ബ്രഹ്മേത്യ പാസ്തേ. അസ്തി ഭഗവ ആകാശാദ് ഭൂയ ഇതി. ആകാശാദ്വാവ ഭൂയോസ്തീതി തന്മേ ഭഗവാൻ ബ്രവീ ത്വിതി 2

| | |
|---|---|
| സഃ യഃ | =അങ്ങനെ ആരാണോ |
| ആകാശം | =ആകാശത്തെ |
| ബ്രഹ്മ ഇതി | =ബ്രഹ്മമെന്നുവച്ചു |
| ഉപാസ്തേ | =ഉപാസിക്കുന്നതു് |
| സഃ | =അവൻ |
| ആകാശവതഃ | =ആകാശമുള്ളവയും |
| പ്രകാശവതഃ | =പ്രകാശമുള്ളവയും |
| അസംബാധാൻ | =ഞെരുക്കമില്ലാത്തവയും |
| ഉരുഗായവതഃ | =വിസ്തീർണ്ണഗതികളും ആയ |
| ലോകാൻ | =ലോകങ്ങളെ |
| അഭിസിധ്യതി | =പ്രാപിക്കുന്നു. |
| ആകാശസ്യഗതം | =ആകാശത്തിനു വിഷയമായിട്ടുള്ളതു് |
| യാവത് | =എത്തുവരെയാണോ, |
| തത്ര | =അവിടെവരെ |

| | |
|---|---|
| അസ്യ | =ഇവന്നു് |
| യഥാകാമചാരഃ | =സഞ്ചാരസ്വാതന്ത്ര്യം |
| ഭവതി | =സിദ്ധിക്കുന്നു. |

"യ ആകാശം ബ്രഹ്മേത്യുപാസ്തേ" ഇത്യാദിയുടെ അന്വയം മുമ്പു പറഞ്ഞിട്ടുള്ളതുപോലെതന്നെ.

ഭാഷ്യം:— "ആകാശത്തെ ബ്രഹ്മമെന്നുവച്ചുപാസിക്കുന്നതാരോ ആ വിദ്വാൻ ആകാശമുള്ളവയും പ്രകാശമുള്ളവയും (പ്രകാശത്തിനും ആകാശത്തിനും തമ്മിൽ നിത്യസംബന്ധമുണ്ടല്ലോ.) ഞെരുക്കമില്ലാത്തവയും വളരെ വിസ്താരമുള്ളവയും ആയ ലോകങ്ങളെ പ്രാപിക്കും. ആകാശത്തിനു പ്രവേശമുള്ള ലോകങ്ങളിലെല്ലാം അവനു സ്വാതന്ത്ര്യവും സിദ്ധിക്കും.'' മററുള്ളതിൻെറ എല്ലാം അർത്ഥം മുമ്പു പറഞ്ഞതുപോലെതന്നെ. 2

ഏഴാമധ്യായത്തിൽ പന്ത്രണ്ടാം ഖണ്ഡം കഴിഞ്ഞു.

---

ഏഴാമധ്യായത്തിൽ പതിമ്മൂന്നാം ഖണ്ഡം.

ഉപ:— സ്മരോ വാവാ*ff*കാശാദ് ഭൂയസ്തസ്മാദ്യദ്യപി ബഹവ ആസീരൻ ന സ്മരന്തോ നൈവ തേ കംചന ശൃണുയുന്നമന്വീരൻ ന വിജാനീരൻ; യദാവാവ തേ സ്മരേയുരഥ ശൃണുയുരഥ മന്വീരന്നഥ വിജാനീരൻ. സ്മരേണ വൈ പുത്രാൻ വിജാനാതി; സ്മരേണ പശൂൻ.സ്മരമുപാസ്സ്വേതി.1

സഃ യഃ സ്മരം ബ്രഹ്മേത്യുപാസ്തേ, യാവത് സ്മരസ്യ ഗതം തത്രാസ്യയ്ഥാകാമചാരോ ഭവതി, യഃ സ്മരം ബ്രഹ്മേത്യുപാസ്തേ അസ്തി ഭഗവഃ സ്മരാദ് ഭൂയ ഇതി സ്മരാദ് വാവ ഭൂയോ*f*സ്തീതി. തന്മേ ഭഗവാൻ ബ്രവീത്വിതി. 2

സ്മരഃ — സ്മരം — സ്മരണമെന്ന അന്തഃകരണധർമ്മം
ആകാശാത് ഭൂയഃ വാവ — ആകാശത്തെക്കാൾ കൂടിയതാകുന്നു.
ബഹവഃ — വളരെ ആളുകൾ
യദപി ആസീരൻ — ഒരിടത്തു് ഇരുന്നാലും,
ന സ്മരന്തഃ — സ്മരിക്കാത്തവരായിരുന്നാൽ,
തേ — അവർ
കംചന — ഒന്നിനേയും — ഒരു ശബ്ദത്തേയും
ന ഏവ ശൃണുയുഃ — തീർച്ചയായും കേൾക്കയില്ല,
ന മന്വീരൻ — മനനംചെയ്കയില്ല.
ന വിജാനീരൻ — അറികയില്ല,
യദാ വാവ — എപ്പോഴാണോ
തേ — അവർ
സ്മരേയുഃ — സ്മരിക്കുന്നതു്,
അഥ — അപ്പോൾ
ശൃണുയുഃ — ശ്രവിക്കും
അഥ മന്വീരൻ — അപ്പോൾ മനനംചെയ്യും.
അഥ വിജാനീരൻ — അപ്പോൾ അറിയും.
സ്മരേണ വൈ — സ്മരത്തെക്കൊണ്ടാണു്
പുത്രാൻ വിജാനാതി — പുത്രന്മാരെ അറിയുന്നതു്
സ്മരേണ പശൂൻ — സ്മരത്തെക്കൊണ്ടാണു് പശുക്കളെ അറിയുന്നതു്,
സ്മരം ഉപാസ്സ്വ — സ്മരത്തെ ഉപാസിക്ക"
ഇതി — എന്നു്.
സഃ യഃ — "അങ്ങനെ ആരാണോ
സ്മരം — സ്മരത്തെ

| | |
|---|---|
| ബ്രഹ്മഇതി | —ബ്രഹ്മമെന്നുവച്ച് |
| ഉപാസ്തേ | —ഉപാസിക്കുന്നത് |
| അസ്യ | —ഇവന്ന് |
| സ്മരസ്യഗതം യാവത് | —സ്മരത്തിന്റെ വിഷയമായിട്ടുള്ളത് എത്രവരെയാണോ |
| തത്ര | —അത്രവരെ |
| യഥാകാമചാരഃ | —സഞ്ചാരസ്വാതന്ത്ര്യം |
| ഭവതി | —സിദ്ധിക്കുന്നു." |

"യഃ സ്മരം ബ്രഹ്മേത്യുപാസ്തേ" ഇത്യാദിയുടെ അന്വയം മുമ്പു പറഞ്ഞിട്ടുള്ളതുപോലെതന്നെ.

ഭാഷ്യം:— സ്മരം ആകാശത്തെക്കാൾ കൂടിയതാകുന്നു. സ്മരം എന്നത് സ്മരണമെന്നു പറയുന്ന അന്തഃകരണധർമ്മമാണ്. അത് ആകാശത്തെക്കാൾ കൂടിയതാണ്. (ഭൂയാൻ" എന്നു പറയേണ്ടതിന്, ലിംഗത്തെ ഭേദപ്പെടുത്തി "ഭൂയഃ" എന്നു പറഞ്ഞിരിക്കുന്നു) സ്മരിക്കേണ്ടവൻ സ്മരിച്ചെങ്കിലല്ലേ ആകാശം മുതലായതെല്ലാം അർത്ഥവത്തായിത്തീരുകയുള്ളൂ. എന്തെന്നാൽ അതെല്ലാം സ്മരണമുള്ളവനു അനുഭവിക്കുവാനുള്ളതാകുന്നു. സ്മരണമില്ലെങ്കിൽ ഉള്ളതുകൊണ്ടു പ്രയോജനമില്ലാത്തതിനാൽ ആകാശം മുതലായത് ഉണ്ടെങ്കിലും ഇല്ലാത്തതുപോലെതന്നെ. സ്മരണമില്ലാത്ത പക്ഷം ആകാശാദികൾ ഉള്ളതായി അറിവാനും സാധിക്കയില്ല. അതിനാൽ ആണ് സ്മരണം ആകാശത്തെക്കാൾ കൂടിയതാണെന്നു പറഞ്ഞത്. ലോകത്തിലും സ്മരണം കൂടിയതാണെന്നുള്ളതിനു തെളിവുണ്ട്. ഒരു സ്ഥലത്ത് അനേകം ആളുകൾ ഒരുമിച്ചുകൂടിയിരുന്നാലും തമ്മിൽതമ്മിൽ പറയുന്നതു സ്മരിക്കാതിരിക്കയാണെങ്കിൽ അവർ ഒരു ശബ്ദത്തെയും കേൾക്കയില്ല. അതുപോലെ മനനംചെയ്കയുമില്ല മനനം ചെയ്വാനുള്ള വിഷയത്തെ സ്മരിച്ചാ

ലല്ലാതെ മനനം ചെയ്വാൻ സാധിക്കയില്ലല്ലോ. അതു പോലെ അറികയുമില്ല. എന്നാൽ എപ്പോഴാണോ കേൾക്കേണ്ടതിനേയും മനനംചെയ്യേണ്ടതിനേയും അറിയേണ്ടതിനേയും സ്മരിക്കുന്നതു്, അപ്പോൾ കേൾക്കുകയും മനനംചെയ്കയും അറിയുകയും ചെയ്യുന്നു. അതുപോലെതന്നെ പുത്രന്മാരേയും പശുക്കളേയും ഇവർ തന്റെ പുത്രന്മാരാണെന്നും തന്റെ പശുക്കളാണെന്നും മററും അറിയുന്നതു സ്മരണംകൊണ്ടാകുന്നു. അതിനാൽ സ്മരണം കൂടിയതാകുന്നു. അതിനെ ഉപാസിക്കൾ മററുള്ളതെല്ലാം മുമ്പു പറഞ്ഞിട്ടുള്ളതുപോലെതന്നെ.

ഏഴാമദ്ധ്യായത്തിൽ പതിമ്മൂന്നാം ഖണ്ഡം കഴിഞ്ഞു.

---

ഏഴാമദ്ധ്യായത്തിൽ പതിന്നാലാം ഖണ്ഡം.

ഉപ:— ആശാ വാവ സ്മരാദ് ഭൂയസീ; ആശേദ്ധോ വൈ സ്മരോ മന്ത്രാനധീതേ, കർമ്മാണി കുരുതേ പുത്രാംശ്ച പശൂംശ്ചേച്ഛത, ഇമംച ലോകമമുംചേച്ഛതേ; ആശാ- മുപാസ്സ്വേതി.     1

| | |
|---|---|
| ആശാ | —"ആശ—ലഭിച്ചിട്ടില്ലാത്ത വസ്തുവിനെക്കുറിച്ചുള്ള ആഗ്രഹം |
| സ്മരാത് | —സ്മരത്തെക്കാൾ—സ്മരണത്തെക്കാൾ |
| ഭൂയസീ | —കൂടിയതാകുന്നു. |
| ആശേദ്ധഃ | —ആശയാൽ വർദ്ധിപ്പിക്കപ്പെട്ട |
| സ്മരഃ വൈ | —സ്മരൻ—സ്മരണമുള്ളവൻ |
| മന്ത്രാൻ അധീതേ | —മന്ത്രങ്ങളെ അധ്യയനംചെയ്യുന്നു. |
| കർമ്മാണി കുരുതേ | —കർമ്മങ്ങളെ ചെയ്യുന്നു. |
| പുത്രാൻ ച പശൂൻ ച | —പുത്രന്മാരെയും പശുക്കളേയും |

| | |
|---|---|
| ഇച്ഛതേ | —ഇച്ഛിക്കുന്നു |
| ഇമം ലോകം ച | —ഈ ലോകത്തേയും |
| അമുംച | —പരലോകത്തേയും |
| ഇച്ഛതേ | —ഇച്ഛിക്കുന്നു. |
| ആശാം ഉപാസ്സ്വ | —ആശയെ ഉപാസിക്ക.'' |
| ഇതി | —എന്നു്. |

ഭാഷ്യം:— "ആശ സ്മരണത്തെക്കാരം കൂടിയതാണു്. ആശ എന്നു പറയുന്നതു് അപ്രാപ്തമായ വസ്തുവിലുള്ള ആകാങ്ക്ഷയാകുന്നു. തൃഷ്ണ എന്നും കാമം എന്നും അതിനെ പറയാറുണ്ടു്. അതു് സ്മരണത്തെക്കാരം കൂടിയതാകുന്നതു് എങ്ങനെ എന്നാൽ—അന്തഃകരണത്തിൽ ഇരിക്കുന്ന ആശനിമിത്തമാണു് സ്മരിക്കേണ്ടതിനെ സ്മരിക്കുന്നതു്. ആശാവിഷയത്തെ സ്മരിച്ചു സ്മരിച്ചു അവൻ സ്മരനായിത്തീരുന്നു. ഇങ്ങനെ ആശയാൽ വളർത്തപ്പെട്ട സ്മൃതിനിമിത്തം സ്മരനായിത്തീർന്നിട്ടു് ഋഗാദിമന്ത്രങ്ങളെ അധ്യയനംചെയ്യുന്നു. അനന്തരം അവയുടെ അർത്ഥത്തേയും വിധികളേയും ബ്രാഹ്മണരിൽനിന്നു ശ്രവിച്ചു് കർമ്മങ്ങളെ, അവയുടെ ഫലത്തിലുള്ള ആശകൊണ്ടുതന്നെ, അനുഷ്ഠിക്കുന്നു. പുത്രന്മാരെയും പശുക്കളേയും ഇച്ഛിക്കുന്നു; (പുത്രന്മാരും പശുക്കളും ഉണ്ടാകണമെന്നുവിചാരിച്ചു് അതിനുവേണ്ട ഉപായങ്ങളെ അനുഷ്ഠിക്കുന്നു എന്നു സാരം) ആശാദീപ്തനായിട്ടു് ഈ ലോകത്തിൽ സുഖമായി കഴിഞ്ഞുകൂടുവാനുള്ള ഉപായങ്ങളെ അനുഷ്ഠിക്കുന്നു. പരലോകസുഖാശയാൽ അതിനുവേണ്ട മാർഗ്ഗങ്ങളേയും അനുസരിക്കുന്നു. അതുകൊണ്ടു് ഓരോ പ്രാണിയിലും സ്മരാകാശങ്ങരംതുടങ്ങി നാംവരെയുള്ള ജഗത്തു് ആശയാകുന്ന ചങ്ങലയാൽ കെട്ടപ്പെട്ടു് ചക്രാകൃതിയിലായിത്തീർന്നിരിക്കുന്നു അതിനാൽ ആശ സ്മരത്തെക്കാരം കൂടിയതാകുന്നു. ആശയെ ഉപാസിക്ക." 1

ഉപ:— സ യ ആശാം ബ്രഹ്മേത്യുപാസ്തേ ആശയാ$f$സ്യ സർവേ കാമാഃ സമൃദ്ധ്യന്തി; അമോഘാ ഹാസ്യാ$ff$ശിഷോ ഭവന്തി; യാവദാശായാ ഗതം തത്രാസ്യ യഥാകാമചാരോ ഭവതി, യ ആശാം ബ്രഹ്മേത്യുപാസ്തേ അസ്തി ഭഗവ ആശായാ ഭൂയ ഇതി. ആശായാ വാവ ഭൂയോ$f$സ്തീതി. തന്മേ ഭഗവാൻ ബ്രവീതിതി. 2

| | |
|---|---|
| സഃ യഃ | =അങ്ങനെ ആരാണോ |
| ആശാം | =ആശയെ |
| ബ്രഹ്മ ഇതി | =ബ്രഹ്മമെന്നുവച്ചു് |
| ഉപാസ്തേ | =ഉപാസിക്കുന്നതു് |
| അസ്യ | =ഇവന്റെ |
| സർവേ കാമാഃ | =എല്ലാ കാമങ്ങളും, |
| ആശയാ | =ആശയാൽ |
| സമൃദ്ധ്യന്തി | =സമൃദ്ധങ്ങളായിത്തീരുന്നു, |
| അസ്യ | =ഇവന്റെ |
| ആശിഷഃ | =ആശിസ്സുകരം |
| അമോഘാഃ ഭവന്തി | =സഫലങ്ങളായിത്തീരുന്നു. |
| ആശായാഃ ഗതം | =ആശയുടെ വിഷയം |
| യാവത് | =എത്രയുണ്ടോ |
| തത്ര | =അതിൽ |
| അസ്യ | =ഇവന്നു് |
| യഥാകാമചാരഃ | =സഞ്ചാരസ്വാതന്ത്ര്യം |
| ഭവതി | =സിദ്ധിക്കുന്നു. |

ശിഷ്ടമുള്ളതിന്റെ അന്വയം മുമ്പു കാണിച്ചിട്ടുള്ളതു പോലെതന്നെ.

ഭാഷ്യം:— "ആശയെ ബ്രഹ്മമെന്നുവച്ചു് ഉപാസിക്കുന്നവനു സിദ്ധിക്കുന്ന ഫലം കേട്ടുകൊള്ളുക: അവൻ എപ്പോഴും ഉപാസിക്കുന്ന ആശനിമിത്തം അവന്റെ എല്ലാ കാമ

ങ്ങളും സമൃദ്ധങ്ങളായിത്തീരും. അവൻെറ ആശിസ്സുകരം സഫലങ്ങളാകും (അവൻ പ്രാൎത്ഥിക്കുന്നതെല്ലാം അവശ്യം സംഭവിക്കും)'' ബാക്കിയുള്ളതെല്ലാം മുമ്പിലത്തെപ്പോലെ തന്നെ,

ഏഴാമദ്ധ്യായത്തിൽ പതിന്നാലാം ഖണ്ഡം കഴിഞ്ഞു.

---

ഏഴാമദ്ധ്യായത്തിൽ പതിനഞ്ചാം ഖണ്ഡം.

ഉപ:— പ്രാണോ വാ ആശായാ ഭൂയാൻ, യഥാ വാ അരാ നാഭൌ സമർപ്പിതാ ഏവമസ്മിൻ പ്രാണേ സർവം സമർപ്പിതം പ്രാണഃ പ്രാണേന യാതി; പ്രാണഃ പ്രാണം ദദാതി, പ്രാണായ ദദാതി, പ്രാണോ ഹ പിതാ; പ്രാണോ മാതാ; പ്രാണോ ഭ്രാതാ; പ്രാണഃ സ്വസാ; പ്രാണ ആചാൎയ്യഃ; പ്രാണോ ബ്രാഹ്മണഃ 1

പ്രാണഃ = പ്രാണൻ
ആശായാഃ ഭൂയാൻ വൈ = ആശയെക്കാരം കൂടിയതാകുന്നു
യഥാ വൈ = ഏതുപ്രകാരമാണോ
അരാഃ = ആരക്കാലുകരം
നാഭൌ = നാഭിയിൽ = രഥചക്രത്തിൻെറ കുടത്തിൽ
സമർപ്പിതാഃ = സമർപ്പിക്കപ്പെട്ടിരിക്കുന്നതു്
ഏവം = ഇപ്രകാരം
അസ്മിൻ പ്രാണേ = ഈ പ്രാണനിൽ
സർവം = എല്ലാം
സമർപ്പിതം = സമർപ്പിക്കപ്പെട്ടിരിക്കുന്നു.
പ്രാണഃ = പ്രാണൻ
പ്രാണേന യാതി = പ്രാണനെക്കൊണ്ടു ഗമിക്കുന്നു.
പ്രാണഃ = പ്രാണൻ

| | |
|---|---|
| പ്രാണം ദദാതി | =പ്രാണനെ ദാനംചെയ്യുന്നു. |
| പ്രാണായ ദദാതി | =പ്രാണനു ദാനംചെയ്യുന്നു. |
| പിതാ | =പിതാവു് |
| പ്രാണഃ ഹ | =പ്രാണനാകുന്നു. |
| മാതാ | =മാതാവു് |
| പ്രാണഃ | =പ്രാണനാകുന്നു |
| ഭ്രാതാ | =ഭ്രാതാവു് |
| പ്രാണഃ | =പ്രാണനാകുന്നു. |
| സ്വസാ | =സ്വസാവു് =സോദരി |
| പ്രാണഃ | =പ്രാണനാകുന്നു. |
| ആചാര്യഃ | =ആചാര്യൻ |
| പ്രാണഃ | =പ്രാണനാകുന്നു. |
| ബ്രാഹ്മണഃ | =ബ്രാഹ്മണൻ |
| പ്രാണഃ | =പ്രാണനാകുന്നു. |

ഭാഷ്യം:— നാമംമുതൽ ആശവരേയുള്ളതും, കാര്യകാരണഭാവത്തിലും നിമിത്തനൈമിത്തികഭാവത്തിലും, മേന്മേൽ കൂടിക്കൂടിയിരിക്കുന്ന നിലയിൽ സ്ഥിതിചെയ്യുന്നതും, സ്മൃതിനിമിത്തമായി സത്ത ഉള്ളതും, നൂലുകളാൽ താമരവളയം എങ്ങനെയോ അതുപോലെ ആശാപാശങ്ങളാൽ എല്ലായിടത്തും കെട്ടപ്പെട്ടിരിക്കുന്നതും ആയ ഈ ജഗത്തെല്ലാം ഏതിലാണോ സമർപ്പിക്കപ്പെട്ടിരിക്കുന്നതു്, സർവവ്യാപിയായ (അന്തർഭാഗത്തിലും ബഹിർഭാഗത്തിലുമുള്ള) ഏതിനാലാണോ സൂത്രത്താൽ മണിഗണങ്ങരം എന്നപോലെ കെട്ടപ്പെട്ടും നിലനിർത്തപ്പെട്ടും ഇരിക്കുന്നതു്, അങ്ങനെയുള്ള ഈ പ്രാണൻ ആശയേക്കാരം കൂടിയതാകുന്നു. ഒരു ദൃഷ്ടാന്തംകൊണ്ടു് അതിൻെറ മേന്മ എങ്ങനെ എന്നു കാണിക്കാം: ലോകത്തിൽ, രഥചക്രത്തിൻെറ ആരക്കാലുകരം അതിൻെറ കുടത്തിൽ സമർപ്പിതങ്ങളായിരിക്കു

ന്നതു്—കോർക്കപ്പെട്ടിരിക്കുന്നതു്—പ്രവേശിപ്പിക്കപ്പെട്ടിരിക്കുന്നതു് എങ്ങനെയോ അതുപോലെ, ഭൂതമാത്രകൾ പ്രജ്ഞാമാത്രകളിൽ സമർപ്പിക്കപ്പെട്ടിരിക്കുന്നു. ആ പ്രജ്ഞാമാത്രകളാകട്ടെ, അതുപോലെതന്നെ, അനേകം സൃഷ്ടികളുടെ സങ്ഘാതസ്വരൂപനും പ്രജ്ഞാത്മകനും ആയ, ദൈഹികനായ മുഖ്യപ്രാണനിൽ സമർപ്പിക്കപ്പെട്ടിരിക്കുന്നു. ഈ പ്രാണനിലാണു്, പരയായ ദേവത—സത്തെന്നു പറയുന്ന ദേവത നാമരൂപങ്ങളെ വ്യാകരിക്കുന്നതിനായി, കണ്ണാടിമുതലായതിൽ പ്രതിബിംബമെന്നപോലെ, ജീവാത്മാവായി അനുപ്രവേശിച്ചിരിക്കുന്നതു്. മഹാരാജാവിനു സർവാധികാരി എന്നപോലെ, ഈശ്വരനു സർവാധികാരിയായിരിക്കുന്നതു് ഈ പ്രാണനാണു്. "കസ്മിൻ ന്വഹമുത്ക്രാന്ത ഉത്ക്രാന്തോ ഭവിഷ്യാമി, കസ്മിൻവാ പ്രതിഷ്ഠിതേ പ്രതിഷ്ഠാസ്യാമി,ഇതി സ പ്രാണമസൃജത'' (ആരു ദേഹംവിട്ടു പോകുമ്പോഴാണു് ഞാൻ ദേഹം വിട്ടു പോകേണ്ടതു്? ആരു ദേഹത്തിൽ പ്രതിഷ്ഠിതനായിരിക്കുമ്പോഴാണു് ഞാൻ പ്രതിഷ്ഠിതനായിരിക്കേണ്ടതു്? എന്നിങ്ങനെ ആലോചിച്ചു്, ഈശ്വരൻ പ്രാണനെ സൃഷ്ടിച്ചു) എന്നു ശ്രുതിയുണ്ടല്ലോ. ഈ പ്രാണൻ ഛായപോലെ ഈശ്വരനെ അനുഗമിക്കുന്നു. ''സ ഏഷ പ്രാണഃ പ്രജ്ഞാത്മാ" എന്നുള്ള കൗഷീതകശ്രുതി, പ്രാണൻ പ്രജ്ഞാത്മാവാണെന്നുള്ളതിലേക്കു പ്രമാണമാകുന്നു. അതിനാൽ ഈ ജഗത്തെല്ലാം ഈ പ്രാണനിൽ സമർപ്പിതമാകുന്നു. ഈ പ്രാണൻ മററൊന്നിനു് അധീനനല്ല. തൻെറ ശക്തികൊണ്ടുതന്നെയാണു പ്രാണൻ ഗമിക്കുന്നതു്. ഗമനം മുതലായ ക്രിയകളിൽ പ്രാണനുള്ള സാമർത്ഥ്യം മററൊന്നിനാൽ ഉണ്ടാക്കപ്പെടുന്നതല്ലെന്നു സാരം. ക്രിയ, കാരകം, ഫലം മുതലായ എല്ലാവക ഭേദങ്ങളും പ്രാണനിൽത്തന്നെയാണു്.

പ്രാണനു വെളിയിൽ—പ്രാണനിൽ ഉരംപ്പെടാത്തതായി യാതൊന്നുമില്ലെന്നു പ്രകരണത്തിൻെറ ചുരുക്കം. പ്രാണനെത്തന്നെയാണു കൊടുക്കുന്നതു്; പ്രാണൻതന്നെയാണു കൊടുക്കുന്നതു്; പ്രാണനുതന്നെയാണു കൊടുക്കുന്നതു്. അതിനാൽ പിതാവെന്നും മററുമുള്ള പേരുകളും പ്രാണനുതന്നെ. 1

ഉപ:— സ യദി പിതരം വാ, മാതരം വാ, ഭ്രാതരം വാ, സ്വസാരം വാ*ff*ചാൎയ്യം വാ, ബ്രാഹ്മണം വാ കിംചിദ് ഭൃശമിവ പ്രത്യാഹ, ധിക്ത്വാ *f*സ്ത്വിത്യേവൈനമാഹുഃ, പിതൃഹാ വൈ ത്വമസി, മാതൃഹാവൈ ത്വമസി, ഭ്രാതൃഹാ വൈ ത്വമസി, സ്വസൃഹാ വൈ ത്വമസ്യാചാൎയ്യഹാ വൈ ത്വമസി, ബ്രാഹ്മണഹാ വൈ ത്വമസീതി. 2

| | |
|---|---|
| സഃ | =അവൻ ഏതെങ്കിലും ഒരു പുരുഷൻ |
| പിതരം വാ | =പിതാവിനോടോ |
| മാതരം വാ | =മാതാവിനോടോ |
| ഭ്രാതരം വാ | =ഭ്രാതാവിനോടൊ |
| സ്വസാരം വാ | =സ്വസാവിനോടോ |
| ആചാൎയ്യം വാ | =ആചാൎയ്യനോടോ |
| ബ്രാഹ്മണം വാ | =ബ്രാഹ്മണനോടോ |
| കിംചിത് ഭൃശം ഇവ | =അല്പം കടന്ന വിധത്തിൽ |
| യദി പ്രത്യാഹ | =ഉത്തരം പറയുന്നു എങ്കിൽ |
| ഏനം | =ഇവനെ, |

ത്വാം ധിക് അസ്തു ഇതി="നീ നിന്ദ്യനാണു്" എന്നും

ത്വം പിതൃഹാ അസിവൈ="നീ പിതാവിനെ ഹനിച്ചവനാകുന്നു.

ത്വം മാതൃഹാ അസി വൈ=നീ മാതാവിനെ ഹനിച്ചവനാകുന്നു.

ത്വം ഭ്രാതൃഹാ അസി വൈ —നീ ഭ്രാതാവിനെ ഹനിച്ചവനാകുന്നു.

ത്വം സ്വസൃഹാ അസി വൈ —നീ സ്വസാവിനെ ഹനിച്ചവനാകുന്നു.

ത്വം ആചാര്യഹാ അസി വൈ —നീ ആചാര്യനെ ഹനിച്ചവനാകുന്നു.

ത്വം ബ്രാഹ്മണഹാ അസി വൈ —നീ ബ്രാഹ്മണനെ ഹനിച്ചവനാകുന്നു."

ഇതി ഏവ ആഹുഃ —എന്നുംതന്നെ പറയുന്നു.

ഭാഷ്യം:— "പിതാവെന്നും മററുമുള്ള ശബ്ദങ്ങൾക്ക പ്രസിദ്ധമായ അർത്ഥങ്ങളെ വിട്ട്, അവയെല്ലാം പ്രാണവിഷയങ്ങളാണെന്നു പറഞ്ഞതെങ്ങനെ എന്നു പറയാം. പ്രാണനുള്ളപ്പോഴേ പിതാവു മുതലായവരേക്കുറിച്ചു പിതാവെന്നും മററുമുള്ള ശബ്ദങ്ങൾ പ്രയോഗിക്കാറുള്ളു. പ്രാണൻ പോയാൽ പിന്നെ ആവക ശബ്ദങ്ങൾ പ്രയോഗിക്ക പതിവില്ല.

പിതാവു മുതലായവരിൽ ആരേ എങ്കിലും, ഒരുവൻ, അവരോട്ട പറയാൻപാടില്ലാത്തവിധത്തിൽ, നീ എന്നോ മറേറാ പറകയാണെങ്കിൽ, അടുത്തുനില്ക്കുന്ന വിവേകമുള്ളവർ, അവനെ, "ഛേ! ഛേ! നീ കൊള്ളരുതാത്തവനാണ്; നീ പിതൃഹന്താവാണ്; നീ ആചാര്യഹന്താവാണ്''എന്നിങ്ങനെ പറയാറുണ്ടല്ലോ."

ഉപ:— അഥ യദ്യപ്യേനാനുൽക്രാന്തപ്രാണാഞ്ശൂലേന സമാസം വ്യതിഷംദഹേ,ന്നൈവൈനം ബ്രൂയുഃ പിതൃഹാഽസീതി, ന മാതൃഹാഽസീതി ന ഭ്രാതൃഹാഽസീതി, ന സ്വസൃഹാഽസീതി, നാഽഽചാര്യഹാഽസീതി, ന ബ്രാഹ്മണഹാസീതി. 3

അഥ —എന്നാൽ
ഉൽക്രാന്തപ്രാണാൻ —പ്രാണൻ പോയിരിക്കുന്ന
ഏനാൻ —ഇവരെ
ശൂലേന —ശൂലംകൊണ്ടു്
സമാസം —തോണ്ടിക്കൂട്ടി
യദ്യപി വ്യതിഷം ദഹേത് —അവയവങ്ങളെ വേറേവേറേ യാക്കി ദഹിപ്പിച്ചാലും
ഏനം —ഇവനെ
പിതൃഹാ അസി ഇതി —"നീ പിതാവിനെ ഹനിച്ച വനാണെ''ന്നു്
ന ഏവ ബ്രൂയുഃ —തീർച്ചയായും പറകയില്ല;
മാതൃഹാ അസി ഇതി ന —"നീ മാതാവിനെ "കൊന്നവ നാണെ"ന്നും പറകയില്ല.
ഭ്രാതൃഹാ അസി ഇതി ന —"നീ ഭ്രാതാവിനെ വധിച്ചവ നാണെ"ന്നും പറകയില്ല.
സ്വസൃഹാ അസി ഇതി ന —"നീ സ്വസാവിനെ കൊന്ന വനാണെ"ന്നും പറകയില്ല,
ആചാര്യഹാ അസി ഇതി ന —''നീ ആചാര്യനെ കൊന്ന വനാണെ"ന്നും പറകയില്ല;
ബ്രാഹ്മണഹാ അസി ഇതി ന —"നീ ബ്രാഹ്മണനെ കൊന്നവനാണെ"ന്നും പറകയില്ല.

ഭാഷ്യം:— എന്നാൽ പ്രാണൻ പോയതിന്റെ ശേഷം, മേൽപ്പറഞ്ഞ പിതാവു മുതലായവരുടെ ദേഹങ്ങളെ ശൂലം കൊണ്ടു തോണ്ടിക്കൂട്ടി അവയവങ്ങളെ വേറേവേറേയാക്കി ദഹിപ്പിച്ചാലും—അത്ര ക്രൂരമായ കർമ്മം ചെയ്താലും—അവനെ ആരും പിതൃഹന്താവെന്നും മാതൃഹന്താവെന്നും മറ്റും പറയുന്നില്ല. അതുകൊണ്ടു് അന്വയവ്യതിരേകങ്ങളാൽ

പിതാവെന്നും മററും പറയുന്നതു പ്രാണനെത്തന്നെയാണ് എന്നു മനസ്സിലാക്കാം. 3

ഉപ:— പ്രാണോ ഹ്യേവൈതാനി സർവാണി ഭവതി; സ വാ ഏഷ ഏവം പശ്യന്നേവം മന്വാന ഏവം വിജാനന്നതിവാദീ ഭവതി; തംചേദ് ബ്രൂയുരതിവാദ്യസീ, ത്യതിവാദ്യസ്മീതി ബ്രൂയാത്; നാപഹ്നുവീത. 4

| | |
|---|---|
| ഏതാനി സർവാണി | —ഇവയെല്ലാം —മേൽപ്പറഞ്ഞ പിതാവു മുതലായവയെല്ലാം |
| പ്രാണഃ ഹി ഏവ ഭവതി | —പ്രാണൻതന്നെയാകുന്നു. |
| സഃ ഏഷഃ | —അങ്ങനെയുള്ള പ്രാണനെ അറിയുന്നവൻ |
| ഏവം പശ്യൻ | —ഇങ്ങനെ കണ്ടും |
| ഏവം മന്വാനഃ | —ഇങ്ങനെ മനനംചെയ്തും |
| ഏവം വിജാനൻ | —ഇങ്ങനെ നിശ്ചയിച്ചും |
| അതിവാദീ ഭവതി വൈ | —അതിവാദിയായിത്തീരുന്നു —കടന്നുപറയുന്നവനായിത്തീരുന്നു. |
| തം | —അവനോട് |
| അതിവാദീ അസി ഇതി | —''നീ അതിവാദിയാണ്'' എന്ന് |
| ബ്രൂയഃ ചേത് | —ആരെങ്കിലും പറകയാണെങ്കിൽ |
| അതിവാദീ അസ്മി ഇതി | —"ഞാൻ അതിവാദിയാണ്" എന്നു |
| ബ്രൂയാത് | —പറയും. |
| ന അപഹ്നുവീത | —മറയ്ക്കുകയില്ല |

ഭാഷ്യം:— "അതിനാൽ, പിതാവു തുടങ്ങിയുള്ള ചരവും സ്ഥിരവുമായ സർവവും പ്രാണൻതന്നെയാണ്. അങ്ങ

നെയുള്ള ഈ പ്രാണനെ അറിയുന്നവൻ മേൽപറഞ്ഞവിധ
ത്തിൽ ഫലംകൊണ്ടു അനുഭവിച്ചും ഉപപത്തികളെക്കൊ
ണ്ടു ചിന്തിച്ചും, ഉപപത്തികളോടു യോജിപ്പിച്ചു, ''ഇതു
ഇന്നവിധംതന്നെ'' എന്നു നിശ്ചയംവരുത്തിയും—മനനം
കൊണ്ടും വിജ്ഞാനംകൊണ്ടുമാണല്ലോ ആകെയുള്ള ശാ
സ്ത്രാർത്ഥം ഉറപ്പായി അനുഭവപ്പെടുന്നതു്—അതിവാദിയാ
യിത്തീരുന്നു. നാമംമുതൽ ആശവരേയുള്ളവയെ കടന്നു
വാദിക്കുന്നവനായിത്തീരുന്നു എന്നർത്ഥം. ഇങ്ങനെ നാമം
മുതൽ ആശവരേയുള്ളതിനെ എല്ലാം കടന്നു സ്ഥിതിചെയ്യു
ന്ന പ്രാണനെ കണ്ടു്, ബ്രഹ്മാദിസ്തംബപര്യന്തമായ ജഗ
ത്തിന്റെ ആത്മാവായ പ്രാണനാണു് ഞാൻ എന്നു വാദി
ക്കയും എപ്പോഴും എല്ലാ ശബ്ദങ്ങളെക്കൊണ്ടും പ്രാണനെ
ത്തന്നെ പറകയും ചെയ്യുന്ന അതിവാദിയോടു്, ''നീ അതി
വാദിയാകുന്നു'' എന്നു് ആരെങ്കിലും പറകയാണെങ്കിൽ,
''അതെ, ഞാൻ അതിവാദിതന്നെ'' എന്നു പറയും; മറയ്ക്കുക
യില്ല; സർവേശ്വരനായ പ്രാണനെ, ''ഇതാ ഞാൻ'' എ
ന്നിങ്ങനെ താനായി അനുഭവപ്പെട്ടിരിക്കുന്നവൻ എന്തിനു
മറയ്ക്കുന്നു?

ഏഴാമദ്ധ്യായത്തിൽ പതിനഞ്ചാം ഖണ്ഡം കഴിഞ്ഞു.

---

ഏഴാമദ്ധ്യായത്തിൽ പതിനാറാം ഖണ്ഡം.

ഉപ:— ഏഷതു വാ അതിവദതി യഃ സത്യേനാതി
വദതി. സോഹം ഭഗവഃ സത്യേനാതിവദാനീതി. സത്യം
ത്വേവ വിജിജ്ഞാസിതവ്യമിതി. സത്യം ഭഗവോ വി
ജിജ്ഞാസ ഇതി. 1

(കിം)തു —''എന്നാൽ

യഃ —ആരാണോ

| | |
|---|---|
| സത്യേന | —സത്യംകൊണ്ടു്—പരമാത്മമായ സത്യത്തെ അറിയുന്നതുകൊണ്ടു് |
| അതിവദതി | —അതിവദിക്കുന്നതു്, |
| ഏഷഃ വൈ | —ഇവനാണു് |
| അതിവദതി | —അതിവദിക്കുന്നതു്.'' |
| സഃ അഹം | —''അങ്ങേ അടുക്കൽ വന്നിരിക്കുന്ന ഞാൻ |
| സത്യേന | —സത്യംകൊണ്ടു് |
| അതിവദാനി | —അതിവദിക്കുവാൻ ഇച്ഛിക്കുന്നു.'' |
| ഇതി | —എന്നു് നാരദൻ അപേക്ഷിച്ചു. |
| തു | —"അങ്ങനെയാണെങ്കിൽ |
| സത്യം ഏവ | —സത്യംതന്നെ |
| വിജിജ്ഞാസിതവ്യം | —അറിയുവാൻ ആഗ്രഹിക്കപ്പെടണം" |
| ഇതി | —എന്നു സനൽകുമാരൻ മറുപടി പറഞ്ഞു. |
| ഭഗവഃ | —"അല്ലയോ ഭഗവാനേ, |
| സത്യം വിജിജ്ഞാസേ | —ഞാൻ സത്യത്തെ അറിയുവാൻ ആഗ്രഹിക്കുന്നു." |
| ഇതി | —എന്നു നാരദൻ പറഞ്ഞു. |

ഭാഷ്യം:— ഇപ്രകാരം സർവത്തേയും അതിശയിക്കുന്നതും സർവത്തിൻേറയും ആത്മാവുമായ പ്രാണൻതന്നെയാണു തൻെറ ആത്മാവെന്നുള്ളതുകേട്ടു് ഇനി ഒന്നും അറിയുവാനില്ലെന്നുകരുതി നാരദൻ വിരമിച്ചു. മുമ്പിലത്തെപ്പോലെ പ്രാണനെക്കാറം കൂടിയതായി വല്ലതുമുണ്ടോ എന്നു ചോദിച്ചില്ല. അതിനാൽ, ഇങ്ങനെ വികാരവും അനൃത

വുമായ പ്രാണരൂപമായ ബ്രഹ്മത്തെ അറിഞ്ഞതുകൊണ്ടു തൃപ്തിപ്പെട്ടിരിക്കുന്നവനും വാസ്തവത്തിൽ അകൃതാത്ഥനും താൻ പരമാത്ഥമായ സത്യത്തെ അറിഞ്ഞു അതിവദിക്കുന്ന വനാണെന്നു വിചാരിക്കുന്നവനുമായ യോഗ്യനായ ശിഷ്യ ന്റെ തെററിദ്ധാരണ നീക്കുന്നതിനായി സനൽകുമാരൻ സർവാതിശായിയായ ഭൂമാവെന്നു പറയുന്ന പരമാത്ഥ സത്യമായ തത്ത്വത്തെ അറിയുന്നവനേ ശരിയായ അതി വാദിയാകയുള്ളു എന്നു പറയുന്നു: — "എന്നാൽ ആരാണോ പരമാത്ഥസത്യത്തെ അറിഞ്ഞു അതുകൊണ്ടു് അതിവദിക്കു ന്നതു്, അവനാണു ശരിയായി അതിവദിക്കുന്നതു്''' ഇതു കേട്ടു നാരദൻ പറഞ്ഞു: — ''അങ്ങേ അടുക്കൽ വന്നിരിക്കു ന്ന ഞാൻ സത്യംകൊണ്ടു അതിവദിക്കുന്നതിനു ഇച്ഛിക്കു ന്നു. അതിനുതക്കവണ്ണം എന്നെ നിയോഗിച്ചരുളുക." "സ ത്യംകൊണ്ടു് അതിവദിക്കുവാൻ നീ ഇച്ഛിക്കുന്നു എങ്കിൽ സത്യത്തെത്തന്നെ അറിയുവാൻ ആഗ്രഹിക്കണം" എന്നു സനൽകുമാരൻ മറുപടി പറഞ്ഞു. ഇതുകേട്ടു് നാരദൻ "എന്നാൽ അങ്ങനെയാകട്ടെ; ഭഗവാനേ, അവിടത്തെ അടു ക്കൽനിന്നു സത്യത്തെ ശരിയായി അറിയുന്നതിനു ഞാൻ ആഗ്രഹിക്കുന്നു" എന്നു അറിയിച്ചു.

ഏഴാമധ്യായത്തിൽ പതിനാറാം ഖണ്ഡം കഴിഞ്ഞു.

---

ഏഴാമധ്യായത്തിൽ പതിനേഴാം ഖണ്ഡം.

ഉപ: — യദാ വൈ വിജാനാത്യഥ സത്യം വദതി നാവിജാനൻ സത്യം വദതി. വിജാനന്നേവ സത്യം വദ തി. വിജ്ഞാനം ത്വേവ വിജിജ്ഞാസിതവ്യമിതി. വി ജ്ഞാനം ഭഗവോ വിജിജ്ഞാസ ഇതി. 1

| | |
|---|---|
| ''യദാ വൈ | —"എപ്പോഴാണോ |
| വിജാനാതി | —സത്യത്തെക്കുറിച്ചു വിജ്ഞാനമുള്ളവനായിത്തീരുന്നതു്, |
| അഥ | —അനന്തരം |
| സത്യം വദതി | —സത്യത്തെ വദിക്കുന്നു. |
| അവിജാനൻ | —സത്യത്തെക്കുറിച്ചു വിജ്ഞാനമില്ലാത്തവൻ |
| സത്യം ന വദതി | —സത്യത്തെ വദിക്കയില്ല. |
| വിജാനൻ ഏവ | —വിജ്ഞാനമുള്ളവൻ മാത്രമേ |
| സത്യം വദതി | —സത്യത്തെ വദിക്കയുള്ളൂ. |
| വിജ്ഞാനം തു ഏവ | —വിജ്ഞാനംതന്നെ |
| വിജിജ്ഞാസിതവ്യം" | —അറിയുവാൻ ആഗ്രഹിക്കപ്പെടേണ്ടതാകുന്നു'' |
| ഇതി | —എന്നു് സനൽകുമാരൻ പറഞ്ഞു. |
| ഭഗവഃ | —"അല്ലയോ ഭഗവാനേ, |
| വിജ്ഞാനം | —വിജ്ഞാനത്തെ |
| വിജിജ്ഞാസേ | —അറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു." |
| ഇതി | —എന്നു നാരദൻ അറിയിച്ചു. |

ഭാഷ്യം:— "എപ്പോഴാണോ പരമാൎത്ഥത്തിലുള്ള സത്യത്തെ "ഇതു പരമാൎത്ഥത്തിൽ സത്യമാണു്" എന്നറിയുന്നതു്, അതിൻെറ ശേഷം, വാചാരംഭണമാത്രവും അനൃതവുമായ വികാരങ്ങളെ എല്ലാം ഉപേക്ഷിച്ചു്, എല്ലാ വികാരങ്ങളുടേയും നിലയിൽ ഇരിക്കുന്ന സത്തൊന്നുമാത്രമേ സത്യമായിട്ടുള്ളു എന്നുള്ള ആ സത്യത്തെത്തന്നെ പറയുന്നു. അവൻ പറയുന്നതെല്ലാം ആ സത്യമായിരിക്കും.''

ഇവിടെ ഒരു പൂർവപക്ഷമുണ്ടാവാം:— വികാരവും സത്യമാണല്ലോ. നാമരൂപങ്ങളും സത്യമാകുന്നു. എന്തെ

ന്നാൽ അവയാലാണു് പ്രാണൻ മറയ്ക്കപ്പെട്ടിരിക്കുന്നതു്. അതിനാൽ അവ പ്രാണരൂപങ്ങളാംതന്നെ. പ്രാണങ്ങൾ സത്യമാകുന്നു എന്നതിലേക്കു് "പ്രാണാ വൈ സത്യം തേഷാമേഷ സത്യം" എന്ന ബൃഹദാരണ്യകശ്രുതി പ്രമാണമാകുന്നു.

സമാധാനം:— സത്യംതന്നെ; വേറേ ശ്രുതിയിൽ വികാരത്തിനു സത്യത്വം പറഞ്ഞിട്ടുണ്ടു്. എന്നാൽ അതു പരമാർത്ഥത്തിലുള്ള സത്യത്വമല്ല; ഇന്ദ്രിയവിഷയത്വത്തെ അപേക്ഷിച്ചുള്ള സത്യമാണു്. സത് + ത്യത് എന്നുള്ള അർത്ഥത്തിലാണു് സത്യമെന്നു് അതിൽ പറഞ്ഞിരിക്കുന്നതു്. ഇന്ദ്രിയജനിതമായ സദ്ബുദ്ധിക്കു വിഷയമായ ഭൂതത്രയത്തെ സത്തു് എന്നും ഇന്ദ്രിയവിഷയമല്ലാത്ത ഭൂതദ്വയത്തെ ത്യം എന്നും വച്ചുകൊണ്ടു് ഭൂതപഞ്ചകത്തെയാണു സത്യമെന്നു പറഞ്ഞിരിക്കുന്നതു്. അതിനാൽ അതു വ്യാവഹാരികസത്യത്വമാണു്; പാരമാർത്ഥികമല്ല. പ്രാണാദികൾക്കു വ്യാവഹാരികസത്യത്വത്തെ അനുവദിച്ചുകൊണ്ടു് അതുവഴിയായി അധ്യാരോപാപവാദന്യായത്താൽ പരമാർത്ഥസത്യമായ ബ്രഹ്മത്തിന്റെ അനുഭവവും വിവക്ഷിക്കപ്പെട്ടിരിക്കുന്നതിനാൽ പ്രാണാദികൾക്കു സത്യത്വമുണ്ടെന്നു ശ്രുത്യന്തരത്തിൽ പറഞ്ഞതു വിരുദ്ധമല്ല. ഈ അർത്ഥമാണു് വിവക്ഷിച്ചിട്ടുള്ളതെന്നുള്ളതിലേക്കു്, "പ്രാണാ വൈ സത്യം, തേഷാമേഷ സത്യം" എന്നതു ഗമകമാകുന്നു. ഇങ്ങനെ ശ്രുത്യന്തരത്തിൽ പറഞ്ഞിട്ടുള്ള, വികാരങ്ങളുടെ വ്യാവഹാരികസത്യത്വം ഇവിടെയും ഇഷ്ടംതന്നെ. എന്നാൽ നാരദനു് ഭൂമാവെന്നു പറയുന്ന പരമാർത്ഥസത്യത്തെ മനസ്സിലാക്കിക്കൊടുക്കണമെന്നാണു് സനൽകുമാരന്റെ ഉദ്ദേശ്യം. അതിനാൽ അദ്ദേഹം പറയുന്നു:—

"വിജ്ഞാനമില്ലാത്തവൻ സത്യത്തെ വദിക്കയില്ല. വിജ്ഞാനമില്ലാതെ പറയുന്നവൻ അഗ്ന്യാദികളെ പരമാൎത്ഥസദ്രൂപങ്ങളെന്നു വിചാരിച്ചു്, അഗ്ന്യാദി ശബ്ദങ്ങളെക്കൊണ്ടു് അവയെ പറയുന്നു. വാസ്തവത്തിൽ രൂപത്രയത്തിൽനിന്നു വേറേയായി അവ ഇല്ല. അതുപോലെ ആ രൂപങ്ങളും സത്തിനെ അപേക്ഷിച്ചു് ഇല്ലാത്തവതന്നെ. അതിനാൽ വിജ്ഞാനമില്ലാത്തവൻ സത്യത്തെ വദിക്കയില്ല. വിജ്ഞാനമുള്ളവൻ മാത്രമേ സത്യത്തെ വദിക്കയുള്ളു. എന്നാൽ ആ സത്യവിജ്ഞാനം അറിയുവാൻ ആഗ്രഹിക്കപ്പെടാതെയോ പ്രാൎത്ഥിക്കപ്പെടാതെയോ അറിയപ്പെടുവാൻ കഴിയുകയുമില്ല. അതിനാൽ വിജ്ഞാനത്തെത്തന്നെ അറിയുവാൻ ആഗ്രഹിക്കണം" ഇങ്ങനെ സനൽകുമാരൻ പറഞ്ഞതുകേട്ടു്, "ഇങ്ങനെയാണെങ്കിൽ, അല്ലയോ ഭഗവാനേ, ഞാൻ വിജ്ഞാനത്തെ അറിയുന്നതിനു് ആഗ്രഹിക്കുന്നു" എന്നു നാരദൻ അറിയിച്ചു. ഇതുപോലെ സത്യം മുതൽ കരോതിവരെ ഉള്ളവയിൽ പിമ്പുപിമ്പുള്ളവ മുമ്പുമുമ്പുള്ളവയ്ക്കു കാരണമാണെന്നറിഞ്ഞുകൊള്ളണം.

ഏഴാമധ്യായത്തിൽ പതിനേഴാം ഖണ്ഡം കഴിഞ്ഞു.

---

ഏഴാമധ്യായത്തിൽ പതിനെട്ടാം ഖണ്ഡം.

ഉപ:— യദാ വൈ മനുതേഽഥ വിജാനാതി; നാമത്വാ വിജാനാതി; മത്വൈവ വിജാനാതി. മതിസ്ത്വേവ വിജിജ്ഞാസിതവ്യേതി. മതിം ഭഗവോ വിജിജ്ഞാസ ഇതി. 1

യദാ വൈ —"എപ്പോഴാണോ
മനുതേ —മനനംചെയ്യുന്നതു്
അഥ —അതിനുശേഷം

| | |
|---|---|
| വിജാനാതി | = വിജ്ഞാനമുള്ളവനായിത്തീരുന്നു. |
| അമത്വാ | =മനനംചെയ്യാതെ |
| ന വിജാനാതി | =വിജ്ഞാനമുള്ളവനായിത്തീരുകയില്ല. |
| മത്വാ ഏവ | =മനനംചെയ്താൽ മാത്രമേ |
| വിജാനാതി | = വിജ്ഞാനമുള്ളവനായിത്തീരുകയുള്ളു. |
| മതിഃ തു ഏവ | =മതിതന്നെ, =മനനംതന്നെ |
| വിജിജ്ഞാസിതവ്യാ | =അറിയുവാൻ ആഗ്രഹിക്കപ്പെടേണ്ടതാകുന്നു" |
| ഇതി | =എന്നു സനൽകുമാരൻ പറഞ്ഞു. |
| ഭഗവഃ | =''ഭഗവാനേ |
| മതിം | =മതിയേ |
| വിജിജ്ഞാസേ | =ഞാൻ അറിയുവാൻ ആഗ്രഹിക്കുന്നു" |
| ഇതി | =എന്നു നാരദൻ പറഞ്ഞു. |

ഭാഷ്യം:— മനനംചെയ്യുമ്പോഴാണു വിജ്ഞാനമുണ്ടാകുന്നതു്. മനനം കൂടാതെ വിജ്ഞാനമുണ്ടാകുന്നതല്ല. അതിനാൽ മനനത്തെ അറിയുവാൻ ആഗ്രഹിക്കണം. മനനമെന്നു പറയുന്നതു തക്കമാകുന്നു. അതായതു മന്തവ്യവിഷയത്തിലുള്ള ആദരമത്രേ" ഇങ്ങനെ സനൽകുമാരൻ പറഞ്ഞതുകേട്ടു, താൻ മതിയെ (മനനത്തെ) അറിയുവാൻ ആഗ്രഹിക്കുന്നതായി നാരദൻ അറിയിച്ചു.

ഏഴാമധ്യായത്തിൽ പതിനെട്ടാം ഖണ്ഡം കഴിഞ്ഞു.

ഏഴാമധ്യായത്തിൽ പത്തൊൻപതാം ഖണ്ഡം.

ഉപ:— യദാ വൈ ശ്രദ്ദധാത്യഥ മനുതേ; നാശ്രദ്ദധന്മനുതേ: ശ്രദ്ദധദേവ മനുതേ. ശ്രദ്ധാ ത്വേവ വിജിജ്ഞാസിതവ്യേതി. ശ്രദ്ധാം ഭഗവോ വിജിജ്ഞാസ ഇതി. 1

യദാ വൈ ശ്രദ്ദധാതി —"എപ്പോഴാണോ ശ്രദ്ധിക്കുന്നതു്
അഥ മനുതേ —അപ്പോഴാം മനനംചെയ്യുന്നു.
അശ്രദ്ദധത് —ശ്രദ്ധിക്കാത്തവൻ
ന മനുതേ —മനനംചെയ്യുന്നില്ല.
ശ്രദ്ദധത് ഏവ —ശ്രദ്ധിക്കുന്നവൻ മാത്രമേ
മനുതേ —മനനംചെയ്കയുള്ളു.
ശ്രദ്ധാ തു ഏവ —ശ്രദ്ധ തന്നെയാണു്
വിജിജ്ഞാസിതവ്യാ —അറിയുവാൻ ആഗ്രഹിക്കപ്പെടേണ്ടതു്"
ഇതി —എന്നു സനൽകുമാരൻ പറഞ്ഞു.
ഭഗവഃ —"അല്ലയോ ഭഗവാനേ,
ശ്രദ്ധാം വിജിജ്ഞാസേ —ഞാൻ ശ്രദ്ധയെ അറിയുവാൻ ആഗ്രഹിക്കുന്നു"
ഇതി —എന്നു നാരദൻ അറിയിച്ചു.

ഭാഷ്യം:— "മനനത്തിനു കാരണം ശ്രദ്ധയാണു്. ശ്രദ്ധയെന്നു പറയുന്നതു് ആസ്തിക്യബുദ്ധിയത്രേ. ശ്രദ്ധിക്കുമ്പോഴാണു മനനം ചെയ്യുന്നതു്. ശ്രദ്ധിക്കാത്തവൻ മനനംചെയ്കയില്ല. ശ്രദ്ധിക്കുന്നവനേ മനനം ചെയ്കയുള്ളു. അതിനാൽ ശ്രദ്ധയെത്തന്നെ അറിയുവാൻ ആഗ്രഹിക്കണം" ഇങ്ങനെ സനൽകുമാരൻ പറഞ്ഞതുകേട്ടു്, നാരദൻ, തനിക്കു ശ്രദ്ധയെ അറിയുവാൻ ആഗ്രഹമുണ്ടെന്നു് അറിയിച്ചു. 1

ഏഴാമധ്യായത്തിൽ പത്തൊൻപതാം ഖണ്ഡം കഴിഞ്ഞു.

---

## ഏഴാമധ്യായത്തിൽ ഇരുപതാം ഖണ്ഡം.

ഉപ:— യദാ വൈ നിസ്തിഷ്ഠത്യഥ ശ്രദ്ദധാതി നാനിസ്തിഷ്ഠഞ്ഛ്റദ്ദധാതി; നിസ്തിഷ്ഠന്നേവ ശ്രദ്ദധാതി; നിഷ്ഠാത്വേവ വിജിജ്ഞാസിതവ്യേതി. നിഷ്ഠാം ഭഗവോ വിജിജ്ഞാസ ഇതി. 1

| | |
|---|---|
| യദാ വൈ നിസ്തിഷ്ഠതി | —“എപ്പോഴാണോ നിഷ്ഠയുള്ളവനായിരിക്കുന്നതു്, |
| അഥ ശ്രദ്ദധാ | —അപ്പോഴം ശ്രദ്ധിക്കുന്നു. |
| അനസ്തിഷ്ഠൻ | —നിഷ്ഠയില്ലാത്തവൻ |
| ന ശ്രദ്ദധാതി | —ശ്രദ്ധിക്കുന്നില്ല. |
| നിസ്തിഷ്ഠൻ ഏവ | —നിഷ്ഠയുള്ളവൻ മാത്രമേ |
| ശ്രദ്ദധാതി | —ശ്രദ്ധയുള്ളവനായിരിക്കുകയുള്ളു. |
| നിഷ്ഠാ തു ഏവ | —നിഷ്ഠതന്നെ |
| വിജിജ്ഞാസിതവ്യാ | —അറിയുവാൻ ആഗ്രഹിക്കപ്പെടണം” |
| ഇതി | —എന്നു സനൽകുമാരൻ പറഞ്ഞു. |
| ഭഗവഃ | —“അല്ലയോ ഭഗവാനേ, |
| നിഷ്ഠാം വിജിജ്ഞാസേ | —ഞാൻ നിഷ്ഠയെ അറിയുവാൻ ആഗ്രഹിക്കുന്നു.” |
| ഇതി | —എന്നു നാരദൻ പറഞ്ഞു. |

ഭാഷ്യം:— “നിഷ്ഠയാണു ശ്രദ്ധയ്ക്കു കാരണം. നിഷ്ഠ എന്നതു് ബ്രഹ്മവിജ്ഞാനത്തിനായി ഗുരുശുശ്രൂഷാദിയിലുള്ള താത്പര്യമാണു്. നിഷ്ഠയുണ്ടാകുമ്പോഴാണു ശ്രദ്ധയുണ്ടാകുന്നതു്. നിഷ്ഠയില്ലാത്തവനു ശ്രദ്ധയുണ്ടാകയില്ല. നിഷ്ഠയുള്ളവനു മാത്രമേ ശ്രദ്ധയുണ്ടാകയുള്ളു അതിനാൽ

നിഷ്ഠയെത്തന്നെ അറിയുവാൻ ആഗ്രഹിക്കണം." സനൽ കുമാരൻ ഇങ്ങനെ പറഞ്ഞപ്പോരം നാരദൻ, തനിക്കു നിഷ്ഠയെ അറിയുവാൻ ആഗ്രഹമുണ്ടെന്നറിയിച്ചു. 1

ഏഴാമദ്ധ്യായത്തിൽ ഇരുപതാം ഖണ്ഡം കഴിഞ്ഞു.

---

ഏഴാമദ്ധ്യായത്തിൽ ഇരുപത്തൊന്നാം ഖണ്ഡം

ഉപ:— യദാ വൈ കരോത്യഥ നിസ്തിഷ്ഠതി; നാകൃത്വാ നിസ്തിഷ്ഠതി; കൃത്വൈവ നിസ്തിഷ്ഠതി; കൃതിസ്ത്വേവ വിജിജ്ഞാസിതവ്യേതി കൃതിം ഭഗവോ വിജിജ്ഞാസ ഇതി. 1

യദാ വൈ കരോതി =“എപ്പോഴാണോ കൃതിയുള്ളവനായിരിക്കുന്നതു്

അഥ നിസ്തിഷ്ഠതി = അപ്പോരം നിഷ്ഠയുള്ളവനായിത്തീരുന്നു.

അകൃത്വാ =കൃതിയില്ലാതെയിരുന്നാൽ

ന നിസ്തിഷ്ഠതി =നിഷ്ഠയുള്ളവനായിരിക്കയില്ല.

കൃത്വാ ഏവ =കൃതിയോടുകൂടിയിരുന്നിട്ടു തന്നെയാണു്

നിസ്തിഷ്ഠതി =നിഷ്ഠയുള്ളവനായിരിക്കുന്നതു്.

കൃതിഃ തു ഏവ =കൃതിതന്നെയാണു്

വിജിജ്ഞാസിതവ്യാ =അറിയപ്പെടേണ്ടതു്.”

ഇതി =എന്നു സനൽകുമാരൻ പറഞ്ഞു.

ഭഗവഃ =“ഭഗവാനേ,

കൃതിം =കൃതിയെ

വിജിജ്ഞാസേ — ഞാൻ അറിയുവാൻ ആഗ്രഹിക്കുന്നു."

ഇതി — എന്നു നാരദൻ അറിയിച്ചു.

ഭാഷ്യം:— "കൃതിയാണു നിഷ്ഠയ്ക്കു ഹേതു. കൃതി എന്നു പറയുന്നതു് ഇന്ദ്രിയസംയമനമാണു്. ചിത്തത്തിന്റെ ഏകാഗ്രതയ്ക്കു കാരണം അതാണു്. അതുള്ളപ്പോൾ മാത്രമേ, മേൽപ്പറഞ്ഞപ്രകാരമുള്ള ബ്രഹ്മവിജ്ഞാനസാധനങ്ങളായ നിഷ്ഠ മുതലായവ ഉണ്ടാകയുള്ളു." നാരദൻ ഇതു കേട്ടു് തനിക്കു കൃതിയെ അറിയുവാൻ ആഗ്രഹമുണ്ടെന്നു പറഞ്ഞു. 1

ഏഴാമധ്യായത്തിൽ ഇരുപത്തൊന്നാം ഖണ്ഡം കഴിഞ്ഞു.

---

ഏഴാമധ്യായത്തിൽ ഇരുപത്തുരണ്ടാം ഖണ്ഡം.

ഉപ:— യദാ വൈ സുഖം ലഭതേ$f$ഥ കരോതി; നാസുഖം ലബ്ധ്വാ കരോതി; സുഖമേവ ലബ്ധ്വാ കരോതി. സുഖം ത്വേവ വിജിജ്ഞാസിതവ്യമിതി. സുഖം ഭഗവോ വിജിജ്ഞാസ ഇതി. 1

യദാ വൈ — "എപ്പോഴാണോ

സുഖം ലഭതേ — സുഖത്തെ ലഭിക്കുന്നതു്

അഥ കരോതി — അപ്പോൾ കൃതിയുള്ളവനായിത്തീരുന്നു.

അസുഖം ലബ്ധ്വാ — സുഖത്തെ ലഭിക്കാതെ

ന കരോതി — കൃതിയുള്ളവനായിരിക്കുകയില്ല.

സുഖം ലബ്ധ്വാ ഏവ — സുഖത്തെ ലഭിച്ചാൽ മാത്രമേ

കരോതി — കൃതിയുള്ളവനായിരിക്കുകയുള്ളു.

സുഖംതു ഏവ — സുഖംതന്നെ

വിജിജ്ഞാസിതവ്യം =അറിയുവാൻ ആഗ്രഹിക്കപ്പെടണം"
ഇതി =എന്നു സനൽകുമാരൻ പറഞ്ഞു
ഭഗവഃ =''ഭഗവാനേ,
സുഖം =സുഖത്തെ
വിജിജ്ഞാസേ =അറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു"
ഇതി =എന്നു നാരദൻ പറഞ്ഞു.

ഭാഷ്യം:— "ആ, കൃതിയും എപ്പോഴാണോ പറയുവാൻ പോകുന്ന നിരതിശയമായ സുഖം തനിക്കു കിട്ടണമെന്നു വിചാരിക്കുന്നത് അപ്പോൾമാത്രമേ ഉണ്ടാകയുള്ളു. ലോകത്തിൽ പശുപുത്രാദികളായ ദൃഷ്ടഫലങ്ങളിൽനിന്നുണ്ടാകുന്ന സുഖത്തെ ഉദ്ദേശിച്ചു കൃതിയുണ്ടാകുന്നത് അനുഭവപ്പെടാറുണ്ടല്ലോ. അതുപോലെ ആത്മാവിലും സുഖത്തെ ലഭിക്കാതെ കൃതിയുണ്ടാകുന്നതല്ല. ഭാവിയായ സുഖത്തെ ലഭിച്ചാലും മതി. അതിനെ ഉദ്ദേശിച്ചു പ്രവൃത്തിയുണ്ടാവാം. സുഖത്തെ ലഭിക്കാതെ പ്രവൃത്തിയുണ്ടാകയില്ല.'' ഇനി, ഇപ്പോൾ, ഉത്തരോത്തരങ്ങളായ കൃതിമുതലായവ ഉണ്ടായാൽ സത്യം തനിയേ തോന്നിക്കൊള്ളുമെന്നും അതിനെ അറിയുന്നതിനായി വേറേ യത്നം ചെയ്യേണ്ട ആവശ്യമില്ലെന്നും തെററിദ്ധരിക്കാതിരിക്കുന്നതിനായി പറയുന്നു:— ''സുഖത്തെത്തന്നെ അറിയുവാൻ ആഗ്രഹിക്കണം." ഇതു കേട്ടു തനിക്കു സുഖത്തെ അറിയുവാൻ ആഗ്രഹമുണ്ടെന്നു നാരദൻ അറിയിച്ചു. ഇങ്ങനെ നാരദനു വിജ്ഞേയവിഷയത്തിൽ ആഭിമുഖ്യമുണ്ടായതിൻെറശേഷം, ഉത്തരഗ്രന്ഥത്തിൽ പറയുന്നവിധം സനൽകുമാരൻ അരുളിച്ചെയ്തു. 1

ഏഴാമധ്യായത്തിൽ ഇരുപത്തുരണ്ടാം ഖണ്ഡം കഴിഞ്ഞു.

ഏഴാമദ്ധ്യായത്തിൽ ഇരുപത്തുമൂന്നാം ഖണ്ഡം.

ഉപ:— യോ വൈ ഭൂമാ തത് സുഖം; നാല്പേ സുഖമസ്തി: ഭൂമൈവ സുഖം; ഭൂമാത്വേവ വിജിജ്ഞാസിതവ്യ ഇതി; ഭൂമാനം ഭഗവോ വിജിജ്ഞാസ ഇതി. 1

യഃ വൈ —"ഏതാണോ
ഭൂമാ —ഭൂമാവു് —മഹത്തു്
തത്സുഖം —അതാണു സുഖം
അല്പേ —അല്പത്തിൽ
സുഖം ന അസ്തി —സുഖമില്ല.
ഭൂമാ ഏവ —ഭൂമാവുതന്നെയാണു്
സുഖം — സുഖം
ഭൂമാ തു ഏവ —ഭൂമാവുതന്നെയാണു്
വിജിജ്ഞാസിതവ്യഃ —അറിയുവാൻ ആഗ്രഹിക്കപ്പെടേണ്ടതു്"
ഇതി —എന്നു സനൽകുമാരൻ പറഞ്ഞു.
ഭഗവഃ —"അല്ലയോ ഭഗവാനേ,
ഭൂമാനം —ഭൂമാവിനെ
വിജിജ്ഞാസേ —അറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു"
ഇതി —എന്നു നാരദൻ അപേക്ഷിച്ചു.

ഭാഷ്യം:— മഹത്തു നിരതിശയം, ബഹു എന്നുള്ള പര്യായങ്ങളോടുകൂടിയ ഭൂമാവാണു സുഖം. അതിനുതാഴേയുള്ളതെല്ലാം,കൂടിയതായി വേറേയുള്ളതുകൊണ്ടു, അല്പമാകുന്നു. അല്പമായിട്ടുള്ളതിൽ സുഖമില്ല. അല്പമായിട്ടുള്ളതു കിട്ടിയാൽ അധികമായിട്ടുള്ളതു കിട്ടുന്നതിനു തൃഷ്ണയുണ്ടാകും. തൃഷ്ണ ദുഃഖത്തിനു ബീജവുമാണു്. ദുഃഖത്തിനു ബീജമായിട്ടുള്ളതൊന്നും ലോകത്തിൽ സുഖമായി കണ്ടിട്ടില്ല. ജ്വരം

മുതലായവയെ ഉദാഹരിക്കാം. അതിനാൽ അല്പത്തിൽ സുഖമില്ലെന്നു പറഞ്ഞതു ശരിതന്നെ. അതിനാൽ ഭൂമാവു തന്നെയാണു സുഖം: ഭൂമാവു, തൃഷ്ണമുതലായ ദുഃഖങ്ങൾക്കു ബീജമാകുവാനിടയില്ലല്ലോ. 1

ഏഴാമധ്യായത്തിൽ ഇരുപത്തുമൂന്നാം ഖണ്ഡം കഴിഞ്ഞു.

ഏഴാമധ്യായത്തിൽ ഇരുപത്തുനാലാം ഖണ്ഡം.

ഈ ഭൂമാവിൻെറ ലക്ഷണങ്ങളെന്തെല്ലാമെന്നു പറയുന്നു:

ഉപ:— യത്ര നാന്യത് പശ്യതി, നാന്യച്ഛൃണോതി, നാന്യദ്വിജാനാതി സ ഭൂമാ; അഥ യത്രാന്യത് പശ്യത്യന്യച്ഛൃണോത്യന്യദ്വിജാനാതി, തദല്പം. യോ വൈ ഭൂമാ തദമൃതം; അഥ യദല്പം തന്മർത്ത്യം. സ ഭഗവഃ കസ്മിൻ പ്രതിഷ്ഠിത ഇതി. സ്വേ മഹിമ്നി; യദിവാ ന മഹിമ്നീതി. 1

| | |
|---|---|
| യത്ര | —"ഏതൊരു തത്ത്വത്തിലാണോ |
| അന്യത് ന പശ്യതി | —മറെറാന്നിനെ കാണാത്തതു്, |
| അന്യത് ന ശൃണോതി | —മറെറാന്നിനെ കേൾക്കാത്തതു്, |
| അന്യത് ന വിജാനാതി | —മറെറാന്നിനെ അറിയാത്തതു്, |
| സഃ | —അതു് |
| ഭൂമാ | —ഭൂമാവാകുന്നു. |
| യത്ര | —ഏതൊന്നിലാണോ |
| അന്യത് പശ്യതി | —മറെറാന്നിനെ കാണുന്നതു്, |
| അന്യത് ശൃണോതി | —മറെറാന്നിനെ കേൾക്കുന്നതു്, |
| അന്യത് വിജാനാതി | —മറെറാന്നിനെ അറിയുന്നതു്, |
| തത് അല്പം | —അതു് അല്പമാകുന്നു. |
| യഃ വൈ ഭൂമാ | —ഏതാണോ ഭൂമാവു് |

| | |
|---|---|
| തത് അമൃതം | —അതു അമൃതമാകുന്നു. |
| യത് അല്പം | —ഏതാണോ അല്പമായിട്ടുള്ളതു് |
| തത് മർത്ത്യം | —അതു മർത്ത്യമാകുന്നു." |
| ഭഗവഃ | —"ഭഗവാനേ, |
| സഃ | —ആ ഭൂമാവു് |
| കസ്മിൻ പ്രതിഷ്ഠിതഃ | —എന്തിലാണു് പ്രതിഷ്ഠിതമായിരിക്കുന്നതു്?'' |
| ഇതി | —എന്നു നാരദൻ ചോദിച്ചു. |
| സ്വേ മഹിമ്നി | —"സ്വന്തമായ മഹിമാവിൽ പ്രതിഷ്ഠിതമായിരിക്കുന്നു; |
| യദിവാ | —അല്ലെങ്കിൽ |
| മഹിമ്നി | —മഹിമാവിലും |
| ന | —പ്രതിഷ്ഠിതമല്ല" |
| ഇതി | —എന്നു നാരദൻ പറഞ്ഞു. |

ഭാഷ്യം:— "ഏതു തത്വത്തിൽ, അന്യമായ ദ്രഷ്ടവ്യത്തെ (കാണപ്പെടേണ്ടതിനെ), അന്യമായ കരണംകൊണ്ടു്, ദൃശ്യത്തിൽനിന്നു് അന്യനായ ദ്രഷ്ടാവു കാണുകയോ കേൾക്കയോ അറിയുകയോ ചെയ്യുന്നില്ലയോ അങ്ങനെയുള്ള ലക്ഷണത്തോടുകൂടിയതാണു ഭൂമാവു്'' വിഷയഭേദം നാമരൂപങ്ങളിൽ മാത്രം അന്തർഭവിച്ചിരിക്കുന്നതുകൊണ്ടു്, അവയെ ഗ്രഹിക്കുന്ന ദർശനത്തേയും ശ്രവണത്തേയും മാത്രമേ ഇവിടെ നിഷേധിക്കപ്പെടേണ്ടതായി ഗ്രഹിച്ചിട്ടുള്ളു. ഇതുപോലെ സ്പർശനം മുതലായ മററുള്ളവയേയും നിഷേധിച്ചിരിക്കുന്നതായി അറിഞ്ഞുകൊള്ളണമെന്നഭിപ്രായം. എന്നാൽ മനനത്തെക്കൂടി ഇവിടെ പറഞ്ഞതായി വിചാരിക്കാവുന്നതാണു്. എന്തെന്നാൽ അറിയുക എന്നുള്ളതു് (വിജ്ഞാനം) പ്രായേണ മനനം കഴിഞ്ഞുണ്ടാകുന്നതാണു്.

ഇവിടെ ഒരു ആശങ്ക:— ആകട്ടെ, ഇവിടെ "നാന്യത് പശ്യതി" ഇത്യാദികൊണ്ട്, പ്രസിദ്ധങ്ങളായ അന്യപദാൎത്ഥങ്ങളുടെ ദർശനത്തെ നിഷേധിച്ചിരിക്കയാണോ? അതോ, മറെറാന്നിനെ കാണുന്നില്ല, തന്നെ കാണുന്നു എന്നു പറകയാണോ? എന്തിനാണിതറിയുന്നതെന്നു ചോദിക്കയാണെങ്കിൽ പറയാം. അന്യദർശനത്തെ നിഷേധിക്കമാത്രമാണു ചെയ്യുന്നതെങ്കിൽ അതിൻെറ സാരം വന്നുകൂടുന്നതു്, ഭൂമാവു് ദ്വൈതസംവ്യവഹാരത്തിൽനിന്നു വിലക്ഷണമാണെന്നാണ്. എന്നാൽ, അന്യദർശനവിഷയങ്ങളെ പ്രതിഷേധിക്കുന്നതുകൊണ്ട്, ആത്മാവിനെ (തന്നെത്തന്നെ) കാണുന്നു എന്നു പറകയാണെങ്കിൽ, ഒന്നിൽത്തന്നെ ക്രിയ, കാരകം ഫലം എന്നുള്ള ഭേദം അംഗീകരിക്കപ്പെട്ടതായി വരും. അതുകൊണ്ടെന്താണു ദോഷമെന്നാണെങ്കിൽ, സംസാരം നിവൎത്തിക്കയില്ലെന്നുള്ള ദോഷംതന്നെ. ക്രിയാകാരകഫലഭേദമാണല്ലോ സംസാരം. ആത്മാവൊന്നുതന്നെയായിരിക്കുമ്പോഴുള്ള ക്രിയാകാരകഫലഭേദം സംസാരവിലക്ഷണമാണെന്നു പറവാനും പാടില്ല. ആത്മാവു നിർവിശേഷമാണെന്നും ഏകമാണെന്നും അംഗീകരിച്ചിരിക്കുമ്പോഠം, ദർശനാദിക്രിയ, കാരകം, ഫലം എന്നുള്ള ഭേദം അംഗീകരിക്കുന്നതു വെറും ശബ്ദമാത്രമാണ്. അന്യദർശനാദ്യഭാവമാണു പറഞ്ഞിരിക്കുന്നതെന്നുള്ള പക്ഷത്തിലും 'യത്ര' എന്നും, 'അന്യത്' എന്നുമുള്ള വിശേഷണങ്ങഠം അനൎത്ഥകങ്ങളായിത്തീരും. ലോകത്തിൽ "ഏതു ശൂന്യമായ ഗൃഹത്തിലാണോ മറെറാന്നിനെ കാണുന്നില്ലാത്തതു്, അതാണു ദേവദത്തൻെറ ഗൃഹം" എന്നു പറഞ്ഞാൽ സ്തംഭം മുതലായവയേയും തന്നെയും കാണുന്നില്ലെന്ന് അൎത്ഥമാകയില്ലല്ലോ. അതുപോലെയാണിവിടെയും.

ഈ ആശങ്കയ്ക്കു സമാധാനം പറയാം:— "തത്ത്വമസി" എന്ന ഏകത്വോപദേശത്താൽ ഭൂമാവിൽ, അധികരണ

മെന്നുമുള്ള ഭേദമുണ്ടാകുവാൻ വഴിയില്ല. ''സദേകമേവാദ്വിതീയം ബ്രഹ്മ" എന്നു് ആറാമദ്ധ്യായത്തിൽ നിദ്ധാരണം ചെയ്തിട്ടുമുണ്ടല്ലോ. "അദൃശ്യേfനാത്മ്യേfനിലയനേ" ''നസംദൃശേ തിഷ്ഠതി രൂപമസ്യ" "വിജ്ഞാതാരമരേ, കേനവിജാനീയാത്" ഇത്യാദി ശ്രുതികളനുസരിച്ചു്, സ്വാത്മാവിൽ ദർശനമുണ്ടാകുന്നതിനും തരമില്ല. ''യത്ര'' എന്നുള്ള വിശേഷണമാകട്ടെ, അവിദ്യയാൽ ഉണ്ടാക്കപ്പെടുന്ന ഭേദത്തെ വച്ചുകൊണ്ടു പറഞ്ഞതാണു്. എങ്ങനെയാണോ പ്രകൃതമായ, സത്യമെന്നും ഏകമെന്നും അദ്വിതീയമെന്നുമുള്ള ബുദ്ധിയെ വച്ചുകൊണ്ടു്," ഏകമേവാദ്വിതീയം" എന്നു് അനർഹമാണെങ്കിലും, സംഖ്യ മുതലായതു പറയപ്പെടുന്നതു്. അതുപോലെ ഏകമായ ഭൂമാവിൽത്തന്നെ, അനർഹമാണെങ്കിലും 'യത്ര' എന്നുള്ള വിശേഷണവും പറഞ്ഞിരിക്കുന്നു. അവിദ്യാവസ്ഥയിലുള്ള അന്യദർശനത്തെ അനുവദിച്ചുകൊണ്ടു്, അതിന്റെ ഇല്ലായ്മയാകുന്ന ലക്ഷണത്തോടുകൂടിയ ഭൂമാവിനെ പറയണമെന്നുദ്ദേശിച്ചിരിക്കയാലാണു്, "നാന്യത് പശ്യതി" എന്ന വിശേഷണം ചേർത്തിരിക്കുന്നതു്. അതിനാൽ, സംസാരവ്യവഹാരം ഭൂമാവിൽ ഇല്ലെന്നു സമുദായാർത്ഥം.

"പിന്നെ, അവിദ്യാവിഷയമായ ഏതിലാണോ, അന്യൻ അന്യംകൊണ്ടു് അന്യത്തെ കാണുന്നതു്, അതു് അല്പമാണു്. അവിദ്യയുള്ളപ്പോഠം മാത്രമേ അതുണ്ടായിരിക്കയുള്ളൂ. സ്വപ്നത്തിൽ കാണപ്പെടുന്ന വസ്തു ഉണരുന്നതിനുമുമ്പു് തത്ക്കാലത്തിൽമാത്രം (സ്വപ്നകാലത്തിൽ മാത്രം) ഉള്ളതായിരിക്കുന്നതുപോലെ എന്നു ദൃഷ്ടാന്തം. അങ്ങനെ പരിച്ഛിന്നകാലത്തിൽമാത്രം ഉള്ളതായിരിക്കുന്നതുകൊണ്ടു്, അതു് മർത്ത്യം അല്ലെങ്കിൽ വിനാശിയാകുന്നു. അതിനു വിപരീതമായ ഭൂമാവേതോ അതു് അമൃത

മാകുന്നു." ഇപ്രകാരം സനൽകുമാരൻ പറഞ്ഞതുകേട്ട നാരദൻ "അല്ലയോ ഭഗവാനേ, ഇങ്ങനെയുള്ള ലക്ഷണത്തോടു കൂടിയ ഭൂമാവ് എന്തിലാണു പ്രതിഷ്ഠിതമായിരിക്കുന്നത്?" എന്നു ചോദിച്ചു. അതിനുത്തരം പറഞ്ഞു: "ആ ഭൂമാവ് സ്വന്തമായ മാഹാത്മ്യത്തിൽ, അല്ലെങ്കിൽ വിഭൂതിയിൽ പ്രതിഷ്ഠിതമായിരിക്കുന്നു. എന്തിലെങ്കിലും പ്രതിഷ്ഠയുണ്ടായിരിക്കണമെന്നു ഇച്ഛയുള്ളപക്ഷമാണ് ഈ ഉത്തരം. പരമാർത്ഥമറിയാൻതന്നെ ചോദിക്കയാണെങ്കിൽ അതു മഹിമാവിലും പ്രതിഷ്ഠിതമല്ലെന്നാണു നാം പറയുന്നത്. അതായതു ഭൂമാവു പ്രതിഷ്ഠിതമല്ല—ഒന്നിലും ആശ്രയിച്ചിരിക്കുന്നില്ല."

ഉപ:— ഗോ അശ്വമിഹ മഹിമേത്യാചക്ഷതേ ഹസ്തിഹിരണ്യം ദാസഭാര്യം ക്ഷേത്രാണ്യായതനാനീതി. നാഹമേവം ബ്രവീമി; ബ്രവീമീതി ഹോവാചാന്യോഹ്യന്യസ്മിൻ പ്രതിഷ്ഠിത ഇതി. 2

| | |
|---|---|
| ഗോ അശ്വം | —"ഗോക്കളേയും അശ്വങ്ങളേയും |
| ഹസ്തിഹിരണ്യം | —ഗജങ്ങളേയും സ്വർണ്ണത്തേയും |
| ദാസഭാര്യം | —ദാസന്മാരേയും ഭാര്യമാരേയും |
| ക്ഷേത്രാണി ആയതനാനി | —വയലുകളേയും വീടുകളേയും |
| ഇതി | —ഇങ്ങനെയുള്ളവയെ |
| ഇഹ | —ഈ ലോകത്തിൽ |
| മഹിമാ ഇതി | —മഹിമാവെന്നു് |
| ആചക്ഷതേ | —പറയുന്നു. |
| അന്യഃ ഹി | —മറെറാന്നാണല്ലോ |
| അന്യസ്മിൻ | —മറെറാന്നിൽ |
| പ്രതിഷ്ഠിതഃ | —പ്രതിഷ്ഠിതമായിരിക്കുന്നതു് |
| ഇതി | —എന്നുള്ളതുകൊണ്ടു് |

| | |
|---|---|
| അഹം | —ഞാൻ |
| ഏവം | —ഇങ്ങനെ |
| ന ബ്രവീമി | —പറയുന്നില്ല. |
| (കിംതു | —എന്നാൽ |
| ഏവം) | —ഇപ്രകാരം (അടുത്തഖണ്ഡത്തിൽ പറയുംപോലെ) |
| ബ്രവീമി | —പറയുന്നു" |
| ഇതി ഉവാച ഹ | —എന്നു സനൽകുമാരൻ പറഞ്ഞു. |

ഭാഷ്യം:— ഭൂമാവു് സ്വന്തം മഹിമാവിൽ പ്രതിഷ്ഠിതമാണെങ്കിൽ അതു് ഒന്നിലും പ്രതിഷ്ഠിതമല്ലെന്നു പറയുന്നതെങ്ങനെ എന്നു ചോദിക്കയാണെങ്കിൽ പറയാം:— ലോകത്തിൽ, ഗോക്കൾ, അശ്വങ്ങൾ, ഗജങ്ങൾ, സ്വർണ്ണം, ദാസന്മാർ, ഭാര്യമാർ, വയലുകൾ, വീടുകൾ മുതലായവയെ മഹിമാവെന്നു പറയാറുണ്ടു്. അവയെ ആശ്രയിച്ചിരിക്കുന്ന ചൈത്രൻ അവയിൽ പ്രതിഷ്ഠിതനായിരിക്കുന്നു എന്നും പറയാറുണ്ടു്. എന്നാൽ ഭൂമാവു്, ഇങ്ങനെ ചൈത്രനെപ്പോലെ, തന്നിൽനിന്നു് അന്യമായ മഹിമാവിനെ ആശ്രയിച്ചിരിക്കുന്നു എന്നു ഞാൻ പറയുന്നില്ല. എന്തെന്നാൽ മറ്റൊന്നാണല്ലോ മറ്റൊന്നിൽ ആശ്രയിച്ചിരിക്കുന്നതു്. പിന്നെ എങ്ങനെയാണു് പറയുന്നതെന്നു ചോദിച്ചാൽ ഇങ്ങനെയാണു്. (താഴെപ്പറയുന്നതുപോലെയാണു്) എന്നു സനൽകുമാരൻ പറഞ്ഞു.

ഏഴാമധ്യായത്തിൽ ഇരുപത്തുനാലാം ഖണ്ഡം കഴിഞ്ഞു.

---

ഏഴാമധ്യായത്തിൽ ഇരുപത്തഞ്ചാം ഖണ്ഡം.

ഉപ:— സ ഏവാധസ്താത്, സ ഉപരിഷ്ടാത്, സ പശ്ചാത്, സ പുരസ്താത്, സ ദക്ഷിണതഃ, സ ഉത്തരതഃ,

സ ഏവേദം സർവമിതി. അഥാതോ ƒഹംകാരാദേശ ഏവ:– ഹമേവാഅധസ്താദഹമുപരിഷ്ടാദഹം പശ്ചാദഹം പുരസ്താദഹം ദക്ഷിണതോ ƒഹ മുത്തരതോ ƒ ഹമേവേദം സർവമിതി. 1

അധസ്താത് —"താഴെ
സഃ ഏവ —ആ ഭൂമാവുതന്നെ;
ഉപരിഷ്ടാത് സഃ —മുകളിൽ അതുതന്നെ;
പശ്ചാത് സഃ —പടിഞ്ഞാറ് അതുതന്നെ, (പിൻപിൽ അതുതന്നെ)
പുരസ്താത് സഃ —കിഴക്ക് അതുതന്നെ; (മുൻപിൽ അതുതന്നെ)
ദക്ഷിണതഃ സഃ —തെക്ക് അതുതന്നെ; (വലത്തു അതുതന്നെ)
ഉത്തരതഃ സഃ —വടക്ക് അതുതന്നെ; (ഇടത്തു അതുതന്നെ)
ഇദം സർവം —ഈ ജഗത്തെല്ലാം
സഃ ഏവ —അതുതന്നെ"
ഇതി —എന്ന്.
അഥ അതഃ —ഇനി,
അഹംകാരാദേശഃ ഏവ — അഹംകാരാദേശം പറയപ്പെടുന്നു:—
അധസ്താത് —അധോഭാഗത്തിൽ
അഹം ഏവ —ഞാൻതന്നെ.
ഉപരിഷ്ടാത് അഹം —ഉപരിഭാഗത്തിൽ ഞാൻതന്നെ.
പശ്ചാത് അഹം —പടിഞ്ഞാറു ഞാൻതന്നെ (പിന്നിൽ ഞാൻതന്നെ)
പുരസ്താത് അഹം —കിഴക്ക ഞാൻതന്നെ (മുമ്പിൽ ഞാൻതന്നെ)

ദക്ഷിണതഃ അഹം —തെക്കു ഞാൻതന്നെ (വലത്തു ഞാൻതന്നെ)
ഉത്തരതഃ അഹം —വടക്കു ഞാൻതന്നെ (ഇടത്തു ഞാൻതന്നെ)
ഇദം സർവം —ഈ ജഗത്തെല്ലാം
അഹം ഏവ —ഞാൻതന്നെ.
ഇതി —എന്നു്."

ഭാഷ്യം:— ഭൂമാവു് ഒന്നിലും പ്രതിഷ്ഠിതമല്ലാത്തതു് എന്തുകൊണ്ടാണെന്നു പറയാം. അധോഭാഗത്തിൽ ആ ഭൂമാവുതന്നെയാണു്. അതല്ലാതെ വേറൊന്നില്ല. വേറെ ഒന്നു് ഉണ്ടായിട്ടുവേണ്ടേ അതിൽ പ്രതിഷ്ഠിതമാകുവാൻ! അതുപോലെ മുകളിലും പിന്നിലും മുന്നിലും ഇടത്തും വലത്തും ഭൂമാവുതന്നെ. ഭൂമാവല്ലാതെ വേറൊന്നുണ്ടെങ്കിൽ അതിൽ ഭൂമാവു പ്രതിഷ്ഠിതമായിരിക്കുന്നു എന്നു പറയാമായിരുന്നു. എന്നാൽ അങ്ങനെ ഒന്നില്ല. സർവവും ഭൂമാവുതന്നെയാണു്. അതിനാൽ അതു് ഒന്നിലും പ്രതിഷ്ഠിതമല്ല.'' മുമ്പു് "യത്രനാന്യത് പശ്യതി'' എന്നു് ആധാരാധേയഭാവത്തെ നിർദ്ദേശിച്ചതുകൊണ്ടും, "സ ഏവാധസ്താത് എന്നു തച്ഛബ്ദംകൊണ്ടു പരോക്ഷമായി നിർദ്ദേശിച്ചതുകൊണ്ടും ഭൂമാവു് ദ്രഷ്ടാവായ ജീവനിൽനിന്നു അന്യമാണെന്നു് ആരും ശങ്കിക്കരുതെന്നുവച്ചു് അഹംകാരാദേശത്തെ—ഭൂമാവുതന്നെ, "അഹം'' എന്നിങ്ങനെ ആദേശിക്കപ്പെടുന്നു എന്നതിനെ പറയുന്നു. ദ്രഷ്ടാവും ഭൂമാവും ഒന്നുതന്നെ എന്നു് അറിയുന്നതിനുവേണ്ടിയാണു് അതു പറയുന്നതു്. "താഴെയും മുകളിലും മുന്നിലും പിന്നിലും വലത്തും ഇടത്തും ഞാൻതന്നെ. സർവവും ഞാൻതന്നെ.'' 1

ഉപ:— അഥാത ആത്മാദേശ ഏവാ *ff* ത്മൈവാധസ്താ, ദാത്മോപരിഷ്ടാ, ദാത്മാ പശ്ചാ, ദാത്മാപുര

സ്താ,ദ്ദക്ഷിണത, ആത്മോത്തരത ആത്മൈവേദം സർവമിതി. സ വാ ഏഷ ഏവം പശ്യന്നേവം മന്വാന ഏവം വിജാനന്നാത്മരതിരാത്മക്രീഡ ആത്മമിഥുന ആത്മാനന്ദഃ സ സ്വരാഡ് ഭവതി. തസ്യ സർവേഷു ലോകേഷു കാമചാരോ ഭവതി അഥയേƒന്യഥാƒതോ വിദു രന്യരാജാനസ്തേ ക്ഷയ്യലോകാ ഭവന്തി. തേഷാം സർവേ ഷു ലോകേഷ്വകാമചാരോ ഭവതി. 2

അഥ അതഃ — അനന്തരം
ആത്മാദേശഃ ഏവ — ആത്മാദേശംതന്നെ പറയപ്പെടുന്നു: —
അധസ്താൽ ആത്മാ ഏവ — അധോഭാഗത്തിൽ ആത്മാവുതന്നെ;
ഉപരിഷ്ടാത് ആത്മാ — ഉപരിഭാഗത്തിൽ ആത്മാവുതന്നെ;
പശ്ചാത് ആത്മാ — പശ്ചാത്ഭാഗത്തിൽ ആത്മാവുതന്നെ;
പുരസ്താത് ആത്മാ — പുരോഭാഗത്തിൽ ആത്മാവുതന്നെ;
ദക്ഷിണതഃ ആത്മാ — ദക്ഷിണഭാഗത്തിൽ ആത്മാവുതന്നെ;
ഉത്തരതഃ ആത്മാ — വാമഭാഗത്തിൽ ആത്മാവുതന്നെ;
ഇദം സർവം ആത്മാ ഏവ — ഇതെല്ലാം ആത്മാവുതന്നെ.
ഇതി — എന്ന്.
ഏവം വിജാനൻ — ഇപ്രകാരം അറിയുന്നവൻ
ആത്മരതിഃ — ആത്മാവിൽത്തന്നെ രമിക്കുന്നവനായും
ആത്മക്രീഡഃ — ആത്മാവിൽത്തന്നെ ക്രീഡിക്കുന്നവനായും

| | |
|---|---|
| ആത്മമിഥുനഃ | —ആത്മാവുകൊണ്ടുതന്നെ ദ്വന്ദ്വസുഖം അനുഭവിക്കുന്നവനായും |
| ആത്മാനന്ദഃ (ഭവതി) | —ആത്മാവിനെക്കൊണ്ടുതന്നെ ആനന്ദിക്കുന്നവനായും ഇരിക്കും. |
| സഃ | —അവൻ |
| സ്വരാട് ഭവതി | —സ്വരാട്ടായിത്തീരുന്നു. |
| തസ്യ | —അവന്ന് |
| സർവേഷു ലോകേഷു | —എല്ലാ ലോകങ്ങളിലും |
| കാമചാരഃ ഭവതി | —കാമചാരം സിദ്ധിക്കുന്നു. |
| അഥ | —പിന്നെ |
| യേ | —ആരാണോ |
| അതഃ അന്യഥാ | —ഇതിന്നു വിപരീതമായി |
| വിദുഃ | —അറിയുന്നതു, |
| തേ | —അവർ |
| അന്യരാജാനഃ | —വേറേ ഒരു സ്വാമിയുള്ളവരായും |
| ക്ഷയ്യലോകാഃ | —ക്ഷയമുള്ള ലോകങ്ങളോടുകൂടിയവരായും |
| ഭവന്തി | —തീരുന്നു. |
| തേഷാം | —അവക്കു |
| സർവേഷു ലോകേഷു | —എല്ലാ ലോകങ്ങളിലും |
| അകാമചാരഃ ഭവതി | —കാമചാരമില്ലായ്കയും വന്നുകൂടുന്നു. |

ഭാഷ്യം:— അവിവേകികരം അഹങ്കാരംകൊണ്ടു ദേഹാദിസങ്ഘാതത്തെയും ആദേശിക്കാറുള്ളതിനാൽ ദേഹാദിസങ്ഘാതമാണെന്നുള്ള ആശങ്കയുണ്ടാകരുതെന്നു കരു

തി, ഇനി ആത്മാദേശത്തെ പറയുന്നു— ശുദ്ധവും സത്സ്വരൂപവും കേവലവുമായ ആത്മാവായിത്തന്നെ ആദേശിക്കുന്നു. "എല്ലായിടത്തും എല്ലാം ആത്മാവുതന്നെ. ഏകവും അജവും ആകാശംപോലെ പൂർണ്ണവും വേറേ ഒന്നുമില്ലാത്തതും ആയ ആത്മാവിനെ മനനംകൊണ്ടും വിജ്ഞാനംകൊണ്ടും കാണുന്ന വിദ്വാൻ ആത്മാവിൽത്തന്നെ രമിക്കുന്നവനായും ആത്മാവിൽത്തന്നെ ക്രീഡിക്കുന്നവനായും ഇരിക്കും. ദേഹം മാത്രംകൊണ്ടു നടക്കുന്നതു രതിയും ബാഹ്യസാധനങ്ങളുടെ അപേക്ഷയുള്ളതു ക്രീഡയുമാകുന്നു. ലോകത്തിൽ സ്ത്രീകളോടും സഖാക്കളോടും ക്രീഡിക്കുന്നു എന്നു പറയാറുണ്ടല്ലോ. അതുപോലെ ബാഹ്യസാധനങ്ങളുടെ അപേക്ഷയൊന്നും വിദ്വാന് ഇല്ല. ആത്മവിജ്ഞാനംകൊണ്ടുതന്നെ രതിയും ക്രീഡയും രണ്ടും സിദ്ധിക്കുന്നു. ദ്വന്ദ്വം (ഇണചേരുക) കൊണ്ടുണ്ടാകുന്ന സുഖവും ദ്വന്ദ്വത്തിന്റെ അപേക്ഷകൂടാതെതന്നെ വിദ്വാനു സിദ്ധിക്കും. അവിദ്വാന്മാർക്കു ശബ്ദാദിനിമിത്തമായിട്ടാണ് ആനന്ദമുണ്ടാകുന്നത്. വിദ്വാന് അങ്ങനെയല്ല; എല്ലാം ആത്മനിമിത്തമായിത്തന്നെ സിദ്ധിക്കും. വിദ്വാന് ഒരിക്കലും ഒരു വിധത്തിലും, ദേഹത്തിന്റെ ജീവിതത്തിനും ഭോഗത്തിനും ത്യാഗത്തിനും നിമിത്തമായ ബാഹ്യവസ്തുക്കളുടെ അപേക്ഷയില്ല. ഇങ്ങനെയുള്ള ലക്ഷണങ്ങളോടുകൂടിയ വിദ്വാൻ ജീവിച്ചിരിക്കുമ്പോഴുംതന്നെ സ്വാരാജ്യത്തിൽ അഭിഷിക്തനായിത്തീരുന്നു (=മുക്തനായിത്തീരുന്നു). ദേഹം പതിച്ചാലും സ്വരാട്ടുതന്നെ ആയിരിക്കും. ഇങ്ങനെയാകയാൽ അവന് എല്ലാ ലോകങ്ങളിലും സ്വാതന്ത്ര്യവും സിദ്ധിക്കും. പ്രാണൻ മുതലായ മുൻപിലുള്ള പടികളിൽ "തത്രാസ്യയഥാകാമചാരോ ഭവതി" എന്നുള്ളതുകൊണ്ടു അത്രയും അളവിലുള്ള കാമചാരമേ പറഞ്ഞിട്ടുള്ളു. അതി

നാൽ ആ പടികളിൽ അന്യരാജത്വം (വേറേ സ്വാമിയുണ്ടാ യിരിക്കുമെന്നുള്ളതു) അർത്ഥംകൊണ്ടു സിദ്ധിക്കുന്നു. എന്തെ ന്നാൽ അവയെല്ലാം അവയെക്കാൾ കൂടിയതു വേറേയുണ്ടു്. ഇവിടെ വിദ്വാനു സിദ്ധിക്കുന്ന സ്വാരാജ്യകാമചാരത്തെ അനുവദിച്ചതുകൊണ്ടു, അത്തരത്തിലുള്ള സോപാധികമായ കാമചാരമല്ല ഇതെന്നു താത്പര്യം. പിന്നെ ഇപ്പറഞ്ഞതിനു വിപരീതമായി അറിയുകയോ, ഈ പറഞ്ഞതിനെത്തന്നെ വേണ്ടവിധത്തിൽ അറിയാതിരിക്കയോ ചെയ്യുന്നതാരോ അവർ വേറേ സ്വാമിയുള്ളവർ (യജമാനൻ ഉള്ളവർ) ആയി രിക്കും എന്നുമാത്രമല്ല, അവരുടെ ലോകങ്ങൾ ക്ഷയമുള്ളവ യായിരിക്കയും ചെയ്യും. ഭേദദർശനം അല്പവിഷയകമാ ണല്ലോ. അല്പമായിട്ടുള്ളതെല്ലാം നാശമുള്ളതാണെന്നു ഇതിനുമുമ്പു പറഞ്ഞിട്ടുമുണ്ടു്. അതിനാൽ ദ്വൈതദർശി കൾ, തങ്ങളുടെ ദർശനമനുസരിച്ചു ക്ഷയിക്കുന്ന ലോകങ്ങ ളോടുകൂടിയവരായിരിക്കും. അതിനാൽത്തന്നെ അവക്കു എല്ലാലോകങ്ങളിലും കാമചാരമില്ലാതെയും വരും. 2

ഏഴാമദ്ധ്യായത്തിൽ ഇരുപത്തഞ്ചാം ഖണ്ഡം കഴിഞ്ഞു.

---

ഏഴാമദ്ധ്യായത്തിൽ ഇരുപത്താറാം ഖണ്ഡം.

ഉപ:— തസ്യ ഹ വാ ഏതസ്യൈവം പശ്യത ഏവം മന്വാനസ്യൈവം വിജാനത ആത്മതഃ പ്രാണ, ആത്മത ആശാ ff ത്മതഃ സ്മര, ആത്മത ആകാശ, ആത്മത സ്തേജ, ആത്മത ആപ ആത്മത ആവിർഭാവതിരോഭാ വാ, വാത്മതോ f ന്ന, മാത്മതോബല, മാത്മതോ വിജ് ഞാന, മാത്മതോധ്യാന മാത്മതശ്ചിത്ത മാത്മതഃ സങ്കല്പ ആത്മതോ മന ആത്മതോ വാഗാത്മതോ നാമാ ff ത്മ തോ മന്ത്രാ ആത്മതഃ കർമ്മാണ്യാത്മത ഏവേദം സർവ മിതി. 1

ഏവം പശ്യതഃ —"ഇങ്ങനെ കാണുന്നവനും
ഏവം മന്വാനസ്യ —ഇങ്ങനെ മനനംചെയ്യുന്നവനും
ഏവം വിജാനതഃ —ഇങ്ങനെ അറിയുന്നവനും ആയ
തസ്യ ഹ വൈ ഏതസ്യ —ആ വിദ്വാന്
പ്രാണഃ ആത്മതഃ —പ്രാണൻ ആത്മാവിൽനിന്നാകുന്നു.
ആശാ ആത്മതഃ —ആശ ആത്മാവിൽനിന്നാകുന്നു.
സ്മരഃ ആത്മതഃ —സ്മൃതി ആത്മാവിൽനിന്നാകുന്നു
ആകാശഃ ആത്മതഃ —ആകാശം ആത്മാവിൽനിന്നാകുന്നു.
തേജഃ ആത്മതഃ —തേജസ്സ ആത്മാവിൽനിന്നാകുന്നു.
ആപഃ ആത്മതഃ —അപ്പുകരം ആത്മാവിൽനിന്നാകുന്നു.
ആവിർഭാവതിരോഭാവൗ —ഉത്പത്തിയും പ്രളയവും
ആത്മതഃ —ആത്മാവിൽനിന്നാകുന്നു.
അന്നം ആത്മതഃ —അന്നം ആത്മാവിൽനിന്നാകുന്നു.
ബലം ആത്മതഃ —ബലം ആത്മാവിൽനിന്നാകുന്നു.
വിജ്ഞാനം ആത്മതഃ —വിജ്ഞാനം ആത്മാവിൽനിന്നാകുന്നു.
ധ്യാനം ആത്മതഃ —ധ്യാനം ആത്മാവിൽനിന്നാകുന്നു.
ചിത്തം ആത്മതഃ —ചിത്തം ആത്മാവിൽനിന്നാകുന്നു.

| | |
|---|---|
| സങ്കല്പഃ ആത്മതഃ | —സങ്കല്പം ആത്മാവിൽനിന്നാകുന്നു. |
| മനഃ ആത്മതഃ | —മനസ്സ് ആത്മാവിൽനിന്നാകുന്നു. |
| വാക് ആത്മതഃ | —വാക്ക് ആത്മാവിൽനിന്നാകുന്നു. |
| നാമ ആത്മതഃ | —നാമം ആത്മാവിൽനിന്നാകുന്നു |
| മന്ത്രാഃ ആത്മതഃ | —മന്ത്രങ്ങൾ ആത്മാവിൽനിന്നാകുന്നു. |
| കർമ്മാണി ആത്മതഃ | —കർമ്മങ്ങൾ ആത്മാവിൽനിന്നാകുന്നു |
| ഇദംസർവം | —ഈ ജഗത്തെല്ലാം |
| ആത്മതഃ ഏവ | —ആത്മാവിൽനിന്നുതന്നെ ആകുന്നു " |

ഭാഷ്യം:— "സ്വാരാജ്യത്തെ പ്രാപിച്ചിരിക്കുന്ന പ്രകൃതനായ വിദ്വാന്, സദാത്മവിജ്ഞാനത്തിനു മുമ്പ് സ്വാത്മാവിൽനിന്നു് അന്യമായ സത്തിൽനിന്നായിരുന്നു, പ്രാണൻ തുടങ്ങി നാമംവരേയുള്ളവയുടെ ഉത്പത്തിയും പ്രളയവും. ഇപ്പോൾ സദാത്മവിജ്ഞാനമുണ്ടായതിനുശേഷം തന്നിൽനിന്നുതന്നെ ആയിത്തീന്നിരിക്കുന്നു. അതുപോലെ ക്രീഡ മുതലായ മററുള്ള വ്യവഹാരങ്ങളും, വിദ്വാന് ആത്മാവിൽനിന്നുതന്നെ. 1

ഉപ:— തദേഷ ശ്ലോകഃ:— ന പശ്യോ മൃത്യും പശ്യതി, നരോഗം, നോത ദുഃഖതാം, സർവം ഹ പശ്യഃ പശ്യതി സർവമാപ്നോതി സർവശ ഇതി. സ ഏകധാ ഭവതി, ത്രിധാ ഭവതി പഞ്ചധാ സപ്തധാ നവധാ ചൈവ പുനശ്ചൈകാദശഃ സ്മൃതഃ ശതം ച ദശ ചൈകശ്ച സഹ

സ്രാണി ച വിംശതിഃ;ആഹാരശുദ്ധൗ സത്ത്വശുദ്ധിഃ സത്വശുദ്ധൗ ധ്രുവാ സ്മൃതിഃ സ്മൃതിലമ്ഭേ സർവഗ്രന്ഥീനാം വിപ്രമോക്ഷസ്തസ്മൈ മൃദിതകഷായായ തമസസ്പാരം ദർശയതി ഭഗവാൻ സനൽകുമാരസ്തം സ്കന്ദ ഇത്യാചക്ഷതേ, തം സ്കന്ദഇത്യാചക്ഷതേ. 2

| | |
|---|---|
| തത് | —ആ അർത്ഥത്തിൽ |
| ഏഷഃ ശ്ലോകഃ | —ഈ മന്ത്രം ഉണ്ട്:— |
| പശ്യഃ | —കാണുന്നവൻ—യഥാർത്ഥത്തെ കാണുന്നവൻ |
| മൃത്യും | —മൃത്യുവിനെ—മരണത്തെ |
| ന പശ്യതി | —കാണുന്നില്ല. |
| രോഗം ന | —രോഗത്തേയും കാണുന്നില്ല. |
| ദുഃഖതാം ഉത ന | —ദുഃഖഭാവത്തെയും കാണുന്നില്ല. |
| പശ്യഃ | —പശ്യൻ —യഥാർത്ഥദർശി |
| സർവം പശ്യതി ഹ | —സർവത്തെയും കാണുന്നു. |
| സർവശഃ | —എല്ലാപ്രകാരത്തിലും |
| സർവം | —സർവത്തേയും |
| ആപ്നോതി | —പ്രാപിക്കുന്നു. |
| സഃ | —അവൻ—ആ വിദ്വാൻ |
| ഏകധാ ഭവതി | —ഒരു വിധത്തിൽ ഇരിക്കുന്നു. |
| ത്രിധാ | —മൂന്നുപ്രകാരത്തിലും |
| പഞ്ചധാ ഭവതി | —അഞ്ചുപ്രകാരത്തിലും ആയിത്തീരുന്നു. |
| സപ്തധാ | —ഏഴുപ്രകാരത്തിലും |
| നവധാച ഏവ | —ഒൻപതുവിധത്തിലും |
| പുനഃ ഏകാദശഃ ച | —പിന്നെ പതിനൊന്നായിട്ടും |
| ശതംച ദശ ച ഏകഃ ച | —നൂററിപ്പതിനൊന്നായിട്ടും |
| സഹസ്രാണിവിംശതിഃ ച | —ആയിരത്തിരുപതായിട്ടും |

| | |
|---|---|
| ഭവതി | —ഭവിക്കുന്നു. |
| ആഹാരശുദ്ധൗ | —ആഹാരത്തിനു ശുദ്ധിയുണ്ടാകുമ്പോൾ—വിഷയാനുഭവരൂപമായ വിജ്ഞാനത്തിനു ശുദ്ധിയുണ്ടാകുമ്പോൾ |
| സത്ത്വശുദ്ധിഃ | —സത്ത്വശുദ്ധി (—അന്തഃകരണശുദ്ധി)യുണ്ടാകുന്നു. |
| സത്ത്വശുദ്ധൗ | —സത്ത്വശുദ്ധിയുണ്ടാകുമ്പോൾ |
| ധ്രുവാ | —ധ്രുവയായ—അവിച്ഛിന്നയായ |
| സ്മൃതിഃ | —സ്മൃതി (—സ്മരണം) ഉണ്ടാകുന്നു. |
| സ്മൃതിലമ്ഭേ | —സ്മൃതിയെ ലഭിച്ചാൽ |
| സർവഗ്രന്ഥീനാം | —എല്ലാ ഹൃദയഗ്രന്ഥികളുടെയും |
| വിപ്രമോക്ഷഃ | —വിനാശം ഉണ്ടാകുന്നു." |
| മൃദിതകഷായായ | —രാഗദ്വേഷാദിരൂപമായ കറ കഴുകിക്കളഞ്ഞിട്ടുള്ള |
| തസ്മൈ | —അവനു്—ആ നാരദനു് |
| ഭഗവാൻ സനൽകുമാരഃ | —ഭഗവാനായ സനൽകുമാരൻ |
| തമസഃ പാരം | —അവിദ്യാരൂപമായ തമസ്സിനപ്പുറമുള്ള പരമാത്മതത്ത്വത്തെ |
| ദർശയതി | —കാണിച്ചുകൊടുത്തു. |
| തം | —അദ്ദേഹത്തെ—ആ സനൽകുമാരനെ |
| സ്കന്ദഃ ഇതി | —സ്കന്ദൻ എന്നു |
| ആചക്ഷതേ | —പറയുന്നു |

ഭാഷ്യം: — എന്നുമാത്രമല്ല, ഈ അർത്ഥത്തിൽ "ന പശ്യോമൃത്യും പശ്യതി" ഇത്യാദി മന്ത്രവുമുണ്ടു്. അതിൻെറ അർത്ഥം താഴെപ്പറയുന്നു:— "മേൽപ്പറഞ്ഞപ്രകാരം കാണുന്ന

വിദ്വാൻ മരണത്തേയും ജ്വരാദിരോഗത്തേയും, ദുഃഖാവസ്ഥയേയും കാണുകയില്ല. യഥാൎത്ഥദർശിയായ വിദ്വാൻ സർവത്തെയും ആത്മാവായിത്തന്നെ കാണുന്നു. അതിനാൽ സർവപ്രകാരത്തിലും സർവത്തെയും പ്രാപിക്കുന്നു. അത്രയുമല്ല സൃഷ്ടിക്കുമുമ്പു് ആ വിദ്വാൻ ഒരുവിധത്തിൽ മാത്രമായിരുന്നു. സൃഷ്ടികാലത്തിൽ തേജോ/ബന്നരൂപത്തിൽ മൂന്നുപ്രകാരമായും മററും അനന്തപ്രകാരത്തിൽ ഭേദങ്ങളോടുകൂടിയിരിക്കുന്നു. പിന്നെയും സംഹാരകാലത്തിൽ സ്വതന്ത്രനായിട്ടുതന്നെ പരമാർത്ഥത്തിലുള്ള ഏകമായ തന്റെ മൂലരൂപത്തെത്തന്നെ പ്രാപിക്കയും ചെയ്യുന്നു." ഇങ്ങനെ വിദ്യയിൽ അഭിരുചിയുണ്ടാക്കുവാനായി അതിനെ സ്തുതിച്ചതിന്റെശേഷം മുഖത്തിന്റെ പ്രതിബിംബം അവഭാസിക്കുന്ന കണ്ണാടിക്കെന്നപോലെ മേൽപ്പറഞ്ഞ വിദ്യ ശരിയായി ഭാസിക്കുന്നതിനു കാരണമായ വിശുദ്ധി സാധനത്തെ ഉപദേശിക്കുന്നു:— "ആഹാരത്തിനു ശുദ്ധിയുണ്ടായാൽ സത്ത്വത്തിനു ശുദ്ധിയുണ്ടാകും. ആഹാരമെന്നു വച്ചാൽ, ആഹരിക്കപ്പെടുന്നതു്—അനുഭവിക്കുന്ന ആത്മാക്കു അനുഭവിക്കുന്നതിനായി കൊണ്ടുവരപ്പെടുന്നതു—അതായതു ശബ്ദാദിവിഷയവിജ്ഞാനം ആകുന്നു. ആ വിഷയാനുഭവരൂപമായ വിജ്ഞാനം രാഗദ്വേഷമോഹദോഷങ്ങളുടെ സംബന്ധമില്ലാത്തതായിരിക്കുന്നതിനെയാണു് ആഹാരശുദ്ധി എന്നു പറയുന്നതു്. അങ്ങനെയുള്ള ആഹാരശുദ്ധി ഉണ്ടായാൽ അതോടുകൂടിയ അന്തഃകരണമാകുന്ന സത്ത്വത്തിനു നൈൎമ്മല്യമുണ്ടാകും. സത്ത്വശുദ്ധിയുണ്ടാകുമ്പോൾ അറിഞ്ഞിട്ടുള്ളതുപോലെയുള്ള ഭൂമാത്മാവിനെപ്പററി തുടൎച്ചയായ—മുടക്കമില്ലാത്ത സ്മൃതിയുണ്ടാകും. സ്മൃതിയുണ്ടായിക്കഴിഞ്ഞാൽ അവിദ്യയാൽ ഉണ്ടാക്കപ്പെട്ട അനൎത്ഥപാശങ്ങളുടെ രൂപത്തിൽ ഉള്ളവയും അനേകം ജന്മാന്തരങ്ങളിലെ അനുഭവങ്ങളുടെ വാസനയാൽ ഉറപ്പിക്കപ്പെട്ടവയും

(മുറുക്കപ്പെട്ടവയും) ആയ ഹൃദയത്തെ ആശ്രയിച്ചിരിക്കുന്ന കെട്ടുകളെല്ലാം അഴിഞ്ഞുപോകും—തീരെ അററുപോകും.'' ഇങ്ങനെ മേന്മേലുള്ള ശ്രേയസ്സിനെല്ലാം കാരണം ആഹാര ശുദ്ധി ആയതുകൊണ്ടു് അതുണ്ടാക്കണമെന്നത്ഥം. ഇങ്ങനെ ശാസ്ത്രാർത്ഥത്തെ എല്ലാം മുഴുവൻ പറഞ്ഞതിൻെറശേഷം ശ്രുതി ആഖ്യായികയെ ഉപസംഹരിക്കുന്നു.— ജ്ഞാനവൈരാഗ്യങ്ങളുടെ അഭ്യാസമാകുന്ന ക്ഷാരത്താൽ, അന്തഃകരണത്തിലുള്ള രാഗദ്വേഷാദിയാകുന്ന കറ തീരെ കഴുകിക്കളഞ്ഞിട്ടുള്ള യോഗ്യനായ നാരദനു ഭഗവാനായ—ഭൂതങ്ങളുടെ ഉത്പത്തി പ്രളയങ്ങളേയും, ആഗമനത്തേയും ഗമനത്തേയും, വിദ്യയേയും അവിദ്യയേയും അറിയുന്നവനെയാണു് ഭഗവാനെന്നു പറയുന്നതു്. അങ്ങനെയുള്ള സനൽകുമാരൻ, അവിദ്യാരൂപമായ തമസ്സിനപ്പുറമുള്ള പരമാത്ഥതത്വത്തെ കാണിച്ചുകൊടുത്തു. 2

ഏഴാമധ്യായത്തിൽ ഇരുപത്താറാം ഖണ്ഡം കഴിഞ്ഞു.

ഏഴാമധ്യായവും കഴിഞ്ഞു.

---

## എട്ടാമധ്യായത്തിൽ ഒന്നാം ഖണ്ഡം.

ഭാഷ്യം:— ദിക്കു്, ദേശം, കാലം മുതലായവയുടെ ഭേദങ്ങളൊന്നുമില്ലാത്തതും സർവജഗദാത്മകവും ഏകവും അദ്വിതീയവുമായ ആത്മാവാണു ബ്രഹ്മമെന്നു ആറും ഏഴും അധ്യായങ്ങളിൽ പറഞ്ഞുകഴിഞ്ഞു എങ്കിലും, ഈ ലോകത്തിൽ, മന്ദബുദ്ധികൾക്കു്, ദിഗ്ദേശാദിഭേദത്തോടുകൂടിയതാണു വസ്തു എന്നുള്ള വാസനയോടുകൂടിയ ബുദ്ധിയെ പെട്ടെന്നു പരമാത്ഥവസ്തുവിഷയകമാക്കുന്നതിനു സാധിക്കുകയില്ലെന്നുള്ളതുകൊണ്ടും, ബ്രഹ്മത്തെ അറിയാതെ പുരുഷാത്ഥസിദ്ധി ഉണ്ടാകാത്തതുകൊണ്ടും, ബ്രഹ്മത്തെ അറിയുന്ന

തിനായി ഹൃദയപുണ്ഡരീകത്തെ ഉപദേശിക്കേണ്ടിയിരിക്കുന്നു. ആത്മതത്ത്വം, സത്തെന്നുള്ള ശരിയായ പ്രതീതിക്കുമാത്രം വിഷയവും നിർഗ്ഗുണവുമാണെങ്കിലും, മന്ദബുദ്ധികാംക്കു ഗുണവത്ത്വം ഇഷ്ടമായിരിക്കുന്നതുകൊണ്ടു് സത്യകാമാദിഗുണവത്ത്വവും പറയേണ്ടിയിരിക്കുന്നു. അതുപോലെ, ബ്രഹ്മവിത്തുകാംക്കു സ്ത്രീകാം മുതലായ വിഷയങ്ങളിൽനിന്നു തനിയേ നിവൃത്തിയുണ്ടാകുമെങ്കിലും അനവധി ജന്മങ്ങളിലെ വിഷയസേവയുടെ അഭ്യാസംകൊണ്ടുണ്ടായിട്ടുള്ള വിഷയതൃഷ്ണ പെട്ടെന്നു നീക്കുന്നതിനു സാധിക്കയില്ലാത്തതിനാൽ അതിനായി, ബ്രഹ്മചര്യം മുതലായ സാധനവിശേഷങ്ങളെ വിധിക്കയും വേണം. അതുപോലെതന്നെ, ആത്മൈകത്വത്തെ അറിയുന്നവക്കു്, ഗന്താവോ, ഗമനമോ, ഗമിക്കേണ്ട സ്ഥലമോ ഇല്ലാത്തതുകൊണ്ടു്, അവിദ്യാശേഷമാകുന്ന സ്ഥിതിനിമിത്തം ക്ഷയിക്കുമ്പോാം, ഗഗനത്തിൽ വിദ്യുത്തെന്നപോലെയും, ഉത്ഭവിച്ച വായു എന്നപോലെയും, ഇന്ധനം ദഹിച്ചതീന്ന അഗ്നിയെപ്പോലേയും സ്വാത്മാവിൽത്തന്നെ നിവൃത്തി വരികയാണെങ്കിലും, ഗന്താവെന്നും ഗമനമെന്നും മററുമുള്ള വാസനയോടുകൂടിയ ബുദ്ധിയുള്ളവരും ഹൃദയദേശത്തിൻെറ ഗുണങ്ങളോടുകൂടി ബ്രഹ്മത്തെ ഉപാസിക്കുന്നവരും ആയവക്കു മൂദ്ധാവിലുള്ള നാഡിയിൽക്കൂടി ഗതി പറകയും വേണം. അതിനാൽ എട്ടാമധ്യായം ആരംഭിക്കുന്നു. "ദിക്കു്, ദേശം, ഗുണം, ഗതി, ഫലം മുതലായവയുടെ ഭേദമില്ലാത്തതും പരമാർത്ഥസത്തും അദ്വയവുമായ ബ്രഹ്മം മന്ദബുദ്ധികാംക്കു് അസത്തെന്നപോലെയേ തോന്നുകയുള്ളു. ആദ്യം അവർ നേർവഴിക്കു വരട്ടെ; പിന്നെ സാവധാനത്തിൽ അവക്കു പരമാർത്ഥസത്തിനേയും ഗ്രഹിപ്പിച്ചുകൊടുക്കാം'' എന്നാണു ശ്രുതി വിചാരിക്കുന്നതു്.

ഉപ:— ഹരിഃ ഓം. അഥ യദിദമസ്മിൻബ്രഹ്മപുരേ ദഹരം പുണ്ഡരീകം വേശ്മ, ദഹരോ ƒ സ്മിന്നന്തരാകാശ,- സ്തസ്മിൻ യദന്തസ്തദന്വേഷ്ടവ്യം; തദ്വാവ വിജിജ്ഞാസിതവ്യമിതി. 1

| | |
|---|---|
| അഥ | —ഇനി, |
| അസ്മിൻബ്രഹ്മപുരേ | —ഈ ശരീരത്തിൽ |
| ദഹരം | —ചെറുതായ |
| ഇദം പുണ്ഡരീകം | —ഈ ഹൃദയപുണ്ഡരീകമാകുന്ന |
| വേശ്മ | —വേശ്മം—ഗൃഹം |
| യത് | —ഏതോ |
| അസ്മിൻ | —ഈ ഗൃഹത്തിൽ |
| അന്തഃ | —ഉള്ളിൽ |
| ദഹരഃ | —ചെറുതായ |
| ആകാശഃ | —ആകാശം |
| അസ്തി | —ഉണ്ടു്. |
| തസ്മിൻ അന്തഃ | —അതിനുള്ളിൽ |
| യത് അസ്തി | —ഏതാണോ ഉള്ളതു്, |
| തത് | —അതു് |
| അന്വേഷ്ടവ്യം | —അന്വേഷിക്കപ്പെടേണ്ടതാകുന്നു. |
| തത് | —അതു |
| വിജിജ്ഞാസിതവ്യം വാവ | —അറിയപ്പെടേണ്ടതുമാകുന്നു. |
| ഇതി | —എന്നു് |

ഭാഷ്യം:— അനേകം പ്രകൃതികളോടുകൂടിയ രാജാവിന്റെ പട്ടണംപോലെ, യജമാനനുവേണ്ടി ജോലിചെയ്യുന്ന പല ഇന്ദ്രിയങ്ങളും, മനസ്സു്, ബുദ്ധി മുതലായവയോടുകൂടിയ ഈ ശരീരം പരബ്രഹ്മത്തിന്റെ പട്ടണമാകുന്നു. പട്ടണത്തിൽ രാജാവിന്റെ കൊട്ടാരം എങ്ങനെയോ അതുപോ

ലെ ഈ ബ്രഹ്മപുരമാകുന്ന ശരീരത്തിൽ പുണ്ഡരീകസദൃശ മായ ഹൃദയമാകുന്ന ചെറിയ ഗൃഹമുണ്ടു്. ദ്വാരപാലാദിക ളുള്ളതുകൊണ്ടു് അതു ഗൃഹംപോലെതന്നെ ആയതുകൊണ്ടാ ണു ഗൃഹമെന്നു പറഞ്ഞതു്. വിഷ്ണുവിനു സാളഗ്രാമംപോ ലെ അതു ബ്രഹ്മത്തിന്റെ ഗൃഹമാകുന്നു എന്തെന്നാൽ ബ്ര ഹ്മത്തെ പ്രത്യക്ഷമാക്കുന്നതിനുള്ള അധിഷ്ഠാനം അതാണു്. തന്റെ വികാരശുംഗമായ ഈ ദേഹത്തിൽ നാമരൂപങ്ങ ളെ വ്യാകരിക്കുന്നതിനായി, സത്തെന്നു പറയുന്ന ബ്രഹ്മം ജീവാത്മസ്വരൂപത്തിൽ അനുപ്രവേശിച്ചിട്ടുള്ളതായി മുൻപു പറഞ്ഞിട്ടുണ്ടല്ലോ. അതിനാൽ, കരണങ്ങളെ ഉപ സംഹരിച്ചിട്ടുള്ളവരും, ബാഹ്യവിഷയങ്ങളിൽ വിരക്ത ന്മാരും വിശേഷിച്ചു ബ്രഹ്മചര്യം, സത്യം എന്നുള്ള സാധ നങ്ങളോടുകൂടിയവരും, മേൽ പറവാൻപോകുന്ന ഗുണങ്ങ ളോടുകൂടി ധ്യാനിക്കുന്നവരും ആയ ആളുകൾ ഈ ഹൃദയ പുണ്ഡരീകത്തിൽ, ബ്രഹ്മത്തെ പ്രത്യക്ഷമായി അനുഭവി ക്കുന്നു എന്നു ചുരുക്കം. ഈ ചെറിയ ഗൃഹത്തിനുള്ളിൽ കുറേക്കൂടി ചെറുതായ ആകാശമുണ്ടു്. ഈ ആകാശം ഭൗതി കാകാശമല്ല; ബ്രഹ്മംതന്നെയാണു്. "ആകാശോ വൈ നാമ" എന്നു ഇനി പറയും. അതു മാത്രമല്ല, ആകാശംപോ ലെ ശരീരമില്ലാത്തതും സൂക്ഷ്മവും സർവഗതവും ആയതു കൊണ്ടും അതിനെ ആകാശമെന്നു പറയാം. അങ്ങനെ ഹൃദയപുണ്ഡരീകത്തിനകത്തുള്ള ആകാശത്തിന്റെ മധ്യ ത്തിൽ ഏതാണോ ഉള്ളതു് ആകാശമെന്നു പറയുന്ന അതു തന്നെയാണു്, ഗുരുവിനെ ആശ്രയിക്ക, ശ്രവണം മുത ലായ ഉപായങ്ങളെക്കൊണ്ടു അന്വേഷിക്കേണ്ടതും അന്വേ ഷിച്ചു സാക്ഷാത്കരിക്കേണ്ടതും. 1

ഉപ:— തം ചേദ് ബ്രൂയുര്യദിദമസ്മിൻ ബ്രഹ്മപുരേ ദഹരം പുണ്ഡരീകം വേശ്മ, ദഹരോസ്മിന്നന്തരാകാശഃ

കിംതദത്ര വിദ്യതേ യദന്വേഷ്ടവ്യം, യദ്വാവ വിജിജ്ഞാസിതവ്യമിതി; സ ബ്രൂയാത്. 2

അസ്മിൻ ബ്രഹ്മപുരേ —"ഈ ബ്രഹ്മപുരത്തിൽ
ദഹരം —ചെറുതായ
പുണ്ഡരീകം —പുണ്ഡരീകമാകുന്ന
വേശ്മ —വേശ്മം —ഗൃഹം
യത് —ഏതോ
അസ്മിൻ അന്തഃ —ഇതിന്റെ ഉള്ളിൽ ഉള്ള
ആകാശഃ —ആകാശം
ദഹരഃ —അതിലും ചെറുതാകുന്നു.
അത്ര —ഇതിൽ
യത് അന്വേഷ്ടവ്യം —ഏതാണോ അന്വേഷിക്കപ്പെടേണ്ടതു്,
യത് വാവ വിജിജ്ഞാസിതവ്യം —ഏതാണോ അറിയപ്പെടേണ്ടതു്,
തത് —അങ്ങനെയുള്ള
കിം —എന്താണു്
വിദ്യതേ —ഉള്ളതു്?"
ഇതി —എന്നു്
തം —അവനോടു് — ആചാര്യനോടു്
ബ്രൂയുഃ ചേത് —ശിഷ്യന്മാർ ചോദിക്കയാണെങ്കിൽ
സഃ ബ്രൂയാത് —അവൻ പറയണം.

ഭാഷ്യം:— ഇപ്രകാരം പറഞ്ഞുകഴിയുമ്പോൾ ആചാര്യനോടു ശിഷ്യന്മാർ—"ഈ പരിച്ഛിന്നമായ ബ്രഹ്മപുരത്തിന്റെ ഉള്ളിലുള്ള പുണ്ഡരീകമാകുന്ന ഗൃഹം ചെറുതാണു്. അതിന്റെ ഉള്ളിലുള്ള ആകാശം അതിലും ചെറുതാണു്.

പുണ്ഡരീകമാകുന്ന ഗൃഹത്തിൽത്തന്നെ എന്തുണ്ടാവാം? അതിലും ചെറുതായ അതിനുള്ളിലുള്ള ആകാശത്തിൽ പിന്നെ എന്താണുണ്ടായിരിക്കാവുന്നതു്? ഒന്നുമുണ്ടായിരിക്കാനിടയില്ല. അഥവാ ഒരു ലന്തക്കായോളമോ മറേറാ ഉള്ള വല്ലതുമുണ്ടായിരുന്നാൽത്തന്നെ അതിനെ അന്വേഷിക്കുന്നതും അറിവാൻ ശ്രമിക്കുന്നതുംകൊണ്ടു് അങ്ങനെ ചെയ്യുന്നവന്നു് എന്തു പ്രയോജനമാണു കിട്ടാൻ പോകുന്നതു്? അതിനാൽ അതിൽ അന്വേഷിക്കേണ്ടതായോ അറിവാൻ ശ്രമിക്കേണ്ടതായോ ഉണ്ടെന്നു പറഞ്ഞതേതോ അതുകൊണ്ടു യാതൊരു പ്രയോജനവുമില്ല.'' എന്നിങ്ങനെ പറകയാണെങ്കിൽ അവരോടു് ആചാര്യൻ പറയണമെന്നു ശ്രുതി പറയുന്നു. 2

ഉപ:— യാവാൻ വാ അയമാകാശ സ്താവാനേഷോ ഽന്തർഹൃദയ ആകാശ; ഉഭേ അസ്മിൻ ദ്യാവാപൃഥിവീ അന്തരേവ സമാഹിതേ, ഉഭാവഗ്നിശ്ച വായുശ്ച ''സൂര്യാചന്ദ്രമസാവുഭൗ'' വിദ്യുന്നക്ഷത്രാണി, യച്ചാസ്യേഹാസ്തി യച്ച നാസ്തി സർവം തദസ്മിൻ സമാഹിതമിതി. 3

| | |
|---|---|
| അയം ആകാശഃ | =ഈ ഭൗതികാകാശം |
| യാവാൻ വാ | =എത്രത്തോളമുള്ളതാണോ |
| താവാൻ | =അത്രത്തോളമുള്ളതാണു് |
| ഏഷഃ | =ഈ |
| ഹൃദയേ അന്തഃ | =ഹൃദയത്തിനുള്ളിലുള്ള |
| ആകാശഃ | =ആകാശം. |
| ദ്യാവാപൃഥിവീ ഉഭേ | =ദ്യാവാപൃഥിവികൾ രണ്ടും |
| അസ്മിൻ അന്തഃ ഏവ | =ഇതിനുള്ളിൽത്തന്നെ |
| സമാഹിതേ | =സ്ഥിതിചെയ്യുന്നു. |
| അഗ്നിഃ ച വായുഃ ച ഉഭൗ | =അഗ്നിയും വായുവും എന്ന രണ്ടും |
| സൂര്യാ ചന്ദ്രമസൗ ഉഭൗ | =സൂര്യചന്ദ്രന്മാർ രണ്ടും |

| | |
|---|---|
| വിദ്യുത് | =വിദ്യുത്തും |
| നക്ഷത്രാണി | =നക്ഷത്രങ്ങളും |
| യത് | =യാതൊന്നു് |
| അസ്യ | = ഈ ദേഹിക്കു് |
| ഇഹ | =ഈ ലോകത്തിൽ |
| അസ്തി | =ഉണ്ടോ |
| തത് ച | =അതും |
| യത് നാസ്തി | =ഏതു് ഇല്ലയോ |
| തത് ച | =അതും |
| സർവം | =എല്ലാം |
| അസ്മിൻ | =ഈ ഹൃദയാകാശത്തിൽ |
| സമാഹിതം | =സമാഹിതമായിരിക്കുന്നു = സ്ഥിതിചെയ്യുന്നു.'' |
| ഇതി | =എന്നു്. |

ഭാഷ്യം:— "ഹൃദയപുണ്ഡരീകത്തിലുള്ള ആകാശം ചെറുതായതുകൊണ്ടു അതിലുള്ളതു കുറേക്കൂടി ചെറുതായിരിക്കുമെന്നു നിങ്ങൾ പറയുന്നതു ശരിയല്ല. പുണ്ഡരീകമാകുന്ന ഗൃഹത്തിലുള്ള ആകാശം പുണ്ഡരീകത്തേക്കാൾ കൂടുതൽ ചെറുതാണെന്നുള്ള അഭിപ്രായത്തിലല്ല, "ദഹരോ{ഽ}സ്മിന്നന്തരാകാശഃ" എന്നു പറഞ്ഞതു്; പിന്നെയോ, ഹൃദയപുണ്ഡരീകം ചെറുതാണു്; ഹൃദയപുണ്ഡരീകത്തിലുള്ള ആകാശത്താൽ പരിച്ഛിന്നമായ അന്തഃകരണം ആ ഹൃദയപുണ്ഡരീകത്തിൽ സ്ഥിതിചെയ്യുന്നതും അതിനെ അനുസരിച്ചിരിക്കുന്നതുമാകുന്നു. ആ അന്തഃകരണം വിശുദ്ധമായിരുന്നാൽ കരണങ്ങളെ ബാഹ്യവിഷയങ്ങളിൽനിന്നു പിൻവലിച്ചിരിക്കുന്ന യോഗികൾക്കു്, നിർമ്മലമായ ജലത്തിലും ശുദ്ധമായ കണ്ണാടിയിലുമെന്നപോലെ, അതിൽ, സ്വച്ഛവും വിജ്ഞാനജ്യോതിഃസ്വരൂപത്തിൽ അവ

ഭാസിക്കുന്നതുമായ ബ്രഹ്മം അത്രയുംമാത്രം അനുഭവപ്പെടുന്നു എന്നുള്ളതുകൊണ്ടാണ് ഹൃദയപുണ്ഡരീകത്തിലുള്ള ആകാശം സ്വല്പമെന്നു പറഞ്ഞത്. ആ സ്വല്പത്വം അന്തഃകരണമാകുന്ന ഉപാധിനിമിത്തമുള്ളതാണ്. എന്നാൽ സ്വതേയുള്ള നിലയിലാകട്ടെ, ഈ ഭൗതികമായ ആകാശം (പ്രസിദ്ധമായ ആകാശം) എത്ര പരിമാണമുള്ളതാണോ, അത്രയും പരിമാണമുള്ളതാണ് അന്തർഹൃദയത്തിലുള്ള ആകാശവും; അതിലാണ് അന്വേഷിക്കണമെന്നും അറിവാൻ ശ്രമിക്കണമെന്നും പറഞ്ഞത്. എന്നാൽ ആകാശത്തിനു തുല്യമായ പരിമാണമാണ് ബ്രഹ്മത്തിന്റെ പരിമാണമെന്നുവച്ചിട്ടല്ല, അത്രയുമെന്നു പറഞ്ഞതും. പിന്നെയോ, ബ്രഹ്മത്തിന് അനുരൂപമായ വേറേ ദൃഷ്ടാന്തം കിട്ടായ്കകൊണ്ടു മാത്രമാണ്. ബ്രഹ്മത്തിന്റെ പരിമാണം ആകാശത്തിന്റെ പരിമാണത്തെക്കാൾ കൂടിയതാണെന്നറിയുന്നതെങ്ങനെയാണെന്നു ചോദിക്കയാണെങ്കിൽ, "യേനാ//വൃതം ഖം ച ദിവം മഹീം ച." "തസ്മാദ്വാ ഏതസ്മാദാത്മന ആകാശഃ സംഭൂതഃ" "ഏതസ്മിൻ നു ഖല്വക്ഷരേ ഗാർഗ്യാകാശഃ" ഇത്യാദി ശ്രുതികളിൽനിന്നാണ് അതറിയുന്നത്. അതു മാത്രമല്ല, ബുദ്ധിയാകുന്ന ഉപാധിയോടുകൂടിയ ഈ ബ്രഹ്മാകാശത്തിന്റെ ഉള്ളിൽത്തന്നെ ദ്യാവാപൃഥിവികൾ നല്ലവണ്ണം സ്ഥിതിചെയ്യുന്നു. "യഥാവാ അരാനാഭൗ" ഇത്യാദി മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അതുപോലെ അഗ്നി, വായു മുതലായവയും, ഈ ദേഹിക്കു തന്റേതായി ഈ ലോകത്തിലുള്ളതും, തന്റേതായി ഇല്ലാത്തതും—അതായതു ഇല്ലാതെയായതും വരുവാൻ പോകുന്നതും (തീരെ ഇല്ലാത്തതല്ല; എന്തെന്നാൽ അതിനു ഹൃദയാകാശത്തിൽ സ്ഥിതിയുണ്ടാകുവാൻ തരമില്ലല്ലോ)—എല്ലാം ഈ ഹൃദയാകാശത്തിലാണു സ്ഥിതിചെയ്യുന്നത്. 3

ഉപ:— തം ചേദ് ബ്രൂയുരസ്മിം ശ്ചേദിദം ബ്രഹ്മ പുരേ സർവം സമാഹിതം, സർവാണി ച ഭൂതാനി, സർവേ ച കാമാ, യദൈതജ്ജരാ/വാപ്നോതി പ്രധ്വംസതേ വാ, കിം താതോ/തിശിഷ്യത ഇതി. സ ബ്രൂയാത്.    4

| | |
|---|---|
| അസ്മിൻ ബ്രഹ്മപുരേ | =ഈ ബ്രഹ്മപുരത്തിൽ |
| സർവാണി ഭൂതാനി ച | =എല്ലാ ഭൂതങ്ങളും |
| സർവേ കാമാഃ ച | =എല്ലാ കാമങ്ങളും |
| ഇദം സർവം | =ഈ സർവവും |
| സമാഹിതം ചേത് | =സമാഹിതമായിരിക്കുന്നു (=സ്ഥിതിചെയ്യുന്നു)എങ്കിൽ |
| യദാ | =എപ്പോൾ |
| ഏതത് | =ഇതിനെ |
| ജരാ അവാപ്നോതി | =ജരപ്രാപിക്കയോ |
| പ്രധ്വംസതേ വാ | =അതു നശിക്കയോ ചെയ്യുന്നുവോ |
| തദാ | =അപ്പോൾ |
| തതഃ അന്യത് | =അതിൽനിന്നു് അന്യമായി |
| കിം | =എന്തു് |
| അതിശിഷ്യതേ | =അധികമായി ശേഷിക്കും?" |
| ഇതി | =എന്നു് |
| തം | =അവനോടു്=ആചാര്യനോടു് |
| ബ്രൂയുഃ ചേത് | =ചോദിക്കയാണെങ്കിൽ |
| സഃ ബ്രൂയാത് | =അവൻ പറയണം. |

ഭാഷ്യം:— ഇപ്രകാരം പറഞ്ഞുകഴിഞ്ഞ ആചാര്യനോടു് ശിഷ്യന്മാർ ചോദിച്ചേക്കാം— "ഈ ബ്രഹ്മപുരത്തിൽ— അതായതു ബ്രഹ്മപുരത്താൽ ഉപലക്ഷിതമായ ആകാശത്തിൽ ആണു്, സർവജഗത്തും, സർവഭൂതങ്ങളും, സർവകാമങ്ങളും സ്ഥിതിചെയ്യുന്നതെങ്കിൽ ഈ ബ്രഹ്മപുരമെന്നു

പറയുന്ന ശരീരത്തിൽ വലീപലിതാദിലക്ഷണമായ വാർദ്ധക്യം വരികയോ, അതു് ആയുധം മുതലായതുകൊണ്ടു മുറിവേററു നശിക്കയോ ചെയ്കയാണെങ്കിൽ, അപ്പോൾ അതിൽനിന്നു് അന്യമായി എന്തു ശേഷിക്കും? ഒരു കുടത്തിൽ വച്ചിരിക്കുന്ന തയിരോ പാലോ എണ്ണയോ ഘടം നശിക്കുമ്പോൾ നശിക്കുന്നതുപോലെ, ദേഹം നശിക്കുമ്പോൾ ദേഹത്തെ ആശ്രയിച്ചിരിക്കുന്നവയിൽ മുമ്പുമുമ്പുള്ളവ നശിക്കുന്നതിനാൽ പിമ്പുപിമ്പുള്ളവ നശിക്കുകയില്ലേ? ഇങ്ങനെ നശിക്കുമ്പോൾ അതിൽനിന്നു് അന്യമായി എന്തു ശേഷിക്കും? ഒന്നും ശേഷിക്കയില്ല.''(ഇവിടെ ആചാര്യൻ പറയാത്ത കാമങ്ങളെ ശിഷ്യന്മാർ പറയുന്നതെങ്ങനെയാണെന്നു ചോദിക്കയാണെങ്കിൽ പറയാം—''യച്ചാസ്യേഹാസ്തി, യച്ചനാസ്തി'' എന്നുള്ളതുകൊണ്ടു് കാമങ്ങളേയും ആചാര്യൻ പറകതന്നേ ചെയ്തിട്ടുണ്ടു്. എന്നുമാത്രമല്ല, സർവശബ്ദത്താലും കാമങ്ങൾ പറയപ്പെട്ടിരിക്കുന്നു.) ഇങ്ങനെ ശിഷ്യന്മാർ പറകയാണെങ്കിൽ അവരുടെ ആ വിചാരത്തെ നീക്കുന്നതിനായി ആചാര്യൻ താഴെപറയും പ്രകാരം അവരോടു പറയണം. 4

എങ്ങനെ എന്നാൽ,

ഉപ:— നാസ്യ ജരയൈതജ്ജീര്യതി; ന വധേനാസ്യ ഹന്യതേ; ഏതത് സത്യംബ്രഹ്മപുര,മസ്മിൻ കാമാഃ സമാഹിതാഃ; ഏഷ ആത്മാഽപഹതപാപ്മാ വിജരോ വിമൃത്യുർവിശോകോ വിജിഘത്സോഽപിപാസഃ സത്യകാമഃ സത്യസങ്കല്പഃ യഥാ ഹ്യേവേഹ പ്രജാ അന്വാവിശന്തി, യംയമന്തമഭികാമാ ഭവന്തി യം ജനപദം യം ക്ഷേത്രഭാഗം തം തമേവോപജീവന്തി. 5

അസ്യ —ഈ ശരീരത്തിന്റെ
ജരയാ —ജരകൊണ്ടു്

| | |
|---|---|
| ഏതത് | —ഇതു്—ഈ അന്തരാകാശമെന്നു പറയുന്ന ബ്രഹ്മം |
| ന ജീര്യതി | —ജരിക്കയില്ല—ജരയെ പ്രാപിക്കയില്ല. |
| അസ്യ വധേന | —ഈ ശരീരത്തിന്റെ വധത്താൽ |
| ന ഹന്യതേ | —ഹനിക്കപ്പെടുകയില്ല. |
| ഏതത് | —ഇതാണു് |
| സത്യം ബ്രഹ്മപുരം | —സത്യമായ ബ്രഹ്മപുരം. |
| അസ്മിൻ | —ഇതിൽ |
| സർവേ കാമാഃ | —എല്ലാ കാമങ്ങളും |
| സമാഹിതാഃ | —സ്ഥിതിചെയ്യുന്നു. |
| ഏഷഃ | —ഇതു് |
| ആത്മാ | —ആത്മാവാകുന്നു—നിങ്ങളുടെ സ്വരൂപമാകുന്നു. |
| അപഹതപാപ്മാ | —ധർമ്മാധർമ്മരൂപമായ പാപം ഇല്ലാത്തതാകുന്നു. |
| വിജരഃ | —വിജരവും—ജരയില്ലാത്തതും |
| വിമൃത്യുഃ | —മൃത്യുവില്ലാത്തതും |
| വിശോകഃ | —ശോകമില്ലാത്തതും |
| വിജിഘത്സഃ | —വിശപ്പില്ലാത്തതും |
| അപിപാസഃ | —ദാഹമില്ലാത്തതും |
| സത്യകാമഃ | —സഫലങ്ങളായ കാമങ്ങളോടുകൂടിയതും |
| സത്യസങ്കല്പഃ | —സത്യങ്ങളായ സങ്കല്പങ്ങളോടുകൂടിയതുമാകുന്നു. |
| യഥാ ഹി ഏവ | —ഏതുപ്രകാരമെന്നാൽ, |
| ഇഹ | —ഈ ലോകത്തിൽ |

| | |
|---|---|
| പ്രജാഃ | = പ്രജകൾ |
| യഥാനുശാസനം | = തങ്ങളുടെ സ്വാമിയുടെ അനുശാസനം അനുസരിച്ച് |
| അന്വാവിശന്തി | = അന്വാവേശിക്കുന്നു = അനുവർത്തിക്കുന്നു. |
| യംയം അന്തം | = ഏതേതുദേശത്തേയും |
| യം ജനപദം | = ഏതു ജനപദത്തേയും |
| യം ക്ഷേത്രഭാഗം ച | = ഏതു ക്ഷേത്രഭാഗത്തേയും |
| അഭികാമാഃ ഭവന്തി | = ആഗ്രഹിക്കുന്നവരായിരിക്കുന്നുവോ, |
| തം തം ഏവ | = അതാതിനെത്തന്നെ |
| ഉപജീവന്തി | = ഉപജീവിക്കുന്നു. |

ഭാഷ്യം:— ഈ ദേഹത്തിനു ജരവന്നതുകൊണ്ട്, സർവാധാരമായിരിക്കുന്ന അന്തരാകാശമെന്നു പറയുന്ന ബ്രഹ്മത്തിന്, ദേഹത്തിനെന്നപോലെയുള്ള യാതൊരു വികാരവുമുണ്ടാകയില്ല. ശസ്ത്രം മുതലായതുകൊണ്ട് ദേഹത്തെ ഹനിച്ചാലും അതിലുള്ള ആകാശത്തിന് ഹാനിതട്ടുകയില്ല. പിന്നെ, അതിലും സൂക്ഷ്മതരവും, ശബ്ദമോ സ്പർശമോ ഒന്നുമില്ലാത്തതുമായ ബ്രഹ്മത്തിന് ദേഹേന്ദ്രിയാദികളുടെ ദോഷങ്ങളൊന്നും തട്ടുകയില്ലെന്നുള്ളതു പറയേണ്ടല്ലോ. ദേഹേന്ദ്രിയാദിദോഷങ്ങൾ തട്ടുകയില്ലെന്നു പറഞ്ഞതു എങ്ങനെയാണെന്നുള്ളതു ഈ അവസരത്തിൽ പറയേണ്ടതാണെങ്കിലും പ്രകൃതത്തിനു തടസ്സം വരരുതെന്നു കരുതി അതിവിടെ പറയുന്നില്ല. മേൽ ഇന്ദ്രവിരോചനാഖ്യായികയിൽ യുക്തികളോടുകൂടി അതു പറഞ്ഞുകൊള്ളാം. ഈ ബ്രഹ്മപുരം — ബ്രഹ്മമാകുന്ന പുരം — സത്യമാകുന്നു. എന്നാൽ ശരീരമെന്നു പറയുന്ന ബ്രഹ്മപുരമാകട്ടെ, ബ്രഹ്മത്തിൻെറ ഉപലക്ഷണത്തിനുവേണ്ടിയുള്ളതാകയാൽ

അന്൪ംതന്നെയാണു്. "വാചാ ff രംഭണം വികാരോ നാമധേയം" എന്നു ശ്രുതിയുണ്ടല്ലോ. ബ്രഹ്മത്തിന്റെ വികാരവും അനൃതവുമാണെങ്കിലും ആ ദേഹശ്രുംഗത്തിൽ ബ്രഹ്മം അനുഭവപ്പെടുന്നതുകൊണ്ടാണു് അതിനെ ബ്രഹ്മപുരമെന്നു പറയുന്നതു്. അതു വ്യാവഹാരികമായ ബ്രഹ്മപുരമാണു്. സത്യമായ ബ്രഹ്മപുരമാകട്ടെ ബ്രഹ്മം തന്നെയാകുന്നു. സർവവ്യവഹാരങ്ങൾക്കും ആസ്പദം അതാണല്ലോ. അതിനാൽ, ഹൃദയപുണ്ഡരീകത്താൽ ഉപലക്ഷിതമായ സ്വാത്മാവായ ഈ ബ്രഹ്മപുരത്തിൽത്തന്നെ, നിങ്ങൾ പുറമേ പ്രാൎത്ഥിക്കുന്ന കാമങ്ങളെല്ലാം സ്ഥിതിചെയ്യുന്നു. അതുകൊണ്ടു്, അതിനെ പ്രാപിക്കുന്നതിനുള്ള ഉപായത്തെത്തന്നെ അനുഷ്ഠിക്കുവിൻ! ബാഹ്യവിഷയങ്ങളിലുള്ള തൃഷ്ണയെ പരിത്യജിക്കുവിൻ! ഇതാണു് നിങ്ങളുടെ സ്വരൂപം. അതിന്റെ ലക്ഷണത്തെക്കേട്ടുകൊള്ളുവിൻ! ഇതിനു് ധർമ്മാധർമ്മങ്ങൾ എന്നു പറയുന്ന പാപം തീരെ ഇല്ല. ജരയാകട്ടെ മൃത്യുവാകട്ടെ ഇല്ല. (ന വധേനാസ്യ ഹന്യതേ എന്നതുകൊണ്ടു മുമ്പുതന്നെ പറഞ്ഞിട്ടുള്ളതാണിതു്. എങ്കിലും വീണ്ടും പറയുന്നതു്, ദേഹസംബന്ധമായ ജരയും മൃത്യുവും ഇതിനില്ലെങ്കിലും, വേറെവിധത്തിൽ അതിനു ജരാമൃത്യുക്കളോടു സംബന്ധമുണ്ടായേക്കാമെന്നുള്ള ആശങ്കയുണ്ടാകാതിരിക്കുവാനാണു്.) ഇതിനു ശോകം—ഇഷ്ടാദിവിയോഗംകൊണ്ടുണ്ടാകുന്ന മനസ്സിന്റെ സന്താപം ഇല്ല. അന്നത്തിനും പാനത്തിനുമുള്ള ഇച്ഛയുമില്ല. (ഇവിടെ ഒരു ആക്ഷേപമുണ്ടാകാം — അപഹതപാപ്മാവാണെന്നു പറഞ്ഞതുകൊണ്ടുതന്നെ ജരമുതൽ ശോകംവരേയുള്ളവയെല്ലാം പ്രതിഷേധിക്കപ്പെട്ടവയായിത്തീരുന്നു. എന്തെന്നാൽ അവയുടെ കാരണം പ്രതിഷേധിക്കപ്പെടുന്നു. അവ ധർമ്മാധൎമ്മങ്ങളുടെ കാൎയ്യങ്ങളാണല്ലോ. അഥവാ, ജരാദികളെ പ്രതിഷേധിച്ചതുകൊണ്ടുതന്നെ, ധർമ്മാധർമ്മങ്ങൾ ഉണ്ടായിരു

ന്നാലും അവയുടെ കാര്യങ്ങൾ ഇല്ലാത്തതുകൊണ്ടു് അവയും ഇല്ലാത്തതുപോലെതന്നെ; അതിനാൽ രണ്ടുവകയേയും പ്രത്യേകം പ്രതിഷേധിച്ചതുകൊണ്ടു പ്രയോജനമില്ല. ഇതാണു് ആക്ഷേപം. ഇതു വാസ്തവംതന്നെ. എങ്കിലും "സത്യം വിജ്ഞാനമാനന്ദം ബ്രഹ്മ" എന്ന ശ്രുതി അനുസരിച്ചു ധർമ്മകാര്യമായ ആനന്ദത്തിനുപുറമേ ബ്രഹ്മത്തിൽ സ്വാഭാവികമായ ആനന്ദമുള്ളതുപോലെ, അധർമ്മത്തിൻെറ കാര്യമായ ജരാദിദുഃഖമില്ലെങ്കിലും സ്വാഭാവികമായ ജരാദിദുഃഖസ്വരൂപവുമുണ്ടായേക്കാമെന്നു് ആശങ്കിക്കാമല്ലൊ. ആ ആശങ്കയുടെ നിവൃത്തിക്കായിട്ടാണു്, ധർമ്മാധർമ്മങ്ങൾക്കു പുറമേ ജരാദിദുഃഖങ്ങളെ നിഷേധിച്ചതു്. ജരാദിദുഃഖങ്ങളെപ്പറഞ്ഞിരിക്കുന്നതു് എല്ലാ ദുഃഖങ്ങൾക്കും ഉപലക്ഷണമായിട്ടാണു്. പാപനിമിത്തങ്ങളായ ദുഃഖങ്ങൾ അനന്തങ്ങളും അവയെ എല്ലാം പ്രത്യേകം പ്രതിഷേധിക്കുക എന്നതു് അശക്യവും ആകയാൽ സർവദുഃഖങ്ങളേയും പ്രതിഷേധിക്കുന്നതിനായി അപഹതപാപ്മത്വം പറഞ്ഞതും യുക്തംതന്നെ.) ഈ ബ്രഹ്മത്തിൻെറ കാമങ്ങളെല്ലാം സത്യങ്ങളായിരിക്കും. സംസാരികളുടെ കാമങ്ങൾ വിതഥങ്ങളാണല്ലോ. ഈശ്വരൻെറ കാമങ്ങൾ അതിനു വിപരീതങ്ങളാണു്. അതുപോലെ കാമത്തിനു ഹേതുക്കളായ സങ്കല്പങ്ങളും സത്യങ്ങളായിരിക്കും. ഈശ്വരൻെറ സങ്കല്പങ്ങളും കാമങ്ങളും ശുദ്ധസത്ത്വമാകുന്ന ഉപാധിനിമിത്തമുണ്ടാകുന്നവയാകുന്നു. ദേവദത്തനെ ചിത്രഗു എന്നു പറയുന്നതുപോലെയാണു് ബ്രഹ്മത്തിൽ കാമാദികൾ ഉണ്ടെന്നു പറയുന്നതു്. ചിത്രകളായ ഗോക്കൾ ദേവദത്തനു സ്വാഭാവികങ്ങളല്ലാത്തതുപോലെ കാമാദികൾ ബ്രഹ്മത്തിനും സ്വാഭാവികങ്ങളല്ല. എന്തെന്നാൽ "നേതിനേതി" എന്നു പറഞ്ഞിട്ടുണ്ടല്ലോ. ഇപ്പറഞ്ഞ ലക്ഷണത്തോടുകൂടിയ ആത്മാവിനെത്തന്നെയാണു, സ്വാരാജ്യകാമന്മാർ ശാസ്ത്രങ്ങളിൽ

നിന്നും ഗുരുക്കന്മാരിൽനിന്നും സ്വാനുഭവംകൊണ്ടും അറിയേണ്ടതു്. ആത്മാവിനെ അറിഞ്ഞില്ലെങ്കിൽ ദോഷമെന്തെന്നാണെങ്കിൽ കേട്ടുകൊാംവിൻ, അതിന്നു് ഒരു ദൃഷ്ടാന്തം പറയാം.— ലോകത്തിൽ പ്രജകൾ മററൊരാളെ സ്വാമി എന്നു വിചാരിച്ചുകൊണ്ടു തങ്ങളുടെ സ്വാമിയുടെ അനുശാസനം ഏതെല്ലാം പ്രകാരത്തിലാണോ അപ്രകാരമെല്ലാമനുവർത്തിക്കുന്നു. അവർ ഏതേതു ദേശമോ ജനപദമോ ക്ഷേത്രഭാഗമോ പ്രാർത്ഥിക്കുന്നുവോ അതാതിനെത്തന്നെ അവർ ഉപജീവിക്കുന്നു. പുണ്യഫലോപഭോഗത്തിലുള്ള അസ്വാതന്ത്ര്യദോഷത്തിന്നു് ഇതാണു ദൃഷ്ടാന്തം. 5

ഉപ:— തദ്യഥേഹ കർമ്മജിതോ ലോകഃ ക്ഷീയത ഏവമേവാമുത്രപുണ്യജിതോ ലോകഃ ക്ഷീയതേ തദ്യ ഇഹാ*ff*ത്മാനമനനുവിദ്യ വ്രജന്ത്യേതാംശ്ച സത്യാൻ കാമാംസ്തേഷാം സർവേഷു ലോകേഷ്വകാമചാരോ ഭവതി, അഥ യ ഇഹാ *ff*ത്മാനമനുവിദ്യ വ്രജന്ത്യേതാംശ്ച സത്യാൻ കാമാംസ്തേഷാം സർവേഷുലോകേഷു കാമചാരോ ഭവതി. 6

| | |
|---|---|
| തത് | = അവിടെ, |
| യഥാ | = ഏതൊരുപ്രകാരത്തിലാണോ |
| ഇഹ | = ഈ ലോകത്തിൽ |
| കർമ്മജിതഃ | = സേവാദികർമ്മത്താൽ സമ്പാദിക്കപ്പെടുന്ന |
| ലോകഃ | = ലോകം |
| ക്ഷീയതേ | = ക്ഷയിക്കുന്നതു്, |
| ഏവം ഏവ | = ഇപ്രകാരംതന്നെ |
| അമുത്ര | = പരലോകത്തിൽ |
| പുണ്യജിതഃ | = പുണ്യത്താൽ സമ്പാദിക്കപ്പെടുന്ന |
| ലോകഃ | = ലോകം |

| | |
|---|---|
| ക്ഷീയതേ | =ക്ഷയിക്കുന്നു. |
| തത | =അതിനാൽ |
| യേ | =ആരാണോ |
| ഇഹ | =ഈ ലോകത്തിൽ |
| ആത്മാനം | =ആത്മാവിനെയും |
| സത്യാൻ കാമാൻ ച | =സത്യങ്ങളായ കാമങ്ങളേയും |
| അനനുവിദ്യ | =അറിയാതെ |
| വ്രജന്തി | =ശരീരംവിട്ടു പോകുന്നതു് |
| തേഷാം | =അവക്കു |
| സർവേഷു ലോകേഷു | =എല്ലാലോകങ്ങളിലും |
| അകാമചാരഃ | =അസ്വാതന്ത്ര്യം |
| ഭവതി | =ഉണ്ടാകുന്നു. |
| അഥ | =എന്നാൽ |
| യേ | =ആരാണോ |
| ഇഹ | =ഈ ലോകത്തിൽ |
| ആത്മാനം അനുവിദ്യ | =ആത്മാവിനെ അറിഞ്ഞിട്ടു് |
| വ്രജന്തി | =ശരീരം വിട്ടുപോകുന്നതു് |
| തേഷാം | =അവക്കു് |
| സർവേഷു ലോകേഷു | =എല്ലാ ലോകങ്ങളിലും |
| കാമചാരഃ ഭവതി | =സ്വാതന്ത്ര്യം സിദ്ധിക്കുന്നു. |

ഭാഷ്യം:— ഇനി, അതിൻെറ ക്ഷയത്തിനു വേറൊരു ദൃഷ്ടാന്തം "യഥേ"ത്യാദികൊണ്ടു പറയുന്നു:— ഈ ലോകത്തിൽ, സ്വാമിയുടെ അനുശാസനത്തെ അനുവർത്തിക്കുന്ന ആ പ്രജകളുടെ, സേവ മുതലായതുകൊണ്ടു സിദ്ധിച്ചതും പരാധീനോപഭോഗവുമായ ലോകം അന്തമുള്ളതായിരിക്കുന്നു. അതുപോലെ പരലോകത്തിൽ, അഗ്നിഹോത്രാദി പുണ്യത്താൽ ജയിക്കപ്പെടുന്ന പരാധീനോപഭോഗമായ ലോകവും ക്ഷയിക്കുന്നു. അതിനാൽ, ആരാണോ ഈ ലോ

കത്തിൽ ജ്ഞാനകർമ്മങ്ങളിൽ അധികൃതന്മാരും യോഗ്യന്മാരും ആയിരുന്നിട്ടു്, ശാസ്ത്രങ്ങളാലും ആചാര്യന്മാരാലും ഉപദേശിക്കപ്പെടുന്ന മേൽപ്പറഞ്ഞ ലക്ഷണത്തോടുകൂടിയ ആത്മാവിനേയും മേൽപ്പറയപ്പെട്ട സത്യസങ്കല്പത്തിൻെറ കാര്യങ്ങളും തങ്ങളിൽത്തന്നെ ഇരിക്കുന്നവയുമായ ഈ കാമങ്ങളെയും അറിയാതെ ദേഹം വിട്ടുപോകുന്നതു്, അവക്കു എല്ലാ ലോകങ്ങളിലും, രാജാവിൻെറ ശാസനത്തെ അനുവർത്തിക്കുന്ന പ്രജകൾക്കെന്നപോലെ, അസ്വാതന്ത്ര്യമുണ്ടാകും. എന്നാൽ, ഈ ലോകത്തിൽത്തന്നെ ആത്മാവിനേയും മേൽപ്പറഞ്ഞപ്രകാരമുള്ള സത്യങ്ങളായ കാമങ്ങളെയും, ശാസ്ത്രാചാര്യോപദേശമനുസരിച്ച തങ്ങൾക്കു് അനുഭവമുള്ള നിലയിൽ ആക്കിത്തീർത്തിട്ടു ദേഹം വിട്ടുപോകുന്ന മററുള്ളവക്കു, സാർവഭൗമനായ രാജാവിനു് ഈ ലോകത്തിലെന്നപോലെ, എല്ലാ ലോകങ്ങളിലും സ്വാതന്ത്ര്യം സിദ്ധിക്കും. 6

എട്ടാമദ്ധ്യായത്തിൽ ഒന്നാം ഖണ്ഡം കഴിഞ്ഞു.

---

## എട്ടാമദ്ധ്യായത്തിൽ രണ്ടാം ഖണ്ഡം.

ഉപ:— സ യദി പിതൃലോകകാമോ ഭവതി സങ്കല്പാദേവാസ്യ പിതരഃ സമുത്തിഷ്ഠന്തി തേന പിതൃലോകേന സമ്പന്നോ മഹീയതേ. 1

സഃ —അവൻ—ആത്മാവിനെ അറിയുന്നവൻ

പിതൃലോകകാമഃ —പിതൃലോകത്തെ ആഗ്രഹിക്കുന്നവനായി

ഭവതി യദി —ഭവിക്കുന്നു എങ്കിൽ

അസ്യ സങ്കല്പാത് ഏവ—ഇവൻെറ സങ്കല്പത്താൽത്തന്നെ

പിതരഃ — പിതാക്കൾ
സമുത്തിഷ്ഠന്തി — സമുത്ഥാനംചെയ്യുന്നു — അവനോടു സംബന്ധിക്കുന്നവരായിത്തീരുന്നു.
തേന പിതൃലോകേന — ആ പിതൃലോകത്താൽ
സമ്പന്നഃ — സമ്പന്നനായിട്ട് — സമൃദ്ധനായിട്ട്
മഹീയതേ — മാഹാത്മ്യത്തെ അനുഭവിക്കുന്നു.

ഭാഷ്യം:— എല്ലാ ലോകങ്ങളിലും കാമചാരം സിദ്ധിക്കുമെന്നു പറഞ്ഞതെങ്ങനെയാണെന്നു പറയുന്നു:— ആരാണോ ബ്രഹ്മചര്യാദി സാധനസമ്പന്നനായിട്ട്, മേൽപ്പറഞ്ഞപ്രകാരമുള്ള ലക്ഷണത്തോടുകൂടിയ ആത്മാവിനേയും ആത്മാവിലുള്ള എല്ലാ കാമങ്ങളേയും സാക്ഷാത്കരിച്ചിരിക്കുന്നത്, അവൻ ദേഹം വെടിഞ്ഞതിന്റെ ശേഷം പിതൃലോകത്തെ കാമിക്കുന്നവനായിരുന്നാൽ, (ഇവിടെ പിതൃക്കളെ—ജനയിതാക്കളെത്തന്നെ, അവർ സുഖഹേതുക്കളായതുകൊണ്ടു ഭോഗാർഹന്മാരായതിനാൽ ലോകങ്ങളെന്നു പറഞ്ഞിരിക്കുന്നു.) അതായതു പിതാക്കളോടു സംബന്ധത്തെ ആഗ്രഹിക്കുന്നവനാണെങ്കിൽ, അവന്റെ സങ്കല്പമാത്രത്താൽത്തന്നെ പിതാക്കൾ അവനോടു സംബന്ധിക്കുന്നതാണ്. വിശുദ്ധസത്ത്വനായതുകൊണ്ടു ഈശ്വരനെപ്പോലെ സത്യസങ്കല്പനായതിനാൽ ആ പിതൃലോകഭോഗമാകുന്ന ഇഷ്ടം ലഭിച്ച് അവൻ മാഹാത്മ്യത്തെ അനുഭവിക്കുന്നു. 1

ഉപ:— അഥ യദി മാതൃലോകകാമോ ഭവതി സങ്കല്പാദേവാസ്യ മാതരഃ സമുത്തിഷ്ഠന്തി, തേന മാതൃലോകേന സമ്പന്നോ മഹീയതേ. 2

അഥ — പിന്നെ
മാതൃലോകകാമഃ ഭവതി യദി — മാതൃലോകകാമനായിരിക്കുന്നു എങ്കിൽ,
അസ്യ സങ്കല്പാത് ഏവ — ഇവൻെറ സങ്കല്പത്താൽ തന്നെ
മാതരഃ സമുത്തിഷ്ഠന്തി — മാതാക്കരം സമുത്ഥാനം ചെയ്യുന്നു.
തേന മാതൃലോകേന — ആ മാതൃലോകത്താൽ
സമ്പന്നഃ — സമ്പന്നനായിട്ടു് — സമൃദ്ധനായിട്ടു്
മഹീയതേ — മാഹാത്മ്യത്തെ പ്രാപിക്കുന്നു.

ഭാഷ്യം:— അവൻ മാതൃലോകകാമനാണെങ്കിൽ അവൻെറ സങ്കല്പമാത്രത്താൽ മാതാക്കരം അവനോടു സംബന്ധിക്കുന്നതാണ്. മാതാക്കളെന്നുപറയുന്നതു മുമ്പുണ്ടായിട്ടുള്ളവരും സുഖത്തിനു ഹേതുഭൂതകളുമായ മാതാക്കളെയാണ്. അല്ലാതെ ദുഃഖഹേതുഭൂതകളും, ഗ്രാമസൂകരാദി യോനികളിലുള്ള ജന്മങ്ങരംക്കു നിമിത്തങ്ങളുമായ മാതാക്കളിൽ ഇച്ഛയോ, അവരോടു സംബന്ധമോ വിശുദ്ധസത്വനായ യോഗിക്കു യുക്തമല്ലല്ലൊ. ശിഷ്ടമുള്ളതു മുമ്പിലത്തെപ്പോലെ തന്നെ. 2

ഉപ:— അഥ യദി ഭ്രാതൃലോകകാമോ ഭവതി, സങ്കല്പാദേവാസ്യ ഭ്രാതരഃ സമുത്തിഷ്ഠന്തി; തേന ഭ്രാതൃലോകേന സമ്പന്നോ മഹീയതേ. 3

അഥ — പിന്നെ
ഭ്രാതൃലോകകാമഃ ഭവതി യദി — ഭ്രാതൃലോകത്തെ കാമിക്കുന്നവനാണെങ്കിൽ

| | |
|---|---|
| അസ്യ സങ്കല്പാത് ഏവ | =ഇവന്റെ സങ്കല്പമാത്രത്താൽത്തന്നെ |
| ഭ്രാതരഃ | =ഭ്രാതാക്കരം |
| സമുത്തിഷ്ഠന്തി | =സമുത്ഥാനംചെയ്യുന്നു. |
| തേന ഭ്രാതൃലോകേന | =ആ ഭ്രാതൃലോകത്താൽ |
| സമ്പന്നഃ | =സമ്പന്നനായിട്ട് |
| മഹീയതേ | =അവൻ മാഹാത്മ്യത്തെ അനുഭവിക്കുന്നു. |

ഉപ:— അഥ യദി സ്വസൃലോകകാമോഭവതി, സങ്കല്പാദേവാസ്യ സ്വസാരഃ സമുത്തിഷ്ഠന്തി, തേന സ്വസൃലോകേന സമ്പന്നോ മഹീയതേ. 4

| | |
|---|---|
| അഥ | =പിന്നെ |
| സ്വസൃലോകകാമഃ ഭവതി യദി | =സ്വസാക്കളുടെ (സഹോദരികളുടെ) ലോകത്തെ ആഗ്രഹിക്കുന്നവനായിരിക്കുന്നു എങ്കിൽ |
| അസ്യ സങ്കല്പാത് ഏവ | =ഇവന്റെ സങ്കല്പത്താൽ തന്നെ |
| സ്വസാരഃ സമുത്തിഷ്ഠന്തി | =സ്വസാക്കരം അവനോട്ട സംബന്ധിക്കുന്നു. |
| തേന സ്വസൃലോകേന | =ആ സ്വസൃലോകത്താൽ |
| സമ്പന്നഃ | =സമൃദ്ധനായിട്ട് |
| മഹീയതേ | =അവൻ മാഹാത്മ്യത്തെ അനുഭവിക്കുന്നു. |

ഉപ:— അഥ യദി സഖിലോകകാമോ ഭവതി സങ്കല്പാദേവാസ്യ സഖായഃ സമുത്തിഷ്ഠന്തി; തേന സഖിലോകേന സമ്പന്നോ മഹീയതേ. 5

| | |
|---|---|
| അഥ | —പിന്നെ |
| സഖിലോകകാമഃ ഭവതിയദി | —സഖിലോകത്തെ ആഗ്രഹിക്കുന്നവനായിരുന്നാൽ |
| അസ്യ സങ്കല്പാത് ഏവ | —ഇവൻെറ സങ്കല്പത്താൽത്തന്നെ |
| സഖായഃ | —സഖാക്കരം |
| സമുത്തിഷ്ഠന്തി | —അവനോടു സംബന്ധിക്കുന്നു. |
| തേന സഖിലോകേന | —ആ സഖിലോകത്താൽ |
| സമ്പന്നഃ | —സമൃദ്ധനായിട്ടു |
| മഹീയതേ | —മാഹാത്മ്യത്തെ അനുഭവിക്കുന്നു |

ഉപ:— അഥയദി ഗന്ധമാല്യലോകകാമോ ഭവതി, സങ്കല്പാദേവാസ്യ ഗന്ധമാല്യേ സമുത്തിഷ്ഠതഃ തേന ഗന്ധമാല്യലോകേന സമ്പന്നോ മഹീയതേ. 6

| | |
|---|---|
| അഥ | —പിന്നെ |
| ഗന്ധമാല്യലോകകാമഃ ഭവതിയദി | —ഗന്ധമാല്യലോകത്തെ ആഗ്രഹിക്കുന്നവനാണെങ്കിൽ |
| അസ്യ സങ്കല്പാത് ഏവ | —ഇവൻെറ സങ്കല്പത്താൽത്തന്നെ |
| ഗന്ധമാല്യേ | —ഗന്ധമാല്യങ്ങരം |
| സമുത്തിഷ്ഠതഃ | —സമുത്ഥാനംചെയ്യുന്നു. |
| തേന ഗന്ധമാല്യലോകേന | —ആ ഗന്ധമാല്യലോകത്താൽ |
| സമ്പന്നഃ | —സമൃദ്ധനായിട്ട് |
| മഹീയതേ | —മാഹാത്മ്യത്തെ അനുഭവിക്കുന്നു. |

ഉപ:— അഥ യദ്യന്നപാനലോകകാമോ ഭവതി, സങ്ക ല്പാദേവാസ്യാന്നപാനേ സമുത്തിഷ്ഠതഃ; തേനാന്നപാന ലോകേന സമ്പന്നോ മഹീയതേ. 7

അഥ —പിന്നെ

അന്നപാനലോകകാമഃ ഭവതിയദി —അന്നപാനലോകത്തെ കാമിക്കുന്നവനാണെങ്കിൽ,

അസ്യ സങ്കല്പാത് ഏവ —ഇവന്റെ സങ്കല്പത്താൽത്തന്നെ

അന്നപാനേ സമുത്തിഷ്ഠതഃ —അന്നപാനങ്ങൾ സമുത്ഥാനംചെയ്യുന്നു.

തേന അന്നപാനലോകേന —ആ അന്നപാനലോകത്താൽ

സമ്പന്നഃ —സമൃദ്ധനായിട്ട്

മഹീയതേ —മാഹാത്മ്യത്തെ അനുഭവിക്കുന്നു.

ഉപ:— അഥ യദി ഗീതവാദിത്രലോകകാമോ ഭവതി, സങ്കല്പാദേവാസ്യ ഗീതവാദിത്രേ സമുത്തിഷ്ഠതഃ; തേന ഗീതവാദിത്രലോകേന സമ്പന്നോ മഹീയതേ. 8

അഥ —പിന്നെ

ഗീതവാദിത്രലോകകാമഃ ഭവതി യദി —ഗീതവാദിത്രങ്ങളുടെ ലോകങ്ങളെ ആഗ്രഹിക്കുന്നവനാണെങ്കിൽ,

അസ്യ സങ്കല്പാത് ഏവ —ഇവന്റെസങ്കല്പത്താൽത്തന്നെ

ഗീതവാദിത്രേ സമുത്തിഷ്ഠതഃ —ഗീതവാദിത്രങ്ങൾ അവനോടു സംബന്ധിക്കുന്നു.

തേന ഗീതവാദിത്രലോകേന — ആ ഗീതവാദിത്രലോകത്താൽ
സമ്പന്നഃ — സമ്പന്നനായിട്ട
മഹീയതേ — മാഹാത്മ്യത്തെ അനുഭവിക്കുന്നു.

ഉപ:— അഥ യദി സ്ത്രീലോകകാമോ ഭവതി, സങ്കല്പാദേവാസ്യ സ്ത്രീയഃ സമുത്തിഷ്ഠന്തി; തേന സ്ത്രീലോകേന സമ്പന്നോ മഹീയതേ. 9

അഥ — പിന്നെ
സ്ത്രീലോകകാമഃഭവതിയദി — സ്ത്രീലോകത്തെ ആഗ്രഹിക്കുന്നവനായിരുന്നാൽ
അസ്യ സങ്കല്പാത് ഏവ — ഇവൻെറ സങ്കല്പത്താൽ തന്നെ
സ്ത്രീയഃ സമുത്തിഷ്ഠന്തി — സ്ത്രീകൾ സമുത്ഥാനംചെയ്യുന്നു.
തേന സ്ത്രീലോകേന — ആ സ്ത്രീലോകത്താൽ
സമ്പന്നഃ — സമൃദ്ധനായിട്ട
മഹീയതേ — മാഹാത്മ്യത്തെ അനുഭവിക്കുന്നു.

ഉപ:— യം യമന്തമഭികാമോ ഭവതി, യം കാമം കാമയതേ സോഽസ്യ സങ്കല്പാദേവ സമുത്തിഷ്ഠതി; തേന സമ്പന്നോ മഹീയതേ. 10

യംയം അന്തം — ഏതേതുദേശത്തെ
അഭികാമഃ ഭവതി — ആഗ്രഹിക്കുന്നവനായിരിക്കുന്നുവോ,
യം കാമം കാമയതേ — ഏതു കാമത്തെ കാമിക്കുന്നുവോ,

| | |
|---|---|
| സഃ | =അതു് |
| അസ്യ സങ്കല്പാത് ഏവ | =ഇവൻെറ സങ്കല്പത്താൽത്തന്നെ |
| സമുത്തിഷ്ഠതി | =അവനോടു സംബന്ധിക്കുന്നു. |
| തേന | =അതിനാൽ |
| സമ്പന്നഃ | =സമൃദ്ധനായിട്ടു് |
| മഹീയതേ | =മാഹാത്മ്യത്തെ അനുഭവിക്കുന്നു. |

ഭാഷ്യം:— അവൻ ഏതേതുദേശത്തെ ആഗ്രഹിക്കുന്നുവോ, മേൽപ്പറഞ്ഞതിനു പുറമേയും ഏതേതു കാമത്തെ കാമിക്കുന്നുവോ, അവൻ പ്രാപിക്കുവാനിച്ഛിക്കുന്ന ആ ദേശവും ആ കാമവും അവൻെറ സങ്കല്പമാത്രത്താൽത്തന്നെ അവനോടു സംബന്ധിക്കുന്നു. ആ ഇച്ഛയ്ക്കു തടസ്സമില്ലായ്ക കൊണ്ടു്, അല്ലെങ്കിൽ അഭീഷ്ടപ്രാപ്തികൊണ്ടു, സമൃദ്ധനായിട്ടു് അവൻ മാഹാത്മ്യത്തെ അനുഭവിക്കുന്നു. 10

എട്ടാമധ്യായത്തിൽ രണ്ടാം ഖണ്ഡം കഴിഞ്ഞു.

---

## എട്ടാമധ്യായത്തിൽ മൂന്നാം ഖണ്ഡം.

ഉപ:— ത ഇമേ സത്യാഃ കാമാ അനൃതാപിധാനാഃ; തേഷാം സത്യാനാം സതാമനൃതമപിധാനം; യോ യോ ഹ്യസ്യേതഃ പ്രൈതി, ന തമിഹ ദർശനായ ലഭതേ. 1

| | |
|---|---|
| തേ ഇമേ സത്യാഃ കാമാഃ | =അങ്ങനെയുള്ള ഈ സത്യങ്ങളായ കാമങ്ങൾ |
| അനൃതാപിധാനാഃ | =അനൃതമാകുന്ന അപിധാനത്തോടുകൂടിയവയാകുന്നു |

സത്യാനാം സതാം തേഷാം—സത്യങ്ങളായിരിക്കുന്ന അവസ്ഥു്

അനൃതം —അനൃതം

അപിധാനം —അപിധാനമാകുന്നു—മറവാകുന്നു.

അസ്യ —ഈ ജന്തുവിന്നു്

യഃ യഃ —ആരാരാണോ

ഇതഃ —ഈ ലോകത്തിൽനിന്നു്

പ്രൈതി —പ്രഗമിക്കുന്നതു്—മരിക്കുന്നതു്

തം —അവനെ

ഇഹ —ഈ ലോകത്തിൽ

ദർശനായ —വീണ്ടും കാണുന്നതിനു്

ന ലഭതേ —ലഭിക്കുന്നില്ല.

ഭാഷ്യം:— മേൽപ്പറഞ്ഞവിധമുള്ള ആത്മധ്യാനത്തിനുള്ള സാധനങ്ങളെ അനുഷ്ഠിക്കുന്നതിൽ സാധകക്കു് ഉത്സാഹമുണ്ടാക്കുന്നതിനായി ശ്രുതി അനുകമ്പാപൂർവകം പറയുന്നു:—ഇതു വളരെ കഷ്ടമായിരിക്കുന്നു. സത്യങ്ങളായ ഈ കാമങ്ങൾ തന്നിൽത്തന്നെ സ്ഥിതിചെയ്യുന്നവയും പ്രാപിക്കുവാൻ കഴിയുന്നവയുമാണെങ്കിലും അവ അനൃതമാകുന്ന മറവോടുകൂടിയവയായിരിക്കുന്നു. ആത്മസ്ഥങ്ങളും സ്വാശ്രയങ്ങളുമായ അവസ്ഥു്, സ്ത്രീ, അന്നം, ആച്ഛാദനം മുതലായ ബാഹ്യവിഷയങ്ങളിലുള്ള തൃഷ്ണയും അതുനിമിത്തമുള്ള തോന്നിയവാസവുമാകുന്ന അനൃതം (ഇതു മിഥ്യാജ്ഞാനംകൊണ്ടുണ്ടാകുന്നതാകയാൽ അനൃതമെന്നു പറയപ്പെട്ടുന്നു.) വ്യവധാനമായിരിക്കുന്നു. അതുനിമിത്തമാണു കാമങ്ങളെ പ്രാപിക്കാതെപോകുന്നതെന്നുള്ളതുകൊണ്ടു് മറവു

പോലെ ഇരിക്കുന്നതിനാൽ മറവെന്നു പറഞ്ഞിരിക്കുന്നു. അനൃതംകൊണ്ടുള്ള മറവുനിമിത്തമാണ് അവയെ ലഭിക്കാതെ പോകുന്നതെന്നു പറഞ്ഞതെങ്ങനെ എന്നു പറയാം— ഈ ജന്തുവിന്റെ ഇഷ്ടനായ പുത്രനോ ഭ്രാതാവോ ആരെങ്കിലും ഈ ലോകത്തിൽനിന്നു പോയാൽപിന്നെ, ആ പുത്രനോ ഭ്രാതാവോ ഹൃദയാകാശത്തിൽ ഉണ്ടെങ്കിലും വീണ്ടും കാണുന്നതിനു ആഗ്രഹിക്കുന്നുണ്ടെങ്കിലും, കിട്ടുന്നില്ല. 1

ഉപ:— അഥ യേ ചാസ്യേഹ ജീവാ യേ ച പ്രേതാ യച്ചാന്യദിച്ഛൻ ന ലഭതേ, സർവം തദത്ര ഗത്വാ വിന്ദതേ. അത്ര ഹ്യസ്യൈതേ സത്യാഃ കാമാ അനൃതാപിധാനാഃ; തദ്യഥാഽപി ഹിരണ്യനിധിം നിഹിതമക്ഷേത്രജ്ഞാ ഉപര്യുപരി സഞ്ചരന്തോ ന വിന്ദേയു, രേവമേവേമാഃ സർവാഃ പ്രജാ അഹരഹർഗ്ഗച്ഛന്ത്യ ഏതം ബ്രഹ്മലോകം ന വിന്ദന്ത്യനൃതേന ഹി പ്രത്യൂഢാഃ. 2

അസ്യ —ഈ ജന്തുവിന്നു്
ഇഹ —ഈ ലോകത്തിൽ
യേച —ആരാണോ
ജീവാഃ —ജീവിച്ചിരിക്കുന്നവരായി ഉള്ളതു്
യേച —ആരാണോ
പ്രേതാഃ —പ്രേതമായിട്ടുള്ളതു്,
അന്യത് യത് —വേറേ എന്തൊന്നാണോ
ഇച്ഛൻ —ഇച്ഛിച്ചിട്ടു്
ന ലഭതേ —ലഭിക്കാതിരിക്കുന്നതു്
തത് സർവം —അതിനെ എല്ലാം
അത്ര —ഹൃദയാകാശമെന്നു പറയുന്ന ഈ ബ്രഹ്മത്തിൽ
ഗത്വാ —ഗമിച്ചാൽ

| | |
|---|---|
| വിന്ദതേ | =ലഭിക്കുന്നു. |
| ഹി | =എന്തെന്നാൽ |
| അത്ര | =ഇവിടെ |
| അസ്യ | =ഇവൻെറ |
| സർവേ കാമാഃ | =എല്ലാ കാമങ്ങളും |
| അനൃതാപിധാനാഃ | =അനൃതമാകുന്ന മറവോടുകൂടി |
| വർത്തന്തേ | =സ്ഥിതിചെയ്യുന്നു |
| തത് (ദൃഷ്ടാന്തഃ ഉച്യതേ) | =അതിനു ദൃഷ്ടാന്തം പറയാം— |
| യഥാ | =ഏതുപ്രകാരമാണോ |
| നിഹിതം | =ഭൂമിയിൽ കുഴിച്ചിട്ടിട്ടുള്ള |
| ഹിരണ്യനിധിം | =സ്വർണ്ണനിധിയെ, |
| ഉപരി ഉപരി | =അടുത്തു മുകളിൽ |
| സഞ്ചരന്തഃ അപി | =സഞ്ചരിച്ചുകൊണ്ടിരിക്കുന്നവരായിരുന്നാലും |
| അക്ഷേത്രജ്ഞാഃ | = നിധിക്ഷേത്രത്തെ അറിയാത്തവർ |
| ന വിന്ദേയുഃ | =ലഭിക്കാതിരിക്കുന്നതു്, |
| ഏവം ഏവ | =ഇപ്രകാരംതന്നെ |
| ഇമാഃ സർവാഃ പ്രജാഃ | =ഈ പ്രജകളെല്ലാം |
| ഏതം ബ്രഹ്മലോകം | =ഈ ബ്രഹ്മമാകുന്ന ലോകത്തെ |
| അഹരഹഃ | =ദിവസംതോറും |
| ഗച്ഛന്ത്യഃ അപി | =ഗമിക്കുന്നവരായിരുന്നിട്ടും |
| ന വിന്ദന്തി | =ലഭിക്കുന്നില്ല. |
| ഹി | =എന്തെന്നാൽ |
| അനൃതേന | =അനൃതത്താൽ |
| പ്രത്യൂഢാഃ | =അവർ സ്വരൂപത്തിൽനിന്നു അപഹരിക്കപ്പെട്ടിരിക്കുന്നു. |

ഭാഷ്യം:— പിന്നെ, വിദ്വാനായ ഈ ജന്തുവിനു പുത്രൻ ഭ്രാതാവു മുതലായവരായി ഇഹലോകത്തിൽ ജീവി

ച്ചിരിക്കുന്നവരോ, ഇഷ്ടന്മാരോ സംബന്ധികളോ ആയി മരിച്ചുപോയവരോ ആരെല്ലാമുണ്ടോ അവരേയും, ഈ ലോകത്തിൽ ആഗ്രഹിച്ചിട്ടു കിട്ടാത്തതായി വസ്ത്രാന്നപാനാദിയായോ രത്നാദിയായോ വേറെ വല്ലതുമുണ്ടെങ്കിൽ അതും എല്ലാം, ഈ ഹൃദയാകാശമെന്നു പറയുന്ന ബ്രഹ്മത്തിൽ, പറഞ്ഞിട്ടുള്ള വിധിയനുസരിച്ചു ചെന്നാൽ ലഭിക്കും. എന്തെന്നാൽ ഈ ഹൃദയാകാശത്തിൽ ആണ് മേൽ പറഞ്ഞ, ഇവന്റെ എല്ലാ കാമങ്ങളും അനൃതമാകുന്ന മറവോടുകൂടി സ്ഥിതിചെയ്യുന്നതു്, അനാവൃതമായ ഈ സംഗതി എങ്ങനെയാണെന്നുള്ളതിലേക്കു ഒരു ദൃഷ്ടാന്തം പറയാം—വീണ്ടും എടുക്കുന്നതിനായി ആളുകൾ ഭൂമിയിൽ കുഴിച്ചുവയ്ക്കുന്ന സ്വർണ്ണനിധിയെ, നിധിശാസ്ത്രങ്ങളെക്കൊണ്ടു നിധിക്ഷേത്രത്തെ അറിയാത്തവർ, അതിന്റെ മുകളിൽ സമീപത്തുകൂടി സഞ്ചരിച്ചാലും, ലഭിക്കുവാൻ കഴിയുന്നതാണെങ്കിലും ലഭിക്കാത്തതെങ്ങനെയോ, അതുപോലെ, അവിദ്യയോടുകൂടിയ ഈ പ്രജകളെല്ലാം, മുൻപറഞ്ഞ ഹൃദയാകാശമെന്നു പറയുന്ന ബ്രഹ്മലോകത്തെ (ബ്രഹ്മമാകുന്ന ലോകത്തെ) ദിവസംതോറും സുഷുപ്തികാലത്തിൽ ഗമിച്ചുകൊണ്ടിരുന്നിട്ടും, ലഭിക്കുന്നില്ല: "ഞാൻ ഇതാ ഇപ്പോൾ ബ്രഹ്മലോകമായിത്തീന്നിരിക്കുന്നു എന്നറിയുന്നില്ല. എന്തെന്നാൽ ഈ പ്രജകൾ മുൻപറഞ്ഞ പ്രകാരമുള്ള അനൃതത്താൽ—അവിദ്യാദിദോഷങ്ങളാൽ സ്വന്തരൂപത്തിൽനിന്നു വെളിയിൽ അപകർഷിക്കപ്പെടുന്നു. അതിനാൽ ജന്തുക്കൾക്കു് ബ്രഹ്മം സ്വാധീനമായിരുന്നിട്ടും ലഭിക്കാതെപോകുന്നു. അതു കഷ്ടംതന്നെ. 2

ഉപ:— സ വാ ഏഷ ആത്മാ ഹൃദി; തസ്യൈതദേവ നിരുക്തം ഹൃദ്യയമിതി: തസ്മാദ്ധൃദയം; അഹരഹർവ്വാ ഏവംവിത് സ്വർഗ്ഗം ലോകമേതി. 3

സ വൈ ഏഷഃ ആത്മാ = അങ്ങനെയുള്ള പ്രകൃതമായ ഈ ആത്മാവാണു്

| | |
|---|---|
| ഹൃദി | —ഹൃദയത്തിലുള്ളതു്; |
| തസ്യ | —അങ്ങനെയുള്ള ഈ ഹൃദയത്തിനു് |
| ''ഹൃദി | —"ഹൃദയത്തിൽ |
| അയം" | —ഇതാ ആത്മാവു സ്ഥിതിചെയ്യുന്നു." |
| ഇതി ഏതത് | —എന്നുള്ളതുതന്നെയാണു് |
| നിരുക്തം | —നിർവചനം. |
| തസ്മാത് | —അതുകൊണ്ടു് |
| ഹൃദയം | —ഹൃദയമെന്നു പറയുന്നു. |
| ഏവംവിത് | —ഇപ്രകാരം അറിയുന്നവൻ |
| അഹരഹഃ | —ദിവസംതോറും |
| സ്വർഗ്ഗലോകം ഏതി വൈ | —സ്വർഗ്ഗലോകത്തെ പ്രാപിക്കുന്നു. |

ഭാഷ്യം:— "സ വൈ'' എന്നുള്ളിടത്തു "വൈ" ശബ്ദം കൊണ്ടു്, "യ ആത്മാ ff പഹതപാപ്മാ" എന്നു പറഞ്ഞ പ്രകൃതമായ ആത്മാവിനെ സ്മരിപ്പിക്കുന്നു. ഈ വിവക്ഷിതമായ ആത്മാവാണു് ഹൃദയപുണ്ഡരീകത്തിൽ ആകാശശബ്ദംകൊണ്ടു പറയപ്പെട്ടിരിക്കുന്നതു്. "ഹൃദി അയം" എന്നുള്ളതാണു ഹൃദയത്തിന്റെ നിർവചനം. ഹൃദയത്തിൽ ഇതാ ആത്മാവു് എന്നാണു് അതിന്റെ അർത്ഥം. ഇതല്ലാതെ ഹൃദയത്തിനു വേറെ നിർവചനമില്ല. ഇതനുസരിച്ചാണു ഹൃദയമെന്നു പറയുന്നതു്. ഇങ്ങനെ ഹൃദയമെന്നുള്ള നാമത്തിന്റെ പ്രസിദ്ധികൊണ്ടും സ്വഹൃദയത്തിലാണു് ആത്മാവെന്നറിയണമെന്നഭിപ്രായം. ഇങ്ങനെ ഹൃദയം ആത്മാവാണെന്നറിയുന്നവൻ ദിവസംതോറും ഹാർദ്ദമായ ബ്രഹ്മമാകുന്ന സ്വർഗ്ഗലോകത്തെ പ്രാപിക്കുന്നു.

ഇപ്രകാരം അറിയാത്തവനും സുഷുപ്തികാലത്തിൽ ഹാർദ്ദമായ ബ്രഹ്മമായിത്തീരുന്നുണ്ടു്. എന്തെന്നാൽ,

"സതാസോമ്യ, തദാസമ്പന്നോ ഭവതി'' എന്നുള്ളതുകൊണ്ടു് സുഷുപ്തികാലത്തിൽ സത്തായിത്തീരുന്നതായി പറഞ്ഞിട്ടുണ്ടല്ലോ, എന്നാണെങ്കിൽ വാസ്തവംതന്നെ എങ്കിലും വിശേഷമുണ്ടു്. അറിയുന്നവനും അറിയാത്തവനുമായ എല്ലാ ജന്തുവും സത്തായ ബ്രഹ്മംതന്നെ ആയിരിക്കുന്നു എങ്കിലും, "തത്ത്വമസി'' എന്നു് ഉണർത്തപ്പെട്ട വിദ്വാൻ, "ഞാൻ സത്തുതന്നെയാണു്'' എന്നറിഞ്ഞു സത്തുതന്നെ ആയിത്തീരുകയും, അവിദ്വാൻ അങ്ങനെയാകാതിരിക്കയും ചെയ്യുന്നതെങ്ങനെയോ, ഇതുപോലെതന്നെ വിദ്വാനും അവിദ്വാനും സുഷുപ്തത്തിൽ സത്തുതന്നെ ആയിത്തീരുന്നു എങ്കിലും ഇപ്രകാരം അറിയുന്നവൻമാത്രമേ സ്വർഗ്ഗലോകത്തെ പ്രാപിക്കുന്നുള്ളു എന്നു പറഞ്ഞിരിക്കുന്നു. എന്തെന്നാൽ ദേഹം പതിക്കുമ്പോഴും വിദ്യാഫലം തീർച്ചയായി ഉണ്ടായിരിക്കുന്നതാണു്. ഇതാണു വിശേഷം. 3

ഉപ:— അഥ യ ഏഷ സമ്പ്രസാദോƒസ്മാച്ഛരീരാത് സമുത്ഥായ പരം ജ്യോതിരുപസംപദ്യ സ്വേനരൂപേണാഭിനിഷ്പദ്യതേ; ഏഷ ആത്മേതി ഹോ വാചൈതദമൃതമഭയമേതദ് ബ്രഹ്മേതി. തസ്യ ഹ വാ ഏതസ്യ ബ്രഹ്മണോനാമ സത്യമിതി. 4

അഥ — "പിന്നെ

ഏഷഃ സംപ്രസാദഃ — ഈ സംപ്രസാദൻ — ഈ സ്വർഗ്ഗലോകത്തെ പ്രാപിക്കുമെന്നു പറഞ്ഞ വിദ്വാൻ

യഃ — ആരോ

സഃ — അവൻ

അസ്മാത് ശരീരാത് — ഈ ശരീരത്തിൽനിന്നു } — ശരീരമാണു്
സമുത്ഥായ — സമുത്ഥാനംചെയ്തിട്ടു } ആത്മാവെന്നുള്ള ഭാവനയെ ഉപേക്ഷിച്ചിട്ടു്

| | |
|---|---|
| പരം ജ്യോതിഃ | —പരമായ ജ്യോതിസ്സിനെ |
| ഉപസംപദ്യ | —ഉപസംപദിച്ചിട്ടു് — പ്രാപിച്ചിട്ടു് |
| സ്വേന രൂപേണ | —സ്വന്തരൂപത്തിൽ |
| അഭിനിഷ്പദ്യതേ | —ആയിത്തീരുന്നു. |
| ഏഷഃ ആത്മാ | —ഇതാണു് ആത്മാവു്." |
| ഇതി ഉവാച ഹ | —എന്നു് ആചാര്യൻ പറഞ്ഞു. |
| ഏതത് | —"ഇതു്" |
| അമൃതം | —അമൃതവും —അവിനാശിയും |
| അഭയം | —ഭയമില്ലാത്തതുമാകുന്നു. |
| ഏതത് ബ്രഹ്മ | —ഇതു ബ്രഹ്മമാകുന്നു. |
| ഇതി | —എന്നും പറഞ്ഞു. |
| തസ്യ ഹ വൈ | —അങ്ങനെയുള്ള |
| ഏതസ്യ ബ്രഹ്മണഃ | —ഈ ബ്രഹ്മത്തിൻെറ |
| നാമ | —നാമം |
| സത്യം ഇതി | —സത്യം എന്നാകുന്നു. |

ഭാഷ്യം:— "സുഷുപ്തികാലത്തിൽ സ്വന്തരൂപമായ, സത്തായ ആത്മാവായിത്തീന്നു് സമ്യക്കായി പ്രസാദിക്കുന്നു. അതായതു ജാഗ്ര സ്വപ്നങ്ങളിൽ വിഷയേന്ദ്രിയസംയോഗംകൊണ്ടുണ്ടാകുന്ന കാലുഷ്യത്തെ വിടുന്നു എന്നുള്ള അത്ഥത്തിൽ സംപ്രസാദശബ്ദം സർവജന്തുക്കൾക്കും സാധാരണമാണെങ്കിലും "ഏവം വിത് സ്വർഗ്ഗമേതി" എന്നുള്ളതു് പ്രകൃതമായതുകൊണ്ടും, "ഏഷ'' എന്നു യത്നവിശേഷം ചെയ്യിരിക്കുന്നതുകൊണ്ടും, വിദ്വാനെയാണു് ഇവിടെ പറയുന്നതു്. ആ വിദ്വാൻ അനന്തരം ഈ ശരീരത്തിൽനിന്നു സമുത്ഥാനംചെയ്തിട്ടു്—അതായതു ശരീരമാണു താൻ എന്നുള്ള ഭാവനയെ ഉപേക്ഷിച്ചിട്ടു് (ആസനത്തിൽനിന്നെന്നപോലെ എഴുനേററിട്ടു് എന്നു അത്ഥം പറയുന്നതു് ഇവിടെ

ശരിയാകയില്ല; എന്തെന്നാൽ, "സ്വരൂപേണ" എന്ന വിശേഷണം ചേർത്തിരിക്കുന്നു. മറ്റൊന്നിൽനിന്ന് എഴുന്നേററല്ലല്ലോ സ്വന്തരൂപത്തെ പ്രാപിക്കേണ്ടതു്. പ്രാപിക്കേണ്ടതാണെങ്കിൽ അതു സ്വരൂപംതന്നെ ആയിരിക്കയില്ല ), പരമാത്മലക്ഷണവും വിജ്ഞപ്തിയാകുന്ന സ്വഭാവത്തോടുകൂടിയതുമായ ജ്യോതിസ്സായിത്തീർന്ന് — അതായത് സ്വാസ്ഥ്യത്തെ പ്രാപിച്ച സ്വന്തരൂപത്തിൽ ആയിത്തീരും. ഈ സ്വരൂപസമ്പത്തിക്കു മുമ്പ്, അവിദ്യകൊണ്ട്, ദേഹമാകുന്ന വേറൊരു രൂപത്തെ ആത്മാവെന്ന നിലയിൽ അങ്ഗീകരിച്ചിരുന്നതിനെ അപേക്ഷിച്ചാണ് സ്വന്ത രൂപത്തിലായിത്തീരുമെന്നു പറഞ്ഞതു്. അശരീരത്വമാണല്ലോ ആത്മാവിൻെറ സ്വന്തരൂപം. ഇങ്ങനെ, വിദ്വാൻ സ്വന്തമായ ഏതു പരമായ ജ്യോതിഃസ്വരൂപത്തെയാണോ പ്രാപിക്കുമെന്നു പറഞ്ഞതു് ഇതാണ് ആത്മാവ്" എന്ന്, "സബ്രൂയാത്" എന്ന ശ്രുതിയാൽ നിയോഗിക്കപ്പെട്ടിരിക്കുന്ന ആചാര്യൻ അന്തേവാസികൾക്കു പറഞ്ഞുകൊടുത്തു. എന്നു മാത്രമല്ല, "ഇതു് അമൃതമാകുന്നു — അതായതു നാശമില്ലാത്തതാകുന്നു. ഭൂമാവെന്നു സാരം. ''യോവൈ ഭൂമാ തദമൃതം" എന്നു പറഞ്ഞിട്ടുണ്ടല്ലോ. ഭൂമാവായതുകൊണ്ടുതന്നെ അഭയവുമാകുന്നു. എന്തെന്നാൽ അതിനു ദ്വിതീയമായി — രണ്ടാമതായി മറ്റൊന്നില്ലല്ലോ. അതിനാൽ ഇതു ബ്രഹ്മമാകുന്നു'' എന്നും പറഞ്ഞുകൊടുത്തു. അങ്ങനെയുള്ള ഈ ബ്രഹ്മത്തിൻെറ അഭിധാനം സത്യമെന്നാകുന്നു. ബ്രഹ്മം സത്യം — അതായതു് അവിതഥം ആണല്ലോ. ''തത് സത്യം സ ആത്മാ'' എന്ന് ഇതിനുമുമ്പു പറഞ്ഞിട്ടുമുണ്ടല്ലോ. ഈ നാമം പിന്നെയും പറയുന്നതെന്തിനാണെന്നു ചോദിക്കയാണെങ്കിൽ, അതിൻെറ ഉപാസനത്തെ വിധിക്കുന്നതിനും അതിനെ സ്തുതിക്കുന്നതിനുമായിട്ടാണ്. 4

ഉപ: — താനി ഹ വാ ഏതാനി ത്രീണ്യക്ഷരാണി സതീയമിതി. തദ്യത് സത് തദമൃത, മഥയത് തി തന്മ ർത്ത്യ, മഥയദ്യം തേനോഭേ യച്ഛതി; യദനേനേനോഭേയച്ഛ തി തസ്മാദ്യം അഹരഹർവാ ഏവം വിത് സ്വർഗ്ഗം ലോക മേതി. 5

| | |
|---|---|
| താനി | —അവ |
| സതീയം ഇതി ഏതാനി | —"സ,തീ,യം" എന്നു് ഈ |
| ത്രീണി അക്ഷരാണി ഹ വൈ | —മൂന്നു് അക്ഷരങ്ങരം ആകുന്നു. |
| തത് | —അവയിൽ |
| സത് യത് | —"സത്" എന്നുള്ളതു ഏതോ |
| തത് അമൃതം | —അതു അമൃതമാകുന്നു. |
| അഥ | —പിന്നെ |
| തി യത് | —"തി"എന്നുള്ളതേതോ |
| തത് മർത്ത്യം | —അതു മർത്ത്യമാകുന്നു. |
| അഥ | —പിന്നെ |
| യമ് യത് | —"യമ്" എന്നുള്ളതേതോ |
| തേന ഉഭേ യച്ഛതി | —രണ്ടിനേയുംകൂടികെട്ടുന്നു. |
| അനേന | —ഇതുകൊണ്ടു് |
| ഉഭേ | —രണ്ടിനേയും |
| യച്ഛതി | —യമിക്കുന്നു—നിയമിക്കുന്നു. |
| ഇതി യത് തസ്മാത് | —എന്നുള്ളതിനാൽ |
| യം | —"യമ്" എന്നു പറയപ്പെടുന്നു. |
| ഏവം വിത് | —ഇപ്രകാരം അറിയുന്നവൻ |
| അഹരഹഃ | —ദിവസംതോറും |
| സ്വർഗ്ഗംലോകം | —സ്വർഗ്ഗമാകുന്ന ലോകത്തെ |
| ഏതി | —പ്രാപിക്കുന്നു. |

ഭാഷ്യം:— ആ ബ്രഹ്മത്തിൻെറ നാമാക്ഷരങ്ങരം "സ തീയം" അതായതു്, സകാരം, തകാരം, യകാരം എന്നിങ്ങ

നെ മൂന്നാണു്. തകാരത്തിലുള്ള ഈകാരം ഉച്ചാരണത്തിനായിട്ടുള്ള അനുബന്ധമാണു്. എന്തെന്നാൽ, അവയെ പിന്നെ പ്രതിനിർദ്ദേശിച്ചിരിക്കുന്നതു ഹ്രസ്വമായ അക്ഷരംകൊണ്ടു മാത്രമാണു്. ആ മൂന്നക്ഷരങ്ങളിൽ സത് (സകാരം) അമൃതമാകുന്നു. സത്തായ ബ്രഹ്മമാകുന്ന അമൃതത്തെ പറയുന്നതാകകൊണ്ടു് തകാരാന്തമായി നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന സകാരം അമൃതംതന്നെയാകുന്നു. പിന്നെ "തി" എന്നുള്ളതു (തകാരം) മർത്ത്യമാകുന്നു: പിന്നെ, "യം" എന്നുള്ള അക്ഷരമേതോ, ആ അക്ഷരംകൊണ്ടു്, അമൃതമെന്നും മർത്ത്യമെന്നും മേൽപ്പറഞ്ഞ രണ്ടക്ഷരങ്ങളേയും യമിക്കുന്നു; അതായതു നിയമിക്കുന്നു അല്ലെങ്കിൽ വശീകരിക്കുന്നു. ഇതുകൊണ്ടു്, രണ്ടിനേയും യമിക്കുന്നതുകൊണ്ടു്, ആണു് ഇതിനെ "യം" എന്നു പറയുന്നതു്. സകാരതകാരങ്ങൾ ഈ "യം" എന്നതിനാൽ ബദ്ധങ്ങൾ എന്നപോലെയാണല്ലോ കാണപ്പെടുന്നതു്. ബ്രഹ്മത്തിൻെറ നാമാക്ഷരത്തിനുപോലും ഇങ്ങനെ അമൃതത്വാദി ധർമ്മവത്ത്വമാകുന്ന മഹാഭാഗ്യം ഉണ്ടെങ്കിൽ ആ നാമത്താൽ കുറിക്കപ്പെടുന്ന വസ്തുവിനു പിന്നെ പറയേണമോ? എന്നിങ്ങനെ ഉപാസ്യമെന്നു കാണിപ്പാൻവേണ്ടി നാമനിർവചനംകൊണ്ടുതന്നെ ബ്രഹ്മത്തെ സ്തുതിക്കുന്നു. ഈ നാമത്താൽ കുറിക്കപ്പെടുന്ന ബ്രഹ്മത്തെ അറിയുന്നവൻ ദിവസംതോറും സ്വർഗ്ഗലോകത്തെ പ്രാപിക്കുന്നു എന്നുള്ളതു മുൻപു വ്യാഖ്യാനിച്ചിട്ടുള്ളതാണു്. 5

എട്ടാമധ്യായത്തിൽ മൂന്നാം ഖണ്ഡം കഴിഞ്ഞു.

---

## എട്ടാമധ്യായത്തിൽ നാലാം ഖണ്ഡം.

ഉപ: — അഥ യ ആത്മാ സ സേതു, വിധൃതിരേഷാം ലോകാനാമസംഭേദായ; നൈതം സേതുമഹോരാത്രേ തര

തോ, ന ജരാ, ന മൃത്യു,ന്ന ശോകോ, ന സുകൃതം, ന ദുഷ്കൃതം; സർവേ പാപ്മാ നോƒതോനിവർത്തന്തേ; അപ ഹതപാപ്മാ ഹ്യേഷ ബ്രഹ്മലോകഃ 1

അഥ —ഇനി,
ആത്മാ യഃ —ആത്മാവെന്നു പറഞ്ഞതേതോ
സഃ —അതു്
ഏഷാം ലോകാനാം —ഈ ലോകങ്ങൾക്കു
അസംഭേദായ —വിനാശം വരാതിരിക്കുന്നതിനായുള്ള
വിധൃതിഃ —വിധൃതി (വേണ്ടവിധത്തിൽ നിലനിർത്തുന്നതു്) ആയ
സേതുഃ —സേതു ആകുന്നു.
ഏതം സേതും —ഈ സേതുവിനെ
അഹോരാത്രേ —അഹോരാത്രങ്ങൾ
ന തരതഃ —തരണംചെയ്യുന്നില്ല —പരിച്ഛേദിക്കുന്നില്ല.
ജരാ ന (തരതി) —ജര പ്രാപിക്കുന്നില്ല.
മൃത്യുഃ ന ,, —മൃത്യു പ്രാപിക്കുന്നില്ല.
ശോകഃ ന ,, —ശോകം പ്രാപിക്കുന്നില്ല.
സുകൃതം ന ,, —സുകൃതം പ്രാപിക്കുന്നില്ല.
ദുഷ്കൃതം ന ,, —ദുഷ്കൃതം പ്രാപിക്കുന്നില്ല.
സർവേ പാപ്മാനഃ —എല്ലാ പാപങ്ങളും
അതഃ നിവർത്തന്തേ —ഇതിൽനിന്നു നിവർത്തിക്കുന്നു
ഹി —എന്തെന്നാൽ
ഏഷഃ ബ്രഹ്മലോകഃ —ഈ ബ്രഹ്മമാകുന്ന ലോകം
അപഹതപാപ്മാ —പുണ്യപാപങ്ങൾ ഇല്ലാത്തതാണല്ലോ.

ഭാഷ്യം:— മേൽപ്പറയപ്പെട്ട സംപ്രസാദത്തിൻെറ സ്വരൂപത്തെ, ബ്രഹ്മചര്യമാകുന്ന സാധനത്തോടു സംബന്ധിപ്പിക്കുന്നതിനായി, ഇനി പറയാൻപോകുന്നവയും ഇതിനു മുമ്പു പറഞ്ഞിട്ടുള്ളവയും പറഞ്ഞിട്ടില്ലാത്തവയുമായ ഗുണങ്ങളോടുകൂടി വീണ്ടും സ്തുതിക്കുന്നു:— മേൽപറഞ്ഞ ലക്ഷണത്തോടുകൂടിയ ആത്മാവേതോ അതു സേതുവാകുന്നു. മൺമുതലായവകൊണ്ടുള്ള സേതു, ഇതു് ഇന്ന ആളിൻെറ വയലാണു്, ഇതു മറേറയാളിൻേറയാണു്, എന്നിങ്ങനെ വ്യവസ്ഥയ്ക്കു കാരണമായിരിക്കുന്നതുപോലെ വ്യവസ്ഥയ്ക്കു ഹേതുവാകയാൽ സേതുപോലെയിരിക്കുന്നതെന്നുള്ള അർത്ഥത്തിലാണു സേതു എന്നു പറഞ്ഞതു്. ഇതു വിധരണംചെയ്യുന്നതാകുന്നു; അതായതു് നിലയ്ക്കുനിറുത്തുന്നതാകുന്നു. ഇതാണു കർത്താവിനു് അനുരൂപങ്ങളായ ക്രിയാകാരകഫലാദിഭേദങ്ങളെസംബന്ധിച്ച നിയമങ്ങളോടുകൂടി വർണ്ണാശ്രമാദി വ്യവസ്ഥകൾ ഏർപ്പെടുത്തി ജഗത്തിനെ എല്ലാം വിധരണം ചെയ്യുന്നതു്. ഈശ്വരനാൽ നിലയ്ക്കുനിർത്തപ്പെടാതിരുന്നാൽ ഈ പ്രപഞ്ചം മുഴുവൻ നശിക്കുമെന്നുള്ളതിനാൽ അദ്ദേഹം അതിനെ നിലയ്ക്കുനിർത്തുന്ന ചിറയാകുന്നു. കർത്താവു്, കർമ്മം, ഫലം ഇവയ്ക്കു് ആശ്രയങ്ങളായ ഭൂരാദി ലോകങ്ങൾ നശിക്കാതിരിക്കുന്നതിനായിട്ടുള്ളതാണു് ഈ സേതു. ഇനി, ഈ സേതു എങ്ങനെയുള്ളതാണെന്നു പറയാം.—ജന്മമുള്ള സർവത്തിനും പരിച്ഛേദകങ്ങളായ അഹോരാത്രങ്ങൾ ഇതിനെ തരണംചെയ്യുന്നില്ല-പ്രാപിക്കുന്നില്ല. മററുള്ള സംസാരികൾ അഹോരാത്രാദിരൂപമായ കാലത്താൽ പരിച്ഛേദിക്കപ്പെടാവുന്നതുപോലെ, ഇതു കാലത്താൽ പരിച്ഛേദിക്കപ്പെടുവാൻ പാടില്ല എന്നർത്ഥം. "യസ്മാദർവാക് സംവത്സരോഽഹോഭിഃ പരിവർത്തതേ" (അതിന്നിപ്പുറമാണു്, സംവത്സരം അഹസ്സുകളെക്കൊണ്ടു പരിവർത്തനം ചെയ്യുന്നതു്) എന്നു വേറേ ശ്രുതിയിൽ പറയുന്നു.

ഇങ്ങനെ കാലപരിച്ഛേദ്യമല്ലാത്തതുകൊണ്ടുതന്നെ ഇതിനെ ജര തരണംചെയ്യുന്നില്ല. അതുപോലെ, മൃത്യുവും ശോകവും സുകൃതവും ദുഷ്കൃതവും ഇതിനെ തരണംചെയ്യുന്നില്ല. ഇവിടെ തരണശബ്ദംകൊണ്ടു പറയപ്പെട്ടിരിക്കുന്നതു പ്രാപ്തിയാണു്, അല്ലാതെ അതിക്രമണമല്ല. എന്തെന്നാൽ ആത്മാവു് ഇവയ്ക്കെല്ലാം കാരണമാണു്. കാര്യത്തിനു കാരണത്തെ അതിക്രമിക്കുവാൻ സാധിക്കുകയില്ലല്ലോ. അഹോരാത്രം മുതലായതെല്ലാം സത്തിൻെറ കാര്യമാണു്. ഒന്നിനെ പ്രാപിക്കുകയോ അതിക്രമിക്കയോ (തരണശബ്ദത്തിനു് അതിക്രമണമെന്നർത്ഥത്തെ അങ്ഗീകരിച്ചാലും) ചെയ്യുന്നതു് മററൊന്നായിരിക്കണമല്ലോ. ഒന്നു് അതിനെത്തന്നെ പ്രാപിക്കയോ അതിക്രമിക്കയോ ചെയ്കയില്ലല്ലോ. ഘടം മൃത്തിനെ പ്രാപിക്കയോ അതിക്രമിക്കയോ ചെയ്കയില്ലല്ലോ.

മുമ്പു്, "അപഹതപാപ്മാ" ഇത്യാദികൊണ്ടു്, പാപ്മാദി നിഷേധം പറഞ്ഞുകഴിഞ്ഞതാണു്. എങ്കിലും, ഇവിടെ. "ന തരതി" എന്നുള്ളതുകൊണ്ടു പ്രാപ്തിവിഷയത്വത്തെ പ്രതിഷേധിക്കുന്നു എന്നുള്ള വിശേഷമുണ്ടു്. അവിടെ, സാമാന്യമായി ജരാദികളുടെ അഭാവം മാത്രമേ പറഞ്ഞിട്ടുള്ളു. അഹോരാത്രം മുതലായി മുമ്പു പറഞ്ഞിട്ടുള്ളവയും ഇല്ലാത്തവയുമായ മററെല്ലാ പാപങ്ങളെയും ഇവിടെ പറഞ്ഞിരിക്കുന്നു. അവ എല്ലാം ഈ ആത്മാവാകുന്ന സേതുവിൽനിന്നു്, അതിൽ എത്താതെതന്നെ തിരിച്ചു പോരുന്നു. ഈ ബ്രഹ്മലോകം (ബ്രഹ്മമാകുന്ന ലോകം) അപഹതപാപ്മാവാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. 1

ഉപ:— തസ്മാദ്വാ ഏതം സേതും തീർത്വാന്ധഃ സന്നനന്ധോ ഭവതി; വിദ്ധഃ സന്നവിദ്ധോ ഭവതി; ഉപതാപീ സന്നനുപതാപീ ഭവതി; തസ്മാദ്വാ ഏതം സേതും

തീർത്ത്വാ/പി നക്തമഹരേവാഭിനിഷ്പദ്യതേ. സകൃദ്വിഭാതോ ഹ്യേവൈഷ ബ്രഹ്മലോകഃ 2

തസ്മാത് വൈ —അതുകൊണ്ട്
ഏതം സേതും തീർത്ത്വാ —ഈ സേതുവിനെ തരണം ചെയ്തിട്ട്,
അന്ധഃ സൻ —അന്ധനായിരുന്നവൻ
അനന്ധഃ ഭവതി —അന്ധനല്ലാത്തവനായിത്തീരുന്നു.
വിദ്ധഃ സൻ —ദുഃഖാദിസംബന്ധമുള്ളവനായിരുന്നവൻ
അവിദ്ധഃ ഭവതി —ദുഃഖാദിസംബന്ധമില്ലാത്തവനായിത്തീരുന്നു.
ഉപതാപീ സൻ —രോഗാദ്യുപതാപങ്ങളോടുകൂടിയിരുന്നവൻ
അനുപതാപീ ഭവതി —ഉപതാപങ്ങളില്ലാത്തവനായിത്തീരുന്നു,
തസ്മാത് വൈ —അതുകൊണ്ട്
ഏതം സേതും തീർത്ത്വാ —ഈ സേതുവിനെ തരണംചെയ്തിട്ട്
നക്തം അപി —രാത്രിയും
അഹഃ ഏവ —പകൽതന്നെ
അഭിനിഷ്പദ്യതേ —ആയിത്തീരുന്നു.
ഏഷഃ ബ്രഹ്മലോകഃ —ഈ ബ്രഹ്മലോകം
സകൃദ്വിഭാതഃ ഹി ഏവ —എപ്പോഴും ഒരേരൂപത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നതുതന്നെയാകുന്നു.

ഭാഷ്യം:— പാപത്തിൻെറ കാര്യമായ ആന്ധ്യം മുതലായതു ശരീരമുള്ളവനല്ലാതെ ശരീരമില്ലാത്തവനു സംഭവി

ക്കാത്തതുകൊണ്ടു്, ഈ ആത്മാവാകുന്ന സേതുവിനെ പ്രാപിച്ചാൽ, മുമ്പു ദേഹമുണ്ടായിരുന്നപ്പോൾ അന്ധനായിരുന്നവൻ അനന്ധനായിത്തീരുന്നു. അതുപോലെ, ദേഹമുണ്ടായിരുന്നപ്പോൾ ദുഃഖാദിസംബന്ധമുണ്ടായിരുന്നവൻ, ദേഹവിയോഗത്തിൽ സേതുവിനെ പ്രാപിച്ചു് ദുഃഖാദിസംബന്ധമില്ലാത്തവനായിത്തീരുന്നു. സേതുവിൽ അഹോരാത്രങ്ങൾ ഇല്ലാത്തതുകൊണ്ടു്, ഇതിനെ പ്രാപിച്ചാൽ, തമോരൂപമായ രാത്രിയും എല്ലാം പകൽതന്നെ ആയിത്തീരും. ബ്രഹ്മലോകം സ്വന്തരൂപംകൊണ്ടുതന്നെ എപ്പോഴും ഒരേനിലയിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നതാണു്. 2

ഉപ:— തദ്യ ഏവൈതം ബ്രഹ്മലോകം ബ്രഹ്മചര്യേണാനുവിന്ദന്തി, തേഷാമേവൈഷ ബ്രഹ്മലോക, സ്തേഷാം സർവേഷുലോകേഷു കാമചാരോ ഭവതി. 3

| | |
|---|---|
| തത് | =അതിനാൽ |
| യേ ഏവ | =ആരാണോ |
| ഏതം ബ്രഹ്മലോകം | =ഈ ബ്രഹ്മലോകത്തെ |
| ബ്രഹ്മചര്യേണ | =ബ്രഹ്മചര്യംകൊണ്ടു് |
| അനുവിന്ദന്തി | =ലഭിക്കുന്നതു്, |
| തേഷാം ഏവ | = അവർക്കുതന്നെയാണു് |
| ഏഷഃ ബ്രഹ്മലോകഃ | =ഈ ബ്രഹ്മലോകം. |
| തേഷാം | =അവർക്കു് |
| സർവേഷു ലോകേഷു | =എല്ലാ ലോകങ്ങളിലും |
| കാമചാരഃ | =കാമചാരം=സ്വാതന്ത്ര്യം |
| ഭവതി | =സിദ്ധിക്കുന്നു. |

ഭാഷ്യം:— ഇങ്ങനെ ഇരിക്കയാൽ, ആരാണോ, മേൽപ്പറഞ്ഞ വിധത്തിലുള്ള ബ്രഹ്മലോകത്തെ, സ്ത്രീവിഷയതൃഷ്ണാത്യാഗരൂപമായ ബ്രഹ്മചര്യംകൊണ്ടു്, ശാസ്ത്രാചാര്യ

ന്മാരുടെ ഉപദേശമനുസരിച്ച തങ്ങാംക്കനുഭവമുള്ള നിലയിൽ ആക്കിത്തീക്കുന്നതു്, ബ്രഹ്മചര്യമെന്ന സാധനത്തോടുകൂടിയ ആ ബ്രഹ്മവിത്തുകാംക്ക മാത്രമേ ഈ ബ്രഹ്മലോകം കിട്ടുകയുള്ളു. സ്ത്രീവിഷയസമ്പക്കംകൊണ്ടു തൃഷ്ണയുണ്ടായിട്ടുള്ള മററുള്ളവക്കു്, അവർ ബ്രഹ്മവിത്തുകാംതന്നെ ആയിരുന്നാലും, ഈ ബ്രഹ്മലോകം സിദ്ധിക്കയില്ല. ബ്രഹ്മലോകത്തെ പ്രാപിക്കുന്ന മേൽപ്പറഞ്ഞ ബ്രഹ്മവിത്തുകാംക്കു് എല്ലാ ലോകങ്ങളിലും സ്വാതന്ത്ര്യമുണ്ടായിരിക്കും. അതിനാൽ ബ്രഹ്മചര്യം ബ്രഹ്മവിത്തുകാംക്കു് ഏററവും ഉത്കൃഷ്ടമായ സാധനമാകുന്നു. 3

എട്ടാമദ്ധ്യായത്തിൽ നാലാം ഖണ്ഡം കഴിഞ്ഞു.

---

## എട്ടാമദ്ധ്യായത്തിൽ അഞ്ചാം ഖണ്ഡം.

ഏതാത്മാവാണോ സേതുത്വം മുതലായ ഗുണങ്ങളുള്ളതായി സ്തുതിക്കപ്പെട്ടതു്, അതിനെ പ്രാപിക്കുന്നതിനു്, ജ്ഞാനത്തിനു്, ബ്രഹ്മചര്യമെന്നു പറയുന്ന വേറൊരു സഹകാരിസാധനം വിധിക്കണമെന്നു വിചാരിച്ചു പറയുന്നു. അതിനെ അനുഷ്ഠിക്കുവാനായി, യജ്ഞം മുതലായതായി അതിനെ സ്തുതിക്കയുംചെയ്യുന്നു:—

ഉപ:— അഥ യദ്യജ്ഞ ഇത്യാചക്ഷതേ, ബ്രഹ്മചര്യമേവ തത്, ബ്രഹ്മചര്യേണ ഹ്യേവ യോ ജ്ഞാതാ തം വിന്ദതേ. അഥ യദിഷ്ടമിത്യാചക്ഷതേ, ബ്രഹ്മചര്യമേവ തത്, ബ്രഹ്മചര്യേണ ഹ്യേവേഷ്ട്വാ ff ത്മാനമനുവിന്ദതേ. 1

അഥ =പിന്നെ

യത് =ഏതൊന്നിനേയാണോ

| | |
|---|---|
| യജ്ഞഃ ഇതി | =യജ്ഞം എന്നു് |
| ആചക്ഷതേ | =ശിഷ്ടന്മാർ പറയുന്നതു്, |
| തദ് | =അതു് |
| ബ്രഹ്മചര്യം ഏവ | =ബ്രഹ്മചര്യംതന്നെയാകുന്നു. |
| ഹി | =എന്തെന്നാൽ, |
| ബ്രഹ്മചര്യേണ ഏവ | =ബ്രഹ്മചര്യംകൊണ്ടുതന്നെ |
| ജ്ഞാതാ യഃ സഃ | =ജ്ഞാതാവായിട്ടുള്ളവൻ |
| തം | =അതിനെ=ആ ബ്രഹ്മലോകത്തെ |
| വിന്ദതേ | =ലഭിക്കുന്നു. |
| അഥ | =പിന്നെ |
| യത് | =ഏതിനെയാണോ |
| ഇഷ്ടം ഇതി ആചക്ഷതേ | =ഇഷ്ടമെന്നു പറയുന്നതു്, |
| തത് | =അതു് |
| ബ്രഹ്മചര്യം ഏവ | =ബ്രഹ്മചര്യംതന്നെയാകുന്നു. |
| ഹി | =എന്തെന്നാൽ |
| ബ്രഹ്മചര്യേണ ഏവ | =ബ്രഹ്മചര്യംകൊണ്ടുതന്നെ |
| ഇഷ്ട്വാ | =ഈശ്വരനെ പൂജിച്ചിട്ടു് അഥവാ ആത്മാവിനെപ്പററി ഏഷണചെയ്തിട്ടു |
| ആത്മാനം | =ആത്മാവിനെ |
| അനുവിന്ദതേ | =ലഭിക്കുന്നു. |

ഭാഷ്യം:— ലോകത്തിൽ, പരമപുരുഷാർത്ഥസാധനമായി യജ്ഞമെന്നു ശിഷ്ടന്മാർ പറയുന്നതേതോ അതു ബ്രഹ്മചര്യംതന്നെയാണു്. യജ്ഞത്തിനു എന്തുഫലമുണ്ടോ അതു ബ്രഹ്മചര്യമുള്ളവനു കിട്ടുന്നു. അതുകൊണ്ടു യജ്ഞവും

ബ്രഹ്മചര്യമാണെന്ന് അറിയേണ്ടതാണ്. അതെങ്ങനെ എന്നാൽ പരമ്പരയായി യജ്ഞത്തിൻെറയും ഫലമായിട്ടുള്ള ആ ബ്രഹ്മലോകത്തെ ബ്രഹ്മചര്യംകൊണ്ടു ജ്ഞാതാവു ലഭിക്കുന്നു. അതുകൊണ്ടാണു യജ്ഞവും ബ്രഹ്മചര്യംതന്നെ എന്നു പറഞ്ഞതു്. "യോജ്ഞാതാ" എന്നുള്ളതിൽ, യജ്ഞശബ്ദത്തിലുള്ള യകാരവും ജ്ഞകാരവും ഉള്ളതുകൊണ്ടും യജ്ഞം ബ്രഹ്മചര്യംതന്നെ. പിന്നെ ഇഷ്ടമെന്നു ശിഷ്ടന്മാർ പറയുന്നതേതോ അതും ബ്രഹ്മചര്യംതന്നെയാണ്. എങ്ങനെ എന്നാൽ ബ്രഹ്മചര്യമാകുന്ന സാധനംകൊണ്ടുതന്നെ ഈശ്വരനെ യജിച്ചിട്ടു (പൂജിച്ചിട്ട്), അല്ലെങ്കിൽ ആത്മവിഷയമായ ഏഷണയെ ചെയ്തിട്ടു്, ആ ആത്മാവിനെ ലഭിക്കുന്നു. ഏഷണം എന്നുള്ള സാദൃശ്യമുള്ളതുകൊണ്ടു് ഇഷ്ടവും ബ്രഹ്മചര്യംതന്നെ. 1

ഉപ:— അഥ യത്. സത്ത്രായണമിത്യാചക്ഷതേ ബ്രഹ്മചര്യമേവ തത്; ബ്രഹ്മചര്യേണ ഹ്യേവ സത ആത്മനസ്ത്രാണം വിന്ദതേ; അഥ യന്മൗനമിത്യാചക്ഷതേ ബ്രഹ്മചര്യമേവ തത്, ബ്രഹ്മചര്യേണ ഹ്യേവാത്മാനമനുവിദ്യ മനുതേ. 2

| | |
|---|---|
| അഥ | =പിന്നെ |
| യത് | =ഏതിനെ ആണോ |
| സത്ത്രായണം ഇതി | =സത്ത്രായണം എന്ന് |
| ആചക്ഷതേ | =പറയുന്നതു്, |
| തത് | =അതു് |
| ബ്രഹ്മചര്യം ഏവ | =ബ്രഹ്മചര്യംതന്നെ |
| ഹി | =എന്തെന്നാൽ |
| ബ്രഹ്മചര്യേണ ഏവ | =ബ്രഹ്മചര്യംകൊണ്ടുതന്നെ |
| സതഃ | =സത്തിൽനിന്ന് |
| ആത്മനഃ | =തൻെറ |

| | |
|---|---|
| ത്രാണം | —ത്രാണത്തെ —രക്ഷയെത്തന്നെ |
| വിന്ദതേ | —ലഭിക്കുന്നു. |
| അഥ | —പിന്നെ |
| യത് | —ഏതൊന്നിനെ ആണോ |
| മൗനം ഇതി | —മൗനം എന്നു് |
| ആചക്ഷതേ | —പറയുന്നതു്, |
| തത് | —അതു് |
| ബ്രഹ്മചര്യം ഏവ | —ബ്രഹ്മചര്യംതന്നെ ആകുന്നു. |
| ഹി | —എന്തെന്നാൽ |
| ബ്രഹ്മചര്യേണ ഏവ | —ബ്രഹ്മചര്യംകൊണ്ടുതന്നെ |
| ആത്മാനം | —ആത്മാവിനെ |
| അനുവിദ്യ | —അറിഞ്ഞിട്ടു് |
| മനുതേ | —മനനംചെയ്യുന്നു. |

ഭാഷ്യം:— പിന്നെ സത്ത്രായണം (—വളരെ യജമാനന്മാരുള്ള വൈദികകർമ്മം) എന്നു പറയുന്നതേതോ അതും ബ്രഹ്മചര്യംതന്നെ. എന്തെന്നാൽ, സത്തിൽനിന്നു— പരമാത്മാവിൽനിന്നു് ആത്മാവിൻെറ രക്ഷയെ ബ്രഹ്മചര്യംകൊണ്ടുതന്നെ ലഭിക്കുന്നു. പിന്നെ, മൗനമെന്നു പറയുന്നതേതോ, അതും ബ്രഹ്മചര്യംതന്നെ. എന്തെന്നാൽ, ബ്രഹ്മചര്യമെന്ന സാധനത്തോടുകൂടി, ആത്മാവിനെ ശാസ്ത്രാചാര്യന്മാരിൽനിന്നു് അറിഞ്ഞിട്ടു്, പിന്നെ മനനം ചെയ്യുന്നു. അതിനാൽ മൗനമെന്നു പറയുന്നതും ബ്രഹ്മചര്യംതന്നെ. 2

ഉപ:— അഥ യദനാശകായനമിത്യാചക്ഷതേ ബ്രഹ്മചര്യമേവതത്; ഏഷഹ്യാത്മാ ന നശ്യതി യം ബ്രഹ്മചര്യേണാനുവിന്ദതേ. അഥ യദരണ്യായനമിത്യാചക്ഷതേ ബ്രഹ്മചര്യ മേവതത്; തദരശ്ച ഹവൈ ണ്യശ്ചാർണവൗ ബ്രഹ്മലോകേ, തൃതീയസ്യാമിതോ

ദിവി; തദൈരം മദീയംസരഃ തദശ്വത്ഥഃ സോമസവനഃ;
തദപരാജിതാപൂർബ്രഹ്മണഃ;പ്രഭുവിമിതം ഹിരണ്മയം. 3

അഥ —പിന്നെ
യത് —ഏതിനെ ആണോ
അനാശകായനം ഇതി —അനാശകായനം എന്ന്
ആചക്ഷതേ — പറയുന്നത്
തത് —അത്
ബ്രഹ്മചര്യം ഏവ —ബ്രഹ്മചര്യംതന്നെആകുന്നു.
ഹി —എന്തെന്നാൽ
യം —ഏതു ആത്മാവിനെയാണോ
ബ്രഹ്മചര്യേണ —ബ്രഹ്മചര്യംകൊണ്ടു
അനുവിന്ദതേ —ലഭിക്കുന്നത്,
ഏഷഃ ആത്മാ —ഈ ആത്മാവ്
ന നശ്യതി —നശിക്കുന്നില്ല.
അഥ — പിന്നെ
യത് —ഏതിനെയാണോ
അരണ്യായനം ഇതി —അരണ്യായനം എന്നു
ആചക്ഷതേ —പറയുന്നത്,
തത് ബ്രഹ്മചര്യം ഏവ —അതു ബ്രഹ്മചര്യംതന്നെ.
ഇതഃ —ഇതിൽനിന്നു—ഈ ലോകത്തിൽനിന്നു
തൃതീയസ്യാം ദിവി —മൂന്നാമത്തെ ദ്യോവായ
തത് ബ്രഹ്മലോകേ —ആ ബ്രഹ്മലോകത്തിൽ
അരഃ ച ണ്യഃ ച ഹ വൈ —അരമെന്നും ണ്യമെന്നും പ്രസിദ്ധങ്ങളായ
അർണവഃ —സമുദ്രങ്ങൾ
(വർത്തതേ) —ഉണ്ടു്;

| | |
|---|---|
| തത് | =അവിടെ |
| ഐരം | =ഐരം (മണ്ഡം) നിറഞ്ഞതും |
| മദീയം | =ഉപയോഗിക്കുന്നവക്കു മദജനകവും ആയ |
| സരഃ | =സരസ്സ് |
| (അസ്തി) | =ഉണ്ടു്; |
| തത് | =അവിടെ |
| സോമസവനഃ | =സോമസവനമെന്നു പേരുള്ള അല്ലെങ്കിൽ അമൃതു് ഊറുന്ന |
| അശ്വത്ഥഃ | =അശ്വത്ഥം (അരയാൽ) ഉണ്ടു്. |
| തത് | =അവിടെ |
| അപരാജിതാ | =അപരാജിത എന്നു പേരുള്ള |
| ബ്രഹ്മണഃ പൂഃ | =ബ്രഹ്മത്തിൻെറ പുരി ഉണ്ടു്. |
| പ്രഭുവിമിതം | =പ്രഭുവായ ബ്രഹ്മത്താൽ വിശേഷിച്ചുണ്ടാക്കപ്പെട്ട |
| ഹിരണ്മയം | =സ്വർണ്ണമയമായ |
| (മണ്ഡപം) | =മണ്ഡപം ഉണ്ടു്. |

ഭാഷ്യം:— പിന്നെ, അനാശകായനം (ഉപവാസപരായണത്വം) എന്നു പറയുന്നതേതോ അതും ബ്രഹ്മചര്യം തന്നെ. ബ്രഹ്മചര്യംകൊണ്ടു ലഭിക്കുന്ന ആത്മാവു് ബ്രഹ്മചര്യമാകുന്ന സാധനമുള്ളവനു് നശിക്കുന്നില്ല. അതിനാൽ അനാശകായനവും ബ്രഹ്മചര്യംതന്നെ. പിന്നെ, അരണ്യായനം (=അരണ്യവാസം) എന്നു പറയുന്നതേതോ, അതും ബ്രഹ്മചര്യംതന്നെ. അരമെന്നും ണ്യമെന്നും പറയുന്ന സമുദ്രങ്ങളിൽ ബ്രഹ്മചര്യമുള്ളവൻ പോകുന്നതുകൊണ്ടു് അരണ്യായനം ബ്രഹ്മചര്യംതന്നെയാണെന്നത്ഥം. ബ്രഹ്മചര്യംകൊണ്ടു് ആത്മാവിനെ അറിഞ്ഞു അതിനെ ലഭിക്കുന്നവൻ യജ്ഞത്തിൻെറ പരമ്പരാഫലമായ

ബ്രഹ്മലോകത്തെ പ്രാപിക്കുന്നു എന്നുള്ളതുകൊണ്ടു ബ്രഹ്മചര്യം യജ്ഞവും ഏഷണത്താൽ ഇഷ്ടവും, സത്തിൽനിന്നു് ത്രാണത്തെ ലഭിക്കുന്നതുകൊണ്ടു സത്ത്രായണവും, മനനത്താൽ മൗനവും, നശിക്കാത്തതുകൊണ്ടു് അനാശകായനവും, അരണ്യങ്ങളിൽ ഗമിക്കുന്നതുകൊണ്ടു് അരണ്യായനവും എന്നും മററുമുള്ള മഹത്തുകളായ പുരുഷാൎത്ഥസാധനങ്ങളായി സ്തുതിക്കപ്പെട്ടിരിക്കുന്നതിനാൽ ബ്രഹ്മചര്യം ജ്ഞാനത്തിൻെറ ഏററവും ഉത്കൃഷ്ടമായ സഹകാരിസാധനമാണു്; അതിനാൽ ബ്രഹ്മവിത്തു് അതിനെ പ്രയത്നപ്പെട്ടു സൂക്ഷിക്കണമെന്നൎത്ഥം. ഇങ്ങനെയുള്ള ബ്രഹ്മചര്യത്തിൻെറ സഹായത്താൽ ലഭിക്കുന്ന ബ്രഹ്മലോകത്തിൽ അരമെന്നും ണ്യമെന്നും പ്രസിദ്ധങ്ങളായ സമുദ്രങ്ങൾ, അല്ലെങ്കിൽ സമുദ്രങ്ങൾപോലെയുള്ള സരസ്സുകൾ ഉണ്ടു്. ആ ബ്രഹ്മലോകം ഈ ലോകത്തിൽനിന്നു കണക്കുകൂട്ടിയാൽ, പൃഥിവിയും അന്തരിക്ഷവും കഴിഞ്ഞു മൂന്നാമത്തെ ദ്യോവാണു്. അവിടെ ഐരം (ഇര = അന്നം. അതിൻെറ വികാരമായ മണ്ഡമാണു് ഐരമെന്നു പറയുന്നതു്. മണ്ഡമെന്നാൽ മദ്യത്തിൻെറ തെളി എന്നൎത്ഥം. അതുകൊണ്ടു് നിറഞ്ഞതു് എന്ന അൎത്ഥത്തിലാണു് ഇവിടെ ഐരശബ്ദം) എന്നു പറയുന്നതും ഉപയോഗിക്കുന്നവൎക്കു മദത്തെ ഉണ്ടാക്കുന്നതുമായ സരസ്സും, സോമമെന്നു പറയുന്ന അമൃതം ഊറുന്നതോ, സോമസവനം എന്നു പേരുള്ളതോ ആയ അശ്വത്ഥവും, ബ്രഹ്മചര്യമാകുന്ന സാധനമില്ലാത്തവൎക്കു പ്രാപിക്കുവാൻകഴിയാത്തതെന്നുള്ള അർത്ഥത്തിൽ അപരാജിത എന്നുപറയുന്ന ബ്രഹ്മത്തിൻെറ പുരിയും, പ്രഭുവായ ബ്രഹ്മത്താൽ വിശേഷിച്ചു നിർമ്മിക്കപ്പെട്ടിട്ടുള്ള സ്വർണ്ണമയമായ മണ്ഡപവുമുണ്ടു് ('മണ്ഡപം' എന്നുകൂടി കൂട്ടിച്ചേർത്തു വാക്യം പൂർണ്ണമാക്കണം) 4

ഉപ:— ഏതദ്യ വൈതാവരം ച ണ്യം ചാർണ്ണവൌ ബ്രഹ്മലോകേ ബ്രഹ്മചര്യേണാനുവിന്ദന്തി, തേഷാമേ വൈഷ ബ്രഹ്മലോകസ്തേഷാം സർവേഷു ലോകേഷു കാമചാരോ ഭവതി. 4

| | |
|---|---|
| തത് ബ്രഹ്മലോകേ | —ആ ബ്രഹ്മലോകത്തിൽ |
| യേ ഏവ | —ആരാണോ, |
| ഏതൌ | —ഈ |
| അരം ച ണ്യം ച | —അരമെന്നും ണ്യമെന്നും പറയുന്ന |
| അർണ്ണവൌ | —അർണ്ണവങ്ങളെ |
| ബ്രഹ്മചര്യേണ | —ബ്രഹ്മചര്യംകൊണ്ടു് |
| വിന്ദന്തി | —ലഭിക്കുന്നതു് |
| തേഷാം ഏവ | —അവർക്കുമാത്രമാണു് |
| ഏഷഃ ബ്രഹ്മലോകഃ | —ഈ ബ്രഹ്മലോകം. |
| തേഷാം | —അവർക്കു് |
| സർവേഷു ലോകേഷു | —എല്ലാലോകങ്ങളിലും |
| കാമചാരഃ ഭവതി | —സ്വാതന്ത്ര്യം സിദ്ധിക്കുന്നു. |

ഭാഷ്യം:— ആ ബ്രഹ്മലോകത്തിൽ അരമെന്നും ണ്യമെന്നും പറയുന്ന സമുദ്രങ്ങളെ ബ്രഹ്മചര്യംകൊണ്ടു പ്രാപിക്കുന്നതാരോ, അവർക്കുമാത്രമാണു് ഈ ലോകം. ബ്രഹ്മചര്യമെന്ന സാധനമുള്ള ആ ബ്രഹ്മവിത്തുകൾക്കു് എല്ലാലോകങ്ങളിലും കാമാചാരം സിദ്ധിക്കയും ചെയ്യും. അബ്രഹ്മചര്യരതന്മാരും ബാഹ്യവിഷയാസക്തബുദ്ധികളുമായിട്ടുള്ളവർക്കു ഇതൊന്നും ഒരിക്കലും സിദ്ധിക്കയില്ല.

ഇവിടെ ചിലർ പറയുന്നു— 'നീ ഇന്ദ്രനാകുന്നു, നീ യമനാകുന്നു, നീ വരുണനാകുന്നു എന്നുംമററും മഹാർഹ

നായ ഒരുവനെ സ്തുതിക്കുന്നതുപോലെ ഇഷ്ടാദിശബ്ദ ങ്ങളെക്കൊണ്ടു സ്തുതിച്ചിരിക്കുന്നതു്, സ്ത്രീ മുതലായ വിഷ യങ്ങളിലുള്ള തൃഷ്ണയുടെ നിവൃത്തിയെ മാത്രമാണെന്നു വി ചാരിക്കുവാൻ പാടില്ല. എന്തെന്നാൽ അതിനു് അത്രയ്ക്കു യോഗ്യതയില്ല. പിന്നയോ, ജ്ഞാനം മോക്ഷസാധന മായതുകൊണ്ടു അതിനെത്തന്നെയാണു് ഇഷ്ടാദിശബ്ദ ങ്ങളെക്കൊണ്ടു സ്തുതിച്ചിരിക്കുന്നതു്.' എന്നു്.

ഈ അഭിപ്രായം ശരിയല്ല; സ്ത്രീകൾ മുതലായ ബാ ഹ്യവിഷയങ്ങളിലുള്ള തൃഷ്ണയാൽ അപഹൃതചിത്തരാ യിട്ടുള്ളവർക്കു് പ്രത്യഗാത്മവിവേകവിജ്ഞാനമുണ്ടാകു വാൻ വഴിയില്ല "പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂ സ്തസ്മാത് പരാങ്പശ്യതി നാന്തരാത്മൻ" ഇത്യാദി കളായ അനേകം ശ്രുതികളും സ്മൃതികളും അതിനു പ്രമാ ണമായുണ്ടു്. സ്ത്രീ മുതലായ വിഷയങ്ങളിലുള്ള തൃഷ്ണ യുടെ നിവൃത്തിയെ സാധിക്കുന്നതായി, ജ്ഞാനത്തിനു് ഒരു സഹകാരികാരണം വിധിക്കേണ്ടതുതന്നെയാണു്. അ തിനാൽ അതിനെ സ്തുതിക്കുന്നതു യുക്തംതന്നെ. പിന്നെ, ബ്രഹ്മചര്യത്തെ യജ്ഞാദികളായി സ്തുതിച്ചതുകൊണ്ടു് യജ്ഞാദികൾക്കു പുരുഷാർത്ഥസാധനത്വമുണ്ടെന്നു വരുന്നു വല്ലോ എന്നാണെങ്കിൽ, ശരിതന്നെ വരുന്നു; എന്നാൽ ഇവിടെ ബ്രഹ്മലോകത്തെ സംബന്ധിച്ച് യജ്ഞാദി കൾക്കു സാധനത്വമുണ്ടെന്നുള്ള അഭിപ്രായത്തോടുകൂടിയല്ല ബ്രഹ്മചര്യത്തെ യജ്ഞാദികളായി സ്തുതിച്ചിരിക്കുന്ന തു്. പിന്നയോ, അവയ്ക്കു പ്രസിദ്ധമായിട്ടുള്ള പുരുഷാർത്ഥ സാധനത്വത്തെ അപേക്ഷിച്ചാണു്. രാജാവിനെ ഇന്ദ്രാദി കളായി സ്തുതിക്കുന്നു എങ്കിലും അവിടെ രാജാവിനു് ഇന്ദ്രാ

ദികളുടെ വ്യാപാരത്തിൽ നിരങ്കുശമായ കർത്തൃത്വമുണ്ടെ ന്നഭിപ്രായമില്ലല്ലോ. അതുപോലെ യജ്ഞാദികളായി ബ്രഹ്മചര്യത്തെ സ്തുതിച്ചാലും യജ്ഞത്തിനും ബ്രഹ്മ ത്തിനും തുല്യഫലത്വമില്ല.

ഇവിടെ, ബ്രഹ്മലോകത്തുള്ള മേൽപ്പറഞ്ഞ അർണ വാദികളും, സങ്കല്പംകൊണ്ടുണ്ടാകുന്ന പിത്രാദികളായ ഭോഗങ്ങളും, ഈ ലോകത്തിൽ കാണപ്പെടുന്നവയെപ്പോ ലെ, പാർത്ഥിവങ്ങളും ആപ്യങ്ങളുമാണോ? അതോ വെറും മാനസപ്രത്യയങ്ങൾ മാത്രമാണോ? എന്നു് വിചാരണ ചെയ്യേണ്ടിയിരിക്കുന്നു: ഇതുകൊണ്ടെന്താണെന്നു ചോദി ക്കയാണെങ്കിൽ പറയാം അവ സ്ഥൂലങ്ങളായ പാർത്ഥി വങ്ങളും ആപ്യങ്ങളുമാണെങ്കിൽ, അവസ്സു ഹൃദയത്തിലുള്ള ആകാശത്തിൽ സ്ഥിതിയുണ്ടാവാൻ നിവൃത്തിയില്ല. ബ്രഹ്മലോകത്തിൽ ശരീരങ്ങൾ മനോമയങ്ങളാണെന്നു ള്ള പുരാണവാക്യത്തിനു വിരോധം വരികയും ചെയ്യും. "അശോകമഹിമം" (ചൂടും തണുപ്പും മററുമില്ലാത്ത ബ്രഹ്മ ലോകത്തെ പ്രാപിക്കുന്നു.) ഇത്യാദിയായ, ബ്രഹ്മലോ കത്തെ നിരൂപണം ചെയ്യുന്ന ശ്രുതികൾക്കും, അവിടെയു ള്ള പദാർത്ഥങ്ങൾക്കു സ്ഥൂലത്വം പറയുന്നപക്ഷം വിരോ ധം വരും. എന്തെന്നാൽ, സ്ഥൂലങ്ങളായ പദാർത്ഥങ്ങൾ അവിടെയുള്ളപക്ഷം ശീതസ്പർശം മുതലായവ ഇല്ലാതിരി ക്കുവാൻ ഒരു നിവൃത്തിയുമില്ല, അതിനാൽ അവസ്സു മാന സത്വം പറയേണ്ടിയിരിക്കുന്നു. അങ്ങനെ അവസ്സു മാന സത്വം പറയുന്ന പക്ഷം, സമുദ്രങ്ങളും സരിത്തുകളും, സര സ്സുകളും കൂപങ്ങളും, യജ്ഞങ്ങളും, വേദങ്ങളും മന്ത്രങ്ങൾ മുതലായവയും മൂർത്തിമത്തുകളായിട്ടു ബ്രഹ്മാവിനെ സേവിക്കുന്നു എന്നുള്ള പുരാണസ്മൃതിക്കു വിരോധം വരു മല്ലോ, എന്നാണെങ്കിൽ, ഇല്ല; അവ മൂർത്തിമത്തുകളായിട്ടാ

ണ പോകുന്നതെന്നുള്ളപക്ഷം പ്രസിദ്ധരൂപത്തിൽ അവ ക്കു് അവിടെ പോകുവാൻ വഴിയില്ല. അതിനാൽ പ്രസിദ്ധമൂർത്തികൾക്കു് പുറമേ വേറെ ഒരുതരം മൂർത്തികളെ സാഗരാദികൾ എടുക്കുന്നുണ്ടെന്നും ആ മൂർത്തികളോടു കൂടിയാണു് അവ ബ്രഹ്മലോകത്തിൽ പോകുന്നതെന്നും കല്പിക്കേണ്ടിയിരിക്കുന്നു. ഏതായാലും കല്പന വേണ്ടിയിരിക്കുന്നതിനാൽ, പ്രസിദ്ധമായിട്ടുള്ള പ്രകാരം തന്നെ, മാനസികളും ആകാരമുള്ളവയും ആയുള്ള, പുരുഷൻ സ്ത്രീ മുതലായ മൂർത്തികളെ കല്പിക്കുന്നതാണു യുക്തമായിട്ടുള്ളതു്. എന്തെന്നാൽ, അവയ്ക്കും, ബ്രഹ്മലോകത്തിൽ മാനസമായ ദേഹത്തോടുകൂടി, മാനസങ്ങളായ സാഗരാദികളുടെ മാനസരൂപത്തോടു സംബന്ധമുണ്ടാവാൻ ന്യായമുണ്ടല്ലോ. മാനസികൾതന്നെ ആയി, ആകാരമുള്ളവയായ, പുരുഷൻ, സ്ത്രീ മുതലായ മൂർത്തികൾ സ്വപ്നത്തിൽ കാണപ്പെടാറുണ്ടല്ലോ.

ഇവിടെ, പൂർവപക്ഷം:—സ്വപ്നത്തിൽ കാണപ്പെടുന്നവയെല്ലാം അനൃതങ്ങൾ തന്നെയാണു്. അതുപോലെയാണു് സമുദ്രാദികളുമെങ്കിൽ, "ത ഇമേ സത്യാഃ കാമാഃ" എന്ന ശ്രുതിക്കു വിരോധംവരും.

സമാധാനം:— അങ്ങനെ ശങ്കിക്കേണ്ട; മാനസപ്രത്യയങ്ങൾ സത്യങ്ങളാണു്. അതായതു്, സ്വപ്നത്തിൽ കാണപ്പെടുന്ന പദാർത്ഥങ്ങൾ ഇല്ല, കാണപ്പെട്ടിട്ടില്ല, എന്നിങ്ങനെ ദർശനപ്രത്യയത്തിനു ബോധമുണ്ടാകുന്നില്ല; അതിനാൽ സ്വപ്നത്തിലുണ്ടാകുന്ന പ്രത്യയങ്ങൾ സത്യങ്ങൾതന്നെ എന്നാണു് അങ്ഗീകരിക്കുന്നതു്; മാനസപ്രത്യയങ്ങളാണല്ലോ സ്ത്രീപുരുഷാദ്യാകാരങ്ങളായി സ്വപ്നത്തിൽ കാണപ്പെടുന്നതു്.

പൂർവപക്ഷം:— ജാഗ്രത്തിൽ സംവിത്തിനപ്പുറമേ പദാർത്ഥങ്ങളുണ്ടു്. അവയാണു വാസനാരൂപങ്ങളായി സ്വപ്നത്തിൽ ഭാസിക്കുന്നതു്. അല്ലാതെ സ്വപ്നത്തിൽ സ്ത്രീകളും മററും ഇല്ല.

സമാധാനം:— ഈ ആക്ഷേപം വളരെ നിസ്സാരമാണു്. ജാഗ്രത്തിലുള്ള വിഷയങ്ങളും മാനസപ്രത്യയങ്ങൾ നിമിത്തമുണ്ടാകുന്നവതന്നെയാണു്. എന്തെന്നാൽ, ജാഗ്രദ്വിഷയങ്ങൾ, സത്തിന്റെ ഈക്ഷണംകൊണ്ടുണ്ടായിട്ടുള്ള തേജസ്സ്, അപ്പുകൾ, അന്നം ഇവ നിമിത്തമുണ്ടായിട്ടുള്ളവയാണു്. "സമകൢപതാംദ്യാവാപൃഥിവീ" എന്നു ഭൂമവിദ്യയെ പറഞ്ഞിടത്തു്, ലോകങ്ങൾ സങ്കല്പമൂലങ്ങളാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. യഥാവാ അരാനാഭൌ." ഇത്യാദികൊണ്ടു്, എല്ലാ ശ്രുതികളിലും, ഉത്പത്തിയും പ്രളയവും പ്രത്യഗാത്മാവിൽനിന്നാണെന്നും, സ്ഥിതിയും അതിൽത്തന്നെയാണെന്നും പറഞ്ഞിട്ടുണ്ടു്. അതിനാൽ, മാനസങ്ങളും ബാഹ്യങ്ങളുമായ വിഷയങ്ങൾക്കു ബീജാംകുരന്യായേന പരസ്പരം കാര്യകാരണഭാവം സമ്മതംതന്നെ. ബാഹ്യങ്ങൾതന്നെയാണു മാനസങ്ങൾ; മാനസങ്ങൾതന്നെയാണു ബാഹ്യങ്ങൾ; എന്നിരുന്നാലും അവയ്ക്കു ഒരിക്കലും സ്വാത്മാവിൽ അന്യതത്വം വരികയില്ല.

പൂർവപക്ഷം:— എന്നാൽ, സ്വപ്നത്തിൽക്കാണപ്പെടുന്ന വിഷയങ്ങൾ ഉണർന്നവനു അനൃതങ്ങളായിരിക്കുമല്ലോ.

സമാധാനം:— ശരിതന്നെ; എന്നാൽ ആ അനൃതത്വം ജാഗ്രത്തിലുള്ള ബോധത്തെ അപേക്ഷിച്ചുള്ളതാണു്. സ്വതേയുള്ളതല്ല. അതുപോലെ, ജാഗ്രദ്വിഷയങ്ങളുടെ അനൃതത്വം സ്വപ്നബോധത്തെ അപേക്ഷിച്ചുള്ളതുമാണു്. അതും സ്വതേയുള്ളതല്ല. എന്നാൽ എല്ലാത്തിന്റെയും വിശേഷാകാരം മാത്രം മിഥ്യാപ്രത്യയം നിമിത്തമുള്ളതാണെ

ന്നുള്ളതുകൊണ്ടാണു, "വാചാ ff രംഭണം വികാരോ നാമധേയമനൃതം; ത്രീണി രൂപാണീത്യേവസത്യം" എന്നു പറയുന്നതു്. ആ രൂപങ്ങളും ആകാരവിശേഷത്തെ സംബന്ധിച്ചിടത്തോളം അനൃതങ്ങളാണു് സ്വതേയുള്ള സന്മാത്രരൂപത്തിൽ സത്യവുമാണു്. സദാത്മപ്രതിബോധത്തിനു മുമ്പു സ്വവിഷയത്തിലും സർവവും, സ്വപ്നത്തിൽ കാണപ്പെടുന്നവയെപ്പോലെ, സത്യംതന്നെയാകുന്നു. അതിനാൽ ഒന്നിനോടും ഒരു വിരോധവുമില്ല. അതുകൊണ്ടു ബ്രഹ്മലോകത്തിലുള്ള അരണ്യാദികളും, സങ്കല്പംകൊണ്ടുണ്ടാകുന്ന പിത്രാദികളായ കാമങ്ങളും മാനസങ്ങൾതന്നെയാണു്. അവ, ബാഹ്യവിഷയഭോഗങ്ങളെപ്പോലെ അശുദ്ധിയില്ലാത്തവയായതുകൊണ്ടു നിരതിശയസുഖങ്ങളും സത്യങ്ങളും ഈശ്വരന്മാൎക്കു സിദ്ധിക്കുന്നവയുമാകുന്നു. സത്തായ സത്യമാണു് താൻ എന്നുള്ള പ്രതിബോധമുണ്ടായാലും, രജ്ജുവിൽ കല്പിതങ്ങളായ സർപ്പാദികൾ, തത്വം മനസ്സിലാകുമ്പോൾ രജ്ജ്വാത്മതയെത്തന്നെ പ്രാപിക്കുന്നതുപോലെ, എല്ലാ വിഷയങ്ങളും വിദ്യാവസ്ഥയിൽ സദാത്മസ്വരൂപതയെത്തന്നെ പ്രാപിക്കുന്നതിനാൽ സത്തെന്നുള്ള നിലയിൽ സത്യങ്ങൾതന്നെ ആകുന്നു.

എട്ടാമദ്ധ്യായത്തിൽ അഞ്ചാം ഖണ്ഡം കഴിഞ്ഞു.

---

## എട്ടാമദ്ധ്യായത്തിൽ ആറാം ഖണ്ഡം.

എന്നാൽ, ബ്രഹ്മചര്യാദിസാധനങ്ങൾ തികഞ്ഞും, ബാഹ്യവിഷയങ്ങളാകുന്ന അനൃതങ്ങളിലുള്ള തൃഷ്ണയെ വെടിഞ്ഞും ആരാണോ, ഹൃദയപുണ്ഡരീകത്തിലുള്ളതും മേൽപ്പറഞ്ഞ ഗുണങ്ങളോടുകൂടിയതുമായ ബ്രഹ്മത്തെ ഉപാസിക്കുന്നതു്, അവനു മൂർദ്ധാവിലുള്ള നാഡിയിൽക്കൂടി

യുള്ള ഗതി പറയണമെന്നുവച്ചു നാഡീഖണ്ഡത്തെ പറയാൻ പോകുന്നു: —

ഉപ: — അഥ യാ ഏതാ ഹൃദയസ്യ നാഡ്യ, സ്താഃ പിങ്ഗലസ്യാണിമ്നസ്തിഷ്ഠന്തി, ശുക്ലസ്യ, നീലസ്യ, പീതസ്യ, ലോഹിതസ്യേതി. അസൗ വാ ആദിത്യഃ പിങ്ഗല, ഏഷശുക്ല ഏഷനീല ഏഷപീത ഏഷലോഹിതഃ. 1

| | |
|---|---|
| അഥ | =പിന്നെ |
| ഏതാഃ | =ഈ |
| ഹൃദയസ്യ നാഡ്യഃ | =ഹൃദയത്തെസംബന്ധിച്ച നാഡികരം |
| യാഃ | =ഏവയോ, |
| താഃ | =അവ |
| പിങ്ഗലസ്യ | =പിങ്ഗലവർണ്ണവും |
| ശുക്ലസ്യ | =ശുക്ലവർണ്ണവും |
| നീലസ്യ | =നീലവർണ്ണവും |
| പീതസ്യ | =പീത (=മഞ്ഞ)വർണ്ണവും |
| ലോഹിതസ്യ | =ലോഹിത (ചുവപ്പു) വർണ്ണവും ആയ |
| അണിമ്നഃ (പൂർണ്ണാഃ) | =അണിമാവുകൊണ്ടു (സൂക്ഷ്മരസംകൊണ്ടു)നിറഞ്ഞു് |
| തിഷ്ഠന്തി | =സ്ഥിതിചെയ്യുന്നു. |
| ഇതി | =എന്നു്. |
| അസൗ വൈ ആദിത്യഃ | =ആ ആദിത്യൻതന്നെ |
| പിങ്ഗലഃ | =പിങ്ഗലവർണ്ണത്തോടുകൂടിയിരിക്കുന്നു. |
| ഏഷഃ | =ഈ ആദിത്യൻ |
| ശുക്ലഃ | =ശുക്ലവർണ്ണത്തോടുകൂടിയിരിക്കുന്നു. |

ഏഷഃ നീലഃ —ഈ ആദിത്യൻ നീലനിറത്തോടുകൂടിയിരിക്കുന്നു.

ഏഷഃ പീതഃ —ഈ ആദിത്യൻ പീതവർണ്ണത്തോടുകൂടിയിരിക്കുന്നു.

ഏഷഃ ലോഹിതഃ —ഈ ആദിത്യൻ ലോഹിതവർണ്ണത്തോടുകൂടിയിരിക്കുന്നു.

ഭാഷ്യം:— ഇനി പറയാൻ പോകുന്നവയും, പുണ്ഡരീകാകാരവും ബ്രഹ്മോപാസനസ്ഥാനവുമായ ഹൃദയത്തെ സംബന്ധിച്ചവയും ആദിത്യമണ്ഡലത്തിൽനിന്നു രശ്മികൾ എന്നപോലെ ഹൃദയമാംസപിണ്ഡത്തിൽനിന്നു പുറപ്പെട്ടിരിക്കുന്നവയുമായ നാഡികൾ, പിംഗലവർണ്ണവും അതുപോലെ ശുക്ലവർണ്ണവും നീലവർണ്ണവും പീതവർണ്ണവും, ലോഹിതവർണ്ണവുമായ സൂക്ഷ്മരസത്താൽ പൂർണ്ണങ്ങളായി സ്ഥിതിചെയ്യുന്നു. പിത്തമെന്നു പറയുന്ന സൗരമായ തേജസ്സിനാൽ, ഭക്ഷിക്കയോ പാനം ചെയ്കയോ ചെയ്തിട്ടുള്ളതിനു പാകം ഉണ്ടാകുന്നു. അതുകൊണ്ടുണ്ടാകുന്ന അല്പമായ കഫത്തോടുള്ള സമ്പർക്കത്താൽ പിത്തമെന്നു പറയുന്ന ആ സൌരമായ തേജസ്സു പിംഗലമായിത്തീരുന്നു. അതിനോടുള്ള സമ്പർക്കത്താൽ രസത്തിനും നാഡികൾക്കും പിംഗലത്വമുണ്ടാകുന്നു, ആ പിത്തമെന്നുപറയുന്ന സൗരതേജസ്സുതന്നെ, മേൽപ്പറഞ്ഞ പ്രകാരമുള്ള പാകത്താൽ ഉണ്ടാകുന്ന അധികമായ വാതത്തോടുള്ള സംപർക്കത്താൽ നീലവർണ്ണമായി പരിണമിക്കുന്നു. അതിനോടുള്ള സമ്പർക്കത്താൽ അന്നരസത്തിനും നാഡികൾക്കും നീലത്വമുണ്ടാകുന്നു. പ്രകൃതമായ പിത്താഖ്യമായ സൗരതേജസ്സുതന്നെ കഫാധിക്യംകൊണ്ടു ശുക്ലവർണ്ണമായും കഫസാമ്യംകൊണ്ടു പീതവർണ്ണമായും ശോണിതബാഹുല്യത്താൽ ലോഹിതവർണ്ണമായും തീരുന്നു.

അഥവാ, നാഭിയുടെ മുകളിൽ ഹൃദയത്തിനു താഴെയുള്ള ഭാഗത്തെ ആമാശയമെന്നു പറയുന്നു എന്നും അതിലുള്ള സൗര തേജസ്സിനെ പിത്തമെന്നു പറയുന്നു എന്നും, അതു മററു ധാതുക്കളുടെ സഹായത്താൽ അന്നരസത്തിൻെറ വർണ്ണവിശേഷത്തിനു കാരണമാകുന്നു എന്നും മററുമുള്ള വൈദ്യശാസ്ത്രാഭിപ്രായങ്ങളിൽനിന്നു വർണ്ണവിശേഷങ്ങൾ എങ്ങനെ ഉണ്ടാകുന്നു എന്നു് അറിഞ്ഞുകൊള്ളണം. എന്നാൽ ശ്രുതി പറയുന്നതു് ആദിത്യസംബന്ധാത്തൽത്തന്നെ, നാഡികളിൽ അനുഗതമായ ആദിത്യതേജസ്സിൻെറ വർണ്ണവിശേഷങ്ങളാണെന്നാണു്. എങ്ങനെ എന്നാൽ ഈ ആദിത്യൻതന്നെയാണു വർണ്ണംകൊണ്ടു പിംഗലനായിരിക്കുന്നതു്. ശുക്ലനായിരിക്കുന്നതും നീലനായിരിക്കുന്നതും പീതനായിരിക്കുന്നതും ലോഹിതനായിരിക്കുന്നതും ആദിത്യൻതന്നെ 1

ഉപ: — തദ്യഥാ മഹാപഥ ആതത ഉഭൗ ഗ്രാമൌ ഗച്ഛതീമം ചാമും ചൈവമേവൈതാ ആദിത്യസ്യ രശ്മയ ഉഭൗ ലോകൗ ഗച്ഛന്തീമം ചാമും ചാമുഷ്മാദാദിത്യാത് പ്രതായന്തേ; താ ആസു നാഡീഷു സൃപ്താ ആഭ്യോ നാഡീഭ്യഃ പ്രതായന്തേ, തേഽമുഷ്മിന്നാദിത്യേ സൃപ്താഃ. 2

| | |
|---|---|
| തത് ദൃഷ്ടാന്തഃ | — ആ വിഷയത്തിൽ ദൃഷ്ടാന്തം പറയാം:— |
| യഥാ | — ഏതുപ്രകാരത്തിലാണോ, |
| ആതതഃ | — ആതതമായ — വ്യാപ്തമായ |
| മഹാപഥഃ | — മഹത്തായ ഒരു മാൎഗ്ഗം |
| ഇമം ച അമും ച | — അടുത്തുള്ളതും അകന്നതുമായ |
| ഉഭൗ ഗ്രാമൗ | — രണ്ടുഗ്രാമങ്ങളേയും |
| ഗച്ഛതി | — ഗമിക്കുന്നതു്, |
| ഏവം ഏവ | — ഇപ്രകാരം തന്നെ, |
| ഏതാം | — ഈ, |

ആദിത്യസ്യ രശ്മയഃ — ആദിത്യൻെറ രശ്മികൾ
ഇമം അമും ച — ഇതും അതുമായ
ഉഭൗ ലോകൗ — രണ്ടു ലോകങ്ങളേയും
ഗച്ഛന്തി — ഗമിക്കുന്നു.
അമുഷ്മാത് ആദിത്യാത് — ആ ആദിത്യമണ്ഡലത്തിൽ നിന്നു
പ്രതായന്തേ — തുടർച്ചയായി പരക്കുന്നു.
താഃ — അവ
ആസു നാഡീഷു — ഈ നാഡികളിൽ
സൃപ്താഃ — ഗമിച്ചിരിക്കുന്നു — പ്രവേശിച്ചിരിക്കുന്നു
ആഭ്യഃ നാഡീഭ്യഃ — ഈ നാഡികളിൽനിന്നു
പ്രതായന്തേ — തുടർച്ചയായി പുറപ്പെടുന്നു.
തേ — അവ
അമുഷ്മിൻ ആദിത്യേ — ആ ആദിത്യനിൽ
സൃപ്താഃ — പ്രവേശിക്കുന്നു.

ഭാഷ്യം:— ആ ആദിത്യനു്, അധ്യാത്മമായി നാഡികളോടു് എങ്ങനെയാണു സംബന്ധമെന്നുള്ളതിലേക്കു ദൃഷ്ടാന്തം പറയുന്നു:— ലോകത്തിൽ വിസ്തീർണ്ണമായും വ്യാപ്തമായും ഉള്ള ഒരുവഴി, അടുക്കലും അകലേയും ഉള്ള രണ്ടു ഗ്രാമങ്ങളിൽ പ്രവേശിക്കുന്നതെങ്ങനെയോ അതുപോലെ ആദിത്യൻെറ രശ്മികൾ ആ ലോകത്തിലും — ആദിത്യമണ്ഡലത്തിലും — ഈ ലോകത്തിലും — ഈ പുരുഷനിലും പ്രവേശിച്ചിരിക്കുന്നു. അതെങ്ങനെ എന്നാൽ അവ ആദിത്യമണ്ഡലത്തിൽ നിന്നു തുടർച്ചയായി പുറപ്പെട്ടു്-ഈ ശരീരത്തിൽ, മേൽപ്പറഞ്ഞ പിങ്ഗലാദിവർണ്ണങ്ങളുള്ള ഈ നാഡികളിൽ പ്രവേശിച്ചിരിക്കുന്നു. ഈ നാഡികളിൽനിന്നു തുടർച്ചയായി പുറപ്പെട്ടു് ആ ആദി

ത്യനിൽ പ്രവേശിച്ചിരിക്കുന്ന (രശ്മിശബ്ദം രണ്ടുലിംഗത്തിലുമുള്ളവയായതുകൊണ്ടാണു്, 'തേ' എന്ന പുല്ലിംഗ ശബ്ദംകൊണ്ടു നിർദ്ദേശിച്ചിരിക്കുന്നതു്.)　　2

ഉപ:— തദ്യത്രൈതത്സുപ്തഃ സമസ്തഃ സംപ്രസന്നഃ സ്വപ്നം ന വിജാനാത്യാസു തദാ നാഡീഷു സൃപ്തോ ഭവതി, തം ന കശ്ചന പാപ്മാ സ്പൃശതി; തേജസാ ഹി തദാ സമ്പന്നോ ഭവതി.　　3

| | |
|---|---|
| തത് | =അങ്ങനെ ഇരിക്കെ |
| യത്ര | =എപ്പോഠം |
| ഏതത് സുപ്തഃ | =ഈ സ്വപ്നത്തെ സ്വപിക്കുന്ന ജീവൻ |
| സമസ്തഃ | =സമസ്തനായും= സർവകരണ വ്യാപാരങ്ങളേയും ഉപസംഹരിച്ചും |
| സംപ്രസന്നഃ | =സംപ്രസന്നനായും= നല്ലവണ്ണം പ്രസാദമുള്ളവനായും |
| സ്വപ്നം | =സ്വപ്നത്തെ |
| ന വിജാനാതി | =അറിയാതിരിക്കുന്നുവോ, |
| തദാ | =അപ്പോഠം |
| ആസു നാഡീഷു | =ഈ നാഡികളിൽ |
| സൃപ്തഃ | =സൃപ്തനായി=പ്രവേശിച്ചവനായി |
| ഭവതി | =തീരുന്നു. |
| തം | =അവനെ |
| കശ്ചന പാപ്മാ | =ഒരു പാപവും |
| ന സ്പൃശതി | =സ്പർശിക്കുന്നില്ല. |
| ഹി | =എന്തെന്നാൽ |
| തദാ | =അപ്പോഠം |

| | |
|---|---|
| തേജസാ | — തേജസ്സിനാൽ |
| സംപന്നഃ | — സംപന്നനായി — വ്യാപ്തനായി |
| ഭവതി | — ഭവിക്കുന്നു. |

ഭാഷ്യം:— അങ്ങനെയിരിക്കെ, ഈ ജീവൻ സകലകരണവ്യാപാരങ്ങളേയും ഉപസംഹരിച്ച് സുപ്തനായിത്തീരുമ്പോൾ ബാഹ്യവിഷയങ്ങളോടുള്ള സംസർഗത്താൽ ഉണ്ടാകുന്ന കാലുഷ്യം ഇല്ലാത്തതുകൊണ്ടു് നല്ലവണ്ണം പ്രസന്നനായിത്തീരുന്നു. അതുകൊണ്ടുതന്നെ, വിഷയാകാരാഭാസമായ, മാനസമായ സ്വപ്നപ്രത്യയത്തെ അനുഭവിക്കുന്നില്ല. ഇങ്ങനെ സുപ്തനായിത്തീരുമ്പോൾ, സൗരതേജസ്സുകൾ നിറഞ്ഞ മേൽപ്പറഞ്ഞ നാഡികളിൽക്കൂടി ഹൃദയാകാശത്തിൽ പ്രവിഷ്ടനാകുന്നു (സത്സംപത്തിയിലല്ലാതെ വേറെ ഒരിടത്തും, സ്വപ്നം കാണായ്ക ഉണ്ടാകയില്ലെന്നുള്ളതുകൊണ്ടു് 'നാഡീഷു' എന്നുള്ള സപ്തമിയെ തൃതീയയായി വിപരിണമിപ്പിച്ചിരിക്കുന്നു) എന്തെന്നാൽ സത്തായിത്തീർന്നിരിക്കുന്ന അവനെ ധർമ്മാധർമ്മരൂപമായ ഒരു പാപവും സ്പർശിക്കയില്ല; എന്തുകൊണ്ടെന്നാൽ, അപ്പോൾ ആത്മാവു സ്വന്തരൂപത്തിലാണു സ്ഥിതിചെയ്യുന്നതു്. ദേഹേന്ദ്രിയങ്ങളുള്ളവനെ മാത്രമേ സുഖദുഃഖരൂപമായ കാര്യത്തെ പ്രദാനംചെയ്ക എന്നുള്ളതുകൊണ്ടു പാപം സ്പർശിക്കയുള്ളു; അല്ലാതെ; സത്തായിത്തീർന്നു് സ്വന്തരൂപത്തിൽ സ്ഥിതിചെയ്യുന്നവനെ ഒരു പാപവും സ്പർശിക്കുവാൻ ഉത്സാഹിക്കയില്ല. എന്തെന്നാൽ അവൻ പാപത്തിനു് അവിഷയമാണു്. ഒന്നു വിഷയമാകുന്നതു മറ്റൊന്നിനാണല്ലോ. എന്നാൽ സത്തായിത്തീർന്നവനു്, ഒന്നിൽനിന്നും ഒന്നുകൊണ്ടും അന്യത്വം വരികയില്ല. ഇങ്ങനെ സ്വന്തരൂപത്തിൽ സ്ഥിതിചെയ്യുന്ന ആത്മാവിനു് ബാഹ്യവിഷയങ്ങളുടെ പ്രതിബോധം അല്ലെങ്കിൽ ജാഗ്രത്സ്വപ്നാവസ്ഥകളിലേക്കുള്ള ഗമന

മാകുന്ന സ്വരൂപ പ്രച്യവനം (സ്വന്തരൂപത്തിൽ നിന്നുള്ള ഭ്രംശം) ഉണ്ടാകുന്നതു്, അവിദ്യാകാമകർമ്മങ്ങളുടെ ബീജം ബ്രഹ്മവിദ്യയാകുന്ന അഗ്നിയാൽ ദഹിയ്ക്കായ്ക നിമിത്തമാണെന്നു് ആറാമദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ളതു് ഇവിടെയും കണ്ടുകൊള്ളണം. എപ്പോഴാണോ, ഇങ്ങനെ സുപ്തനായിട്ടുള്ളവൻ നാഡികളുടെ അന്തർഭാഗത്തിൽ കടന്നിരിക്കുന്ന സൗരമായ തേജസ്സിനാൽ എല്ലായിടത്തും വ്യാപ്തനായിത്തീരുന്നതു്, അപ്പോൾ ഇവൻെറ കരണങ്ങൾ ചക്ഷുസ്സുമുതലായ നാഡികൾവഴിയായി ബാഹ്യവിഷയങ്ങളുടെ ഭോഗത്തിനായി പ്രവർത്തിക്കാതാകുന്നു. അതിനാൽ, (ആ കരണനിരോധത്താൽ) സ്വാത്മാവിൽത്തന്നെ സ്ഥിതിചെയ്യുന്ന ഇവൻ സ്വപ്നത്തെ അറിയുന്നില്ലെന്നു പറയുന്നതു യുക്തംതന്നെ. 3

ഉപ:— അഥ യത്രൈതദബലിമാനം നീതോ ഭവതി തമഭിത ആസീനാ ആഹുർ ജാനാസി മാം ജാനാസി മാമിതി. യാവദസ്മാച്ഛരീരാദനുത്ക്രാന്തോ ഭവതി താവജ്ജാനാതി. 4

| | |
|---|---|
| അഥ | — അനന്തരം |
| യത്ര | — ഏതുകാലത്തു് |
| ഏതത് | — ഇങ്ങനെ |
| അബലിമാനം | — അബലത്വത്തെ |
| നീതഃ | — പ്രാപിക്കപ്പെട്ടവനായി |
| ഭവതി | — തീരുന്നുവോ |
| തദാ | — അപ്പോൾ |
| തം അഭിതഃ | — അവനുചുററും |
| ആസീനാഃ | — ആസീനന്മാരായിട്ടു് — ഇരുന്നുകൊണ്ടു് |
| മാം ജാനാസി | — 'എന്നെ അറിയുന്നുവോ?' |

| | |
|---|---|
| മാം ജാനാസി | —'എന്നെ അറിയുന്നവോ?' |
| ഇതി | —എന്നു് |
| ആഹുഃ | —ജ്ഞാതികൾ പറയുന്നു. |
| സഃ | —അവൻ—ആ മരിക്കാൻപോകുന്നവൻ |
| യാവത് | —എപ്പോൾ |
| അസ്മാത്ശരീരാത് | —ഈ ശരീരത്തിൽനിന്നു |
| അനുത്ക്രാന്തഃ | —ഉത്ക്രമിക്കാത്തവനായ് |
| ഭവതി | —ഭവിക്കുന്നുവോ |
| താവത് | —അതുവരെ |
| ജാനാതി | —അറിയുന്നു |

ഭാഷ്യം:— ഇങ്ങനെ ഇരിക്കെ ഏതുകാലത്തിലാണോ ഇവൻ, രോഗം മുതലായതുകൊണ്ടോ ജര മുതലായതുകൊണ്ടോ ദേഹത്തിനു കൃശത്വത്തെ പ്രാപിക്കുന്നതു്—അതായതു മുമൂർഷുവായിത്തീരുന്നതു്. അപ്പോൾ അവന്റെ ചുററും ഇരുന്നു്, ജ്ഞാതികൾ 'നിന്റെ പുത്രനായ എന്നേ അറിയുന്നോ?' "നിന്റെ പിതാവായ എന്നെ അറിയുന്നുവോ?" എന്നിങ്ങനെ ചോദിക്കുന്നു. ആ മുമൂർഷു ഈ ദേഹത്തിൽനിന്നു് ഉത്ക്രമിക്കാതിരിരിക്കുന്നിടത്തോളംകാലം പുത്രാദികളെ അറിയുന്നു. 4

ഉപ:—അഥ യത്രൈതദസ്മാച്ഛരീരാദുത്ക്രാമത്യഥൈതൈരേവ രശ്മിഭിരൂർദ്ധ്വമാക്രമതേ, സ ഓമിതിവാ ഹോദ്വാ മീയതേ. സ യാവത് ക്ഷിപ്യേന്മന, സ്താവദാദിത്യം ഗച്ഛതി; ഏതദ്വൈ ഖലു ലോകദ്വാരം വിദുഷാം പ്രപദനം നിരോധോഽവിദുഷാം. 5

| | |
|---|---|
| അഥ | —പിന്നെ |
| യത്ര | —എപ്പോഴാണോ |
| ഏതത് | —ഇപ്രകാരം |

| | |
|---|---|
| അസ്മാത് ശരീരാത് | —ഈ ശരീരത്തിൽനിന്നു |
| ഉത്ക്രാമതി | —ഉത്ക്രമിക്കുന്നതു്, |
| അഥ | —അതിൻെറശേഷം |
| ഏതൈഃ ഏവ രശ്മിഭിഃ | —ഇതേ രശ്മികളിൽക്കൂടി |
| ഊർദ്ധ്വം | —മുകളിലേക്കു |
| ആക്രമതേ | —പോകുന്നു. |
| സഃ | —അവൻ |
| ഓം ഇതിവാ ഹ | —ഓം എന്നു ധ്യാനിച്ചുകൊണ്ടു തന്നെ |
| ഉത്വാ | —മേൽപോട്ടോ (അവിദ്വാനാണെങ്കിൽ തിര്യക്കായോ) |
| മീയതേ | —ഗമിക്കുന്നു |
| സഃ | —അവൻ |
| യാവത് മനഃക്ഷിപേത് | —എത്ര സമയംകൊണ്ടാണോ മനസ്സിനെ ക്ഷേപിക്കുന്നതു് |
| താവത് | —അത്രയുംസമയംകൊണ്ടു |
| ആദിത്യം ഗച്ഛതി | —ആദിത്യനെ ഗമിക്കുന്നു. |
| ഏതത് വൈ | —ഇതാണു് |
| ലോകദ്വാരം | —ബ്രഹ്മലോകത്തിൻെറ ദ്വാരം. |
| വിദുഷാം പ്രപദനം | —വിദ്വാന്മാർക്കു ബ്രഹ്മലോകത്തെ പ്രാപിക്കുവാനുള്ള വഴി; |
| അവിദുഷാം നിരോധഃ | —അവിദ്വാന്മാർക്കു നിരോധസ്ഥാനം. |

ഭാഷ്യം:— പിന്നെ ഈ ശരീരത്തിൽനിന്നു് ഉത്ക്രമിക്കുമ്പോൾ കേവലകർമ്മവാനായ അവിദ്വാൻ, മേൽപ്പറയപ്പെട്ട രശ്മികളിൽക്കൂടിത്തന്നെ, തൻെറ കർമ്മങ്ങളെക്കൊണ്ടു സമ്പാദിച്ചിട്ടുള്ള ഉചിതമായ ലോകത്തിലേക്കു മേല്പോട്ടുപോകുന്നു. എന്നാൽ ദഹരവിജ്ഞാനമാകുന്ന സാധന

ത്തോടുകൂടിയ വിദ്വാനാകട്ടെ, സ്വസ്ഥാവസ്ഥയിലെ ന്നപോലെ മരണകാലത്തിലും ഓം എന്നു ധ്യാനിച്ചുകൊണ്ടു മേൽപ്പോട്ടുതന്നെ ഗമിക്കുന്നു. കർമ്മശൂന്യനായ അവിദ്വാനാണെങ്കിൽ തിര്യക്കായിട്ടാണു ഗതി. ഇങ്ങനെ ഉത്ക്രമിക്കുന്ന വിദ്വാൻ, മനസ്സു് എത്തുന്നതിനുവേണ്ടിടത്തോളമുള്ള സമയംകൊണ്ടു് ആദിത്യനിൽ എത്തുന്നു. ഇവിടെ വേഗത്തിലെത്തുന്നുഎന്നല്ലാതെ മനസ്സ്എത്തുന്നതിനു വേണ്ടിടത്തോളമുള്ള സമയംകൊണ്ടുതന്നെ എത്തുന്നു എന്നു് വിവക്ഷിച്ചിട്ടില്ല. എന്തിനാണു് ആദിത്യനിൽ എത്തുന്നതെന്നുപറയുന്നു:— ഇതുവഴിയാണു വിദ്വാന്മാർ ബ്രഹ്മലോകത്തെ പ്രാപിക്കുന്നതു്; അതിനാൽ ഇതാണു് അവർക്കു ബ്രഹ്മലോകത്തെ പ്രാപിക്കാനുള്ള വഴി. ഇതു അവിദ്വാന്മാർക്കു് നിരോധസ്ഥാനമാകുന്നു. അതായതു അവിദ്വാന്മാർ ഈ ആദിത്യനിൽനിന്നു നിരോധിക്കപ്പെടുന്നു. അവർ സൌരമായ തേജസ്സിനാൽ ദേഹത്തിൽത്തന്നെ നിരോധിക്കപ്പെടുന്നതിനാൽ മൂർദ്ധാവിലുള്ള നാഡിയിൽക്കൂടി ഉത്ക്രമിക്കുന്നില്ല. ഇതിലേക്കു, അടുത്തുപറയുവാൻ പോകുന്ന "വിഷ്വങ്ങന്യാഃ" എന്നുള്ള ശ്ലോകപാദം ലിംഗമാകുന്നു.

ഉപ:— തദേഷശ്ലോകഃ.

തത് — മേൽപ്പറഞ്ഞ അർത്ഥത്തിൽ
ഏഷഃ ശ്ലോകഃ — താഴെപ്പറയുന്ന ശ്ലോകം ഉണ്ടു്.

ഭാഷ്യം:— മേൽപ്പറഞ്ഞ നാഡീവിഭാഗരൂപമായ അർത്ഥത്തിൽ താഴെപ്പറയുന്ന മന്ത്രം ഉണ്ടു്:—

മന്ത്രം:— ശതം ചൈകാ ച ഹൃദയസ്യനാഡ്യ;— സ്താസാം മൂർദ്ധാനമഭിനിഃസൃതൈകാ; തയോർദ്ധ്വമായന്നമൃതത്വമേതി വിഷ്വങ്ങന്യാ ഉത്ക്രമണേ ഭവന്ത്യുത്ക്രമണേ ഭവന്തി. 6

ഹൃദയസ്യ —ഹൃദയത്തെസംബന്ധിച്ചു്
ശതം ച ഏകാ ച —നൂറും ഒന്നും (നൂറെറാന്നു്)
നാഡ്യഃ (സന്തി) —നാഡികരം ഉണ്ടു്.
താസാം —അവയിൽ
ഏകാ —ഒന്നു്
മൂർദ്ധാനം അഭിനിഃസൃതാ —മൂർദ്ധാവിൽക്കൂടി വെളിക്ക വന്നിരിക്കുന്നു.
തയാ —അതിൽക്കൂടി
ഊർദ്ധ്വം ആയൻ —മേൽപ്പോട്ടു പോകുന്നവൻ
അമൃതത്വം ഏതി —അമൃതത്വത്തെ പ്രാപിക്കുന്നു.
വിഷ്വക് —പലവഴിക്കുള്ള
അന്യാഃ —മററു നാഡികരം
ഉത്ക്രമണേ —ഉത്ക്രമണത്തിനുമാത്രം ഉപയോഗപ്പെടുന്നവ
ഭവന്തി —ആകുന്നു.

ഭാഷ്യം:— മാംസപിണ്ഡാത്മകമായ ഹൃദയത്തെ സംബന്ധിച്ചവയായി, പ്രധാനമായിട്ടു നൂറെറാന്നു നാഡികരം ഉണ്ടു്. ദേഹനാഡികരം അനന്തങ്ങളായതുകൊണ്ടാണു പ്രധാനമായി എന്നു പറഞ്ഞതു്. ആ നൂറെറാന്നു നാഡികളിൽ ഒന്നു മൂർദ്ധാവിൽ എത്തി വെളിക്കവന്നിരിക്കുന്നു. ആ നാഡിയിൽക്കൂടി മേൽപ്പോട്ടുപോകുന്നവൻ അമൃതത്വത്തെ പ്രാപിക്കും. വിലങ്ങത്തിലും മേല്പോട്ടും പലവഴിക്കുപോകുന്ന മററു നാഡികരം ഉത്ക്രമണത്തിനു് ഉപയോഗപ്പെടുന്നവ മാത്രമാണു്—അതായതു സംസാരഗതിക്കു ദ്വാരങ്ങളായിട്ടുള്ളവമാത്രമാണു്; അല്ലാതെ അമൃതത്വത്തിനുതകുന്നവയല്ലെന്നു സാരം. "ഉത്ക്രമണേ ഭവന്തി"

എന്ന രണ്ടുതവണ പറഞ്ഞതു പ്രകരണം അവസാനിച്ചു എന്നു കാണിക്കുവാനാണു് 6

എട്ടാമദ്ധ്യായത്തിൽ ആറാം ഖണ്ഡം കഴിഞ്ഞു.

---

## എട്ടാമദ്ധ്യായത്തിൽ ഏഴാം ഖണ്ഡം.

ഭാഷ്യം:— "അഥ യ ഏഷ സംപ്രസാദോഽസ്മാച്ഛരീരാത് സമുത്ഥായ പരംജ്യോതിരുപസംപദ്യ സ്വേന രൂപേണാഭിനിഷ്പദ്യത, ഏഷ ആത്മൈതദമൃതമഭയമേതദ് ബ്രഹ്മ" എന്ന പറഞ്ഞിട്ടുണ്ടല്ലോ. അതിൽപ്പറയുന്ന സംപ്രസാദൻ ഏതാണു്? ഈ ശരീരത്തിൽനിന്നു സമുത്ഥാനം ചെയ്തു പരമായ ജ്യോതിസ്സിനെ പ്രാപിച്ചിട്ടു സ്വന്തരൂപത്തിലായിത്തീരത്തക്കവണ്ണം ആ സംപ്രസാദനു പരമാത്മവിജ്ഞാനമുണ്ടാകുന്നതെങ്ങനെ? അവൻ ഏതു സ്വരൂപത്തിലാണോ ആയിത്തീരുന്നതു്; ആ ആത്മാവിൻെറ ലക്ഷണം എന്താണു്? സംപ്രസാദൻെറ ദേഹത്തെസംബന്ധിച്ചവയായി കാണപ്പെടുന്നവയെല്ലാം സച്ചിദാനന്ദൈകരൂപമായ ആത്മാവിൽനിന്നു അന്യങ്ങളായിട്ടുള്ളവയാണു്. അവയിൽ ഭിന്നമായിട്ടുള്ളതിൻെറ സ്വരൂപം എന്താണു്? ഈ സംഗതികളെല്ലാം പറയണമെന്നുവച്ചു് ഉത്തരഗ്രന്ഥം ആരംഭിക്കുന്നു, അതിൽപ്പറയുന്ന ആഖ്യായിക ആകട്ടെ, വിദ്യയെ കൊടുക്കുന്നതിനും ഗ്രഹിക്കുന്നതിനുമുള്ള വിധികളെ കാണിക്കുന്നതിനും, ഈ പാനീയം രാജാവു കുടിച്ചിട്ടുള്ളതാണെന്നു പറഞ്ഞു പാനീയത്തെ സ്തുതിക്കുന്നതുപോലെ, വിദ്യയെ സ്തുതിക്കുന്നതിനുംവേണ്ടിയുള്ളതാണു്.

ഉപ:— യ ആത്മാഽപഹതപാപ്മാ വിജരോ വിമൃത്യുർവിശോകോ വിജിഘത്സോഽപിപാസഃ സത്യകാമഃ

സത്യസങ്കല്പഃ സോ ƒന്വേഷ്ടവ്യഃ, സ വിജിജ്ഞാസിതവ്യഃ, സ സർവാംശ്ച ലോകാനാപ്നോതി സർവാംശ്ച കാമാൻ യസ്തമാത്മാന മനുവിദ്യ വിജാനാതീതി ഹ പ്രജാപതിരുവാച. 1

യഃ ആത്മാ = ഏതൊരാത്മാവാണോ
അപഹതപാപ്മാ = ധർമ്മാധർമ്മരൂപമായ പാപമില്ലാത്തതും
വിജരഃ = ജരയില്ലാത്തതും
വിമൃത്യുഃ = മൃത്യുവില്ലാത്തതും
വിശോകഃ = ശോകമില്ലാത്തതും
വിജിഘത്സഃ = ഭക്ഷിക്കുന്നതിനു ആഗ്രഹമില്ലാത്തതും
അപിപാസഃ = പിപാസയില്ലാത്തതും
സത്യകാമഃ = സത്യങ്ങളായ കാമങ്ങളോടുകൂടിയതും
സത്യസങ്കല്പഃ = സത്യങ്ങളായ സങ്കല്പങ്ങളോടുകൂടിയതും ആയിരിക്കുന്നതു്
സഃ അന്വേഷ്ടവ്യഃ = അതു അന്വേഷിക്കപ്പെടേണ്ടതാകുന്നു
സഃ വിജിജ്ഞാസിതവ്യഃ = അറിയുവാൻ ആഗ്രഹിക്കപ്പെടേണ്ടതാകുന്നു.
യഃ = ആരാണോ
തം ആത്മാനം = ആ ആത്മാവിനെ
അനുവിദ്യ = അന്വേഷിച്ചു
വിജാനാതി = അവനവനു അനുഭവമുള്ളനിലയിലാക്കുന്നുവോ
സഃ = അവൻ
സർവാൻ ലോകാൻ ച = എല്ലാ ലോകങ്ങളേയും

സർവാൻ കാമാൻ ച — എല്ലാ കാമങ്ങളേയും
ആപ്നോതി — പ്രാപിക്കുന്നു.

ഭാഷ്യം:— ഏതു ആത്മാവാണോ പാപമില്ലാത്തതും ജരയില്ലാത്തതും മൃത്യുവില്ലാത്തതും ശോകമില്ലാത്തതും ഭക്ഷിക്കുവാനുള്ള ആഗ്രഹമില്ലാത്തതും പാനംചെയ്‌വാനുള്ള ആഗ്രഹമില്ലാത്തതും സത്യങ്ങളായ കാമങ്ങളോടും സത്യങ്ങളായ സങ്കല്പങ്ങളോടുംകൂടിയതും ആയിട്ടുള്ളതു്, ഏതാത്മാവിനെ ഉപാസനകൊണ്ടു് അനുഭവപ്പെടുത്തുന്നതിനാണോ ഹൃദയപുണ്ഡരീകത്തെപ്പറഞ്ഞതു്, ഏതിലാണോ അനൃതമാകുന്ന മറവോടുകൂടിയ സത്യങ്ങളായ കാമങ്ങളെല്ലാം സ്ഥിതിചെയ്യുന്നതു്, ഏതിനെ ഉപാസിക്കുന്ന കാലത്തു് അനുഷ്ഠിക്കേണ്ടതായിട്ടാണോ ബ്രഹ്മചര്യമെന്ന സാധനം പറഞ്ഞതു്, ഏതിനെ ഉപാസിക്കുന്നതിന്റെ ഫലമായ കാമങ്ങളെ പ്രാപിക്കുന്നതിനാണോ മൂർദ്ധാവിലുള്ള നാഡിയിൽക്കൂടിയുള്ള ഗതി പറഞ്ഞതു്, അങ്ങനെയുള്ള ആ ആത്മാവിനെ ശാസ്ത്രാചാര്യോപദേശങ്ങളെക്കൊണ്ടു് അറിഞ്ഞു തനിക്കു് അനുഭവമുള്ളതാക്കിത്തീർക്കേണ്ടതാണു്. അതിനെ അറിയുകയും അനുഭവപ്പെടുത്തുകയും ചെയ്താലുള്ള ഫലമെന്താണെന്നു പറയുന്നു— ആ ആത്മാവിനെ മേൽപ്പറഞ്ഞപ്രകാരം ശാസ്ത്രാചാര്യോപദേശങ്ങളെക്കൊണ്ടു് അറിഞ്ഞ് അനുഭവപ്പെടുത്തുന്നവൻ എല്ലാ ലോകങ്ങളേയും എല്ലാ കാമങ്ങളേയും പ്രാപിക്കുന്നു എന്നാണു പ്രജാപതി പറഞ്ഞിട്ടുള്ളതു്. "അന്വേഷ്ടവ്യോ വിജിജ്ഞാസിതവ്യഃ" എന്നുള്ളതു് നിയമവിധിമാത്രമാണു്; അല്ലാതെ അപൂർവവിധിയല്ല. ഇങ്ങനെ അന്വേഷിക്കയും അനുഭവപ്പെടുത്തുകയുംചെയ്യുകതന്നെയാണു വേണ്ടതെന്നാണു് നിയമം. അന്വേഷണവും വിജിജ്ഞാസനവുംകൊണ്ടു പറഞ്ഞിരിക്കുന്നതു് ജ്ഞാനസാധനത്തെയാണു്. അതതിനു്

വിദ്യയുണ്ടായി അവിദ്യ നിവത്തിക്കകയാണു് ഫലം, അതു ദൃഷ്ടംതന്നെയാണു്. അതിനാൽ അതിൽ അപൂർവവിധിക്ക അവകാശമില്ല. അന്വേഷണവും വിജിജ്ഞാസനവും ദൃഷ്ട ഫലങ്ങളാണെന്നുള്ളതു്, "നാഹമത്ര ഭോഗ്യം പശ്യാമി" എന്നുള്ളതുകൊണ്ടു പലതവണ മേലിൽ കാണിക്കുന്നുണ്ടു്. ദേഹാദിധർമ്മങ്ങളോടുകൂടി വേറേ രൂപത്തിൽ അറിയപ്പെടുന്ന ആത്മാവിന്റെ സ്വരൂപത്തെ അറിയുമ്പോഠം വിപരീത ജ്ഞാനനിവൃത്തിയുണ്ടാകുന്നതു് ദൃഷ്ടമായ ഫലമാകയാൽ ഈ വിധി നിയമാർത്ഥത്തിലുള്ളതെന്നു പറയുന്നതുതന്നെയാണു യുക്തം; അല്ലാതെ അഗ്നിഹോത്രാദികഠംക്കെന്നപോലെ അപൂർവവിധിവിഷയത്വം ഇവിടെ സംഭവിക്കയില്ല. 1

ഉപ: — തദ്ധോഭയേ ദേവാസുരാ അനുബുബുധിരേ; തേ ഹോചുഃ: — ഹന്ത! തമാത്മാനമന്വിഛാമോ യമാത്മാനമന്വിഷ്യ സർവാംശ്ച ലോകാനാപ്നോതി സർവാംശ്ച കാമാനിതി. ഇന്ദ്രോഹൈവ ദേവാനാമഭിപ്രവവ്രാജ; വിരോചനോഽസുരാണാം; തൗ ഹാസംവിദാനാവേവ സമിത്പാണീ പ്രജാപതിസകാശമാജഗ്മതുഃ. 2

| | |
|---|---|
| തത് | = അതിനെ = ആ പ്രജാപതിയുടെ വചനത്തെ |
| ദേവാസുരാഃ ഉഭയേ | = ദേവാസുരന്മാർ രണ്ടുകൂട്ടരും |
| അനുബുബുധിരേ ഹ | = അനുബോധിച്ചു. |
| തേ | = അവർ = ആ ദേവാസുരന്മാർ |
| ഊചുഃ ഹ | = പറഞ്ഞു. |
| യം ആത്മാനം | = "ഏതു് ആത്മാവിനെ |
| അന്വിഷ്യ | = അന്വേഷിച്ചിട്ടാണോ |
| സർവാൻ ലോകാൻ ച | = എല്ലാ ലോകങ്ങളേയും |
| സർവാൻ കാമൻ ച | = എല്ലാ കാമങ്ങളേയും |

| | |
|---|---|
| ആപ്നോതി | —പ്രാപിക്കുന്നതു്, |
| തം ആത്മാനം | —ആ ആത്മാവിനെ |
| ഹന്ത! | —ഇപ്പോഠം |
| അന്വിച്ഛാമഃ | —നമുക്കു് അന്വേഷിക്കാം." |
| ഇതി | —എന്നു്. |
| ദേവാനാം | —ദേവന്മാരിൽ |
| ഇന്ദ്രഃ ഏവ ഹ | —ഇന്ദ്രൻതന്നെ |
| അഭിപ്രവവ്രാജ | —പ്രജാപതിയുടെ അടുക്കലേക്കു പോയി. |
| അസുരാണാം | —അസുരന്മാരിൽ |
| വിരോചനഃ | —വിരോചനൻ പോയി. |
| തൗ | —അവർ |
| അസംവിദാനൗ ഏവ | —പരസ്പരം മൈത്രിയെ ചെയ്യാതെതന്നെ |
| സമിത്പാണീ | —കൈയിൽ സമിത്തോടുകൂടി |
| പ്രജാപതിസകാശം | —പ്രജാപതിയുടെ സമീപത്തിൽ |
| ആജഗ്മതുഃ | —എത്തി |

ഭാഷ്യം:— "തദ്ധോഭയേ" ഇത്യാദികൊണ്ടു ആഖ്യായിക പറയുവാൻപോകുന്നു. അതിൻെറ പ്രയോജനം മുമ്പു പറഞ്ഞിട്ടുണ്ടു്.

ദേവന്മാരും അസുരന്മാരും, പരമ്പരയായി പറഞ്ഞുകേട്ടിട്ടുള്ള, മേൽപ്പറഞ്ഞ പ്രജാപതിയുടെ വചനത്തെ അറിഞ്ഞു. അനന്തരം അവർ അവരവരുടെ പരിഷത്തിൽ അന്യോന്യം പറഞ്ഞു:—"നിങ്ങളുടെ അനുവാദമുണ്ടെങ്കിൽ, ഏതാത്മാവിനെ അറിഞ്ഞാലാണോ എല്ലാ ലോകങ്ങളേയും എല്ലാ കാമങ്ങളേയും പ്രാപിക്കുന്നതു, ആ ആത്മാവിനെപ്പററി നമുക്കു് അന്വേഷണംനടത്താം." ഇങ്ങനെ പറഞ്ഞിട്ടു ദേവന്മാരുടെ കൂട്ടത്തിൽനിന്നു് ഇന്ദ്രൻ പ്രജാപതി

യുടെ അടുക്കലേയ്ക്കു പോയി. അതുപോലെ അസുരന്മാരുടെ കൂട്ടത്തിൽനിന്നു വിരോചനനും പോയി. മഹാഭോഗാർഹന്മാരായ ദേവാസുരരാജന്മാരായിരുന്നിട്ടും ഗുരുവിന്റെ അടുക്കൽ വിനയത്തോടുകൂടിച്ചെന്നതുകൊണ്ടു്, ഗുരുക്കന്മാരുടെ അടുക്കൽ ചെല്ലുന്നതു വിനയത്തോടുകൂടി വേണ്ടതാണെന്നും, വിദ്യ ത്രൈലോക്യരാജ്യത്തെക്കാൾ കൂടുതൽ ഗൗരവമുള്ളതാണെന്നും അറിയേണ്ടതാണ്. അവർ പരസ്പരം മൈത്രികൂടാതെ, അതായതു വിദ്യാഫലത്തെക്കുറിച്ചു് അന്യോന്യം ഈർഷ്യകാണിച്ചുകൊണ്ടു്, കൈകളിൽ സമിദ്ഭാരങ്ങളോടുകൂടി പ്രജാപതിയുടെ അടുക്കൽച്ചെന്നു. 2

ഉപ:— തൗ ഹ ദ്വാത്രിംശതം വർഷാണി ബ്രഹ്മചര്യമൂഷതുഃ; തൗഹപ്രജാപതിരുവാച—കിമിച്ഛന്താവവാസ്തമിതി തൗ ഹോചതുഃ— യ ആത്മാഽപഹതപാപ്മാ വിജരോ വിമൃത്യുർ വിശോകോഽവിജിഘത്സോഽപിപാസഃ സത്യകാമഃ സത്യസങ്കല്പഃ സോഽന്വേഷ്ടവ്യഃ, സ വിജിജ്ഞാസിതവ്യഃ, സർവാംശ്ച ലോകാനാപ്നോതി സർവാംശ്ച കാമാൻ, യസ്തമാത്മാനമനുവിദ്യ വിജാനാതീതി ഭഗവതോ വചോ വേദയന്തേ. തമിച്ഛന്താവവാസ്തമിതി. 3

| | |
|---|---|
| തൗ | =അവർ |
| ദ്വാത്രിംശതം വർഷാണി | =മുപ്പത്തുരണ്ടുവർഷക്കാലം |
| ബ്രഹ്മചര്യം ഊഷതുഃ ഹ | =ബ്രഹ്മചര്യം പാർത്തു. |
| തൗ | =അവരോടു് |
| പ്രജാപതിഃ | =പ്രജാപതി, |
| യുവാം | ="നിങ്ങൾ |
| കിം ഇച്ഛന്തൗ | =എന്തിനെ ഇച്ഛിച്ചുകൊണ്ടാണു് |
| അവാസ്തം | =വസിച്ചതു്" |
| ഇതി ഉവാച | =എന്നു് ചോദിച്ചു. |

| | |
|---|---|
| യഃ ആത്മാ | =“ഏതു ആത്മാവാണോ |
| അപഹതപാപ്മാ | =പാപമില്ലാത്തതും, |
| വിജരഃ | =ജരയില്ലാത്തതും |
| വിമൃത്യുഃ | =മൃത്യുവില്ലാത്തതും |
| വിശോകഃ | =ശോകമില്ലാത്തതും |
| വിജിഘത്സഃ | =അശിപ്പാൻ ഇച്ഛയില്ലാത്തതും |
| അപിപാസഃ | =പിപാസയില്ലാത്തതും |
| സത്യകാമഃ | =സത്യങ്ങളായ കാമങ്ങളോടു കൂടിയതും |
| സത്യസങ്കല്പഃ | =സത്യങ്ങളായ സങ്കല്പങ്ങളോടു കൂടിയതു് ആയിട്ടുള്ളതു്, |
| സഃ | =അതു്=ആ ആത്മാവു് |
| അന്വേഷ്ടവ്യഃ | =അന്വേഷിക്കപ്പെടേണ്ടതും |
| വിജിജ്ഞാസിതവ്യഃ | =സാക്ഷാത്കരിക്കപ്പെടേണ്ടതും ആകുന്നു. |
| യഃ | =ആരാണോ |
| തം ആത്മാനം | =ആ ആത്മാവിനെ |
| അനുവിദ്യ | =അന്വേഷിച്ചു്=ശാസ്ത്രാചാര്യോപദേശങ്ങളെക്കൊണ്ടു് അറിഞ്ഞു് |
| വിജാനാതി | =അനുഭവപ്പെടുത്തുന്നതു്, |
| സഃ | =അവൻ |
| സർവാൻ ലോകാൻ ച | =എല്ലാ ലോകങ്ങളേയും |
| സർവാൻ കാമാൻ ച | =എല്ലാ കാമങ്ങളേയും |
| ആപ്നോതി | =പ്രാപിക്കുന്നു. |
| ഇതി | =എന്നുള്ള |
| ഭഗവതഃ വചഃ | = ഭഗവാന്റെ വാക്കിനെ |
| വേദയന്തേ | =ശിഷ്യന്മാർ അറിയുന്നു. |

| | |
|---|---|
| തം | —അതിനെ—ആ ആത്മാവിനെ |
| ഇച്ഛന്തൗ | —അറിവാൻ ഇച്ഛിച്ചുകൊണ്ടാണു് |
| അവാസ്തം | —ഞങ്ങൾ ബ്രഹ്മചര്യം വസിച്ചതു്." |
| ഇതി | —എന്നു് |

ഭാഷ്യം:— അവർ മുപ്പത്തുരണ്ടുവർഷം ശുശ്രൂഷാപരന്മാരായി ബ്രഹ്മചര്യം പാർത്തു. അവരുടെ അഭിപ്രായം മനസ്സിലാക്കി, പ്രജാപതി, "നിങ്ങൾ എന്തു പ്രയോജനത്തെ ഇച്ഛിച്ചാണ ബ്രഹ്മചര്യം പാർത്തതു്?" എന്നു് അവരോടു ചോദിച്ചു. അവർ പറഞ്ഞു—ശിഷ്യന്മാർ "യ ആത്മാ" ഇത്യാദിയായ, ഭഗവാൻെറ വചനത്തെ അറിയുന്നുണ്ടു്, അതുകൊണ്ടു്, ആ ആത്മാവിനെ അറിയുവാൻ ആഗ്രഹിച്ചുകൊണ്ടാണു് ഞങ്ങൾ രണ്ടുപേരും ബ്രഹ്മചര്യം പാർത്തതു്." ഇന്ദ്രനും വിരോചനനും, പ്രജാപതിയുടെ അടുക്കൽ വരുന്നതിനുമുമ്പു് അന്യോന്യം ഈർഷ്യയുള്ളവരായിരുന്നു എങ്കിലും, വിദ്യാപ്രാപ്തി എന്ന പ്രയോജനത്തിൻെറ ഗൗരവത്താൽ രാഗം, ദ്വേഷം, മോഹം, ഈർഷ്യ മുതലായ ദോഷങ്ങളെ ഉപേക്ഷിച്ചിട്ടുതന്നെയാണു് അവിടെ ബ്രഹ്മചര്യം പാർത്തതു്. അതിനാൽ ആത്മവിദ്യയുടെ ഗൗരവം വെളിപ്പെടുന്നു. 3

ഉപ:— തൗ ഹ പ്രജാപതിരുവാച.—യ ഏഷോഽക്ഷിണി പുരുഷോ ദൃശ്യത ഏഷ ആത്മേതി ഹോവാചൈതദമൃതമഭയമേതദ് ബ്രഹ്മേതി. അഥ യോഽയം ഭഗവോഽപ്സു പരിഖ്യായതേ, യശ്ചായമാദർശേ, കതമ ഏഷ ഇതി.

ഏഷ ഉ ഏവൈഷു സർവേഷ്വന്തേഷു പരിഖ്യായത ഇതി ഹോവാച. 4

| | |
|---|---|
| തൗ | =അവരോടു് |
| പ്രജാപതിഃ ഉവാചഹ | =പ്രജാപതി പറഞ്ഞു:— |
| അക്ഷിണി | =“അക്ഷിയിൽ |
| യഃ പുരുഷഃ | =ഏതു പുരുഷനാണോ |
| ഏഷഃ ദൃശ്യതേ | =ഈ കാണപ്പെടുന്നതു് |
| ഏഷഃ ആത്മാ | =ഇതാണു് ആത്മാവു്” |
| ഇതി | =എന്നു്. |
| ഏതത് | =“ഇതു് |
| അമൃതം | =മരണമില്ലാത്തതും |
| അഭയം | =ഭയമില്ലാത്തതും ആകുന്നു. |
| ഏതത് ബ്രഹ്മ | =ഇതു ബ്രഹ്മമാകുന്നു.” |
| ഇതി ഉവാചഹ | =എന്നും പ്രജാപതി പറഞ്ഞു. |
| അഥ | =“പിന്നെ, |
| ഭഗവഃ | =ഭഗവാനേ |
| യഃ | =ഏതാണോ |
| അപ്സു | =അപ്പുകളിൽ |
| അയം പരിഖ്യായതേ | =ഈ അറിയപ്പെടുന്നതു്, |
| യഃ ച | =ഏതാണോ പിന്നെ, |
| ആദർശേ | =കണ്ണാടിയിൽ |
| അയം പരിഖ്യായതേ | =ഈ അറിയപ്പെടുന്നതു്, |
| തയോ ഏഷഃ കതമഃ | =അവയിൽ ഈ ആത്മാവു് ഏതാണു്?” |
| ഇതി | =എന്നു് ഇന്ദ്രവിരോചനന്മാർ ചോദിച്ചു. |
| ഏഷഃ ഉ ഏവ | =“ഈ പുരുഷൻതന്നെയാണു്, |
| ഏഷു സർവേഷു അന്തേഷു | =ഈ മദ്ധ്യങ്ങളിലെല്ലാം |

പരിഖ്യായതേ — അറിയപ്പെടുന്നതു്"
ഇതി ഉവാച ഹ — എന്നു പ്രജാപതി പറഞ്ഞു.

ഭാഷ്യം:— ഇപ്രകാരം അവരെ തപസ്വികളും ശുദ്ധകല്മഷന്മാരും യോഗ്യന്മാരുമായി കണ്ടിട്ടു; പ്രജാപതി പറഞ്ഞു:— "ചക്ഷുസ്സിനെ ബാഹ്യവിഷയങ്ങളിൽനിന്നു പിൻതിരിച്ചിരിക്കുന്നവരും രാഗദ്വേഷാദി കഷായങ്ങളെല്ലാം നീങ്ങിയവരും ആയ യോഗികളാൽ കാണപ്പെടുന്ന അക്ഷിയിലുള്ള പുരുഷനാകുന്ന ദ്രഷ്ടാവു്, ഏതോ ഇതാണു് അപഹതപാപ്മത്വം മുതലായ ഗുണങ്ങളോടുകൂടിയ, പണ്ടു ഞാൻ പറഞ്ഞിട്ടുള്ള ആത്മാവു്. അതിനെ അറിയുന്നതുകൊണ്ടു സർവകാമങ്ങളുടേയും പ്രാപ്തി ഉണ്ടാകുന്നു. ഇതാണു ഭൂമാവു് എന്നു പറയുന്ന അമൃതം. അതുകൊണ്ടുതന്നെ അഭയവും വൃദ്ധതമമായതുകൊണ്ടു ബ്രഹ്മവുമാകുന്നു." "അക്ഷിയിൽ കാണപ്പെടുന്ന പുരുഷൻ" എന്നുള്ള പ്രജാപതിയുടെ വചനത്തെ കേട്ടിട്ടു് ഇന്ദ്രനും വിരോചനനും ഛായാരൂപനായ പുരുഷനെ ഗ്രഹിച്ചു. അങ്ങനെ ഗ്രഹിച്ചിട്ടു് അതിനെ ദൃഢീകരിക്കുന്നതിനായി പ്രജാപതിയോടു ചോദിച്ചു:— "ഭഗവാനേ, വെള്ളത്തിൽ കാണപ്പെടുന്നതോ, ആദർശത്തി(കണ്ണാടിയി)ൽ കാണപ്പെടുന്നതോ, ഖഡ്ഗാദിയിൽ കാണപ്പെടുന്നതോ, ആത്മാവിന്റെ ഏതു ബിംബാകാരമാണു ഭഗവാൻ പറഞ്ഞതു്? അതോ ഇവയിലെല്ലാം കാണുന്നതു് ഒന്നുതന്നെയാണോ?" ഈ ചോദ്യംകേട്ടു പ്രജാപതി "ചക്ഷുസ്സിൽ ദ്രഷ്ടാവായി ഞാൻ പറഞ്ഞ ഈ പുരുഷൻതന്നെയാണു് അപഹതപാപ്മത്വം മുതലായ ധർമ്മങ്ങളോടുകൂടിയ ആത്മാവു്" എന്നുള്ള അഭിപ്രായത്തെ മനസ്സിൽ വച്ചുകൊണ്ടു്, "ഇതുതന്നെയാണു് ഇവയിലെല്ലാം അറിയപ്പെടുന്നതു" എന്നുപറഞ്ഞു.

ഇവിടെ ആശങ്ക— പ്രജാപതി വിഗതദോഷനും ആചാര്യനും ആയിരുന്നിട്ടു ശിഷ്യരുടെ വിപരീതഗ്രഹണത്തെ അനുവദിച്ചതു യുക്തമായില്ല.

സമാധാനം—ശരിതന്നെ. എന്നാൽ, ഇന്ദ്രനും വിരോചനനും തങ്ങൾക്കു പാണ്ഡിത്യവും മഹത്ത്വവും ഗ്രഹണസാമർത്ഥ്യവുമുണ്ടെന്നഭിമാനിക്കുന്നവരാണു്. അങ്ങനെതന്നെ ലോകത്തിൽ പ്രസിദ്ധന്മാരുമാണു്. അവരോടു്, "നിങ്ങൾ മൂഢന്മാരും വിപരീതഗ്രാഹികളുമാണു്" എന്നു പ്രജാപതി പറകയാണെങ്കിൽ, അതുകൊണ്ടു് അവരുടെ ചിത്തത്തിൽ ദുഃഖമുണ്ടാകും. അതിനാലുണ്ടാകുന്ന ചിത്താവസാദത്താൽ പിന്നെ ശ്രവണം, ഗ്രഹണം, അവധാരണം മുതലായ രീതിയിലുള്ള ഉത്സാഹത്തിനു ഭംഗമുണ്ടാകും. അതിൽനിന്നു ശിഷ്യന്മാരെ രക്ഷിക്കേണ്ടതാണെന്നു പ്രജാപതി വിചാരിക്കുന്നു. "അവർ തത്ക്കാലം അങ്ങനെ തെററിദ്ധരിച്ചുകൊള്ളട്ടെ; ആ തെററിദ്ധാരണയെ ഉദശരാവദൃഷ്ടാന്തംകൊണ്ടു ഞാൻ നീക്കിക്കൊള്ളാം" എന്നും അദ്ദേഹത്തിനു അഭിപ്രായമുണ്ടു്.

ആശങ്ക— എങ്കിലും "ഏഷ ഉ ഏവ" എന്നു അനൃതം പറഞ്ഞതു ശരിയായില്ല.

സമാധാനം—അങ്ങനെ അനൃതം പറകയുണ്ടായിട്ടില്ല. എന്തെന്നാൽ, 'ഏഷ ഉ ഏവ' എന്നു പറഞ്ഞപ്പോൾ പ്രജാപതിയുടെ മനസ്സിൽ ശിഷ്യന്മാർ ഗ്രഹിച്ച ഛായാത്മാവിനേക്കാൾ, തന്നാൽ പറയപ്പെട്ട അക്ഷിപുരുഷനാണു് അധികം സന്നിഹിതനായിരുന്നതു്. "സർവ്വേഷാംചാഭ്യന്തരഃ സർവാന്തരഃ" എന്നു ശ്രുതിയുണ്ടല്ലോ. ആ അക്ഷിപുരുഷനെത്തന്നെയാണു്, "ഏഷ ഉ ഏവ" എന്നു പറഞ്ഞതു്. അതിനാൽ പ്രജാപതി അനൃതം പറഞ്ഞിട്ടില്ല, അവരുടെ

വിപരീതഗ്രഹണത്തെ നിവൎത്തിപ്പിക്കുന്നതിനായി താഴെ ഉദശരാവദൃഷ്ടാന്തം പറയുന്നതുകൊണ്ടും അങ്ങനെയാണ വിചാരിക്കേണ്ടതു്. 4

എട്ടാമധ്യായത്തിൽ ഏഴാം ഖണ്ഡം കഴിഞ്ഞു.

---

## എട്ടാമധ്യായത്തിൽ എട്ടാം ഖണ്ഡം.

ഉപ:— ഉദശരാവ ആത്മാനമവേക്ഷ്യ യദാത്മനോ ന വിജാനീഥ, തന്മേ പ്രബ്രൂതമിതി. തൗഹോദശരാവേƒവേക്ഷാംചക്രാതേ. തൗ ഹ പ്രജാപതിരുവാച, കിം പശ്യഥ ഇതി. തൗ ഹോചതുഃ സൎവമേവേദമാവാംഭഗവ ആത്മാനം പശ്യാവ ആലോമഭ്യ ആനഖേഭ്യഃ പ്രതിരൂപമിതി. 1

| | |
|---|---|
| ഉദശരാവേ | = "ഉദശരാവത്തിൽ = ഉദകംനിറഞ്ഞ ശരാവത്തിൽ (= ചട്ടിയിൽ) |
| ആത്്മാനം | = ആത്്മാവിനെ |
| അവേക്ഷ്യ | = അവേക്ഷണംചെയ്തിട്ടു്, |
| യത് | = എന്താണോ |
| ആത്്മനഃ | = ആത്്മാവിനെസംബന്ധിച്ച |
| ന വിജാനീഥഃ | = നിങ്ങൾ അറിയുന്നില്ലാത്തതു്, |
| തത് | = അതിനെ |
| മേ പ്രബ്രൂതം | = എന്നോടുപറയുവിൻ!" |
| ഇതി | = എന്നു പ്രജാപതി പറഞ്ഞു. |
| തൗ | = അവർ |
| ഉദശരാവേ | = ഉദകംനിറഞ്ഞ ശരാവത്തിൽ |
| അവേക്ഷാംചക്രാതേ | = നോക്കി. |
| തൗ | = അവരോടു് |

| | |
|---|---|
| പ്രജാപതിഃ | —പ്രജാപതി |
| ഉവാചഹ | — പറഞ്ഞു— |
| കിം പശ്യഥഃ | —"നിങ്ങൾ എന്തുകാണുന്നു?" |
| ഇതി | —എന്നു്. |
| തൗ ഊചതുഃ ഹ | —അവർ പറഞ്ഞു— |
| ഭഗവഃ | —"ഭഗവാനേ, |
| ആവാം | —ഞങ്ങൾ |
| സർവം ഏവ ആത്മാനം | —മുഴുവൻ ആത്മാവിനേയും—അതായത്തു് |
| ആലോമഭ്യഃ | —രോമങ്ങൾമുതൽ |
| ആനഖേഭ്യഃ | —നഖങ്ങൾവരേയുള്ള |
| പ്രതിരൂപം | —പ്രതിരൂപത്തെ |
| ഇദം പശ്യാവഃ | —ഇതാ കാണുന്നു. |

ഭാഷ്യം:— "വെള്ളംനിറഞ്ഞ ചട്ടിമുതലായതിൽ ആത്മാവിനെ നോക്കിയിട്ടു്, അതിൽ ആത്മാവിനെ സംബന്ധിച്ച നിങ്ങൾക്കു് അറിഞ്ഞുകൂടാത്തതെന്തെന്നു് എന്നോടു പറയുവിൻ" എന്നു പ്രജാപതി അവരോടു പറഞ്ഞു. അവർ അതുപോലെ ഉദകശരാവത്തിൽനോക്കി. "അതിൽ എന്തുകാണുന്നു?" എന്നു പ്രജാപതി അവരോടു ചോദിച്ചു

ഇവിടെ ആശങ്ക "തന്മേ പ്രബ്രൂതം" എന്നു പറഞ്ഞതുകേട്ടു്, വെള്ളംനിറഞ്ഞ ചട്ടിയിൽനോക്കിയിട്ടു്, ഇന്നതു ഞങ്ങൾക്കു മനസ്സിലായില്ല എന്നു അവർ പറഞ്ഞില്ലല്ലോ. അജ്ഞാനത്തിനുള്ള ഹേതുവിനെ അറിയിച്ചിട്ടില്ലാതിരിക്കെ 'കിം പശ്യഥ?' എന്നു പ്രജാപതി ചോദിച്ചതിൽ എന്താണഭിപ്രായം?

സമാധാനം— അതുപറയാം. ഇന്നതു ഞങ്ങൾക്കു് അറിഞ്ഞുകൂടാ എന്നുള്ള ആശങ്ക അവർക്കുണ്ടായില്ല. അവൎക്ക,

ഛായാത്മാവിൽ ആത്മാവെന്നുള്ള ബോധം നിശ്ചിതമായിത്തന്നെ ഇരുന്നു. അവർ ശാന്തഹൃദയന്മാരായി സ്വഗൃഹങ്ങളിലേക്ക തിരിച്ചുപോയി എന്നു മേൽപറയുവാൻ പോകുന്നതു് അതുകൊണ്ടാണു്. അഭീഷ്ടനിശ്ചയം വരാതിരുന്നാൽ ശാന്തഹൃദയത്വം ഉണ്ടാകുവാൻ വഴിയില്ലല്ലോ. ഇങ്ങനെ ഛായാത്മാവിൽ ആത്മാവെന്നുള്ള നിശ്ചയമുണ്ടായിരുന്നതുകൊണ്ടു്, ഇന്നതു ഞങ്ങൾക്കു് മനസ്സിലായില്ല എന്നു് അവർ പറഞ്ഞില്ല. വിപരീതമായി ഗ്രഹിച്ചിട്ടുള്ള ശിഷ്യന്മാരെയും ഉപേക്ഷിച്ചുകളയാൻ പാടില്ലെന്നു വിചാരിച്ച്, 'നിങ്ങൾ എന്തുകാണുന്നു?' എന്നു്, പ്രജാപതിതന്നെ അവരോടു ചോദിച്ചു. വിപരീതനിശ്ചയം നീക്കുന്നതിനായി, "സാധ്വലംകൃതൗ" എന്നു തുടങ്ങിയുള്ളവയും മറ്റും ഇനി പറകയും ചെയ്യും.

പ്രജാപതിയുടെ ചോദ്യത്തിനു് അവർ ഉത്തരം പറഞ്ഞു:—"ഭഗവാനേ, ഞങ്ങൾ എങ്ങനെ ലോമനഖാദികളോടുകൂടിയവരായിരിക്കുന്നുവോ, അതുപോലെതന്നെ ലോമനഖാദിയോടുകൂടിയ ഞങ്ങളുടെ പ്രതിരൂപത്തെ ഇതാ ഉദശരാവത്തിൽ ഞങ്ങൾ കാണുന്നു." 1

ഉപ:— തൗ ഹ പ്രജാപതിരുവാച—"സാധ്വലംകൃതൗ സുവസനൗ പരിഷ്കൃതൗ ഭൂത്വോദശരാവേ/വേക്ഷേഥാമിതി. തൗ ഹ സാധ്വലംകൃതൗ സുവസനൗ പരിഷ്കൃതൗ ഭൂത്വോദശരാവേ/വേക്ഷാം ചക്രാതേ. തൗ ഹ പ്രജാപതിരുവാച:— "കിം പശ്യഥ" ഇതി. 2

| | |
|---|---|
| തൗ | —അവരോടു് |
| പ്രജാപതിഃ ഉവാചഹ | —അവരോടു പ്രജാപതിപറഞ്ഞു:— |
| സാധു അലംകൃതൗ | —"നല്ലവണ്ണം അലംകൃതന്മാരും |
| സുവസനൗ | —നല്ലവസ്ത്രങ്ങളോടുകൂടിയവരും |

| | |
|---|---|
| പരിഷ്കൃതൗ | —പരിഷ്കൃതന്മാരും |
| ഭൂത്വാ | —ആയിട്ട് |
| ഉദശരാവേ | — ഉദകശരാവത്തിൽ |
| അവേക്ഷേഥാം | — നോക്കുവിൻ!" |
| ഇതി | —എന്ന് |
| തൗ | —അവർ |
| സാധു അലംകൃതൗ | —നല്ലവണ്ണം അലംകൃതന്മാരും |
| സുവസനൗ | —നല്ല വസനങ്ങളോടുകൂടിയവരും |
| പരിഷ്കൃതൗ | —പരിഷ്കൃതന്മാരും |
| ഭൂത്വാ | —ആയിത്തീർന്നിട്ട് |
| ഉദശരാവേ | —ഉദകശരാവത്തിൽ |
| അവേക്ഷാംചക്രാതേ | —നോക്കി. |
| തൌ | —അവരോട്, |
| കിം പശ്യഥഃ ഇതി | —"നിങ്ങൾ എന്തുകാണുന്നു? "എന്നു |
| പ്രജാപതിഃ ഉവാച | —പ്രജാപതി പറഞ്ഞു. |

ഭാഷ്യം:— അനന്തരം പ്രജാപതി അവരോടു, അവരുടെ ഛായാത്മനിശ്ചയത്തെ നീക്കുന്നതിനായി പറഞ്ഞു. ''നിങ്ങൾ, സ്വഗൃഹത്തിൽ എന്നപോലെ, ഭംഗിയായി അലങ്കാരങ്ങൾ അണിഞ്ഞു, നല്ല വിലകൂടിയ വസ്ത്രങ്ങളും ധരിച്ച്, രോമങ്ങളും നഖങ്ങളും മുറിച്ചുകളഞ്ഞു, പിന്നെ വെള്ളത്തിൽ നോക്കുവിൻ! എന്നിട്ട് നിങ്ങൾക്ക് എന്താണ് അറിവാൻ പാടില്ലാത്തതെന്നു എന്നോടു പറയുവിൻ!"

എന്നാൽ, ഇങ്ങനെ നല്ലവണ്ണം അലങ്കാരം മുതലായതു ചെയ്തു ഉദകശരാവത്തിൽ നോക്കുന്നതുകൊണ്ടു അവർക്കുള്ള ഛായാത്മഗ്രഹണം നീങ്ങുന്നതെങ്ങനെയാണ്? ശരീരത്തോടു സംബന്ധിച്ചിരിക്കുന്ന, ആഗന്തുകങ്ങളായ നല്ല അലങ്കാരം, സുവസനം മുതലായവ ഉദകശരാവത്തിൽ ഛായയെ ഉണ്ടാക്കുന്നതു എങ്ങനെയോ അതുപോലെ, മുമ്പ്

ശരീരവും ഛായയേ ഉണ്ടാക്കിയിരുന്നു എന്നു മനസ്സിലാകു ന്നു. ശരീരത്തിൻെറ ഏകദേശങ്ങളും നിത്യങ്ങളെന്നു വി ചാരിക്കപ്പെട്ടിരുന്നവയും ആയ, അഖണ്ഡിതങ്ങളായ ലോ മനഖാദികളും മുമ്പു് ഛായയെ ഉണ്ടാക്കിയിരുന്നു. അവ യെ ഛേദിച്ചുകളഞ്ഞപ്പോൾ അവയുടെ ഛായ കാണപ്പെട്ടു ന്നില്ല. അതുകൊണ്ടു്, ലോമനഖാദിയെപ്പോലെ ശരീര വും ആഗമാപായങ്ങൾ (വരികയും പോകയും) ഉള്ളതാണെ ന്നു സിദ്ധിക്കുന്നു. അതിനാൽ, ഉദശരാവം മുതലായവ യിൽ കാണപ്പെടുന്ന ഛായയും അതിനു നിമിത്തമായ ദേ ഹവും അനാത്മാവാണെന്നും സിദ്ധിക്കുന്നു. എന്തെന്നാൽ ദേഹവും അതിനോടുസംബന്ധിച്ച അലങ്കാരം മുതലായതു പോലെ ഉദകശരാവംമുതലായതിൽ ഛായയെ ഉണ്ടാക്കുന്ന താണു്. ഇത്രമാത്രവുമല്ല; ആത്മീയങ്ങളെന്നു വിചാരി ച്ചുപോരുന്ന, സുഖം, ദുഃഖം, രാഗം, ദ്വേഷം, മോഹം മുത ലായതും, ചിലപ്പോൾ മാത്രമുള്ളവയായതുകൊണ്ടു നഖ ലോമാദിയെപ്പോലെ അനാത്മാവാണെന്നും അനാത്മീ യങ്ങളാണെന്നും മനസ്സിലാക്കേണ്ടതാണു്.

ഇങ്ങനെ, എല്ലാ മിഥ്യാഗ്രഹങ്ങളും നീങ്ങുന്നതിനു നി മിത്തമായ സാധ്വലങ്കാരാദിദൃഷ്ടാന്തം പ്രജാപതി പറ ഞ്ഞതുകേട്ടു, അപ്രകാരം ചെയ്തിട്ടും അവർക്കു ഛായയാണു് ആത്മാവെന്നുള്ള വിപരീതഗ്രഹണം നീങ്ങിയില്ല. അ തുകൊണ്ടു്, ഏതോ സ്വന്തം ദോഷത്താൽത്തന്നെ ഇന്ദ്രവി രോചനന്മാരുടെ വിവേകവിജ്ഞാനത്തിനു പ്രതിബന്ധം വന്നിരുന്നു എന്നു മനസ്സിലാക്കാം. അതുകൊണ്ടു മുമ്പില ത്തെപ്പോലെതന്നെ ദൃഢനിശ്ചയന്മാരായിരുന്ന അവ രോടു "നിങ്ങൾ എന്തുകാണുന്നു?" എന്നു് ആചാര്യൻ ചോ ദിച്ചു. 2

ഉപ:— തൗ ഹോചതുഃ— യഥൈവേദമാവാം ഭഗവഃ, സാധ്വലംകൃതൗ സുവസനൗ പരിഷ്കൃതൗ സ്വഃ, ഏവ മേവേമൗ ഭഗവഃ, സാധ്വലംകൃതൗ സുവസനൗ പരിഷ്കൃതാവിതി. ഏഷ ആത്മേതി ഹോവാചൈതദമൃതമഭയ മേതദ് ബ്രഹ്മേതി. തൗ ഹ ശാന്തഹൃദയൗ പ്രവവ്രജതുഃ. 3

| | |
|---|---|
| തൗ ഊചതുഃ ഹ | —അവർ പറഞ്ഞു.— |
| ഭഗവഃ | —"ഭഗവാനേ, |
| യഥാ ഏവ | —ഏതുപ്രകാരത്തിലാണോ |
| ആവാം | —ഞങ്ങരം |
| ഇദം | —ഇങ്ങനെ, |
| സാധു അലംകൃതൗ | —നല്ലവണ്ണം അലംകൃതന്മാരും |
| സുവസനൗ | —നല്ല വസനത്തോടുകൂടിയവരും |
| പരിഷ്കൃതൗ | —പരിഷ്കൃതന്മാരും |
| സ്വഃ | —ആയിരിക്കുന്നത്, |
| ഏവംഏവ | —ഇപ്രകാരംതന്നെ, |
| ഭഗവഃ | —ഭഗവാനേ, |
| ഇമൗ | —ഈ ഛായാത്മാക്കരം |
| സാധു അലംകൃതൗ | —വേണ്ടവിധത്തിൽ അലംകൃതന്മാരായും |
| സുവസനൗ | —നല്ല വസ്ത്രത്തോടുകൂടിയവരും |
| പരിഷ്കൃതൗ | —പരിഷ്കൃതന്മാരും ആയിരിക്കുന്നു." |

ഭാഷ്യം:— അതുകേട്ട് മുമ്പിലെപ്പോലെ അവർ പറഞ്ഞു:—"ഭഗവാനേ, ഞങ്ങരം എങ്ങനെ വേണ്ടുംവണ്ണം അലങ്കാരം മുതലായവയോടുകൂടിയവരായിരിക്കുന്നുവോ, അതുപോലെതന്നെ ഈ ഛായാത്മാക്കളും വേണ്ടവിധത്തിലുള്ള അലങ്കാരം മുതലായവയോടുകൂടിയിരിക്കുന്നു." ഇങ്ങനെ അവർ ഒന്നുകൂടി വിപരീതനിശ്ചയമുള്ളവരായിത്തീർന്നു. അക്ഷിവാക്യത്തിൽനിന്നും ഉദശരാവവാക്യ

ത്തിൽനിന്നും സാധ്വലങ്കാരവാക്യത്തിൽനിന്നും ഛായ യോ അതിനു ഹേതുവായിട്ടുള്ള ദേഹാദിയോ ആണു് ആ ത്മാവെന്നുള്ള തെററിദ്ധാരണ അവർക്കു കുറേക്കൂടി ഉറ സ്സയാണു ചെയ്തതെന്നർത്ഥം. പ്രജാപതി ആദ്യം "യ ആത്മാ ƒ പഹതപാപ്മാ" ഇത്യാദികൊണ്ടു ആത്മാവിൻെറ ലക്ഷ ണത്തെപ്പറഞ്ഞു. പിന്നെ അതിൻെറ വിശേഷത്തെ അ ന്വേഷിക്കുന്ന അവർക്കു്, "യ ഏഷോക്ഷിണിപുരുഷോദൃ ശ്യതേ" എന്നു പ്രത്യക്ഷമായി ആത്മാവിനെ നിർദ്ദേശി ച്ചുകൊടുത്തു. അതിനെപ്പററിയുണ്ടായ തെററിദ്ധാരണയെ നീക്കുന്നതിനായി, ഉദശരാവദൃഷ്ടാന്തവും സാധ്വലങ്കാര ദൃഷ്ടാന്തവും പറഞ്ഞു. എന്നിട്ടും അവർക്കു് ആത്മസ്വ രൂപത്തെപ്പററി ബോധമുണ്ടായില്ല; വിപരീതഗ്രഹണം നീങ്ങിയതുമില്ല. അതുകൊണ്ടു്, അവരുടെ വിവേകവി ജ്ഞാനത്തിനു് ഏതോ സ്വന്തം ദോഷത്താൽ പ്രതിബ ന്ധം വന്നിരിക്കുന്നു എന്നു വിചാരിച്ചു്, പ്രജാപതി, താൻ അഭിപ്രായപ്പെട്ടിട്ടുള്ളതുപോലെതന്നെയുള്ള ആത്മാവി നെ—അവർ വിചാരിച്ച ആത്മാവിനെ അല്ല—മന സ്സിൽ വച്ചുകൊണ്ടു്, "ഇതാണു് ആത്മാവു്; ഇതാണു് അ മൃതവും അഭയവുമായിട്ടുള്ളതു്; ഇതാണു ബ്രഹ്മം" എന്നു മുമ്പിലത്തെപ്പോലെതന്നെ പറഞ്ഞു. "യ ആത്മാ" ഇത്യാ ദിയായ ലക്ഷണത്തെ കേട്ടതുകൊണ്ടും, അക്ഷിപുരുഷശ്രു തികൊണ്ടും, ഉദശരാവാദ്യുപപത്തികൊണ്ടും, അവർ സം സ്കൃതന്മാരായിത്തീർന്നിട്ടുണ്ടെന്നും, താൻ പറഞ്ഞതെ ല്ലാം വീണ്ടും വീണ്ടും സ്മരിക്കുമ്പോൾ, പ്രതിബന്ധം ക്ഷ യിച്ചു്, തനിയേതന്നെ അവർക്കു ആത്മവിഷയത്തിൽ വിവേകമുണ്ടാകുമെന്നും വിചാരിച്ചും, വീണ്ടും ബ്രഹ്മചര്യ ത്തെ അനുഷ്ഠിക്കുവാൻ നിയോഗിച്ചാൽ അവർക്കുണ്ടാ യേക്കാവുന്ന മനോദുഃഖത്തെ കൂടാതെ കഴിക്കണമെന്നു കരു തിയും, അവർ കൃതാർത്ഥബുദ്ധിയോടുകൂടി പോകുന്നെങ്കിൽ

പൊയ്ക്കൊള്ളട്ടെ എന്നുവച്ചു അവർ ശാന്തഹൃദയന്മാരായിട്ട് (=കൃതാർത്ഥന്മാരായി എന്നു വിചാരിച്ചു സന്തുഷ്ടന്മാരായിട്ട്; വാസ്തവത്തിൽ ശമം അവർക്കുണ്ടായിരുന്നുവെങ്കിൽ അവരുടെ വിപരീതഗ്രഹണം നീങ്ങിപ്പോകുമായിരുന്നു.) തങ്ങളുടെ ഗൃഹങ്ങളിലേക്കു പോയി. 3

ഉപ:— തൗ ഹാന്വീക്ഷ്യ പ്രജാപതിരുവാച:—അനുപലഭ്യാऽऽത്മാനമനനുവിദ്യ വ്രജതോ, യതര ഏതദുപനിഷദോ ഭവിഷ്യന്തി ദേവാ വാऽസുരാവാ, തേ പരാഭവിഷ്യന്തീതി. സ ഹ ശാന്തഹൃദയ ഏവ വിരോചനോऽസുരാൻ ജഗാമ. തേഭ്യോ ഹൈതാമുപനിഷദം പ്രോവാചാऽऽത്മൈവേഹ മഹയ്യ, ആത്മാ പരിചര്യ്യ, ആത്മാനമേവേഹ മഹയന്നാത്മാനം പരിചരന്നുഭൗ ലോകാവവാപ്നോതീമം ചാമും ചേതി. 4

| | |
|---|---|
| തൗ അന്വീക്ഷ്യ | =അങ്ങനെ പോകുന്ന ഇന്ദ്രവിരോചനന്മാരെ കണ്ടിട്ട് |
| പ്രജാപതിഃ ഉവാചഹ | =പ്രജാപതി പറഞ്ഞു:— |
| ആത്മാനം | ="ആത്മാവിനെ |
| അനുപലഭ്യ | =അറിയാതേയും |
| അനനുവിദ്യ | =അനുഭവപ്പെടുത്താതേയും |
| വ്രജതഃ | =ഇവർ പോകുന്നു. |
| ദേവാഃ വാ അസുരാഃവാ | =ദേവന്മാരോ അസുരന്മാരോ |
| യതരേ | =ആരാണോ |
| ഏതദുപനിഷദഃ | =ഇവർ ഗ്രഹിച്ചിട്ടുള്ളതുപോലെ ആത്മവിദ്യയെ ഗ്രഹിച്ചവരായി |
| ഭവിഷ്യന്തി | =തീരാൻപോകുന്നത്, |
| തേ | =അവർ |
| പരാഭവിഷ്യന്തി | =പരാഭവിക്കും=ശ്രേയോമാർഗ്ഗത്തിൽനിന്നു തെററിപ്പോകും" |

| | |
|---|---|
| ഇതി | —എന്നു്. |
| സഃ വിരോചനഃ | —ആ വിരോചനൻ |
| ശാന്തഹൃദയഃ ഏവ | —ശാന്തഹൃദയനായിട്ടുതന്നെ |
| അസുരാൻ ജഗാമ | —അസുരന്മാരുടെ അടുക്കലേക്കു പോയി. |
| തേഭ്യഃ | —അവക്കു് |
| ഏതാം ഉപനിഷദം | —ഈ ഉപനിഷത്തിനെ |
| പ്രോവാച | —പറഞ്ഞുകൊടുത്തു:— |
| ഇഹ | —"ഈ ലോകത്തിൽ |
| ആത്മാ ഏവ | —ആത്മാവുതന്നെയാണു് |
| മഹയ്യഃ | —പൂജിക്കപ്പെടേണ്ടതു്; |
| ആത്മാ | —ആത്മാവാണു് |
| പരിചര്യ്യഃ | —പരിചരിക്കപ്പെടേണ്ടതു് |
| ഇഹ | —"ഈ ലോകത്തിൽ |
| ആത്മാനം ഏവ | —ആത്മാവിനെത്തന്നെ |
| മഹയൻ | —പൂജിച്ചുകൊണ്ടും |
| ആത്മാനം പരിചരൻ | —ആത്മാവിനെ പരിചരിച്ചു കൊണ്ടും ഇരിക്കുന്നവൻ |
| ഉഭൌ ലോകൌ | —രണ്ടു ലോകങ്ങളേയും, |
| ഇമം ച അമും ച | —അതായതു് ഈ ലോകത്തെയും പരലോകത്തെയും, |
| അവാപ്നോതി | —പ്രാപിക്കുന്നു. |
| ഇതി | —എന്നു്. |

ഭാഷ്യം:— ഇങ്ങനെ പോയ രാജാക്കന്മാരായ ഇന്ദ്രവിരോചനന്മാർ രാജഭോഗങ്ങളിൽ ആസക്തന്മാരാകുമ്പോഴം മേൽപ്പറഞ്ഞതെല്ലാം മറന്നുപോയേക്കാമെന്നാശങ്കിച്ചും, നേരിട്ടു പറഞ്ഞാൽ അവക്കുണ്ടായേക്കാവുന്ന ചിത്തദുഃഖത്തെ കൂടാതെ കഴിക്കണമെന്നു വിചാരിച്ചും,

അവർ ദൂരെപ്പോകുന്നതുകണ്ടു്, "യ ആത്മാഽപഹതപാപ്മാ" ഇത്യാദിവചനംപോലെ ഇതും അവക്കു ശ്രവണഗോചരമായിത്തീരുമെന്നു വിശ്വസിച്ചു്, പ്രജാപതി പറഞ്ഞു:— "പറഞ്ഞപ്രകാരമുള്ള ആത്മാവിനെ അറിഞ്ഞു പ്രത്യക്ഷമാക്കാതെ, തെററിദ്ധരിച്ചുകൊണ്ടാണു് ഇവർ പോകുന്നതു്. അതുകൊണ്ടു ദേവന്മാരിലും അസുരന്മാരിലും പലരും ഇവരെപ്പോലെ വിപരീതമായ ആത്മനിശ്ചയത്തോടുകൂടിയവരായിത്തീന്നേക്കാം. അവരെല്ലാം ശ്രേയോമാർഗ്ഗത്തിൽനിന്നു തെററി നശിച്ചുപോകും"

സ്വഗൃഹങ്ങളിലേക്കു പോയ ഇന്ദ്രവിരോചനന്മാരിൽ വിരോചനൻ ശാന്തഹൃദയനായിട്ടുതന്നെ അസുരന്മാരുടെ അടുക്കൽ എത്തി. എന്നിട്ടു് ആ അസുരന്മാക്കു്, താഴെപ്പറയുന്നവിധം ശരീരമാണു് ആത്മാവെന്നുള്ളവിചാരമാകുന്ന ഉപനിഷത്തിനെ പറഞ്ഞുകൊടുത്തു. "ദേഹമാത്രംതന്നെയാണു് ആത്മാവെന്നാണു പിതാവു പറഞ്ഞതു്. അതിനാൽ ഈ ലോകത്തിൽ, ആത്മാവായ ദേഹംതന്നെയാണു പൂജിക്കപ്പെടേണ്ടതും പരിചരിക്കപ്പെടേണ്ടതും. അതിനാൽ ഈ ലോകത്തിൽ ആത്മാവായ ദേഹത്തെത്തന്നെ പൂജിക്കയും പരിചരിക്കയും ചെയ്യുന്നവൻ രണ്ടു ലോകത്തേയും— ഈ ലോകത്തേയും പരലോകത്തേയും പ്രാപിക്കും." ഇഹപരലോകങ്ങളിൽത്തന്നെ എല്ലാ ലോകങ്ങളും എല്ലാ കാമങ്ങളും അടങ്ങിയിരിക്കുന്നു എന്നാണു് രാജാവിന്റെ അഭിപ്രായം. 4

ഉപ:— തസ്മാദപ്യദ്യേഹാദദാനമശ്രദ്ദധാനമയജമാനമാഹുരാസുരോബതേതി; അസുരാണാം ഹ്യേഷോപനിഷത് പ്രേതസ്യശരീരം ഭിക്ഷയാവസനേനാലംകാരേണേതി സംസ്കുർവന്തി. ഏതേന ഹ്യമും ലോകം ജേഷ്യന്തോ മന്യന്തേ. 5

| | |
|---|---|
| തസ്മാത് | —അതിനാൽ |
| അദ്യ അപി | —ഇപ്പോഴും |
| ഇഹ | —ഈ ലോകത്തിൽ |
| അദദാനം | —ദാനംചെയ്യാത്തവനും |
| അശ്രദ്ദധാനം | —ശ്രദ്ധയില്ലാത്തവനും |
| അയജമാനം | —യജിക്ക ശീലമില്ലാത്തവനും ആയിട്ടുള്ളവനെ, |
| ആസുരഃ ബത ഇതി | —"ഇവൻ അസുരസ്വഭാവമുള്ളവനാണു് കഷ്ടം! എന്നു് |
| ആഹുഃ | —ശിഷ്ടന്മാർ പറയുന്നു. |
| ഹി | —എന്തെന്നാൽ |
| ഏഷാ ഉപനിഷത് | —ഈ ഉപനിഷത്തു് |
| അസുരാണാം | —അസുരന്മാർക്കുള്ളതാണല്ലോ. |
| പ്രേതസ്യ | —പ്രേതന്റെ —മൃതന്റെ |
| ശരീരം | —ശരീരത്തെ |
| ഭിക്ഷയാ | —ഭിക്ഷകൊണ്ടും —ഗന്ധമാല്യാദി കൊണ്ടും |
| വസനേന | —വസ്ത്രംകൊണ്ടും |
| അലംകാരേണ | —അലങ്കാരംകൊണ്ടും |
| ഇതി | —മററും, |
| സംസ്കുർവന്തി | —സംസ്കരിക്കുന്നു. |
| ഹി | —എന്തെന്നാൽ |
| ഏതേന | —ഇതുകൊണ്ടു് —ഈ ശവസംസ്കാരംകൊണ്ടു്, |
| അമും ലോകം | —പരലോകത്തെ |
| ജേഷ്യന്തഃ | —ജയിക്കാമെന്നു് |
| മന്യന്തേ | —അവർ വിചാരിക്കുന്നു. |

ഭാഷ്യം:— അതുകൊണ്ടു്, ഇപ്പോഴും, ദാനം ചെയ്യാതെയും, നല്ലകാര്യങ്ങളിൽ ശ്രദ്ധയില്ലാതെയും, ശക്തിക്കു

തക്കവണ്ണം യജിക്ക ശീലമില്ലാതെയും ഇരിക്കുന്നവനെ, "ഇവൻ ആസുരനാണ്; അതുകൊണ്ടാണ് ഈ സ്വഭാവമുള്ളവനായിരിക്കുന്നത്; കഷ്ടംതന്നെ " എന്നു ശിഷ്ടന്മാർ പറയുന്നു. എന്തെന്നാൽ, ശ്രദ്ധയില്ലായ്ക മുതലായ ലക്ഷണത്തോടുകൂടിയ ഉപനിഷത്ത് അസുരന്മാർക്കുള്ളതാണ്. ആ ഉപനിഷത്തിനാൽ സംസ്കരിക്കപ്പെട്ടവർ, മരിച്ചുപോയവന്റെ ശരീരത്തെ, ഗന്ധമാല്യാദികൾ ചാർത്തിയും, വസ്ത്രം മുതലായതുകൊണ്ട് ആച്ഛാദനംചെയ്തും കൊടിമരംനാട്ടി കൊടിക്കൂറതൂക്കിയുംമററും സംസ്കരിക്കുന്നു. ഇങ്ങനെയുള്ള ശവസംസ്കാരംകൊണ്ട്, മരിച്ചിട്ടു എത്തേണ്ടതായ ലോകത്തിൽ എത്താമെന്ന് അവർ വിചാരിക്കുന്നു. 5

എട്ടാമധ്യായത്തിൽ എട്ടാം ഖണ്ഡം കഴിഞ്ഞു.

---

എട്ടാമധ്യായത്തിൽ ഒൻപതാം ഖണ്ഡം.

ഉപ:— അഥ ഹേന്ദ്രോഽപ്രാപ്യൈവ ദേവാനേതദ് ഭയം ദദർശ:— യഥൈവ ഖല്വയമസ്മിഞ്ഛരീരേ സാധ്വലംകൃതേ സാധ്വലംകൃതോ ഭവതി. സുവസനേ സുവസനഃ, പരിഷ്കൃതേ പരിഷ്കൃത, ഏവമേവായമസ്മിന്നന്ധേഽന്ധോ ഭവതി,സ്രാമേ സ്രാമഃ പരിവൃക്ണേ പരിവൃക്ണോഽസ്യൈവ ശരീരനാശമന്വേഷ നശ്യതി. 1

| | |
|---|---|
| അഥ | = അനന്തരം |
| ഇന്ദ്രഃ | = ഇന്ദ്രൻ |
| ദേവാൻ | = ദേവന്മാരെ |
| അപ്രാപ്യ ഏവ | = പ്രാപിക്കുംമുമ്പുതന്നെ |
| ഏതത് ഭയം | = ഈ ഭയത്തെ = താഴെപ്പറയുന്ന ഭയത്തെ |
| ദദർശ | = കണ്ടു:— |

| | |
|---|---|
| യഥാ ഏവ ഖലു | —ഏതുപ്രകാരത്തിലാണോ |
| അയം | —ഈ ഛായാത്മാവു് |
| അസ്മിൻ ശരീരേ | —ഈ ശരീരം |
| സാധു അലംകൃതേ | —വേണ്ടവിധത്തിൽ അലംകൃതമായിരിക്കുമ്പോൾ |
| സാധു അലംകൃതഃ | —വേണ്ടവിധത്തിൽ അലങ്കരിക്കപ്പെട്ടതായും |
| സുവസനേ | —നല്ല വസ്ത്രത്തോടുകൂടിയതായിരിക്കുമ്പോൾ |
| സുവസനഃ | —നല്ല വസ്ത്രത്തോടുകൂടിയതായും |
| പരിഷ്കൃതേ | —പരിഷ്കൃതമായി(നഖരോമാദികൾ ഇല്ലാതായി)രിക്കുമ്പോൾ |
| പരിഷ്കൃതഃ | —പരിഷ്കൃതമായും |
| ഭവതി | —ഭവിക്കുന്നതു്, |
| ഏവം ഏവ | —ഇതുപോലെതന്നെ |
| അയം | —ഈ ഛായാത്മാവു്, |
| അസ്മിൻ അന്ധേ | —ഈ ശരീരം അന്ധമായിരുന്നാൽ |
| അന്ധഃ | —അന്ധമായും, |
| സ്രാമേ | —കണ്ണോ മൂക്കോ ഒലിക്കുന്നതായിരുന്നാൽ |
| സ്രാമഃ | —കണ്ണോ മൂക്കോ ഒലിക്കുന്നതായും, |
| പരിവൃക്ണേ | —കൈയോ കാലോ മുറിഞ്ഞതായിരുന്നാൽ |
| പരിവൃക്ണഃ | —കൈയോ കാലോ മുറിഞ്ഞതായും |
| ഭവതി | —തീരും. |
| അസ്യ ശരീരസ്യ ഏവ | —ഈ ശരീരത്തിൻെറതന്നെ |

നാശം അനു —നാശത്തെ അനുസരിച്ച്
ഏഷഃ നശ്യതി —ഇതും നശിക്കും.

ഭാഷ്യം:— ഇന്ദ്രൻ ആകട്ടെ, ദേവന്മാക്കു സ്വാഭാവികമായ അക്രൗൎയ്യം മുതലായതു തികഞ്ഞിരുന്നവനായിരുന്നതുകൊണ്ട് ഗുരുവിൻെറ വചനത്തെ വീണ്ടും അനുസ്മരിച്ചുകൊണ്ടുതന്നെ പോയി. അദ്ദേഹം ദേവന്മാരുടെ അടുക്കൽ എത്തുന്നതിനുമുമ്പുതന്നെ, ആത്മാവിനെ ഗ്രഹിച്ചതു സംബന്ധിച്ചു താഴെ പറയുംവിധമുള്ള ഭയത്തെ കണ്ടു. അതായതു്, ഉദശരാവദൃഷ്ടാന്തംകൊണ്ടു പ്രജാപതി പറഞ്ഞ ന്യായത്തിൻെറ പ്രയോജനം ഏതാണ്ടു മനസ്സിൽ തോന്നി. അതുകൊണ്ട് ഛായയെ ആത്മാവെന്നു ഗ്രഹിക്കുന്നതിൽ ദോഷമുണ്ടെന്നു കണ്ടു. എങ്ങനെ എന്നാൽ—"ഈ ശരീരം വേണ്ടവിധത്തിൽ അലങ്കരിക്കപ്പെട്ടുമ്പോൾ ഛായാത്മാവും അതുപോലെ അലംകൃതമായിരിക്കുന്നു. ശരീരത്തിനു നല്ല വസ്ത്രമുണ്ടായിരിക്കുമ്പോൾ ഛായാത്മാവിനും നല്ല വസ്ത്രമുണ്ടായിരിക്കുന്നു. ശരീരത്തിൽനിന്ന് നഖം രോമം മുതലായ ദേഹാവയവങ്ങൾ നീങ്ങുമ്പോൾ ഛായാത്മാവും പരിഷ്കൃതനായിത്തീരുന്നു. ഇതുപോലെതന്നെ, നഖരോമാദികൾപോലെ ശരീരാവയവമായ കണ്ണു ശരീരത്തിൽനിന്നു പൊയ്പ്പോയാൽ ഛായാത്മാവും കണ്ണില്ലാത്തതായിത്തീരും. ശരീരത്തിൽ കണ്ണോ മൂക്കോ ഒലിക്കുന്നപക്ഷം ഛായാത്മാവും അതുപോലെതന്നെ ആയിരിക്കും. ദേഹത്തിൽ കൈയോ കാലോ മുറിഞ്ഞുപോകയാണെങ്കിൽ ഛായാത്മാവും കൈയോ കാലോ മുറിഞ്ഞതായിത്തീരും. ശരീരം നശിക്കുമ്പോൾ ഈ ഛായാത്മാവും നശിക്കും. (സ്രാമശബ്ദത്തിന് ഏകനേത്രൻ എന്നാണു് അൎത്ഥമെങ്കിലും ആ അൎത്ഥം അന്ധത്വത്തിൽ അടങ്ങിയിട്ടുള്ളതുകൊണ്ടാണ് ചക്ഷുസ്സോ നാസികയോ എപ്പോഴും ഒലിക്കുന്നതെന്നൎത്ഥം പറഞ്ഞതു്.) 1

ഉപ:— നാഹമത്ര ഭോഗ്യം പശ്യാമീതി, സ സമിത് പാണിഃ പുനരേയായ; തം ഹ പ്രജാപതിരുവാച:— മഘവൻ, യച്ഛാന്തഹൃദയഃ പ്രാവ്രാജീഃ സാർദ്ധം വിരോചനേന, കിമിച്ഛൻ പുനരാഗമ ഇതി. സഹോവാച:— യഥൈവ ഖല്വയം ഭഗവോഽസ്മിൻശരീരേ സാധ്വലംകൃതേ സാധ്വലംകൃതോ ഭവതി, സുവസനേ സുവസനഃ, പരിഷ്കൃതേ പരിഷ്കൃത, ഏവമേവായമസ്മിന്നന്ധേഽന്ധോ ഭവതി, സ്രാമേസ്രാമഃ, പരിവൃക്ണേ പരിവൃക്ണഃ, അസ്യൈവ ശരീരസ്യ നാശമന്വേഷ നശ്യതി; നാഹമത്ര ഭോഗ്യം പശ്യാമി. ഇതി. 2

| | |
|---|---|
| അത്ര | —"ഇതിൽ—ഛായാത്മദർശനത്തിൽ |
| ഭോഗ്യം | —ഭോഗ്യത്തെ—ഇഷ്ടമായ ഫലത്തെ |
| അഹം ന പശ്യാമി | —ഞാൻ കാണുന്നില്ല." |
| ഇതി | —എന്നു്. |
| സഃ | —അവൻ—ഇന്ദ്രൻ |
| സമിത്പാണിഃ | —കൈയിൽ സമിത്തുകളോടുകൂടി |
| പുനഃ | —വീണ്ടും |
| ഏയായ | —ആഗമിച്ചു. |
| തം | —അവനോടു് |
| പ്രജാപതിഃ ഉവാച ഹ | —പ്രജാപതി പറഞ്ഞു:— |
| മഘവൻ | —"മഘവാവേ, |
| ത്വം | —നീ |
| ശാന്തഹൃദയഃ | —ശാന്തഹൃദയനായിട്ടു് |
| വിരോചനേന സാർദ്ധം | —വിരോചനനുമൊരുമിച്ചു് |
| യത് പ്രാവ്രാജീഃ | —സ്വഗൃഹത്തിലേക്കു പോയതിനാൽ, |

| | |
|---|---|
| കിം ഇച്ഛൻ | = എന്തിനെ ഇച്ഛിച്ചാണു് |
| പുനഃ ആഗമഃ | = നീ തിരികെ വന്നതു്?" |
| സഃ ഉവാച ഹ | = അവൻ പറഞ്ഞു:— |
| ഭഗവഃ | = "ഭഗവാനേ, |
| യഥാ ഏവ ഖലു | = ഏതുപ്രകാരത്തിലാണോ |
| അയം | = ഈ ഛായാത്മാവു്, |
| അസ്മിൻ ശരീരേ | = ഈ ശരീരം |
| സാധു അലംകൃതേ | = വേണ്ടുംവണ്ണം അലംകൃതമായിരിക്കുമ്പോഴാം |
| സാധു അലംകൃതഃ | = വേണ്ടുംവണ്ണം അലംകൃതമായും |
| സുവസനേ | = നല്ല വസ്ത്രത്തോടുകൂടിയതായിരിക്കുമ്പോഴാം |
| സുവസനഃ | = നല്ല വസ്ത്രത്തോടുകൂടിയതായും |
| പരിഷ്കൃതേ | = പരിഷ്കൃതമായിരിക്കുമ്പോഴാം |
| പരിഷ്കൃതഃ | = പരിഷ്കൃതമായും |
| ഭവതി | = ഭവിക്കുന്നതു്, |
| ഏവം ഏവ | = ഇപ്രകാരംതന്നെ |
| അയം | = ഈ ഛായാത്മാവു് |
| അസ്മിൻ | = ഈ ശരീരം |
| അന്ധേ | = അന്ധമായിരിക്കുമ്പോഴാം |
| അന്ധഃ | = അന്ധമായും |
| സ്രാമേ | = കണ്ണോ മൂക്കോ ഒലിക്കുന്നതായിരിക്കുമ്പോഴാം |
| സ്രാമഃ | = കണ്ണോ മൂക്കോ ഒലിക്കുന്നതായും |
| പരിവൃക്ണേ | = കൈയോ കാലോ മുറിഞ്ഞതായിരിക്കുമ്പോഴാം |
| പരിവൃക്ണഃ | = കൈയോ കാലോ മുറിഞ്ഞതായും |
| ഭവതി | = ഭവിക്കും. |

| | |
|---|---|
| അസ്യ ശരീരസ്യ ഏവ | —ഈ ശരീരത്തിൻെറതന്നെ |
| നാശം അനു | —നാശത്തെ അനുസരിച്ച് |
| ഏഷഃ | —ഈ ഛായാത്മാവും |
| നശ്യതി | —നശിക്കും, |
| അത്ര | —ഈ ഛായാത്മദർശനത്തിൽ |
| ഭോഗ്യം | —ഭോഗ്യത്തെ—ഇഷ്ടഫലത്തെ |
| അഹം ന പശ്യാമി | —ഞാൻ കാണുന്നില്ല." |
| ഇതി | —എന്നു്. |

ഭാഷ്യം: —"അതിനാൽ, ഈ ഛായാത്മദർശനത്തിലാകട്ടെ, ദേഹാത്മദർശനത്തിലാകട്ടെ, യാതൊരു ഫലവും ഞാൻ കാണുന്നില്ല." ഇങ്ങനെ ദേഹാത്മദർശനത്തിലും ഛായാത്മദർശനത്തിലും ദോഷമുണ്ടെന്നു നിശ്ചയിച്ച്, അവൻ, കൈയിൽ സമിത്തുകളും എടുത്തുകൊണ്ടു് ബ്രഹ്മചര്യം പാർക്കുന്നതിനായി പിന്നെയും പ്രജാപതിയുടെ അടുക്കൽവന്നു. അവനോടു പ്രജാപതി ചോദിച്ചു:— "മഘവാവേ, നീ ശാന്തഹൃദയനായിട്ടു്, വിരോചനനോടു കൂടി സ്വഗൃഹത്തിലേക്കു പോയല്ലോ. പിന്നെ എന്തു് ഇച്ഛിച്ചാണു വീണ്ടും വന്നതു്?" പ്രജാപതി കാര്യം അറിഞ്ഞിരുന്നു എങ്കിലും, ഇന്ദ്രൻെറ അഭിപ്രായത്തെ വ്യക്തമാക്കുന്നതിനായിട്ടു ചോദിച്ചതാണു്. "നിനക്കറിയാവുന്നതെന്തെല്ലാമെന്നു പറഞ്ഞു് എന്നെ ഉപസദിക്ക" എന്നു മുമ്പു പറഞ്ഞിട്ടുള്ളതുപോലെയാണിതും. ഇന്ദ്രൻ ഇതു കേട്ടു്, മേൽപ്പറഞ്ഞപ്രകാരമുള്ള തൻെറ അഭിപ്രായത്തെ വെളിപ്പെടുത്തി.

ഇവിടെ ആശങ്ക—ഇന്ദ്രനും വിരോചനനും അക്ഷിപുരുഷശ്രവണം തുല്യമായിരുന്നിട്ടും, ഇന്ദ്രൻ ഛായയെ ആത്മാവെന്നു ഗ്രഹിച്ചു. വിരോചനനാകട്ടെ, ദേഹത്തെ ആത്മാവെന്നു ഗ്രഹിച്ചു. അതു് എന്തുകൊണ്ടാണു്.

ഇതിന്ന പറയുന്ന സമാധാനം:— ഇന്ദ്രൻ ആചാര്യൻ പറഞ്ഞതിനെ സ്മരിച്ചുകൊണ്ടു പോയതിനാൽ, ദേവന്മാരുടെ അടുക്കൽ എത്തുന്നതിന്ന മുമ്പുതന്നെ, ആചാര്യൻ പറഞ്ഞതു് ഈവിധമാണെന്നുള്ള വിചാരത്താൽ ഛായയാണു് ആത്മാവെന്ന ഗ്രഹിക്കയും അതിൽ ദോഷത്തെ കാണുകയും ചെയ്തു. വിരോചനന്നു് അതുപോലെ അസുരന്മാരുടെ അടുക്കൽ എത്തുന്നതിന്ന മുമ്പു് ഛായാത്മഗ്രഹണവും ദോഷദർശനവുമുണ്ടായില്ല. അയാൾക്കു, ദേഹം തന്നെയാണു ആത്മാവെന്നുള്ള ദർശനമാണുണ്ടായതു്. അതിൽ ദോഷദർശനമുണ്ടായില്ല ഇങ്ങനെ വന്നതു്, വിദ്യാഗ്രഹണത്തിന്നുള്ള സാമർത്ഥ്യത്തെ പ്രതിബന്ധിക്കുന്ന ദോഷത്തിന്റെ കൂടുതൽകുറവുകൊണ്ടാണു്. ഇന്ദ്രന്ന ദോഷം അല്പമായിരുന്നതുകൊണ്ടു് ശ്രദ്ധയുണ്ടായിരുന്നതിനാൽ, അദ്ദേഹം 'ദൃശ്യതേ' എന്നുള്ള ശ്രുതിയുടെ അർത്ഥത്തെ അങ്ങനെതന്നെ ഗ്രഹിച്ചു. എന്നാൽ വിരോചനൻ, ദോഷാധിക്യത്താൽ, ശ്രുതിയുടെ അർത്ഥത്തെ ഉപേക്ഷിച്ചു്, ലക്ഷണകൊണ്ടു ഛായാനിമിത്തമായ ദേഹത്തെ ആത്മാവെന്ന ഗ്രഹിച്ചു. പ്രജാപതി അങ്ങനെയാണു പറഞ്ഞതെന്നാണു് അയാൾ വിചാരിച്ചതു് നീലവും നീലമല്ലാത്തതുമായ രണ്ടു വസ്ത്രങ്ങൾ കണ്ണാടിയിൽ കാണപ്പെടുന്നവയിൽ നീലമായിട്ടുള്ളതിനാണു വില കൂടുതലെന്ന പറഞ്ഞാൽ അതു നീലമായ വസ്ത്രത്തെ ഉദ്ദേശിച്ചല്ലാതെ ഛായയെ ഉദ്ദേശിച്ചായിരിക്കയില്ലല്ലോ. അതുപോലെയാണു പ്രജാപതി ഛായയെപ്പററിപ്പറഞ്ഞതിന്റെയും അർത്ഥമെന്നായിരുന്നു അയാളുടെ അഭിപ്രായം. ശ്രവണം തുല്യമായിരുന്നാലും അവരവരുടെ ചിത്തത്തിന്റെ ഗുണദോഷങ്ങളനുസരിച്ചാണു് ശബ്ദാർത്ഥങ്ങളെ മനസ്സിലാക്കുന്നതെന്നുള്ളതു്, പ്രജാപതി, ദേവന്മാർക്കും മനുഷ്യർക്കും അസുരന്മാക്കും 'ദ'കാരം മാത്രം ഉപദേശിച്ചു എന്നും, അവരെല്ലാം

ഒരുപോലെയാണു കേട്ടതു് എങ്കിലും, ദേവന്മാർ 'ദാന്തന്മാരായിരിക്കുവിൻ' എന്നും, മനുഷ്യർ 'ദാനംചെയ്യുവിൻ' എന്നും, അസുരന്മാർ 'ദയയുള്ളവരായിരിക്കുവിൻ' എന്നും ഉള്ള അർത്ഥത്തെ മനസ്സിലാക്കി എന്നും ഉള്ള കഥകൊണ്ടു ബൃഹദാരണ്യകശ്രുതിയിൽ വ്യക്തമാക്കിയിട്ടുണ്ടു്. അങ്ങനെ മനസ്സിലാക്കുന്നതിനുള്ള ന്യായങ്ങളും അവരവരുടെ ചിത്തത്തിൻെറ ഗുണദോഷങ്ങളുടെ കൂടുതൽകുറവനുസരിച്ചു് അവക്കു തോന്നുന്നതാണു്.    2

ഉപ:— ഏവമേവൈഷ മഘവന്നിതി ഹോവാചൈതം ത്വേവ തേ ഭൂയോഽനുവ്യാഖ്യാസ്യാമി; വസാപരാണി ദ്വാത്രിംശതം വർഷാണീതി. സ ഹാപരാണി ദ്വാത്രിംശതം വർഷാണ്യുവാസ തസ്മൈ ഹോവാച.    3

| | |
|---|---|
| മഘവൻ | —"മഘവാനേ, |
| ഏഷഃ | —ഇതു്—ഈ ഛായാത്മാവു് |
| ഏവം ഏവ | —ഇങ്ങനെതന്നെ" |
| ഇതി ഉവാച ഹ | —എന്നു പ്രജാപതി പറഞ്ഞു. |
| ഏതം തു ഏവ | —"എന്നാൽ പ്രകൃതമായ ഈ ആത്മാവിനെത്തന്നെ |
| തേ | —നിനക്കു് |
| ഭൂയഃ | —വീണ്ടും |
| അനുവ്യാഖ്യാസ്യാമി | —വ്യാഖ്യാനിച്ചുതരാം. |
| അപരാണിദ്വാത്രിംശതം വർഷാണി | —വേറേ ഒരു മുപ്പത്തുരണ്ടു വർഷക്കാലംകൂടി |
| വസ | —ബ്രഹ്മചര്യം പാർക്കുക." |
| ഇതി | —എന്നും പറഞ്ഞു. |
| സഃ | —അവൻ—ഇന്ദ്രൻ |
| അപരാണിദ്വാത്രിംശതം വർഷാണി | —വേറേ ഒരു മുപ്പത്തുരണ്ടു വർഷംകൂടി |

ഉവാസ —ബ്രഹ്മചര്യം പാർത്തു.
തസ്മൈ —അവന്നു്
ഉവാച ഹ —പറഞ്ഞുകൊടുത്തു.

ഭാഷ്യം:— പ്രജാപതി അനുമോദിച്ചു പറഞ്ഞു:— "മഘവാനേ, നീ മനസ്സിലാക്കിയതു ശരിതന്നെ. ഞാൻ പറഞ്ഞ പ്രകൃതമായ ആത്മാവു ഛായാത്മാവല്ല. ഈ പ്രകൃതമായ ആത്മാവിനെ, ഒരിക്കൽകൂടി വ്യാഖ്യാനിച്ചു തരാം. ദോഷരഹിതന്മാക്കു്, ഒരിക്കൽ വ്യാഖ്യാനിച്ചു കൊടുത്താലും അതു മനസ്സിലാകുവാൻ കഴിയുന്നതാണു്. എന്നാൽ നിനക്കു് ഒരിക്കൽ പറഞ്ഞുതന്നിട്ടു മനസ്സിലായില്ല. അതുകൊണ്ടു നിന്റെ ഗ്രഹണസാമർത്ഥ്യം ഏതോ ഒരു ദോഷത്താൽ പ്രതിബന്ധിക്കപ്പെട്ടിരിക്കുന്നു. അതിനാൽ ആ ദോഷം നീങ്ങുന്നതിനായി വേറെ ഒരു മുപ്പത്തുരണ്ടു വർഷംകൂടി ബ്രഹ്മചര്യം പാർക്കുക." ഇന്ദ്രൻ അതനുസരിച്ചു മുപ്പത്തുരണ്ടു വർഷംകൂടി ബ്രഹ്മചര്യം പാർത്തു. അങ്ങനെ ദോഷമെല്ലാം തീർന്നതിന്റെശേഷം അദ്ദേഹത്തിനു പ്രജാപതി പറഞ്ഞുകൊടുത്തു. 3

എട്ടാമധ്യായത്തിൽ ഒൻപതാം ഖണ്ഡം കഴിഞ്ഞു.

---

## എട്ടാമധ്യായത്തിൽ പത്താം ഖണ്ഡം.

ഉപ:— യ ഏഷ സ്വപ്നേ മഹീയമാനശ്ചരത്യേഷ ആത്മേതി ഹോവാചൈതദമൃതമഭയമേതദ് ബ്രഹ്മേതി. സ ഹ ശാന്തഹൃദയഃ പ്രവവ്രാജ. സ ഹാപ്രാപ്യൈവ ദേവാനേതദ്ഭയം ദദർശ തദ് യദ്യപീദം ശരീരമന്ധംഭവേത്യനന്ധഃ സ ഭവതി, യദി സ്രാമമസ്രാമോ, നൈവൈഷോ ƒസ്യദോഷേണ ദുഷ്യതി. 1

| | |
|---|---|
| യഃ ഏഷഃ | —ഏതൊന്നാണോ, |
| സ്വപ്നേ | —സ്വപ്നത്തിൽ |
| മഹീയമാനഃ | —പൂജിക്കപ്പെട്ടുന്നതായി |
| ചരതി | —സഞ്ചരിക്കുന്നതു്, |
| ഏഷഃ ആത്മാ | —ഇതാണു് ആത്മാവു്. |
| ഏതത് അമൃതം അഭയം | —ഇതു് അമൃതവും അഭയവും ആകുന്നു. |
| ഏതത് ബ്രഹ്മ | —ഇതു ബ്രഹ്മമാകുന്നു. |
| ഇതി ഉവാച ഹ | —എന്നു പ്രജാപതി പറഞ്ഞു. |
| സഃ | —അവൻ |
| ശാന്തഹൃദയഃ | —ശാന്തഹൃദയനായിട്ടു് |
| പ്രവവ്രാജ | —സ്വഗൃഹത്തിലേക്കു പോയി. |
| സഃ | —അവൻ |
| ദേവാൻ | —ദേവന്മാരെ |
| അപ്രാപ്യഏവ | —പ്രാപിക്കുന്നതിനു മുമ്പുതന്നെ |
| ഏതത് ഭയം ദദർശ | —താഴെപ്പറയുന്ന ഭയത്തെ (ദോഷത്തെ) കണ്ടു. |
| തത് ഇദം ശരീരം | —ഈ ശരീരം |
| യദിഅപി അന്ധംഭവതി | —അന്ധമായിരുന്നാലും |
| സഃ | —അതു്—ആ സ്വപ്നാത്മാവു് |
| അനന്ധഃ ഭവതി | —അന്ധമല്ലാത്തതായിരിക്കുന്നു. |
| യദിസ്രാമം | —ശരീരം സ്രാമമായിരുന്നാലും |
| അസ്രാമഃ | —സ്വപ്നാത്മാവു് സ്രാമമല്ലാത്തതായിരിക്കുന്നു. |
| ഏഷഃ | —ഇതു്—ഈ സ്വപ്നാത്മാവു് |

അസ്യ ദോഷേണ — ഈ ശരീരത്തിൻെറ ദോഷത്താൽ

ന ദുഷ്യതി — ദുഷിക്കുന്നില്ല.

ഭാഷ്യം:— "സ്വപ്നത്തിൽ, സ്ത്രീകളാലുംമററും പൂജിക്കപ്പെട്ടു് അനേകവിധത്തിലുള്ള ഭോഗങ്ങളെ അനുഭവിച്ചുകൊണ്ടു് സഞ്ചരിക്കുന്നതേതോ അതാണു്, "യ ഏഷോ ƒ ക്ഷിണിപുരുഷോ ദൃശ്യതേ" ഇത്യാദികൊണ്ടു വ്യാഖ്യാനിക്കപ്പെട്ട, അപഹതപാപ്മത്വാദിലക്ഷണത്തോടുകൂടിയ ആത്മാവു്. ഇതു് അമൃതവും അഭയവുമാകുന്നു. ഇതു ബ്രഹ്മമാകുന്നു " ഇങ്ങനെ പ്രജാപതി പറഞ്ഞതുകേട്ടു്, ഇന്ദ്രൻ ശാന്തഹൃദയനായിട്ടു പോയി. അദ്ദേഹം ദേവന്മാരുടെ അടുക്കൽ എത്തുന്നതിനു മുമ്പുതന്നെ, മുമ്പിലത്തെപ്പോലെ, ഈ സ്വപ്നാത്മദർശനത്തിലും ദോഷമുണ്ടെന്നു കണ്ടു. എങ്ങനെ എന്നാൽ—"ഈ ശരീരം അന്ധമായിരുന്നാലും സ്വപ്നാത്മാവു് അനന്ധമായിരിക്കുന്നു. ശരീരം സ്രാമമായിരുന്നാലും സ്വപ്നാത്മാവു അസ്രാമമായിരിക്കുന്നു. ഈ ശരീരത്തിൻെറ ദോഷത്താൽ സ്വപ്നാത്മാവു ദുഷിക്കുന്നില്ല" 1

ഉപ:— ന വധേനാസ്യ ഹന്യതേ; നാസ്യസ്രാമ്യേണ സ്രാമഃ; ഘ്നന്തിത്വേവൈനം വിച്ഛാദയന്തീവാപ്രിയവേത്തേവ ഭവതി; അപി രോദിതീവ; നാഹമത്ര ഭോഗ്യം പശ്യാമീതി. 2

അസ്യ വധേന — "ഈ ശരീരത്തിൻെറ വധത്താൽ

ന ഹന്യതേ — സ്വപ്നാത്മാവു ഹനിക്കപ്പെടുന്നില്ല.

അസ്യ സ്രാമ്യേണ — ഈ ശരീരത്തിൻെറ സ്രാമാവസ്ഥയാൽ

| | |
|---|---|
| ന സ്രാമഃ | —സ്വപ്നാത്മാവു് സ്രാമമായിത്തീരുന്നില്ല. |
| തു | —എന്നാൽ |
| ഏനം | —ഈ സ്വപ്നാത്മാവിനെ |
| ഘ്നന്തി ഏവ | —ഹനിക്കുന്നതുപോലെ ഇരിക്കുന്നു. |
| വിച്ഛാദയന്തി ഇവ | —ഓടിക്കുന്നതുപോലെയിരിക്കുന്നു. |
| അപ്രിയവേത്താ ഇവ ഭവതി | —അപ്രിയത്തെ അനുഭവിക്കുന്നതുപോലെയിരിക്കുന്നു. |
| രോദിതി ഇവ അപി | —കരയുന്നതുപോലേയും ഇരിക്കുന്നു. |
| അഹം | —ഞാൻ |
| അത്ര | —ഇതിൽ—ഈ സ്വപ്നാത്മദർശനത്തിൽ |
| ഭോഗ്യം | —ഭോഗ്യത്തെ—ഇഷ്ടമായ ഫലത്തെ |
| ന പശ്യാമി | —കാണുന്നില്ല." |
| ഇതി | —എന്നു്. |

ഭാഷ്യം:— "സ്വപ്നാത്മാവു്, ഛായാത്മാവിനെപ്പോലെ, ശരീരത്തിന്റെ വധത്താൽ വധിക്കപ്പെടുന്നില്ല. ശരീരം സ്രാമമായിരിക്കുന്നു എന്നുവച്ചു് അതു സ്രാമമായിരിക്കുന്നുമില്ല. (ദേഹദോഷത്താൽ ആത്മാവിനു ദോഷമുണ്ടാകയില്ലെന്നുള്ളതു്, അധ്യായത്തിന്റെ ആദിയിൽ പറഞ്ഞിട്ടുള്ളതാണെങ്കിലും, അവിടെ, "നാസ്യജരയൈതജ്ജീര്യ്യതി" ഇത്യാദിയായി ആഗമമാത്രത്താൽ അതിനെ ഉപന്യസിച്ചിട്ടുള്ളതേ ഉള്ളൂ. അതിനെ അന്വയവ്യതിരേകരൂപമായ ന്യായം കാണിച്ചു് ഉപപാദിക്കുന്നതിനായി

ട്ടാണു് വീണ്ടും ഇവിടെ ഉപന്യസിച്ചതു്.) ഇങ്ങനെ ഈ സ്വപ്നാത്മാവു ദേഹത്തിൻെറ ദോഷത്താൽ ദുഷിക്കുന്നില്ല. എങ്കിലും ചിലർ ഇതിനെ ഹനിക്കുന്നതുപോലെയിരിക്കുന്നു. ഓടിക്കുന്നതുപോലെയിരിക്കുന്നു. അതുപോലെ, പുത്രാദിമരണംകൊണ്ടുള്ള അപ്രിയത്തെ അറിയുന്നതുപോലെയും, താൻതന്നെ കരയുന്നപോലേയും ഇരിക്കുന്നു. ഈ സ്വപ്നാത്മദർശനത്തിൽ ഇഷ്ടമായ ഫലത്തെ ഞാൻ കാണുന്നില്ല.''

ആശങ്ക:— "'ഘ്നന്തിത്വേവൈനം'' എന്നുള്ള ഏവകാരത്തിനു്, യഥാശ്രുതാർത്ഥം ഉപേക്ഷിച്ചു്, 'ഇവ' എന്നതിൻെറ അർത്ഥം പറഞ്ഞതെന്താണു്?

സമാധാനം:— പിന്നീടു പറയുന്നതിലെല്ലാം ഇവ ശബ്ദം കാണുന്നതുകൊണ്ടു് ഇതും ഇവാർത്ഥത്തിലുള്ളതായിരിക്കണം.

ആശങ്ക:— ദേഹത്തിൻെറ വധത്താൽ ഇതു ഹനിക്കപ്പെടുന്നില്ല എന്നു വിശേഷിപ്പിച്ചിരിക്കുന്നതുകൊണ്ടു്, സ്വതേ, സ്വപ്നംകാണുന്നവനു വധം തീർച്ചയായി ഉണ്ടെന്നു വിവക്ഷിച്ചിരിക്കയാണു്. അപ്പോൾ "ഏവ" ശബ്ദത്തിനു യഥാശ്രുതാർത്ഥംതന്നെ പറയേണ്ടതല്ലേ?

സമാധാനം:— അങ്ങനെ പറയാൻ പാടില്ല; എന്തെന്നാൽ ഇന്ദ്രൻ, പ്രജാപതിയെ പ്രമാണമായിക്കരുതുന്ന ആളാണു്. സ്വപ്നംകാണുന്നവനു സ്വതേതന്നെ ഹനനം ഉണ്ടെന്നു വിവക്ഷിച്ചിരിക്കുന്നു എന്നുവന്നാൽ, പ്രജാപതിക്കു് അനൃതവാദിത്വം ആപാദിക്കുന്നതായിവരും; അതു ശരിയല്ല. "ഏതദമൃതം" എന്നുള്ള പ്രജാപതിയുടെ വചനത്തെ, അദ്ദേഹത്തെ പ്രമാണമായി വിചാരിക്കുന്ന ഇന്ദ്രൻ, അസത്യമാക്കുമോ?

ആശങ്ക:— ഛായാപുരുഷനെപ്പററി പ്രജാപതി പറഞ്ഞപ്പോഠം, ഇന്ദ്രൻ, "അസ്യ നാശമനേഷ നശ്യതി"എന്നു ദോഷം പറഞ്ഞുവല്ലോ. അതുപോലെയാണിവിടെയും എന്നു വിചാരിച്ചുകൂടയോ.

സമാധാനം:— പാടില്ല; എന്തുകൊണ്ടെന്നാൽ, "യ ഏഷോഽക്ഷിണിപുരുഷോ ദൃശ്യതേ" എന്നുള്ളതുകൊണ്ടു് പ്രജാപതി പറഞ്ഞതു ഛായാത്മാവിനെയല്ലെന്നാണു് ഇന്ദ്രൻ വിചാരിക്കുന്നതു്. എന്തെന്നാൽ, അപഹതപാപ്മാദിലക്ഷണമായ ആത്മാവിനെപ്പററി ചോദിച്ചപ്പോഠം ഛായാത്മാവിനെയാണു പ്രജാപതി പറഞ്ഞുകൊടുത്തതെന്നു വിചാരിച്ചിരുന്നു എങ്കിൽ ഇന്ദ്രൻ പ്രജാപതിയെ പ്രമാണമായിക്കരുതി, വീണ്ടും ശ്രവണത്തിനായി സമിത്പാണിയായി വരികയില്ലായിരുന്നു. എന്നാൽ അങ്ങനെ വരികയുംചെയ്തു. അതുകൊണ്ടു്, ഛായാത്മാവിനെപ്പററിയല്ല പ്രജാപതി പറഞ്ഞതെന്നാണു് ഇന്ദ്രൻ വിചാരിക്കുന്നതു്. അതനുസരിച്ചുതന്നെ അക്ഷിയിൽ ദ്രഷ്ടാവായ പുരുഷനെപ്പററി പറയുന്നതാണു് ഈ വാക്യമെന്നു മുമ്പുതന്നെ വ്യാഖ്യാനിച്ചിട്ടുമുണ്ടു്. എന്നുമാത്രമല്ല; സ്വപ്നദ്രഷ്ടാവിനു്, വിനാശദർശനം ഛായാത്മാവിനെന്നപോലെ സ്പഷ്ടവുമല്ല.

വേറെ ആശങ്ക:— സ്വപ്നാത്മാവു് വാസ്തവത്തിൽ അപ്രിയത്തെ അറിയുന്നുണ്ടല്ലോ. പിന്നെ എന്തുകൊണ്ടാണു് അപ്രിയത്തെ അറിയുന്നതുപോലെയിരിക്കുന്നതായി പറയുന്നതു്?

സമാധാനം:— അതു പറയാം:– അപ്രിയത്തെ അറിയുന്നുണ്ടെന്നു പറകയാണെങ്കിൽ അറിവു് എന്നതു വികാരരൂപമാകയാൽ, അതുണ്ടെങ്കിൽ അമൃതത്വമില്ലെന്നും ആത്മാവു "മൃത്തു മുതലായതുപോലെ വിനാശിയാണെന്നുംവരും.

അതിനാൽ അപ്രിയത്തെ അറിയുന്നതുപോലെ ഇരിക്കുന്നു എന്നുതന്നെയാണു പറയേണ്ടതു്. "ധ്യായതീവ, ലേലായതീവ" എന്നു വേറേ ശ്രുതിയുമുണ്ടല്ലോ.

ആശങ്ക:— ഇങ്ങനെ പറയുന്നതു പ്രത്യക്ഷത്തിനു വിരുദ്ധമാണല്ലോ. "ഞാൻ അറിയുന്നു'' എന്നിങ്ങനെ, താൻ അറിയുക എന്ന ക്രിയയ്ക്കു് ആശ്രയമാണെന്നുള്ള പ്രത്യക്ഷത്തിനു ഇതു വിരുദ്ധമാണു്.

സമാധാനം:— ശരീരം ആത്മാവെന്നുള്ള പ്രത്യക്ഷം പോലെ ഈ പ്രത്യക്ഷം തെററിദ്ധാരണയായി വരാവുന്നതാണു്.

ഉപ:— സ സമിത്പാണിഃ പുനരേയായ; തം ഹ പ്രജാപതിരുവാച:— മഘവൻ യച്ഛാന്തഹൃദയഃ പ്രാവ്രാജീഃ; കിമിച്ഛൻ പുനരാഗമഇതി. സഹോവാച—തദ്യദ്യപീദം ഭഗവഃ ശരീരമന്ധം ഭവത്യനന്ധഃ സ ഭവതി, യദി സ്രാമമസ്രാമോ നൈവൈഷോഽസ്യദോഷേണ ദുഷ്യതി. 3

| | |
|---|---|
| സഃ | —അവൻ—ഇന്ദ്രൻ |
| സമിത്പാണിഃ | —പാണിയിൽ സമിത്തുകളോടുകൂടി |
| പുനഃ | —വീണ്ടും |
| ഏയായ | —വന്നു. |
| തം | —അവനോടു് |
| പ്രജാപതിഃ ഉവാചഹ | —പ്രജാപതി പറഞ്ഞു;— |
| മഘവൻ | —"മഘവാനേ, |
| ത്വം | —നീ |
| ശാന്തഹൃദയഃ | —ശാന്തഹൃദയനായിട്ടു് |
| യത്പ്രാവ്രാജീഃ | —പ്രവ്രജിച്ചതിനാൽ, |
| കിം ഇച്ഛൻ | —എന്തിനെ ഇച്ഛിച്ചാണു് |

| | |
|---|---|
| പുന: ആഗമഃ | —വീണ്ടും വന്നതു്?" |
| ഇതി | —എന്നു്. |
| സഃ ഉവാചഹ | —അവൻ പറഞ്ഞു:— |
| ഭഗവഃ | —"ഭഗവാനേ, |
| തത് ഇദംശരീരം | —ഈ ശരീരം |
| യദി അപി അന്ധം ഭവതി | —അന്ധമായിരുന്നാലും |
| സഃ | —അതു—ആ സ്വപ്നാത്മാവു് |
| അനന്ധഃ ഭവതി | —അന്ധമല്ലാത്തതായിരിക്കുന്നു. |
| യദിസ്രാമം | —ഈ ശരീരം സ്രാമമായിരുന്നാലും |
| സഃ അസ്രാമഃ | —സ്വപ്നാത്മാവു് അസ്രാമമായിരിക്കുന്നു. |
| ഏഷഃ | —ഈ സ്വപ്നാത്മാവു് |
| അസ്യ ദോഷേണ | —ഈ ശരീരത്തിൻെറ ദോഷത്താൽ |
| ന ഏവ ദുഷ്യതി | —തീർച്ചയായും ദുഷിക്കുന്നില്ല." 3 |

ഉപ:— ന വധേനാസ്യ ഹന്യതേ, നാസ്യസ്രാമ്യേണ സ്രാമഃ; ഘ്നന്തിത്വേവൈനം വിച്ഛാദയന്തീവാ, പ്രിയവേത്തേവഭവത്യപി രോദിതീവ; നാഹമത്ര ഭോഗ്യം പശ്യാമീതി. ഏവമേവൈഷമഘവന്നിതിഹോവാചൈതം ത്വേവ തേ ഭൂയോഽനുവ്യാഖ്യാസ്യാമി; വസാപരാണി ദ്വാത്രിംശതം വർഷാണീതി. സ ഹാപരാണി ദ്വാത്രിംശതം വർഷാണ്യുവാസ തസ്മൈ ഹോവാച. 4

ഇതിദശമഃ ഖണ്ഡഃ

| | |
|---|---|
| അസ്യ വധേന | —"ഈ ശരീരത്തിൻെറ വധത്താൽ |
| ന ഹന്യതേ | —ഹനിക്കപ്പെടുന്നില്ല. |
| അസ്യസ്രാമ്യേണ | —ഈ ശരീരത്തിൻെറ സ്രാമാവസ്ഥയാൽ |

| | |
|---|---|
| ന പ്രസാമഃ | —പ്രസാമമായിരിക്കുന്നില്ല. |
| കിംതു | —എന്നാൽ |
| ഏനം | —ഈ സ്വപ്നാത്മാവിനെ |
| ഘ്നന്തി ഏവ | —ഹനിക്കുന്നതുപോലെയിരിക്കുന്നു; |
| വിച്ഛാദയന്തി ഇവ | —ഓടിക്കുന്നതുപോലെയിരിക്കുന്നു. |
| അപ്രിയവേത്താ ഇവ ഭവതി | —ഈ സ്വപ്നാത്മാവു അപ്രിയത്തെ അറിയുന്നതുപോലെയിരിക്കുന്നു! |
| രോദിതി ഇവ അപി | —കരയുന്നതുപോലെയും ഇരിക്കുന്നു. |
| അഹം | —ഞാൻ |
| അത്ര | —ഈ സ്വപ്നാത്മദർശനത്തിൽ |
| ഭോഗ്യം | —ഇഷ്ടഫലത്തെ |
| ന പശ്യാമി | —കാണുന്നില്ല.'' |
| ഇതി | —എന്നു്. |
| മഘവൻ | —"മഘവാവേ, |
| ഏവം ഏവ | —ഇങ്ങനെതന്നെയാണു്." |
| ഇതി ഉവാച ഹ | —എന്നു പ്രജാപതി പറഞ്ഞു. |
| കിംതു | —"എന്നാൽ |
| ഏതം ഏവ | —ഇതിനെത്തന്നെ |
| തേ | —നിനക്കു് |
| ഭൂയഃ | —വീണ്ടും |
| അനുവ്യാഖ്യാസ്യാമി | —വ്യാഖ്യാനിച്ചുതരാം. |
| അപരാണി ദ്വാത്രിംശതം വർഷാണി | —വേറേ ഒരു മുപ്പത്തുരണ്ടു വർഷം കൂടി |
| വസ | —ബ്രഹ്മചര്യം പാർക്കുക.'' |

| | |
|---|---|
| ഇതി | —എന്നും പറഞ്ഞു. |
| സഃ | —അവൻ |
| അപരാണി ദ്വാത്രിം- ശതം വർഷാണി | —വേറേ ഒരു മുപ്പത്തുരണ്ടുവർഷം കൂടി |
| ഉവാസ | —ബ്രഹ്മചര്യം പാൎത്തു |
| തസ്മൈ ഉവാചഹ | —അവന്നു പ്രജാപതി പറഞ്ഞു കൊടുത്തു. |

ഭാഷ്യം:— ഇന്ദ്രൻ സ്വപ്നാത്മദർശനത്തിൽ പറഞ്ഞ ദോഷത്തെ, പ്രജാപതി, "ഇങ്ങനെതന്നെ'' എന്നു പറഞ്ഞിരിക്കുന്നതിനു മുമ്പു്, ''നിന്റെ അഭിപ്രായത്തിൽ" എന്നുകൂടെ ചേർക്കേണ്ടതാണു്. എന്തെന്നാൽ പ്രജാപതിയുടെ അഭിപ്രായത്തിൽ ആത്മാവു്, അമൃതാഭയഗുണങ്ങളോടുകൂടിയതാണല്ലോ. ''ഞാൻ രണ്ടുതവണ, ന്യായത്തോടുകൂടി പറഞ്ഞിട്ടും ഇവൻ വേണ്ടുംവണ്ണം മനസ്സിലാക്കുന്നില്ല; അതിനാൽ ഇവന്നു് മുമ്പിലത്തെപ്പോലെ ഇപ്പോഴും പ്രതിബന്ധകാരണമായ ദോഷമുണ്ടു്.'' എന്നു വിചാരിച്ചാണു്, പ്രജാപതി, വേറേ ഒരു മുപ്പത്തുരണ്ടുവർഷംകൂടി ബ്രഹ്മചര്യം പാൎക്കുന്നതിനു് ഇന്ദ്രനെ നിയോഗിച്ചതു്. അപ്രകാരം പാൎത്തു കല്മഷം ക്ഷയിപ്പിച്ച അവനോടു പ്രജാപതി പറഞ്ഞു.

ഇങ്ങനെ പത്താം ഖണ്ഡം കഴിഞ്ഞു.

---

## എട്ടാമദ്ധ്യായത്തിൽ പതിനൊന്നാം ഖണ്ഡം

ഉപ:— തദ്യത്രൈതത് സുപ്തഃ സമസ്തഃ സംപ്രസന്നഃ സ്വപ്നം ന വിജാനാത്യേഷ ആത്മേതി ഹോവാചൈതദമൃതമഭയമേതദ് ബ്രഹ്മേതി. സ ഹ ശാന്തഹൃദയഃ പ്രവവ്രാജ; സ ഹാപ്രാപ്യൈവ ദേവാനേതദ്ഭയം ദദർശ:—

നാഹ ഖല്വയമേവം സംപ്രത്യാത്മാനം ജാനാത്യയമഹമ സ്മീതി; നോ ഏവേമാനിഭൂതാനി; വിനാശമേവാപീതോ ഭവതി; നാഹമത്രഭോഗ്യം പശ്യാമീതി. 1

സ സമിത്പാണിഃ പുനരേയായ തം ഹ പ്രജാപതി രുവാച മഘവന്യച്ഛാന്തഹൃദയഃ പ്രാവ്രാജീഃ കിമിച്ഛൻ പുനരാഗമ ഇതി സ ഹോവാച നാഹ ഖല്വയം ഭഗവ ഏ വം സപ്രത്യാത്മാനം ജാനാത്യയമഹമസ്മീതി നോ ഏവേ മാനി വിനാശമേവാപീതോ ഭവതി നാഹമത്ര ഭോഗ്യം പശ്യാമീതി. 2

| | |
|---|---|
| തത് | —"ആ വിഷയത്തിൽ, |
| യത്ര | —ആരാണോ |
| സമസ്തഃ | —സകല കരണവ്യാപാരങ്ങ ളേയും ഉപസംഹരിച്ച് |
| ഏതത് സുപ്തഃ | —ഈ സ്വപ്നത്തെ സ്വപിക്കു ന്നവനായും |
| സംപ്രസന്നഃ | —നല്ലവണ്ണം പ്രസന്നനായും |
| സ്വപ്നം ന വിജാനാതി | —സ്വപ്നത്തെ അറിയാതിരിക്കു ന്നു, |
| ഏഷഃ ആത്മാ | —ഇതാണ് ആത്മാവ്." |
| ഇതി ഉവാച ഹ | —എന്നു പറഞ്ഞു. |
| ഏതത് | —"ഇതു് |
| അമൃതം അഭയം | —അമൃതവും അഭയവുമാകുന്നു |
| ഏതത് ബ്രഹ്മ | —ഇതു ബ്രഹ്മമാകുന്നു." |
| ഇതി | —എന്നുംപറഞ്ഞു. |
| സഃ | —അദ്ദേഹം—ഇന്ദ്രൻ |
| ശാന്തഹൃദയഃ | —ശാന്തഹൃദയനായിട്ട് |
| പ്രവവ്രാജ ഹ | —പോയി. |
| സഃ | —ആ ഇന്ദ്രൻ |

| | |
|---|---|
| ദേവാൻ അപ്രാപ്യ ഏവ | —ദേവന്മാരുടെ അടുക്കൽ എത്തുന്നതിനു മുമ്പുതന്നെ |
| ഏതത് ഭയം ദദർശഹ | —ഈ ഭയത്തെ കണ്ടു. |
| അയം | —"ഈ സുഷുപ്താവസ്ഥയിൽ ഉള്ള ആത്മാവു് |
| അയം അഹം അസ്മി | —'ഇതു ഞാൻ ആകുന്നു.' |
| ഇതി ഏവം | —എന്നിങ്ങനെ |
| ആത്മാനം | —അവനവനെ |
| സംപ്രതി | —വേണ്ടുംവണ്ണം |
| നാഹ ഖലു ജാനാതി | —തീർച്ചയായും അറിയുന്നില്ല. |
| ഇമാനി ഭൂതാനി | —ഈ ഭൂതങ്ങളേയും |
| നോ ഏവ | —അറിയുന്നില്ലതന്നെ. |
| വിനാശം | —വിനാശത്തെ |
| അപീതഃ ഏവ | —പ്രാപിച്ചതുപോലെ |
| ഭവതി | —ആയിത്തീരുന്നു. |
| അഹം | —ഞാൻ |
| അത്ര | —ഈ സുഷുപ്താത്മദർശനത്തിൽ |
| ഭോഗ്യം | —ഇഷ്ടമായ ഫലത്തെ |
| ന പശ്യാമി | —കാണുന്നില്ല." |
| ഇതി | —എന്നു്. |
| സഃ | —ആ ഇന്ദ്രൻ |
| സമിത്പാണിഃ | —കൈയിൽ സമിത്തുകളോടു കൂടി |
| പുനഃ ഏയായ | —വീണ്ടും പ്രജാപതിയുടെ അടുക്കൽവന്നു. |
| തം പ്രജാപതിഃ ഉവാച | —അവനോടു പ്രജാപതി പറഞ്ഞു.— |
| മഘവൻ | —"മഘവാനേ, |

| | |
|---|---|
| ത്വം | —നീ |
| യത് ശാന്തഹൃദയഃ പ്രാവ്രാജീഃ | —ശാന്തഹൃദയനായിട്ട പോയതിൻെറശേഷം |
| കിം ഇച്ഛൻ | —എന്തിനെ ഇച്ഛിച്ചാണ്. |
| പുനഃ ആഗമഃ | —വീണ്ടും വന്നത്?" |
| ഇതി | —എന്ന്. |
| സഃ | —അദ്ദേഹം—ഇന്ദ്രൻ |
| ഉവാചഹ | —പറഞ്ഞു:— |
| ഭഗവഃ | —"ഭഗവാനേ, |
| അയം | —ഈ സുഷുപ്താത്മാവ് |
| അയം അഹം അസ്മി | —'ഇതു ഞാനാകുന്നു' |
| ഇതി ഏവം | —എന്നിങ്ങനെ |
| ആത്മാനം | —അവനവനെ |
| നാഹ ഖലു ജാനാതി | —അറിയുന്നില്ലതന്നെ. |
| ഇമാനി ഭൂതാനി | —ഈ ഭൂതങ്ങളേയും |
| നോ ഏവ | —അറിയുന്നില്ലതന്നെ. |
| വിനാശം അപീതഃ ഏവ | —വിനാശത്തെ പ്രാപിച്ചവനെപ്പോലെ |
| ഭവതി | —ആയിത്തീരുന്നു. |
| അഹം | —ഞാൻ |
| അത്ര | —ഈ സുഷുപ്താത്മദർശനത്തിൽ |
| ഭോഗ്യം | —ഇഷ്ടമായ ഫലത്തെ |
| ന പശ്യാമി | —കാണുന്നില്ല" |
| ഇതി. | —എന്ന്. |

ഭാഷ്യം:— പ്രജാപതി, മുമ്പിലത്തെപ്പോലെ, "നിനക്കു ഞാൻ പറഞ്ഞുതന്ന ആത്മാവിനെത്തന്നെ വീണ്ടും വ്യാഖ്യാനിച്ചുതരാം' എന്നു പറഞ്ഞിട്ട്, "തദ്യത്രൈ തത് സുപ്തഃ" ഇത്യാദി പറഞ്ഞുകൊടുത്തു. ഈ വാക്യം മുമ്പു വ്യാ

ഖ്യാനിച്ചിട്ടുള്ളതാണു്. (ഈ അദ്ധ്യായത്തിൽ തന്നെ 6-ാം ഖണ്ഡത്തിൽ)" അക്ഷിയിൽ ദ്രഷ്ടാവായിരിക്കയും, സ്വപ്നത്തിൽ ഭോഗങ്ങളെ അനുഭവിച്ചുകൊണ്ടു സഞ്ചരിക്കയും ചെയ്യുന്നതാരോ അതേ പുരുഷൻ സമസ്ത കരണങ്ങളേയും ഉപസംഹരിച്ചുകൊണ്ടു സ്വപിക്കുമ്പോൾ നല്ലവണ്ണം പ്രസന്നനായി, സ്വപ്നത്തെ അറിയാതെ ഇരിക്കുന്നു. ഇതാണു് ആത്മാവു്. ഇതു് അമൃതവും അഭയവുമാകുന്നു; ഇതു ബ്രഹ്മമാകുന്നു." ഇങ്ങനെ തന്റെ അഭിപ്രായമനുസരിച്ചുതന്നെ പ്രജാപതി പറഞ്ഞുകൊടുത്തു. ഇന്ദ്രൻ അതിലും ദോഷംകണ്ടു. എങ്ങനെഎന്നാൽ—"സുഷുപ്താവസ്ഥയിൽ ഉള്ള ആത്മാവു് 'ഇതു ഞാൻ' 'ഇവ ഭൂതങ്ങൾ' എന്നു് അവനവനേയും ഭൂതങ്ങളേയും, ജാഗ്രത്തിലും സ്വപ്നത്തിലും അറിയുന്നതുപോലെ വീണ്ടും അറിയുന്നില്ല. അതിനാൽ സുഷുപ്താവസ്ഥയിൽ ആത്മാവു വിനാശത്തെ പ്രാപിച്ചതുപോലെ ഇരിക്കുന്നു; നശിച്ചുപോയതുപോലെ ആയിത്തീരുന്നു." ജ്ഞാനമുണ്ടായിരുന്നാലല്ലാതെ ജ്ഞാതാവുണ്ടെന്നു് അറിയുവാൻ കഴിയുകയില്ലല്ലോ. സുഷുപ്തനു ജ്ഞാനം കാണുന്നതുമില്ല. അതുകൊണ്ടു് സുഷുപ്താവസ്ഥയിൽ ആത്മാവു വിനഷ്ടമായിത്തീരുന്നതുപോലെ ഇരിക്കുന്നു എന്നാണു് ഇന്ദ്രന്റെ അഭിപ്രായം. അല്ലാതെ ആത്മാവിനു വിനാശംതന്നെ വരുന്നു എന്നു് ഇന്ദ്രൻ വിചാരിക്കുന്നില്ല. എന്തെന്നാൽ ആത്മാവു് അമൃതവും അഭയവുമാണെന്നു പ്രജാപതി പറഞ്ഞിട്ടുള്ളതിനെ ഇന്ദ്രൻ പ്രമാണമായിക്കരുതുന്നുണ്ടു്. 2

ഉപ:— ഏവമേവൈഷ മഘവന്നിതി ഹോവാചൈതം ത്വേവ തേ ഭൂയോഽനുവ്യാഖ്യാസ്യാമി: നോ ഏവാന്യത്രൈതസ്മാത്; വസാപരാണി പഞ്ചവർഷാണീതി. സ ഹാപരാണി പഞ്ചവർഷാണ്യുവാസ താന്യേകശതം സംപേദുഃ ഏതത് തത് യദാഹുരേകശതം ഹവൈ വർഷാ

ണി മഘവാൻ പ്രജാപതൗ ബ്രഹ്മചര്യമുവാസ. തസ്മൈ ഹോവാച. 3

ഇതി ഏകാദശഃ ഖണ്ഡഃ

മഘവൻ —"മഘവാനേ,
ഏഷഃ — ഇത് — ഈ സുഷുപ്താത്മാവ്
ഏവം ഏവ — ഇങ്ങനെതന്നെ"
ഇതി ഉവാച ഹ — എന്നു പ്രജാപതി പറഞ്ഞു.
ഏതം തു ഏവ —"എന്നാൽ ഇതിനെത്തന്നെ
തേ — നിനക്ക്
ഭൂയഃ — വീണ്ടും
അനുവ്യാഖ്യാസ്യാമി — വ്യാഖ്യാനിച്ചുതരാം.
ഏതസ്മാത് അന്യത്ര നോ ഏവ — ഇതല്ലാതെ വേറെ ഒന്നിനേയും അല്ലതന്നെ.
അപരാണി പഞ്ചവർഷാണി — വേറെ ഒരു അഞ്ചുവർഷം കൂടി
വസ — ബ്രഹ്മചര്യം പാർക്കുക."
ഇതി — എന്നും പറഞ്ഞു.
സഃ — അയാൾ — ഇന്ദ്രൻ
അപരാണി പഞ്ചവർഷാണി — വേറെ അഞ്ചുവർഷം കൂടി
ഉവാസ — ബ്രഹ്മചര്യം പാർത്തു.
താനി — അവ — ഇന്ദ്രൻ ബ്രഹ്മചര്യം പാർത്ത വർഷങ്ങൾ.
ഏകശതം സംപേദുഃ — നൂറ്റൊന്നു തികഞ്ഞു.
മഘവാൻ —"മഘവാൻ
ഏകശതം വർഷാണി — നൂറ്റൊന്നുവർഷം
പ്രജാപതൗ — പ്രജാപതിയുടെ അടുക്കൽ
ബ്രഹ്മചര്യം ഉവാസ ഹ വൈ — ബ്രഹ്മചര്യം പാർത്തു"
ഇതി യത് ആഹുഃ തത് — എന്നു പറയാറുള്ളത്,
ഏതത് — ഇതുകൊണ്ടാണ്.

തസ്മൈ —ആ മഘവാവിനോടു്
ഉവാചഹ —പ്രജാപതി പറഞ്ഞു:—

ഭാഷ്യം:— പ്രജാപതി മുമ്പിലത്തെപ്പോലെ, ഇന്ദ്രൻ പറഞ്ഞ ദോഷങ്ങളെ സമ്മതിച്ചിട്ടുപറഞ്ഞു:- "ഞാൻ ഇതിന്ന മുമ്പു മൂന്നുപ്രാവശ്യം നിനക്കു പറഞ്ഞുതന്ന ആത്മാവിനെത്തന്നെ—അല്ലാതെ വേറെ ഒന്നിനേയുമല്ല—ഇനിയും വ്യാഖ്യാനിച്ചുതരാം. എന്നാൽ നിനക്കു അല്പംദോഷം ബാക്കിയുണ്ടു്. അതിനെ ക്ഷയിപ്പിക്കുന്നതിനായി വേറൊരു അഞ്ചുവർഷംകൂടി ബ്രഹ്മചര്യം പാർക്കണം." ഇതുകേട്ടു് ഇന്ദ്രൻ അപ്രകാരം ചെയ്തു. അങ്ങനെ കഷായാദിദോഷങ്ങൾ നീങ്ങിയ ആ ഇന്ദ്രനു്, ജാഗ്രദാദികളായ മൂന്നുസ്ഥാനങ്ങളിലേയും ദോഷങ്ങളുടെ സംബന്ധമില്ലാത്തതും അപഹതപാപ്മത്വം മുതലായ ലക്ഷണങ്ങളോടുകൂടിയതുമായ ആത്മാവിന്റെ സ്വരൂപത്തെ പ്രജാപതി പറഞ്ഞുകൊടുത്തു. ഇങ്ങനെ ഇന്ദ്രൻ ബ്രഹ്മചര്യം പാർത്ത വർഷങ്ങൾ നൂറ്റൊന്നു തികഞ്ഞു. അതുകൊണ്ടാണു്, ഇന്ദ്രൻ പ്രജാപതിയുടെ അടുക്കൽ നൂറ്റൊന്നു വർഷം ബ്രഹ്മചര്യം പാർത്തു എന്നു ലോകത്തിൽ ശിഷ്ടന്മാർ പറയാറുള്ളതു്. "താന്യേകശതം." ഇത്യാദികൊണ്ടു ശ്രുതി, ആഖ്യായികവിട്ടു് ഈ സംഗതി പറയുന്നതു്, "ഈ ആത്മജ്ഞാനം ഇന്ദ്രത്വത്തെക്കാൾ ഗുരുതരവും, ഇന്ദ്രൻപോലും നൂറ്റൊന്നുവർഷം വളരെ ബുദ്ധിമുട്ടി പ്രയത്നിച്ചു ലഭിച്ചിട്ടുള്ളതുമാണു്; അതിനാൽ ഇതിനേക്കാൾ കൂടിയതരത്തിലുള്ള ഒരു പുരുഷാർത്ഥവുമില്ല." എന്നു് ആത്മജ്ഞാനത്തെ സ്തുതിക്കുന്നതിനാണു്. 3

എട്ടാമധ്യായം പതിനൊന്നാം ഖണ്ഡം കഴിഞ്ഞു.

---

എട്ടാമദ്ധ്യായം പന്ത്രണ്ടാം ഖണ്ഡം.

ഉപ: — മഘവൻ, മർത്ത്യം വാ ഇദം ശരീരമാത്തം മൃത്യുനാ, തദസ്യാമൃതസ്യാശരീരസ്യാത്മനോ ƒധിഷ്ഠാനം; ആത്തോ വൈ സശരീരഃ പ്രിയാപ്രിയാഭ്യാം ന വൈ സശരീരസ്യ സതഃ പ്രിയാപ്രിയയോരപഹതിരസ്തി; അശരീരം വാവ സന്തം ന പ്രിയാപ്രിയേ സ്പൃശതഃ 1

| | |
|---|---|
| മഘവൻ | —മഘവാനേ, |
| ഇദം ശരീരം | —ഈ ശരീരം |
| മർത്ത്യം | —മരണധർമ്മത്തോടുകൂടിയതും — നശിക്കുന്ന സ്വഭാവമുള്ളതും |
| മൃത്യുനാ | —മൃത്യുവിനാൽ |
| ആത്തം | —ആത്തവും (—ഗ്രസ്തവും) ആകുന്നു. |
| തത് | —അതാണ് — ആ ശരീരമാണ്, |
| അമൃതസ്യ | —അമൃതവും |
| അശരീരസ്യ | —ശരീരമില്ലാത്തതും ആയ |
| അസ്യ ആത്മനഃ | —ഈ ആത്മാവിന്റെ |
| അധിഷ്ഠാനം | —അധിഷ്ഠാനം. |
| സശരീരഃ | —സശരീരനായിരിക്കുമ്പോൾ |
| പ്രിയാപ്രിയാഭ്യാം | —പ്രിയാപ്രിയങ്ങളാൽ |
| ആത്തഃ വൈ | —ഗ്രസ്തനായിരിക്കുന്നു എന്നതു പ്രസിദ്ധമാണ് |
| സശരീരസ്യ സതഃ | —സശരീരനായിരിക്കുമ്പോൾ |
| പ്രിയാപ്രിയയോഃ | —പ്രിയാപ്രിയങ്ങൾക്ക് |
| അപഹതിഃ | —അപഹതി — മുടക്കം |
| ന അസ്തിവൈ | —ഇല്ലതന്നെ. |
| അശരീരം സന്തം | —അശരീരനായിരിക്കുന്നവനെ |
| പ്രിയാപ്രിയേ | —പ്രിയാപ്രിയങ്ങൾ |
| നസ്പൃശതഃ വാവ | —സ്പർശിക്കുന്നില്ല. |

ഭാഷ്യം:— "അല്ലയോ മഘവാവേ, അക്ഷിയിൽ ദ്രഷ്ടാവായും, സ്വപ്നത്തിൽ ഭോഗങ്ങളെ അനുഭവിച്ചുകൊണ്ടു സഞ്ചരിക്കുന്നതായും സുഷുപ്തത്തിൽ സംപ്രസാദാത്മകമായും ഞാൻ പറഞ്ഞ ആത്മാവേതോ അതു്, വിനാശത്തെ പ്രാപിക്കുന്നതുപോലെ ഇരിക്കുന്നതായി നിനക്കു തോന്നുന്നുവല്ലോ. അതിനുള്ള കാരണം കേട്ടുകൊള്ളുക:— നീ കാണുന്ന ഈ ശരീരം മരണസ്വഭാവമുള്ളതാണു്. അതായതു വിനാശമുള്ളതാണു്. അതു് എപ്പോഴും മൃത്യുവിനാൽ ഗ്രസ്തമായിരിക്കുന്നു. (മർത്ത്യമാണെന്നുമാത്രം പറഞ്ഞാൽ, വല്ലപ്പോഴും മരിക്കയേയുള്ളു എന്നു വിചാരിച്ചേക്കാവുന്നതിനാൽ, എപ്പോഴും മൃത്യുവിനാൽ ഗ്രസ്തമായിരിക്കുന്നു എന്നു പറഞ്ഞാൽ തോന്നുന്നതുപോലെയുള്ള ഭയം തോന്നുകയില്ല. അതുകൊണ്ടു്, എങ്ങനെയായാലാണു് വിരക്തനായിട്ടു ദേഹാഭിമാനത്തിൽനിന്നു നിവർത്തിക്കുക എന്നു വിചാരിച്ചു്, വൈരാഗ്യമുണ്ടാകുന്നതിനായിട്ടാണു്, എപ്പോഴും മൃത്യുവിനാൽ ഗ്രസ്തമായിരിക്കുന്നു എന്നു പറഞ്ഞിരിക്കുന്നതു്.) ഇവിടെ ശരീരമെന്നു പറഞ്ഞതു ഇന്ദ്രിയ മനസ്സുകളെക്കൂടി ഉൾപ്പെടുത്തിയാണു് ഈ ശരീരം, മൂന്നു സ്ഥാനങ്ങളുള്ളതായി അറിയപ്പെടുന്നതും, മരണം മുതലായ ദേഹേന്ദ്രിയമനോധർമ്മങ്ങൾ ഇല്ലാത്തതും, വായു മുതലായവയെപ്പോലെ അവയവങ്ങളോ മൂർത്തിയോ ഇല്ലാത്തതുമായ ആത്മാവിൻെറ ഭോഗാധിഷ്ഠാനമാകുന്നു. ഈക്ഷിതാവും സദാത്മകവുമായ ആത്മാവിൽനിന്നു തേജോബന്നാദിക്രമത്തിൽ ഉണ്ടായിട്ടുള്ളതാകകൊണ്ടു്, ആത്മാവിനെ അറിയുന്നതിനുള്ള സ്ഥാനമെന്നുള്ള അർത്ഥത്തിലും ശരീരത്തെ ആത്മാവിൻെറ അധിഷ്ഠാനമെന്നു പറയാം. സത്തു തന്നെ ജീവരൂപത്തിൽ ഇതിൽ പ്രവേശിച്ചു് അധിഷ്ഠിതി ചെയ്യുന്നതുകൊണ്ടു് ആ അർത്ഥത്തിലും ഇതിനെ ആ സദാത്മകമായ ആത്മാവിൻെറ അധിഷ്ഠാനമെന്നു പറയാം.

ഇങ്ങനെ അനിത്യവും മൃത്യുഗ്രസ്തവും ധർമ്മാധർമ്മങ്ങളെ ക്കൊണ്ടുണ്ടായതായതുകൊണ്ടു പ്രിയാപ്രിയങ്ങളോടുകൂടി യതുമായ ഈ ശരീരം ആക്കു അധിഷ്ഠാനമായിരിക്കുന്നുവോ ആ ആത്മാവു് അതിൽ അധിഷ്ഠിതനായി സശരീരനാ യിത്തീരുന്നു. ശരീരമില്ലാത്ത സ്വഭാവത്തോടുകൂടിയ ആത്മാവിനു ആ ശരീരംതന്നെയാണു താനെന്നും താൻ തന്നെയാണു് ആ ശരീരമെന്നും, തിരിച്ചറിവില്ലാതെ തോ ന്നുന്ന വിചാരമാണു് ആത്മാവിനുള്ള സശരീരത്വം. അ തിനാൽ സശരീരനായിരിക്കുമ്പോഴം ആത്മാവു പ്രിയാ പ്രിയങ്ങളാൽ ഗ്രസ്തനായിരിക്കുന്നു. ഇതു പ്രസിദ്ധമായിട്ടു ള്ളതാണു്. അങ്ങനെ സശരീരനും ബാഹ്യവിഷയങ്ങളുടെ സംയോഗവിയോഗങ്ങൾ തനിക്കുണ്ടെന്നു വിചാരിക്കുന്ന വനുമായ ആത്മാവിനു്, ബാഹ്യവിഷയങ്ങളോടുള്ള സം യോഗവിയോഗങ്ങൾനിമിത്തമുണ്ടാകുന്നവയും പരമ്പരാ രൂപങ്ങളുമായ പ്രിയാപ്രിയങ്ങൾക്കു മുടക്കമുണ്ടാകുന്നില്ല. എന്നാൽ, താൻ അശരീരസ്വരൂപനാണെന്നുള്ള വിജ്ഞാന ത്താൽ അവിവേകവിജ്ഞാനത്തിൽനിന്നും തന്മൂലമുള്ള ദേഹാഭിമാനത്തിൽനിന്നും നിവർത്തിച്ചു് അശരീരനായി ത്തീരുമ്പോൾ അവനെ പ്രിയാപ്രിയങ്ങൾ സ്പർശിക്കുന്നി ല്ല. പ്രിയവും സ്പർശിക്കുന്നില്ല, അപ്രിയവും സ്പർശിക്കു ന്നില്ല എന്നർത്ഥം. മ്ലേച്ഛാശുച്യധാർമ്മികന്മാരോടു സംഭാ ഷണം ചെയ്യരുതെന്നു പറഞ്ഞാൽ, മ്ലേച്ഛൻ, അശുചി, അ ധാർമ്മികൻ ഇവരിൽ ഓരോരുത്തരോടും സംഭാഷണം ചെ യ്യരുതെന്നാണല്ലോ അർത്ഥം. അതുപോലെ ഇവിടെയും പ്രിയാപ്രിയങ്ങൾ സ്പർശിക്കുന്നില്ലെന്നുള്ളതിനു് അവ യിൽ ഓരോന്നും സ്പർശിക്കുന്നില്ലെന്നാണർത്ഥം. പ്രിയാ പ്രിയങ്ങൾ ധർമ്മാധർമ്മങ്ങളുടെ കാര്യങ്ങളാണല്ലോ. അശ രീരത ആത്മാവിന്റെ സ്വന്ത രൂപമായതുകൊണ്ടു് ആ സ്വന്തരൂപത്തിൽ ധർമ്മാധർമ്മങ്ങൾ സംഭവിക്കാത്തതിനാൽ

അവയുടെ കാൎയ്യങ്ങൾ തീരെ ഉണ്ടായിരിക്കയില്ല. അതിനാൽ പ്രിയമാകട്ടെ അപ്രിയമാകട്ടെ ആത്മാവിനെ സ്പർശിക്കുന്നില്ല.

പൂർവപക്ഷം:— പ്രിയവും അശരീരനായ ആത്മാവിനെ സ്പർശിക്കുന്നില്ലെന്നാണെങ്കിൽ, സുഷുപ്തസ്ഥനായ ആത്മാവു വിനാശത്തെ പ്രാപിച്ചതുപോലെ ആയിത്തീരുന്നു എന്നു മഘവാവു പറഞ്ഞ ദോഷംതന്നെ ഇവിടെയും വന്നുകൂടുമല്ലോ.

സമാധാനം:— ആ ദോഷം വരികയില്ല; ധർമ്മാധർമ്മകാൎയ്യങ്ങളും ശരീരസംബന്ധികളുമായ പ്രിയാപ്രിയങ്ങളുടെ പ്രതിഷേധത്തെ മാത്രമേ ഇവിടെ വിവക്ഷിച്ചിട്ടുള്ളു. അങ്ങനെ വിവക്ഷിച്ചുകൊണ്ടാണു് "അശരീരം ന പ്രിയാപ്രിയേ സ്പൃശതഃ" എന്നു പറഞ്ഞിരിക്കുന്നതു്. ആഗമാപായങ്ങൾ (വരവും പോക്കും) ഉള്ളവയെ സംബന്ധിച്ചു മാത്രമാണു്, ശീതസ്പർശം ഉഷ്ണസ്പർശം എന്നെല്ലാം സ്പർശശബ്ദം പ്രയോഗിച്ചു കണ്ടിട്ടുള്ളതു്. അല്ലാതെ, അഗ്നിയുടെ സ്വഭാവമായിട്ടുള്ള ഉഷ്ണസ്പർശത്തിനും പ്രകാശത്തിനും അഗ്നിയോടു സ്പർശമുണ്ടാകുന്നു എന്നു പറയാറില്ല. അപ്രകാരം ഇവിടെയും അഗ്നിയുടെയോ സവിതാവിന്റെയോ ഉഷ്ണവും പ്രകാശവുംപോലെ ആത്മാവിന്റെ സ്വരൂപഭൂതമായ ആനന്ദം പ്രിയമാണെങ്കിലും ഇവിടെ അതിനെ പ്രതിഷേധിക്കുന്നില്ല. "വിജ്ഞാനമാനന്ദം ബ്രഹ്മ" "ആനന്ദോബ്രഹ്മ", ഇത്യാദി വേറേ ശ്രുതികളിലും "ഭൂമൈവസുഖം" എന്നു് ഇതിലും പറഞ്ഞിട്ടുണ്ടല്ലോ.

പൂർവപക്ഷം:— ഭൂമാവും പ്രിയവും ഒന്നാണെങ്കിൽ, അതു അസംവേദ്യമോ (അറിയാൻ കഴിയാത്തതോ) സ്വന്തരൂപത്തിൽ നിത്യസംവേദ്യമോ ആയിരിക്കും. അതുകൊണ്ടു് അതു നിർവിശേഷം—അതായതു്, വിഷയമെന്നും

വിഷയി എന്നും ഉള്ള ഭേദമില്ലാത്തതു് ആകയാൽ ഇന്ദ്രനു് ഇഷ്ടമായിരിക്കയില്ല. "നാഹഖല്വയം സംപ്രത്യാത്മാനം ജാനാത്യയമഹമസ്മീതി; നോ ഏവേമാനിഭൂതാനി; വിനാശമേവാപീതോ ഭവതി; നാഹമത്രഭോഗ്യം പശ്യാമി" എന്നാണല്ലോ ഇന്ദ്രൻ പറഞ്ഞിട്ടുള്ളതു്. ഭൂതങ്ങളേയും അവനവനേയും അറിയുകയും അപ്രിയത്തെ ഒന്നും അറിയാതിരിക്കയും എല്ലാ ലോകങ്ങളേയും എല്ലാ കാമങ്ങളേയും പ്രാപിക്കുവാനുതകുകയും ചെയ്യുന്ന ജ്ഞാനമാണല്ലോ ഇന്ദ്രനു് ഇഷ്ടമായിട്ടുള്ളതു്.

സമാധാനം:— സത്യംതന്നെ. ഇതാണു് ഇന്ദ്രനു് ഇഷ്ടം: 'ഈ ഭൂതങ്ങൾ എല്ലാം എന്നിൽനിന്നു് അന്യങ്ങളാണു്; ലോകങ്ങളും കാമങ്ങളും എന്നിൽനിന്നു് അന്യങ്ങളാണു് ഞാൻ ഇവയുടെ സ്വാമിയാണു്'' എന്നുള്ള ജ്ഞാനമാണു് ഇന്ദ്രനു് ഇഷ്ടമായിട്ടുള്ളതു്. എന്നാൽ ഇതു് ഇന്ദ്രനു ഹിതമായിട്ടുള്ളതല്ല. പ്രജാപതി ഉപദേശിച്ചുകൊടുക്കേണ്ടതു് ഇന്ദ്രനു ഹിതമായിട്ടുള്ളതുമാണു്. വ്യോമത്തെപ്പോലെ അശരീരാത്മകനായിരുന്നു, സർവഭൂതങ്ങളും സർവലോകങ്ങളും സർവകാമങ്ങളും താൻതന്നെയാണെന്നറിഞ്ഞു് അവയെ പ്രാപിക്കുന്നതാണു് ഇന്ദ്രനു ഹിതമായിട്ടുള്ളതെന്നും ആ ഹിതം ഇന്ദ്രനു് പറഞ്ഞുകൊടുക്കണമെന്നുമാണു് പ്രജാപതിയുടെ അഭിപ്രായം; അല്ലാതെ, രാജാവു രാജ്യത്തെ പ്രാപിക്കുന്നതുപോലെ വേറെ എന്നുള്ള നിലയിൽ ഭൂതങ്ങളേയും കാമങ്ങളേയും ലോകങ്ങളേയും പ്രാപിക്കുവാനുള്ള വഴി ഇന്ദ്രനു പറഞ്ഞുകൊടുക്കണമെന്നല്ല. അങ്ങനെ ഇരിക്കെ, ആത്മാവു് ഒന്നായിരിക്കുമ്പോൾ, 'ഇവ ഭൂതങ്ങളാണു്'; ഇതു ഞാനാണു്''– എന്നിങ്ങനെ, എന്തിനെ എന്തുകൊണ്ടറിയും?

പൂർവപക്ഷം:— ആകട്ടെ, ഈ പക്ഷത്തിൽ, അതായതു് എല്ലാ ഭൂതങ്ങൾക്കും ലോകങ്ങൾക്കും കാമങ്ങൾക്കും

ആത്മാവു സച്ചിദാനന്ദമാത്രമാണെന്നും മുക്തൻ ആ രൂപത്തിൽ ആയിത്തീരുന്നു എന്നും വിചാരിക്കുന്ന പക്ഷത്തിൽ, 'സ്ത്രീഭിർവാ യാനൈർവാ, സ യദി പിതൃലോകകാമഃ' 'സ ഏകധാ ഭവതി' എന്നും മററുമുള്ള ഐശ്വര്യശ്രുതികൾ അനുപപന്നങ്ങളായിത്തീരും.

സമാധാനം:— മുത്തിനു് സർവഘടകരകകുണ്ഡാദിയുടേയും പ്രാപ്തിയുള്ളതുപോലെ, സർവാത്മാവിനു സർവഫലങ്ങളുടെയും സംബന്ധമുണ്ടാകാവുന്നതുകൊണ്ടു് ഐശ്വര്യശ്രുതികൾക്കു വിരോധമില്ല.

പൂർവപക്ഷം:— അങ്ങനെ സർവാത്മകത്വം ഉണ്ടാകുമെന്നു പറയുന്നപക്ഷം ദുഃഖസംബന്ധവുമുണ്ടാകുമല്ലോ.

സമാധാനം:— ദുഃഖത്തിനും ആത്മത്വം അംഗീകരിക്കുന്നതിനാൽ വിരോധമില്ല. ആ അവസ്ഥയിൽ ദുഃഖം ദുഃഖമായിരിക്കയില്ല. രജ്ജുവിൽ സർപ്പാദികൾ കല്പനനിമിത്തമുണ്ടാകുന്നവയായതുപോലെ, ആത്മാവിൽ ദുഃഖങ്ങൾ അവിദ്യാകല്പനനിമിത്തമുണ്ടാകുന്നവയാണു്. ദുഃഖത്തിനു നിമിത്തമായ അവിദ്യ, എല്ലാ ശരീരങ്ങളിലുമുള്ള ആത്മാവു് ഒന്നുതന്നെ എന്നുള്ള സ്വരൂപദർശനത്താൽ ഉച്ഛിന്നമായിത്തീരുന്നതുകൊണ്ടു്, ആത്മാവിനു ദുഃഖസംബന്ധമുണ്ടാകുമെന്നുള്ള ആശങ്കയ്ക്കു് അവകാശമേ ഇല്ല. ശുദ്ധസത്ത്വസങ്കല്പംനിമിത്തമുള്ളവയും മാനസങ്ങളുമായ കാമങ്ങൾക്കാകട്ടെ, എല്ലാ ഭൂതങ്ങളുടെ വിഷയത്തിലും ഈശ്വരനെന്നു പറയുന്ന നിലയോടു മായാവസ്ഥയിൽ സംബന്ധമുണ്ടാകും. പരൻതന്നെയാണു സർവസത്ത്വോപാധികൾ വഴിയായി ഭോക്താവായിരിക്കുന്നതു്. അവിദ്യാകൃതങ്ങളായ എല്ലാ സംവ്യവഹാരങ്ങൾക്കും പരനായ ആത്മാവു തന്നെയാണു് ആസ്പദമെന്നും വേറെ ഇല്ലെന്നുമാണു വേദാന്തസിദ്ധാന്തം.

ഇവിടെ ചിലരുടെ അഭിപ്രായം—"യ ഏഷോ ഽക്ഷിണി പുരുഷോ ദൃശ്യതേ" എന്നുള്ളതുകൊണ്ടു പ്രജാപതി പറഞ്ഞതു ഛായാപുരുഷനെത്തന്നെയാണു്. സ്വപ്നസുഷുപ്തങ്ങളിൽ പറഞ്ഞതും വേറെ ആത്മാവിനെത്തന്നെയാണു്. അല്ലാതെ അപഹതപാപ്മത്വം മുതലായ ലക്ഷണങ്ങളോടുകൂടിയ പരനെയല്ല. എന്തെന്നാൽ അപഹതപാപ്മത്വം മുതലായതും, സ്വപ്നാദ്യവസ്ഥകളോടുകൂടിയിരിക്ക എന്നതും തമ്മിൽ വിരുദ്ധമാണു്." ഛായാദ്യാത്മാക്കളെ ഉപദേശിച്ചിരിക്കുന്നതിനുള്ള പ്രയോജനത്തേയും അവർ പറയുന്നുണ്ടു്:— "ആദ്യംതന്നെ പരമാത്മാവിനെപ്പററിപ്പറഞ്ഞുകൊടുക്കുകയാണെങ്കിൽ അതു മനസ്സിലാകുവാൻ വളരെ പ്രയാസമായിരിക്കും. അത്യന്തബാഹ്യവിഷയാസക്തചേതസ്സായിട്ടുള്ളവനു് അത്യന്തസൂക്ഷ്മവസ്തുവിനെ കേൾക്കുമ്പോൾ വ്യാമോഹമുണ്ടാകും. അതുണ്ടാവരുതെന്നാണു പ്രജാപതിയുടെ അഭിപ്രായം. ദ്വിതീയനാൾ വളരെ ചെറുതായിരിക്കുന്ന ചന്ദ്രനെ കാണിച്ചുകൊടുക്കുവാൻ ആഗ്രഹിക്കുന്നവൻ, ആദ്യം പ്രത്യക്ഷമായ ഒരു വൃക്ഷത്തെ, 'അതുനോക്കുക, അതാണു ചന്ദ്രൻ' എന്നിങ്ങനെ കാണിച്ചുകൊടുക്കുകയും, പിന്നെ അതിനേക്കാൾ പൊക്കമുള്ള വേറൊരു വൃക്ഷത്തേയും പിന്നെ ക്രമേണ ചന്ദ്രസമീപസ്ഥമായ പർവതശിഖരത്തേയും ഇതാണു ചന്ദ്രനെന്നു കാണിച്ചുകൊടുക്കയും അനന്തരം അവൻ (കാണിച്ചുകൊടുക്കപ്പെട്ടവൻ) ചന്ദ്രനെ കാണുകയും ചെയ്യുന്നു. ഇതുപോലെയാണു് ഇവിടെ പ്രജാപതി മൂന്നു പര്യായങ്ങളെക്കൊണ്ടു ഛായാദ്യാത്മാക്കളെ പറഞ്ഞിരിക്കുന്നതു്. അല്ലാതെ, പരനെയല്ല അവയിൽ പറഞ്ഞിട്ടുള്ളതു്. എന്നാൽ നാലാമത്തെ പര്യായത്തിൽ, മർത്ത്യമായ ദേഹത്തിൽനിന്നു സമുത്ഥാനം ചെയ്തിട്ടു് ജ്യോതിഃസ്വരൂപമായ അശരീരാവസ്ഥയെ

പ്രാപിച്ച സമ്പ്രസാദാത്മകനായ വിദ്വാൻ, ഏതു് ഉത്തമപുരുഷനിലാണോ സ്ത്രീകൾ മുതലായവയോടുകൂടി, ഭക്ഷിച്ചും ക്രീഡിച്ചും രമിച്ചുംകൊണ്ടിരിക്കുന്നവനായിത്തീരുന്നതു്, ആ ഉത്തമപുരുഷനായ പരനെത്തന്നെ പറഞ്ഞിരിക്കുന്നു."

ഈ വ്യാഖ്യാനം കേൾക്കുവാൻ നന്നായിരിക്കുന്നു എന്നു സമ്മതിച്ചേതീരൂ. എന്നാൽ, ഈ ഗ്രന്ഥത്തിൻെറ അത്ഥം ഇങ്ങനെയായിരിക്കുവാൻ തീരെ നവൃത്തിയില്ല. എന്തുകൊണ്ടെന്നാൽ, 'അക്ഷിണിദൃശ്യതേ' എന്നു പ്രജാപതി ഉപദേശിച്ചതു ഛായാത്മാവിനെ ആണെങ്കിൽ, അങ്ങനെ ഉപദേശിച്ചപ്പോൾ ശിഷ്യന്മാർ ഛായാത്മാവിനെ ഗ്രഹിച്ചതിനാൽ അതു് അവരുടെ വിപരീതഗ്രഹണമെന്നു മനസ്സിലാക്കി, അതിനെ നീക്കുന്നതിനായി ഉദകശരാവത്തെ ഉപന്യസിച്ചതും, അതിൽ എന്തുകാണുന്നു എന്നുചോദിച്ചതും, സാധ്വലങ്കാരത്തെ ഉപദേശിച്ചതും അത്ഥമില്ലാത്തതായിത്തീരും. എന്നുമാത്രമല്ല, ഛായാത്മാവിനെ പ്രജാപതി താൻതന്നെ ഉപദേശിച്ചതാണെങ്കിൽ, ആ ഗ്രഹണത്തെ നീക്കുന്നതിനുള്ള കാരണവും പറയേണ്ടതായി വരുമായിരുന്നു. സ്വപ്നസുഷുപ്ത്യാത്മഗ്രഹണങ്ങളിലും അവയെ നീക്കുന്നതിനുള്ള കാരണം താൻതന്നെ പറയുമായിരുന്നു. അങ്ങനെ പ്രജാപതി പറഞ്ഞിട്ടില്ല. അതുകൊണ്ടു് അക്ഷിയിലുള്ള ഛായാത്മാവിനെയല്ല പ്രജാപതി ഉപദേശിച്ചതെന്നു നാം വിചാരിക്കുന്നു. എന്നുതന്നെയല്ല; ദൃശ്യതേ' എന്നുപദേശിച്ചതു അക്ഷിയിൽ ദ്രഷ്ടാവായ പുരുഷനെയാണെങ്കിലേ 'ഏതം തേവ തേ' എന്നു പറഞ്ഞിട്ടു് സ്വപ്നത്തിലും ദ്രഷ്ടാവിനെത്തന്നെ ഉപദേശിച്ചതു യുക്തമായിരിക്കയുള്ളൂ.

പൂർവപക്ഷം:— സ്വപ്നത്തിൽ ദ്രഷ്ടാവിനെ ഉപദേശിച്ചിട്ടില്ലല്ലോ.

സമാധാനം:— അങ്ങനെ പറയുവാൻ നിവൃത്തിയില്ല; എന്തെന്നാൽ, 'അപിരോദിതീവാപ്രിയവേത്തേവ' എന്നു പദേശിച്ചിട്ടുണ്ട്. ദ്രഷ്ടാവല്ലാതെ അന്യനായ ഒരുവൻ സ്വപ്നത്തിൽ ഭോഗങ്ങളെ അനുഭവിച്ചുകൊണ്ടു സഞ്ചരിക്കുന്നുമില്ല. എന്നുമാത്രമല്ല, വേറെ ശ്രുതിയിൽ, 'അത്രായം പുരുഷഃസ്വയംജ്യോതിഃ' എന്നു ന്യായംകൊണ്ടു സിദ്ധമായിട്ടുണ്ട്. സ്വപ്നത്തിൽ ആത്മാവു് അന്തഃകരണങ്ങളോടു കൂടിയതായിരിക്കുന്നു എങ്കിലും, അന്തഃകരണം സ്വപ്നഭോഗങ്ങളുടെ അനുഭവത്തിനു കാരണമാകുന്നില്ല. പടചിത്രം പോലെ, ജാഗ്രദ്വാസനകൾക്കു് ആശ്രയമായിട്ടുള്ള അന്തഃകരണം ദൃശ്യമായിത്തന്നേ ഇരിക്കുന്നു. അതിനാൽ ദ്രഷ്ടാവു് സ്വയംജ്യോതിസ്സാണെന്നുള്ളതിനു വിരോധമില്ല. അതുമാത്രമല്ല, ജാഗ്രത്തിലും സ്വപ്നത്തിലും, 'ഇവ ഭൂതങ്ങൾ; ഇതു ഞാൻ' എന്നിങ്ങനെ ഭൂതങ്ങളേയും അവനവനേയും അറിയുന്നു. ഉണ്ടാകുവാൻ ഇടയുള്ളപ്പോൾ മാത്രമേ 'നാഹ ഖല്വയം' ഇത്യാദി നിഷേധം യുക്തമായിരിക്കുകയുള്ളു വല്ലോ. അതിനാൽ ജാഗ്രദവസ്ഥയിൽ എന്നപോലെ സ്വപ്നത്തിലും ദ്രഷ്ടാവിനെത്തന്നെയാണുപദേശിച്ചിട്ടുള്ളതു്. അതുപോലെ, ചേതനനുതന്നെ, സശരീരനായിരിക്കുമ്പോൾ, അവിദ്യാനിമിത്തങ്ങളായ പ്രിയാപ്രിയങ്ങൾക്കു മുടക്കമില്ലെന്നു പറഞ്ഞിട്ടു്, വിദ്യയുണ്ടാകുമ്പോൾ അശരീരനായിത്തീരുന്ന അതേ ആത്മാവിനുതന്നെ, സശരീരാവസ്ഥയിൽ പ്രാപ്തങ്ങളായ ആ പ്രിയാപ്രിയങ്ങളെ 'അശരീരംവാവ' എന്നു് പ്രതിഷേധിച്ചിരിക്കുന്നതു യുക്തമായിരിക്കുന്നു. ഒരേ ആത്മാവുതന്നെ, ജാഗ്രത്തിലും സ്വപ്നത്തിലും മഹാമത്സ്യത്തെപ്പോലെ അസംഗനായി സഞ്ച

രിക്കുന്നു എന്നതു വേറേശ്രുതിയിൽ സിദ്ധവുമാകുന്നു.

പിന്നെ, സംപ്രസാദൻ ശരീരത്തിൽനിന്നു് സമുത്ഥാനം ചെയ്തിട്ടു്, സ്ത്രീകൾമുതലായവയോടുകൂടി രമിക്കുന്നതു് ഏതിലാണോ, ആ അധികരണമായി നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന ഉത്തമനായ പുരുഷൻ സംപ്രസാദനിൽനിന്നു് അന്യനാകുന്നു എന്നു പറഞ്ഞുവല്ലോ; അതു ശരിയല്ല. സംപ്രസാദനിൽനിന്നു് അന്യമായ ഒന്നിനെ പറയണമെന്നായിരുന്നു പ്രജാപതിയുടെ അഭിപ്രായമെങ്കിൽ, മുമ്പിലത്തെപ്പോലെ 'ഏവംത്വേവ' എന്നു പ്രജാപതി പറകയില്ലായിരുന്നു. എന്തെന്നാൽ അതു് അസത്യമായിരിക്കുമല്ലോ. എന്നുമാത്രവുമല്ല, ഉത്തമനായ പുരുഷൻ, സംപ്രസാദനിൽനിന്നു് അന്യനായിരുന്നു എങ്കിൽ, തേജസ്സു്, അപ്പുകൾ, അന്നംമുതലായവയുടെ സ്രഷ്ടാവായ സത്തിനു്, തന്റെ വികാരമായ ശരീരമാകുന്ന ശൃംഗത്തിൽ പ്രവേശത്തെക്കാണിച്ചിട്ടു്, പ്രവിഷ്ടനു് വീണ്ടും 'തത്ത്വമസി' എന്നുപദേശിച്ചിരിക്കുന്നതു് വ്യർത്ഥമായിത്തീരുമായിരുന്നു. 'അതിൽ നീ സ്ത്രീമുതലായവയോടുകൂടി രമിക്കുന്നവനായിത്തീരും' എന്നുള്ള ഉപദേശമേ അപ്പോൾ യുക്തമായിരിക്കുമായിരുന്നുള്ളു. അതുപോലെ, ഭൂമാവു ജീവനിൽനിന്നു വേറെയായിരുന്നു എങ്കിൽ ഭൂമാവിൽ 'ഞാൻതന്നെ' എന്നു് ആദേശിച്ചിട്ടു്, ആത്മൈവേദംസർവം' എന്നു് ഉപസംഹരിക്കയില്ലായിരുന്നു. 'നാന്യോഽതോഽസ്തിദ്രഷ്ടാ' എന്നുള്ള ബൃഹദാരണ്യകശ്രുതിയും ജീവേശ്വരഭേദത്തിനു വിരുദ്ധമാണു്. സർവജന്തുക്കളുടേയും പ്രത്യഗാത്മാവു പരമാത്മാവല്ലായിരുന്നു എങ്കിൽ, എല്ലാശ്രുതികളിലും പരമാത്മാവിനെസംബന്ധിച്ചു് ആത്മശബ്ദപ്രയോഗം ഉണ്ടാകുമായിരുന്നില്ല. അതിനാൽ ആത്മാവു് ഒന്നുതന്നെയാണെന്നാണു് ഈ പ്രകരണത്തിൽനിന്നു സിദ്ധിക്കുന്നതു്

ആത്മാവു ഒന്നുതന്നെയാണെങ്കിൽ, അതായതു് പരനും ജീവനും വേറെയല്ലെങ്കിൽ പരനുതന്നെ എല്ലാദേഹങ്ങളിലും സംസാരിത്വംവരുമല്ലോ എന്നുള്ള ആക്ഷേപത്തിനും സമാധാനമുണ്ടു്. എങ്ങനെ എന്നാൽ, ആത്മാവിൽ സംസാരം അവിദ്യയാൽ ആരോപിക്കപ്പെടുന്നതാണു്. രജ്ജു, ശുക്തിക, ഗഗനം മുതലായവയിൽ, മിഥ്യാജ്ഞാനത്താൽ ആരോപിക്കപ്പെടുന്ന സർപ്പം, രജതം, മലം മുതലായവ അവയിൽ വാസ്തവത്തിൽ ഇല്ലല്ലോ. ഇതുകൊണ്ടു്, സശരീരനായിരിക്കുമ്പോൾ പ്രിയാപ്രിയങ്ങൾക്കു വിച്ഛേദമില്ലെന്നുള്ളതു വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു. പ്രിയാപ്രിയങ്ങളുടെ വിച്ഛേദാഭാവം ആരോപംകൊണ്ടുണ്ടാകുന്നതാകയാൽ അതിനു വാസ്തവത്വമില്ല. പ്രിയാപ്രിയമൂലമായ ശരീരസംബന്ധംതന്നെ വാസ്തവമല്ലല്ലോ. അപ്രിയവേത്താവാണെന്നു തോന്നുന്നതും ആത്മാവു് അപ്രിയവേത്താവായിട്ടല്ലെന്നു സിദ്ധമായി. ഇങ്ങനെയായാൽ, എല്ലാപര്യായങ്ങളിലും, 'ഏതദമൃതമഭയമേതദ്ബ്രഹ്മ' എന്നുള്ള പ്രജാപതിയുടെ, അഥവാ പ്രജാപതി എന്ന വ്യാജരൂപത്തിലുള്ള ശ്രുതിയുടെ, വചനം സത്യംതന്നെയായിത്തീരുകയുംചെയ്യും. കുതർക്കബുദ്ധികൊണ്ടു് ശ്രുതിവാക്യത്തെ അസത്യമാക്കുന്നതു യുക്തമല്ല. എന്തെന്നാൽ, ഇതിലും ഗുരുതരമായ മറ്റൊരു പ്രമാണമുണ്ടാകുവാൻ വഴിയില്ല.

പൂർവപക്ഷം — വ്യഭിചാരംകൂടാതെ, ദുഃഖാദ്യപ്രിയവേത്താവായിരിക്കുന്ന അവസ്ഥ ആത്മാവിനുണ്ടെന്നുള്ളതു് പ്രത്യക്ഷമായി അനുഭവപ്പെടുന്നുണ്ടല്ലോ.

സമാധാനം: — ജരാദിരഹിതനായിട്ടുള്ളവനു്, ഞാൻ ജീർണ്ണനാണു്, ജാതനാണു്, ആയുഷ്മാനാണു്, ഗൌരനാണു്, കൃഷ്ണനാണു്, മൃതനായി ഇത്യാദി പ്രത്യക്ഷാനുഭവമുണ്ടാകുന്നതുപോലെ, ദുഃഖാദ്യപ്രിയവേത്തൃത്വവും ആഭാസ

മായിരിക്കാവുന്നതാണു്. അതിനാൽ അതു ശ്രുതിവചന ത്തിനു ബാധകമാകയില്ല.

പൂർവപക്ഷം:— ഇതെല്ലാം സത്യംതന്നെയാണല്ലോ.

സമാധാനം:— അങ്ങനെ തോന്നാവുന്നതാണു്. എ ന്തെന്നാൽ ഈ വിഷയം മനസ്സിലാക്കുവാൻ വളരെ പ്രയാ സമുണ്ടു്. അതുകൊണ്ടു് ദേവരാജൻപോലും, ആത്മാവിനു നാശമില്ലെന്നുള്ളതിലേക്കു് ഉദകശരാവാദികളായ അനേക യുക്തികരം കാണിച്ചിട്ടും, "വിനാശമേവാപീതോ ഭവതി" എന്നു മോഹിച്ചുപോയി അതുപോലെ വിരോചനനും, മഹാപ്രാജ്ഞനും പ്രാജാപത്യനുമായിരുന്നിട്ടും, ദേഹമാത്ര ത്തെ ആത്മാവെന്നുകാണുന്നവനായിത്തീൎന്നു. വൈനാശി കന്മാർ ഇന്ദ്രന്റെ ആത്മവിനാശഭയസാഗരത്തിൽ മുങ്ങി പ്പോയി. സാംഖ്യന്മാർ ദേഹാദിവ്യതിരിക്തനായ ദ്രഷ്ടാ വിനെ അറിഞ്ഞിട്ടും, ആഗമപ്രമാണത്തെ വെടിഞ്ഞതു കൊണ്ടു മൃത്യുവിഷയമായ അന്യത്വദർശനത്തിൽത്തന്നെ സ്ഥിതിചെയ്തു. കാണാദാദിദർശനക്കാരായ വേറേ ചിലർ, കഷായരക്തമായ വസ്ത്രത്തെ ക്ഷാരംമുതലായതു കൊണ്ടെന്നപോലെ, ഒൻപതു് ആത്മഗുണങ്ങളോടുകൂടിയ ആത്മദ്രവ്യത്തെ വിശോധനചെയ്യുന്നതിനു് ഉദ്യമിച്ചു. കർമ്മികളായ വേറേചിലർ, വേദത്തെ പ്രമാണമായി വി ചാരിക്കുന്നവരാണെങ്കിലും ബാഹ്യവിഷയങ്ങളിൽ ആസ ക്തചേതസ്സുകളായതുകൊണ്ടു്, പരമാൎത്ഥസത്യമായ ആ ത്മൈകത്വത്തെ, ഇന്ദ്രൻ വിചാരിച്ചതുപോലെ, വിനാശ മെന്നപോലെ വിചാരിച്ചു്, ഘടീയന്ത്രംപോലെ പലതര ത്തിലുള്ള ആരോഹാവരോഹങ്ങളേക്കൊണ്ടു് എപ്പോഴും ചുററിത്തിരിയുന്നു. പരീക്ഷകന്മാരായ ബുദ്ധിമാന്മാരുടെ കഥ ഇങ്ങനെയാണെങ്കിൽ, സ്വഭാവേനതന്നെ ബഹിർവി

ഷയങ്ങളാൽ അപഹൃതചേതസ്സുകളും വിവേകഹീനന്മാരു മായ ക്ഷുദ്രജന്തുക്കളുടെ കഥ പറവാനുണ്ടോ? അതിനാൽ ഇതു്, ബാഹ്യൈഷണകളെല്ലാം വെടിഞ്ഞവരും, അനന്യ ശരണന്മാരും, അത്യാശ്രമികളും വേദാന്തവിജ്ഞാനപരന്മാ രും പൂജ്യതമന്മാരുമായ പരമഹംസപരിവ്രാജകന്മാൎക്കു മാ ത്രമേ അറിവാൻ സാധിക്കയുള്ളു. അതിനെ, പ്രാജാപത്യ മായ ഈ സമ്പ്രദായത്തെ അനുസരിച്ചുവന്നവർ പ്രകരണ ചതുഷ്ടയം (ജാഗ്രത് സ്വപ്ന സുഷുപ്തി തുരീയങ്ങളെ സംബ ന്ധിച്ച നാലു പ്രകരണങ്ങൾ) കൊണ്ടു് ഉപനിബന്ധിച്ചി രിക്കുന്നു. അതുപോലെ ഇന്നും അതിനെ അനുശാസിക്കുന്ന തും അവർതന്നെയാണു്; വേറെ ആരുമല്ല. 1

ഉപ:— അശരീരോ വായുരഭ്രം വിദ്യുത് സ്തനയിത്നു രശരീരാണ്യേതാനി; തദ്യഥൈതാന്യമുഷ്മാദാകാശാത് സമുത്ഥായ പരം ജ്യോതിരുപസംപദ്യ സ്വേന രൂപേണാ ഭിനിഷ്പദ്യന്തേ (2) ഏവമേവൈഷസംപ്രസാദോഽസ്മാച്ഛ രീരാത് സമുത്ഥായ പരം ജ്യോതിരുപസംപദ്യ സ്വേന രൂപേണാഭിനിഷ്പദ്യതേ; സ ഉത്തമപുരുഷഃ; സ തത്ര പര്യേ തി ജക്ഷൻ ക്രീഡൻ രമമാണഃ സ്ത്രീഭിർവാ യാനൈർവാ ജ്ഞാതിഭിർവാ നോപജനം സ്മരന്നിദം ശരീരം, സ യഥാ പ്രയോഗ്യ ആചരണേ യുക്ത ഏവമേവായമസ്മിൻ പ്രാണോ യുക്തഃ 3

വായുഃ അശരീരഃ — വായു ശരീരമില്ലാത്തതാകുന്നു

അഭ്രം — അഭ്രം = മേഘം, (വർഷിക്കുന്നതു്)

വിദ്യുത് — വിദ്യുത്തു്

സ്തനയിത്നുഃ — സ്തനയിത്നു = മുഴങ്ങുന്ന മേഘം

ഏതാനി അശരീരാണി — ഇവ അശരീരങ്ങളാകുന്നു.

തത് — അങ്ങനെയിരിക്കെ

| | |
|---|---|
| യഥാ | ഏതുപ്രകാരത്തിലാണോ, |
| ഏതാനി | —ഇവ |
| അമുഷ്മാത് ആകാശാത് | —ആ (ദ്യുലോകസംബന്ധിയായ) ആകാശത്തിൽനിന്നു് |
| സമുത്ഥായ | —സമുത്ഥാനംചെയ്തിട്ടു് |
| പരംജ്യോതിഃ | —സൂര്യസംബന്ധിയായ പ്രകൃഷ്ടമായ ജ്യോതിസ്സിനെ |
| ഉപസംപദ്യ | —ഉപസംപദിച്ചിട്ടു്—ഏററിട്ടു് |
| സ്വേന രൂപേണ | —സ്വന്തരൂപത്തിൽ |
| അഭിനിഷ്പദ്യന്തേ | —അഭിനിഷ്പന്നങ്ങളാകുന്നതു്, |
| ഏവം ഏവ | —ഇപ്രകാരംതന്നെ |
| ഏഷഃ സംപ്രസാദഃ | —ഈ സംപ്രസാദൻ |
| അസ്മാത് ശരീരാത് | —ഈ ശരീരത്തിൽനിന്നു് |
| സമുത്ഥായ | —സമുത്ഥാനംചെയ്തിട്ടു് |
| പരംജ്യോതിഃ | —പരമായ ജ്യോതിസ്സിനെ |
| ഉപസംപദ്യ | —പ്രാപിച്ചിട്ടു്—അറിഞ്ഞിട്ടു് |
| സ്വേന രൂപേണ | —(സദാത്മകമായ) സ്വരൂപത്തിൽ |
| അഭിനിഷ്പദ്യതേ | —അഭിനിഷ്പന്നനാകുന്നു. |
| സഃ | —അങ്ങനെ ആയിത്തീൎന്നവൻ |
| ഉത്തമപുരുഷഃ | —ഉത്തമപുരുഷനാകുന്നു. |
| സഃ | —അവൻ |
| തത്ര | —അതിൽ—ആ സ്വാത്മാവിൽ |
| ജക്ഷൻ | —ഹസിച്ചുകൊണ്ടും (അ) ഭക്ഷിച്ചുകൊണ്ടും |
| സ്ത്രീഭിഃ വാ | —സ്ത്രീകളെക്കൊണ്ടോ |
| യാനൈഃ വാ | —വാഹനങ്ങളെക്കൊണ്ടോ |

ജ്ഞാതിഭിഃ വാ — ജ്ഞാതികളെക്കൊണ്ടോ
ക്രീഡൻ — ക്രീഡിച്ചുകൊണ്ടും
ഉപജനം — ഉപജനമായ — സ്ത്രീപുരുഷന്മാരുടെ അന്യോന്യോപഗമംകൊണ്ടുണ്ടാകുന്ന (ആ) ആത്മാവെന്നുള്ള നിലയിൽ ആത്മാവിൻെറ സാമീപ്യത്തോടുകൂടി ജനിക്കുന്ന
ഇദം ശരീരം — ഈ ശരീരത്തെ
ന സ്മരൻ — സ്മരിക്കാതെ
പര്യേതി — ചുററിസഞ്ചരിക്കുന്നു.
യഥാ — എപ്രകാരമാണോ
സഃ പ്രയോഗ്യഃ — ഒരു മൃഗം (കുതിര കാള മുതലായത്)
ആചരണേ — വാഹനത്തിൽ
യുക്തഃ — ചേർക്കപ്പെട്ടിരിക്കുന്നത്
ഏവംഏവ — ഇപ്രകാരംതന്നെ
അയം പ്രാണഃ — ഈ പ്രാണൻ
അസ്മിൻ ശരീരേ — ഈ ശരീരത്തിൽ
യുക്തഃ — ചേർക്കപ്പെട്ടിരിക്കുന്നു.

ഭാഷ്യം — ഇനി, അവിദ്യകൊണ്ട് ശരീരവുമായി യാതൊരു ഭേദവുമില്ലായ്കയാകുന്ന സശരീരതയെ പ്രാപിച്ചിരിക്കുന്ന സംപ്രസാദൻ ശരീരത്തിൽനിന്നു സമുത്ഥാനം ചെയ്തിട്ട്, സ്വന്തരൂപത്തിൽ ആയിത്തീരുന്നതെങ്ങനെ എന്നുപറയണമെന്നുവച്ചു അതിനു ദൃഷ്ടാന്തം പറയുന്നു— വായു അശരീരമാണ്; അതായത് ശിരസ്സും പാണികളുംമററുമുള്ള ശരീരം വായുവിനില്ല. വായുവിനുമാത്രമല്ല, അഭ്രം, വിദ്യുത്ത്, സ്തനയിത്നു ഇവയ്ക്കും ശരീരമില്ല. അവ

വർഷം മുതലായ പ്രയോജനങ്ങരം അവസാനിക്കുമ്പോരം, സംപ്രസാദൻ അവിദ്യാവസ്ഥയിൽ ശരീരാത്മഭാവത്തെ ത്തന്നെ പ്രാപിച്ചിരിക്കുന്നതുപോലെ, ആകാശത്തോടു സ മഭാവത്തെ പ്രാപിച്ചു്, സ്വന്തമായ വായ്വാദി രൂപത്തിൽ ഗ്രഹിക്കപ്പെടാതെ ആകാശമെന്നപേരിൽത്തന്നെ അറിയ പ്പെടുന്നവയായിരിക്കുന്നു. അങ്ങനെ ഇരിക്കുന്ന അവ, വർ ഷണം മുതലായ പ്രയോജനങ്ങളെ നിർവഹിക്കുന്നതിനാ യി, ദ്യുലോകസംബന്ധിയായ ആ ആകാശദേശത്തിൽനി ന്നു് സമുത്ഥാനംചെയ്യുന്നു. എങ്ങനെ എന്നാൽ— ശിശിരം അവസാനിക്കുമ്പോരം ഗ്രീഷ്മത്തിലുള്ള അത്യുഗ്രമായ സൂര്യജ്യോതിസ്സേററു വിഘടിതങ്ങളായിത്തീർന്നു്, അവ യിൽ ഓരോന്നും, അതാതിൻെറ സ്വന്തരൂപത്തെ പ്രാപി ക്കുന്നു. വായു നിശ്ചലഭാവത്തെ വെടിഞ്ഞു പുരോവാതാദി രൂപത്തിലും, അഭ്രം ഭൂമിപർവതഹസ്ത്യാദ്യാകാരത്തിലും, സ്തനയിത്നു ഗജ്ജിതാശനിരൂപത്തിലും വെളിപ്പെ ടുന്നു. ഈ ദൃഷ്ടാന്തത്തിൽ വായ്വാദികരം ആകാശാദിസാ മ്യത്തെ ഗമിക്കുന്നതുപോലേ അവിദ്യനിമിത്തം സംസാ രാവസ്ഥയിൽ, 'ഞാൻ ഇന്നാരുടെ പുത്രനാണു്, ഞാൻ ജാ തനായി, ജീർണ്ണനായിരിക്കുന്നു, മരിക്കും' എന്നിങ്ങനെ ശരീരസാമ്യത്തെ പ്രാപിച്ചിരിക്കുന്ന ജീവൻ, പ്രജാപതി യാൽ മഘവാനെന്നപോലെ, മേൽപ്പറഞ്ഞക്രമത്തിൽ, 'നീ ദേഹേന്ദ്രിയാദികളുടെ ധർമ്മങ്ങളുള്ളവനല്ല; നീ ബ്രഹ്മമാ കുന്നു.' എന്നിങ്ങനെ ഉണർത്തപ്പെടുമ്പോരം, ഈ സംപ്രസാ ദൻ, ആകാശത്തിൽനിന്നു വായ്വാദികരം എന്നപോലെ, ഈ ശരീരത്തിൽനിന്നു സമുത്ഥാനംചെയ്തിട്ടു്, ദേഹാദി വൈലക്ഷണ്യമാകുന്ന സ്വന്തരൂപത്തെ അറിഞ്ഞു് അതായ തു ദേഹമാണു താനെന്ന ഭാവനയെ ഉപേക്ഷിച്ചു്— സദാ ത്മകമായ സ്വന്തരൂപത്തിലായിത്തീരുന്നു. ഇതു മുമ്പേ

വ്യാഖ്യാനിച്ചിട്ടുള്ളതാണ്.

ഭ്രാന്തിനിമിത്തം സൂക്ഷ്മമറിയുന്നതിനുമുമ്പ് സർപ്പമായിരുന്ന രജ്ജു, പിന്നെ വെളിച്ചം കൊണ്ടുവന്നു നോക്കുമ്പോഠം സ്വന്തമായ രജ്ജുരൂപത്തിലായിത്തീരുന്നതുപോലെ, സംപ്രസാദൻ ഏതു സ്വന്തരൂപത്തിലാണോ ആയിത്തീരുന്നതു്, അതു് ഉത്തമപുരുഷനാകുന്നു. ഉത്തമനായ പുരുഷനെന്നർത്ഥം. അതുതന്നെയാണ് ഉത്തമപുരുഷൻ. വ്യക്തന്മാരായ അക്ഷിപുരുഷനും സ്വപ്നപുരുഷനും, അവ്യക്തനും സമസ്തനും സംപ്രസന്നനുമായ സുഷുപ്തപുരുഷൻ, അശരീരനായ സ്വന്തരൂപത്തിലുള്ള പുരുഷൻ; ഇങ്ങനെ നാലു പുരുഷന്മാരുള്ളതിൽ സ്വന്തരൂപത്തിൽ സ്ഥിതിചെയ്യുന്ന ഈ പുരുഷൻ, വ്യാകൃതാവ്യാകൃതന്മാരായ ക്ഷരാക്ഷരന്മാരെ അപേക്ഷിച്ചു് ഉത്തമപുരുഷനാകുന്നു. ഈ ഉത്തമപുരുഷനെ ഗീതകളിൽ ഭഗവാൻ നിർവചിച്ചിട്ടുണ്ടു്:—

"ദ്വാവിമൗ പുരുഷൗലോകേ ക്ഷരശ്ചാക്ഷര ഏവ ച;
ക്ഷരഃ സർവാണി ഭൂതാനി കൂടസ്ഥോഽക്ഷര ഉച്യതേ.
ഉത്തമഃ പുരുഷസ്ത്വന്യഃ പരമാത്മേത്യുദാഹൃതഃ;
യോ ലോകത്രയമാവിശ്യ ബിഭർത്ത്യവ്യയ ഈശ്വരഃ,
യസ്മാത്ക്ഷരമതീതോഽഹമക്ഷരാദപി ചോത്തമഃ
അതോഽസ്മി ലോകേ വേദേ ച പ്രഥിതഃ പുരുഷോത്തമഃ"

ആ സംപ്രസാദൻ, സ്വന്തരൂപത്തിൽ, ആ സ്വാത്മാവിൽ, സ്വസ്ഥനായും സർവാത്മഭൂതനായും, ചിലേടത്തു് ഇന്ദ്രാദ്യാത്മകനായി ഹസിച്ചും, അഥവാ പലതരത്തിലുള്ള പ്രിയപ്പെട്ട ഭക്ഷ്യങ്ങളെ ഭക്ഷിച്ചും, ചിലേടത്തു് മനോമാത്രങ്ങളും സങ്കല്പത്താൽത്തന്നെ വന്നുചേരുന്നവയും ആയ, അല്ലെങ്കിൽ ബ്രഹ്മലോകത്തുള്ള, സ്ത്രീകളെക്കൊണ്ടോ വാഹനങ്ങളെക്കൊണ്ടോ ജ്ഞാതികളെക്കൊണ്ടോ

ക്രീഡിച്ചും രമിച്ചും - സ്ത്രീപുരുഷന്മാരുടെ അന്യോന്യോപഗമംകൊണ്ടുണ്ടാകുന്നതിനാലോ ആത്മാവെന്നുള്ള നിലയിലും ആത്മസാമീപ്യത്തോടുകൂടിയും ജനിക്കുന്നതുകൊണ്ടോ ഉപജനമെന്നു പറയുന്ന ഈ ശരീരത്തെ സ്മരിക്കാതെ (അതിനെ സ്മരിച്ചാൽ തീർച്ചയായി ദുഃഖം ഉണ്ടാകുമല്ലൊ. അതു ദുഃഖാത്മകമാണല്ലോ) ചുററിസ്സഞ്ചരിക്കുന്നു.

പൂർവപക്ഷം— മുമ്പു് അനുഭവിച്ച ശരീരംമുതലായതിനെ സ്മരിക്കുന്നില്ലെങ്കിൽ മുക്തൻ സർവജ്ഞനല്ലെന്നുവരുമല്ലോ.

സമാധാനം:— അങ്ങനെ വരികയില്ല; അവൻെറ പൂർവാനുഭൂതമായ ശരീരം മുതലായതു് മിഥ്യാജ്ഞാനം മുതലായതുകൊണ്ടുണ്ടായിട്ടുള്ളതാണു്. ആ മിഥ്യാജ്ഞാനം മുതലായതു് വിദ്യയാൽ ഉച്ഛിന്നമായിരിക്കുന്നു. അതിനാൽ ആ ശരീരാദി അനുഭവിക്കപ്പെട്ടിട്ടേ ഇല്ല. അതുകൊണ്ടു അതിനെ സ്മരിക്കായ്ക നിമിത്തം സർവജ്ഞത്വത്തിനു യാതൊരുകുറവും വരികയില്ല. ഉന്മത്തനോ പിശാചഗ്രസ്തനോ ആയ ഒരുവൻ അനുഭവിച്ചതിനെ ഉന്മാദം മുതലായതു നീങ്ങിയതിനുശേഷവും അവൻ സ്മരിക്കണെമെന്നുവരികയില്ലല്ലോ. അതുപോലെ ഇവിടെയും അവിദ്യാദിദോഷമുള്ള സംസാരികളാൽ അനുഭവിക്കപ്പെടുന്നതു് അശരീരനും സർവാത്മാവുമായിരിക്കുന്നവനെ സ്പർശിക്കയില്ല. എന്തെന്നാൽ, ആ അവസ്ഥയിൽ അവിദ്യയാകുന്ന നിമിത്തമില്ല. എന്നാൽ, ഉച്ഛിന്നദോഷന്മാരും കറനീങ്ങിയവരുമായ ആളുകൾ അനുഭവിക്കുന്ന മാനസങ്ങളും അനൃതാപിധാനങ്ങളുമായ സത്യങ്ങളായ കാമങ്ങൾമാത്രം, വിദ്യകൊണ്ടു വെളിപ്പെടുന്നവയാകയാൽ, സർവാത്മഭൂതനായ മുക്തനോടു സംബന്ധിക്കുന്നു എന്നു പറയുന്നതു് ആത്മവിദ്യയെ സ്തുതിക്കുന്നതിനായിട്ടാണു്. അതിനാൽ 'യ ഏതേ ബ്രഹ്മലോകേ' എന്നു് ഇനി കാമങ്ങളെ വിശേഷി

പ്പിക്കുന്നതും യുക്തംതന്നെ. ബ്രഹ്മലോകത്തിലുള്ള കാമങ്ങളെയാണു വിദ്വാൻ അനുഭവിക്കുന്നതെന്നാണ് അതിന്റെ അർത്ഥം. ബ്രഹ്മം സർവാത്മകമായതുകൊണ്ടു് എവിടെയുള്ള കാമങ്ങളായിരുന്നാലും അവ ബ്രഹ്മമാകുന്ന ലോകത്തിൽ ഉള്ളവതന്നെയാണല്ലോ.

പൂർവപക്ഷം:— ആത്മവിദ്യയെ സ്തുതിക്കുന്നതിനായിട്ടാണെങ്കിലും ഭൂമാവു് ഏകനായിരിക്കയാൽ മററൊന്നിനേയും കാണുകയോ കേൾക്കുകയോ അറിയുകയോ ചെയ്യുന്നില്ലെന്നും അതേ ഭൂമാവു ബ്രഹ്മലോകത്തിലുള്ള കാമങ്ങളെ ദർശിച്ചുകൊണ്ടു രമിക്കുന്നു എന്നും പരസ്പരവിരുദ്ധമായി പറയുന്നതു ശരിയാണോ? ഒരുത്തൻ ഏതു ക്ഷണത്തിലാണോ ദർശിക്കുന്നതു് അതേക്ഷണത്തിൽത്തന്നെ ദർശിക്കാതിരിക്കുകയും ചെയ്യുന്നു എന്നു പറയുന്നതുപോലെയല്ലേ ഇതു്?

സമാധാനം:— ഈ ദോഷം പറവാനില്ല; എന്തെന്നാൽ ബൃഹദാരണ്യകശ്രുതിയിൽ ഇതിനെ പരിഹരിച്ചിട്ടുണ്ടു്. ദ്രഷ്ടാവിന്റെ ദർശനശക്തിക്കു നാശമില്ലാത്തതുകൊണ്ടു ദർശിച്ചുകൊണ്ടുതന്നെ ഇരിക്കും. ദ്രഷ്ടാവിൽനിന്നു വേറേയായി കാമങ്ങൾ ഇല്ലാത്തതിനാൽ ദർശിക്കുന്നുമില്ല; എന്നാണു് അതിൽ പറഞ്ഞിരിക്കുന്നതിന്റെ സാരം. ഇതു ബൃഹദാരണ്യകത്തിൽ സുഷുപ്തനെ ഉദ്ദേശിച്ചു പറഞ്ഞതാണെങ്കിലും, മുക്തനും, എല്ലാം ഒന്നായതുകൊണ്ടു്, രണ്ടാമതൊന്നില്ലായ്ക എന്നതു തുല്യമാകുന്നു. എന്നുമാത്രമല്ല, മുക്തനെസംബന്ധിച്ചും "യത്രത്വസ്യ സർവമാത്മൈവാഭൂത്, തത്ര കേന കം പശ്യേത്?" എന്നു പറഞ്ഞിട്ടുമുണ്ടു്.

ഇനി, അശരീരസ്വരൂപനും അപഹതപാപ്മത്വാദി

ലക്ഷണങ്ങളോടുകൂടിയവനും ആയ ആ പുരുഷനേ "അക്ഷി യിൽ ഈ കാണപ്പെടുന്നു" എന്നു പ്രജാപതി പറഞ്ഞതെങ്ങ നെയാണു"? എന്നു് ആശങ്കയുണ്ടാവാം. അതിനാൽ ആ പുരുഷൻ അക്ഷിയിൽ പ്രത്യക്ഷമായി കാണപ്പെടുന്നതെ ങ്ങനെയാണെന്നു പറയണമെന്നുവച്ചു് അതിനായി ആരം ഭിക്കുന്നു. അതിൽ ആദ്യമായി, ചക്ഷുസ്സിൽ ദർശനത്തിനു ഹേതുവെന്താണെന്നു പറയുന്നു:—

ലോകത്തിൽ, കുതിര, കാള മുതലായവ, രഥശകടാ ദിയിൽ, അതിനെ വലിക്കുന്നതിനായി ചേർക്കപ്പെടുന്നതു പോലെ, രഥത്തിൻെറ സ്ഥാനത്തിലുള്ള ഈ ശരീരത്തിൽ, അഞ്ചു വൃത്തികളുള്ളതും, ഇന്ദ്രിയമനോബുദ്ധികളോടുകൂടി യതും, പ്രജ്ഞാത്മകവും, വിജ്ഞാനശക്തി ക്രിയാശക്'തി എന്നീ രണ്ടു ശക്'തികളാൽ വ്യാപ്തമായ സ്വരൂപത്തോടു കൂടിയതുമായ ഈ പ്രാണൻ സ്വകർമ്മഫലോപഭോഗത്തി നായി നിയുക്തനായിരിക്കുന്നു. "കസ്മിൻനഹമുത്'ക്രാന്ത ഉത്'ക്രാന്തോ ഭവിഷ്യാമി? കസ്മിൻ നു പ്രതിഷ്ഠിതേ പ്രതി ഷ്ഠാസ്യാമി?" എന്നു വിചാരിച്ചു് ഈശ്വരൻ പ്രാണനെ സൃഷ്ടിച്ചതായി വേറേ ശ്രുതിയിൽ പറയുന്നുണ്ടു്. രാജാവു് സന്ധിവിഗ്രഹാദിയിൽ സർവാധികാരി എന്ന നില യിൽ സേനാധ്യക്ഷനെ നിയോഗിക്കുന്നതുപോലെ, ഈശ്വ രൻ ദർശനശ്രവണചേഷ്'ടാദിവ്യാപാരത്തിൽ അധികൃത നായി പ്രാണനെ നിയോഗിച്ചിരിക്കുന്നു. രൂപോപലബ്ധി ക്കു ദ്വാരഭൂതമായ ചക്ഷുരിന്ദ്രിയം, ആ പ്രാണൻെറ ഒരു മാത്ര അല്ലെങ്കിൽ ഏകദേശമാകുന്നു. പ്രാണസംവാദത്തിൽ ചക്ഷുരാദികൾ പ്രാണപരതന്ത്രങ്ങളാണെന്നു വെളിപ്പെട്ടിട്ടു ണ്ടല്ലോ.

ഉപ:— അഥ യത്രൈതദാകാശമനുവിഷണ്ണം ചക്ഷുഃ സ ചാക്ഷുഷഃ പുരുഷഃ; ദർശനായ ചക്ഷുഃ; അഥ യോ വേ

ദേദം ജിഘ്രാണീതി സ ആത്മാ; ഗന്ധായ ഘ്രാണം. അഥ യോ വേദേദമഭിവ്യാഹരാണീതി സ ആത്മാ; അഭിവ്യാഹാരായ വാക്; അഥ യോ വേദേദം ശൃണവാനീതി സ ആത്മാ; ശ്രവണായ ശ്രോത്രം: അഥ യോ വേദേദം മനവാനീതി സ ആത്മാ; മനോ ƒസ്യ ദൈവം ചക്ഷുഃ; സ വാ ഏഷ ഏതേന ദൈവേന ചക്ഷുഷാ മനസൈതാൻ കാമാൻ പശ്യൻ രമതേ യ ഏതേ ബ്രഹ്മലോകേ. 4_5

| | |
|---|---|
| അഥ | =ഇനി, |
| യത്ര | =എവിടെയാണോ, |
| ആകാശം | =ആകാശത്തിൽ=ദേഹഛിദ്രത്തിൽ |
| അനുവിഷണ്ണം | =അനുഷക്തമായ |
| ചക്ഷുഃ | =ചക്ഷുസ്സ്, |
| തത്ര | =അവിടെ |
| സഃ | =അവൻ=പ്രകൃതനായ അശരീരനായ ആത്മാവ് |
| ചാക്ഷുഷഃ പുരുഷഃ | =ചക്ഷുസ്സിലുള്ള പുരുഷൻ ആകുന്നു. |
| ചക്ഷുഃ | =ചക്ഷുസ്സ് |
| ദർശനായ | =ദശ്നത്തിനുള്ള കരണമാകുന്നു. |
| അഥ | =പിന്നെ |
| ഇദം ജിഘ്രാണി ഇതി | =ഇതിനെ ഞാൻ ഘ്രാണിക്കട്ടെ എന്നു് |
| യഃ വേദ | =ആരാണോ അറിയുന്നതു് |
| സഃ ആത്മാ | =അതു് ആത്മാവാകുന്നു. |
| ഘ്രാണം | =ഘ്രാണേന്ദ്രിയം |
| ഗന്ധായ | =ഗന്ധഗ്രഹണത്തിനുള്ള കരണമാകുന്നു. |

| | |
|---|---|
| അഥ | =പിന്നെ |
| ഇദം അഭിവ്യാഹരാണി ഇതി | =ഇതിനെ ഞാൻ അഭിവ്യാഹരിക്കട്ടെ (പറയട്ടെ) എന്നു് |
| യഃ വേദ സഃ | =അറിയുന്നതു് |
| ആത്മാ | =ആത്മാവാകുന്നു. |
| വാക് | =വാഗിന്ദ്രിയം |
| അഭിവ്യാഹാരായ | =അഭിവ്യാഹാരത്തിനുള്ള കരണമാകുന്നു. |
| അഥ | =പിന്നെ |
| ഇദം ശൃണവാനി ഇതി | =ഇതിനെ ഞാൻ കേൾക്കട്ടെ എന്നു് |
| യഃ വേദ സഃ | =അറിയുന്നതാരോ അതു് |
| ആത്മാ | =ആത്മാവാകുന്നു. |
| ശ്രോത്രം | =ശ്രോത്രം |
| ശ്രവണായ | =ശ്രവണത്തിനുള്ള ഇന്ദ്രിയമാകുന്നു. |
| അഥ | =പിന്നെ |
| ഇദം മനവാനി ഇതി | =ഇതിനെ ഞാൻ മനനം ചെയ്യട്ടെ എന്നു് |
| യഃ വേദ | =അറിയുന്നതാരോ |
| സഃ ആത്മാ | =അതു് ആത്മാവാകുന്നു. |
| മനഃ | =മനസ്സു് |
| അസ്യ | =ഈ ആത്മാവിന്റെ |
| ദൈവം ചക്ഷുഃ | =ദൈവമായ ചക്ഷുസ്സാകുന്നു. |
| സഃ ഏഷഃ | =അങ്ങനെയുള്ള മുക്തൻ |
| ഏതേന | =ഈ |
| ദൈവേന ചക്ഷുഷാ | =ദൈവമായ ചക്ഷുസ്സായ |
| മനസാ | =മനസ്സുകൊണ്ടു്, |
| ബ്രഹ്മലോകേ യേ ഏതേ | =ബ്രഹ്മലോകത്തിൽ ഉള്ളവ എവയോ |

| | |
|---|---|
| ഏതാൻ കാമാൻ | —ഈ കാമങ്ങളെ |
| പശ്യൻ | —കണ്ടുകൊണ്ട് |
| രമതേ വൈ | —രമിക്കുന്നു. |

ഭാഷ്യം:—കരുമിഴികൊണ്ട് അറിയാവുന്നതും ദേഹച്ഛിദ്രത്തിൽ അനുഷക്തവുമായ ഈ ചക്ഷുസ്സ് എവിടെ ആണോ അവിടെ പ്രകൃതനായ, ശരീരഭിന്നമായ ആത്മാവ്, ചാക്ഷുഷനായ പുരുഷൻ ആയിരിക്കുന്നു. ചാക്ഷുഷൻ എന്നു വച്ചാൽ ചക്ഷുസ്സിൽ ഉള്ളവൻ എന്നർത്ഥം. ആ ചാക്ഷുഷനു രൂപോപലബ്ധിക്കുള്ള കരണമാണ് ചക്ഷുസ്സ്. ഈ ചക്ഷുസ്സ്, ദേഹാദികളോടു സംഹതമായിരിക്കുന്നതുകൊണ്ടു വേറെ ഒരു ദ്രഷ്ടാവിനുവേണ്ടിയുള്ളതായിരിക്കണം. അശരീരനും അസംഹതനുമായ ആ പരനു ഈ ചക്ഷുസ്സിലുള്ള ദർശനമാകുന്ന ലിംഗംകൊണ്ടു ദർശിക്കപ്പെടുന്നു. "അക്ഷിണിദൃശ്യതേ" എന്നു പ്രജാപതി പറഞ്ഞതിൽ 'അക്ഷിണി' എന്നതു് സർവേന്ദ്രിയദ്വാരങ്ങൾക്കും ഉപലക്ഷണത്തിനായിട്ടാണ്, എല്ലാ വിഷയങ്ങളേയും ഗ്രഹിക്കുന്നതു് ആ ആത്മാവുതന്നെയാണല്ലോ. എല്ലാ ശ്രുതിയിലും 'അക്ഷിണി' എന്നു വിശേഷിച്ചു പറഞ്ഞിരിക്കുന്നതു്, ചക്ഷുസ്സ്, ഇന്ദ്രിയാന്തരങ്ങളെ അപേക്ഷിച്ച് സ്ഫുടതരമായ ഗ്രഹണത്തിനു ഹേതുവാകയാലാണ്. രണ്ടുപേർ തമ്മിൽ വഴക്കുണ്ടാകുമ്പോൾ 'ഞാൻ കണ്ടതാണ്; അതു സത്യമാണ്.' എന്നിങ്ങനെ പറയുന്നതു കേൾക്കാറുണ്ടല്ലോ.

പിന്നെ, 'ഇതു സുഗന്ധിയോ ദുർഗ്ഗന്ധിയോ എന്നു ഞാൻ മണപ്പിച്ചുനോക്കട്ടെ' എന്നു ആർ അറിയുന്നുവോ അതു ആത്മാവാകുന്നു. ആത്മാവിനു ഗന്ധത്തെ അറിയുന്നതിനുള്ള കരണമാണു ഘ്രാണം.

അതുപോലെതന്നെ 'ഞാൻ ഈ വാക്കിനെ വദിക്ക

ട്ടെ' എന്നു് ആർ അറിയുന്നുവോ അതു് ആത്മാവാകുന്നു. വദിക്കുക എന്ന ക്രിയ നടത്തുന്നതിനുള്ള കരണമാണു വാഗിന്ദ്രിയം.

അപ്രകാരംതന്നെ, 'ഞാൻ ഇതു കേൾക്കട്ടെ' എന്നു് ആർ അറിയുന്നുവോ, അതു ആത്മാവാകുന്നു. ശ്രോത്രം ശ്രവണക്രിയയ്ക്കുള്ള കരണമാണു്.

പിന്നെ, 'ഞാൻ ഇതിനെ മനനം ചെയ്യട്ടെ, അതായതു് ഇന്ദ്രിയങ്ങളുടെ സ്പർശമില്ലാത്ത കേവലമായ മനനവ്യാപാരം നടത്തട്ടെ' എന്നു് അറിയുന്നതു് ആരോ അതു് ആത്മാവാകുന്നു. മനനത്തിനുള്ള കരണമാണു മനസ്സു്.

ഇവിടെ എല്ലായിടത്തും, 'ആർ അറിയുന്നുവോ അതാണു് ആത്മാവ്'' എന്നു പ്രയോഗിച്ചിരിക്കയാൽ അറിവാണു് ആത്മാവിൻെറ സ്വരൂപമെന്നു മനസ്സിലാകുന്നു. കിഴക്കു പ്രകാശിപ്പിക്കുന്നതു് ആദിത്യനാകുന്നു, തെക്കു പ്രകാശിപ്പിക്കുന്നതും ആദിത്യനാകുന്നു; പടിഞ്ഞാറും വടക്കും മുകളിലും പ്രകാശിപ്പിക്കുന്നതും ആദിത്യനാകുന്നു എന്നു പറഞ്ഞാൽ, ആദിത്യൻ പ്രകാശസ്വരൂപനാണെന്നു അറിയാമല്ലോ. ചക്ഷുരാദികരണങ്ങളാകട്ടെ ദർശനാദിക്രിയ നടക്കുന്നതിനുവേണ്ടിയുള്ളവയാകുന്നു. ദർശനാദിക്രിയകൾ അന്തഃകരണവൃത്തിവിശേഷങ്ങളാണു്. സംവിന്മാത്രസ്വരൂപനും അസങ്ഗനും ഉദാസീനനും ആയ ആത്മാവിനു് വിഷയസംസർഗ്ഗഭ്രമത്തിനു ഹേതുവായിരിക്കുന്നതു് അവയാണു്. അവ ഉണ്ടാകണമെങ്കിൽ ചക്ഷുരാദികൾ വേണ്ടിയിരിക്കുന്നു. പ്രകൃതനായ, സംവിന്മാത്രസ്വരൂപനായ ആത്മാവു് അസങ്ഗനായതുകൊണ്ടുതന്നെ സ്വതേ വിഷയസംബന്ധമുണ്ടാവാൻ നിവൃത്തിയില്ലാത്തതിനാൽ വിഷയസംബന്ധഭ്രാന്തിക്കു കാരണമായ അന്തഃകരണവൃത്തിവി

ശേഷങ്ങരം ഉണ്ടാകുന്നതിന ചക്ഷുരാദികരം കൂടാതെ കഴി കയില്ല. അതുകൊണ്ടു ചക്ഷുരാദികരം സാർത്ഥകങ്ങളാണെന്ന തീർച്ചപ്പെടുത്തുന്നതാണ്. സംവിന്മാത്രസ്വരൂപനായ ആത്മാവു ജ്ഞാനകർത്താവാകുന്നതെങ്ങനെയാണെന്ന ചോദിക്കുകയാണെങ്കിൽ, സത്താമാത്രംകൊണ്ടാണ് ആത്മാവിന ജ്ഞാനകർത്തൃത്വമെന്നും അല്ലാതെ വ്യാപരിക്കുന്നതുകൊണ്ടല്ലെന്നും സമാധാനം. സൂര്യൻ പ്രകാശനകർത്താവാകുന്നതു്, സത്താമാത്രംകൊണ്ടല്ലാതെ വ്യാപരിക്കുന്നതുകൊണ്ടല്ലോ.

മനസ്സ്, ഈ ആത്മാവിൻെറ, ദൈവമായ—അപ്രാകൃതമായ — ഇതരേന്ദ്രിയങ്ങളേപ്പോലെയല്ലാത്ത — ചക്ഷുസ്സാകുന്നു. ബാഹ്യേന്ദ്രിയങ്ങളെല്ലാം വർത്തമാനകാലവിഷയങ്ങളാകയാൽ അവ അദൈവങ്ങളാകുന്നു. മനസ്സാകട്ടെ, മൂന്നുകാലത്തിലുമുള്ള വിഷയങ്ങളെ ഗ്രഹിക്കുന്നതിന കരണവും, ദോഷമില്ലാത്തതും, സൂക്ഷ്മം വ്യവഹിതം മുതലായ സർവത്തേയും പ്രത്യക്ഷമാക്കുന്നതിന പ്രയോജനപ്പെടുന്നതും ആയതുകൊണ്ടു ദൈവമായ ചക്ഷുസ്സെന്ന പറയപ്പെടുന്നു. അവിദ്യയാൽ ഉണ്ടാക്കപ്പെടുന്ന ദേഹേന്ദ്രിയ മനസ്സുകളോടു വേർപെട്ടു സ്വന്തരൂപത്തെ പ്രാപിച്ച മുക്തൻ, സർവ്വാത്മാവെന്ന നിലയിൽ എത്തി, ആകാശത്തെപ്പോലെ വിശുദ്ധനായി, സർവ്വേശ്വരൻ തെളിഞ്ഞുവിളങ്ങുന്ന മനസ്സാകുന്ന ഉപാധിയോടുകൂടി, ഈശ്വരാഭിവ്യഞ്ജകമായ ഈ മനസ്സുകൊണ്ടുതന്നെ, ബ്രഹ്മമാകുന്ന ലോകത്തിൽ, സ്വർണ്ണനിധിപോലെ ബാഹ്യവിഷയങ്ങളിലുള്ള ആസക്തിയാകുന്ന അനൃതത്താൽ മറഞ്ഞിരിക്കുന്നവയും സങ്കല്പമാത്രത്താൽ ലഭിക്കാൻ കഴിയുന്നവയുമായ കാമങ്ങളെ സൂര്യപ്രകാശംപോലെ എപ്പോഴും അഭിവ്യക്തസ്വരൂപമായ ചൈതന്യംകൊണ്ടു കണ്ടുകൊണ്ടു രമിക്കുന്നു. 5

ഉപ:— തം വാ ഏതം ദേവാ ആത്മാനമുപാസതേ; തസ്മാത് തേഷാം സർവേ ച ലോകാ ആത്താഃ സർവേ ച കാമാഃ; സ സർവാംശ്ച ലോകാനാപ്നോതി, സർവാംശ്ച കാമാൻ, യസ്തമാത്മാനമനുവിദ്യ വിജാനാതീതി ഹ പ്രജാപതിരുവാച പ്രജാപതിരുവാച.     6

| | |
|---|---|
| തം ഏതം ആത്മാനം | =അങ്ങനെയുള്ള ഈ ആത്മാവിനെ |
| ദേവാഃ | =ദേവന്മാർ |
| ഉപാസതേ വൈ | =ഉപാസിക്കുന്നു. |
| തസ്മാത് | =അതിനാൽ |
| തേഷാം | =അവക്കു് |
| സർവേ ച ലോകാഃ | =എല്ലാ ലോകങ്ങളും |
| സർവേ ച കാമാഃ | =എല്ലാ കാമങ്ങളും |
| ആത്താഃ | =ആത്തങ്ങളായിരിക്കുന്നു = പ്രാപ്തങ്ങളായിരിക്കുന്നു |
| യഃ | =ആരാണോ |
| തം ആത്മാനം | =ആ ആത്മാവിനെ |
| അനുവിദ്യ | = ശാസ്ത്രാചാര്യോപദേശങ്ങളെക്കൊണ്ടു് അറിഞ്ഞിട്ടു് |
| വിജാനാതി | =അനുഭവപ്പെടുന്നതു്, |
| സഃ | =അവൻ |
| സർവാൻ ച ലോകാൻ | =എല്ലാ ലോകങ്ങളേയും |
| സർവാൻ ച കാമാൻ | =എല്ലാ കാമങ്ങളേയും |
| ആപ്നോതി | =പ്രാപിക്കുന്നു. |
| ഇതി ഹ | =എന്നാണു് |
| പ്രജാപതിഃ ഉവാച | =പ്രജാപതി പറഞ്ഞതു്. |

ഭാഷ്യം:— പ്രജാപതി ഇന്ദ്രനു പറഞ്ഞുകൊടുത്ത ആത്മാവു് ഇതായിരുന്നു. അതിനാൽ ഇന്ദ്രന്റെ അടുക്കൽ

നിന്നു കേട്ടു മനസ്സിലാക്കി, ദേവന്മാർ ഈ ആത്മാവിനെ ത്തന്നെ ഇന്നും ഉപാസിക്കുന്നു. ഈ ആത്മാവിൻെറ ഉപാസനത്താൽ അവൎക്കു എല്ലാലോകങ്ങളും എല്ലാ കാമങ്ങളും പ്രാപ്തങ്ങളായിരിക്കുകയും ചെയ്യുന്നു. ഏതിനുവേണ്ടിയാണോ ഇന്ദ്രൻ പ്രജാപതിയുടെ അടുക്കൽ നൂറെറാന്നുവൎഷം ബ്രഹ്മചൎയ്യം പാൎത്തതു്, അതിൻെറ ഫലം ദേവന്മാൎക്കു കിട്ടി എന്നു സാരം. "ദേവന്മാർ മഹാഭാഗ്യന്മാരായതുകൊണ്ടു് അവൎക്കു ആത്മജ്ഞാനത്തിൻെറ ഫലം സിദ്ധിച്ചതു ശരി തന്നെ; എന്നാൽ ഇപ്പോഠം മനുഷ്യർ അല്പായുസ്സുകളും മന്ദബുദ്ധികളുമായിരിക്കുന്നതിനാൽ അവൎക്കു് അതുപോലെ സിദ്ധിക്കുവാൻ പ്രയാസമാണു്," എന്നു ആരും ശങ്കിക്കേണ്ട; ഇപ്പോഴുള്ളവരിലും ആരെങ്കിലും ഇന്ദ്രാദികളെപ്പോലെ ആത്മാവിനെ അറിഞ്ഞു് അനുഭവപ്പെടുത്തുകയാണെങ്കിൽ, അവനും എല്ലാ ലോകങ്ങളേയും എല്ലാ കാമങ്ങളേയും പ്രാപിക്കും. എന്തെന്നാൽ, "യസ്തമാത്മാനമനുവിദ്യവിജാനാതി" എന്നു പൊതുവായിട്ടാണല്ലോ പ്രജാപതി പറഞ്ഞതു്. അതിനാൽ ആത്മജ്ഞാനവും അതിൻെറ ഫലപ്രാപ്തിയും എല്ലാവൎക്കും തുല്യമാണു്. "പ്രജാപതിരുവാച" എന്നു രണ്ടു തവണ പറഞ്ഞിരിക്കുന്നതു പ്രകരണം അവസാനിച്ചു എന്നു കാണിപ്പാൻവേണ്ടിയാണു്, 6

എട്ടാം അദ്ധ്യായം പന്ത്രണ്ടാം ഖണ്ഡം കഴിഞ്ഞു.

---

എട്ടാം അദ്ധ്യായം പതിമ്മൂന്നാം ഖണ്ഡം

ഉപ:— ശ്യാമാച്ഛബലം പ്രപദ്യേ; ശബലാച്ഛ്യാമം പ്രപദ്യേ; അശ്വ ഇവ രോമാണി വിധൂയ പാപം, ചന്ദ്ര ഇവ

രാഹോർമ്മുഖാത് പ്രമുച്യ ധൂത്വാ ശരീരമകൃതം കൃതാത്മാ ബ്രഹ്മലോകമഭിസംഭവാമീത്യഭിസംഭവാമീതി. 7

| | |
|---|---|
| അഹം | =ഞാൻ |
| ശ്യാമാത് | =ശ്യാമമെന്നു പറയുന്ന ഹാർദ്ദമായ ബ്രഹ്മത്തിൽനിന്നു് |
| ശബലം | =ശബലമെന്നുപറയുന്ന ബ്രഹ്മലോകത്തെ |
| പ്രപദ്യേ | =പ്രാപിക്കുമാറാകട്ടെ! |
| അഹം | =ഞാൻ |
| ശബലാത് | =ശബലത്തിൽനിന്നു് = ബ്രഹ്മലോകത്തിൽനിന്നു് |
| ശ്യാമംപ്രപദ്യേ | =ശ്യാമത്തെ പ്രാപിച്ചിരിക്കുകയാണു്. |
| അഹം | =ഞാൻ |
| അശ്വഃ രോമാണി ഇവ | =അശ്വം രോമങ്ങളെ എന്നപോലെ |
| പാപംവിധൂയ | =പാപത്തെ കുടഞ്ഞുകളഞ്ഞിട്ടു് |
| രാഹോഃ മുഖാത് പ്രമുച്യ | =രാഹുവിൻെറ മുഖത്തിൽനിന്നു മുക്തനായിത്തീർന്നിട്ടു് |
| ചന്ദ്രഃ ഇവ | =ചന്ദ്രൻ എന്നപോലെ, |
| ശരീരം ധൂത്വാ | =ശരീരത്തെ വെടിഞ്ഞു് |
| കൃതാത്മാ | =കൃതകൃത്യനായിട്ടു് |
| അകൃതം | =അകൃതമായ = നിത്യമായ |
| ബ്രഹ്മലോകം | =ബ്രഹ്മലോകത്തെ |
| അഭിസംഭവാമി | =പ്രാപിക്കുമാറാകട്ടെ! |

ഭാഷ്യം:— "ശ്യാമാച്ഛബലംപ്രപദ്യേ" ഇത്യാദി മന്ത്രാമ്നായം പാവനവും ജപത്തിനോ ധ്യാനത്തിനോ ഉള്ളതു

മാകുന്നു. ശ്യാമം എന്നതു ഗംഭീരമായ വർണമാണ്; അത്യന്ത ദുരവഗാഹ്യമായതുകൊണ്ട്, ശ്യാമംപോലെ ഇരിക്കുന്നതെന്നുള്ള അർത്ഥത്തിൽ ഹാർദ്ദമായ ബ്രഹ്മത്തെ ശ്യാമം എന്നു പറയുന്നു. അരണ്യംമുതലായി, പലനിറത്തിലുള്ള പലതും ചേൎന്നിരിക്കുന്നതിനെ ശബലമെന്നു പറയും. അനേക കാമമിശ്രമായതുകൊണ്ടു ശബലംപോലെ ഇരിക്കുന്നതെന്നുള്ള അൎത്ഥത്തിൽ ബ്രഹ്മലോകത്തെയാണ് ഇവിടെ ശബലശബ്ദംകൊണ്ടു പറഞ്ഞിരിക്കുന്നതു്. ഞാൻ ശ്യാമത്തിൽനിന്നു ശബലത്തെ പ്രാപിക്കുമാറാകട്ടെ; അതായതു് ഹാർദ്ദബ്രഹ്മത്തിൽനിന്നു ബ്രഹ്മലോകത്തെ പ്രാപിക്കുമാറാകട്ടെ! (മനസ്സുകൊണ്ട്, അല്ലെങ്കിൽ ശരീരപാതത്തിനു ശേഷം). എന്തെന്നാൽ ഞാൻ ശബളത്തിൽനിന്നു ശ്യാമത്തെ പ്രാപിച്ചിരിക്കയാണ്; അതായതു് ബ്രഹ്മലോകത്തിൽനിന്നു നാമരൂപങ്ങളെ വ്യാകരിക്കുന്നതിനായി ഹാൎദ്ദബ്രഹ്മമെന്ന നിലയെ പ്രാപിച്ചിരിക്കയാണ്. അതിനാൽ പ്രകൃതിസ്വരൂപമായ ആ ശബളമായ ആത്മാവിനെത്തന്നെ പ്രാപിക്കുമാറാകട്ടെ!

ശബളമായ ബ്രഹ്മലോകത്തെ പ്രാപിക്കേണ്ടതെങ്ങനെ എന്നു പറയുന്നു:— കുതിര തന്റെ രോമങ്ങളെ കുടഞ്ഞു ക്ഷീണത്തെ തീൎക്കുകയും പൊടി മുതലായതിനെ നീക്കുകയും ചെയ്തു നിർമ്മലമായിത്തീരുന്നതുപോലെ ഞാൻ ഹാർദ്ദബ്രഹ്മജ്ഞാനംകൊണ്ടു ധർമ്മാധർമ്മങ്ങൾ എന്നു പറയുന്ന പാപത്തെ നിശ്ശേഷം നീക്കി, രാഹുഗ്രസ്തനായ ചന്ദ്രൻ രാഹുമുഖമുക്തനായിട്ടു ഭാസ്വരനായിത്തീരുന്നതുപോലെ, സർവാനൎത്ഥാശ്രയമായ ശരീരത്തെ, ഈ ലോകത്തിൽവച്ചുതന്നെ ധ്യാനംകൊണ്ടു വെടിഞ്ഞു കൃതകൃത്യനായിത്തീൎന്ന്, നിത്യമായ ബ്രഹ്മലോകത്തെ പ്രാപിക്കു

മാറാകട്ടെ! "അഭിസംഭവാമി" എന്നു രണ്ടുതവണ പറഞ്ഞതു മന്ത്രം അവസാനിച്ചു എന്നു കാണിക്കുവാനാണു്. 1

എട്ടാം അദ്ധ്യായം പതിമ്മൂന്നാം ഖണ്ഡം കഴിഞ്ഞു.

---

## എട്ടാം അദ്ധ്യായം പതിന്നാലാം ഖണ്ഡം.

ഉപ:— ആകാശോ വൈ നാമ നാമരൂപയോർന്നിർവഹിതാ; തേ യദന്തരാ തദ്ബ്രഹ്മ, തദമൃതം സ ആത്മാ. പ്രജാപതേഃ സഭാം വേശ്മ പ്രപദ്യേ, യശോഽഹം ഭവാമി ബ്രാഹ്മണാനാം, യശോ രാജ്ഞാം, യശോവിശാം; യശോഽഹമനുപ്രാപത്സി; സ ഹാഹം യശസാംയശഃ; ശ്യേതമദത്കമദത്കം ശ്യേതംലിന്ദു മാ ഽഭിഗാം ലിന്ദു മാഽഭിഗാം. 1

ആകാശഃ വൈ നാമ —ആകാശമെന്നു ശ്രുതികളിൽ പ്രസിദ്ധമായിട്ടുള്ള ആത്മാവു്

നാമരൂപയോഃ —നാമരൂപങ്ങളുടെ — നാമത്തിന്റെയും രൂപത്തിന്റെയും

നിർവഹിതാ —നിർവോഢാവാകുന്നു — വ്യാകർത്താവാകുന്നു

തേ —ആ നാമരൂപങ്ങൾ

യദന്തരാ —എതിന്റെ മദ്ധ്യത്തിലാകുന്നുവോ

തത് ബ്രഹ്മ —അതു ബ്രഹ്മമാകുന്നു.
അല്ലെങ്കിൽ—

തേ അന്തരാ —ആ നാമരൂപങ്ങളുടെ മദ്ധ്യത്തിൽ

യത് —ഏതാണോ ഉള്ളതു്

| | |
|---|---|
| തത് ബ്രഹ്മ | =അതു ബ്രഹ്മമാകുന്നു. |
| തത് അമൃതം | =അതു് അമൃതമാകുന്നു. |
| സഃ ആത്മാ | =അതു ആത്മാവാകുന്നു. |
| അഹം | ="ഞാൻ |
| പ്രജാപതേഃ | =പ്രജാപതിയുടെ=ചതുർമ്മുഖന്റെ |
| സഭാം | =സഭയായ |
| വേശ്മ | =വേശ്മത്തെ=ഗൃഹത്തെ |
| പ്രപദ്യേ | =പ്രാപിക്കമാറാകട്ടെ. |
| അഹം | =ഞാൻ |
| ബ്രാഹ്മണാനാം | =ബ്രാഹ്മണരുടെ |
| യശഃ | =യശസ്സായി |
| ഭവാമി | =ഭവിക്കമാറാകട്ടെ |
| രാജ്ഞാം യശഃ | =രാജാക്കന്മാരുടെ യശസ്സായി ഭവിക്കമാറാകട്ടെ. |
| വിശാം യശഃ | =വൈശ്യരുടെ യശസ്സായി ഭവിക്കമാറാകട്ടെ. |
| അഹം | =ഞാൻ |
| യശഃ | =യശസ്സിനെ=മേൽപ്പറഞ്ഞവരുടെ യശസ്സിനെ |
| അനുപ്രാപത്സി | =അനുപ്രാപിക്കുന്നതിനു ഇച്ഛിക്കുന്നു. |
| സഃ അഹം | =അങ്ങനെയുള്ള ഞാൻ |
| യശസാം | =യശസ്സുകളുടെ=ദേഹേന്ദ്രിയമനോബുദ്ധിരൂപങ്ങളായ യശസ്സുകളുടെ |
| യശഃ ഹ | =യശസ്സാകുന്ന = ആത്മാവാകുന്നു. |

| | |
|---|---|
| അഹം | — ഞാൻ |
| ശ്വേതം | — രോഹിതവർണ്ണവും |
| അദത്കം | — ദന്തഹീനവും |
| അദത് കം | — ഭക്ഷിക്കുന്നതും ആയ |
| ശ്വേതം ലിന്ദു | — രോഹിതവർണ്ണമായ പിച്ഛില (വഴവഴപ്പുള്ള) വസ്തുവിനെ |
| മാ അഭിഗാം | — അഭിഗമിക്കരുതു്. |

ഭാഷ്യം:— ധ്യാനത്തിനായി ബ്രഹ്മത്തിന്റെ ലക്ഷണനിർദ്ദേശം ചെയ്യാനാണു് "ആകാശോവൈ" ഇത്യാദി. ആത്മാവു് ആകാശമെന്നു ശ്രുതിയിൽ പ്രസിദ്ധമാകുന്നു. ആകാശംപോലെ അശരീരവും സൂക്ഷ്മവും ആയിരിക്കുന്നതുകൊണ്ടാണു് അങ്ങനെ പ്രസിദ്ധി ഉണ്ടായിട്ടുള്ളതു്. ആ ആകാശമാണു്, സലിലത്തിൽ ഫേനംപോലെ തന്നിൽ ഇരിക്കുന്നവയും ജഗത്തിനു ബീജഭൂതങ്ങളുമായ നാമരൂപങ്ങളെ നിർവഹിക്കുന്നതു്, അല്ലെങ്കിൽ വ്യാകരിക്കുന്നതു്. ആ നാമരൂപങ്ങൾ ഏതിന്റെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നുവോ, അഥവാ ആ നാമരൂപങ്ങളുടെ മദ്ധ്യത്തിൽ അവയാൽ സ്പർശിക്കപ്പെടാതെ സ്ഥിതിചെയ്യുന്നതേതോ അതാണു ബ്രഹ്മം. നാമരൂപ വിലക്ഷണവും നാമരൂപങ്ങളാൽ സ്പർശിക്കപ്പെടാത്തതും, എന്നാലും അവയെ നിർവ്വഹിക്കുന്നതും ആയിട്ടുള്ളതാണു് ബ്രഹ്മമെന്നർത്ഥം. ഇങ്ങനെയുള്ള ബ്രഹ്മത്തെ അറിയുന്നതെങ്ങനെയാണെന്നു പറയുന്നു: അതു് ആത്മാവാകുന്നു; ആത്മാവെന്നുപറയുന്നതു് എല്ലാ ജന്തുക്കൾക്കും അന്തര്യാമിയും ചൈതന്യസ്വരൂപവും അവനവനു് അനുഭവമുള്ളതും പ്രസിദ്ധവുമാണു്. ആ സ്വരൂപത്തിൽത്തന്നെ ഊഹിച്ചു, അശരീരനും ആകാശംപോലെ സർവ്വഗതനും ആയ ആത്മാവു ബ്രഹ്മമെന്നറിഞ്ഞുകൊള്ളണം. ആ ആത്മാവായ ബ്രഹ്മം

അമൃതം, അതായതു് മരണമില്ലാത്ത സ്വഭാവത്തോടുകൂടിയതു് ആകുന്നു.

ഇതിന്നു മേൽമന്ത്രമാണു്— ചതുർമ്മുഖനായ പ്രജാപതിയുടെ സഭയായ, പ്രഭുവിനാൽ വിശേഷിച്ചു നിർമ്മിക്കപ്പെട്ടിട്ടുള്ള ഭവനത്തെ ഞാൻ പ്രാപിക്കുമാറാകട്ടെ; അതുമാത്രമല്ല, ബ്രാഹ്മണരുടെ യശസ്സായി, അതായതു യശസ്സെന്നു പറയുന്ന ആത്മാവായി ഭവിക്കുമാറാകട്ടെ, ബ്രാഹ്മണർതന്നെയാണല്ലോ വിശേഷിച്ചു് ആത്മാവിനെ ഉപാസിക്കുന്നതു്; അതിനാൽ ആണു് അവരുടെ യശസ്സായി ഭവിക്കുമാറാകട്ടെ എന്നു് പ്രാർത്ഥിക്കുന്നതു്. അതുപോലെ, രാജാക്കന്മാരുടേയും വൈശ്യന്മാരുടേയും ആത്മാവായും ഞാൻ ഭവിക്കുമാറാകട്ടെ! അവരും ആത്മോപാസനത്തിൽ അധികൃതന്മാർതന്നെയാണല്ലോ. ഞാൻ മേൽപ്പറഞ്ഞവരുടെ യശസ്സിനെ അനുപ്രാപിക്കുന്നതിന്നു ഇച്ഛിക്കുന്നു. അങ്ങനെയുള്ള ഞാൻ ദേഹേന്ദ്രിയമനോബുദ്ധികളാകുന്ന ആത്മാക്കളുടെ ആത്മാവാകുന്നു. എന്തിനാണു മേൽപ്പറഞ്ഞ പ്രകാരം പ്രജാപതിയുടെ സഭ മുതലായതിനെ പ്രാപിക്കുന്നതു് എന്നു ചോദിക്കയാണെങ്കിൽ, പറയുന്നു: പഴുത്ത ലന്തക്കാപോലെ രോഹിതവർണ്ണവും, ദന്തരഹിതവും എന്നാൽ ഭക്ഷിക്കുന്നതുമായ (അതിനെ സേവിക്കുന്നവരുടെ തേജസ്സും ബലവും വീര്യവും വിജ്ഞാനവും ധർമ്മവും നശിപ്പിക്കുന്നതുകൊണ്ടാണു് ഭക്ഷിക്കുന്നതെന്നു പറഞ്ഞിരിക്കുന്നതു്) യോനി എന്നുപറയുന്ന സ്ത്രീകളുടെ പ്രജനനേന്ദ്രിയമാകുന്ന ചുവന്ന വഴവഴപ്പുള്ള വസ്തുവിനെ ഞാൻ പ്രാപിക്കുവാൻ ഇടവരരുതു്; എന്നുവച്ചാൽ ഞാൻ ഗർഭവാസത്തെ അനുഭവിക്കുവാൻ ഇടയാകരുതു്. 'ലിന്ദുമാഭിഗാം' എന്നു രണ്ടുതവണ പറഞ്ഞതു് ഗർഭവാസം

അത്യന്തം അനർത്ഥഹേതുവാണെന്നു കാണിക്കുന്നതിനായി ട്ടാണു്.

എട്ടാം അദ്ധ്യായം പതിന്നാലാം ഖണ്ഡം കഴിഞ്ഞു,

---

എട്ടാം അധ്യായം പതിനഞ്ചാം ഖണ്ഡം.

ഉപ: — തദ്ധൈതദ് ബ്രഹ്മാ പ്രജാപതയ ഉവാച, പ്രജാപതിർമ്മനവേ,മനുഃപ്രജാഭ്യഃ, ആചാര്യകുലാദ്വേദമധീത്യ യഥാവിധാനം ഗുരോഃ കർമ്മാതിശേഷേണാഭിസമാവൃത്യ, കുടുംബേ ശുചൌ ദേശേ സ്വാധ്യായ മധീയാനോ ധാർമ്മികാൻ വിദധദാത്മനി സർവേന്ദ്രിയാണി സംപ്രതിഷ്ഠാപ്യാഹിംസൻ സർവഭൂതാന്യന്യത്ര തീർത്ഥേഭ്യഃ; സ ഖല്വേവം വർത്തയൻ യാവദായുഷം ബ്രഹ്മലോകമഭിസംപദ്യതേ, ന ച പുനരാവർത്തതേ; ന ച പുനരാവർത്തതേ. 1

| | |
|---|---|
| തത് ഏതത് | = അങ്ങനെയുള്ള ഈ ആത്മജ്ഞാനത്തെ |
| ബ്രഹ്മാ | = ബ്രഹ്മാവു് = ഹിരണ്യഗർഭൻ, അഥവാ ഹിരണ്യഗർഭൻവഴി പരമേശ്വരൻ |
| പ്രജാപതയേ | = പ്രജാപതിക്കു് = കശ്യപനു് |
| ഉവാച | = പറഞ്ഞുകൊടുത്തു |
| ആചാര്യകുലാത് | = ആചാര്യകുലത്തിൽനിന്നു് |
| യഥാവിധാനം | = വിധി അനുസരിച്ചു് |
| ഗുരോഃകർമ്മാതിശേഷേണ | = ഗുരുവിനുവേണ്ടി കർമ്മംചെയ്തിട്ടു ബാക്കിയുള്ള സമയംകൊണ്ടു് |
| വേദം അധീത്യ | = വേദത്തെ അദ്ധ്യയനംചെയ്തിട്ടു് |

| | |
|---|---|
| അഭിസമാവൃത്യ | —അഭിസമാവർത്തനംചെയ്ത് |
| കുടുംബേ സ്ഥിത്വാ | —കുടുംബത്തിൽസ്ഥിതിചെയ്ത് |
| ശുചൗദേശേ | —ശുചിയായ ദേശത്തിൽ ഇരുന്ന് |
| സ്വാധ്യായം അധീയാനഃ | —സ്വാധ്യായത്തെ അധ്യയനം ചെയ്തുകൊണ്ടും |
| ധാർമ്മികാൻ വിദധത് | —ധാർമ്മികന്മാരായ പുത്രന്മാരേ ജനിപ്പിക്കയും ശിഷ്യന്മാരേ സമ്പാദിക്കയും ചെയ്തുകൊണ്ടും, |
| സർവേന്ദ്രിയാണി | —എല്ലാ ഇന്ദ്രിയങ്ങളേയും |
| ആത്മനി സംപ്രതിഷ്ഠാപ്യ | —ആത്മാവിൽ ഉപസംഹരിച്ചും |
| തീർത്ഥേഭ്യഃ അന്യത്ര | —ശാസ്ത്രത്തിൽ വിധിച്ചിട്ടുള്ളിടത്തൊഴികെ |
| സർവഭൂതാനി | —യാതൊരുഭൂതത്തെയും |
| അഹിംസൻ | —ഹിംസിക്കാതേയും |
| യാവദായുഷം | —ആയുസ്സുള്ളിടത്തോളം |
| ഏവം വർത്തയൻ | —ഇപ്രകാരം വർത്തിക്കുന്ന |
| സഃ | —അവൻ—അധികാരി |
| ബ്രഹ്മലോകം | —ബ്രഹ്മലോകത്തെ |
| അഭിസംപദ്യതേ | —പ്രാപിക്കുന്നു. |
| ന ച പുനഃ ആവർത്തതേ | —വീണ്ടും ആവർത്തിക്കയുമില്ല. |

ഭാഷ്യം:— അങ്ങനെയുള്ള ഈ ആത്മജ്ഞാനത്തെ, ശമാദികളായ ഉപകരണങ്ങളോടും, "ഓമിത്യേതദക്ഷരം" ഇത്യാദികളായ ഉപാസനങ്ങളോടുംകൂടി, അതിനെ പ്രതിപാദിക്കുന്ന, എട്ടധ്യായങ്ങളടങ്ങിയ ഗ്രന്ഥംകൊണ്ട് ബ്രഹ്മാവ്, അതായത് ഹിരണ്യഗർഭൻ, അഥവാ ഹിരണ്യ

ഗർഭൻവഴിയായി പരമേശ്വരൻ, കശ്യപൻ എന്ന പ്രജാപതിക്കു് ഉപദേശിച്ചുകൊടുത്തു. കശ്യപപ്രജാപതി തൻെറ പുത്രനായ മനുവിനും, മനു തൻെറ പ്രജകൾക്കും ഉപദേശിച്ചു ഇങ്ങനെ ഗുരുശിഷ്യപരമ്പരയാ വന്നിട്ടുള്ള ഉപനിഷദ്വിജ്ഞാനം ഇപ്പോഴും വിദ്വാന്മാർക്കറിവുണ്ടു്.

ഇതിൽ ആറുമുതലുള്ള മൂന്നു് അധ്യായങ്ങളിൽ വെളിപ്പെടുത്തിയിട്ടുള്ള ആത്മവിദ്യ സഫലയാണെന്നു അറിയുന്നിടത്തോളം കർമ്മങ്ങളെക്കൊണ്ടു് യാതൊരു പ്രയോജനവുമില്ലെന്നു വന്നുകൂടുന്നതിനാൽ അങ്ങനെ കർമ്മത്തിനു് ആനർത്ഥക്യം വരുന്നതിനെ പരിഹരിക്കുന്നതിനായി അവിദ്വാന്മാരാൽ അനുഷ്ഠിക്കപ്പെടുന്ന കർമ്മത്തിനു വിശിഷ്ടഫലമുള്ളതിനാൽ പ്രയോജനമുണ്ടെന്നു്, 'ആചാര്യകുലാത്'' ഇത്യാദികൊണ്ടു പറയുന്നു:—ആചാര്യകുലത്തിൽ നിന്നു്, സ്മൃത്യുക്തങ്ങളായ പ്രാങ്മുഖത്വം, പവിത്രപാണിത്വം മുതലായ നിയമങ്ങളോടുകൂടി, ഗുരുവിനുവേണ്ടി ചെയ്യേണ്ട ജോലികൾ ചെയ്തു തീർത്തതിൻെറ ശിഷ്ടമുള്ള സമയംകൊണ്ടു് (സ്മൃതിയിൽ പറഞ്ഞിട്ടുള്ള എല്ലാ നിയമവും ഉപകുർവാണകൻ അനുഷ്ഠിക്കേണ്ടതാണെങ്കിലും ഗുരുശുശ്രൂഷ എല്ലാററിലും പ്രധാനമാണെന്നു കാണിക്കുന്നതിനാണു് ഇതു പറഞ്ഞിരിക്കുന്നതു്) അർത്ഥത്തോടുകൂടി വേദത്തെ അധ്യയനം ചെയ്യണം. ഇങ്ങനെ നിയമങ്ങളോടുകൂടി അധ്യയനം ചെയ്യുന്ന വേദംമാത്രമേ കർമ്മജ്ഞാനാത്മകങ്ങളായ ഫലങ്ങൾ സിദ്ധിക്കുന്നതിനുതകുകയുള്ളു. ധർമ്മജിജ്ഞാസ അവസാനിപ്പിച്ചതിൻെറശേഷം ഗുരുകുലത്തിൽനിന്നു തിരിച്ചുപോന്നു്, ന്യായമനുസരിച്ചു ദാരപരിഗ്രഹംചെയ്തു്, ഗൃഹസ്ഥാശ്രമിക്കു വിധിച്ചിട്ടുള്ള കർമ്മങ്ങളെ അനുഷ്ഠിക്കണം. ശുചിയും വിജനവുമായ ദേശത്തിൽ വേണ്ടവിധത്തിൽ ഇരുന്നു്, പതിവായി ചെയ്യേ

ണ്ടതുപോലെ, ശക്തിക്കനുസരിച്ച കൂടുതലായും, ഋഗാദിക ളെ അഭ്യസിക്കണം. ഗാർഹസ്ഥ്യവിഹിതങ്ങളായ കർമ്മ ങ്ങളിൽ സ്വാധ്യായത്തിനു കൂടുതൽ പ്രാധാന്യമുണ്ടെന്നു കാണിക്കുവാനാണ് അതു പ്രത്യേകം പറഞ്ഞതു്. യഥാ കാലം പുത്രന്മാരെ ജനിപ്പിക്കയും ശിഷ്യരെ സമ്പാദിക്ക യും അവരെ ധാർമ്മികന്മാരായി നിയന്ത്രിക്കയും ചെയ്യ ണം. സർവേന്ദ്രിയങ്ങളേയും ആത്മാവിൽ—സ്വഹൃദയ ത്തിൽ—ഹാർദ്ദമായ ബ്രഹ്മത്തിൽ—ഉപസംഹരിച്ച് (ഇ ന്ദ്രിയങ്ങളെ പൊതുവേ പറഞ്ഞിരിക്കയാൽ സർവകർമ്മ ങ്ങളേയും സംന്യസിച്ച്) ശാസ്ത്രം അനുവദിച്ചിട്ടുള്ളിടത്ത ല്ലാതെ വേറെ എങ്ങും സ്ഥാവരജംഗമാത്മകങ്ങളായ ഭൂത ങ്ങളിൽ യാതൊന്നിനേയും പീഡിപ്പിക്കാതെ ജീവിക്ക ണം. ഭിക്ഷാടനം മുതലായതുകൊണ്ടുള്ള പരപീഡ, ശാസ്ത്ര ത്താൽ അനുവദിക്കപ്പെട്ടിട്ടുള്ളതാകയാൽ അതു ഹിംസയ ല്ലെന്നർത്ഥം. ശാസ്ത്രം അനുവദിച്ചിട്ടുള്ളിടത്തല്ലാതെ പ്രാ ണിപീഡ ചെയ്യരുതെന്നുള്ളതു് എല്ലാ ആശ്രമികൾക്കും തുല്യമാണ് എന്നു മററുചിലർ പറയുന്നു. കുടുംബത്തിൽ ത്തന്നെ സ്ഥിതിചെയ്തുകൊണ്ടു്, ജീവിച്ചിരിക്കുന്നിട ത്തോളംകാലം മേൽപ്പറഞ്ഞപ്രകാരമെല്ലാം വർത്തിക്കുന്ന അ ധികൃതൻ ദേഹം പതിക്കുമ്പോൾ ബ്രഹ്മലോകത്തെ പ്രാപി ക്കും. ശരീരഗ്രഹണത്തിനായി പിന്നെ തിരിച്ചുപോരികയു മില്ല. ചന്ദ്രലോകം മുതലായതിൽനിന്നെന്നപോലെ ബ്ര ഹ്മലോകത്തിൽനിന്നും പുനരാവൃത്തിഉണ്ടാകുമെന്നു ശങ്കി ക്കേണ്ടെന്നു സാരം. അർച്ചിരാദി മാർഗ്ഗത്തിൽക്കൂടി കാര്യ ബ്രഹ്മലോകത്തെ പ്രാപിച്ച് ബ്രഹ്മലോകമുള്ളിടത്തോ ളം കാലം അവിടെത്തന്നെ സ്ഥിതിചെയ്യും. അനന്തരം മുക്തനാവും. അല്ലാതെ ആവർത്തിക്കയില്ല. ഗമനംപോ ലെ ആഗമനവുമുണ്ടെന്നു ശങ്കയുണ്ടാകാതിരിക്കുവാനാണ്

'നാഽവർത്തതേ' എന്നു പറയുന്നതു്. 'ന ച പുനരാവർത്തതേ' എന്നു രണ്ടുതവണ പറഞ്ഞിരിക്കുന്നതു് ഉപനിഷദ്വിദ്യ അവസാനിച്ചു എന്നു കാണിക്കുവാൻവേണ്ടിയാണു്.

എട്ടാമദ്ധ്യായം പതിനഞ്ചാംഖണ്ഡം കഴിഞ്ഞു.

എട്ടാമദ്ധ്യായവും കഴിഞ്ഞു.

ഛാന്ദോഗ്യോപനിഷത്തും കഴിഞ്ഞു.

ശാന്തിപാഠം

ഓം ആപ്യായന്തു മമാങ്ഗാനി, വാക്, പ്രാണ, ശ്ചക്ഷുഃ, ശ്രോത്ര, മഥോ ബല, മിന്ദ്രിയാണിച സർവാണി, സർവം ബ്രഹ്മൗപനിഷദം, മാഽഹം ബ്രഹ്മനിരാകുര്യാം, മാമാ ബ്രഹ്മനിരാകരോത്; അനിരാകരണമസ്ത്വനിരാകരണം മേഽസ്തു; തദാത്മനി നിരതേ യ ഉപനിഷത്സു ധർമ്മാസ്തേ മയി സന്തു, തേ മയി സന്തു.

അർത്ഥം:— എന്റെ അംഗങ്ങളും, വാക്കും, പ്രാണനും ചക്ഷുസ്സും, ശ്രോത്രവും, ബലവും എല്ലാ ഇന്ദ്രിയങ്ങളും ഈ ഉപനിഷത്തിന്റെ അധ്യയനത്തിനും അതിൽ വിധിച്ചിട്ടുള്ള ഉപാസനാദികളുടെ അനുഷ്ഠാനത്തിനും മനനാദികൾക്കും ഉപയുക്തമായ വിധത്തിൽ പൂർണ്ണങ്ങളായിരിക്കട്ടെ! സർവവും ഉപനിഷത്തിൽ പ്രതിപാദിച്ചിട്ടുള്ള ബ്രഹ്മമാകുന്നു. ഞാൻ ബ്രഹ്മത്തെ നിരാകരിക്കാതിരിക്കട്ടെ! എന്നെ ബ്രഹ്മം നിരാകരിക്കാതിരിക്കട്ടെ. ഞാൻ നിരാകരിക്കാതിരിക്കട്ടെ. എന്നെയും നിരാകരിക്കാതിരിക്കട്ടെ. ആ ഉപനിഷത്തിൽ പ്രതിപാദിച്ചിട്ടുള്ള ബ്രഹ്മംതന്നെ

ആയിട്ടുള്ളവനും അതിനെ അറിയുന്നതിലും അനുഭവപ്പെടുത്തുന്നതിലും താത്പര്യമുള്ളവനുമായ എന്നിൽ, ഉപനിഷത്തുകളിൽ ബ്രഹ്മത്തിനുള്ളതായിപ്പറയുന്ന ധർമ്മങ്ങൾ ഉണ്ടായിരിക്കട്ടെ !

ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!

---